# നാദലയസിന്ധു

# 1
# വേദാന്തസംഗീത ഗുരുപരമ്പര

ആദിശങ്കരന്റെ ജീവിതവിജയഗാഥയെ പ്രതിദ്ധ്വനിപ്പിക്കുന്നതാണ്,

> അഷ്ടാവർഷ ചതുർവ്വേദി
> ദ്വാദശേ സർവ്വ ശാസ്ത്രവിത്
> ഷോഡശീ കൃതവാൻ ഭാഷ്യം
> ദ്വാത്രിംശോ മുനിരഭ്യഗത്, എന്ന വരികൾ.

എട്ടുവർഷം കൊണ്ട് നാലുവേദവും പഠിച്ച്, പന്ത്രണ്ടുവർഷം കൊണ്ട് സർവ്വശാസ്ത്രവിത്തായി, സർവ്വജ്ഞനായി, 16 വയസ്സിൽ ഭാഷ്യം രചിച്ച്, 16 മുതൽ 32 വരെ അവയെ പ്രചരിപ്പിച്ചും, ഗുരുകുലങ്ങൾ വാർത്തെടുത്തും ലോകകല്യാണത്തിനായി ജീവിച്ച് 32-ാം വയസ്സിൽ മൗനസമാധിയിൽ 'മുനി'യായി ശങ്കരാചാര്യർ. ഇനിയൊന്നും പറയാനും പഠിപ്പിക്കാനും ഇല്ലാതായ അവസ്ഥവരെ അദ്ദേഹം നിഷ്കാമകർമ്മം തുടർന്നു. അദ്വൈതത്തിന്റെ പ്രായോഗികവശത്തിൽ ഭക്തി, ധ്യാനം, സജ്ജനസംസർഗ്ഗം ഇവയ്ക്ക് കൊടുത്തത്രതന്നെ, അർഹിക്കുന്നവർക്ക് വിദ്യ ദാനം ചെയ്യുന്നതിനും പ്രാധാന്യം കൊടുത്തിരുന്നതായി കാണാം.

> ഗേയം ഗീതാ, നാമസഹസ്രം
> ധ്യേയം ശ്രീപതി രൂപമജസ്രം
> നേയം സജ്ജനസംഗേ ചിത്തം
> ദേയം ദീനജനായ ച വിത്തം.

പാടേണ്ടത് ഗീത; വിഷ്ണുസഹസ്രനാമം; ധ്യാനിക്കേണ്ടത് ശ്രീപതിയുടെ രൂപം; ചിത്തം രമിക്കേണ്ടത് സജ്ജനസംഗത്തിൽ; വിത്തം കൊടുക്കേണ്ടത് അതില്ലാത്ത ദീനജനങ്ങൾക്ക്. ആദ്യത്തെ രണ്ടുവരി ബാഹ്യവും ആന്തരവുമായ ചിത്തശുദ്ധിക്കും മനോനൈർമ്മല്യത്തിനും, ശ്രദ്ധ മുതലായ ഗുണങ്ങൾ വളർത്തുന്നതിനുമാണ്. ഗീതയും സഹസ്രനാമവും പാടുമ്പോൾ ശ്രീ(യന്ത്രം/ചക്രം)പതിയുടെ രൂപം ധ്യാനത്തിൽ ദർശിക്കണം. ശ്രുതിയും ദർശനവും ഒന്നാകുന്ന ഈ പ്രക്രിയയാണ് ഇന്നിപ്പോൾ visualisation of music, GIM മുതലായ പാശ്ചാത്യസമ്പ്രദായങ്ങളിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങിയിരിക്കുന്നത്. ഭാരതത്തിലെ മന്ത്രദേവതാധ്യാനം, രാഗദേവതാധ്യാനം എന്നിവയിൽ ഋഷിയുടെ ദേവതാദർശനം, അതിന്റെ സ്വരൂപം, അതിന്റെ പ്രസ്താരം, ഛന്ദസ്സ് അഥവാ രാഗസർഗ്ഗം ഇതൊക്കെപ്പെടുന്നുണ്ട്. ശ്രീപതി എന്ന പ്രയോഗത്തിൽത്തന്നെ അദ്വൈതമുണ്ട്. ശ്രീചക്രാരാധന 'വിദ്യോ

പാസന'യാണ്. ശൈവ, ശാക്ത, വൈഷ്ണവസമ്പ്രദായക്കാർക്കൊക്കെ അതുണ്ട്. അതിനാലാണ് ഈ പദം ഉപയോഗിച്ചിരിക്കുന്നത്. അവസാനത്തെ രണ്ടുവരികൾ ഒരാൾ സമൂഹത്തിൽ എങ്ങനെ പെരുമാറണമെന്ന് സൂചിപ്പിക്കുന്നു. സജ്ജനസംസർഗ്ഗം കൊണ്ട് സദ്വാസനകൾ വളർത്തണം; വിദ്യയെ പോഷിപ്പിക്കണം. തനിക്കുള്ള വിത്തമെല്ലാം (ധനം, ഭൂമി, ബന്ധുമിത്രാദികൾ, വിദ്യ) അതാത് ആവശ്യപ്പെട്ടുകൊണ്ടുവരുന്ന ആർത്തൻ, അർത്ഥാർത്ഥി, ജിജ്ഞാസുക്കൾക്ക് നിഷ്കാമമായി ദാനം ചെയ്യണം. അതിൽവെച്ച് പ്രധാനം വിദ്യാദാനമാണ് എന്നതുകൊണ്ടാണ് 'വിദ്യ'യെ ആർജ്ജിച്ച വിദ്യോപാസകരായ സർവ്വജ്ഞർ ഗുരുകുലങ്ങൾ സ്ഥാപിക്കുന്നതും, ഭാഷ്യങ്ങളും സ്തോത്രങ്ങളും രചിച്ചു പാടുന്നതും, ആശയസംവാദങ്ങൾ നടത്തുന്നതും. അതല്ലാതൊരു ധർമ്മം 'ലോകഗുരു'ക്കന്മാരായ അദ്വൈതികൾക്ക് ഇല്ല.

എന്തിനാണ് അദ്വൈതി പഞ്ചായതനപൂജ ചെയ്യുന്ന ഗുരുകുലങ്ങൾ സ്ഥാപിക്കുന്നത്? ഒരേ ഒരു ബ്രഹ്മത്തെ നിർവ്വികല്പ നിരാകാരമായി ദർശിച്ചവർ എന്തിന് പഞ്ചമൂർത്തികളെ പൂജ ചെയ്യണം?

കാരണം, പഞ്ചമൂർത്തികളുടെ സങ്കല്പത്തിൽത്തന്നെ ഉണ്ട്.

1. ആദിത്യൻ: ഭൂമിയിൽ ജീവിക്കുന്ന മനുഷ്യനടക്കം സർവ്വചരാചരങ്ങളുടെയും ഊർജ്ജയോനിയാണ് സൂര്യൻ. അതിനാൽ, അവ്യക്തമായ പ്രപഞ്ചോർജ്ജത്തിന്റെ വ്യക്തമായിക്കാണുന്ന (ദർശനീയം) സിംബൽ ആയി മൂർത്താമൂർത്ത രൂപത്തിൽ സൂര്യനെ ആരാധിക്കുന്നു.

2. അംബിക: അമ്മ. ഓരോ ശിശുവിനും ഒരമ്മയുണ്ട്. പ്രപഞ്ചമാതാവായി ഒരു പരാശക്തിയെന്നപോലെ. ആദ്യത്തെ പാലും, ആദ്യത്തെ വാക്കും, ആദ്യം മുന്നോട്ടുവച്ച കാലടിയും, ആദ്യത്തെ താരാട്ടും തന്ന ആദിഗുരുവാണ് ഓരോ കുഞ്ഞിനും അമ്മ. (പരാശക്തിയുടെ കാണപ്പെട്ട സിംബൽ).

3. വിഷ്ണു: എങ്ങും വ്യാപിച്ച് അച്യുതവും അക്ഷരവും അമൃതവുമായി സർവ്വജീവജാലത്തിലും ഇരുന്ന്, സർവ്വജീവജാലവും തന്നിലും ഇരുന്ന് നാദബ്രഹ്മമായിരിക്കുന്ന പുരുഷോത്തമസങ്കല്പം.

4. മഹേശ്വരൻ: പ്രപഞ്ചത്തിന് ഒരു അമ്മയുണ്ടെങ്കിൽ ഒരച്ഛനുമുണ്ട്. അർദ്ധനാരീശ്വരൻ, സർവ്വപ്രപഞ്ചത്തിനും (ഗൃഹത്തിനും) നാഥനായി, തന്റെ ശക്തിയോടൊത്തിരുന്ന് നിഷ്ക്രിയനായി സർവ്വത്തിനും അദ്ധ്യക്ഷത വഹിക്കുന്ന മംഗളകാരിയായ ശിവസങ്കല്പം.

5. ഗണനാഥൻ

   മഹേശ്വരൻ പ്രപഞ്ച ചക്രവർത്തി, രാജരാജേശ്വരൻ.

   അംബിക ചക്രവർത്തിനി, രാജരാജേശ്വരി.

   എല്ലാ ചരാചരങ്ങളും അവരുടെ (പഞ്ച) ഭൂതഗണങ്ങൾ. ആ ഗണങ്ങൾക്കു നാഥൻ ഗണനാഥൻ. ദേവഗണങ്ങൾക്ക് കുമാരൻ

(സുബ്രഹ്മണ്യൻ) ദേവസേനാപതിയാകയാൽ സുബ്രഹ്മണ്യനും ഗണനാഥനാണ്. ഋഷിമാർക്കും, വിദ്യോപാസകർക്കും (മനുഷ്യർക്ക്) സുബ്രഹ്മണ്യനും ഗണപതിയും യുവരാജാക്കന്മാരായി, അംബികാമഹേശ്വരന്മാരെന്ന ചക്രവർത്തിമാരുടെ ഭൂതഗണനായകന്മാരായി സംരക്ഷണരൂപത്തിലും, വിഘ്നം നീക്കുന്ന ഗുരുരൂപത്തിലും ഇരിക്കുന്നു.

ഇങ്ങനെ അഞ്ചു സിംബലുകളിലൂടെ സർവ്വ ഊർജ്ജപ്രക്രിയകളെയും, സർവ്വചരാചരങ്ങളെയും, സമൂലം, അവയുടെ ഇച്ഛ, ജ്ഞാന, ക്രിയാശക്തികളോടെ, അവയുടെ സംരക്ഷണപ്രതിജ്ഞയോടെ 'ലോകകല്യാണ'മെന്ന ഒറ്റ ലക്ഷ്യംവെച്ച് അനുഷ്ഠിക്കുന്നതാണ് അദ്വൈതം. ഇതാണ് 'ഭാഗവതധർമ്മം' എന്ന് ഭാഗവതം വായിച്ചാൽ കൊച്ചുകുട്ടികൾക്കുപോലും മനസ്സിലാവും. ഭാഗവതർ എന്ന പേര്, ഭാഗവതം പാരായണം ചെയ്യുന്നവരെയും സംഗീതസാധന നടത്തുന്നവരെയും ഒന്നിച്ച് വിളിക്കുന്ന ഒരു പേരാണെന്നതുതന്നെ, ഭാരതത്തിന്റെ 'എത്ത്നോ മ്യൂസിക്കോളജി' പഠിക്കുന്നവർ മനസ്സിരുത്തേണ്ട ഒരു കാര്യമാണ്.

രാഗചികിത്സാഗവേഷണത്തിൽ മേളകർത്താരാഗങ്ങളുടെ പ്രസക്തിയും പ്രാധാന്യവും പഠിച്ചുകൊണ്ടിരുന്ന ഞാൻ വേദാന്തപരമ്പരയിലും സംഗീതപരമ്പരയിലും ഭക്തിജ്ഞാനമാർഗ്ഗങ്ങളുടെ ഗുരുപരമ്പരയിലും ഒരദ്വൈതം കണ്ടെത്തിയത് യാദൃച്ഛികമായാണ്. 10-1-1997-ന് ഹൈദരാബാദിൽ വെച്ച് ശ്രീരാമകൃഷ്ണാശ്രമത്തിലെ പുസ്തകശാലയിൽനിന്നാണ് ഞാൻ വിദ്യാരണ്യസ്വാമിയുടെ 'പഞ്ചദശി' വാങ്ങിയത്. അദ്ദേഹം മേളകർത്താരാഗങ്ങൾക്ക് ഇന്നു നാം വിളിക്കുന്ന രീതിയിലുള്ള നാമങ്ങൾ നടപ്പാക്കിയവരിൽ പ്രമുഖനെന്ന് അന്നെനിക്ക് അറിയില്ലായിരുന്നു. ഇവിടെ ശങ്കരന്റെ ഗുരുപരമ്പരയെ നമുക്കൊന്നു പരിചയപ്പെടാം.

### ശങ്കരാചാര്യരുടെ ഗുരുപരമ്പര

നാരായണപത്മമുഖം വസിഷ്ഠം
ശക്തിം ച തത്പുത്ര പരാശരം ച
വ്യാസം ശുകം ഗൌഡപദം മഹാന്തം
ഗോവിന്ദയോഗേന്ദ്രമതസ്യ ശിഷ്യം
ശ്രീശങ്കരാചാര്യമതാസ്യ പത്മപാദം
ച ഹസ്താമലകം ച ശിഷ്യം
തം തോടകം വാർത്തികകാര മന്യ-
നസ്മത് ഗുരും സന്തതമാനതോസ്തി
സദാശിവ സമാരംഭം ശങ്കരാചാര്യമദ്ധ്യമം
അസ്മത് ആചാര്യ പര്യന്തം വന്ദേ ഗുരു പരമ്പരാം.

ദൈവപരമ്പരയിൽ നാരായണനും സദാശിവനും 'ഏക'മെന്നു ശ്രദ്ധിക്കുക. മാനവപരമ്പരയിൽ ശൃംഗേരിയിലെ ആശ്രമവും പ്രസിദ്ധമായ വ്യാഖ്യാനസിംഹാസനവും ഉള്ള ഗുരുകുലത്തിൽ ശങ്കരാചാര്യശിഷ്യരിൽ

സന്യാസമെടുത്ത ആളായ സുരേശ്വരനും പത്നി ഉഭയഭാരതിയും (ഇവർ ശാരദയുടെ അവതാരമെന്ന് കരുതുന്നു) ആദിമ ഋഷിപരമ്പരയിലെ ഗുരുക്കന്മാരെപ്പോലെ ഗൃഹസ്ഥാശ്രമം പാലിച്ചുകൊണ്ട് (ഗുരു + ഗുരുപത്നി) ആണ് ജീവിച്ചിരുന്നത്. ഈ ശൃംഗപുരത്തിലാണ് 12-ാം ഗുരുവായി വിദ്യാരണ്യൻ ജീവിച്ചത്. അദ്ദേഹം രസവും ബ്രഹ്മാനന്ദവും ഒന്നെന്നറിഞ്ഞ അദ്വൈതിയായി വേദാന്തത്തിലും സംഗീതത്തിലും ഗ്രന്ഥങ്ങൾ രചിച്ചു. 15 മേളകർത്താരാഗങ്ങൾക്ക് 13-ാം നൂറ്റാണ്ടിൽ ഇദ്ദേഹം ലക്ഷണം നിർണ്ണയിക്കുകയുണ്ടായി.

## ശങ്കര ഗുരുപരമ്പര

**ദൈവപരമ്പര**

ബ്രഹ്മം

| | | | |
|---|---|---|---|
| നാരായണൻ+ശ്രീ | സദാശിവൻ+ശക്തി | ബ്രഹ്മദേവൻ(പഞ്ചമുഖൻ)+ ശാരദ | ത്രിമൂർത്തി |

**ഋഷിപരമ്പര**




**മാനവപരമ്പര**




(ശുകൻ മുതൽ ഉള്ള ബ്രഹ്മചാരികളായ ഗുരുപരമ്പരയിൽ ശൃംഗേരിയിലെ സുരേശ്വരൻ വേറിട്ടുനില്ക്കുന്നു; ഗൃഹസ്ഥനായി, ഗുരുപത്നീസമേതനായി!)

**വേദാന്തസമ്പ്രദായം**

**ശൃംഗേരി ഗുരുപരമ്പര**

സുരേശ്വരൻ+ശാരദ (ഉഭയഭാരതി)
↓
നിത്യബോധഘനൻ
↓
ജ്ഞാനഘനൻ
↓
ജ്ഞാനോത്തമൻ
↓
ജ്ഞാനഗിരി
↓
സിംഹഗിരീശ്വരൻ
↓
ഈശ്വരതീർത്ഥൻ
↓
നരസിംഹതീർത്ഥൻ
↓
വിദ്യാശങ്കരതീർത്ഥൻ
↓
ഭാരതികൃഷ്ണതീർത്ഥൻ
↓
വിദ്യാരണ്യൻ (സായനൻ)

- വേദം/വേദാന്തം
- സംഗീതസമ്പ്രദായം (മേളകർത്താരാഗ)

**ഭാഗവതസമ്പ്രദായം**

ശിവൻ

- നന്ദി (ഋഷഭൻ)
  ↓
  വിഷ്ണുപാർഷദർ
  സനക, സനന്ദ, സനത്സുജാത, സനത്കുമാരൻ
- പാർവ്വതി
  കുമാരൻ (സുബ്രഹ്മണ്യൻ)

വ്യാഘ്രപാദ മുനി, നാരദർ (ഛാന്ദോഗ്യം), പതഞ്ജലി (യോഗസൂത്രം), തിരുമൂലർ

വ്യാഘ്രപാദ മുനി
↓
ഭരതൻ
↓
മതംഗൻ, ഹനുമാൻ
↓
ദത്തിലൻ, കോഹിലൻ, ശബരി, മാതംഗി (കൃഷ്ണ, ഗൗരി), ശ്രീരാമൻ

തിരുമൂലർ — തെക്കേ ഇന്ത്യയിലെ ശൈവനായനാർ പരമ്പര (ഓതുവർകൂട്ടം)
↓
ശ്രീനാരായണ ഗുരു, ശങ്കരാചാര്യർ

ശബരി, ശ്രീരാമൻ — ശാസ്താവ് ശബരി → കേരള സമ്പ്രദായം

ശ്രീനാരായണ ഗുരു, ശങ്കരാചാര്യർ → കേരള സമ്പ്രദായം

സംഗീതസമ്പ്രദായം (മേളകർത്താരാഗ)
↓
രാമാമാത്യൻ
↓
സോമനാഥകവി
↓
വെങ്കടമഖി

- ദീക്ഷിതർ
- ത്യാഗരാജർ
  ↓
  പഞ്ചനദം
  ↓
  - മഹാവൈദ്യനാഥൻ ശിവൻ
  - രാമസ്വാമി ശിവൻ

എം.എസ്. സുബ്ബലക്ഷ്മി
കെ.ജെ. യേശുദാസ്

സുവർണ്ണ
ഭുവനേശ്വരി

# 2

# ദ്വാദശോപനിഷത്തുക്കളിൽ സംഗീതപരമായ ശബ്ദങ്ങൾ, പരാമർശങ്ങൾ

| | |
|---|---|
| തൈത്തിരീയം, കഠം, ശ്വേതാശ്വതരം, നാരായണം | കൃഷ്ണയജുർവ്വേദപരം |
| ഐതരേയം | ഋഗ്വേദം |
| മുണ്ഡകം, പ്രശ്നം, മാണ്ഡൂക്യം, ഗൗഡപാദകാരികാസഹിതം | അഥർവ്വവേദം |
| കേനം, ഛാന്ദോഗ്യം | സാമവേദപരം |
| ഈശാവാസ്യം, ബൃഹദാരണ്യകം | ശുക്ലയജുർവ്വേദപരം |

ഈ ദ്വാദശോപനിഷത്തുക്കളെ 'സുധാസിന്ധു' എന്നപേരിൽ (D.C. Books, Kottayam) പ്രകാശനം ചെയ്തത് 2003 മെയ് 18-ന് ആയിരുന്നു. ഇവയിലുള്ള സംഗീതപരമായ ശബ്ദങ്ങളെ അതാതിടത്ത് പരാമർശിച്ചിട്ടുണ്ട്. വർണ്ണം, സ്വരം, ധ്വനി, സൂര്യ, സ്വരതി, സുവർണ്ണം, നാദബ്രഹ്മം, ഉദ്ഗീഥം, ഋഷഭം, ഋഷി, ഋക്ക്, സപ്തസ്വരങ്ങൾ (സപ്തപ്രാണ, സപ്തജിഹ്വ, സപ്താർച്ചിസ്സ്, സപ്തസിന്ധുക്കൾ, സപ്തലോകങ്ങൾ etc.), രസം, ആനന്ദം, സ്തോഭം, ലയം, ഭാവം, പ്രതിഭ, ഭാവയത്രി, സപ്തവിധ, പഞ്ചവിധസാമങ്ങൾ, നാഡി, മധുനാഡി, മധുവിദ്യ—മുതലായി അനേകം വേദശബ്ദങ്ങളും അവയുടെ വേദാന്തശാസ്ത്രാനുസൃതവും, ഇതര ശാസ്ത്രാനുസൃതവുമായ അർത്ഥങ്ങളും അവയ്ക്ക് ആധുനികശാസ്ത്രത്തിൽ ഉള്ള സമാന ശാസ്ത്രസങ്കേതങ്ങളും ചർച്ചചെയ്യുകയുണ്ടായി. ഇവിടെ, സംഗീതശാസ്ത്ര പരമായി ചിലതുമാത്രം കുറിക്കുന്നു. അപ്സരകളിൽ ഇരിക്കുന്ന 'മേധ'യും, ഗന്ധർവ്വന്മാരിലിരിക്കുന്ന മനസ്സും, ദൈവികമേധയായ സരസ്വതിയുടെ സാമത്തിലെ മേധയും, സുരഭിയായ ആനന്ദവും ഞങ്ങൾക്കു തരിക എന്ന നാരായാണോപനിഷത്തിലെ സപ്തസ്വരസംബന്ധിയായ പ്രാർത്ഥന (ശ്ലോകം 3) ഓർത്തുകൊണ്ട്! ശാരീരകഭാഷ്യത്തിൽ (1-3-28) ശങ്കരാചാര്യർ ധ്വനി,

വർണ്ണം (sound, light) എന്നിവയുടെ തരംഗകമ്പനത്തെപ്പറ്റിയും അവ അടുത്തും അകലെയുമാവുമ്പോൾ ദ്രഷ്ടാവിന്റെ (ശ്രോതാവിന്റെ) ഇന്ദ്രിയത്തിൽ അനുഭവപ്പെടുന്ന ആപേക്ഷികമായ ഭേദങ്ങളെക്കുറിച്ചും കൃത്യമായി വർണ്ണിച്ചിട്ടുണ്ട്. ഇത് ഡോപ്ലർ ഇഫക്ട് എന്ന് നാം ഇന്നറിയുന്ന പ്രതിഭാസത്തിന്റെയും, ക്ലാസിക്കൽ ഫിസിക്സിൽ ന്യൂട്ടന്റെ നിയമങ്ങളുടെയും ഒക്കെ കൃത്യമായ വിവരണമാണ്. സംസ്കൃതത്തിലാണെന്നുമാത്രം. പ്രകാശ വിമർശരൂപവും നാമരൂപാത്മകവുമായ പ്രപഞ്ചസംവിധാനത്തിൽ അങ്ങനെയല്ലേ വരാൻ നിവൃത്തിയുള്ളു. ഏറ്റവും സൂക്ഷ്മതമമായ ഊർജ്ജകണ തരംഗത്തിൽപ്പോലും, ചുവപ്പ്, നീല, പച്ച എന്നു മൂന്നു വർണ്ണങ്ങളും, ഉച്ചം, മന്ദ്രം, (up-u, down-c) എന്ന അവസ്ഥകളും, സത്യം സൗന്ദര്യങ്ങളും, ഷഡ്രസങ്ങളും ഉണ്ടെന്ന് വേദാന്തി പണ്ടേ പറഞ്ഞത് മുറേ ജെൽമാൻ (1972) വീണ്ടും കണ്ടെത്തുമ്പോൾ ഇലക്ട്രോ ഡൈനാമിക്സിൽനിന്ന് ക്രോമോ ഡൈനാമിക്സിലേക്കാണ് നമ്മുടെ ബോധം ക്വാണ്ടം ചാട്ടം ചാടുന്നത്! ഇത് മാനവരാശിക്കു മുഴുവൻ സ്വന്തമായ 'പ്രത്യഭിജ്ഞ' (വീണ്ടും ഓർക്കുക) എന്ന പ്രതിഭാസ്ഫോടമാണ്! ഇന്ത്യൻ സംഗീതജ്ഞർ ഈ പ്രത്യഭിജ്ഞയിലെ സത്യശിവസൗന്ദര്യങ്ങളുടെ ആനന്ദലഹരിയിലേക്ക് ലോഗരിത്മിക്ക് അനുപാതങ്ങളിൽ പ്രവേശിച്ചിട്ടാണ്, ഈ മഹദ്സർഗ്ഗം നിർവ്വഹിച്ചത് എന്ന കണ്ടെത്തൽതന്നെ ഒരു 'സ്ഫോട'ത്തിന്റെ ആനന്ദലഹരി തരുന്നു.

കണ്ഠനാളത്തിലെ ആകാശത്തിൽ വായു പ്രവേശിച്ച്, ലാരിംക്സിലെ വോക്കൽ കോർഡിൽ കമ്പനമുണ്ടാക്കുന്നു. ഇത് 8 സ്ഥാനങ്ങളിൽ തട്ടിയാണ് വ്യത്യസ്ത രീതിയിലുള്ള ശബ്ദവർണ്ണങ്ങൾ ഉച്ചരിക്കപ്പെടുന്നത്. നാവ് വളഞ്ഞ് മൂർദ്ധാവിൽ (ഖേചരീവിദ്യ) തട്ടിയാലേ ചില പ്രത്യേക അക്ഷരങ്ങൾ (ഴ) ഉച്ചരിക്കാൻ സാധിക്കുകയുള്ളൂ. വളരെ വേഗം പാടുന്ന ഗായകർ തങ്ങളറിയാതെതന്നെ ഈ ക്രിയകൾ ചെയ്യുന്നുണ്ട്. ഇത് നാദലയയോഗത്തിന്റെ ഭാഗമാണ്. സ്വരം ഉയിരും വ്യഞ്ജനം മെയ്യുമാണ് വാഗ്ദേവിക്ക്! രണ്ടും പ്രത്യക്ഷമായവർക്കേ ഭാഷയും സംഗീതവും വഴങ്ങുകയുള്ളൂ. സംഗീതജ്ഞന്റെ പ്രാണോർജ്ജവും, സൂര്യോർജ്ജവും സമാനങ്ങളാണെന്നും, അവ സമത (balancing/equalisers) ഉണ്ടാക്കുന്നു എന്നും സാമവേദപരമായ ഛാന്ദോഗ്യം പറയുന്നുണ്ട്. സംഗീതത്തിലെ ഷഡ്ജപഞ്ചമങ്ങൾ പോലെയാണവ.

സമാനൻ എന്നാൽ equaliser എന്ന വായുവാണ്. ജീവാത്മപരമാത്മ/ശിവശക്തി സാമരസ്യത്തിന് equalisers വേണം. സൂര്യനാരായണന്റെ വെളുത്ത സ്വർണ്ണരശ്മി സാ, പരാകൃഷ്ണനീലരശ്മി അമാ; സുവർണ്ണഗൗരവും കൃഷ്ണനീലവും ചേർന്നതാണ് സാമം; സംഗീതം എന്ന് ഛാന്ദോഗ്യം (ശ്ലോകം 6, ഖണ്ഡം 6). സൂര്യമണ്ഡലാന്തർഗതമായ സ്വർണ്ണപുരുഷന്റെ തേജസ്സ്, സ്വരങ്ങളെ ഉപാസിച്ച് നാദാനുസന്ധാനം ചെയ്യുന്നവർക്കും ലഭിക്കുന്നതായി വേദാന്തം സാക്ഷ്യപ്പെടുത്തുന്നു. ഇതിനെക്കുറിച്ച് ശങ്കരഭാഷ്യം ഇങ്ങനെ പറയുന്നു:

സമാഹിതചേതസ്സായി, ബ്രഹ്മചര്യം മുതലായ സാധനകളെ അവലംബിച്ചിരിക്കുന്ന തേജസ്വികളിൽ കൃഷ്ണവർണ്ണമുള്ള ശ്മശ്രുകേശാദികൾ

കാണാറുണ്ട്. സൂര്യന് തന്റെ രശ്മികൾപോലും സ്വർണ്ണനിറമാകയാൽ ഹിരണ്യശ്മശ്രു. ഹിരണ്യകേശനെന്ന് വിളിക്കുന്നു. അടിതൊട്ടു മുടിവരെ ജ്യോതിർമയനായ ഈ സർവ്വവും ഭാരൂപത്തിലുള്ള സുവർണ്ണമാണ്; സ്വരമണ്ഡലമാണ്. ഓരോ രശ്മിയും വർണ്ണനാദസ്വരമയമാണ്. നാദാനുസന്ധാനം ചെയ്യുമ്പോൾ ഈ മൂർത്തമായ ഊർജ്ജപുരുഷനെയും അമൂർത്തമായ (കൃഷ്ണനീലം) ഊർജ്ജപുരുഷനെയും ഋഷി ഉപാസിക്കുന്നു. 'ഉദിത' എന്ന് ഉദിക്കുന്നതിനാൽ സൂര്യൻ ഉദ്ഗീഥമാണ്. ഈ പ്രപഞ്ചം മുഴുവൻ അവനാൽ ഉദ്ഗാനം ചെയ്യപ്പെടുന്നതിനാൽ അവൻതന്നെ ഉദ്ഗാതാവുമാണ്. ഗീതവും, ഗാതാവും, സ്വരവും, സുവർണ്ണവും, സൂര്യനും, നാമരൂപ പ്രപഞ്ചവും അങ്ങനെ 'ഒന്നാ'യിത്തീരുന്നു. അദ്വൈതത്തിൽ! അദ്ധ്യാത്മത്തിൽ നരനാരായണനെന്ന ജീവാത്മാവും (ഗായകർ/രസികർ) അധിദൈവതത്തിൽ സൂര്യനാരായണനെന്ന പരമാത്മാവുമായി സഗുണരൂപത്തിലിരിക്കുന്നതും, നിർഗ്ഗുണമായ അവ്യക്തമായ പ്രപഞ്ചോർജ്ജമായിരിക്കുന്നതും ഒന്നുതന്നെ!

'ചേതനസ്യൈകസ്യ നിരവയവത്വാദ്
ദ്വിധാ ഭാവാനുപപത്തേഃ
തസ്മാദ് അദ്ധ്യാത്മാദി ദൈവതയോർ ഏകത്വം ഏവ.'
(ശങ്കരാചാര്യർ)

സാമഗായകർ കാണപ്പെടുന്ന ഈ ലോകത്തിനപ്പുറത്തെ ശുദ്ധമായ ഊർജ്ജഭൂമികകളിൽനിന്നുണ്ടായി സ്വന്തം ബോധപ്രകാശത്തിന്റെ ശുദ്ധോർജ്ജത്താൽ അതിൽത്തന്നെ ലയിക്കുന്നു. ശങ്കരാചാര്യരുടെ അഭിപ്രായത്തിൽ സാമഗായകർ മാത്രമാണ് 'സർവ്വജ്ഞർ'. സർവ്വജ്ഞപീഠം കയറിയ ഒരാളുടെ ഈ അഭിപ്രായത്തെ അംഗീകരിക്കാതിരിക്കാൻ വയ്യ. ഖണ്ഡം 22-ൽ ഛാന്ദോഗ്യം ഏതെല്ലാം ശബ്ദവും ശ്രുതിയും സാമഗായകർ സ്വീകരിക്കണമെന്നു പറയുന്നുണ്ട്. ഇതിൽ സമസപ്തകത്തിലെ 2 സ്വരങ്ങളെ നമുക്ക് കണ്ടെത്താനാവും.

1. വിനർദ്ദി—അഗ്നിയുടെ പരിശുദ്ധമായ ഉദ്ഗീഥം. പശുക്കൾക്ക് ഇഷ്ടമാണ്. ഇത് ഋഷഭസ്വരം (രി)—മൂർദ്ധാവിൽ.
2. ക്രൗഞ്ചപ്പക്ഷിയുടെ നാദം പോലുള്ള ഗീതമാണ് ബൃഹസ്പതി(ഗുരു)യുടേത്. ഇത് ഇന്നത്തെ സംഗീതശാസ്ത്രഗ്രന്ഥങ്ങളുടെ അടിസ്ഥാനത്തിൽ 'മദ്ധ്യമ'മാണ്. (മ) ഹൃദയത്തിൽ.
3. അനിരുക്തം—സാഹിത്യം കൂടാതെ അസ്പഷ്ടമായി സ്തോഭാക്ഷരങ്ങൾ മാത്രം ഉപയോഗിക്കുന്നത് പ്രജാപതിയുടേതാണ്. (ഇത്തരം സ്തോഭങ്ങൾ സംഗീതത്തിൽ ഉപയോഗിക്കാറില്ല. സംഗീതത്തിന്റെ രസാനുഭവം വ്യക്തമാക്കാൻ ഉപയോഗിക്കാറുണ്ട്.)
4. നിരുക്തം, സ്പഷ്ടം—സ്പഷ്ടമായും സ്ഫുടമായും സാഹിത്യത്തോടുകൂടി, ഉച്ചാരണശുദ്ധിയോടുകൂടി പാടുന്നത്. ഇത് ഔഷധിവനസ്പതികളുടെയും, ഗന്ധർവ്വാപ്സരസ്സുകളുടെയും, മധുവിദ്യയുടെയും നാഥനായ 'സോമന്' (ചന്ദ്രൻ) പ്രിയപ്പെട്ടതും അമൃതമധുരവുമായ സംഗീതമാണ്.

5. മൃദു, ശ്ലക്ഷ്മമായി, അനായാസേന പാടുന്നത് വായുവിന് പ്രാണാധികപ്രിയതരമാണ്.

6. ബലമായി, ശ്ലക്ഷ്മമായി, ആയാസപ്പെട്ട് പാടുന്നത് ഇന്ദ്രന് പ്രിയമായ ആലാപനയാണ്.

7. പൊട്ടിയ ഓട്ടുപാത്രം പോലെ പാടുന്നത് വരുണന്റെ പ്രിയത്തിനാണ്. (ഇത് ഗായകർ ചെയ്യരുത്.) പൊട്ടിയ ഓട്ടുപാത്രത്തിന്റെ ശ്രുതിയിൽ പാടിയാൽ ആനന്ദം ലഭിക്കയില്ല. പ്രജാപതിധർമ്മമായ സംസാരജീവിതം പൊട്ടിയ ഓടുപോലെ ചിലപ്പോൾ അപശ്രുതിയും, ചിലപ്പോൾ ശ്രുതിയും ഉണ്ടാക്കും എന്നൊരർത്ഥവും ഉണ്ടാവാം.

ഖണ്ഡം 22 ശ്ലോ. 2-ൽ ഒരു ഗായകൻ എങ്ങനെ പാടണമെന്ന് വിശദമാക്കുന്നു.

"ശുദ്ധമനസ്കരായി, ഈശ്വരോപാസനയോടെ, ഏകാഗ്രഭക്തിയോടും ശ്രദ്ധയോടും, നിരഹങ്കാരരായി പാടണം. എന്റെ ഗാനത്താൽ സർവ്വ ദേവന്മാർക്കും അമൃതവും സർവ്വ പിതൃക്കൾക്കും സ്വധയും സർവ്വ മനുഷ്യർക്കും ശുഭപ്രതീക്ഷകളും, സർവ്വ ജീവജാലങ്ങൾക്കും ധാരാളം അന്നവും ജലവും ലഭിക്കട്ടെ എന്ന പ്രാർത്ഥനയോടെ പാടണം. അങ്ങനെ പാടുന്നവരുടെ സ്വരമോ വ്യഞ്ജനമോ ഊഷ്മാവോ ഒരിക്കലും പിഴയ്ക്കുകയില്ല. സ്വരങ്ങളെല്ലാം ഇന്ദ്രന്റെയും ഊഷ്മാക്കളെല്ലാം പ്രജാപതിയുടെയും സ്പർശങ്ങളെല്ലാം മൃത്യുവിന്റെയുമാണ്. ഉദ്ഗാതാവിന് അവയെല്ലാം പാടാൻ കഴിയണം. എല്ലാ സ്വരവും, ഊഷ്മാവും സ്പർശവും സ്വരോപാസന ചെയ്ത് ബലമായി ഉച്ചരിക്കുക; അക്ഷരോപാസന ചെയ്ത് ഉച്ചരിക്കുക. അതാത് വർണ്ണദേവതകൾ ഗായകരെ കാത്തുരക്ഷിച്ചുകൊള്ളും. സ്പർശങ്ങൾ മൃദുലമായി, ഇടവിട്ട്, പതുക്കെ, സ്പഷ്ടമായി, ഉപാസനയോടെ ഉച്ചരിച്ചാൽ മൃത്യുവിൽനിന്ന് ജയം നേടി അമൃതത്വം ലഭിക്കും. ഊഷ്മാക്കൾ അഗ്രസ്തമായും (വിഴുങ്ങാതെ) അനിരസ്തമായും (അർത്ഥമറിഞ്ഞ് സ്പഷ്ടമായി) വേണം ഉച്ചരിക്കാൻ!

ബൃഹദാരണ്യകം (പേജ് 830-831, സുധാസിന്ധു) സാമത്തിന്റെ നിധി സ്വരമാണ് എന്ന് പ്രസ്താവിക്കുന്നു; സ്വരം അറിയുന്നവൻ സ്വരമായിത്തീരുന്നു. കർമ്മം ചെയ്യുന്ന ഋത്വിക്ക് സ്വരത്തെ കാമിക്കുന്നു; കർമ്മം ചെയ്യുമ്പോൾ ധാരാളം സ്വരമുള്ള വാക്ക് ഉച്ചരിച്ച് ചെയ്യുന്നു. ഇങ്ങനെ സ്വരസമൃദ്ധിയുള്ള സാമഗായകനായ ഋത്വിക്കിനെ ദർശിക്കാൻ യജ്ഞത്തിൽ ആളുകൾ തിങ്ങിക്കൂടുന്നു. ഒരു നല്ല 'സ്വര'ത്തിന്നുടമയാവുക, അക്ഷരങ്ങളും വാക്കുകളും സ്വരശ്രുതിശുദ്ധമായി ഉച്ചരിക്കാൻ സാധിക്കുക, അതിന്റെ അർത്ഥമറിയുക—ഈ മൂന്നും നേടാൻ കുട്ടിക്കാലം മുതലേ പരിശ്രമിക്കണം. സാമം സുവർണ്ണമാണെന്നറിയുന്ന ഗായകർ സുവർണ്ണമായി ഭവിക്കുന്നു; സ്വരം സുവർണ്ണമാക്കുന്നു, സാമത്തെ സുവർണ്ണമായി അനുഭവിക്കുന്നു, സുവർണ്ണം ലഭിക്കുകയും ചെയ്യുന്നു. 'സ്വരം ഏവ സുവർണ്ണ' സ്വരം തന്നെയാണ് സുവർണ്ണം—അതുതന്നെയാണ് സാമം. സ്വരോപാസന സാമോ

പാസനയാണ്; ആത്മോപാസനയാണ്. സാമവേദം തന്നെയായ നാദബ്രഹ്മമായ മഹാവിഷ്ണുവിന്റെ ഉപാസനയാണത്.

ഈ വേദവേദാന്തഗുരുകുലത്തിലാണ് ശങ്കരാചാര്യരുടെ സ്ഥാനവും എന്ന് ഗ്രഹിച്ചാൽ അദ്ദേഹത്തിന്റെ സ്തോത്രങ്ങൾക്ക് ഉള്ള സംഗീതപാരമ്പര്യം വ്യക്തമാകുന്നതാണ്. അഗ്നിയാണ് വാക്ക്. ആ അഗ്നിരൂപമായ വാഗ്ദേവിയുടെ ഉദ്ഗീഥമാണ് 'ഗോകാമി'യായ യാജ്ഞവൽക്യാദി ഋഷിമാരുടെ ഋഷഭസ്വരം. ആ ഋഷഭം തന്നെ ശിവവാഹനമായ 'നന്ദി' എന്ന നന്ദികേശ്വരന്റെ രതിസ്വരവും! കാമശാസ്ത്രത്തിലൂടെ 64 കലകൾ ലോകത്തെ പഠിപ്പിച്ച നന്ദികേശ്വരൻ ശിവൻ പാർവ്വതിക്ക് ആഗമനിഗമ, ഭാഗവതരഹസ്യങ്ങൾ ഉപദേശിക്കുന്നത് ഒളിച്ചുനിന്നു കേട്ടു. അത് സനകാദി കുമാരന്മാർക്ക് ഉപദേശിച്ചു. (പാർവ്വതി കുമാരനും ഉപദേശിച്ചു.) സനത് കുമാരനിൽനിന്ന് നാരദനു ലഭിച്ചു. തൈത്തിരീയത്തിൽ മേധയും, ശ്രീയും കാമിക്കുന്നവരുടെ ജപഹോമങ്ങളിലാണ് വിശ്വരൂപനായ ഋഷഭൻ ഉണ്ടായതെന്നു കാണാം. ഈ അനുവാകത്തിലാണ് 'ദേവന്മാരുടെ അമൃതധാരപോലുള്ള വർഷകനായ ആ ഛന്ദോദേവന്റെ അനുഗ്രഹത്തിൽ എന്റെ ശരീരം അരോഗമായിരിക്കട്ടെ, എന്റെ നാവ് മധുമത്തമയായി മധു ഒഴുക്കട്ടെ. അത് ധാരാളം പേരുടെ കർണ്ണങ്ങൾ കേട്ട് ആനന്ദിക്കട്ടെ; എന്റെ മേധ ബ്രഹ്മത്തെ (ആത്മാവിനെ) ആവരണം ചെയ്ത് അതിനെ സംരക്ഷിക്കട്ടെ. എന്റെ ശ്രുതം എന്നെയും സംരക്ഷിക്കട്ടെ' എന്ന പ്രാർത്ഥനയുള്ളത്. ഇന്ത്യയിലെ സംഗീതചികിത്സയുടെ ആരംഭം ഈ വരികളിലൊക്കെ ഉണ്ട്. ഋഗ്വേദം മണ്ഡലം 10, സൂക്തം 63, ഋക്ക് 3-ൽ പ്രപഞ്ചമാതാവ് മധുമതിയും ഊർജ്ജസ്വതിയുമായി ധാരാളം പർവ്വതസ്തനങ്ങളിൽനിന്ന് പീയൂഷവും പാലും നദീരൂപേണ ഒഴുക്കിത്തരുന്നവളായി ചിത്രീകരിക്കപ്പെടുന്നു. സൂര്യതുല്യരായ തന്റെ മക്കൾക്ക് അവർ 'ഉക്ഥ' ത്തെ ധ്യാനിക്കുമ്പോൾ പാല് കൊടുത്ത് അവരെ വീര്യം നിറഞ്ഞ (വൃഷഭര) ഋഷഭതുല്യരായ ജ്ഞാനികളാക്കിത്തീർക്കുന്നത് ഈ അമ്മയാണ് (ജ്ഞാനപ്പാൽ). 12-ാം അനുവാകത്തിൽ നാരായണോപനിഷത്ത് ഋഷഭത്തെ 16 കലകളോടെ പ്രാണദാതാവായി, അന്നദാതാവായി, ഐശ്വര്യദാതാവായി, വംശവർദ്ധകനായ പ്രജാപതിയായി സൂര്യതുല്യനായിക്കാണുന്നു. ജ്ഞാനത്തിലും കർമ്മത്തിലും ലൗകികജീവിതത്തിലും ആനന്ദം തരുന്നത് ഈ ഋഷഭമത്രെ! മധുമാനായ തിര ആ സമുദ്രത്തിൽനിന്ന് ഉയരുന്നു. രഹസ്യമായ ആ 'ഘൃത'ത്തിന്റെ നാമം ഉച്ചരിച്ചാൽത്തന്നെ അമൃതത്വം ലഭിക്കുന്നു; ഉച്ചരിച്ചവരുടെ ജിഹ്വ ദേവന്മാരുടെ അമൃതത്വത്തിന്റെ നാഭി (കേന്ദ്രം) ആയിത്തീരുന്നു. ആ നാമം ആവർത്തിച്ചുപാടി അവർ യജ്ഞത്തിൽ ഘൃതം ഹോമിക്കുന്നു. ബ്രഹ്മത്തെ 4 ശൃംഗവും 3 പാദവും, 2 ശീർഷവും, സപ്തപാണിയും, ത്രിബന്ധവുമുള്ള ഋഷഭനായി, മനുഷ്യരിൽ (ഉപാസകരിൽ) പ്രവേശിക്കാൻ ക്ഷണിക്കുന്ന മന്ത്രമാണത്.

| | |
|---|---|
| 4 ശൃംഗം | വിദ്യയുടെ (വാക്കിന്റെ) പര, പശ്യന്തി, മദ്ധ്യമ, വൈഖരി.<br>നാലു ഋത്വിക്കുകൾ. |
| 3 പാദം | ജാഗ്രദ് സ്വപ്ന സുഷുപ്ത്യവസ്ഥകൾ.<br>മൂന്ന് അഗ്നികൾ. |

2 ശിരസ്സ് ശിവ/ശക്തി
അർത്ഥം/വാക്ക്
യജമാനൻ/യജമാനി
7 പാണി സപ്തസ്വരം, സപ്തവർണ്ണം, സപ്തർഷി/സപ്തമാതൃക്കൾ.
സപ്തവിധസാമം, സപ്തപ്രാണം
സപ്ത ജിഹ്വനായ അഗ്നി
സപ്തർച്ചിസ്സുകൾ (7 തിരിയിട്ട വിളക്ക്)
സപ്തലോകം, സപ്തസൈന്ധവം.

സംഗീതസാഹിത്യോപാസനതന്നെയാണ് ഇവിടെ വിദ്യോപാസന. ശ്രദ്ധാപൂർവ്വം മനനം ചെയ്യാനും ഓർക്കാനും ഉള്ള മേധ, സ്മൃതി. കേൾക്കാനും അത് ശ്രുതിശുദ്ധമായി ആവർത്തിക്കാനും ശ്രുതിജ്ഞാനം, അത് തലമുറകളിലേക്കു കൈമാറുന്ന അമൃതത്വം, അങ്ങനെ സംസ്കാരത്തെയും മാനവവംശത്തിന്റെ അനഘമായ ചിന്താധാരകളെയും സംരക്ഷിക്കണമെന്ന ദൗത്യം—ഇതൊക്കെയാണ് ഭാരതത്തിലെ ഋഷിമാരുടെ ഗുരുകുലങ്ങളെ വേർതിരിച്ചുനിർത്തുന്ന ഘടകങ്ങൾ. ഋഷി തന്റെ 'ദർശന'ത്തിൽ നിന്ന് ശ്രുതി സൃഷ്ടിക്കുന്നവനാണ്; വാക്ക് സൃഷ്ടിക്കുന്നവനാണ്. ഋഷിയുടെ ദർശനത്തിൽ ഒരു ദേവതാസങ്കല്പവും (ദൃശ്യം) ഒരു ഛന്ദസ്സും (ശ്രുതി) ഉണ്ട്.

ബാദരായണ(വ്യാസ)കൃതമായ ഭാഗവതത്തിൽ ചരിത്രാതീതകാലത്ത് ജീവിച്ചിരുന്ന ഋഷഭനെന്ന ജ്ഞാനിയെ ഇവിടെ സ്മരിക്കുന്നു. ഭാഗവതോത്തമന്മാരിൽ ഒരാളായ ഇദ്ദേഹം തന്നെയാണ് ആദ്യ ജൈനതീർത്ഥങ്കരനും.

ഋഷഭന്റെ പുത്രൻ ഭരതൻ ഭരിച്ചതുകൊണ്ടാണ് നമ്മുടെ നാട് ഭാരതമെന്നറിയപ്പെടുന്നത്. ഭരതനെ കൂടാതെ 'നവയോഗി'കളെന്നപേരിൽ തങ്ങളുടെ പിതാവിന്റെ 'ഭാഗവതധർമ്മം' പ്രചരിപ്പിച്ച് സഞ്ചരിച്ചുകൊണ്ടിരുന്ന 9 മക്കൾ ഋഷഭനുണ്ടായിരുന്നു. അവരിൽ ഒരാളായിരുന്നു ദ്രമിളൻ. ദ്രമിളന്റെ വംശക്കാരായ ദ്രമിളരെയാണ് നാം ഇപ്പോൾ ദ്രാവിഡരെന്നു വിളിക്കുന്നത്. കേരളത്തിൽ പരമഭാഗവതോത്തമരായ നവയോഗികൾ ചാതുർമ്മാസ്യം കഴിച്ചുകൂട്ടിയിരുന്ന ശിലായുഗാവശിഷ്ടങ്ങൾ തൃശ്ശൂർ ജില്ലയിലെ തലപ്പള്ളി താലൂക്കിൽ ഉണ്ട്. ശങ്കരാചാര്യരുടെ 'ദ്രമിളശിശു' എന്ന പ്രയോഗം ഈ പഴമയെ നന്നായറിഞ്ഞുതന്നെയാണ്. അദ്വൈതതന്മയതയിൽ ഏകാന്തിക ഭക്തിയോടെ ജ്ഞാനധ്യാനങ്ങൾക്കായി ജീവിതം ഉഴിഞ്ഞുവച്ചവരെയാണ് 'ഭാഗവതർ' എന്ന് പറഞ്ഞിരുന്നത്. അവർ ഭക്തിപുരസ്സരം പാടുന്ന സ്തുതികളാൽ ഗായകരെല്ലാം 'ഭാഗവതർ' എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. ശ്രവണ, മനന, നിദിദ്ധ്യാസനങ്ങളോടെ, ശമദമാദിസമ്പത്തോടെ, ഭഗവത് കീർത്തനം പാടി പ്രചരിപ്പിക്കുന്ന ജീവിതചര്യയാണ് ഭാഗവതോത്തമരുടേത്. അവർ ജ്ഞാനികളും യോഗികളും, ഭക്തിപൂർവ്വം ഭഗവാനെ ഓർത്തു പാടുന്നവരുമാണ്. വാകാടകരാജാക്കന്മാർ (മൂഷകവംശം) നന്ദി, നാഗ, നവനാഗ, ശിശുനാഗ മുതലായ പേരുകളാൽ അറിയപ്പെടുന്നത് ഈ 'യോഗി' പാരമ്പര്യത്താലാണ്. ശതകർണ്ണി, മൂഷക രാജവംശങ്ങൾ ഇതിൽപ്പെടും. ഗാന്ധാരദേശം മുതൽ താമ്രപർണ്ണിവരെ ഭരിച്ചിരുന്ന ഇക്ഷ്വാകുക്കളുടെ മദ്ധ്യ

മദേശമായ മാഹിഷ്മതി (നർമ്മദാതീരം) അവരുടെ ഭരണകേന്ദ്രവും തെക്കും വടക്കുമുള്ള ഭൂഭാഗങ്ങൾ അതിന്റെ രണ്ടു ശാഖകളുമായിരുന്നു. വടക്ക് ഭരതനും തെക്ക് ദ്രമിളനും പ്രധാന ശാഖകൾ ഉണ്ടാക്കിയെങ്കിലും അവർ തമ്മിൽ വിവാഹവും ദത്തും പതിവുണ്ടായിരുന്നു. അങ്ങനെ ഒരേ വംശമായിത്തന്നെ വിദേശികളുടെ ആക്രമണം വരെ അവർ നിലനിന്നു. ഈ രാജവംശത്തിന്റെയും ജനതയുടെയും ജീവിതത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ഒരു ഘടകമായിട്ടാണ് സംഗീതം ഇവിടെ നിലനിന്നിരുന്നത്. ഇന്ത്യൻ ലാവണ്യ ശാസ്ത്രത്തിൽ രസാനുഭവത്തെക്കുറിച്ച് നാട്യശാസ്ത്രം മുതലിങ്ങോട്ട് എല്ലാ ഗ്രന്ഥങ്ങളിലും കാണാം. തൈത്തിരീയം ബ്രഹ്മാനന്ദവല്ലിയിൽ 7, 8 അനുവാകങ്ങൾ ആനന്ദാനുഭവം (രസാനുഭവം) അതെന്ത് എന്നറിയാനുള്ള അന്വേഷണത്തിലേക്ക് (മീമാംസ) മനുഷ്യനെ നയിക്കുന്നതായി കണ്ടെത്തുന്നു. ആനന്ദമില്ലായിരുന്നെങ്കിൽ ആരും ഒരന്വേഷണത്തിനും മുതിരുകയില്ലായിരുന്നു. അരോഗദൃഢഗാത്രനും, സർവ്വ ഐശ്വര്യങ്ങളും തികഞ്ഞവനും, യുവാ

---

ഭാഗവതത്തിൽ വിരാട്പുരുഷനായ മഹാവിഷ്ണുവിന്റെ അവതാര ക്രമം: 9-ാമത്തേത് ഋഷഭൻ,

1. മഹാവിഷ്ണു
2. നാഭിയിൽനിന്ന് ബ്രഹ്മാവ്
3. സനത്കുമാരൻ
4. വരാഹൻ
5. നാരദൻ
6. നാരായണനും നരനും
7. കപിലൻ
8. ദത്താത്രേയൻ
9. ഋഷഭൻ (ഒന്നാം തീർത്ഥങ്കരൻ—ജൈനർക്ക് 9-ാം വിഷ്ണു.)
10. പൃഥു
11. മത്സ്യം
12. കൂർമ്മം
13. ധന്വന്തരി
14. മോഹിനി
15. നരസിംഹം
16. വാമനൻ
17. പരശുരാമൻ
18. വേദവ്യാസൻ (ബാദരായണൻ)
19. ശ്രീരാമൻ
20. ബലരാമനും ശ്രീകൃഷ്ണനും
21. ബുദ്ധൻ
22. കൽക്കി

(24 അവതാരം. നരനാരായണ, ബലരാമ ശ്രീകൃഷ്ണാവതാരങ്ങളെ ഒന്നായെടുത്തിട്ടാണ് 22.)

വുമായ ഒരു മനുഷ്യന്റെ ആനന്ദാനുഭവത്തെ ഒരു യൂണിറ്റായി എടുത്ത് ഒരു മനുഷ്യഗന്ധർവ്വൻ, ദേവഗന്ധർവ്വൻ എന്ന ക്രമത്തിൽ ആനന്ദാനുപാതം അള ന്നിട്ടാണ് ബ്രഹ്മാനന്ദത്തെ അളവിടാൻ ശ്രമിക്കുന്നത്. ഒരു പരാർദ്ധമാണ് ബ്രഹ്മാനന്ദം എന്നും, അതിന് അളവിടാൻ സാദ്ധ്യമല്ലെന്നും ഋഷി കണ്ടെ ത്തുന്നു. ഗണിതപരമായി, സംഗീതശാസ്ത്രപരമായി, രസാനുഭവത്തിന് അള വിടുന്ന ഈ പദ്ധതിയെ മറ്റൊരദ്ധ്യായത്തിൽ ആധുനികസങ്കേതങ്ങളിലൂടെ അപഗ്രഥിക്കാം.

ഇന്ത്യയുടെ പടിഞ്ഞാറൻ തീരം ഋഷി ഭൃഗുവിന്റെയും ഭാർഗ്ഗവവംശ ക്കാരുടെയും വാസസ്ഥാനമായിരുന്നു. (ശ്രീ ഭഗവതി ഭൃഗുനന്ദിനിയാണ്.) ഭൃഗുവിന്റെ പിതാവ് വരുണൻ ഒരു നല്ല ശബ്ദത്തിന്റെ ഉടമയായിരുന്നില്ല. എന്നിട്ടും ഭൃഗു നിരന്തര സാധനയാൽ നല്ലൊരു സാമഗായകനും രസജ്ഞ നുമായി. സാമം പാടി സ്വച്ഛന്ദമായി അദ്ദേഹം ഭൂഗോളത്തിന്റെ എല്ലാ ഭാഗ ത്തേക്കും സഞ്ചരിച്ചു. ആനന്ദമയകോശത്തെ ഉപാസിച്ച് ഭൃഗു പാടിയ ആന ന്ദഗീതത്തിൽ രാഗം, താനം, പല്ലവിയുടെ ഒരു പ്രോട്ടോടൈപ്പ് ഞാൻ കാണുന്നു. ഒരു സ്തോഭത്തിൽ തുടങ്ങി, താനത്തിലേക്കു നീങ്ങി, 4 വരി സാഹിത്യം പാടി, വീണ്ടും ഒരു ഗാനം. പിന്നെ 2 വരി പല്ലവി. ഇതാണ് ഭൃഗു വിന്റെ ക്രമം. (4 വരി സാഹിത്യത്തെ ഒഴിച്ച് ബാക്കി ഇവിടെ ഉദ്ധരിക്കുന്നു. സംഗീതജ്ഞരും സംഗീതരസികരും ശ്രദ്ധിക്കുക).

ഹാ... വു... ഊ... ഹാ... ആ... ഉ... ഹാ... വു...
അഹം അന്നം അഹം അന്നം അഹം അന്നം
അഹം ആനന്ദം... അഹം ആനന്ദം... അഹം ആനന്ദം...
(4 വരി സാഹിത്യം)
അഹം അന്നം... അന്നം... അദന്തം...
അദന്തം... ആദ്... ഈ... ഈ...
അഹം വിശ്വം ഭുവനം അഭ്യ ഓം...
സുവർണ്ണജ്യോതിഃ യ ഏവം വേദഃ.

ഹാവു എന്ന സ്തോഭം ഈ ലോകം (ഭൂമി) എന്നർത്ഥമുള്ളതാണ്. അഥ, അദ... അല്ലെങ്കിൽ വെറുതെ, ദ, ഥ, ധ എന്നൊക്കെ ഉച്ചരിച്ചാൽ മനസ്സ്, ചന്ദ്രൻ, അന്നത്തെ (രസത്തെ) അനുഭവിക്കുന്ന അമൃതാനുഭവമുള്ള വ്യക്തി. ഈ... എന്നാൽ അഗ്നി (ഊർജ്ജദേവത) എന്നാണ് ഛാന്ദോഗ്യം ഈ സ്തോഭ ങ്ങളെ വിവരിക്കുന്നത്.

ഹാ+അ+...ഉ... = ഹാവു... ആവു... (ആവ് എന്നാൽ പശു. ഹിന്ദിയിൽ, സംസ്കൃതത്തിൽ ഗായ്, ഗാവ് = ഗാനം പാടുക, ഗ്രാമം, പശു എന്നൊക്കെ നാനാർത്ഥം വരും.) ഭൂദേവി ഗോരൂപമെടുത്ത സംഗീതദേവതയായി, 'ഗ്രാമ'ങ്ങളായി (ഷഡ്ജ, മദ്ധ്യമ, ഗാന്ധാര) ഗോകാമിയായ ഋഷഭരാൽ സമൃ ദ്ധയാവുന്നതിന്റെ ആനന്ദരസമാണത്. ഇവിടെ ഹരി (സൂര്യൻ) ഭൂമിയെ സമൃ ദ്ധയാക്കുന്ന വർഷകനായ ഗോകാമിയാണ്.

ആ... ഈ (ഹാ+ഈ) എന്ന വാമദേവ്യസാമത്തിലെ പ്രാണന്റെ (വായു) പ്രസിദ്ധമായ സ്തോഭവും ഇവിടെ സ്മരിക്കണം. ആയ് വംശം, ഗോപവംശമാണ്; യാദവരുടെ നോമഡിക് വംശമാണ്. ആദിമമനുഷ്യന്റെ

പ്രോട്ടോഭാഷ/പ്രോട്ടോ വികാരങ്ങളിൽനിന്നുണ്ടായ സംഗീതമാണ് അവരുടെ സംഗീതം. അതാണ് ഇന്ത്യയുടെ സംഗീതം.

ഉ = സൂര്യൻ

ഏയ് = ഒരു വിളി

ഔഹോയ് = സർവ്വദിശയിലും മാറ്റൊലിക്കൊള്ളുന്ന കടൽസഞ്ചാരികളുടെ (വേദത്തിൽ വിശ്വേദേവന്മാരുടെ) സ്തോഭം.

ഹിം/ഹും = പ്രജാപതി (ഇത് സംഗീതത്തിൽ സാധാരണ ഉപയോഗിക്കില്ല. കാമം ഉണ്ടാക്കുമെന്ന് പറയുന്നു. 1982-ൽ പുറത്തുവന്ന എന്റെ മോഹങ്ങൾ പൂവണിഞ്ഞു എന്ന സിനിമയിൽ ഈ സ്തോഭം ഒരു സംഗീതസംവിധായകൻ ഉപയോഗിച്ചു കണ്ടിട്ടുണ്ട്). ശിവൻ ഹും/ഹിം എന്ന് മുഴക്കാനല്ലാതെ ശക്തിരഹിതനായാൽ ഒന്നിനും സാധിക്കാത്തവനാണെന്ന് സൗന്ദര്യലഹരി പറയുന്നതിൽ പ്രാജാപത്യം പെടുന്നു. താൻ കാവ്യകൃത്താണെന്ന് ഭൃഗു ഈ ആനന്ദഗീതത്തിൽ പാടുന്നുണ്ട്. കാവ്യസംഗീതരസാനുഭവം ഋഷിയുടെ ബ്രഹ്മാനുഭവം തന്നെ എന്ന സൂചനയാണത്. കഠോപനിഷത്തിന്റെ പീഠികയിൽ ഋഷിവചസ്സിന്റെ അമൃതം പാനം ചെയ്യാൻ ഉത്സുകരായും ഉപനിഷന്മത ദർശനലാലസരായും ഇരിക്കുന്നവരാണ് യഥാർത്ഥ ശ്രുതിസാരഗവേഷകർ എന്നും അവർ ഈ ഭാഷ്യത്തിലെ 'സരസം മധു' കുടിക്കട്ടെ (പിബത) എന്നും പറയുന്നു. ത്യാഗരാജസ്വാമികളെപ്പോലുള്ള ഭാഗവതോത്തമർ 'പിബതേ രാമരസം' എന്നുപാടി ജീവിച്ചതും മറ്റൊരർത്ഥത്തിലല്ല.

ഐതരേയം ഗർഭവതിയായ സ്ത്രീയെ സംരക്ഷിക്കപ്പെടേണ്ട 'ഭാവയത്രീ' പ്രതിഭയായിട്ടാണ് കാണുന്നത്. (സാ ഭാവയത്രീ ഭാവയിതവ്യാ ഭാരതീ) സഹൃദയരുടെ, രസികരുടെ പ്രതിഭ, സർഗ്ഗാത്മകമായ കാരയത്രി പ്രതിഭയെപ്പോലെതന്നെ സംരക്ഷിക്കപ്പെടണം എന്നർത്ഥം. പ്രജാപതിയുടെ കാമത്തിൽനിന്ന് പ്രപഞ്ചവും കാവ്യവും പ്രജയും ഉണ്ടാവുന്നുണ്ട് എന്ന് അഭിനവ ഭാരതിയിലെ രസജ്ഞനും അറിയാം. പ്രതിഭ ഒരു ദൃഷ്ടിയാണ്. വാഗർത്ഥവിചാരം ചെയ്യുന്നവരിൽ പെട്ടെന്ന് ഒരു സ്ഫോടമായി വിരിയുന്ന, ഉന്മീലനം ചെയ്യപ്പെടുന്ന ദൃഷ്ടി (മഹിമഭട്ടൻ). ഈ മൂന്നാം തൃക്കണ്ണ്, ആജ്ഞാചക്രത്തോടും, മസ്തിഷ്കത്തോടും പിറ്റ്യൂട്ടറി പീനിയൽ ഭാഗങ്ങളോടും ഒക്കെ ബന്ധപ്പെട്ടിരിക്കുന്നതുമാണ്. സ്വാഭാവികമായി പൂർവ്വവാസനകളാൽ ഉണ്ടാവുന്നതും അനുകൂലസാഹചര്യം ലഭിച്ചാൽ പെട്ടെന്ന് വികസ്വരമാവുന്നതുമാണ്. (ഗുരുകുലത്തിന്റെ പ്രവൃത്തി ഈ അനുകൂലസാഹചര്യം കൊടുത്ത് പ്രതിഭയെ ഉന്മീലനം ചെയ്യിക്കലാണ്.) ഒരു ജനതയുടെ, മാനവവംശത്തിന്റെ, മുഴുവൻ ഓർമ്മയെ സൂക്ഷിക്കുന്ന പൂർവ്വവാസനാചരിത്രത്തിലാണ് കാൾ ഗുസ്താവ് യുങ്ങിന്റെ 'ആർക്കിടൈപ്പ്' എന്ന സിംബലുകളുടെ സ്ഥാനം. ഇന്ത്യയുടെ ചരിത്രത്തിൽ ഇത്തരം ആർക്കിടൈപ്പൽ മുദ്രകൾ ധാരാളമുണ്ട്. അവയുടെ സാഗരം കൂടിയാണ് ഓരോ കവിയുടെയും ഗായകരുടെയും രസികരുടെയും മനസ്സുകൾ. എത്ത്നോ മ്യൂസിക്കോളജി പഠിക്കുന്നവർക്ക് ഈ ആർക്കിടൈപ്പുകളെ കൂടാതെ ഇന്ത്യൻ സംഗീതത്തെ പഠിക്കാനോ, ഇവിടെ രാഗചികിത്സ നടത്താനോ സാദ്ധ്യമല്ല എന്ന പരമാർത്ഥം വേഗം മനസ്സിലാവും.

ശ്ലോകം 14. ശ്വേതാശ്വതര ഉപനിഷത്ത്
ഭാവഗ്രാഹ്യം അനീഡാഖ്യം
ഭാവാ ഭാവകരം ശിവം
കലാസർഗ്ഗകരം ദേവം
യേ വിദുസ്തേ ജഹുസ്തനും

'ഭാവ'ത്തിലൂടെ മാത്രം ഗ്രഹിക്കാവുന്നതാണ് ഭാവാഭാവകരവും കലാസർഗ്ഗകരവുമായ ശിവം. 64 കലകളെ സൃഷ്ടിക്കുന്നത് തന്റെ ഭാവയന്ത്രിയായ ശക്തിയിലൂടെയാണ് എന്ന് മറക്കരുത്. ഇതറിഞ്ഞവർക്ക് ശരീരാഭിമാനം പോയി, ആത്മാനുഭവം മാത്രം നിൽക്കുന്നതാണ് രസാ(ബ്രഹ്മം)നുഭവം. അറിയുന്നവന്റെ രസാനുഭവം 'ഭാവ'ത്തിൽനിന്നാകയാൽ സംഗീതം 'ഭാവ'ങ്ങളോടുകൂടി (സ്തോഭങ്ങൾ) ഇരിക്കണം. അർത്ഥമറിഞ്ഞാൽ ഭാവം കൂടുതൽ സ്ഫുരിപ്പിക്കാം. അപ്പോൾ കൂടുതൽ പേരിൽ രസാനുഭവവും ചിത്ത(സത്വ)പ്രസാദവും ആരോഗ്യവും ഉണ്ടാക്കാൻ സാധിക്കും.

16 കലകൾ (ഷോഡശം) ഉണ്ട് ആത്മാവിൽ. ഈ കലകളെല്ലാം പൂർണ്ണപുഷ്കലങ്ങളായി ഉണർന്ന്, പോഷിപ്പിക്കപ്പെട്ടാൽ ആ പൂർണ്ണകാമമായ ആത്മാവ് 64 കലാവിദ്യകൾക്കും ആഗമനിഗമാദികൾക്കും ഇരിപ്പിടമായി സർവ്വജ്ഞമാവും. ഉത്തമാംഗമായി സംഗീതത്തെ അവരോധിക്കുന്ന ഭാരതീയ സമ്പ്രദായത്തിൽ സംഗീതവും രസാനുഭവവും (സ്വാനുഭൂതി) കൂടാത്ത പാണ്ഡിത്യത്തിന് സർവ്വജ്ഞത്വം ഒരിക്കലും കല്പിച്ചിരുന്നില്ല എന്നു സാരം. ഭാവരാഗതാളകലാസർഗ്ഗമർമ്മജ്ഞരും മേധാവികളുമാണ് സർവ്വജ്ഞപദാർഹർ. ഇടത്തും വലത്തും മസ്തിഷ്കഭാഗങ്ങളുടെ പ്രവർത്തനം സമമായി നടക്കുന്നവർ. ഭാവപാരമ്യത്തിൽ അഭാവം അനുഭവിച്ചറിഞ്ഞവർ! അത്തരം ബ്രഹ്മജ്ഞരുടെ ശിരസ്സിലും മുഖത്തിലുമാണ് സപ്തസ്വരങ്ങളും സപ്തയജ്ഞങ്ങളും സപ്തലോകങ്ങളും ജനിക്കുന്നത്. അവരുടെ അന്തരാത്മാവിലാണ് രസസാഗരങ്ങൾ... ഈ രസത്തിന്റെ 'സദ് ഭാവ'ങ്ങൾ അനുഭവിക്കുന്നതിലാണ് ഗായകരുടെ വിജയം... സംഗീതചികിത്സയുടെ അടിത്തറയും ഇതിന്മേലാണ് പടുത്തുയർത്തിയിരിക്കുന്നത്.

അവിഭാജ്യമായ ഈശ്വരനെ രണ്ടും നാലും എട്ടും പതിനാറും, 64-ഉം, 16008-ഉം ഒക്കെയായി വിഭജിക്കുന്നതിലെ അസാംഗത്യവും ഋഷിമാർ കണ്ടെത്തിയിരുന്നു. അത് പഞ്ചഭൂതാത്മകവും ത്രിമാനമുള്ളതുമായ പ്രപഞ്ചത്തിൽ അതേ സ്വഭാവത്തോടെ ജീവിക്കുന്ന മനുഷ്യന്റെ പരിമിതിയാണെന്നും കണ്ടെത്തിയിരുന്നു. ഈ പരിമിതിയെ (പരിധി) അതിലംഘിക്കാൻ 22 ശ്രുതിയും 7 സ്വരവുംകൊണ്ട് പരിധിയില്ലാത്ത പരിധിയിലെത്താൻ അവർക്ക് സംഗീതം ഒരുപാധിയായിരുന്നു. ഭൂതങ്ങൾക്കെല്ലാം ഭൂമിയും, ഭൂമിക്ക് ജലവും, ജലത്തിന് ഔഷധിവനസ്പതികളും, അവയ്ക്ക് മനുഷ്യനും, മനുഷ്യന് വാക്കും, വാക്കിന് ഋക്കും, ഋക്കിന് സാമവും, സാമത്തിന് ഉദ്ഗീഥവും രസമാണ്. അതിനാൽ ഗാനം പാടുന്ന ഉദ്ഗാതാവിന് അവർ അതിവിശിഷ്ടമായ ഭാഗവതോത്തമപദവി നൽകി. സംഗീതം രസത്തിൽ വച്ച് രസതമമാണ്. പരമരസമാണ്, അഷ്ടമമായ ആ പരാർദ്ധം ഉദ്ഗീഥം അങ്ങനെ ഏറ്റവും ഉത്തമമായി. ഭൂമി മുതൽ ഉദ്ഗീഥം വരെ 8 രേഖകളിൽ

വരച്ചാൽ അവയുടെ ഇടവേളകളാണ് 7 ലോകങ്ങൾ (സപ്തസ്വരം) അഥവാ സമസപ്തകം—അഥവാ അഷ്ടമം (പരാർദ്ധോ അഷ്ടമോ യദ് ഉദ്ഗീഥഃ). ഈ അഷ്ടമത്തെ(സമസപ്തകം)ത്തന്നെ പാശ്ചാത്യർ ഇപ്പോൾ ഒക്ടേവ് എന്ന് വിളിക്കുന്നു.

ആയാസ്യഅംഗിരസമെന്ന ഈ രസാനുഭവം ഗുരുമുഖത്തുനിന്ന് ശ്രവിച്ച്, പ്രാണവായുനിരോധസാധകത്താൽ അനായാസം പാടി സ്വയം വളരാനും ശിഷ്യരെ വളർത്താനും സംഗീതഗുരുകുലങ്ങൾക്കു സാധിച്ചു. ശ്രീകൃഷ്ണൻ ഘോര അംഗിരസനെന്ന ഗുരുവിൽനിന്നാണ് സാമം പഠിച്ചത്. ഗുരുവും വായുവും കൂടാതെ സംഗീതമില്ല; ഒരറിവുമില്ല. ഗുരുവും വായുവും വാഴുന്ന, അനുഗ്രഹിക്കുന്ന നവദ്വാരപുരമായ ശരീരത്തിൽ ശാരീരം ഉണരുന്നു.

ശ്രേഷ്ഠനായ ഒരു ശ്രോത്രീയൻ (സാമസംഗീതജ്ഞൻ) വാഴുന്ന ശ്രോതൃസദനം പരിപാവനമായിത്തീരുന്നു. അത്തരം ഒരു ഗുരുവും ഗുരുപത്നിയും വാഴുന്ന ആശ്രമത്തിൽ പറയപ്പെട്ട ഓരോ വാക്കും അനുഗൃഹീതം. ഓരോ സങ്കല്പവും സത്യസങ്കല്പം. അദ്വൈതഭാവനയുള്ള ഹൃദയത്തിൽനിന്ന് ചികിത്സയാൽ ധാതുവൈഷമ്യം സമീകൃതമാകുംപോലെ സർവ്വമാലിന്യവും അകലുന്നു എന്ന് ശങ്കരാചാര്യർ ഇതിനെപ്പറ്റി പറഞ്ഞിരിക്കുന്നു. രിഗ, ധനി എന്ന രണ്ടു മിഥുനങ്ങളെ സമീകൃതമാക്കുന്ന (equaliser/balancing) സപ എന്ന ഷഡ്ജപഞ്ചമദ്വന്ദ്വങ്ങൾ (ഹംസങ്ങൾ) പോലെ തുല്യഗുണമുള്ളവരും തുല്യതേജസ്സുള്ളവരും സമാനഹൃദയരുമായ ഗുരുവും ഗുരുപത്നിയും വാഴുന്ന ആശ്രമവാടങ്ങളിലാണ് സംഗീതവും സംഗീതചികിത്സയും 'രാഗദ്വേഷ'ങ്ങളെ ഇല്ലാതാക്കുന്ന രാഗരാഗിണികളും ഉണ്ടായത്.

# 3

# ഉപനിഷത്തിൽ യോഗം, ആയുർവേദം, സംഗീതോപകരണങ്ങൾ

നാഡികളിലൂടെയുള്ള പ്രാണസഞ്ചാരംകൊണ്ട് അംഗപ്രത്യംഗം ധാതുസാമ്യം വന്ന് സത്വപ്രസാദം വരുന്നതാണ് ആയുർവ്വേദപ്രകാരം ആരോഗ്യം. പ്രാണായാമാദികളാൽ മനുഷ്യശരീരത്തിലെ നാഡികളിലൂടെയുള്ള പ്രാണസഞ്ചാരം ഇടതടവില്ലാതെ ഉറപ്പാക്കുന്നതാണ് യോഗചര്യ. ഇതു രണ്ടും ചേർന്നതാണ് രാഗചികിത്സ. കോസ്മിക് രാശിചക്രത്തെയും, ബയോളജിക്കൽ ശരീരക്ഷേത്രത്തെയും ഒരേ രീതിയിൽ മധുനാഡികളായി വിഭജിക്കുന്ന പ്രക്രിയതന്നെയാണ് സംഗീതത്തിലെ രാഗപദ്ധതിയിലും തുടരുന്നത്. ഇങ്ങനെ യോഗം, ആയുർവ്വേദം, രാഗസംഗീതം, ജ്യോതിശാസ്ത്രം ഇവയുടെ സമന്വയമായ രാഗചികിത്സയുടെ ഉത്പത്തിയെ വേദവേദാന്തങ്ങളിൽ ദർശിക്കാം. അദ്ധ്യായം 2, അഞ്ചാം വല്ലിയിൽ തൈത്തിരീയം ഈ അർത്ഥത്തിൽ നമ്മുടെ ശരീരനാഡികളെ പരാമർശിക്കുന്നു. (ശ്ലോ. 3, 15, 16).

ശ്ലോ. 3. ഊർദ്ധ്വം പ്രാണം ഉന്നയത്യാപാനം
പ്രത്യശസ്യതി
മദ്ധ്യേവാമനം ആസീനം
വിശ്വേദേവ ഉപാസതേ.

15. യഥാസർവ്വേ പ്രഭിധ്യാൻ തേ
ഹൃദയശ്ച്ഛഗ്രന്ഥയഃ
അഥമർത്ത്യോ അമൃതോഭവന്തി
ഏതാവദ് അനുശാസനം.

16. ശതം ച ഏക ച ഹൃദയസ്യനാഡ്യ-
സ്താസാം മൂർദ്ധാനം
തയോർദ്ധ്വാമായന്നമൃതത്വം ഇതി
വിശ്വം ഗ്യാ ഉത്ക്രമേണ ഭവന്തി

പ്രാണൻ ആരോഹണം ചെയ്യുന്നു; അപാനൻ അവരോഹണം ചെയ്യുന്നു. അവർക്കിടയിൽ വാമനൻ (അഗ്നിഗോളം പോലെ സൂര്യൻ) തേജസ്വിയായി സുവർണ്ണപ്രാണഹംസമായിരിക്കുന്നു. ഈ പ്രാണഹംസമിഥുനഗതിയാൽ ജീവികൾ സർവ്വകർമ്മവും ചെയ്യുന്നു. അമൃതത്വകേന്ദ്രമായ ഹൃദയഗ്രന്ഥി

യിൽ 101 നാഡി, ഒന്ന് ഊർദ്ധ്വഗാമിനി—നൂറെണ്ണം (50 വീതം) ഇരുവശത്തും ആരോഹണാവരോഹണം ചാംക്രികചലനക്രമത്തിൽ ചെയ്തുകൊണ്ടേ ഇരിക്കുന്നു. ഊർദ്ധ്വഗാമിനിയായ ഏകം സ്വർലോകസഞ്ചാരി— മറ്റു 100 പേർ ഭുവർ, ഭൂലോകങ്ങളിൽ ഗമനാഗമനസ്വഭാവികൾ—ഓരോ നൂറിനും 72000 ശാഖകളുണ്ടെന്ന് പ്രശ്നോപനിഷത്ത്—അവയിലൂടെ പ്രാണൻ വ്യാനരൂപത്തിൽ നവദ്വാരപുരമായ ഈ പ്രപഞ്ച(മനുഷ്യ)ശരീരത്തിൽ സമമായി വ്യാപിച്ച് ഇതിന്റെ ആരോഗ്യം സംരക്ഷിക്കുന്നു. ഉദാനനാണ് സദാ മുകളിലേക്ക് (ഊർദ്ധ്വം) ആരോഹണം ചെയ്യുന്നത്. അതാണ് ഒരു ജീവിയുടെ തേജസ്സ്—അത് സുര്യതേജസ്സ്—സർവ്വോത്കർഷഹേതു. മനുഷ്യശരീരത്തിലുള്ള ഈ നാഡിയെ പ്രപഞ്ചശരീരത്തിൽ ശ്വേതാശ്വതരർഷി ഇങ്ങനെ കണ്ടു (അദ്ധ്യായം 1: ശ്ലോ. 4, 5, 6, 7). ധ്യാനയോഗത്താൽ ഋഷി ഒരു നേമിയും, മൂന്നു വൃത്തവും, 16 അന്തവും (പരിധി) ശതാർദ്ധം (50) ആരങ്ങളും, 20 ചെറിയ ആരങ്ങളും, 6 അഷ്ടകങ്ങളും ഉള്ളതിനെ ദർശിച്ചു. ആ വിശ്വരൂപന്റെ ഒരു പാശവും, 3 വ്യത്യസ്ത പഥങ്ങളും, സംസാരനിർവ്വാണ (അവിദ്യ, വിദ്യ) മിഥുനങ്ങളാകുന്ന 2 നിമിത്തങ്ങളിലുള്ള കാമവും ദർശിച്ചു. ഈ ചക്രമാണ് ശ്രീചക്രം അഥവാ ത്രിപുരസുന്ദരിയുടെ സുദർശനചക്രം (വിഷ്ണുവിന്റെ കാലചക്രം). ഈ ചക്രത്തിന്റെ സൗന്ദര്യത്തിൽ 5 എന്ന സംഖ്യ അതിപ്രധാനമാണ്. അതിനാൽ ഋഷി പറയുന്നു: "ഞങ്ങൾ അതിനെ 5 ജലമായും, പഞ്ചയോനിയായും, പഞ്ചപ്രാണതരംഗമായും, അഞ്ച് മേധയായും, അഞ്ച് ചുഴിയായും, അഞ്ച് വേഗവാഹിനികളായ ദുഃഖങ്ങളായും പഞ്ചപർവ്വങ്ങളായും, പഞ്ചരൂപങ്ങളായും അറിയുന്നു.

പഞ്ചഭൂതം, പഞ്ചവിഷയം, പഞ്ചാശദ്വർണ്ണം—സദാ മാറുന്ന നദിയായും സാഗരമായും അന്നപൂർണ്ണയായും കലകൾക്കും ശാസ്ത്രങ്ങൾക്കും അമ്മയായും പഞ്ചധാ കാണും പഞ്ചമുഖി ഗായത്രി—അമ്പതുനാഡീദളിൽ ഇരുപാർശ്വങ്ങളിൽ മധുക്ഷീരമൊഴുക്കും ഇഡപിംഗളകൾ. വിദ്യോപാസകർ "ചക്രം ത്രിപുരസുന്ദര്യാ ബ്രഹ്മാന്ധാകാരമീശ്വരീ" എന്ന് കുണ്ഡലിനീ പരദേവതയായി അവളെ ഉണർത്തുന്നു. ഋഷി അതിനെ ബ്രഹ്മചക്രമെന്നു വിളിക്കുന്നു (ശ്ലോ. 6). സർവ്വജീവന്മാർക്കും യോനി—സർവ്വത്തിനും വാസസ്ഥാനം, ലയസ്ഥാനം—സ്വർണ്ണപ്രാണഹംസങ്ങൾ നീന്തിച്ചുഴന്നു കളിക്കുന്ന സംസാരസാഗരം. ഈ 'ഭ്രമം' കൊണ്ടുള്ള ഭ്രമണം നിന്ന്, ഭ്രമ തീർന്നാൽ ബ്രഹ്മനിർവ്വാണത്തിന്റെ സംവിത്സാഗരം... ഈ അനുഭൂതിയുടെ ചിദാനന്ദ ലഹരിയിൽ, അനുഭവിച്ച ഋഷിയുടെ ജിഹ്വ മധുമത്തമയാകുന്നു. മധുരതമമായ സംഗീതം, കാവ്യാത്മകമായ സിദ്ധഭാഷയിൽ, താളാത്മകമായി സ്തുതിഗീതങ്ങളായി അനുസ്യൂതം പ്രവഹിക്കുന്നു. ഇത് സർഗ്ഗരഹസ്യം. കലാമർമ്മം! ഭാവത്തിൽ അഭാവാനുഭവവും രാഗരസാനുഭവത്തിൽ രാഗദ്വേഷരാഹിത്യാനുഭവവും ഉണ്ടാക്കുന്ന അപ്രമേയ പ്രതിഭാരഹസ്യം. രാഗദ്വേഷപൂർണ്ണമായ സംസാരജീവിതത്തിലെ സംഘർഷസമ്മർദ്ദങ്ങളാൽ മാനസികപിരിമുറുക്കങ്ങളും അതുകൊണ്ട് ശാരീരികമായി അനാരോഗ്യവും ഉണ്ടാവുന്നു. ഇതിനെയാണ് നാദാനുസന്ധാനവും രാഗാനുസന്ധാനവുംകൊണ്ട് ധാതുസാ

മൃവും ചിത്തപ്രസാദവും ഉണ്ടാക്കുന്ന ചികിത്സകർ ആയുർവ്വേദ, യോഗസ മ്പ്രദായ, വേദവേദാന്ത, മന്ത്രതന്ത്രവിധികൾക്കും ജ്യോതിശ്ശാസ്ത്ര ഗണിത പരമായ ശാസ്ത്രനിഗമനങ്ങൾക്കും അനുസൃതമായി ചികിത്സിക്കുന്നത്.

ശ്ലോ. 11, പ്രശ്നം 1 (പ്രശ്നോപനിഷത്ത്) സൂര്യനാരായണ സംബ ന്ധിയായ 2 അഭിപ്രായങ്ങൾ ഉന്നയിക്കുന്നു. (1) 5 പാദം, 12 രൂപം, അണ്ഡ ത്തിന്റെ മുകൾപാതി; ജലസാന്ദ്രം.

(2) ഭൂമി അവനിൽ സ്ഥിതം. 7 ചക്രം, 6 അരം—അവന്റെ രൂപം.

5 പാദം പഞ്ച ഋതുക്കളെന്ന് ശങ്കരാചാര്യർ. ഹേമന്തശിശിരങ്ങൾ വളരെ ചെറുതാകയാൽ ഇന്ത്യയിൽ ഒന്നായെടുക്കാമെന്ന നിഗമനത്തിലാ ണിത്. 12 ദ്വാദശാദിത്യരൂപം 12 രാശി (12 സ്വരസ്ഥാനം) ഋതുക്കളാൽ ഭൂമി സൂര്യനു ചുറ്റും ചരിക്കുന്നത് നാം അനുഭവിക്കുന്നു. അതിനാൽ ഋതുക്കളെ പാദമെന്നു വിളിക്കുന്നു. അണ്ഡത്തിന്റെ കീഴ്പാതി ഭൂലോകം, മുകൾപാതി സ്വർല്ലോകം—സൂര്യസ്ഥാനം സ്വർല്ലോകം—ഇവയ്ക്കിടയിൽ അന്തരീക്ഷം ജലസാന്ദ്രമായ മേഘങ്ങളാൽ ആവൃതമായി ഭുവർല്ലോകം—ഇത്തരം 7 ചക്രം (സപ്തലോകം) സഞ്ചരിക്കുന്നു. അതിനാൽ ഒരാഴ്ചയിൽ 7 ദിനം. ഒരു രാഗ ത്തിൽ 7 സ്വരം. ഒരു വർണ്ണത്തിൽ 7 വർണ്ണം—(ഇങ്ങനെ).

6 അരം: രാശിചക്രത്തെ 6 ഋതുക്കൾ ആയി വിഭജിക്കുന്നു.

12 രാശി = 360°

പഞ്ചപാദം = 360/5 = 72° (72 മേളകർത്താരാഗപദ്ധതി)

6 പാദം = 360/6 = 60° (കാലഗണനയിൽ ഉപയോഗിക്കുന്നു).

6 ഋതുക്കൾക്ക് 6 പുരുഷ(ജന്യ)രാഗം = ഓരോന്നിനും ആറാറു രാഗിണി വീതം 36 രാഗിണി. അതിന്റെ ഇരട്ടി 72. അതിനാൽ രണ്ടഭിപ്രാ യവും തമ്മിൽ വൈരുദ്ധ്യമില്ല.

ഓങ്കാരജപവും സാമസംഗീതം പാടലും മാത്രമാണ് സൂര്യലോക ത്തിലും ബ്രഹ്മലോകത്തിലും ലയിക്കാനുള്ള മാർഗ്ഗമെന്നും, അതുകൊണ്ട് മനുഷ്യർ കവിലോകം (ഗന്ധർവ്വലോകം / World of aesthetics / Poesy / Music) പ്രാപിക്കുമെന്നും പ്രശ്നോപനിഷത്തിലുണ്ട്. സാമഗായകൻ യോഗി യാണ്. സർവ്വകാമാതീതനും നിഷ്കാമവുമാകാൻ 'ഗാനം' സഹായിക്കുന്ന തായി ഛാന്ദോഗ്യോപനിഷത്ത്. സർവ്വകാമപ്രാപ്തന് പിന്നെ എന്തു കാമം? അവൻ പാടുന്നത് മറ്റുള്ളവർക്കായാണ്. അതിനാൽ പരമോത്തമ നിഷ്കാ മകർമ്മയോഗാവസ്ഥ പ്രാപിച്ച ചിത്തമാണത്. ഛാന്ദോഗ്യം ഖണ്ഡം 10, ശ്ലോ. 1, 2, 5-ൽ അമൃതത്വത്തിന് ഉള്ള ശ്രുതിസംഖ്യ 7 x 3 = 21 + 1 എന്നു നല്കുന്നു. സപ്തസ്വരങ്ങളിലൂടെ, 22 ശ്രുതികളിലൂടെ അമൃതത്വത്തിന്റെ പരിധ്യാനയനം (പരിധി അളക്കൽ) അഥവാ $\pi$കാണൽ 22/7 എന്ന സംഖ്യ യിൽ തരുന്നു.

12 മാസം + 5 ഋതു + 3 ലോകം = 20 (ഭൂലോകം)
+ 1 ഭുവർലോകം
+ 1 സ്വർല്ലോകം (സൂര്യൻ)
22

ദുഃഖമോ സുഖമോ രാഗദ്വേഷമോ ഇല്ലാത്ത, ആനന്ദത്തിനു പരിധിയില്ലാത്ത ഒരു ലോകത്തിലേക്കാണ് ശ്രുതിശുദ്ധമായ, സ്വരശുദ്ധമായ സംഗീതം നയിക്കുന്നത്. ഈ മൃത്യുഞ്ജയമാണ് സംഗീതജ്ഞന്റെ രാഗചികിത്സാമർമ്മം. സാമം പാടുന്നവരും സർവ്വാത്മകസാമത്തിന്റെ 'അദ്വൈതം' ഗ്രഹിച്ചവരും മാത്രം സർവ്വജ്ഞരെന്ന് ശങ്കരൻ ഇവിടെയും എടുത്തുപറയുന്നതിനാൽ ശങ്കരാചാര്യർക്ക് സംഗീതജ്ഞാനവും രസികജ്ഞതയും ഉണ്ടായിരുന്നിരിക്കണം. സൗന്ദര്യലഹരി, ശിവാനന്ദലഹരി മുതലായ കൃതികളിൽ അദ്ദേഹം അതിനുള്ള ധാരാളം തെളിവുകൾ തരുന്നുമുണ്ട്.

## സംഗീതോപകരണങ്ങൾ

കഠോപനിഷത്തിൽ യമൻ നചികേതസ്സിന് വാഗ്ദാനം ചെയ്യുന്ന വരങ്ങളിൽ, ദിവ്യരഥാരൂഢകളായി സന്തൂർ വായിക്കുന്നവരായി (സന്തൂര്യാ എന്നാണ് പദമുപയോഗിച്ചത്) അതിസുന്ദരികളായ അപ്സരകന്യകമാർ പെടുന്നു. സന്തൂർ എന്ന ഉപകരണത്തിന്റെ പഴക്കം ചുരുങ്ങിയത് കഠോപനിഷത്ത് കാലംവരെ കണക്കാക്കാം. ഛാന്ദോഗ്യത്തിൽ മനുഷ്യർ സൂര്യനെ വീണാഗാനം കൊണ്ടും സാമസംഗീതംകൊണ്ടും സ്തുതിക്കുന്നത് സർവ്വകാമപ്രാപ്തിക്കാണ്. ബൃഹദാരണ്യകം മൈത്രേയീബ്രാഹ്മണത്തിൽ യാജ്ഞവൽക്ക്യർഷി ശിഷ്യയും പ്രിയപത്നിയുമായ മൈത്രേയിയോടു സംവദിക്കുമ്പോഴാണ് ധ്വനി, പ്രകാശം എന്നിവയുടെ അടിസ്ഥാനതത്ത്വങ്ങളും, സംഗീതോപകരണങ്ങളുടെ ജ്ഞാനവും ഉപനിഷദ്കാലത്തേ ഉണ്ടായിരുന്നു എന്നതിനു തെളിവ് ലഭിക്കുന്നത്. യാജ്ഞവൽക്ക്യൻ പറയുകയാണ്: ദുന്ദുഭിമേൽ അടിക്കുമ്പോൾ ഒരു ശ്രുതിയല്ല അനേകം ശ്രുതികളുടെ ശ്രേണിയാണ് പുറപ്പെടുന്നത്. ആ ശ്രേണിയിലുള്ള ഓരോന്നും നമ്മുടെ ശ്രവണം കേൾക്കുന്നില്ല; വേർതിരിച്ചറിയുന്നുമില്ല—എന്നാൽ ദുന്ദുഭിനാദം നാം തിരിച്ചറിയുന്നുണ്ട്. ഒരു ശംഖ് ഊതുമ്പോൾ സൂക്ഷ്മധ്വനികളുടെ ഒരു ശ്രേണി പുറപ്പെടുന്നു. ഓരോന്നും ഗ്രഹിക്കാൻ ശ്രവണേന്ദ്രിയത്തിനാവുന്നില്ല. ശംഖനാദം നാം കേട്ട് ഗ്രഹിക്കുന്നു. വീണ വായിക്കുമ്പോൾ അനേകം ശ്രുതി ശ്രേണികൾ ഉണ്ടാവുന്നു. വേർതിരിച്ചറിയാനോ ഗ്രഹിക്കാനോ ശ്രവണേന്ദ്രിയത്തിന് കഴിയുന്നില്ല. വീണാനാദം കേട്ട് സുഖിക്കാൻ അതിനാവുന്നുണ്ട്."

യാജ്ഞവൽക്ക്യൻ 3 തരം ഉപകരണങ്ങളെ ഒരേ തത്ത്വം വിശദമാക്കാൻ ഉദാഹരണങ്ങളായി ചൂണ്ടിക്കാട്ടുന്നു എന്നത് ശ്രദ്ധേയമാണ്.

(1) ചർമ്മവാദ്യം—ദുന്ദുഭി—തോലുകൊണ്ടു പൊതിഞ്ഞ വാദ്യം, കൈകൊണ്ടോ വടികൊണ്ടോ അടിച്ച് ഉപയോഗിക്കുന്നു.

(2) സുഷിരവാദ്യം—ശംഖ്—മനുഷ്യന്റെ പ്രാണവായു സുഷിരത്തിലൂടെ സഞ്ചരിപ്പിച്ച് (ആകാശഗമനം) ശബ്ദമുണ്ടാക്കുന്നു.

(3) തന്ത്രീവാദ്യം—വീണ—തന്ത്രികളുടെ കമ്പനം കൊണ്ട് ശ്രുതിമണ്ഡലസൃഷ്ടി.

മനുഷ്യശരീരം തോലുകൊണ്ടു പൊതിഞ്ഞ്, സുഷിരങ്ങളുള്ള, പേശീതന്ത്രികളുടെ കമ്പനത്താൽ ഗമകങ്ങൾ സൃഷ്ടിക്കുന്ന ഒരു മിശ്ര ഉപകര

ദുഃഖമോ സുഖമോ രാഗദ്വേഷമോ ഇല്ലാത്ത, ആനന്ദത്തിനു പരിധിയില്ലാത്ത ഒരു ലോകത്തിലേക്കാണ് ശ്രുതിശുദ്ധമായ, സ്വരശുദ്ധമായ സംഗീതം നയിക്കുന്നത്. ഈ മൃത്യുഞ്ജയമാണ് സംഗീതജ്ഞന്റെ രാഗചികിത്സാമർമ്മം. സാമം പാടുന്നവരും സർവ്വാത്മകസാമത്തിന്റെ 'അദ്വൈതം' ഗ്രഹിച്ചവരും മാത്രം സർവ്വജ്ഞരെന്ന് ശങ്കരൻ ഇവിടെയും എടുത്തുപറയുന്നതിനാൽ ശങ്കരാചാര്യർക്ക് സംഗീതജ്ഞാനവും രസികജ്ഞതയും ഉണ്ടായിരുന്നിരിക്കണം. സൗന്ദര്യലഹരി, ശിവാനന്ദലഹരി മുതലായ കൃതികളിൽ അദ്ദേഹം അതിനുള്ള ധാരാളം തെളിവുകൾ തരുന്നുമുണ്ട്.

## സംഗീതോപകരണങ്ങൾ

കഠോപനിഷത്തിൽ യമൻ നചികേതസ്സിന് വാഗ്ദാനം ചെയ്യുന്ന വരങ്ങളിൽ, ദിവ്യരഥാരൂഢകളായി സന്തൂർ വായിക്കുന്നവരായി (സന്തൂര്യാ എന്നാണ് പദമുപയോഗിച്ചത്) അതിസുന്ദരികളായ അപ്സരകന്യകമാർ പെടുന്നു. സന്തൂർ എന്ന ഉപകരണത്തിന്റെ പഴക്കം ചുരുങ്ങിയത് കഠോപനിഷത്ത് കാലംവരെ കണക്കാക്കാം. ഛാന്ദോഗ്യത്തിൽ മനുഷ്യർ സൂര്യനെ വീണാഗാനം കൊണ്ടും സാമസംഗീതംകൊണ്ടും സ്തുതിക്കുന്നത് സർവ്വകാമപ്രാപ്തിക്കാണ്. ബൃഹദാരണ്യകം മൈത്രേയീബ്രാഹ്മണത്തിൽ യാജ്ഞവൽക്ക്യർഷി ശിഷ്യയും പ്രിയപത്നിയുമായ മൈത്രേയിയോടു സംവദിക്കുമ്പോഴാണ് ധ്വനി, പ്രകാശം എന്നിവയുടെ അടിസ്ഥാനതത്ത്വങ്ങളും, സംഗീതോപകരണങ്ങളുടെ ജ്ഞാനവും ഉപനിഷദ്കാലത്തേ ഉണ്ടായിരുന്നു എന്നതിനു തെളിവ് ലഭിക്കുന്നത്. യാജ്ഞവൽക്ക്യൻ പറയുകയാണ്: ദുന്ദുഭിമേൽ അടിക്കുമ്പോൾ ഒരു ശ്രുതിയല്ല അനേകം ശ്രുതികളുടെ ശ്രേണിയാണ് പുറപ്പെടുന്നത്. ആ ശ്രേണിയിലുള്ള ഓരോന്നും നമ്മുടെ ശ്രവണം കേൾക്കുന്നില്ല; വേർതിരിച്ചറിയുന്നുമില്ല—എന്നാൽ ദുന്ദുഭിനാദം നാം തിരിച്ചറിയുന്നുണ്ട്. ഒരു ശംഖ് ഊതുമ്പോൾ സൂക്ഷ്മധ്വനികളുടെ ഒരു ശ്രേണി പുറപ്പെടുന്നു. ഓരോന്നും ഗ്രഹിക്കാൻ ശ്രവണേന്ദ്രിയത്തിനാവുന്നില്ല. ശംഖനാദം നാം കേട്ട് ഗ്രഹിക്കുന്നു. വീണ വായിക്കുമ്പോൾ അനേകം ശ്രുതി ശ്രേണികൾ ഉണ്ടാവുന്നു. വേർതിരിച്ചറിയാനോ ഗ്രഹിക്കാനോ ശ്രവണേന്ദ്രിയത്തിന് കഴിയുന്നില്ല. വീണാനാദം കേട്ട് സുഖിക്കാൻ അതിനാവുന്നുണ്ട്."

യാജ്ഞവൽക്ക്യൻ 3 തരം ഉപകരണങ്ങളെ ഒരേ തത്ത്വം വിശദമാക്കാൻ ഉദാഹരണങ്ങളായി ചൂണ്ടിക്കാട്ടുന്നു എന്നത് ശ്രദ്ധേയമാണ്.

(1) ചർമ്മവാദ്യം—ദുന്ദുഭി—തോലുകൊണ്ടു പൊതിഞ്ഞ വാദ്യം, കൈകൊണ്ടോ വടികൊണ്ടോ അടിച്ച് ഉപയോഗിക്കുന്നു.

(2) സുഷിരവാദ്യം—ശംഖ്—മനുഷ്യന്റെ പ്രാണവായു സുഷിരത്തിലൂടെ സഞ്ചരിപ്പിച്ച് (ആകാശഗമനം) ശബ്ദമുണ്ടാക്കുന്നു.

(3) തന്ത്രീവാദ്യം—വീണ—തന്ത്രികളുടെ കമ്പനം കൊണ്ട് ശ്രുതിമണ്ഡലസൃഷ്ടി.

മനുഷ്യശരീരം തോലുകൊണ്ടു പൊതിഞ്ഞ്, സുഷിരങ്ങളുള്ള, പേശീതന്ത്രികളുടെ കമ്പനത്താൽ ഗമകങ്ങൾ സൃഷ്ടിക്കുന്ന ഒരു മിശ്ര ഉപകര

ണമാണ്. മനുഷ്യന്റെ സംഗീതം (vocal music) ഇതു മൂന്നും ചേർന്നതാണ്. എന്നാൽ ഈ ശരീരോപകരണമല്ല, നമ്മുടെ സ്വഭാവം ചിന്മാത്രമായ ഊർജ്ജമാണ്. നാദബ്രഹ്മമെന്ന ഊർജ്ജതരംഗകണനിർമ്മിതം സർവ്വവും. ഒരു സൂക്ഷ്മതന്മാത്ര മാത്രമായ ചിന്മാത്രയാണ് നാദതരംഗമായി, 3 തരം ഉപകരണത്തിൽ 3 തരമായി തോന്നുന്നതെങ്കിലും അതിന്റെ ചലനനിയമം ഒന്നുതന്നെ. optics/acoustics മുതലായവയിൽ ഋഷിമാരുടെ അറിവ് അളക്കാൻ ഇത്തരം പരാമർശങ്ങളിലൂടെ സൂക്ഷ്മമായി കടന്നുപോകണം. ശ്രുതി തരംഗങ്ങൾ ഒരു ശ്രേണിയാണ്—തുടർച്ചയാണ് (സംഖ്യാശ്രേണിപോലെ)—പര, പശ്യന്തി, മദ്ധ്യമ എന്നീ അവസ്ഥയിൽ മാത്രമല്ല വൈഖരിയിൽപ്പോലും എല്ലാ ശ്രുതിസ്വരങ്ങളും കേൾക്കാൻ സാധിക്കാത്ത ശ്രവണേന്ദ്രിയമാണ് നമ്മുടേത്. താന്ത്രികർ നാദപ്രകാശതരംഗത്തിന്റെ അതിസൂക്ഷ്മമായ 'അണു'ഭാവത്തെ 'സാദാഖ്യ' (ദേവിയുടെ പര്യായം) എന്നു വിളിക്കുന്നു. ഇതിനെ വേദാന്തി സദ്ഭാവമെന്ന് പറയും. (പഞ്ചദശിയിൽ വിദ്യാരണ്യസ്വാമി സദ്ഭാവത്തെ വിവരിക്കുന്ന ഭാഗങ്ങൾ ചേർത്തുവായിക്കുക). ഒരു ഉപകരണത്തിന്റെ യഥാർത്ഥ നാദം നാം കേട്ട നാദമല്ല, കേൾക്കാത്ത അനേകം സൂക്ഷ്മനാദശൃംഖലയാണ്. അതുപോലെ നാം കാണുകയും കേൾക്കുകയും തൊടുകയും ചെയ്യുന്ന ജന്തുശരീരമോ പ്രപഞ്ചശരീരമോ അതിന്റെ യഥാർത്ഥ രൂപമല്ല; നമുക്ക് അറിയാനും കേൾക്കാനും തൊടാനും ആവാത്ത ഇന്ദ്രിയാതീതമായ ഒരു സൂക്ഷ്മനാദ പ്രകാശോർജ്ജമണ്ഡലമാണ്. അതാണ് ബ്രഹ്മം. അതാണ് ആത്മാവ്. അതാണ് യഥാർത്ഥ 'ഞാൻ'. ഇങ്ങനെ, സംഗീതത്തിലെ ശ്രുതിനിയമങ്ങളിലൂടെ പത്നിക്ക് ആത്മാനുഭവം നല്കുന്ന ഈ രംഗം ഉപനിഷത്തിലെ ഒരനർഘമുഹൂർത്തമാണ്.

അറിയുന്നില്ല എന്നു പറഞ്ഞതിനെ അനുഭവിക്കുന്നതെങ്ങനെ? അതിന് യാജ്ഞവൽക്ക്യൻ തേനിന്റെ മധുരം ആസ്വദിക്കുന്നതിനോട് ഉപമിക്കുന്നു. തേൻകൂട്ടിൽ തേനീച്ച അനേകം പൂക്കളിലെ തേൻകണം ശേഖരിക്കുന്നു. അതു രുചിക്കുന്നവൻ സ്വാദുരസാനുഭൂതി നുകരുന്നു; പോഷിപ്പിക്കപ്പെടുന്നു. ഏതു പൂവിലെ ഏതു തേൻകണം എന്നറിയാതെയും രസാനുഭൂതിലഭിക്കുന്നതുപോലെ, ഏതു ശ്രുതി ഏതു ധ്വനി എന്നൊന്നും അറിയാതെപോലും രസാനുഭവം കിട്ടുന്നു; ഈശ്വരനെ കാണാതെയും തൊടാതെയുംപോലും ബ്രഹ്മാനുഭവം കിട്ടുന്നു. പത്നിയാണെങ്കിലും ഇന്ദ്രിയങ്ങളാൽ താൻ അറിഞ്ഞിട്ടില്ലാത്ത പ്രിയശിഷ്യയായ മൈത്രേയിയോടുള്ള ഈ സംഭാഷണത്തിൽ ശരീരം കൊണ്ട് അറിയാതെയും അവൾക്ക് തന്നോടുള്ള പ്രണയത്തിന്റെ മധുരം താൻ അനുഭവിക്കുന്നതുപോലെ (അവൾ തിരിച്ചും) സംഗീതരസാനുഭവവും ബ്രഹ്മാനുഭവവും അറിയാൻ (അനുഭവിക്കാൻ) സാധിക്കുമെന്ന പാഠം ഉൾക്കൊള്ളുന്നു. ഇന്ദ്രിയഗ്രാഹ്യമായ ദൃശ്യശ്രാവ്യപ്രപഞ്ചങ്ങൾക്കതീതമായ ഒരതീന്ദ്രിയാനുഭൂതിയാണ് സംഗീതത്തിലെ രസാനുഭൂതി എന്നർത്ഥം. ചതുർത്ഥമാനമായ കാലം അഥവാ ഋതം (Rhythm) ലയിച്ചു ചേർന്നതാണ് ശ്രുതിശ്രേണികൾ (അതു രണ്ടല്ല; ഒന്നാണ്). ഈ അദ്വൈതം കടലിൽ ഉപ്പുരസംപോലെ, തുടർച്ചയായി വരുന്ന അലകൾപോലെ സ്വാഭാവികമാണ്.

| | |
|---|---|
| ഉല്ലാസം | ആനന്ദം |
| സാഗരം | നാദബ്രഹ്മം |
| തിരമാലകൾ | ശ്രുതിശ്രേണികൾ |
| ഋതം/കാലം | Rhythm + Periodicity |

നാമെല്ലാം ആ നാദബ്രഹ്മസാഗരത്തിലെ ഊർജ്ജത്തരികൾമാത്രം. ബൃഹദാരണ്യകത്തിലെ ആദ്യശ്ലോകം ഒരു സ്വരത്തെ വികസ്വരമാക്കി ആലപിക്കുന്ന പ്രകാശം, ദ്രുതകാലത്തിൽ അതിനെത്തന്നെ ഹ്രസ്വമാക്കുന്ന വിമർശം, നാദത്തെ ദർശിക്കുന്ന പ്രകാശരശ്മി, കേൾക്കുന്ന ഇടിനാദം (മിന്നലും ഇടിയും) ആ വൈദ്യുതോർജ്ജത്തിന്റെ കമ്പനം(ഗമകങ്ങളിലൊന്ന്) കൊണ്ട് ശ്രുതിശ്രേണികളിൽ സ്വരങ്ങളുടെ മഴ, അതുകൊണ്ടുള്ള ഭാവരസാനുഭവം, ഗായകർക്കും ശ്രോതാക്കൾക്കും ഉണ്ടാവുന്ന ആരോഗ്യം ഇവയെ പരാമർശിക്കുന്നുണ്ട്. ഏത് അംഗത്തെ 'പ്രാണൻ' ഉപേക്ഷിക്കുന്നുവോ അത് ഉപയോഗശൂന്യമായി ഉണങ്ങിപ്പോകുന്നതിനാൽ പ്രാണരൂപമായ ജൈവോർജ്ജം സൗരോർജ്ജം മാത്രമല്ല 'ജല'വും കൂടിയാണ്. ജൈവശരീരത്തിൽ ജലരൂപമായാണ് ഊർജ്ജവ്യാപനം എന്ന് ഉപനിഷത്തിലുണ്ട്. (സ്വാഭാവികമായും ആയുർവ്വേദത്തിലുമുണ്ട്.) വിവേകമധു നുകർന്ന് മയങ്ങി, 7 നദീതീരങ്ങളിൽ, ശരീരത്തിന്റെ ഉപരിഭാഗമായ ശിരസ്സ് എന്ന സ്വർല്ലോകത്തിൽ തപസ്സുചെയ്യുന്ന സപ്തർഷിമാരും അവരുടെ പത്നിമാരായ സപ്തമാതൃക്കളും ബൃഹദാരണ്യകത്തിലുണ്ട്. ഭാഗവതത്തിലും ഇതേ ആലങ്കാരികപ്രയോഗം കാണുന്നു.

7-ാമത്തെ അന്നമാണ് അമ്മ തരുന്ന പാല്. ഒരു വർഷത്തിൽ 360 x 2 = 720 പ്രാവശ്യം രണ്ടു സന്ധ്യകളിലായി ഋഷി അഗ്നിയിൽ പാല് ഹോമിക്കുന്നു. (72 മേളകർത്താ x 10.) 360 കറുത്ത(ശ്യാമ)തും 360 വെളുത്തതുമായി (ഗൗരി) രാപ്പകലുകൾ ഉണ്ട്. അവയ്ക്കാണ് ഈ ആഹുതി. യജ്ഞവേദി (ശരീരം) ഉണ്ടാക്കുന്നതും 720 ഇഷ്ടകകൊണ്ടാണ്.

ഒരു ആരോഗ്യവാനായ വ്യക്തിക്ക് ശ്വാസോച്ഛ്വാസം എത്ര അനായാസമാണോ അത്ര അനായാസമാണ് അമ്മയുടെ ജ്ഞാനപ്പാൽ കുടിച്ച ഉപാസകന് സംഗീതസാഹിത്യകുശലതയും, അതു തരുന്ന രസാനുഭവവും. ശ്വാസോച്ഛ്വാസം, ഹൃദയമിടിപ്പ് എന്നിവ നമ്മുടെ ജാഗ്രത്ബോധ നിയന്ത്രണത്തിലല്ലാത്ത autonomic nervous system-ത്തിന്റെ പ്രവൃത്തിയാണ്. അതുപോലെയാണ് സാരസ്വതവും എന്നർത്ഥം.

100 തന്ത്രിയുള്ള ശതതന്ത്രിയാഴിനെക്കുറിച്ച പരാമർശം ശ്വേതാശ്വതരോപനിഷത്തിലാണ്.

വാലാഗ്ര ശതഭാഗസ്യ
ശതധാ കല്പിതസ്യച
ഭാഗോ ജീവസ്സവിജ്ഞേയഃ
സ ചാനന്ത്യായ കല്പതേ.

കേശവന്റെ ഒരു കേശത്തെ 100 ഭാഗമായി വിഭജിച്ച് 1/100 ഭാഗത്തെ വീണ്ടും നൂറായി വിഭജിക്കുക. 1/10000 ഭാഗം ആണ് ഒരു സൂര്യരശ്മി/നാദപ്രകാശര

ശ്മിയായ ജീവൻ. ഇപ്രകാരം അനന്തം കല്പനകൾ (സർഗ്ഗങ്ങൾ) ഉള്ളതാണ് പ്രപഞ്ചം. (ഭരതമുനിയുടെ കൈശികിവൃത്തിയിൽനിന്നുണ്ടായ സംഗീതം വിഷ്ണുമോഹിനിയുടെ അഴിച്ചിട്ട മുടിയിൽനിന്നാണ്.)






ഷണ്മുഖം/ഷഡ്ചക്രം
ദ്വാദശമുഖം (12 ശ്രുതിസ്വരസ്ഥാനം)
12 x 6 = 72
12 x 6 x 10 = 720
120 x 60 = 7200

പഞ്ചമുഖം
72 x 5 = 360
10 portion = ദശാംശശ്ലോക്ക്
72 x 10 = 720
72 x 100 = 7200



1/100 ശതം. ഇപ്പോൾ പാശ്ചാത്യർ സെന്റ് (cent) എന്നു വിളിക്കുന്നത്. സമസപ്തകത്തിന്റെ 1/1200 ഭാഗം. രാശിചക്രത്തിന്റെ ദശാംശ വിഭജനരീതിയാണ് ദശാംശഘടികാരത്തിലും ശതതന്ത്രിയാഴിലും. ഈ വിഭജനം പഴയ ഗ്രന്ഥകാരന്മാർക്കെല്ലാം ഏറെ പ്രിയങ്കരമായിരുന്നു.

എന്താണ് ഒരു ശതഭാഗത്തിന്റെ പ്രത്യേകത? ഗണിതത്തിൽ 2 ഒരു ശക്തിസംഖ്യയാണ് (ഒരു മിഥുനം). 6 മുഖമുള്ള (6 ഋതു) ശിവശക്തിയുടെ ബിംബപ്രതിബിംബമായി 12 മുഖമുള്ള (ദ്വാദശം) ഒരു ഡോഡെക്കാഹെഡ്രൺ ലഭിക്കുന്നു. ഇതാണ് ഒരു രാശിമണ്ഡലം (12 സ്വരസ്ഥാനം). ഇതിൽ ഇടവേളകളുടെ അനുപാതങ്ങൾ (interval ratios) ലോഗരിത്മിക് മാനങ്ങളിലാണ് അളക്കുന്നത്. കാരണം ശ്രവണേന്ദ്രിയങ്ങൾക്ക്, ഒരു പരിധിവരെ, ലോഗരിത്മിക് മാനങ്ങളിൽ ശ്രവിക്കാൻ കഴിവുണ്ട്. ശതതാശതരത്തിൽ പരാമർശിച്ച ഈ ഇടവേളാനുപാതങ്ങളെ ആലുവായ്ക്കടുത്ത സംഗമഗ്രാമത്തിലെ (ഏഴാറ്റുമുഖത്തിനടുത്ത്) മാധവനും തിരുനാവായിൽ ആലത്തൂർ ഗ്രാമക്കാരൻ നീലകണ്ഠസോമയാജിയും ഏറെ വിസ്തരിച്ചു. മാധവ-നീലകണ്ഠ ശ്രേണി പില്ക്കാലത്ത് പാശ്ചാത്യർക്കിടയിൽ ഗ്രെഗറി സീരീസ് എന്നറിയപ്പെട്ടു. ഈ ശ്രേണിയാണ് ശതതന്ത്രിയാഴിൽ ഉപയോഗിക്കുന്നത്. (ഇന്നും പാശ്ചാത്യപൗരസ്ത്യദേശങ്ങളിലെ സംഗീതജ്ഞർ ഉപയോഗിക്കുന്നത്.)

രാശിമണ്ഡലം, ഗ്രഹനക്ഷത്രങ്ങൾ എന്നിവയുടെ ഗോളാകൃതിയെ 'ചതുരശ്രീ'കരിച്ച് മണ്ഡലവും ചതുരവുമാക്കി വാസ്തുവും യന്ത്രവും പണിയുന്നത് ഭാരതീയ ജ്യോതിഷ, തന്ത്ര, വാസ്തുശാസ്ത്രങ്ങളിൽ പ്രാചീനമായ ഒരു പദ്ധതിയാണ്. ഈ നിയമാനുസൃതമാണ് ഗോളാകൃതിയായ പ്രപഞ്ചത്തെ (ശ്രീചക്രം) ശ്രീയന്ത്രമാക്കുന്നത്. ഇതിൽ ഷഡ്കോണ, പഞ്ചമുഖ, അഷ്ടകോണ, ദ്വാദശമുഖാദി ഗണിതരൂപങ്ങളെല്ലാം പെടും. 43 ത്രികോണങ്ങളുമുണ്ട്. പഞ്ചഭുജതത്ത്വം (law of the pentagon) എന്ന സുവർണ്ണനിയമം (golden rule) കൊണ്ടാണ് ശ്രീചക്രത്തിന്റെ ത്രിപുരസൗന്ദര്യം അളന്നു ഗ്രഹിക്കുന്നതും ആസ്വദിച്ചാനന്ദിക്കുന്നതും.

$$\frac{\text{ശ്രുതി}}{\text{സ്വരം}} = \frac{22}{7}$$ =3.142857,142857....... (ആവർത്തിക്കുന്ന ദശാംശസംഖ്യ)

ഇതൊരു അതീന്ദ്രിയസംഖ്യ.

$\pi/4$ = 0.785714, 285714, 285714.......(മാധവശ്രേണി)

$\pi/8$ = 0.392857, 12857, 12857..........

പൈ എന്ന അതീന്ദ്രിയസംഖ്യയ്ക്ക് 16 വട്ടം ഹരിതക്രിയ ചെയ്താൽ (ഷോഡശോപചാരം) 1984285825 ഒരു ആവർത്തിക്കുന്ന ദശാംശമല്ല കിട്ടുക. $\pi/16 = {}^{22}/7/16)$

ജ്യോതിശാസ്ത്രത്തിൽ മാധവശ്രേണി (സംഗീതവുമായി താരതമ്യം)

| രാശി | ഹോര | ദ്രേക്കാണം | - | - | സപ്താംശം | - | ദ്വാദശാംശം | |
|---|---|---|---|---|---|---|---|---|
| 1 | 1/2 | 1/3 | 1/4 | 1/6 | 1/7 | 1/8 | 1/12 | 1/13 |
| 30° | 15° | 10° | 7.5° | 5° | 4.4° | 3.75° | 2.5° | 2.307 |
| 12 ആദിത്യ രൂപം | 24 മൂർത്തി രൂപം | ദ്രേക്കാണ രൂപം 36 എണ്ണം | 48 രൂപം | മേളകർത്താ രാഗം 72 എണ്ണം | 81,36,36,36.. (ആവർത്തിക്കുന്ന ദശാംശം) | 96 രൂപം (96x18=1728 സത്യയുഗ സംഖ്യ | 14.444 ശ്രുതി | 15.217 തിഥി രൂപം ചന്ദ്രൻ |
| (സൂര്യൻ) | 8 സ്വരസ്ഥാനങ്ങളുടെ കമ്പനസംഖ്യ ഒക്ടേവ്/സമസപ്തകം | | 48 തരം സംസ്കാരങ്ങൾ | | 9x9 രസാനുഭൂതി | 96x2x9= 192x9 | | |

സംഗീതത്തിൽ അതീന്ദ്രിയമായ ഒരു ആറാം മാനത്തിന്റെ സുഖസാന്ദ്രമായ ദൈവികസ്പർശം എങ്ങനെ ഗണിതപരമായി അളക്കും? അസാദ്ധ്യമായ ഒന്നിനുള്ള ശ്രമത്തിൽ ആണ് ഋഷി. അത് നമുക്ക് നിയന്ത്രണമില്ലാത്ത ഒരു അതീത(ഈശ്വര)ശക്തിയുടെ ലീലയാണെന്നറിഞ്ഞിട്ടും. ഗണിതപരമായി $a, a^2, a^3, a^4, a^5, a^6, a^7 \ldots a^{100}, a^n$.

1. a = 3 എങ്കിൽ ആർച്ചികയ്ക്ക് ഒറ്റ പ്രസ്താരം മാത്രം. നമുക്ക് സുപരിചിതമായ ഭൂലോകം/ശരീരം.

2. $a^2 = 3 \times 3 = 9$. 3 മാനം ദേശം—3 മാനം കാലം.

2 പ്രസ്താരം (ഗാഥിക) 9 ബിന്ദുക്കൾ ആകാശത്തിൽ (നവഗ്രഹം)—അവയുടെ ആപേക്ഷികചലനനിയമങ്ങൾ.

3. $a^3 = 3 \times 3 \times 3 = 27$ (സ്ഥിരതാരസംഖ്യ)

(6 പ്രസ്താരം)

(സാമിക)

സ്ഥിരതാരസംഖ്യകൾ, അതിന്റെ ആപേക്ഷികമായ ചട്ടക്കൂട്ടിലൊതുങ്ങുന്ന സൗരയൂഥബിന്ദുക്കളുടെ ചലനനിയമങ്ങൾ ഇവയിലൂടെയാണ് അറിയപ്പെടാത്ത, അനുഭവവേദ്യമായ അതീന്ദ്രിയമായ ആറും ഏഴും മാനങ്ങളിലേക്ക് (ഷാഡവ, സമസപ്തക) സംഗീതവും ജ്യോതിഷവും (നാദപ്രകാശതരംഗം) മനുഷ്യമനസ്സിനെ ആരോഹണം ചെയ്യിക്കുന്നത്. ഇതനുസരിച്ച് സ്വരാന്തരത്തിൽ 24 പ്രസ്താരം ($9 \times 9 = 81$) കൊണ്ട് ഒരു പുതിയ സർഗ്ഗമായി. സ+രി+ഗ+മ് = സർഗ്ഗം എന്ന 4 കൂടിയത് സ്വരാന്തരം, സർഗ്ഗം ഔഡവത്തിൽ $(a)^5$ ന് 120 പ്രസ്താരം (243) കൊണ്ട് അഞ്ചാമത്തെ (പഞ്ചമം) സുവർണ്ണനിയമം എന്ന സൗന്ദര്യനിയമസൃഷ്ടി. പഞ്ചമുഖമുള്ള ഗായത്രിഷാഡവത്തിൽ $(a)^6$ (729) എന്ന ഷഡ്ചക്രത്തിൽ (ഷഡ്ബിന്ദു =

വിഷ്ണു) പ്രസ്താവം 720 (മേളകർത്താരാഗസംഖ്യ x 10). ശരീരത്തിൽ മൂലാധാരം മുതൽ ആജ്ഞാവരെയുള്ള ശൈവോർജ്ജത്തിന്റെ സമ്പൂർണ്ണമായ ഉണർച്ച.

സമസപ്തകത്തിൽ (7)' 5040 പ്രസ്താര(2187)ത്തിൽ സമ്പൂർണ്ണ രാഗങ്ങളാൽ നേരത്തെപ്പറഞ്ഞ ഷാഡവം (മധു-തേൻ) എന്ന മധുരാനുഭൂതി ഉണർത്തുന്ന വിദ്യയെയാണ് സംഗീതം മധുവിദ്യയായി, രാഗചികിത്സയിൽ ഉപയോഗിക്കുന്നത്. (കൂടതാനത്തിലും 5040 കൂട സമ്പൂർണ്ണതാനങ്ങൾ ഉണ്ടെന്ന് ഓർക്കുക.)

ഇതിനെ സംഗീതശാസ്ത്രത്തിലും കാവ്യശാസ്ത്രത്തിലും ഖണ്ഡമേരു പ്രസ്താരമെന്നു വിളിക്കുന്നു. മേരു എന്നാൽ ദേവഗന്ധർവ്വന്മാർ വസിക്കുന്ന സ്വരസുവർണ്ണനിർമ്മിതമായ പർവ്വതശിഖരം (പിരമിഡ്). ഖണ്ഡമേരു എന്നാൽ ആ മേരുവിന്റെ ഒരു ചെറിയ ഖണ്ഡം. പാസ്ക്കൽ ത്രികോണം ഈ പഴയ ഖണ്ഡമേരുവിന്റെ ഒരു പുതുപതിപ്പു മാത്രം.




ഖണ്ഡമേരു
8 രേഖ (7 ഇടവേള)
പ്രസ്താരസംഖ്യകൾ ഇരുവശത്തും കാണുക

| സ | രി | ഗ | മ | പ | ധ | നി | |
|---|---|---|---|---|---|---|---|
| 1 | 0 | 0 | 0 | 0 | 0 | 0 | ഏകം |
| | 1 | 2 | 6 | 24 | 120 | 720 | സ്വരവർണ്ണ തന്മാത്ര |
| | | 4 | 12 | 48 | 240 | 1440 | ഭൂമി(ഋതു) |
| | | | 18 | 72 | 360 | 2160 | പ്രാണ,രാഗ സംഖ്യ(ഭൂ) |
| | | | | 96 | 480 | 2880 | ധൂമകേതു |
| | | | | | 600 | 3600 | വൃത്ത (ഗോള)സംഖ്യ |
| | | | | | | 4320 | കലിയുഗസംഖ്യ |

ചതുര്യുഗം

സപ്തർഷിമാർ

7th line = 6 പൂജ്യം
(പ്രയുതം)

അപരിമിതമായ ആനന്ദാനുഭവത്തിന് കണക്കിടാനാവില്ലെന്ന് ഉദ്ഘോഷിച്ചുകൊണ്ടുതന്നെ അതിനു കണക്കിടാനൊരു ശ്രമം നടത്തിയ ഋഷിമാരാണ് ഭാരതത്തിലെ എല്ലാ സൗന്ദര്യശാസ്ത്രങ്ങളുടെയും കലകളുടെയും വിദ്യാവിദ്യകളുടെയും ജനകന്മാർ. എട്ടു രേഖകൾക്കിടയിൽ ഏഴ് ഇടവേളകൾ. ഇതിന് എട്ടു വീഥി (മാർഗ്ഗം)കളിൽക്കൂടിയുള്ള സഞ്ചാരമെന്നു പറയുന്നു. ഇതിനാൽ മാർഗ്ഗീസംഗീതം എന്നും. മാർഗ്ഗീസംഗീതത്തിന്റെയായാലും ദേശിസംഗീതത്തിന്റെയായാലും അടിത്തറ സപ്തർഷിതന്നെ! അതിന്റെ ആനന്ദാനുഭവം 13 സംഖ്യാരേഖകൾക്കിടയിൽ 12 സ്വരസ്ഥാനങ്ങളിൽ അവർ ദശാംശസ്ഥാനങ്ങളായി വരച്ചിട്ടു. 13-ാം രേഖയെ 'പരാർദ്ധ'മെന്ന സംഖ്യയായി വിളിക്കുന്നു. 13 രേഖകൾ വെറും സംഖ്യകളല്ല, സ്ഥാനങ്ങളാണ് (ദശാംശസ്ഥാനം) ഗണിതത്തിൽ! സംഗീതത്തിലും അവ സ്വരങ്ങളല്ല, സ്വരസ്ഥാനങ്ങളാണ്. 12 രാശികളായി ജ്യോതിശ്ശാസ്ത്രം ഈ സ്വരസ്ഥാനങ്ങളെ കാണുന്നു.

ദശാംശസ്ഥാനം, സംഖ്യ, നാമം

| | | | | | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 1 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | $(10)^{12}$ | $(100)^{6}$ | പരാർദ്ധം |
| | 1 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | $(10)^{11}$ | | അന്തം |
| | | 1 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | $(10)^{10}$ | $(100)^{5}$ | മദ്ധ്യം |
| | | | 1 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | $(10)^{9}$ | | സമുദ്രം |
| | | | | 1 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | $(10)^{8}$ | $(100)^{4}$ | ന്യർബുദം |
| | | | | | 1 | 0 | 0 | 0 | 0 | 0 | 0 | 0 | $(10)^{7}$ | | അർബുദം |
| | | | | | | 1 | 0 | 0 | 0 | 0 | 0 | 0 | $(10)^{6}$ | $(100)^{3}$ | പ്രയുതം |
| | | | | | | | 1 | 0 | 0 | 0 | 0 | 0 | $(10)^{5}$ | | നിയുതം |
| | | | | | | | | 1 | 0 | 0 | 0 | 0 | $(10)^{4}$ | $(100)^{2}$ | അയുതം |
| | | | | | | | | | 1 | 0 | 0 | 0 | $(10)^{3}$ | | സഹസ്രം |
| | | | | | | | | | | 1 | 0 | 0 | $(10)^{2}$ | | ശതം |
| | | | | | | | | | | | 1 | 0 | $(10)^{1}$ | | ദശം |
| 13th line = 12 പൂജ്യം (പരാർദ്ധം) | | | | | | | | | | | | 1 | 1 | | ഏകം |

മുകളിൽനിന്നു ചുവട്ടിലേക്കോ, തിരിച്ചോ ഇവ ആരോഹണാവരോഹണക്രമത്തിൽ എഴുതാം. 13-ാം വീഥിയിൽ 12 പൂജ്യം ഉണ്ടാവും. ഇതിനെ ശിവശക്തികളുടെ 'ബീജഗണിതസമാകലന'മായി, പ്രാണഹംസമിഥുനങ്ങളുടെ ബീജസമാകലനത്തിന്റെ ആനന്ദാനുഭവമായി, സപ്തസ്വരങ്ങളുള്ള സമ്പൂർണ്ണരാഗങ്ങളുടെ മേളകർത്താജനകരാഗങ്ങളായി ആവിഷ്കരിക്കുന്നു.

പരാർദ്ധം (അപരിമിതം)

സാ....

| | | | |
|---|---|---|---|
| 13 | | 10000000000000 | |
| 12 | സാ | 1000000000000 | സാ |
| 11 | നി2 | 100000000000 | നി2 |
| 10 | നി1 | 10000000000 | നി1 |
| 9 | ധ2 | 1000000000 | ധ2 |
| 8 | ധ1 | 100000000 | ധ1 |
| 7 | പ | 10000000 | പ |
| 6 | മ2 | 1000000 | മ2 |
| 5 | മ1 | 100000 | മ1 |
| 4 | ഗ2 | 10000 | ഗ2 |
| 3 | ഗ1 | 1000 | ഗ1 |
| 2 | രി2 | 100 | രി2 |
| | | ഹ+രി+ദയ (ഹൃദയ) | |
| 1 | രി1 | 10 | രി1 |
| 0 | സാ | 1 | സാ |

ഏകം

ഋഗ്വേദം ദ്വാദശം (12) x ത്രീണി (3) x ത്രിശതം (300) എന്ന അർദ്ധ പ്രാണസംഖ്യ(10800)യെക്കുറിച്ചു പറയുന്നുണ്ട്. പ്രാണഹംസസംഖ്യയാണ് 21600.

21600 പ്രാണഹംസത്തെ ഷഷ്ഠി (6) പ്രാവശ്യം (129600) ശംഖിലൂടെ (സ്വശരീരത്തെ ശംഖായി സങ്കല്പിക്കുക) ഏകാന്തിക ഭക്തിശ്രദ്ധകളോടെ ഉപാസിച്ച് അർപ്പിക്കുന്നതാണ് ഋഗ്വേദത്തിൽ നാദയോഗസാധന. 21600 എന്നത് ഒരു സാമം പാടാൻ മിനിമം വേണ്ട അക്ഷരകാലസംഖ്യയാണ്. മിനിറ്റിൽ 15 വട്ടം ശ്വാസം കഴിക്കുന്ന ഒരാൾ 24 മണിക്കൂറിൽ (ഒരു ദിവസം) 21600 പ്രാവശ്യം ശ്വാസം കഴിക്കുന്നതുകൊണ്ടാണ് ഇതിന് പ്രാണഹംസസംഖ്യ എന്ന് പേര്.

മിനിറ്റിൽ 15. ഒരു മണിക്കൂറിൽ 900
2 മണിക്കൂറിൽ 1800
8 മണിക്കൂറിൽ 7200




8 മണിക്കൂർ വീതമുള്ള 3 പ്രഹരം (24 മണിക്കൂർ)—അതിൽ 21600. ഇങ്ങനെയാണ് 7200 പ്രാണമിഥുനങ്ങളെ. 7 സ്വരമുള്ള സമ്പൂർണ്ണരാഗങ്ങളാൽ 5040 പ്രസ്താരത്താൽ പരാർദ്ധം ആനന്ദാനുഭവത്തിന് സംഗീതജ്ഞർ പ്രാപ്തരാക്കുന്നത്.

മേല്പറഞ്ഞ തത്ത്വമാണ് ശതതന്ത്രിയാഴിന്റെ സൃഷ്ടിയിൽ ഉപയോഗിച്ചിരുന്നത്. സ്വരഗതി (സ്വരസഞ്ചാരം) കൃത്യമായി, കാലാനുസൃതമായും സമമായും ലളിതമായും മാത്രമല്ല, കൃത്യമല്ലാതെയും കാലാനുസാരമല്ലാതെയും അസമമായും സങ്കീർണ്ണമായും വക്രമായും സംഭവിക്കാമെന്നും അവർ അറിയുകയും പ്രയോഗിക്കുകയും ഓരോന്നിന്റെയും സ്ഥാനമനുസരിച്ച സൗന്ദര്യാനുഭവം രുചിക്കുകയും ചെയ്തു. ഒരു വായുതന്മാത്ര കമ്പനം ചെയ്യുന്ന തന്ത്രിയിൽനിന്നുളവാകുമ്പോൾ അത് ഒറ്റ പ്രതലത്തിലല്ല, അനേകം പരസ്പരച്ഛേദമുള്ള പ്രതലങ്ങളിലാണെന്ന് അവർ അറിഞ്ഞു. ഒരു ശബ്ദം സ്വരസൗന്ദര്യം പ്രകടമാക്കുന്നത് അത് താളാത്മകമാവുമ്പോഴാണ് എന്നും, അതിന്നർത്ഥം ഒരു പ്രത്യേക സംഖ്യ കമ്പനംകൊണ്ട് അതേസ്വരം അതേമട്ടിൽ അതേതാളത്തിൽ എന്നെന്നും സൃഷ്ടിക്കപ്പെടാമെന്നാണ് എന്നും മനസ്സിലാക്കുമ്പോൾ മാത്രമെ പഞ്ചഭൂതസംഘാതമായ സർവ്വ ജീവന്റെയും ഗമനാഗമന(ആരോഹണാവരോഹണ)ത്തിലുള്ള പ്രാജാപത്യത്തിലെ പുനർജ്ജനി ഗ്രഹിക്കാനാവൂ. ഒരു ശ്രുതി ഒരു പ്രത്യേക കമ്പന സംഖ്യയാണെന്ന അറിവാണല്ലോ മുകളിൽ കാണിച്ച ഏകം മുതൽ പരാർദ്ധംവരെയുള്ള ശതതന്ത്രിയാഴ് ഘടനയ്ക്കാധാരം. അതുതന്നെ പ്രപഞ്ചഘടനയിലും മനുഷ്യ(ചരാചര)ശരീരഘടനയിലും വർത്തിക്കുന്നു എന്നതാണ് ഹൃദയമിടിപ്പ്, ശ്വാസം മുതലായവയോടും നാഡീഘടനയോടും ഉള്ള താരതമ്യപഠനം കാണിക്കുന്നത്. ഇതാണ് യോഗാചാര്യരും, ആയുർവ്വേദികളും, സാമവേദികളായ സംഗീതജ്ഞരും രാഗദ്വേഷരഹിതമായി ആരോഗ്യം പരിപാലിക്കുന്നതിന് രാഗചികിത്സ വിധിക്കാൻ കാരണവും.

ഇത് വിദ്യാർത്ഥികൾക്ക് ഉദാഹരണസഹിതം (ഡെമോൺസ്ട്രേറ്റ്) കാണിക്കാൻ ഉണ്ടാക്കിയതാവണം ശതതന്ത്രിയാഴ്. നാദതരംഗങ്ങളെ മേടു (ശിവ)പള്ള(ശക്തി)മാക്കി ആൾജിബ്രകൊണ്ട് സമകലനം ചെയ്ത് ഗതിഗമകങ്ങളെ ഗ്രഹിക്കുമ്പോൾ ഒരു വിശ്രാന്തിരേഖയ്ക്കു മുകളിലെ ചലനങ്ങൾ +ve; താഴെ -ve. ഈ വിപരീതഗതികൾ തമ്മിലുള്ള സമാകലനം (equalising) തന്നെ ശിവശക്തി സാമരസ്യം. ഇതുകൊണ്ട് പൂർണ്ണമായി ശാന്തി ലഭിക്കുമെന്ന 'acoustics' നിയമം നാദാനുസന്ധാനത്തിലും നാദലയയോഗത്തിലും എങ്ങനെ പ്രയോഗിക്കുന്നു എന്ന് ഇതിൽനിന്നു മനസ്സിലാക്കും. ഒരു സ്വരം ഒരു ശുദ്ധസ്വരമല്ല, അനേകം ശബ്ദശ്രേണികളുൾപ്പെട്ട ഒന്നാണെന്നും അതിൽ ഏറ്റവും താഴെയുള്ള ശ്രുതിയെ(മനുഷ്യന്റെ ചെവി പിടിച്ചെടുക്കുന്നത്)യാണ് സ്വരം എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നതെന്നും യാജ്ഞവൽക്യന് അറിയാമായിരുന്നു എന്നു ശ്രദ്ധിക്കുക. ഒരു series-നെ ശ്രേണി, ഗണം, ഗ്രാമം എന്നൊക്കെ ഗ്രൂപ്പുകളാക്കി അവർ തരംതിരിച്ചിരുന്നു എന്നും കാണുക. ഈ ശ്രേണികൾ 'ഹാർമണി' ഉണ്ടാക്കാൻ പരാർദ്ധ ശ്രേണികൾ (series of partial tones) ആയി ഉപയോഗിക്കാമെന്നു തെളിയിക്കാനുണ്ടാക്കിയ പ്രാചീനകാലത്തെ ശതതന്ത്രിയാഴ് ഇന്ന് പ്രചാരത്തിലില്ല. (ഇന്ന് നാം പാശ്ചാത്യർ ഇതേ തത്ത്വമവലംബിച്ച് ഉണ്ടാക്കിയ ഉപകരണങ്ങളെ ആശ്രയിക്കുന്നു.)

'സ' ആധാരശ്രുതിയെങ്കിൽ ശ്രേണി

2 x സ; 3 x സ; 4 x സ.... 16 x സ...

x എങ്കിൽ

2x, 3x, 4x, ... 16x

മനുഷ്യശബ്ദമുപയോഗിക്കുന്ന സംഗീതത്തിൽ സ്വരങ്ങൾ ഉദയിക്കുന്നത് പരാർദ്ധശ്രേണികളെ വ്യത്യസ്തമായി, താൻപോലും അറിയാതെ (unconscious/superconscious states) പ്രയോഗിക്കുന്ന മുഹൂർത്തങ്ങളിലാണ്.

സംഗീതത്തെ സ്വരത്തിന്റെ ശ്രുതിസ്ഥാനം രേഖകളിൽ വിന്യസിച്ചെഴുതുന്നതാണ് പ്രസ്താരസമ്പ്രദായമെന്നും ഇത് ഭാരതത്തിൽ അനാദികാലമായിട്ട് ഉണ്ടെന്നും കണ്ടുവല്ലൊ. ഈ സമ്പ്രദായം എ.ഡി. 800-ൽ മാത്രമാണ് യൂറോപ്പിൽ പ്രചാരത്തിൽ വരാൻ ആരംഭിച്ചതെന്ന് ഓർക്കണം. ബൃഹദാരണ്യകത്തിലെ 4-ാം ബ്രാഹ്മണം 25-ാം ശ്ലോകത്തിന് ഉള്ള ഭാഷ്യത്തിൽ ശങ്കരാചാര്യർ സ്വരവർണ്ണങ്ങളുടെ സ്വഭാവം കാണിക്കാനും അതിന്റെ പരമാവധി ആനന്ദം ലഭിക്കാനും ഈ ഗണിതസിദ്ധാന്തം ഉപയോഗിക്കുന്നതിനെ പരാമർശിച്ചിട്ടുണ്ട് (Refer സുധാസിന്ധു പേജ് 1123 D.C. Books 2003).

നാം ഇന്ന് സാരംഗി എന്ന് വിളിക്കുന്ന പഴയ സന്തൂരിനെ അനുസ്മരിപ്പിക്കുന്ന ഒരുപകരണമായിരുന്ന യാഴ്. ഒരു ഗായകന്റെ സ്വരത്തിന് ബലമേകാൻ പക്കമേളമായും, അതേസമയം ഇടവേളകളിൽ മനോധർമ്മപാടവം കാണിക്കാനും തക്കവണ്ണം രൂപകല്പന ചെയ്ത ഒന്ന്. വായ്പ്പാട്ടിനോടൊപ്പം വിവിധ ഉപകരണങ്ങൾ ചേർന്നു വായിക്കുന്നതിനെ ഇന്ന് polyphony എന്ന് പറയുന്നു. പക്കമേളം വായിക്കുന്നതിനായി സാരംഗിപോലെ ഒരുപകരണം മാത്രം വായിക്കുന്നത് heterophony. രണ്ടു സമ്പ്രദായവും ഇന്ത്യയിൽ പണ്ടേ നടപ്പുള്ളതായി ഭാഗവതം, വിഷ്ണുധർമ്മോത്തരം, നാട്യശാസ്ത്രം, ഉപനിഷത്തുകൾ, വേദങ്ങൾ ഇവയിൽ നിന്നെല്ലാം കാണുന്നു. ഗായകരുടെ ശബ്ദത്തോടൊപ്പം ബലം (വീര്യം) കൂട്ടുന്ന ഒരുതരം സിംഫണിതന്നെയാണ് അത്. എന്നാൽ ശ്രുതിശുദ്ധ, സ്വരശുദ്ധമായ 'ഹാർമണി'യെ പോഷിപ്പിക്കാനല്ലാതെ നശിപ്പിക്കാൻ ഒരു കച്ചേരിയിലും സിംഫണിയെ അനുവദിച്ചിരുന്നില്ല. (ഇന്ന് പലരും അതു ചെയ്യുന്നുണ്ട്!) മനുഷ്യശബ്ദത്തിന് 'ബന്ധന'ങ്ങളില്ല. ഏതെങ്കിലുമൊരു പ്രത്യേക scale-ൽ തളച്ചിടാനാവാത്ത ഒന്നാണത്. ഒട്ടേറെ മനോധർമ്മംകൊണ്ട് അനവധി, അനായാസവും സമുചിതവും സ്ഫോടംപോലെ പെട്ടെന്നുദിക്കുന്നതുമായ സർഗ്ഗാത്മകമായ സ്വാഭാവികശൈലികൾ ഉണ്ടാക്കാൻ മനുഷ്യശബ്ദത്തിനേ സാധിക്കുകയുള്ളൂ. ഇത്തരം മനുഷ്യശബ്ദത്തോട് കിടനിൽക്കാനാവുന്ന ഒരുപകരണം എങ്ങനെ ഉണ്ടാക്കാം എന്ന ചിന്ത ഉദിക്കുമ്പോഴാണ് ശതതന്ത്രിയാഴ് പോലൊന്ന് മനുഷ്യൻ സൃഷ്ടിച്ചുപോകുന്നത്. ആദ്യത്തെ യാഴ് ഒറ്റക്കമ്പിയുള്ള വീണയാണ്. ഇതിനെ അഗസ്ത്യൻ ഋഷിയായുള്ള ഒരു ഋഗ്വേദ മന്ത്രത്തിൽ 'കാരാധുനി' എന്ന് വിളിക്കുന്നു. യാഴ് മീട്ടി പാടുന്നത് അന്നുമുതൽ തിരുജ്ഞാനസംബന്ധരുടെ കാലംവരെ ദക്ഷിണാപഥത്തിലെ ജ്ഞാന/ഭക്തിയോഗികളുടെ പതിവായിരുന്നു. (തിരുനീലകണ്ഠയാഴ്പാണർക്ക് സംബന്ധരുടെ 'താഠാന'യിലെ വേഗസ്വരങ്ങളിലെ മനോധർമ്മത്തോടൊപ്പം യാഴ് മീട്ടാൻ കഴിഞ്ഞില്ല എന്ന കഥ

ഓർക്കുക). ചിലപ്പതികാരകാലത്തും യാഴ് പ്രചുരപ്രചാരമായിരുന്നു. സാരംഗമെന്ന ധനുസ്സിന്റെ രൂപത്തിൽ ഒറ്റക്കമ്പിവീണ ആദ്യം കിട്ടിയ (ഞാണൊലിയിൽനിന്ന് കമ്പനരഹസ്യം ആദ്യം മനസ്സിലാക്കിയ) വിഷ്ണുവിനെ സാരംഗപാണി എന്ന് വിളിക്കുന്നു. കഠോപനിഷത് കാലത്ത് ഈ സാരംഗം (സന്തൂർ) സന്തൂർ എന്ന പേരിൽ യാഴ് ആയി രൂപപ്പെട്ടുകഴിഞ്ഞിരിക്കുന്നു. അക്കാലത്ത് ശബ്ദിയാഴും ഉണ്ടായി.

ഒരു ശ്രേണി പുരോഗമിക്കുമ്പോൾ സ്വരങ്ങൾ അടുത്തടുത്തുവരും. അവയ്ക്കിടയിലെ ഇടവേള കുറയും. ഇങ്ങനെ ഇടവേള കുറയുന്ന സ്വരങ്ങൾ ആദിയിൽ സംവാദികളും പിന്നെപ്പിന്നെ വിവാദികളുമായി മാറും (consonance/dissonance). ഇത് സംഗീതസ്വരത്തിൽ മാത്രമല്ല, സംസാരത്തിലും, സമൂഹത്തിലും കാണാവുന്ന പൊതുനിയമമാണ്. ഇത്തരം വിവാദികളെപ്പോലും സമീകരിക്കുന്ന (equaliser) ഷഡ്ജമെന്ന കുരൽ (കൃഷ്ണൻ-വിഷ്ണു) പഞ്ചമമെന്ന ബലരാമൻ (അനന്തമെന്ന സഹസ്രശീർഷ സർപ്പം) എന്നിവയെ സ്ഥിരമായി ഉപയോഗിക്കുന്നതാണ് സംഗീതം. വിവാദികളെപ്പോലും 'സംവാദ'മായി മാറ്റുന്ന ഒരു സമീകരണപ്രക്രിയയുടെ അദ്വൈതമാണത്.

ആകെ 1200 ശതഭാഗമുള്ള ഒരു വൃത്തം (ഗോളം). അത് 600 + 600 എന്ന സമവൃത്തമല്ല.







Ellipse
ഭ്രമണപഥം

498 + 702 എന്ന അസമവൃത്തമാണ്. സമവൃത്തമാവാൻ, സമീകരിക്കാൻ (balancing) സദാ ശ്രമിക്കുന്ന സ്വരസഞ്ചാരമാണതിന് ശക്തിയും സൗന്ദര്യവും ശാന്തിയും ആനന്ദവും നല്കുന്നത്. ഇതിനെയാണ് സംഗീതത്തിലെ ശിവശക്തിബീജസമാകലനങ്ങളുടെ (ശിവപാർവ്വതീസംവാദം) ശ്രേണിയായി കാണുന്നത്. 28 ഇടവേളകൾക്ക് (അഭിജിത്ത് അടക്കം 28 സ്ഥിരനക്ഷത്രസമൂഹം) 13 രേഖാവീഥികൾ മാത്രം ഇന്ത്യക്കാർ ചമച്ചതെന്തിന്? (ഒരു നക്ഷത്രാവധി 13° 20') സമസപ്തകമെന്ന അഷ്ടകത്തെ ഒരിക്കലും സമമായി വിഭജിക്കാനാവില്ല എന്ന അറിവുള്ളതുകൊണ്ടുതന്നെ. 2/1 എന്ന അനുപാതത്തെ അതുകൊണ്ടുതന്നെ ഗുണിക്കുമ്പോൾ (F, B എന്നിവയ്ക്കിടയിൽ) 2/1 എന്നത് ഒരിക്കലും പരിഹരിക്കാനാവാത്ത അകരണി എന്ന പ്രശ്നമാണെന്നറിയുന്നതുകൊണ്ടുതന്നെ (Refer. വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തിക. (Dr. Swarna Nalapat N.B.S. Kottayam-2000 Edition 2nd Ed.). അതുപോലെ മൂന്നു സമഭാഗമാക്കുമ്പോൾ കിട്ടുന്ന $\sqrt[3]{2/1}$ ഒരു അകരണി. 4 സമഭാഗമാക്കുമ്പോൾ $\sqrt[4]{2/1}$ മറ്റൊരകരണി. അതായത് 1200 എന്ന സമവിഭാഗം, സമസപ്തകമെന്ന പേര് എല്ലാം തിയററ്റിക്കൽ ആണ്. യഥാർത്ഥമല്ല. ഒരു ഇടവേളയെ വിവരിക്കാൻ അതിലെ ഉള്ളടക്കത്തെ ശതഭാഗങ്ങളായി (cent) പറയുന്നതാണ് എളുപ്പം. അപ്പോൾ അനുപാതം, ഏറ്റവും

സന്തൂർ, ശതതന്ത്രീവീണ എന്നിവ സാരംഗദേവന്റെ കാലത്തും പ്രചാരത്തിലിരുന്നു. സ, പ സ്വരസ്ഥാനം ദക്ഷിണേന്ത്യയിലെ കാംഭോജഗോത്രക്കാരായ ഹനുമത് മതത്തിന്റെയും രിധ യുടെ ചഞ്ചലസ്വഭാവം ഉത്തരേന്ത്യയിലെ ഭരതമതത്തിന്റെയും സംഭാവനയാണെന്ന് ഒരഭിപ്രായം, ബറോഡ കോൺഫറൻസിൽ പൊന്തിവന്നത്, ഈ തെളിവുകൾവച്ചു നോക്കുമ്പോൾ മണ്ടത്തരമെന്ന് കാണാം. അങ്ങനെ ഒരു വേർതിരിവ് ആദിയിൽ ഉണ്ടായിരുന്നില്ല (സാസ്കാരികരംഗത്തും കലകളിലും ശാസ്ത്രങ്ങളിലും വിദ്യോപാസനയിലും). ഉപകരണത്തിന് 12 സ്വരസ്ഥാനം മതി. മനുഷ്യശബ്ദത്തിന് ചുരുങ്ങിയത് 23 ഇടവേളയെങ്കിലും വേണം. അതിനോട് ഒത്തുവായിക്കാനാണ് ഇത്തരം ഉപകരണങ്ങൾ സൃഷ്ടിച്ചതെന്നത് സുവ്യക്തം. സംഗീതപാരിജാതം 23 ശ്രുതിയെ നിരൂപണം ചെയ്യുന്നു.

എം.ടി. നായിഡുവിന്റെ ഗാനവിദ്യാസഞ്ജീവനി തെന്നിന്ത്യയിലെ ഹനുമത് മതത്തിൽ 16 ശ്രുതിമണ്ഡലം ഉപയോഗിച്ചിരുന്നതായി പറയുന്നത്, മേളകർത്താരാഗപദ്ധതിയുടെ പഴക്കത്തിലേക്കു വിരൽ ചൂണ്ടുന്നു. വെങ്കടമഖിയുടെ കാലത്തുനിന്ന് ത്രേതായുഗത്തിലെ ഹനുമദ് സ്വാമിയുടെ കാലത്തേക്ക് അതിനെ കൊണ്ടുപോകുന്നു.

| | | |
|---|---|---|
| 1. സാ. | 1. പാ | ആകെ 16 |
| 2. തരം | മ- (ശുദ്ധ, പ്രതി) | |
| 3. തരം | രി, ഗ, ധ, നി | |

1916-ലെ ബറോഡ കോൺഫറൻസ് അംഗീകരിച്ച ഈ അഭിപ്രായം സ്വീകാര്യമെന്നുതന്നെ കരുതേണ്ടിയിരിക്കുന്നു. ഹനുമാൻ നിശ്ചയിച്ച ഈ ഷോഡശകലകളെ വീണ്ടും കണ്ടെത്തുകമാത്രമാണ് വെങ്കടമഖി ചെയ്തത്.

വീണ, യാഴ് മുതലായ തന്ത്രീവാദ്യങ്ങൾ 'ഹാർമോണിക്സിനും',

ഓടക്കുഴൽ, ശംഖ് മുതലായ സുഷിരവാദ്യങ്ങൾ 'മെലഡി'ക്കും

ഡമരു, ദുന്ദുഭി മുതലായ ചർമ്മവാദ്യങ്ങൾ 'കാലപ്രമാണ'ത്തിനും ഉപയോഗിക്കുന്നു. ഇതു മൂന്നും ചേർന്ന മനുഷ്യശരീരത്തിൽനിന്നുണ്ടാവുന്ന ശാരീരത്തെക്കുറിച്ചും അതിന്റെ പരമാനന്ദരസത്തെക്കുറിച്ചും ഏറ്റവും പ്രാചീനമായ പരാമർശങ്ങൾ കാണുന്ന ലോകസാഹിത്യമാണ് വേദോപനിഷത്തുക്കൾ. ഒരു 'കച്ചേരി' ഇതെല്ലാം ചേർന്ന സിംഫണിയും ഹാർമണിയും ആണ്. 1990-ൽ ജയ്‌റാസ്ബോയ് ഇന്ന് പാശ്ചാത്യർ ഉപയോഗിക്കുന്ന സംഗീതോപകരണങ്ങളുടെ ക്ലാസിഫിക്കേഷൻ ഭരതമുനിയുടെ ക്ലാസിഫിക്കേഷന്റെ ഒരു ആശയാനുവാദം മാത്രമാണെന്ന് സമർത്ഥിക്കുകയുണ്ടായി.

| ഭരതമുനി | പാശ്ചാത്യർ |
|---|---|
| 1. തത(തന്ത്രീ)വാദ്യം | Chorodo phone |
| 2. അവനദ്ധ(ചർമ്മ)വാദ്യം | Membranophone |
| 3. സുഷിരവാദ്യം | Aerophones |

4. ഘനവാദ്യം (ലോഹനിർമ്മിതം) Idiophones
singing bowl, ചേങ്ങല,
temple bell etc.

5. Electrophones (1940 മുതൽ)

താളുവിധത്തിലും പഞ്ചഭൂത(ലോഹ)നിർമ്മിതവും, വൈദ്യുതോർജ്ജ പ്രവാഹമുള്ളതുമായ മനുഷ്യശരീരം പ്രവർത്തിക്കുന്നു. അതിനാൽ മനുഷ്യനിർമ്മിതോപകരണങ്ങളെക്കാൾ ദൈവനിർമ്മിതമായ മനുഷ്യശബ്ദത്തിന് സാന്ത്വനശേഷി കൂടും.

ഇന്ത്യയിലെ സംഗീതോപകരണങ്ങളെല്ലാം പാശ്ചാത്യരിൽനിന്നു കടം വാങ്ങിയതാണെന്ന് പറഞ്ഞുനടക്കുന്ന പണ്ഡിതന്മാർ യാജ്ഞവൽക്യാദികളുടെ പരാമർശങ്ങളെ ശ്രദ്ധിക്കണമെന്ന് അപേക്ഷ. ബൃഹദാരണ്യകം ശതിബ്രാഹ്മണത്തിൽ രഥചക്രം, ലംബരം മുതലായ ഉപകരണങ്ങളെയും ദുന്ദുഭിയുടെ കൂടെ ചേർത്തുപറഞ്ഞിട്ടുണ്ട്. ലംബരം നടുവിൽ സുഷിരമുള്ള ഒരു പഴയവാദ്യമാണ്. അതെന്തെന്നുപോലും അറിയാത്തവിധം വംശനാശം വന്നുപോയ ഒരു പ്രാചീനോപകരണം!

# 4
# സാമം. ഗ്രാമം

'Healing with the voice' എന്ന ഗ്രന്ഥത്തിൽ James D Angelo നാദത്തിലൂടെ ഹാർമണിയും രോഗനിവാരണവും എങ്ങനെ സാധിക്കുമെന്ന് ചർച്ച ചെയ്യുന്നു. അദ്ദേഹത്തിന്റെ പരീക്ഷണങ്ങളിൽനിന്ന് 'ഓങ്കാര'മാണ് ഏറ്റവും വീര്യമുള്ള നാദം. ഇക്കാര്യത്തിൽ ഭാരതീയരുടെ പഴയൊരു നിഗമനത്തിലാണ് ഇന്ന് പാശ്ചാത്യരും എത്തിയിരിക്കുന്നത്.

ഓം എന്ന പ്രണവാക്ഷരത്തിൽനിന്ന് പ്രപഞ്ചവും ത്രയീവിദ്യയും ഉണ്ടായി. ത്രയീവിദ്യയിൽനിന്ന് ഒരു ഇണയെ (തുണയെ) വിളിക്കുന്ന ആശ്രാവണവും, ഗുരു(ശംസിതാവും)വും ഉണ്ടായി. അതിൽനിന്ന് സംഗീതവും കവിതയും സംസാരവും നിർവ്വാണവും എല്ലാം ജനിച്ചു. അതിന്റെ മഹിമാവും രസവും തന്നെ സർവ്വവും! ഇതറിഞ്ഞുപാടി, ലോകധർമ്മാനുസൃതം നിഷ്കാമകർമ്മം ചെയ്യുന്ന ഗായകരുടെ വീര്യം വർദ്ധിക്കുന്നു. വിദ്യയും ശ്രദ്ധയും ഉപനിഷദവും ഉത്തരോത്തരം ശക്തി പ്രാപിക്കുന്നു എന്ന് ഉപനിഷത്തുക്കൾ കണ്ടെത്തി. വാഗർത്ഥം അറിഞ്ഞു പാടുന്നതിന്റെയും മന്ത്രം പോലെ ഉച്ചാരണശുദ്ധിയോടെ പാടുന്നതിന്റെയും പ്രസക്തി അവർ അറിഞ്ഞു.

ആശ്രാവണമെന്നാൽ ഒരു ഉൾവിളി മാത്രമല്ല. ഒരാൾ മറ്റൊരാൾക്കു കേൾക്കാവുന്നത്ര ഉച്ചത്തിൽ വിളിക്കുന്ന ഒരു അഭിമന്ത്രണം കൂടിയാണ്; അതിൽ ഒരു മറുപടിക്കുള്ള ശുഭപ്രതീക്ഷയും പരസ്പരം സംവദിക്കാനുള്ള ആഗ്രഹവും ഉണ്ട്. ഗുരു ശിഷ്യനെയും ശിഷ്യൻ ഗുരുവിനെയും വരിക്കുന്നു; സ്ത്രീ പുരുഷനെയും പുരുഷൻ സ്ത്രീയെയും വരിക്കുന്നു. അതിലൊക്കെ ഈ അഭിമന്ത്രണവും ആശ്രാവണവും ഉണ്ട്. കടലിൽ പോകുന്നവരുടെ വിളിയും ആശ്രാവണം. ദേവതയെ ഉപാസിക്കുന്ന ഉപാസകന്റെ (ഭക്തന്റെ) വിളിയും ആശ്രാവണം. സോമയാഗത്തിൽ ഋത്വിക്കുകൾ ചില ലഘുവായ വാക്കുകൾ(സ്തോഭം)കൊണ്ട് ദേവതയെ വിളിക്കുന്നതും ആശ്രാവണം. ഋക്ക് എന്ന വാക്കിൽ ആരൂഢം ചെയ്ത് സാമം സർവ്വത്ര സർവ്വദിശകളിലും പരക്കുന്നു. സർവ്വലോകങ്ങളിലും പ്രസരിക്കുന്നു. അനന്തമായ, കാലദേശ നൈരന്തര്യത്താൽ, അപരിച്ഛിന്നമായ ആകാശമെന്ന ബ്രഹ്മലിംഗത്തിലാണ് ഏറ്റവും ശ്രേഷ്ഠമായ ഉദ്ഗീഥവും അതിന്റെ പരമാനന്ദവും സ്വച്ഛന്ദമായി പാടിപ്പറക്കുന്നത്. ഇപ്രകാരം ഓങ്കാരോപാസന ചെയ്തു പാടുന്ന ഗായക

രിലും, അതിൽനിന്നുണ്ടാവുന്ന അനന്തം രാഗങ്ങളിലും ബ്രഹ്മം പ്രകാശിത മാണ്. അവരുടെ ശുദ്ധമായ ആത്മാവ് ബ്രഹ്മാകാശത്തിലെ എല്ലാ ലോക ങ്ങളെയും ജയിക്കുന്നു (വിശ്വജിത്ത്). അത്തരം ഗായകരുടെ ജീവിതം (ഉപാ സനയോടെ പാടുന്നവരുടെ) ഉപാസന കൂടാതെ, അർത്ഥമറിയാതെ, ഉച്ചാ രണശുദ്ധിയില്ലാതെ, മന്ത്രദീക്ഷയില്ലാതെ പാടുന്ന ഗായകരുടെ ജീവിതത്തെ ക്കാൾ എത്രയോ മടങ്ങ് മഹനീയമാണ് എന്ന് ശങ്കരൻ ഛാന്ദോഗ്യോപനി ഷത്തിന്റെ ഭാഷ്യത്തിൽ പറയുന്നുണ്ട്. ശീലകൻ, ദാൽഭ്യൻ, ജൈവലി എന്നീ സാമഗായകരുടെ സംവാദം ഛാന്ദോഗ്യത്തിലുണ്ട്. അവരുടെ സംവാ ദവും കഴിഞ്ഞ അദ്ധ്യായത്തിൽ യാജ്ഞവൽക്യന്റെ മൈത്രേയിയോടുള്ള സംവാദവും ഇന്നത്തെ ശാസ്ത്രത്തിന്റെ സന്ദർഭത്തിൽ എത്ര കണ്ടു പ്രസക്തിയുള്ളവയാണ്?

ശബ്ദം ഒരു യാന്ത്രിക കമ്പനമാണ് (mechanical vibration). അത് ദ്രവ്യം, ദ്രാവകം, വായു ഇവയിലൂടെ സഞ്ചരിക്കുന്നുണ്ട്. ഇതിനെത്തന്നെ വൈദ്യുതകമ്പന(electrical vibration)വും എനർജിയുമാക്കി മാറ്റി അനേ കായിരം നാഴിക ദൂരേക്ക് ദേശകാലനൈരന്തര്യത്തിലൂടെ നമുക്ക് അയ യ്ക്കാൻ സാധിക്കുന്നുണ്ട്. പക്ഷേ, മനുഷ്യന്റെ ചെവിക്ക് അതു പിടിച്ചെടു ക്കാൻ വൈദ്യുതോർജ്ജത്തെ മെക്കാനിക്കൽ കമ്പനമാക്കി മാറ്റിയിട്ടേ സാധി ക്കുകയുള്ളൂ. 'അകൗസ്റ്റിക്സ്' എന്ന ആധുനികശാസ്ത്രശാഖയുടെ തത്ത്വ ങ്ങളാണ് സാമവേദികളായ ഋഷിമാരുടെ സംഭാഷണവിഷയം. അത്തരം കമ്പ നചലനങ്ങളും വൈദ്യുതോർജ്ജവും മനുഷ്യശരീരത്തിലും മനസ്സിലും (bio-logical energy field) വരുത്തുന്ന മാറ്റവും അവർ നിരീക്ഷണവിധേയമാ ക്കുന്നു.

16 ഹെർട്ട്സിനും 20000 ഹെർട്ട്സിനും ഇടയിലുള്ള ശബ്ദങ്ങളെ മാത്രമേ മനുഷ്യന്റെ ശ്രവണേന്ദ്രിയത്തിന് ഗ്രഹിക്കാനാവൂ. ഇത്, സംഗീത ഭാഷയിൽ പറഞ്ഞാൽ എതാണ്ട് 10 ഒക്ടേവിനിടയിൽ വരും. (Hertz എന്നാൽ cycles per second.) ഒരു പിയാനോവിൽ 7 ഒക്ടേവിനിടയിലുള്ള ഇടവേളയേ ഉള്ളൂ. (അതുകൊണ്ട് അതിൽ കൂടുതലുള്ള മനുഷ്യശബ്ദത്തിന്റെയും ഗ്രഹ ണശേഷിയുടെയും പരിധിയെക്കാൾ എത്രയോ ചെറുതാണ് അതിന്റെ കഴിവ് അഥവാ range.) 20000 ഹെർട്ട്സിനു മുകളിലുള്ള നാദതരംഗങ്ങൾ അൾട്രാ സോണിക് ആകയാൽ നമ്മുടെ ചെവി അവയെ പിടിച്ചെടുക്കുന്നില്ല. ശബ്ദം, സംഗീതം, രോഗം, രോഗശാന്തി ഇവയെക്കുറിച്ച് പറയുമ്പോൾ ഓർക്കേണ്ടത് താഴെപ്പറയുന്ന ചിത്രമാണ് (ഗ്രാഫ്).

മാത്രമല്ല, vocal music-ന്റെ മൃദുത്വം 60 മുതൽ 90 വരെ decibel-ൽ പോകുന്ന ഉപകരണസംഗീതത്തിന് വളരെ ബുദ്ധിമുട്ടാണ്.

20—100 ഡെസിബൽ—decreased audition
100—120 ഡെസിബൽ—ചെവിവേദന
140—160 ഡെസിബൽ—neurosis/psychosis
160—ഡെസിബൽ—coma, death
90 ഡെസിബലിലധികം വന്നാൽ രോഗമുണ്ടാവും.




ശരീരം തോലു പൊതിഞ്ഞ, പഞ്ചഭൂതാത്മകമായ ഒരു ദ്രവ്യം (solid). അതിലെ ചെവി മുതലായ സുഷിരങ്ങളിലൂടെ വായുസഞ്ചാരം, Tympanum മുതലായ ചർമ്മങ്ങളിൽ വായു തട്ടുന്ന കമ്പനം, 70–75% ജലമായ ശരീര കോശാദികളിലും നാഡീവ്യൂഹങ്ങളിലും കൂടി വൈദ്യുതശക്തിയായി നാദ പ്രവാഹമുണ്ടാവുന്നതിന്റെ ഫലങ്ങൾ—ഇതാണ് നാം ചർച്ച ചെയ്യുന്ന വിഷയം.

ശരീരത്തെ ചർമ്മം പൊതിഞ്ഞ് ജലം നിറച്ച ഒരു സഞ്ചിക്കു തുല്യ മായിട്ട് കരുതണം. അതിൽ വായുവും, ജലകണതന്മാത്രകളും നിരന്തരം ഗതിശീലമായിരിക്കുന്നു. ഈ ദ്രവ്യത്തിൽ ഒരു നാദതരംഗം വന്നു തട്ടുമ്പോൾ ചലിക്കുന്ന നാദതരംഗത്തിന്റെ ഊർജ്ജം മുഴുവൻ ശരീരപ്രതലത്തിലേക്കും (ഒരു ചാക്ക് അഥവാ സഞ്ചിയുടെ പ്രതലത്തിലേക്കെന്നപോലെ) വ്യാപിക്കു ന്നു. നമുക്ക് സാധാരണരീതിയിൽ തൊടാനാവാത്ത നാഡീവ്യൂഹം, ഗ്രന്ഥി, ശ്വാസകോശം, ഹൃദയം, രക്തക്കുഴലുകൾ, മസ്തിഷ്കം ഇവയടക്കം നാദ തരംഗങ്ങളാൽ, അവയുടെ കമ്പനങ്ങളാൽ സ്പർശിക്കപ്പെടുന്നു; ആശ്ലേഷി തമാകുന്നു (vibro acoustics). നാം സംസാരിക്കുമ്പോഴും പാടുമ്പോഴും നമ്മുടെ സ്വരംതന്നെ നമ്മുടെ ശരീരഭാഗങ്ങളെ ആകമാനം ഇങ്ങനെ

സ്പർശിക്കുന്നു, ആശ്ലേഷിക്കുന്നു, ഉണർത്തുന്നു. (ഇത് ഒരുതരം massage effect ഉണ്ടാക്കുന്നു.) പാടുമ്പോൾ ഒരു കൈ മാറത്തോ, കഴുത്തിലോ, മൂർദ്ധാവിലോ, പുറത്തോ വച്ചാൽ നാദതരംഗകമ്പനങ്ങളുടെ ഈ സഞ്ചാരം നമുക്കു തന്നെ അനുഭവപ്പെടും. Internal sound vibration എന്നറിയപ്പെടുന്ന ഈ കമ്പനം നമ്മുടെ ആരോഗ്യകരമായ വളർച്ചയ്ക്ക് ആവശ്യമാണ്. ഒരു ഗായകൻ പാടുമ്പോൾ നമ്മിലേക്ക് കമ്പനം വരുന്നത് ഒരു ബാഹ്യമായ source-ൽനിന്നാണ് (External sound vibration). ഒരു സുഹൃത്തോ കാമുകനോ സംസാരിക്കുമ്പോഴും അങ്ങനെതന്നെ. ഇത് വ്യത്യസ്തവും കൂടുതൽ ആരോഗ്യകരവുമായ ഒരു effect ഉണ്ടാക്കുന്നു. നാം അകത്തുനിന്നും പുറത്തുനിന്നുമുള്ള low frequency നാദകമ്പനങ്ങൾക്ക് വിധേയരാകുന്നു. ഈ പ്രക്രിയ അമ്മയുടെ ഗർഭത്തിലിരിക്കുമ്പോഴേ തുടങ്ങിയതാണ്. ഒരു ചെറിയ വിത്തായി അമ്മയുടെ യോനിയിൽ amniotic fluid എന്ന ജലസമുദ്രത്തിൽ മൗനസമാധിയിലിരിക്കുമ്പോൾ മുതൽ മിനുട്ടിൽ 72 പ്രാവശ്യം അടിക്കുന്ന ശക്തിസ്വരൂപിണിയായ അമ്മയുടെ ഹൃദയതാളനാദസ്പന്ദനങ്ങൾ ഏറ്റുവാങ്ങിയാണ് നമ്മുടെ വളർച്ച തുടങ്ങിയത്. നമ്മുടെ ശരീരപിണ്ഡമെന്ന ദ്രവ്യത്തിനും (കോശങ്ങളടക്കം) അതിലെ ജലത്തിനും, ജൈവോർജ്ജത്തിനും ചിരപരിചിതമാണ് ആ കമ്പനത്തിന്റെ വൈദ്യുതോർജ്ജവും, സംരക്ഷണക്ഷമതയും! അമ്മയുടെ ഗർഭപാത്രത്തിലെ സ്ഥിരമായ നാദപരിസ്ഥിതി 85 ഡെസിബൽ ആണ്. 200-ൽ താഴെയുള്ള കമ്പനമാത്രകളേ ഒരു ഗർഭസ്ഥശിശു താങ്ങുന്നുള്ളു. അഥവാ, 200 Hz (85 db)-യാണ് ഒരു മനുഷ്യന് ഏറ്റവും സ്വാഭാവികവും സുരക്ഷിതവുമായ നാദതരംഗാവസ്ഥ. അതുകൊണ്ടുകൂടിയാണ് മനുഷ്യശബ്ദവും (vocal music), ഏറ്റവും മൃദുവായി വായിക്കുന്ന പക്ഷം ഉപകരണസംഗീതവും ആരോഗ്യമുണ്ടാക്കുന്നു എന്ന് acoustics പ്രകാരം സ്ഥാപിക്കുന്നത്.

## നാദത്തെ വിരൽകൊണ്ടു സ്പർശിക്കാമോ?

തിയറി പ്രകാരം സ്പർശിക്കാം. എനിക്കത് അനുഭവമുണ്ടായത് 1998-ൽ നേപ്പാളിൽനിന്ന് തിബത്തിലെ ലാമമാർ ഉപയോഗിക്കുന്ന പഞ്ചലോഹനിർമ്മിതമായ പാടുന്ന ഭിക്ഷാപാത്രവും (singing bowl) അമ്പലമണിയും വാങ്ങിക്കൊണ്ടുവന്ന് അതിൽ പരീക്ഷണം നടത്തിയപ്പോഴാണ്.

പഞ്ചലോഹ(ഭൂത)നിർമ്മിതമായ മനുഷ്യശരീരത്തിന്റെ പ്രതിബിംബമായി, അന്നം സ്വീകരിക്കുന്ന, ഭിക്ഷാപാത്രം. ഒരുപക്ഷേ, ഭിക്ഷാപാത്രമാവണം ആദ്യത്തെ ട്യൂണിങ് ഫോർക്ക്. (ആദ്യത്തെ തന്ത്രീവാദ്യം സാരംഗമെന്ന ഒറ്റക്കമ്പി—ഞാൺ—കെട്ടിയ ധനുസ്സെന്നപോലെ. ആദ്യത്തെ സുഷിരവാദ്യം പാഞ്ചജന്യമെന്ന ശംഖെന്നപോലെ!) പഞ്ചലോഹനിർമ്മിതമായ അമ്പലമണിയിലും ഈ പരീക്ഷണം സാധിച്ചു. പ്രണവത്തിന്റെ ശ്രുതിശ്രേണി കേൾക്കാൻ മാത്രമല്ല, അതിന്റെ തരംഗങ്ങളെ സ്പർശിക്കാനും, അതിലെ വൈദ്യുതകാന്തികശക്തി അനുഭവിക്കാനും ആവുമെന്ന് ഈ ഉപകരണങ്ങൾകൊണ്ടാണ് ഇന്ത്യയിലെ പ്രാചീനമനുഷ്യർ ഒരു കാലത്ത് തെളിയിച്ചിരുന്നത്. ലോഹം കണ്ടുപിടിക്കും മുമ്പ് ശിലകളിലും അവർ ഇത്

demonstrate ചെയ്തിരുന്നു. നാദത്തെ നാം വിരലുകൊണ്ടു സ്പർശിച്ചറിയുന്നു. അതിന്റെ വൈദ്യുതകാന്തികപ്രസരം നമ്മുടെ ശരീരമാകെ വ്യാപിക്കുന്നത് അനുഭവിച്ചറിയുന്നു. ഓരോ കോശവും ജലംനിറച്ച് മൂടി സീൽചെയ്ത ഒരു ജലപാത്രമാണ്; കമണ്ഡലുവാണ്. അതിലെ ജലപരമാണുക്കളിലെ കമ്പനം ഇലക്ട്രോ മാഗ്നറ്റിക് തരംഗങ്ങളെ വ്യാപനം ചെയ്യുന്നു. കോശചർമ്മം വളരെ ഇടുങ്ങിയതല്ല. ഒരിത്തിരി ഇട(space)മുള്ളതാണ്. അതിനാൽ ഈ കമ്പനം ആവശ്യമില്ലാത്ത വസ്തുക്കളെ (waste products) കോശബാഹ്യാകാശത്തിലേക്കു പുറംതള്ളാനും (ECF) ആവശ്യമുള്ളവയെ അകത്തേക്ക് സ്വീകരിക്കാനും സഹായിക്കുന്നു. ശരീരത്തെ പ്രതിരോധശക്തിയുള്ളതാക്കി, ആരോഗ്യമുള്ളതാക്കി സൂക്ഷിക്കാൻ ഇത് സഹായിക്കുന്നു. ശരീരകോശങ്ങളിലെ ന്യൂറോ ട്രാൻസ്മിറ്ററുകൾ (+ve, -ve) സമീകരണപ്രക്രിയയ്ക്ക് തയ്യാറാവുന്നതും ഈ കമ്പനങ്ങളാൽ സാധിക്കുന്നു. ഇത്തരം ശിവശക്തി സാമരസ്യത്താലാണ്. 'ശാന്തി' ലഭിക്കുന്നതെന്ന vibro acoustics തത്ത്വമാണ് രാഗചികിത്സ പ്രാവർത്തികമാക്കുന്നത്. 10-ാം ഖണ്ഡം (ഛാന്ദോഗ്യം) ഔഷസ്ഥ്യത്തിൽ, അന്നം പാടാനും വാക്കിന്റെ വീര്യം അറിയാനും മനുഷ്യനെ എങ്ങനെ സഹായിക്കുന്നു എന്ന് വിവരിക്കുന്നു. അന്നമില്ലാതെ പാടാനോ സംസാരിക്കാനോ പഠിച്ചത് ഓർക്കാനോ സാധിക്കുകയില്ല. പ്രസ്താവം പ്രാണനും, ഉദ്ഗീഥം സൂര്യനുമാണെങ്കിൽ പ്രതിഹാരം അന്നമാണ് ഉഷസ്തി എന്ന ഉദ്ഗാതാവിന്! സാമഗായകനായ ദാൽബ്യൻ (മിത്രപുത്രൻ) ശുനകതാരത്തിനുള്ള ഉദ്ഗീഥം പാടുന്നത് ഛാന്ദോഗ്യത്തിലാണ്. ശുനകനെന്ന ജ്യോതിഷാചാര്യൻ സരമ എന്ന നാഗ(മാതംഗ)കന്യാപുത്രനാകയാൽ സാരമേയനാണ്. ഭക്തിസൂത്രകാരനായ ശാണ്ഡില്യനും ദാൽബ്യനും ശൂനകന്റെ ഗുരുപരമ്പരയിൽ വരുന്നവരാണ്.




ശൂനകന്റെ ഉദ്ഗീഥം, ശുനകതാരം (Dog star), ഡോഗോൺ എന്ന മാലി വംശജരോടുള്ള ബന്ധം ഇതൊക്കെ വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തിക (NBS), സുധാസിന്ധു (DC Books) എന്നിവയിലായി ഞാൻ പരാമർശിച്ചതാണ്. രാശിചക്രത്തിന്റെ മിഥുന കർക്കിടക രാശിഭാഗങ്ങളിലാണ് വർഷകനായ (South West monsoon) അന്നദാതാക്കളായ ഈ താരങ്ങളുടെ സ്ഥാനം. അവരുടെ ഗതി പരസ്പരം വാലുവിഴുങ്ങി ഭ്രമണം ചെയ്യുന്ന സർപ്പ

മിഥുനങ്ങളെപ്പോലെയാണെന്ന് ഛാന്ദോഗ്യം പറയുന്നു. ബഹിഷ്പവമാനം പാടുന്ന ഋത്വിക്കും അങ്ങനെ ശബ്ദി ചെയ്യുന്നു.

ഹിം അഥവാ ഹുംകാരം (പ്രജാപതിസ്തോഭം) മുഴക്കിയാണ് ശ്വാവിന്റെ ഉദ്ഗീഥാരംഭം. അതായത്, വംശവൃദ്ധിക്കായി ധാരാളം അന്നവും ജലവും ആവശ്യപ്പെടുന്ന പിതൃധർമ്മപരിപാലകരായ ഗൃഹസ്ഥാശ്രമിയുടേതാണ് ഇത്. എന്താണ് ഈ മിഥുനങ്ങളുടെ പാട്ട്? തിന്നണം, കുടിക്കണം, മത്തുപിടിക്കണം, മൈഥുനം കൊണ്ട് പ്രജകളെ സൃഷ്ടിക്കണം എന്ന് വരുണ പ്രജാപതിയുടെ ഗീതം—സംസാരഗീതം പൊട്ടിയ ഓടിന്റെ നാദവും, നിർവ്വാണഗീതം പൊട്ടാത്ത പഞ്ചലോഹത്തിന്റെ ഗാനവും!! പക്ഷേ, ഈ ഗാനത്തിൽ മദ്ധ്യമം, ധൈവതം, പഞ്ചമം, ഋഷഭം എന്ന് 4 സ്വരം (സ്വരാന്തരം) മാത്രമേ ഉള്ളൂ എന്നതാണ് എന്റെ നിരീക്ഷണം!

ഓം... മദാം... ഓം... പിബാം..., ഓം... ദേവ... ഊ...
വരുണഃ പ്രജാപതിഃ സവിതാ...
അന്നം ഇഹാഹരദന്നപതേ
അന്നം ഇഹാഹരാ... ഹര... ഊം... ഇതി

ആദ്യത്തെവരി മ, ധ, പ, പ, മ, ധ...
മൂന്നാം വരി: മ... ഹാ... ഹ... രി, ധ, പ, ധ
നാലാം വരി: മ... ഹാ... ഹ... രിഈ... ഹ... രി, മ (ഹാ...)
ഈ സ്തോഭങ്ങൾ ഭക്തിചിഹ്നങ്ങളുമാണ്.

ഹാ... ഊ... രഥന്തരസാമം (ഭൂലോകം, ലക്ഷ്മി) ഗോരൂപം.

ഹാ... ഈ... വായു (വാമദേവസാമ്യം) വീര്യവാനും ബലവാനുമായ കാറ്റ്

അഥ(ആ)ധഃ അന്നം.

ഭൂമിയിലെ അന്നം, പ്രാണവായു, ഊർജ്ജം (അഗ്നി), ജലം—പഞ്ചഭൂതസൃഷ്ടിക്കും ജൈവസൃഷ്ടിക്കുമുള്ള പ്രകൃതി/ബ്രഹ്മമിഥുനങ്ങളുടെ പരസ്പര ആശ്രാവണമാണ്, ഗൃഹസ്ഥാശ്രമിയുടെ ദക്ഷിണായന പുണ്യകാലത്തെ ഈ സ്വരാന്തരസാമം.



ഇത് മൂലാധാരം, പൃഥ്വി, സ്വരാന്തരം ഇവയെക്കുറിക്കുന്ന ചതുർഭുജത്തിന്റെ ചിഹ്നം. ഗോളത്തെ 'ചതുരശ്രീ'കരിച്ച് വാസ്തു(ഗൃഹം, ആലയം, ആല)വാക്കുന്ന സംസാരികളുടെ സാമം. നല്ല മഴയും നല്ല പ്രജയും അവർക്ക് ധാരാളം അന്നവും കിട്ടാൻ ഉപവസിക്കുക, ഉപസദ് വ്രതമിരിക്കുക, കീർത്തനം പാടുക മുതലായവ ഗന്ധർവ്വാപ്സരസ്സുകൾ, പ്രജാപതിധർമ്മം പാലിക്കുന്ന ഗൃഹസ്ഥർ, യാദവർ ഇവർക്കൊക്കെ പതിവായിരുന്നു എന്ന് നമ്മുടെ scriptures പറയുന്നുണ്ട്.

ഗായകരുടെ സ്വരമഴയെയും ഇവിടെ സൂചിപ്പിക്കുന്നുണ്ട്. പ്രൊഫസർ എച്ച്.ഡി. വേലങ്കാർ പിംഗലൻ ഉദ്ധരിച്ച രാമമാണ്ഡവ്യന്റെ ശ്ലോകം ഉൽപ്പല ഭട്ടൻ ഉദ്ധരിച്ചതിനെ തന്റെ ഒരു ലേഖനത്തിൽ പരാമർശിച്ചിട്ടുണ്ട്. പിംഗ

ലൻ ക്രിസ്തുവിനുമുമ്പ് 200-ൽ ഛന്ദസ്സൂത്രം രചിച്ച വ്യക്തിയാണ്. അതിനാൽ ലാടമാണ്ഡവ്യൻ (റാട-ധ-മാണ്ഡവ്യൻ) അതിനും മുമ്പ് ജീവിച്ചു. ഛന്ദസ്സുകളെ പരാമർശിക്കുന്ന ബൃഹദാരണ്യകം നാദോപാസനയെപ്പറ്റി സ്വരമേവ സുവർണ്ണ എന്നു പറഞ്ഞത് നേരത്തെ നാം കണ്ടു. ഉത്പലൻ പറയുന്നത് 'പ്രഥമ കോദണ്ഡകശ്ചണ്ഡവൃഷ്ടി'യെക്കുറിച്ച് പിംഗളനും, രാടമാണ്ഡവ്യനും പറയുന്ന 'സുവർണ്ണാഖ്യ'മായ മതത്തെയാണ് (തയോസ്തു മതേ എഷ സുവർണ്ണാഖ്യഃ). എന്താണ് സുവർണ്ണ എന്നു പേരുള്ള അവരുടെ മതം പറയുന്നത്?

വളരെ വേഗം ഗമിക്കുന്ന വായു, തോണി, മേഘം, വളരെ വേഗം ധാരധാരയായി വർഷിക്കുന്ന സുവർണ്ണനാണ്യം, മഴ, അതിവേഗം വില്ലിൽ നിന്നു തൊടുത്തുവിട്ട അസ്ത്രങ്ങൾ, അതിവേഗം പൊഴിയുന്ന സ്വരമഴ—26 അക്ഷരമോ അതിൽ കൂടുതലോ ഉള്ള 'ദണ്ഡക'മെന്ന ഛന്ദസ്സിനെക്കുറിച്ചുള്ള ഈ താരതമ്യത്തെയാണ് ഉത്പലൻ പിംഗളന്റെയും രാടമാണ്ഡവ്യന്റെയും സുവർണ്ണാഖ്യമായ മതം എന്നു വിളിച്ചത്. 26 അക്ഷരകാലത്തിലധികമുള്ള അതിവേഗവാഹിനിയായ സ്വരമഴയാണ് ഇവിടെ സുവർണ്ണം. ഇതാകട്ടെ, ബൃഹദാരണ്യകത്തിൽ യാജ്ഞവൽക്യൻ പറഞ്ഞതുമാണ്.

രാടമാണ്ഡവ്യനെ പരാമർശിച്ച ഉടനെ, ഉത്പലൻ അതിപ്രാചീനമായ രണ്ട് സ്വരാന്തരവൃത്തങ്ങൾ ഉദ്ധരിക്കുന്നത് പ്രാകൃതഭാഷയിലാണ്; ഭരതനും മാതംഗനും ദേശിയായ പ്രാകൃതഭാഷയിൽ ഉദാഹരണങ്ങൾ ഉദ്ധരിക്കയും, തങ്ങളുടെ ഗ്രന്ഥം സംസ്കൃതത്തിൽ രചിക്കയും ചെയ്തവരാണെന്നത് സ്മരിക്കണം. മാഗധി, ഗാഥ എന്ന് രണ്ട് രാഗമുദ്രകളുള്ള പ്രാകൃതത്തിലുള്ള ഉദ്ധരണികൾ ഇവിടെ കൊടുക്കുന്നു.

1. പരമാഗഹികാ... സുഹാസിനീ... കന്നാദീ... പി... അകോകുലാവാ
   സുണ്ണ അണ രമണീഅ മൈഥിലി കലഹേരു ഉകളി മം ഹോന്ന താ:
   (മാഗധിക = മാഗഹിക) എം.എസ്. വിശ്വനാഥൻ

അപൂർവ്വരാഗങ്ങളെന്ന സിനിമയ്ക്കുവേണ്ടി ചെയ്ത അതിശയരാഗം എന്നമട്ടിൽ പരമാഗഹികാ എന്നു പാടി നോക്കുക—അതു സ്വരാന്തര രാഗമാണ്. ഇതേമട്ടിൽ ശൗനകഗീതമായ ബകദാൽബ്യസ്തുതിയും പാടാവുന്നതാണ്.

2. ഗാഹാ ധിരൂഢാ കണ്ഠ മനഹരസ അണംഭിതും ഗായോ
   രഹന്നീ ജടനിദ്രാ അധിബാലാ സന്നിദ്രാ മനസി ആവരണാ.
   (ഗാഹം = ഗാഥ)

ജനഗണമനപോലെ എളുപ്പത്തിൽ ആർക്കും പാടാവുന്നതാണ് ഇത്.

മാഗധിക നർക്കുടക ജാതിയിൽപ്പെട്ടതാണ് (കുടക് മുതൽ മഗധവരെയുള്ള ഭൂഭാഗത്ത് ജനിച്ചത്). മദ്ധ്യമ, അധമ പുരുഷന്മാരും എല്ലാ വിഭാഗത്തിലും പെട്ട സ്ത്രീകളും ഇത് ഉപയോഗിക്കുന്നു. പുരുഷന്മാർ ദ്രുതവിളംബിതകാലത്തിലാണ് ഇതു പാടുന്നത്.

പ്രാസാദികിയിൽ ഹാസ്യം, ശൃംഗാരം എന്നീ രസങ്ങൾക്കാണ് ഉപയോഗിക്കുന്നത്. മാഗധി ഒരു പ്രാകൃതഭാഷ മാത്രമല്ല, ഒരു നർക്കുടകജാതി ഗീതിയുമായിരുന്നു എന്നർത്ഥം. ചരണം 3 തവണ ആവർത്തിച്ചാൽ മാഗധി.

2 തവണ ആവർത്തിച്ചാൽ അർദ്ധ മാഗധി. മാഗധി തന്നെയാണ് വൈതാളി കർ പാടുന്ന 'വൈതാളീക'മെന്ന സ്തുതിഗീതവും. രാത്രിയിലും പ്രഭാത ത്തിലും രാജാക്കന്മാരെ തുയിലുറക്കാനും ഉണർത്താനും പാടുന്നത്. (ഇന്നും മഹാദേവനെ തുയിലുണർത്താനും ഉറക്കാനും പുള്ളുവരും പാണരും പാടു ന്നത്.) അക്കാലത്ത് അന്നത്തെ ആദിവാസികളായ ഭാരതത്തിലെ മനുഷ്യർ 'ജാതി' എന്ന പദംകൊണ്ട് രാഗജാതികളെയും ജനിച്ച എല്ലാ ചരാചരങ്ങ ളെയും സൂചിപ്പിച്ചു. ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ 'ജാതി' എന്നേ ഉള്ളു. രാഗം എന്നില്ല. അരയർ (അരചർ) കുലത്തിലാണ് ഭരതൻ ജനിച്ചത്. മതംഗന്റെ കാലത്ത് 'രാഗ'മായി. മതംഗമുനി ചണ്ഡാലവംശക്കാരനാണ്. ഭര തന്റെ കാലത്തുള്ള 18 ജാതികളിൽ പില്ക്കാലത്തെ 72 മേളകർത്താരാഗ ങ്ങളും (18 X 4 = 72) അടങ്ങുന്നു. സ്വരാന്തരത്താൽ ചതുർവ്യൂഹമായിട്ട്.




ഇനി വരുന്ന അദ്ധ്യായങ്ങളിൽ ഇത് കൂടുതൽ പരാമർശിക്കപ്പെടും. 13-ാം ഖണ്ഡത്തിൽ 13 സ്തോഭങ്ങൾ തരുന്ന ഋഷി 13-ാമത്തെ (പ്രജാപതി യുടെ) അനിരുക്തം പറയാനോ, വിവരിക്കാനോ സാദ്ധ്യമല്ല, പക്ഷെ ഭക്തി പൂർവ്വം, പ്രേമപൂർവ്വം ഉപാസിക്കുന്നവർക്ക് അനുഭവിക്കാനാവും എന്നു പറ യുന്നു; കാരണം, ബീജങ്ങളെ, പ്രജകളെ നൽകുന്നവന്നു മാത്രം അനുഭവി ക്കാനാവുന്ന ഭർത്താവിന്റെ (പ്രജാപതി) സ്തോഭമാണത്.

പഞ്ചവിധ, സപ്തവിധ സാമങ്ങളിലൂടെ പ്രപഞ്ചത്തെ മുഴുവനും സർവ്വ ചരാചരങ്ങളോടും കൂടി ഉപാസിക്കുന്ന അദ്വൈതവിദ്യയുടെ ആനന്ദമാർഗ്ഗം ഋഷി നമുക്ക് ഉപദേശിച്ചുതരുന്നു. വംശപാലനത്തിനുള്ള പ്രജാപതീസാ മവും, ലോകകല്യാണത്തിനുവേണ്ടിയുള്ള മറ്റെല്ലാ സാമവും സംഗീതജ്ഞൻ (ഗൃഹസ്ഥനായ ഭാഗവതൻ) പാടുന്നു. പ്രജാപതീസാമം; രഹസ്യം; തന്റെ മിഥുനം മാത്രം അനുഭവിക്കുന്നത്. മറ്റെല്ലാം പ്രപഞ്ചത്തിലെ എല്ലാ ചരാച രങ്ങൾക്കുമായി പാടുന്നത്.

ഗ്രാമം: ഒരു ചെറിയ ഭൂപ്രദേശത്തിൽ കുറെ തറവാടുകളിൽ, കുടുംബങ്ങ ളിൽ കൂട്ടായി വസിക്കുന്ന വ്യക്തികളുടെ സമൂഹം. ഓരോ തറവാടിനും (ഏതാനും കുടുംബങ്ങൾ) അതാതു കുലത്തൊഴിലനുസരിച്ചാണ് ജാതി പ്പേര്. പാടുന്നവൻ പാണൻ, മരപ്പണി ചെയ്യുന്നവൻ ആശാരി, ലോഹപ്പണി ക്കാരൻ മൂശാരി, സ്വർണ്ണപ്പണിക്കാരൻ തട്ടാൻ, യോദ്ധാവ് നായർ, നീതിപ രിപാലകൻ കോൻ അഥവാ കോ എന്ന കാപ്പുതമ്പുരാൻ രാജാവ്, പഠിക്ക കയും പഠിപ്പിക്കുകയും ചെയ്യുന്ന വിശ്വാസിയായ ജ്ഞാനി നൻപുരി കൊൾകൈ അന്തണൻ (ഇവർ പിന്നീട് നമ്പൂരിയും ബ്രാഹ്മണനും ജിനനും

ബുദ്ധനുമൊക്കെയായി മാറി)—ഇങ്ങനെ ഒരു ഗ്രൂപ്പിനെ ഒരു ഗ്രാമമെന്നു പറയുന്നു. അവരുടെ കൃഷി, കച്ചവടം, മറ്റു തൊഴിലുകൾ—എല്ലാം ക്രമസമാധാനത്തോടെ എന്നും നിലനിൽക്കുക എന്ന ഋതം, ഋതുതോറും വരുന്ന കാലവർഷങ്ങളും കാലചക്രത്തിന്റെ പ്രവർത്തനവും നിയന്ത്രിച്ചുപോന്നു. പ്രകൃതിയോടിണങ്ങിയ ഈ വ്യക്തികളുടെ ജീവിതഗന്ധിയായ ഗ്രാമമെന്ന പദം തന്നെ പ്രകൃതിജന്യമായ അവരുടെ രാഗങ്ങളുടെ കൂട്ടത്തിനും കൊടുത്തിരിക്കുന്നു എന്നത് ശ്രദ്ധിക്കുക. 3 ഗ്രാമങ്ങളിലായി 72 ജനകരാഗങ്ങളെ (18 ജാതികളെ) സപ്തർഷിമാരുടെ സന്തതികളായി ദ്വാദശചക്രത്തിൽ വിന്യസിച്ച്, 6 ഋതുകാലങ്ങളിൽ അവയുടെ താളത്തെ കണ്ടവരുടെ ഹൃദയവും ബുദ്ധിയും തികച്ചും പ്രകൃതിയോടിണങ്ങിയിരുന്നു. ആദ്യത്തെ ഗ്രാമം ക, ഖ, ഗ, ഘ, ങ എന്ന വ്യഞ്ജനസ്വരങ്ങളിലെ മദ്ധ്യമമായ 'ഗാന്ധാര' ഗ്രാമമായിരുന്നു. പിന്നെയാണ് യ, ര, ല, വ, ശ, ഷ, സ, ഹ എന്നതിലെ 6, 7 ചേർന്ന സദ്ജം—ഷഡ്ജം എന്ന ഷഡ്ജ ഗ്രാമം ഉണ്ടായത്. ഇവയ്ക്കിടയിൽ പ, ഫ, ബ, ഭ, മ യിലെ മദ്ധ്യമ, പഞ്ചമങ്ങളുടെ ഒരു മദ്ധ്യമഗ്രാമം കൂടി വന്നു. സ്വരങ്ങൾ (മനുഷ്യരെപ്പോലെ) ഒരു ഗ്രാമത്തിൽനിന്ന് മറ്റൊന്നിലേക്കു സഞ്ചരിക്കും (ഗ്രാമാദ് ഗ്രാമം സഞ്ചാരം). ആ ഗ്രാമങ്ങളിലെ സ്വരസഞ്ചാരങ്ങളുടെ സൗന്ദര്യവും തങ്ങളിൽ വിലയിപ്പിക്കും.

ചതുർവ്വേദങ്ങൾക്ക് ആ പേരുകൾ എങ്ങനെ കിട്ടി?

ഋഷഭ ഗാന്ധാരം ചേർന്നതാണ് ഋഗ് (ഋക്). അതിൽ രണ്ടക്ഷരമേ ഉള്ളൂ. അപ്പോൾ പ്രസ്താരം രി ഗ (ഋകം)

ഗ രി എന്നു മാത്രം

(കൃ)

യജുർവേദം 3 അക്ഷരം—യ, ജു (സ്യു), ർ (രി)

യ = യജനം, യാജനം. ബ്രഹ്മരന്ധ്രത്തിലെ യാകിനി(യാഗിനി)

യ ജു രി (യജുർ, യജനം)

ഋ ജു യ (രജയതി, രഞ്ജയതി)

ജു ഋ യ (സൂരിയ, സൂര്യ)

ഋഗ്വേദത്തിലെ 'കൃ' എന്ന ഭൂമിയോടനുബന്ധിച്ച കർമ്മം, 'യ'ജനം അഥവാ യാഗം എന്ന sacrifice-ൽ എത്തുന്നു. അവിടെ, സ്വയം പ്രഭമായി (സ്വയം രാജിക്കുന്ന), സർവ്വരെയും രഞ്ജിപ്പിക്കുന്ന (രഞ്ജയതി) യാഗരൂപികളായി, വർഷകരായി, ഋഷഭരായി, സൂര്യസമരായി ഋഷിമാർ ജനിക്കുന്നു. യാഗം സർവ്വസ്വദാനമാണ്. ഋഷി സർവ്വം ത്യജിച്ച് നിഷ്കാമകർമ്മം ചെയ്യുന്ന സൂര്യതേജസ്സിന്നുടമയാണ്.

3. സാമം—2 അക്ഷരം ഷഡ്ജം, (ആ... കാരം), മദ്ധ്യമം. രാഗം പാടുന്നത് സാമമാണ്.

| ഋഗ് | | യജൂർ | | സാമം | | |
|---|---|---|---|---|---|---|
| രി ഗ | / | സ, രി | / | സാ... മ... | / | പ |
| ഗ രി | | ...രി, സ | | മ...സാ... | | |

'മ' എന്ന അക്ഷരം ജനിച്ചാൽ സ്വാഭാവികമായി 'പ'കാരം (പഞ്ചമം) ജനിക്കും. സാമത്തോടെ 'രിഗ'യുടെ സമീകരണം നടന്നു; 'പ' എന്ന രണ്ടാമത്തെ equaliser ജനിച്ചു.

(പ വർഗ്ഗത്തിൽ പെട്ടതാണ് മ. അതിനാലാണ് 'മ' ജനിച്ചാൽ പ ജനിച്ചു എന്ന് പറഞ്ഞത്). അതുപോലെ തന്നെയാണ് 'ര', 'യ' എന്നിവയുടെ ബന്ധത്താൽ ഋക്കിൽനിന്നു യജുസ്സും, അതിൽനിന്ന് സാമവും ജനിച്ചത്. സ്വാഭാവിക(യരലവശഷസഹ-യിൽ 1st 2, last 2)മായി 'സാമ'ത്തിൽനിന്ന് 'ഹ' എന്ന മഹാപ്രാണം ജനിക്കണം.

4. ഹ്+അഥർവ്വ(ണ) ഹ് ലോപിച്ച് അഥർവ്വണം

4 അക്ഷരം

'ഹ' എന്ന മഹാപ്രാണം ബലം തരുന്നു ('സാ'യോടു ചേർന്ന് 'സഹ' എന്ന്).

അകാരം സർവ്വ സ്വരങ്ങൾക്കും ആദിയായ അകാരം ഓങ്കാരത്തിന്റെ ആദിമാത്രം.

'ഥ': തഥദധന. ധൈവത, നിഷാദങ്ങൾ ഈ ഗ്രാമത്തിൽപെടുന്നു. ഥ = ഭൂമിസൂചകം (ലൗകികം). (ഉപകരണങ്ങളിൽ) പലതും തഥ, ദധ, ണന, ട,ഠ, ഢ, ഡ മുതലായ ശബ്ദങ്ങൾ ഉണ്ടാക്കുന്നവയാണ് എന്ന് ശ്രദ്ധിക്കുക.

സകാരം രിഗകളെ എന്നപോലെ അതിൽനിന്നുണ്ടായ പകാരം 'ധ,നി'കളെ സമീകരിക്കുന്നു. രണ്ടുപ്രാവശ്യം ഈ ചതുരശ്രീകരണം നടക്കുന്നു. ഇതിനെ ഇങ്ങനെ ലെമിനിസ്കേറ്റ് അഥവാ അഷ്ടകമെന്ന സർപ്പമുദ്രയാൽ (octave) കാണിക്കുന്നു.



വേദനാമങ്ങളിൽത്തന്നെ സപ്തസ്വരങ്ങളുടെയും പഞ്ചമവേദമായ ഗാന്ധർവ്വവേദമെന്ന സംഗീതത്തിന്റെയും നിഗൂഢമുദ്ര ഉണ്ടെന്നതാണ് സത്യം. 'ണ' എന്ന അമ്പലമണി മുഴക്കവും 'തഥദധ' മുതലായ അവനദ്ധവാദ്യശബ്ദവും മറ്റും ഒരുതരം Onomatopoeia ആണെന്നതുപോലെ വേദനാമങ്ങളും സ്വരസർഗ്ഗത്തെ സദാ തങ്ങളുടെ നാമത്താൽ അനുസ്മരിപ്പിക്കുന്നവയായിട്ടാണ് അനുഭവപ്പെട്ടിരിക്കുന്നത്.

അഥർവ്വത്തിലെ 'ഥ,ര,വ'—

ഥ, ര, വ തിരിച്ചിട്ടാൽ

'വരഥ (ദ)'

'വർദ്ധ'

വരദനും, വർഷകനും വൃദ്ധനുമായ ആദിപ്രജാപതിയായി. രസം, പ്രജ, അന്നം, ശ്രീ, വിദ്യ, ആരോഗ്യം, യശസ്സ്, മേധ, പശുക്കൾ ഇവയെയെല്ലാം വർദ്ധിപ്പിക്കുന്ന അർദ്ധനാരീശ്വരനായ, ത്രിലോകീ ഗൃഹസ്ഥനായ, വൃദ്ധാചലേശ്വരനായി. വളരെ സ്ഥൂലമായി തോന്നിക്കുന്ന രൂപം, നാമം എന്നിവയിൽനിന്ന് അതീവ സൂക്ഷ്മാർത്ഥങ്ങളുള്ള പരമാർത്ഥ തത്ത്വത്തിലേക്കും

മറിച്ചും ആരോഹണവരോഹണം നടത്തി നടത്തി, സംസാരം നിർവ്വാണം എന്ന് രണ്ടില്ല ഒന്നേയുള്ളൂ എന്ന അദ്വൈതാനുഭവത്തിലെത്തുന്ന രീതിയാണിത്. ശങ്കരാചാര്യർ 'സോപാനാരോഹണന്യായ'മെന്നു വിളിക്കുന്ന ഇത്തരം ഒരു രീതിയിൽ ഇങ്ങനെ ഒരർത്ഥം എനിക്കു കിട്ടിയത് ശരീരബോധമുള്ള ജാഗ്രദവസ്ഥയിലായിരുന്നില്ല; ശരീരബോധമോ പ്രപഞ്ചബോധമോ ഇല്ലാത്ത, സംഗീതത്തിൽ ലയിച്ചിരുന്ന ഒരു നാദലയമുഹൂർത്തത്തിൽ സ്ഫോടമായി വിടർന്ന ഒരു കണ്ടെത്തലായിരുന്നു! പിന്നീട് അതിനുള്ള evidences, ഗ്രന്ഥങ്ങളിൽനിന്ന് കിട്ടി എന്നു മാത്രം!

പദത്തെ ഘടകങ്ങളായി (അക്ഷരവർണ്ണം, സ്വരം, ശ്രുതി, താളം, ലയാവസ്ഥ) സൂക്ഷ്മമായി അറിഞ്ഞറിഞ്ഞ് നാദലയത്തിലെത്തുന്നു. ഇത് ബ്രഹ്മാവസ്ഥയിലേക്കുള്ള സോപാനാരോഹണം.

തിരിച്ച് പദത്തിലേക്കും വാക്യത്തിലേക്കും വ്യാകരണനിയമത്തിലേക്കും, വ്യാഖ്യാനം, ഭാഷ്യം, തർക്കം ഇവയിലേക്കും വരുന്നത് സോപാനാവരോഹണം. ഇത് രണ്ടും ചേർന്നാലേ ജീവിതം സമ്പൂർണ്ണമാവൂ...

ആരോഹണവും അവരോഹണവും ചേർന്ന സംഗീതംപോലെ.

നിർവ്വാണവും സംസാരവും ഇഴചേർന്ന ജീവിതം.

ഇത് സോപാനസംഗീതം...

ഈ രണ്ടു പ്രക്രിയകളിൽ നിരന്തരം മുഴുകിയ എന്റെ ജീവിതം ഭഗവദ്പാദത്തിൽ സമർപ്പിതം.

ഗതിയും ആഗതിയും വിഗതിയും ആരോഹണാവരോഹണങ്ങളും, ഉത്പത്തി സ്ഥിതിലയങ്ങളും സ്ഥൂലസൂക്ഷ്മ, ജാഗ്രദ്സ്വപ്ന സുഷുപ്തി തുരീയാവസ്ഥകളും വിദ്യാവിദ്യകളും ഭഗവാന്റേതുതന്നെ—അതൊന്നുമില്ലാത്ത അവസ്ഥയും ഭഗവാന്റേത്. ഗുരുവും വായുവും പ്രചോദിപ്പിക്കുന്ന ഈ നവദ്വാരപുരത്തിൽ വിദ്യയെ ഉപാസിച്ച് ഭഗവദ്പാദത്തിൽ സമർപ്പിതമായ സർവ്വകർമ്മങ്ങളോടും കൂടി കഴിയുന്നവൾ ഞാൻ,

ഭാ: ഭാസമാനമായ പ്രകാശം—ചൈതന്യം, ജ്യോതിഷം

ഗ: ഗതി, ഗമകം, ഗീതം ചേർന്ന സംഗീതം, നാദം.

വ: വിദ്യാവിദ്യാസ്വരൂപിണിയായ ദേവി.

ത: അന്നമായ സർവ്വചരാചരപ്രപഞ്ചവും, അമൃതകിരണമായ സോമമെന്ന സാമവും ചേർന്ന, മനസ്സും ശരീരവും ശാരീരവും ചേർന്ന ഞാൻ (mindbody complex) എന്നിലെ ധീ(ബുദ്ധി)യുടെ അഗ്നി.

രി (ർ) ര: ഋഷഭസ്വരമുള്ള പരമ ഭാഗവതോത്തംസമായ വിനർദ്ദി. സകലകലാവല്ലഭനായി, സർവൈശ്വര്യം വാരി വർഷിക്കുന്ന കൃഷ്ണമേഘമായ ഗുരുവായു പുരേശനെന്ന മഹാവിഷ്ണുവിന്റെ സ്വരമഴയായ സാമവേദം.

ആ ഗുരുവായൂരപ്പന് ഈ സ്വരാഞ്ജലി.

# 5
# ഗന്ധർവ്വൻ, മധുനാഡി

അഥയദി ഗീതവാദ്യത്ര ലോകകാമോഭവതി സങ്കല്പം ദേവസ്യ ഗീത വാദിത്രേ സമുത്തിഷ്ഠതസ്തേന ഗീതവാദിത്ര ലോകേന സമ്പന്നോ മഹീയതേ (ശങ്കരാചാര്യർ)

സംഗീതജ്ഞർക്ക് തങ്ങളുടെ സങ്കല്പത്തിൽ കണ്ടതെല്ലാം സൃഷ്ടിക്കാനും അവയെയെല്ലാം ആസ്വദിച്ചനുഭവിക്കാനും സാധിക്കുമെന്ന് ശങ്കരാചാര്യർ. അങ്ങനെ സത്യസങ്കല്പരായ സംഗീതജ്ഞരെയാണ് ഗന്ധർവ്വന്മാർ എന്നു വിളിച്ചിരുന്നത് (പാലിഭാഷയിൽ ഗന്ധബ്ബൻ). ഗന്ധർവ്വന്റെ മനസ്സും, അപ്സരസ്സിന്റെ മേധയും, ദേവി സരസ്വതിയുടെ സാമത്തിലെ ദൈവീമേധയും, കാമധേനുവിന്റെ സുരഭില(പൂർവ്വ)വാസനകളും ചേർന്ന ഒരു ലിംഗശരീരമാണ് സംഗീതജ്ഞരുടേത് (നാരായണോപനിഷത്ത്). യജ്ഞപുരുഷനായ ഗന്ധർവ്വന്റെ മനസ്സിന് ലഭിക്കുന്ന 'ദക്ഷിണ'യാണ് അപ്സരസ്സെന്ന മേധ. (അപ്സരസ്സുകളുടെ ധ്യാനശ്ലോകം സപ്തമാതൃക്കളായ സപ്തസ്വരങ്ങളുടെ ധ്യാനശ്ലോകം തന്നെയാണ്.) ദക്ഷിണ എന്നാൽ എന്താണ് യഥാർത്ഥത്തിൽ അർത്ഥം? ഛാന്ദോഗ്യോപനിഷത്ത് പറയുന്നു, ദക്ഷിണ എന്നാൽ തപസ്സും, ദാനവും, ആർജ്ജവവും, അഹിംസയും, സത്യവചനവുമാണെന്ന്. യജ്ഞപുരുഷന്റെ ദക്ഷിണയാണ് അപ്സരസ്സ് എന്നു പറയുമ്പോൾ, ഇതാണർത്ഥം. ഈ ഗുണങ്ങൾ രൂപമാർജ്ജിച്ച മേധയാണ് അപ്സരസ്സ്. സപ്തമാതൃക്കൾക്കും നായികയായ, ദൈവീമേധയായ സരസ്വതിയുടെ സ്വരൂപമായ ശ്രീവിദ്യ എന്നർത്ഥം. ദേവന്മാർ ഈ ഗുണങ്ങൾ രൂപമാർജ്ജിച്ച ഒരു ഇണയെ, ഗന്ധർവ്വന്റെ സംഗീതത്തിനു ദക്ഷിണയായി നൽകുന്നു എന്നല്ല; ദൈവീമേധയായ സരസ്വതിതന്നെ അവന്നനുരൂപയായി അവന്നായി വന്നു ജനിക്കുന്നു എന്നാണ് അർത്ഥം. അത് ഈശ്വരൻ നൽകുന്ന ദക്ഷിണയാണ്.

ഗന്ധം, യുക്തി, നൃത്യം, ഗീതം, വാദ്യം, ശില്പം എന്നിവയിൽ (ദേവജന വിദ്യയിൽ) പ്രഗത്ഭനാണ് ഛാന്ദോഗ്യ ഉപനിഷത്തിന്റെ അഭിപ്രായത്തിൽ ഗന്ധർവ്വൻ/ഗന്ധർവ്വി. ബൃഹദാരണ്യകഭാഷ്യത്തിൽ ശങ്കരൻ 'ഗന്ധർവ്വോ വാ ധിഷണ്യോ *ƒ*ഗ്നിർ ഋത്വിക് ദേവതാ വിശിഷ്ട വിജ്ഞാനത്വാദശീയതേ, നഹി സത്വമാത്രസ്യേദൃശം വിജ്ഞാനം ഉപപദ്യതേ.' അഗ്നിയെപ്പോലെ ശോഭിക്കുന്ന ധിഷണയും വിശിഷ്ടവിജ്ഞാനവും ചേർന്ന ഋത്വിക്കാണ് ഗന്ധർവ്വൻ. ഗന്ധവാഹകനായ വായുവിന്റെ ആകാശമാർഗ്ഗവും ജലമാർഗ്ഗവും അറിഞ്ഞ് സദാ ചുറ്റിസ്സഞ്ചരിക്കുന്നവരാണ് ഗന്ധർവ്വരും ചരകന്മാരും

(വൈദ്യന്മാർ). അതിനാൽ അവർ വായു, ആകാശം, ജലം, അഗ്നി, ഗന്ധസമൃദ്ധയായ ഭൂമി (പഞ്ചഭൂതങ്ങൾ) ഇവയെ പാടിസ്തുതിക്കുന്നവരാണ്. ഈ സ്തുതി വ്യഷ്ടിരൂപത്തിലും സമഷ്ടിരൂപത്തിലുമുണ്ട് (ഉഭയഭാരതിയാണന്ന്). ഏറ്റവും സൂക്ഷ്മമായ നാദപ്രകാശതരംഗങ്ങളുടെയും ഗന്ധപരമാണുക്കളുടെയും ലോകമാണ് അവരുടേത്. സൂര്യലോകം മുതൽ ഭൂലോകം വരെയുള്ള അന്തരാളമെണ്ടും ഈ അന്തർജ്ജക്ഷ(അന്തരീക്ഷ)ലോകം വ്യാപിച്ചിരിക്കുന്നുണ്ട്. കാലം, നാദം ഇവയുടെ വാഹകരാണ് ഗന്ധർവ്വന്മാർ. വാജി എന്ന അശ്വപര്യായത്തോട് ബന്ധപ്പെട്ടവരാണവർ. ആയുർവ്വേദത്തിൽ ഔഷധം കൊണ്ടാണ് വാജീകരണം. ഗന്ധർവ്വന്മാർ വാജീകരണം നടത്തുന്നത് അവരുടെ സംഗീതം കൊണ്ടാണ്.

| | | | |
|---|---|---|---|
| ഹയം—ദേവന്മാർ | 18 | 90 90 90 90 | |
| വാജി—ഗന്ധർവ്വന്മാർ | 43 | (ശ്രീചക്രത്തിലെ 43 ത്രികോണം) | |
| അർവ്വ—അസുരന്മാർ | 4 | ⊠ | ചതുരശ്രീകരണം |
| അശ്വ—മനുഷ്യർ (മനുക്കൾ) | 5 | ☆ | പഞ്ചഭുജം |

ഗോളം, ചതുരം, ത്രികോണം, പഞ്ചഭുജം ഇവകൊണ്ട് ദ്വാദശമുഖവും സഹസ്രമുഖവും, ഷഡ്കോണവുമായി, സോപാനരൂപവും, ഗോളകരൂപവും, പ്രതലത്തിൽ വരച്ച കോലവുമായി, ധൂളീചൌക്കിയായി കാണുന്ന ത്രിപുരസുന്ദരിയുടെ സൗന്ദര്യാനന്ദലഹരിയിൽ ലയിച്ച രസികരും ധിഷണാശാലികളുമായ യജ്ഞപുരുഷരെയാണ് ഗന്ധർവ്വരെന്ന് വേദാന്തം വിളിക്കുന്നത്. കുതിരയെപ്പോലെ ഗതി, ഗമക, ഗമന, ഗീത, ശീലവും, യജ്ഞസ്വഭാവവും, വീര്യവും ഉള്ള തേജസ്വികളും പൂർവ്വവാസനകളെ ഒരിക്കലും മറക്കാത്തവരും അപ്സരസ്സുകളുടെ ദൈവീമേധയായ സരസ്വതി എന്ന ദിവ്യകാമധേനുവാൽ അനുഗ്രഹിക്കപ്പെട്ടവരുമാണ് ഗന്ധർവ്വന്മാർ. ചന്ദ്രന് ചിറകുപോലെ 2 പക്ഷമുണ്ട് (പക്ഷി). അതുപോലെയാണ് ആകാശചാരിയായ ഗന്ധർവ്വനും. വില്ലിൽനിന്നു തൊടുത്തുവിട്ട ശരംപോലെ വേഗം സഞ്ചരിക്കുമ്പോൾ നാദം പുറപ്പെടുവിക്കുന്നവരാണവർ. സൂര്യനിൽ സപ്തസ്വരങ്ങളാൽ (സപ്താശ്വം) അവർ സ്വരം മുഴക്കി സഞ്ചരിക്കുന്നു. ഗതി, ഗമക, ഗീത, ശീലം, ഗന്ധപ്രിയം, പുംസ്കോകിലസ്വരം, വാജീകരണം (ഔഷധവീര്യം—ആയുർവ്വേദം—രോഗചികിത്സ), സൂര്യചന്ദ്രന്മാരുടെ തേജസ്സും അമൃതത്വവും—ഇങ്ങനെയൊക്കെയാണ് ഗന്ധർവ്വനെ ഉപമിക്കുന്നത്. സർവ്വഗതത്വമെന്ന സഞ്ചാരശീലത്താൽ പൂർണ്ണപുരുഷനെന്ന സർവ്വജ്ഞത്വം ഗന്ധർവ്വനുണ്ടെന്ന് ശങ്കരഭാഷ്യം- (അതുകൊണ്ടാണല്ലോ സർവ്വജ്ഞയായ വാണിയെത്തന്നെ സന്തുഷ്ടരായ ദേവന്മാർ അവന്നു ദക്ഷിണയായി നൽകുന്നത്.

ഊർജ്ജത്തിന്റെ ഇച്ഛാശക്തിയാണ് ഗതി. ഗതി, ഗമക, ഗീതങ്ങൾ അവയ്ക്ക് അധിദേവതയായ ദേവിയുടെ വരദാനം (ദക്ഷിണ). അതിനാൽ

ഗന്ധർവ്വൻ സ്വയം ജ്യോതിസ്വരൂപമായ പൂർണ്ണപുരുഷനായി ഭവിക്കുന്നു. ഗന്ധർവ്വന്റെ വിദ്യാപ്രകാശം സ്വയംപ്രഭയായി പ്രകാശിക്കുന്നു; അടുത്തു വരുന്നവരെ പ്രകാശിപ്പിക്കുന്നു. സ്വയം ആനന്ദിക്കുന്നു; മറ്റുള്ളവരെ ആനന്ദിപ്പിക്കുന്നു. ഹൃദയങ്ങളെ പരസ്പരം അടുപ്പിക്കുന്നു.

ഹൃ = ഹൃഷ്ടം (ആനന്ദം) ആനന്ദത്തിലേക്ക് ആകൃഷ്ടരാവുന്നു.
ദ = ദയ, ദമം, ദാനം
യം = യമം, നിയമം, സംയമം

ഇങ്ങനെയാണ് ആകർഷണം; മനോരഞ്ജനം. അതിനാൽ ഹൃദയമാണ് പ്രജാപതി, ബ്രഹ്മം, സർവ്വം എന്ന് ബൃഹദാരണ്യകം പറയുന്നുണ്ട്. 69-ാം ശ്ലോകത്തിൽ സൗന്ദര്യലഹരിയിൽ ശങ്കരാചാര്യർ പാടി.

ഗലേരേഖാസ്തിസ്രോ ഗതിഗമക ഗീതൈക നിപുണേ
വിവാഹ വ്യാനദ്ധ പ്രഗുണ ഗുണസംഖ്യാ പ്രതിഭുവഃ
വിരാജന്തേ നാനാവിധ മധുര രാഗാകാരഭുവാം
ത്രയാണാം ഗ്രാമാണാം സ്ഥിതിനിയമസീമാന ഇവതേ.
(സൗന്ദര്യലഹരി)

ഈ സാരസ്വതമേധയെത്തന്നെ ദക്ഷിണയായി കിട്ടിയ ഗന്ധർവ്വന്റെ മനസ്സും മേധയും അനുഭവിക്കുന്ന ആനന്ദം എന്തായിരിക്കും? (ആദിശങ്കരൻ ഇത്തരമൊരു സർവ്വജ്ഞപുരുഷനായിരുന്നു എന്നോർക്കുക.) സരസ്വാണി എന്ന ഉഭയഭാരതിയിൽനിന്ന് ജ്ഞാനം സ്വീകരിച്ച ശേഷമായിരിക്കണം ശങ്കരൻ സൗന്ദര്യലഹരി രചിച്ചത്.

ശിവാനന്ദലഹരിയിൽ തന്റെ കവിതാകന്യയെ ശിവനു സമർപ്പിക്കുമ്പോഴും രാജരാജേശ്വരി സ്തുതിയിൽ വർണ്ണാക്ഷരസംഘാതമായ അമൃതകലകളുള്ള ദേവിയുടെ ശരീരം വർണ്ണിക്കുമ്പോഴും, കവിത, സംഗീതം എന്നിവയിലുള്ള ശങ്കരന്റെ അവഗാഹവും, സൗന്ദര്യബോധവും (aesthetics) രസാനുഭവവും വ്യക്തമാകുന്നുണ്ട്.

1. സർവ്വാലങ്കാരയുക്താം സരളപദയുതാം സാധുവൃത്താം സുവർണ്ണാം
സദ്ഭി സംസ്തൂത്യമാനാം സരസഗുണയുതാം ലക്ഷിതാം ലക്ഷണാഢ്യാം
ഉദ്യദ് ഭൂഷാവിശേഷമുപഗത വിനയാം ദ്യോതമാനാർത്ഥ രേഖാം
കല്യാണീം ദേവ, ഗൗരീപ്രിയ, മമകവിതാ കന്യകാം ത്വം ഗൃഹാണ
(ശിവാനന്ദ ലഹരി—ശ്ലോ. 98)

2. കാദിക്ഷാന്ത സുവർണ്ണബിന്ദു സൂതനും സർവ്വാംഗ സംശോഭിതാം
നാനാവർണ്ണ വിചിത്ര ചിത്ര ചരിതാം ചാതുര്യ ചിന്താമണിം
ചിത്രാനന്ദ വിധായിനീം സുചപലാം കൂടത്രയാകാരിണീം
ശ്രീചക്ര പ്രിയ ബിന്ദു തർപ്പണ പരാം ശ്രീരാജരാജേശ്വരീം
(ശ്രീ രാജരാജേശ്വരി മന്ത്രമാതൃകാസ്തവം—ശ്ലോ. 13)

### രാശിമണ്ഡലത്തിലും ജൈവമണ്ഡലത്തിലും മധുനാഡികൾ

ഈ ആദിത്യൻ ദേവന്മാർക്ക് മധുവാണ്. ആകാശം ഒരു വൃക്ഷശാഖപോലെ വിലങ്ങനെ കിടക്കുന്നതിൽ അന്തരീക്ഷം തേനീച്ചക്കൂടുപോലെ തൂങ്ങിക്കിടക്കുന്നു. ഇതിൽ നിറയെ സ്വാദിഷ്ടമായ സൂര്യന്റെ മധുവാണ്. സൂര്യരശ്മികൾ സൂര്യന്റെ മക്കളായ ദേവന്മാർ; അതിൽ ആനന്ദിക്കുന്നു. അവരാണ് തേനീച്ചകളുടെ റാണിയായ അമ്മയുടെ (സൂര്യ—അദിതി) മക്കളായ ആദിതേയന്മാർ; തേൻ ശേഖരിക്കുന്ന കുഞ്ഞുങ്ങൾ (മധുകൃത്തുകൾ); ജലകണങ്ങളെ ശേഖരിച്ച് അന്തരിക്ഷമെന്ന തേൻകൂട്ടിൽ ശ്രീ മഹാരാജ്ഞിയുടെ ബീജങ്ങളായി സംഭരിക്കുന്നവർ. ഈ സൂര്യരശ്മികൾ അനന്തം പേർ. കിഴക്കും തെക്കും പടിഞ്ഞാറും വടക്കും മുകളിലും താഴെയും വ്യാപിച്ച മധുനാഡികൾ... ഋക്കും യജുസ്സും സാമവും അഥർവ്വവും കിഴക്കു മുതൽ നാലുദിശകളിലെ തേനീച്ചകൾ. നാലു വേദങ്ങൾ (ഋഗ്വേദ, യജുർവ്വേദ, സാമവേദ, ഇതിഹാസപുരാണങ്ങളും) നാലു ദിശകളിലെ പുഷ്പങ്ങൾ. ജലം അമൃതം. പ്രശംസയും തേജസ്സും ഇന്ദ്രിയങ്ങളും വീര്യവും അതിൽനിന്നുണ്ടാവുന്നു. അന്നവും രസവും കിഴക്കുഭാഗത്ത് സൂര്യനിൽ ചുവപ്പായും, തെക്കുഭാഗത്ത് സൂര്യനിൽ വെളുപ്പായും പശ്ചിമഭാഗത്ത് സൂര്യനിൽ ശ്യാമകൃഷ്ണമായും ആയിക്കാണുന്നു. വടക്കുഭാഗത്ത് സൂര്യൻ പരകൃഷ്ണമാണ് (ഛാന്ദോഗ്യം). ചുവപ്പു മുതൽ നീലവരെയുള്ള വർണ്ണത്തിന്റെ shifts ഭൂമിക്ക് അടുത്തും അകലെയുമായി കാണുന്ന സൂര്യവർണ്ണങ്ങളുടെ spectrum ഇതിന്റെയൊക്കെ ജലമയമായ ഇക്കോസൈക്കിൾ, ഊർജ്ജസൈക്കിൾ എല്ലാം കലർന്ന വർണ്ണനയിൽ അമൃതമായ ജലം ശേഖരിക്കുന്ന മധുനാഡികളും, പ്രജാതന്തുക്കളായ തേനീച്ചകളും അതിന്റെ അനന്തമായ അസ്തിത്വവും പരാമർശിക്കപ്പെടുന്നു. സൂര്യമദ്ധ്യത്തിൽ സദാ ക്ഷോഭിച്ചുകൊണ്ടിരിക്കുന്ന അമൃതോർജ്ജമാണ് സർവ്വ ഊർജ്ജത്തിനും പ്രഭവപ്രലയസ്ഥാനം, അതത്രെ സർവ്വ രസത്തിനും രസം—വേദം രസമാണ്; ഈ രസമോ, വേദത്തിന്റെയും രസമാണ്. വേദം അമൃതം—ഈ അമൃതമോ വേദത്തിന്റെയും അമൃതം—സൂര്യമദ്ധ്യത്തിൽ സദാ ക്ഷുഭിതമായിരിക്കുന്ന 'ഫോട്ടോണു'കളെക്കുറിച്ച് ആദി ഋഷിക്കറിയാം. പറഞ്ഞ ഭാഷ ഫോട്ടോൺ എന്നല്ല എന്നു മാത്രം. ആ ഊർജ്ജത്തിന്റെ സർഗ്ഗചലനം നിലച്ചാൽ—ശക്തിയുടെ ഗതിഗമകങ്ങൾ അവസാനിച്ചാൽ—ഭൂമിയിൽ ജീവനില്ല, സംസാരവുമില്ല, സംസ്കാരവുമില്ല. അതിനാലാണ് പ്രജാപതികളായ ഗൃഹസ്ഥന്മാർ നിഷ്കാമികളെങ്കിലും, പ്രജാതന്തു വിച്ഛേദിക്കാതെ വംശവിത്തുകളായ സൂര്യതുല്യരായ പുത്രർക്കായി സൂര്യയായ അമ്മയെ (ദേവി) ഉപാസിക്കുന്നത്. സൂര്യന്റെ പഞ്ചമുഖങ്ങളുടെ സൗന്ദര്യത്തെ (ഗായത്രിയുടെ) ഇവിടെ സ്ത്രീയായും പുരുഷനായും (സൂര്യനാരായണനായും ഗായത്രീദേവിയായും) ഉപാസിക്കുന്നു. കിഴക്ക് ഇന്ദ്രൻ, തെക്ക് രുദ്രൻ, പടിഞ്ഞാറ് വരുണൻ, വടക്ക് സോമനും മരുത്തുക്കളും, ഊർദ്ധ്വമുഖത്തിൽ ബ്രഹ്മവും സപ്തർഷികളും—ഇത് പുരുഷരൂപം. ഇതിന്റെ സ്ത്രീരൂപമാണ് ഗായത്രി. 5 മുഖവും നാലു പാദവും (6 വർണ്ണമുള്ള 4 പാദം = 24 അക്ഷരം) ഉള്ളവൾ. മൂന്നു പാദവും 8 വർണ്ണവും (3 × 8 = 24) ഉള്ളവൾ—കോസ്മിക് രാശിമണ്ഡലത്തിന്റെ വിവിധ വിഭാഗ

ങ്ങൾ (വിഭജനങ്ങൾ) മാത്രമാണിവ. ദേവന്മാർ മധു ദർശിച്ചുതന്നെ തൃപ്തരാവുന്നു (അവർ തിന്നുന്നോ കുടിക്കുന്നോ മൈഥുനം ചെയ്യുന്നോ ഇല്ല). ഗന്ധർവ്വന്മാരും അങ്ങനെയാണ്.



2 മുഖം = 360/2 = 180° വീതം



3 മുഖം = 360/3 = 120° വീതം



4 മുഖം = 360/4 = 90° വീതം



5 മുഖം = 360/5 = 72° വീതം



6 മുഖം = 360/6 = 60° വീതം

7 മുഖം = 360/7 = 51°.42 വീതം → അമ്പത്തൊന്നക്ഷരങ്ങൾ (വർണ്ണം)



8 മുഖം = 360/8 = 45° വീതം അഷ്ടദളപത്മം

9 മുഖം = 360/9 = 40° വീതം

10 മുഖം = 360/10 = 36° വീതം

12 മുഖം = 360/12 = 30° വീതം—ദ്വാദശ ദളപത്മം (do deca hedron)

ഇങ്ങനെ അനന്തം മുഖമുള്ള 'വിശ്വരൂപങ്ങൾ' അനന്തം നാമങ്ങളോടെ ഏകമായ സർവ്വേശ്വരനിൽനിന്നുണ്ടാവുന്നു.

360 ഡിഗ്രികളിൽ ഓരോ ഡിഗ്രിയെയും അർദ്ധനാരീശ്വരനാക്കുമ്പോഴാണ് 360 x 2 = 720 പ്രാണഹംസ മിഥുനങ്ങൾ. 36° ഉള്ള പത്തു മുഖത്തെ അർദ്ധനാരീശ്വരമാക്കിയാൽ 36 x 2 = മേളകർത്താരാഗസംഖ്യ (ഒരു 36 ഇടത്തും, മറ്റേ 36 വലത്തും) ഇഡപിംഗളാനാഡീവ്യൂഹങ്ങളിൽ വിന്യസിക്കപ്പെട്ട്.

പക്ഷേ, ഹൃദയനാഡികൾ 50+50+1 ആണ് എന്ന് മുമ്പൊരിക്കൽ പറഞ്ഞു (അർദ്ധശതം).

36 x 50 = 1800 ഇടത്തും അത്രതന്നെ വലത്തും ആയാൽ 3600 ആവും.

72 x 50 = 3600 ഇടത്തും അത്രതന്നെ വലത്തും ആയാൽ 7200 മധുനാഡികൾ.

ഈ സംഖ്യയാണ് വേദവും യോഗശാസ്ത്രവും ആയുർവ്വേദവും ഒക്കെ ഉപയോഗിച്ചു കാണുന്നത്. അതുതന്നെ സംഗീതശാസ്ത്രവും ഉപയോഗിക്കുന്നു. 72 എന്ന സംഖ്യയാണ് മേളകർത്താരാഗസംഖ്യ എന്നും അത് മധുനാഡികളുടെ ദശാംശ ഗുണിതസംഖ്യയാണെന്നും പ്രപഞ്ച, ജൈവ, രാഗശരീരങ്ങളെല്ലാം ഈ അനുപാതത്തിലാണെന്നുമുള്ള അറിവ് പൊടുന്നനെ സ്വപ്നസമാനമായ ഒരു ദർശനത്തിലാണ് സ്ഫോടമായി ആനന്ദമായി എന്നിലുദിച്ചത്. ഈ ദർശനങ്ങൾക്കു തെളിവും തേടിയുള്ള അന്വേഷണത്തിലാണ്

അനേകം വിജ്ഞാനസരണികളെ എന്റെ പ്രജ്ഞാമണ്ഡലം ഉൾക്കൊണ്ടതും!

മധു എല്ലാറ്റിലും എല്ലാവരിലും രാഗരസമായിരിക്കുന്നു. മനുഷ്യരിലു അത് 'ബ്രഹ്മവർച്ചസ'മായിട്ടാണ് കാണപ്പെടുന്നത്. ബ്രഹ്മവർച്ചസമോ? എന്താണത്?

> തേജഃ ശരീരസഥാ ദീപ്തിഃ ഉജ്ജ്വലത്വം പ്രാഗത്ഭ്യം വാ;
> ബ്രഹ്മവർച്ചസം വൃത്ത സ്വാദ്ധ്യായ നിമിത്തം തേജഃ'

തേജസ്സ് എങ്ങുമുണ്ട്. പക്ഷേ, അതു പ്രകടമാകുന്നത് ചിലരിൽ മാത്രം. സദ്‌വൃത്തരായി സ്വാദ്ധ്യായപരരായി ജീവിക്കുന്നവരുടെ ശരീരത്തിലിരിക്കുന്ന തേജസ്സ് തന്റെ ദീപ്തിയെ ഉജ്ജ്വലത്വമായും പ്രാഗത്ഭ്യമായും പ്രകാശിപ്പിക്കുന്നു. അതിനെയാണ് ബ്രഹ്മവർച്ചസമെന്നു പറയുന്നത്. ഇങ്ങനെയുള്ള നാദോപാസകരായ ഗായകർ വളരെ ചുരുക്കമാണ്. അവരുടെ ശരീരത്തിലെ നാഡീജാലം പ്രപഞ്ചമണ്ഡലത്തിലെ മധുനാഡീജാലവുമായി തന്മയീഭവിച്ച് അവർ മധുമയരായി മധുമത്തരായിത്തീർന്നിരിക്കുന്നു. അവരിലാണ് നാം ബ്രഹ്മവർച്ചസം കാണുന്നത്. സൂര്യനും ഭൂമിയും പഞ്ചഭൂതങ്ങളും പരമാത്മാവും ജീവാത്മാവും ചന്ദ്രനും ദിശകളും വിദ്യുത്തും എല്ലാം മധുമയമായ ഒരു അദ്വൈതാനുഭവത്തെ ബൃഹദാരണ്യകം മധുബ്രാഹ്മണത്തിൽ കാണുക. പ്രപഞ്ചമണ്ഡലത്തിലെ 10 മധു(മുഖം)വും മനുഷ്യശരീരത്തിലെ പത്തു മധുവും പരസ്പരം മിഥുനങ്ങളാണ് (പരസ്പരാശ്രയത്വത്താൽ). നാദോപാസകരുടേത് പ്രത്യേകിച്ചും അങ്ങനെ ഒരർദ്ധനാരീശ്വര തന്മയതയിലാണ്. ഈ മിഥുനങ്ങളുടെ ധർമ്മമാണ് പ്രപഞ്ചചക്രത്തെ ചലിപ്പിക്കുന്നത്. ധർമ്മാനുസൃതം ജീവിക്കുന്നവരുടെ ജീവിതധർമ്മം തന്നെ സത്യമായി മറ്റുള്ളവർ ദർശിക്കുന്നു. സാമാന്യവും വിശേഷവുമായി രണ്ടു തരം ധർമ്മമുള്ളതിൽ ജൈവശരീരത്തിൽ കാണുന്ന ജനനം, വളർച്ച, മരണം എന്നിവ സാമാന്യധർമ്മം എല്ലാ ചരാചരങ്ങളും ആന്തരമായി പരസ്പരാശ്രയത്വത്താൽ അന്യോന്യം സഹായിക്കുന്നത് വിശേഷധർമ്മം (Ecological cycle). ജ്ഞാനിയായ ഒരാൾ ഈ സത്യമറിഞ്ഞ് ഈ ധർമ്മം പാലിച്ച് ജീവിക്കുമ്പോൾ പ്രകൃതിയോട് തന്മയീഭവിച്ച ജീവിതം തന്നെ സത്യമായിത്തീരുന്നു, വിശേഷധർമ്മമായി ഭവിക്കുന്നു; കാരണം അതാണ് പ്രകൃതി ധർമ്മം. ഇത്തരമൊരു പ്രകൃതിധർമ്മമാണ് 72 മേളകർത്താരാഗവും പ്രപഞ്ച, ജൈവ ശരീരങ്ങളിലെ മധുനാഡീമണ്ഡലങ്ങളുമായുള്ള ബന്ധം. ഈ മധുവിദ്യ ദധ്യാചി അഥവാ ദധ്യംഗനെന്ന അംഗിരസ് അശ്വനീകുമാരന്മാരെന്ന ആദ്യത്തെ മിഥുനങ്ങൾക്ക് (വൈദ്യന്മാർക്ക്) ഉപദേശിച്ചുകൊടുത്തതാകയാൽ, 72 മേളകർത്താരാഗങ്ങളെ ആസ്പദമാക്കിയ രാഗപദ്ധതി, ഭാരതത്തിലെ ഏറ്റവും പ്രാചീനമായ ചികിത്സാപദ്ധതികളിലൊന്നായിരുന്നു എന്ന് മനസ്സിലാക്കുക.

# 6

# മേളകർത്താരാഗപദ്ധതി

വേദാന്തം, യോഗം, ജ്യോതിഷം, ആയുർവ്വേദം, സൗന്ദര്യശാസ്ത്രം, സംഗീതശാസ്ത്രം ഇവയിലൊക്കെ അംഗീകൃതമായ 72 എന്ന സംഖ്യയോടു ചേർന്ന മധുനാഡിവിദ്യയെ കഴിഞ്ഞ അദ്ധ്യായങ്ങളിൽ അവതരിപ്പിച്ചു.

സാധാരണ സംഗീതശാസ്ത്രഗ്രന്ഥങ്ങളിൽ കാണുന്ന കാര്യങ്ങൾ ഈ ഗ്രന്ഥങ്ങളിൽ ആവർത്തിച്ചുപറയാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. മറ്റുള്ളവർ ശ്രദ്ധിക്കാതെ വിട്ടതോ, ഗ്രഹിക്കാൻ കഴിയാഞ്ഞതോ ആയ ഒരു interdisciplinary approach ആയിരുന്നു ആദ്യത്തെ അഞ്ച് അദ്ധ്യായങ്ങൾ. എന്റെ മസ്തിഷ്കസരണികളിലൂടെ ഈ പ്രയാണവേളയിൽ കടന്നുപോയ ചിന്തകൾ. ഈ ആറാം അദ്ധ്യായത്തിൽ ഞാൻ കേട്ട മേളകർത്താരാഗങ്ങൾ, അവയെക്കുറിച്ച് എന്റെ മനസ്സ് എന്നോട് മന്ത്രിച്ച കാര്യങ്ങൾ—ഇതൊക്കെയാണുള്ളത്.

ഓർമ്മവച്ച നാൾ മുതൽ വിഷ്ണു (ഗുരുവായൂരപ്പൻ) എന്റെ മനസ്സിലും ബുദ്ധിയിലും ആത്മാവിലും നിറഞ്ഞുനിൽക്കുന്നുണ്ട്. കൃഷ്ണനും മീരയും രാമനും സീതയും ഒക്കെ 'ആർക്കിടൈപ്പൽ' സാന്നിദ്ധ്യത്താൽ മനസ്സിനെ സദാ തീർത്ഥനീരിൽ ആറാടിക്കുന്നുണ്ട്. ത്യാഗരാജസ്വാമികളും മീരാഭായിയും ആണ്ടാളും മറ്റനേകം വിഷ്ണുചിത്തരും അതിൽ ചരിത്രസാന്നിദ്ധ്യങ്ങളായി കുട്ടിക്കാലത്തേ കടന്നിരുന്നിട്ടുണ്ട്. എനിക്ക് മൊസാർട്ട് ഇഫക്ടും ബിത്തോവൻ ഇഫക്ടും എന്താണെന്നറിയാൻ പുസ്തകങ്ങളെ ആശ്രയിക്കേണ്ടിവന്നിട്ടുണ്ട്. പക്ഷേ, രാമൻ/ത്യാഗരാജൻ/യേശുദാസ് ഇഫക്ടും, കൃഷ്ണൻ/മീര/എം.എസ്. സുബ്ബലക്ഷ്മി ഇഫക്ടും ഇന്ത്യൻ സൊസൈറ്റിയിൽ പൊതുവെയും എന്നിൽ വിശേഷിച്ചും ഉണ്ടാക്കിയതും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതുമായ മാറ്റങ്ങളും ഗുണങ്ങളും ഒരു പുസ്തകവും പറയാതെതന്നെ കുട്ടിക്കാലം മുതൽ ഞാൻ അനുഭവിക്കുന്നുണ്ട് (Archetypal/historical/present singer effect). ഈ സംഗീതരസാനുഭൂതിയുടെ ആനന്ദമാണ് എന്നെ ഈ മീമാംസ(അന്വേഷണം)യ്ക്ക് പ്രചോദിപ്പിച്ചതെന്ന് ഉപനിഷദിലെ ഋഷിയെപ്പോലെ ഞാൻ അറിയുന്നുണ്ട്. എന്റെ ഈ അന്വേഷണം ഒരു യൂണിവേഴ്സിറ്റിയുടെ കീഴിൽ, ഒരു ഗൈഡിന്റെ കീഴിൽ നടത്തിയതല്ല. പ്രപഞ്ചശില്പിയായ ഈശ്വരനാൽ എന്നെക്കൊണ്ട് ചെയ്യിച്ച ഒരു ലീലയാണ്. ഇതെന്റെ ജീവിതത്തിന്റെ സത്യാന്വേഷണപരീക്ഷണമാണ്. ഒരു പ്രകാശനാദസാഗരത്തിന്റെ സുഷുപ്തിദർശനവേളയിൽ പണ്ടെന്നോ കുറി

ച്ചിട്ട എന്റെ ചില കവിതകൾ 72 മേളകർത്താരാഗങ്ങളായി അവതരിച്ചത് ഈ സത്യാന്വേഷണത്തിന്റെ പരിസമാപ്തിയിലാണ്. (2000 മുതലുള്ള കാലഘട്ടത്തിൽ!)

മഹാരാഷ്ട്രയിൽവച്ച് രാജാവിനെ സ്തുതിച്ച് മറാത്തിഭാഷയിൽ മഹാവൈദ്യനാഥന് മേളകർത്താരാഗങ്ങൾ പാടേണ്ടിവന്നു. അതിൽ സുഖം തോന്നാഞ്ഞ അദ്ദേഹം തിരുവാരൂരിൽ വന്ന് 'പ്രണതാർത്തിഹര'നെന്ന പര്യായമുള്ള ത്യാഗേശരെ സ്തുതിച്ചുപാടിയ മേളകർത്താരാഗമാലിക എം.എസ്. സുബ്ബലക്ഷ്മി പാടി. കോടീശ്വരയ്യർ കന്ദഗാനാമൃതം രചിച്ചു. ദീക്ഷിതർ പദ്ധതിയിൽ വ്യത്യസ്തനാമങ്ങളോടെ 72 മേളകർത്താരാഗങ്ങളുണ്ടായി. ബാലമുരളീകൃഷ്ണയുടെ മേളകർത്താരാഗങ്ങളും നമുക്കുണ്ട്. രണ്ടായിരാമാണ്ടിൽ എന്റേതായ ഒരു മലയാളം മേളകർത്താരാഗവും വന്നു.

ശ്രീരാമഭക്തനായ ത്യാഗരാജസ്വാമികളുടെ ഭക്തിസാന്ദ്രമായ മനസ്സിലേക്കു യാത്രപോകാൻ എനിക്ക് ഭാഷയുടെ മുടക്കുണ്ടായിട്ടും ഭക്തികൊണ്ടും സംഗീതപ്രേമം കൊണ്ടും ബുദ്ധിമുട്ടുണ്ടായില്ല. ത്യാഗരാജന്റെ സംഗീതസാന്ദ്രമായ മനസ്സിലേക്ക് ഗ്രന്ഥലിപികളിലൂടെ കടന്നുചെല്ലാനാവില്ല. ജീവിച്ചിരിക്കുന്ന ഒരു ഗായകന്റെ ഭക്തിസാന്ദ്രവും സംഗീതസാന്ദ്രവുമായ ഒരു മനസ്സിലൂടെ, സംഗീതത്തിലൂടെ, നാദത്തിലൂടെ മാത്രമെ അതിനു സാധിക്കൂ. അങ്ങനെ ഒരു മനസ്സായിട്ടാണ് യേശുദാസിന്റെ മനസ്സിനെ എന്റെ മനസ്സ് സ്പർശിച്ചത്. ത്യാഗരാജസ്വാമികളുടെ രചനയിൽ ഒരു പ്രത്യേക രീതി (pattern) ഉണ്ടെന്നും അത് അദ്ദേഹത്തിന്റെ കാലത്തെ സംഗീതത്തിലേക്കു മാത്രമല്ല, വളരെ പുരാതനമായ ഒരു കാലത്തിലേക്കും വെളിച്ചം വീശുന്നുണ്ടെന്നും എപ്പോഴോ എനിക്കു തോന്നി. അദ്ദേഹത്തിന്റെ രാഗങ്ങളുടെ ഒരു ലിസ്റ്റ് (കിട്ടാവുന്നത്ര) ഞാൻ ഉണ്ടാക്കി. ചില രാഗങ്ങളിൽ കൂടുതൽ രചനകൾ—ചിലതിൽ കുറവ്, ചില അപൂർവ്വ, അത്യപൂർവ്വരാഗങ്ങൾ—വിവാദിരാഗങ്ങൾ ധാരാളം, മേളകർത്താജനകരാഗങ്ങൾക്ക് ഒരു പ്രത്യേക പാറ്റേൺ. ഈ വക കാര്യങ്ങളെ കുറിച്ചോർത്ത് അതിന്റെ രഹസ്യം കണ്ടുപിടിക്കാൻ കഴിയാതെ ഞാൻ ഉഴന്നു. എന്റെ ലിസ്റ്റിൽ 66 സാധാരണ രാഗങ്ങളും 104 അപൂർവ്വരാഗങ്ങളും 41 മേളകർത്താരാഗങ്ങളും അടക്കം ത്യാഗരാജരുടെ കൃതികളുടെ ഒരു പാരാവാരം ഉണ്ട്. (പലതും ഞാൻ നാളിതുവരെ കേൾക്കാത്ത കൃതികൾ! രാഗങ്ങൾ!) ഈ സാഗരതീരത്ത് കക്ക പെറുക്കി, ശംഖുപെറുക്കി കളിക്കുന്ന ഒരു കുട്ടി മാത്രമായ എനിക്ക് (എന്നിൽ കരുണതോന്നിയ) സാഗരം തന്ന മുത്തായിട്ടാണ് ഈ സത്യാന്വേഷണചരിത്രത്തെ ഞാൻ കാണുന്നത്. സാധാരണ രാഗങ്ങളുടെ ലിസ്റ്റിൽ ചിലത് അക്കാലത്തെ പോപ്പുലർ രാഗങ്ങളായിരിക്കണമെന്നും അവ ത്യാഗരാജകാലത്തിനു മുമ്പും പ്രചാരത്തിലിരുന്ന് ആളുകൾ എളുപ്പം രസിക്കുന്നതായിരിക്കാമെന്നും തോന്നി. അങ്ങനെ തെരഞ്ഞെടുക്കാനുള്ള കാരണങ്ങൾ.

1. ഒരു സാധാരണ രാഗത്തിൽ ഒട്ടേറെ കീർത്തനങ്ങൾ/കൃതികൾ ത്യാഗരാജർ രചിച്ചിരിക്കുന്നു.
2. പഞ്ചരത്നകൃതികളിൽ ഉൾപ്പെടുത്തിയിരിക്കുന്നു.
3. മേളകർത്താരാഗങ്ങളിൽ ചിലതിൽത്തന്നെ കൂടുതൽ കൃതി/കീർത്തനം.

ഈ മൂന്നുതരം രാഗങ്ങളെ 'പോപ്പുലർ' ലിസ്റ്റിൽ പെടുത്താം. സാധാരണ രാഗങ്ങളിൽനിന്ന് (66) 30 എണ്ണം ഞാൻ ഇങ്ങനെ തെരഞ്ഞെടുത്തു. (ലിസ്റ്റ് 1).

ക്ലാസിക്കൽ സംഗീതജ്ഞരെല്ലാം ത്യാഗരാജർ 34 മേളകർത്താരാഗം രചിച്ചതായി പുസ്തകങ്ങളിൽ എഴുതുന്നു. പണ്ഡിതനായ ശ്രീ എസ്.ആർ. ജാനകിരാമൻ ഇയ്യിടെ ഒരു ടെലിവിഷൻ ഇന്റർവ്യൂവിലും ഇതു പറഞ്ഞു. എന്റെ ലിസ്റ്റിൽ 34 അല്ല, 41 (ഒരു മണ്ഡലസംഖ്യ)യാണ് ത്യാഗരാജരുടെ മേളകർത്താരാഗങ്ങൾ (ലിസ്റ്റ് 2). അപൂർവ്വരാഗങ്ങളിൽ ചിലത് ഏറെ പഴക്കമുള്ളവയാണ്; മറ്റു ചിലവ, രചിക്കാതെ വിട്ടവയും ഒന്നുമാത്രം (ഒരു കൃതി) രചിച്ചവയുമായ മേളകർത്താരാഗങ്ങളുടെ ജന്യരാഗങ്ങളും. ഇതെന്തുകൊണ്ടാണ്? 24 അപൂർവ്വരാഗങ്ങളുടെ ലിസ്റ്റ് (ലിസ്റ്റ് 3) ഈ സംശയവും വെച്ചുകൊണ്ട് ഉണ്ടാക്കിയതാണ്. ഈ മൂന്നു ലിസ്റ്റുകളിലെ പോപ്പുലർ രാഗങ്ങളിൽ പലതും പുരന്ദരദാസൻ, തിരുജ്ഞാനസംബന്ധർ, സംഘകാലകൃതികൾ, പൂർവ്വ ദക്ഷിണേന്ത്യൻ സംഗീതം, കഥകളി സംഗീതം, ഭരതന്റെ നാട്യശാസ്ത്രം ഇവകളിൽ പരാമർശിക്കുന്നതും ഉപയോഗിച്ചിട്ടുള്ളതുമാണ്. അനേക സഹസ്രാബ്ദങ്ങളായി അനേകം ഗായകർ പാടിപ്പാടി പ്രചരിപ്പിച്ചവയാണ് (ലിസ്റ്റ് 4 താരതമ്യപഠനം).

(✓ മാർക്ക് യേശുദാസ് പാടിക്കേട്ടവ.)

**ലിസ്റ്റ് 1 പോപ്പുലർ രാഗങ്ങൾ (ത്യാഗരാജകാലം)**

| നമ്പർ | രാഗനാമം | എത്ര കൃതി/ കീർത്തനം | ജനക (മേളകർത്ത) |
|---|---|---|---|
| 1. | മോഹനം ✓ | 11 | ഹരികാംബോജി |
| 2. | ഷഹാനാ ✓ | 10 | ,, |
| 3. | കേദാരഗൌള ✓ | 13 | ,, |
| 4. | നാരായണഗൌള ✓ | 5 | ,, |
| 5. | യദുകുലകാംബോജി ✓ | 10 | ,, |
| 6. | സുരട്ടി ✓ | 9 | ,, |
| 7. | കാംബോജി ✓ | 7 | ,, |
| 8. | ബലഹംസ | 9 | ,, |
| 9. | ധന്യാസി ✓ | 8 | ഹനുമത്തോഡി |
| 10. | ഘണ്ട | 7 | ,, |
| 11. | പുന്നാഗവരാളി | 11 | ,, |
| 12. | അസാവേരി ✓ | 9 | ,, |

| | | | |
|---|---|---|---|
| 13. | മദ്ധ്യമാവതി ✓ | 15 | ഖരഹരപ്രിയ |
| 14. | കാപി ✓ | 13 | ,, |
| 15. | ദർബാർ ✓ | 10 | ,, |
| 16. | രീതിഗൗള ✓ | 10 | ,, |
| 17. | ഹുസൈനി ✓ | 7 | ,, |
| 18. | മുഖാരി ✓ | 10 | ,, |
| 19. | ബിലഹരി ✓ | 10 | ധീരശങ്കരാഭരണം |
| 20. | ആരഭി ✓ | 14 | ,, |
| 21. | അഠാന ✓ | 14 | ,, |
| 22. | ദേവഗാന്ധാരി ✓ | 12 | ,, |
| 23. | ബേഗഡ ✓ | 10 | ,, |
| 24. | വരാളി ✓ | 14 | ഝാലവരാളി |
| 25. | സൗരാഷ്ട്രം ✓ | 18 | സൂര്യകാന്തം |
| 26. | ആഹിരി | 4 | വകുളാഭരണം |
| 27. | വസന്തഭൈരവി | 2 | ,, |
| 28. | ഭൈരവി ✓ | 18 | നടഭൈരവി |
| 29. | സാവേരി ✓ | 19 | മായാമാളവഗൗള |
| 30. | പൂർവ്വികല്യാണി ✓ | 3 | ഗമനാശ്രമ |

## ലിസ്റ്റ് 2 ത്യാഗരാജസ്വാമികൾ രചിച്ച മേളകർത്താരാഗങ്ങൾ

1. കനകാംഗി ✓
2. രത്നാംഗി ✓
3. ശൂലിനി ✓
4. ഗാനമൂർത്തി
5. നാസികഭൂഷണി ✓
6. ഝാല വരാളി
7. വാഗധീശ്വരി ✓
8. വനസ്പതി ✓
9. നവനീതം
10. ഗാംഗേയഭൂഷണി ✓
11. മാനവതി ✓
12. നാഗനന്ദിനി ✓
13. ഹനുമത്തോഡി ✓
14. മേചകല്യാണി ✓
15. ധീരശങ്കരാഭരണം ✓
16. ഭവപ്രിയ ✓
17. ധേനുക ✓
18. വാചസ്പതി ✓
19. ഹരികാംബോജി ✓

20. ശുഭപന്തുവരാളി ✓
21. ലതാംഗി ✓
22. സരസാംഗി ✓
23. കോകിലപ്രിയ ✓
24. ഋഷഭപ്രിയ ✓
25. ചാരുകേശി ✓
26. രൂപവതി
27. കാന്താമണി
28. ദിവ്യമണി
29. മാരരഞ്ജ്ജനി ✓
30. വകുളാഭരണം ✓
31. ഗൗരീമനോഹരി ✓
32. മായാമാളവഗൗള ✓
33. ഹേമവതി ✓
34. കാമവർദ്ധിനി ✓
35. ഖരഹരപ്രിയ ✓
36. ചക്രവാകം ✓
37. രാമപ്രിയ ✓
38. കീരവാണി ✓
39. സൂര്യകാന്തം
40. ഷണ്മുഖപ്രിയ ✓
41. ഝങ്കാരധ്വനി

ലിസ്റ്റ് 3 ചില അപൂർവ്വരാഗങ്ങൾ (ത്യാഗരാജർ)

| നമ്പർ | രാഗനാമം | | ജനകരാഗം |
|---|---|---|---|
| 1. | ജഗന്മോഹനം✓ | | ജലാർണ്ണവം |
| 2. | നഭോമണി | | നവനീതം |
| 3. | ചന്ദ്രജ്യോതി✓ | (2 എണ്ണം) | പാവനി ✓ |
| 4. | കലാവതി | (2 എണ്ണം) | യാഗപ്രിയ |
| 5. | ഭൂഷാവലി | | വാചസ്പതി |
| 6. | കേസരി | | മാരരഞ്ജനി |
| 7. | കൽഗഡ | | ഗായകപ്രിയ |
| 8. | ജുജുഹുലി | | " |
| 9. | കൈകവസി | | നീതിമതി |
| 10. | വീരവസന്തം | | വരുണപ്രിയ |
| 11. | ഹംസനാദം✓ | | ധർമ്മവതി ✓ |
| 12. | വസന്തഭൈരവി | | വകുളാഭരണം |
| 13. | ഹംസഭ്രമരി | | ഹേമവതി |
| 14. | രാമമനോഹരി✓ | | രാമപ്രിയ ✓ |

| | | |
|---|---|---|
| 15. | അമൃതവാഹിനി | നടഭൈരവി |
| 16. | ഉദയരവിചന്ദ്രിക✓ | നടഭൈരവി ✓ |
| 17. | ഭൈരവം | സൂര്യകാന്തം |
| 18. | സുപ്രദീപം | " |
| 19. | വിജയവസന്തം | വിശ്വംഭരി |
| 20. | പൂർണ്ണലളിത | ഝങ്കാരധ്വനി |
| 21. | ഗാനവാരിധി | ശൂലിനി |
| 22. | രസാളി | വനസ്പതി |
| 23. | ജയന്തസേന✓ | നടഭൈരവി ✓ |
| 24. | തക്ക | ധേനുക/മായാമാളവഗൗള |

ലിസ്റ്റ് 4 പോപ്പുലർരാഗം/പഴയ ദക്ഷിണേന്ത്യൻ രാഗങ്ങൾ/പൺ

| നമ്പർ | രാഗനാമം (പോപ്പുലർ) | ജനകരാഗം | പ്രാചീനരാഗം/ പൺ |
|---|---|---|---|
| 1. | സൗരാഷ്ട്രം | സൂര്യകാന്തം | വ്യാഴക്കുറിഞ്ഞി (സ്വർണ്ണനിറമുള്ള കുറിഞ്ഞി-സുവർണ്ണ പുഷ്പമെന്ന് അമരകോശം) |
| 2. | അഠാന | ശങ്കരാഭരണം | യാഴ് മുറിപ്പാൺ |
| 3. | ഭൂപാളം | തോഡി | പുറനേർമൈ |
| 4. | മദ്ധ്യമാവതി | ഖരഹരപ്രിയ | ചെന്തുരുത്തി |
| 5. | യദുകുലകാംബോജി | ഹരികാംബോജി | ചെവ്വഴി (എരിക്കില ക്കാമോദരി) |
| 6. | ആരഭി | ശങ്കരാഭരണം | പഴംതക്ക |
| 7. | ധന്യാസി | തോഡി | ധനാശി (കഥകളി) |
| 8. | കേദാരഗൗളം | ഹരികാംബോജി | ഗാന്ധാരപഞ്ചകം/ കേദാരഗൗഡ (കഥകളി) |
| 9. | ആഹിരി, വസന്തഭൈരവി | വകുളാഭരണം | വസന്തരാഗം |
| 10. | ഭൈരവി | നഠഭൈരവി | കൗശികരാഗം |
| 11. | കാംബോജി | ഹരികാംബോജി | തക്കേശി (കാമോദരി) |
| 12. | നാദനാമക്രിയ | മായാമാളവഗൗളം | ഇന്ദളം |
| 13. | ദേശിതോഡി | തോഡി | ശ്രുതിഭേദം—കാമോ ദരി/തക്കേശി |
| 14. | സാവേരി | മായാമാളവഗൗളം | ഗൗഡ (സാർവ്വകാലികം) |
| 15. | ശങ്കരാഭരണവും ജന്യരാഗങ്ങളും | | പഴംപഞ്ജുരം (പഴംപാഞ്ചുരം) |

| | | | |
|---|---|---|---|
| 16. | പന്തുവരാളി✓ | കാമവർദ്ധിനി | സദാരി (പന്തുവരാടി) |
| 17. | ഖമസ് | ഹരികാംബോജി | തിരുത്താണ്ഡവം |
| 18. | നവ്റോജ് (നവ്രജ്) | (പഞ്ചമാന്ത്യം) | ഗാന്ധാരരാഗം (9 വർണ്ണമുള്ളത്) |
| 19. | പുന്നാഗവരാളി | തോഡി | നാഗാരാധനക്കാർ പാടുന്ന പുള്ളുവൻപാട്ട് |
| 20. | മുഖാരി | ഖരഹരപ്രിയ | പ്രാചീന കനകാംഗി |
| 21. | അസാവേരി | തോഡി/നഠ ഭൈരവി | |
| 22. | കേദാരം | | കൊല്ലിരാഗം |

### ലിസ്റ്റ് 5 ഘനപഞ്ചരത്നം (പോപ്പുലർ)

1. നാട്ട (ചലനാട്ട) — (നാട്ടയിൽ 2 കൃതിമാത്രം, ചലനാട്ടയിൽ ഒന്നുമില്ല.)
2. വരാളി (ഝാലവരാളി)
3. ഗൗള (മായാമാളവഗൗള)
4. ശ്രീരാഗം (3 കൃതി) ജനകമേളകർത്താ ഖരഹരപ്രിയയിൽ 11 അതിസുന്ദരകൃതികളുണ്ട്.
5. സൗരാഷ്ട്രം (സൂര്യകാന്തം)

തിരുവാരൂരിലെ ക്ഷേത്രത്തിൽ കരിങ്കല്ലിൽ ശൈവഭക്തന്മാരുടെ പഴയ തേവാരപ്പതികങ്ങൾ കൊത്തിവെച്ചിട്ടുണ്ട്. വ്യാഴക്കുറിഞ്ഞി, മേഘരാഗക്കുറിഞ്ഞി (നീലക്കുറിഞ്ഞിയുടെ പേര്), തക്കരാഗം, തിരുവമ്മാളൈ, ഇന്ദളം, കാന്താരം (ഗാന്ധാരം), ഗാന്ധാര പഞ്ചമം എന്നിവ അതിൽ കണ്ടതോർക്കുന്നു. അതിന്നർത്ഥം സൗരാഷ്ട്രവും, മേഘമല്ലാരിയും, ശങ്കരാഭരണവും, ഹരികാംബോജിയും, പന്തുവരാളിയും നാദനാമക്രിയയും മായാമാളവഗൗളയും നവരാഗവും കേദാരഗൗളവും ഒക്കെ വളരെക്കാലമായി ഇവിടെ പാടിപ്പാടി പോപ്പുലറൈസ് ചെയ്ത രാഗങ്ങളാണെന്നാണ്.

ഒരദ്ധ്യാപികയുടെ മനസ്സുകൂടി എന്റെ ഉള്ളിലിരിക്കുന്നതുകൊണ്ടാവാം, ഒരു വിഷ്ണുഭക്തയായി ത്യാഗരാജന്റെ മനസ്സിനെ സ്പർശിക്കാനാരംഭിച്ച ഞാൻ വരും തലമുറയ്ക്കായി തന്റെ വിദ്യയെ സംരക്ഷിക്കയും ദാനം ചെയ്കയും ചെയ്യുന്ന ഒരു ഗുരുവിന്റെ മനസ്സിനെക്കൂടി അദ്ദേഹത്തിൽ കാണാനും സ്പർശിക്കാനും തുടങ്ങിയത്. സ്വാഭാവികമായും ത്യാഗരാജ കൃതികളുടെ പാറ്റേൺ, ഒരു ഗുരു ആവിഷ്കരിച്ച അദ്ധ്യാപനശൈലി (കറിക്കുലം, സിലബസ്സ്) കൂടിയാണ് എന്ന് തോന്നി എനിക്ക്. അദ്വൈതതന്മയതയുടെ ഏകത്വത്തിൽ, രാമപാദഭക്തിയുടെ നിർവ്വാണത്തിൽ ലയിച്ച ഒരു മനസ്സ്, ശ്രോതാക്കളുടെ ശ്രദ്ധ പിടിച്ചുപറ്റാനോ ഗിന്നസ് ബുക്കിൽ പേരുപറ്റാനോ അപൂർവ്വരാഗങ്ങൾ പാടാനും, അസുലഭങ്ങളായ അപൂർവ്വമായ, പ്രയാസമേറിയ കാര്യങ്ങൾ ചെയ്യാനും ഒരുമ്പെടില്ല എന്നു തീർച്ച. വിഷ്ണുതന്മയതയിൽ, നാദാനുസന്ധാനത്തിന്റെ ഭാവയത്രീപ്രതിഭയിൽ മുങ്ങിയ ഞാൻ പ്രസ്ഥാനത്രയം രചിക്കുന്നത് ഏതുദ്ദേശത്തിലാണ്! ശങ്കരാചാര്യർ തന്റെ

കൃതികൾ/ഭാഷ്യങ്ങൾ/സ്തോത്രങ്ങൾ എന്തിനു രചിച്ചു? ആനന്ദാനുഭവം കൊണ്ടും, അടുത്ത തലമുറയ്ക്ക് പഠിക്കാനും പഠിപ്പിക്കാനും! അതേ മനസ്സ് ത്യാഗരാജരിൽ ഞാൻ കാണാൻ തുടങ്ങി. രാമഭക്ത ഹനുമാന്റെ അതേ മനസ്സ്—തമിഴ്നാട്ടിൽ അയ്യങ്കാർമഠങ്ങളിൽ സംഗീതം ഇന്നും സംരക്ഷിക്കപ്പെടുന്നത് കാപേയഗോത്രക്കാരനായ ഹനുമാൻ നടപ്പാക്കിയ പദ്ധതിപ്രകാരമാണ്. അതുപോലൊരു പദ്ധതി ശ്രീരാമഭക്തനായ ത്യാഗരാജനും ഉണ്ടായിക്കൂടേ? തീർച്ചയായും ഉണ്ടാവണം. ത്യാഗരാജസ്വാമിയുടെ വർജ്ജ്യരാഗങ്ങൾ, വക്രരാഗങ്ങൾ, ഭാഷാംഗരാഗങ്ങൾ മുതലായി, സൂര്യോദയം മുതൽ സൂര്യോദയംവരെ സർവ്വകാലത്തിനും, സർവ്വ ഋതുറവിനും, സർവ്വ ഭാവത്തിനും ചേർന്ന കൃതികളും, മുൻപറഞ്ഞ ലിസ്റ്റുകളിലെ വസ്തുതകളും ചേർത്തുവെച്ചാൽ അദ്ദേഹത്തിന്റെ 'ഗുരുമന'സ്സിലേക്കുള്ള പ്രവേശനകവാടം തുറന്നുകിട്ടും. കാലങ്ങളായി നിലവിലുള്ള ഒരു ആചാരമാണ് വരാളി ഗുരുമുഖത്തുനിന്ന് കേട്ടു പഠിക്കാനേ പാടൂ എന്ന് (ഉപനിഷദമായിട്ട്). അതുപോലൊരു വിശ്വാസമാണ് ആഹിരി പാടിയാൽ ആഹാരം കിട്ടില്ല എന്ന്. ഉഞ്ഛവൃത്തി ചെയ്തു ജീവിച്ച ത്യാഗരാജൻ ആഹിരി പാടിയിരുന്നു. അങ്ങനെ വന്നതാവാം സംഗീതജ്ഞർക്കിടയിലെ രണ്ടാമതു പറഞ്ഞ അന്ധവിശ്വാസം. (4 കൃതികളേ ആഹിരിയിൽ സ്വാമികൾ രചിച്ചിട്ടുള്ളൂ.) വരാളി (പന്തുവരാളി) മുതലായ രാഗങ്ങൾ മോഹിനീരൂപമെടുത്ത വിഷ്ണു പന്തടിച്ച് ആടിക്കളിക്കുമ്പോൾ ഉണ്ടായ പഴയ 'മോഹിനിയാട്ട'മാണ്. കേരളത്തിൽ അമ്മാനൈപ്പാട്ട് എന്നും തമിഴകത്ത് തിരുവമ്മാളൈപാട്ട് എന്നും അറിയുന്ന ഈ കാമവർദ്ധനിരാഗം ഭാഗവതത്തിൽ 'പൂർവ്വചിത്തി' മുതലായ അപ്സരസ്ത്രീകളുടെയും, ചിലപ്പതികാരത്തെ കേരളസ്ത്രീകളുടെയും വിനോദമായിരുന്നു. ഗുരു ശിഷ്യർക്ക് ഇത് നേർക്കുനേർ പഠിപ്പിക്കാത്തത് ഈ 'കാമവർദ്ധന' വേണ്ട എന്നു വെച്ചിട്ടാവാം. (വരാളിയിലും പന്തുവരാളിയിലുമായി അനേകം കൃതികൾ ത്യാഗരാജർ രചിച്ചിട്ടുണ്ട്.)

ആഹിരിയിൽ നാലെണ്ണം രചിച്ചതുകൊണ്ട് ആഹാരം കിട്ടാതാവുമെന്ന് അന്ധവിശ്വാസം പരത്തുന്നവരോട്, എന്നിട്ട് ഒട്ടനവധി വരാളിപന്തുവരാളി കൃതികൾ രചിച്ചിട്ടും ഞാൻ നിങ്ങളുടെ കാമമോ എന്റെ കാമമോ വർദ്ധിപ്പിക്കുന്നില്ലല്ലോ എന്ന് സിദ്ധഭാഷയിൽ ഒരു മറുചോദ്യം ചോദിക്കുന്നതുപോലെയാണ് എനിക്കു തോന്നിയത്. മാത്രമല്ല, ഭക്തിരസത്തെ ഏറ്റവും ദ്യോതിപ്പിക്കാൻ വരാളി/പന്തുവരാളിക്കു കഴിയുമെന്ന് കാട്ടിത്തരുന്നുമുണ്ട് ആ കൃതികൾ. ഒരു രാഗത്തിന്റെ അനന്തം possibilities കാട്ടിത്തരുന്നതിനായിട്ടാണ് ഒരേ രാഗത്തിൽ അനേകം കൃതികൾ അദ്ദേഹം തന്നിട്ടുള്ളത്. ആഹിരി പാടാതെയും ആഹാരം ഉപേക്ഷിച്ച് ഉഞ്ഛവൃത്തി സ്വീകരിച്ച അനേകം ഋഷിമാരുടെ നാടാണ് ഭാരതം എന്നും ഓർക്കണം. ആ ജീവിതചര്യയെ ഒരു രാഗത്തോട് ബന്ധിപ്പിക്കുന്നതിലെ അനൗചിത്യം ചൂണ്ടിക്കാട്ടാനാവാം 4 മാത്രം ആഹിരിയും അനേകം കാമവർദ്ധനിയും രചിച്ച്, നിഷ്കാമനായി അദ്ദേഹം ജീവിച്ചുകാണിച്ചത്! ഇത്തരം അന്ധവിശ്വാസം കൊണ്ട് ചില രാഗങ്ങൾ പാടാതായാൽ അവ കാലക്രമേണ നശിച്ചുപോകും. അതു സംഭവിച്ചുകൂടെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ഒരു ഗുരുമനസ്സിന്റെ ധൈര്യവും പ്രതി

ഭയും ഗാംഭീര്യവും നിഷ്കാമകർമ്മവും ഒക്കെ ഭക്തപരമഹംസമായ ത്യാഗരാജമനസ്സിൽ ഞാൻ തെളിഞ്ഞുകാണുന്നു. മേളകർത്താരാഗങ്ങളിൽ 15 വിവാദിമേളങ്ങൾ രചിച്ചു പാടിയതും ഇതേ മാനസികാവസ്ഥയിലാവണം.

ഒരു പ്രത്യേകത—ത്യാഗരാജസ്വാമിയുടെ ഇങ്ങനെയുള്ള ഗുരുമനസ്സിലേക്കുള്ള എന്റെ പ്രയാണങ്ങളെല്ലാം യേശുദാസ് കച്ചേരികളുടെ പാറ്റേണിലൂടെയായിരുന്നു എന്നതാണ്.

18 ജാതികളാണ് ഇന്നു കാണുന്ന 72 മേളകർത്താരാഗങ്ങൾ എന്നു പറഞ്ഞുവല്ലോ. ഈ 18 ജാതികൾ 6 ഋതുരാഗങ്ങളിൽനിന്നുണ്ടായി. ഓരോ ഋതുരാഗവും ഒരു പുരുഷരാഗമാണ്. ഓരോ പുരുഷനും 3 സ്ത്രീരാഗം വീതം (വിഷ്ണുവിന് ഭൂ, ശ്രീ, നിളപോലെ) 6 പുരുഷരാഗത്തിന് 18 സ്ത്രീരാഗം. (18 സ്ത്രീരാഗം + 6 പുരുഷരാഗം = 24). ഇവരിൽത്തന്നെ 4 വ്യത്യസ്ത സ്ഥാനങ്ങളിൽ, വ്യത്യസ്തങ്ങളായ രിഗ, ധനി സമരസത്തിൽ, ഇടത്തും വലത്തുമായി, 72 ജനകരാഗങ്ങൾ (36 മിഥുനങ്ങൾ). ഈ മിഥുനങ്ങളുടെ പ്രജകളാണ് മറ്റെല്ലാ രാഗങ്ങളും. അതിനാൽ 18 ജാതികളും (ജനക) അവരുടെ ജന്യജാതികളുമേ ഉള്ളു എന്നു വരുന്നു. അഗസ്ത്യമുനിയോടൊപ്പം ഉണ്ടായിരുന്ന 18 വേളിർ(വേൾമുഖ്യർ)മാർ ഈ 18 ജാതികളായി കരുതപ്പെടുന്നു. ഓരോ ജാതിയും ഓരോ വ്യൂഹമായി ചതുർഭുജം (ചതുരശ്രീ) ആയി കാണുന്നതിനാൽ 18 x 4 = 72 രാഗങ്ങളാണ് ജനകരാഗങ്ങൾ. പക്ഷെ ഇങ്ങനെ ഒരു വ്യൂഹം എങ്ങനെ മേളകർത്താരാഗങ്ങൾക്ക് നല്കുമെന്ന് മനസ്സിലാക്കാൻ എത്ര ആലോചിച്ചിട്ടും എനിക്കു സാധിച്ചില്ല. ഒരിക്കൽ ഡിസംബർ സീസണിൽ ചെന്നൈയിൽ യേശുദാസിന്റെ വീട്ടിലിരുന്ന് സംസാരിക്കവെ യാദൃച്ഛികമായി അദ്ദേഹം പറഞ്ഞ ഒരു വാക്യത്തിൽനിന്നാണ് ഈ പ്രശ്നത്തിന് ഒരുത്തരം ലഭിച്ചതെന്നത് ഈശ്വരനിയോഗം! കനകാംഗിയെയും രസികപ്രിയയെയും കുറിച്ച് അദ്ദേഹം ഒരു അഭിപ്രായം പറഞ്ഞത് ഒരു സ്ഫോടം പോലെ എനിക്ക് ഒരു കീറാമുട്ടിപ്രശ്നത്തിന് പരിഹാരമുണ്ടാക്കിത്തന്നു.




**ലിസ്റ്റ് 6. 18 ജാതിയും അവരുടെ വ്യൂഹവും (72 മേളകർത്താ)**

| | | |
|---|---|---|
| 1. | കനകാംഗി | ചലനാട്ട, സാലഗ, രസികപ്രിയ |
| 2. | രത്നാംഗി | കോസല, ജലാർണ്ണവം, ശൂലിനി |
| 3. | ഗാനമൂർത്തി | നാസികാഭൂഷിണി, ഝാലവരാളി, വാഗധീശ്വരി |
| 4. | വനസ്പതി | ധാതുവർദ്ധിനി, നവനീതം, ഗാംഗേയഭൂഷണി |
| 5. | മാനവതി | ജ്യോതിസ്വരൂപിണി, പാവനി, രാഗവർദ്ധനി |
| 6. | താനരൂപി | സുചരിത, രഘുപ്രിയ, യാഗപ്രിയ |

| | | |
|---|---|---|
| 7. | സേനാവതി | ചിത്രാംബരി, നാഗനന്ദിനി, ഗവാംബോധി |
| 8. | ഹനുമത്തോഡി | മേചകല്യാണി, ധീരശങ്കരാഭരണം, ഭവപ്രിയ |
| 9. | ധേനുക | വാചസ്പതി, ഹരികാംബോജി, ശുഭപന്തുവരാളി |
| 10. | നാടകപ്രിയ | ലതാംഗി, സരസാംഗി, ഷഡ്വിധമാർഗ്ഗിണി |
| 11. | കോകിലപ്രിയ | ഋഷഭപ്രിയ, സുവർണ്ണാംഗി, ചാരുകേശി |
| 12. | രൂപവതി | കാന്താമണി, ദിവ്യമണി, മാരരഞ്ജിനി |
| 13. | ഗായകപ്രിയ | നീതിമതി, ധവളാംബരി, വരുണപ്രിയ |
| 14. | വകുളാഭരണം | ധർമ്മവതി, നാമനാരായണി, ഗൗരീമനോഹരി |
| 15. | മായാമാളവഗൗളം | ഹേമവതി, കാമവർദ്ധനി, ഖരഹരപ്രിയ |
| 16. | ചക്രവാകം | സിംഹേന്ദ്രമദ്ധ്യമം, രാമപ്രിയ, കീരവാണി |
| 17. | സൂര്യകാന്തം | ഷണ്മുഖപ്രിയ, ഗമനാശ്രമ, നടഭൈരവി |
| 18. | ഹാടകാംബരി | ശ്യാമളാംഗി, വിശ്വംഭരി, ഝങ്കാരധ്വനി |

ഇവയിൽ 8, 15, 9, 17 ഗ്രൂപ്പുകളിലാണ് ഹിന്ദുസ്ഥാനി സംഗീതത്തിലെ 10 താത് രാഗങ്ങൾ ഉള്ളത്. പ്രൊഫസർ സാംബമൂർത്തിയുടെ അഭിപ്രായത്തിൽ കനകാംഗി(1)യും ചലനാട്ടയും ഒരു കാലത്ത് വളരെ പ്രചാരത്തിലുണ്ടായിരുന്നവയും പിന്നീട് നഷ്ടപ്പെട്ടവയുമാണ്. (Page 11, മേളകർത്താ സ്കീം with explanatory chart ഗ്രഹഭേദപ്രദർശിനി.) ഉത്പലാചാര്യന്റെ പ്രാചീനഗ്രന്ഥത്തിൽ കാണുന്ന ഊർമ്മിക, ചക്രവാകം ഗ്രൂപ്പിൽപ്പെട്ട സിംഹേന്ദ്രമദ്ധ്യമത്തിന്റെ ജന്യരാഗമാണ്; ഇത് മഴക്കാലത്തോടു ബന്ധപ്പെട്ട ഋതുരാഗവുമാണ്. ചുഴലുന്ന പുരോവാതം (ചക്രവാകം) തീവ്രവേഗവാഹിനികളായ പുഴകൾ, ഉയരുന്ന ഊർമ്മികൾ (തിര) എന്ന് ഉപനിഷത്തുകൾ വിവരിക്കുന്ന ഋതുവാണ് ശ്യാമമേഘമല്ലാരിയായ കൃഷ്ണന്റെ ഈ ഋതുരാഗജാതി (ചക്രവാകജാതി)

സംഖ്യാരൂപത്തിലെടുത്താൽ ഓരോ വ്യൂഹവും ഒരു തരം മാജിക്കൽ സ്ക്വയർ ആണ്.

1 + 72 = 73; 37 — 36 = 1

72 — 37 = 35 + 1 = 36

എന്ന relationship കൃത്യമായി കിട്ടും ഒരോ ചതുരത്തിനും. നഷ്ടപ്പെട്ടുപോയ കനകാംഗിയെ വീണ്ടെടുക്കാൻ കനകാംഗി രചിച്ച ത്യാഗരാജർ എന്തേ ചലനാട്ട രചിച്ചില്ല എന്ന് ന്യായമായി ചോദിക്കാം. നാട്ടയെ പഞ്ചരത്നമാക്കി (2 കൃതി നാട്ടയിൽ) പോപ്പുലറൈസ് ചെയ്കയും, ഗംഭീരനാട്ടയിൽ കൃതി രചിക്കയും ചെയ്തതിനാൽ ചലനാട്ടയിൽ ഒരു കൃതി രചിക്കാതെതന്നെ അദ്ദേഹം അതിനെ വീണ്ടെടുക്കുകയും പോപ്പുലറൈസ് ചെയ്കയും ചെയ്തു എന്നാണുത്തരം.

രത്നാംഗിയിലും രത്നാംഗിജന്യമായ രേവതിയിലും ത്യാഗരാജകൃതികളുണ്ട്. ശൂലിനിയിലും ശൂലിനിജന്യമായ ഗാനവാരിധിയിലും ജഗന്മോഹന (ജലാർണ്ണവം)ത്തിലും ത്യാഗരാജകൃതി ഉണ്ട്. ഗാനമൂർത്തിജാതിയിൽ നാലിലും കൃതി രചിച്ചു; വരാളിയെ പഞ്ചരത്നത്തിൽ ഉൾപ്പെടുത്തുകയും ചെയ്തു. (അങ്ങനെ എക്കാലവും എല്ലാവരെക്കൊണ്ടും അത് ഭക്തിസാന്ദ്ര

മായി പാടിപ്പിക്കുമെന്ന് ഉറപ്പുവരുത്തി.) വനസ്പതിജാതിയിൽ ധാതുവർദ്ധനി ഒഴികെ എല്ലാം രചിച്ചു. വനസ്പതിജന്യമായ രസാളിയിലും ഒരു രചനയുണ്ട്. മാനവതിയിൽ ഒരു രാഗമേ ഉള്ളൂ. പാവനിജന്യമായ ചന്ദ്രജ്യോതിയും വിജയശ്രീയുമുണ്ട്. സേനാവതിജാതിയിൽ നാഗനന്ദിനി മാത്രം. സേനാവതി ജന്യമായ ഹംസാനന്ദിയുണ്ട്. ഹനുമത്തോഡി, ധേനുക, രൂപവതി, മായാ മാളവ ഗൗള, ചക്രവാകം എന്ന അഞ്ചു ജാതിയിൽ നാലു രാഗവും ത്യാഗരാജൻ രചിച്ചു പാടി. നാടകപ്രിയജാതിയിൽ നാടകപ്രിയ ഒഴികെ മറ്റു മൂന്നും; കോകിലപ്രിയജാതിയിൽ സുവർണ്ണാംഗി ഒഴികെ മറ്റു മൂന്നും, ഗായകപ്രിയ ജാതിയിൽ വരുണപ്രിയമാത്രം—എന്നാൽ ജുജാഹുലി, കൽഗഡ എന്നി ഗായകപ്രിയജന്യങ്ങളും കൈകവസിനിതിമതിജന്യവും ഉണ്ട്. ഗായകപ്രിയ പുരന്ദരദാസകാലത്തെ ഗേയഹെജുജ്ജിയാകയാൽ അതൊരു പ്രാചീനരാഗമാണ്. (ഹെജ്ജുജ്ജി, ജുജ്ജാഹുലി എന്നി പദസാമ്യം ശ്രദ്ധിക്കുക.) വകുളാഭരണജാതിയിൽ ഗൗരീമനോഹരി മാത്രം. വകുൾ എന്നാൽ നാഗക്കാവുകളിൽ കാണുന്ന ബകുളം അഥവാ ഇലഞ്ഞി. ചരിത്രാതീതകാലത്ത് ഈ വൃക്ഷച്ചുവട്ടിലാണ് സർവ്വാഭരണവിഭൂഷിതയായ ജഗദ്ഗൗരിയെ വകുളാഭരണമണിഞ്ഞവളായി പൂജിച്ചിരുന്നത്. ആഹിരിയും വകുളാഭരണജന്യമാണ് (സർപ്പങ്ങൾ അന്നം കഴിക്കാറില്ല. പാലും വായുവും ഭക്ഷണം). വകുളാഭരണജന്യമായ വസന്തഭൈരവിയിലും ത്യാഗരാജകൃതിയുണ്ട്. ഹാടകാംബരി ജാതിയിൽ ജയംകാരധ്വനി മാത്രമെ ഒരു കൃതിയുള്ളൂ. അതിന്റെ ജന്യമായ പൂർണ്ണലളിതയും, വിശ്വംഭരിജന്യം വിജയവസന്തവുമുണ്ട്. ത്യാഗരാജൻ സ്പർശിക്കാത്ത ഒരേ ഒരു ജാതി താനരൂപിയാണ്. മറ്റെല്ലാ (17) ജാതിയിലും ത്യാഗരാജകൃതികളോ ജന്യരാഗ കൃതികളോ ഉണ്ട്. താനരൂപിജാതിയിലും യാഗപ്രിയജന്യമായ കലാവതിയിൽ 2 ത്യാഗരാജ കൃതികളുള്ളതിനാൽ അതും ചെറുതായൊന്ന് സ്പർശിച്ചിട്ടുണ്ട് അദ്ദേഹം.

ലിസ്റ്റ് 7. ഹിന്ദുസ്ഥാനി താത്, മേളകർത്താരാഗങ്ങൾ/വ്യൂഹം

| ജനകരാഗം | വ്യൂഹം | ഹിന്ദുസ്ഥാനി താത് | പാശ്ചാത്യർ | പ്രാചീനരാഗം/ പാലൈ |
|---|---|---|---|---|
| 1. തോഡി (8) | തോഡി | ഭൈരവിതാത് | phrygian | ചെവ്വഴി |
| | ഭവപ്രിയ | | | |
| | മേചകല്യാണി | കല്യാൺതാത് | Lydian | പതുമൈപാലൈ |
| | ധീരശങ്കരാഭരണം | ബിലവൽതാത് | Ionian | കുടി (പഴംപാശുരം) |
| 2. മായാമാളവ ഗൗള (15) | മായാമാളവഗൗള | ഭൈരവ്താത് | | |
| | പന്തുവരാളി (കാമവർദ്ധനി) | പൂർവ്വിതാത് | | സദാരി പന്തുവരാടി സദാരിത |
| | ഖരഹരപ്രിയ | കാഫിതാത് | Dorian | അരുമ്പാലൈ |
| | ഹേമവതി | | | |
| 3. ധേനുക (9) | ധേനുക | | | |
| | ശുഭപന്തുവരാളി | തോഡിതാത് | | |
| | വാചസ്പതി | | | |

| | | | | |
|---|---|---|---|---|
| | ഹരികാംബോജി | ഖമസ്താത് | myxohy-drian | ചെമ്പാലൈ<br>കാമോദി, കാമോദരി<br>എരിക്കിലക്കാമോദരി |
| 4. നടഭൈരവി | നടഭൈരവി<br>സൂര്യകാന്തം<br>ഗമനാശ്രമ<br>ഷണ്മുഖപ്രിയ | അസാവേരി<br>താത്<br>മാറുവതാത് | Acolian | നീർചെമ്പാലൈ |
| 5. ചക്രവാകം | ചക്രവാകം<br>കീരവാണി<br>സിംഹേന്ദ്രമധ്യമം<br>രാമപ്രിയ | | | പുരനീര<br>മേഘമല്ലാരി (വർഷകാലരാഗങ്ങൾ) |

13 കർണ്ണരേഖകൾക്കിടയിൽ 6 x 6 = 36 കള്ളികളെ 72 ആയി തിരിച്ചിട്ടുള്ള താഴെക്കാണുന്ന ചതുരത്തിൽ മുകളിലെ 1-36 രേഖപ്പെടുത്തിയവ ശുദ്ധമദ്ധ്യമ പൂർവ്വമേളങ്ങൾ; താഴത്തെ 37-72 പ്രതിമദ്ധ്യമ ഉത്തരമേളങ്ങൾ. പുറംപ്രാകാരത്തിലെ 40 വിവാദിമേളം. ഉള്ളിലെ 32 സംവാദികൾ. 7-ാം ലിസ്റ്റിൽ കൊടുത്ത രാഗങ്ങൾ പാടാനറിയാമെങ്കിൽ അകത്തെ 32 പാടാം; എല്ലാ ഹിന്ദുസ്ഥാനി താത് രാഗങ്ങളും പാടാം. (കർണ്ണരേഖകൾ അറ്റമില്ലാതെ പിണയുന്ന അനന്തം സർപ്പച്ചുരുളുകളാണ് എന്ന് അറിയുക.)

ബാംഗ്ലൂർ എസ്. മുകുന്ദ് ഡിസൈൻ ചെയ്ത മുകുന്ദ് മേളകർത്താ ചാർട്ടിൽ അല്പം ഭേദഗതി വരുത്തിയാൽ (Modified Mukund s Melakartha chart) ഈ മാജിക് സ്ക്വയറിന്റെ ജ്ഞാനചതുരംഗം (ലീല) പാമ്പും സോപാനവും (പാമ്പും കോണിയും) പോലെ കയറിയും ഇറങ്ങിയും മൂലാധാരവും ശീർഷവും (സഹസ്രാരം) പരസ്പരം വിഴുങ്ങിയുമുള്ള കുണ്ഡലിനീപരാശക്തിരൂപമാണ്. വ്യൂഹങ്ങളുടെ പ്രത്യേകത ഈ ചാർട്ടിൽനിന്നു ഗ്രഹിക്കുകയും ചെയ്യാം.

മേളകർത്താരാഗങ്ങൾ വെങ്കടമഖിക്കു മുമ്പും നിലവിലിരുന്നു. ഭരതമുനിയുടെ കാലത്തേ 22 ശ്രുതികൾക്കു നാമകരണം ചെയ്യുകയും 22 ശ്രുതി/7 സ്വരം = പൈ എന്ന അതീന്ദ്രിയസംഖ്യയിലെത്തുകയും ചെയ്തിട്ടുണ്ട്. താഴെയുള്ള ചാർട്ടിൽ ഭരതമുനിയുടെ കാലത്തെ ശ്രുതിനാമങ്ങളിൽത്തന്നെ അതാതിന്റെ സ്വഭാവവും വികാരവും സ്ഫുരിക്കുന്നു എന്നു കാണാം. നാടക, കഥകളി സമ്പ്രദായങ്ങളിൽ നിലവിലിരുന്ന പ്രാചീന ഗാന്ധാരഗ്രാമം എന്തുകൊണ്ട് സംഗീതസമ്പ്രദായത്തിൽ ലുപ്തമായി എന്നതിന്നുത്തരവും ഈ നാമങ്ങളിൽനിന്നു ലഭിക്കും. രൗദ്രം, ക്രോധം, ബീഭത്സം, ഭയാനകം ഇവയൊന്നും കൈശികീവൃത്തിയിൽനിന്നുണ്ടായ ലാസ്യമൃദുലമായ സംഗീതത്തിലില്ല. സംഗീതം, ശമനം, സാന്ത്വനം, ശാന്തി ഇവയ്ക്കുള്ളതാകയാൽ അത്തരം വികാരമുണ്ടാക്കുന്നതൊന്നും ആവശ്യമില്ല. രൗദ്ര, ക്രോധ, വജ്രിക മുതലായ നാമങ്ങളുള്ള 'ഗാന്ധാര' ശ്രുതികളിലുള്ള (ആ ഗ്രാമങ്ങളിലുള്ള) രാഗങ്ങൾ അതിനാൽ കഥകളി/നാടകരംഗത്തു മാത്രമായി. കച്ചേരികളിൽ അവ ഇല്ല. രാഗചികിത്സയ്ക്ക് അവ ആവശ്യവുമില്ല. ദൈവീവൃത്തിയും ദൈവികവികാരങ്ങളുമാണ് രാഗചികിത്സയ്ക്ക് ആവശ്യം. ആസുരീവൃത്തി തീരെ ആവശ്യമില്ല.

| മൂലം | D1 | D1 | D1 | D2 | D2 | D3 | |
|---|---|---|---|---|---|---|---|
| R1 | 1 / 37 | 2 / 38 | 3 / 39 | 4 / 40 | 5 / 41 | 6 / 42 | G1 |
| R1 | 7 / 43 | 8 / 44 | 9 / 45 | 10 / 46 | 11 / 47 | 12 / 48 | G2 |
| R1 | 13 / 49 | 14 / 50 | 15 / 51 | 16 / 52 | 17 / 53 | 18 / 54 | G3 |
| R2 | 19 / 55 | 20 / 56 | 21 / 57 | 22 / 58 | 23 / 59 | 24 / 60 | G2 |
| R2 | 25 / 61 | 26 / 62 | 27 / 63 | 28 / 64 | 29 / 65 | 30 / 66 | G3 |
| R3 | 31 / 67 | 32 / 68 | 33 / 69 | 34 / 70 | 35 / 71 | 36 / 72 | G3 |
| | N1 | N2 | N3 | N2 | N3 | N3 | ശീർഷം |

മേളകർത്താരാഗങ്ങളുടെ ഘടന (മുകളിൽ)

ഛന്ദസ്സുകളുടെ പതിയായ ഛന്ദോപതിയാണ് ഷഡ്ജം. ഛന്ദസാംപതി എന്ന് വേദത്തിലും കാണുന്നു. മതംഗമുനിക്ക് ഛന്ദദേവനെന്ന് പേരുണ്ടായിരുന്നു. ഛന്ദോപതി 'സദ്' അഥവാ സത്യത്തിൽനിന്ന് സ്വയംഭൂവായി അവതരിച്ച സദ്ഭാവം (സാത്വികം) ആണ്. മഹാവിഷ്ണുവാണ്. വിഷ്ണു കൃഷ്ണനായി ഭൂമിയിൽ അവതരിച്ച് ഭൂമിയിലെ ഗുരുവായ സാന്ദീപനിയുടെ ശിഷ്യനായിട്ടാണ് പുതിയൊരു 'ഗുരു'വായിത്തീർന്നത്. അതോടെ പുതിയ ഒരു 'ഗുരുസർഗ്ഗം' തുടങ്ങി. 13-ാം രേഖ(വീഥി)യിലാണ് സാന്ദീപനിയുടെ പേരിൽ (M2) വരാളീ മദ്ധ്യമം (12 ഇടവേളകൾ). സ, രി, ഗ മ (ം) പിന്നെയുള്ള 9 (14 മുതൽ 22 വരെ) ആലാപിനി മുതൽ മന്ദവരെയുള്ള 8 ഇടവേളകൾ സംരക്ഷിച്ചു സമീകരിക്കുന്നത് പഞ്ചമമായ ബലരാമനും (അനന്തം) അനേകം പുതിയ ശിഷ്യഗണങ്ങൾ (ഭക്തർ) ചേർന്ന 'ധനി'കൾ (വിദ്യാ,

| ശ്രുതിനാമം (ഭരതമുനി) | സമ സപ്തകം | നാമം/ മേളകർത്താ | സ്വരസ്ഥാന സംഖ്യ | | ഷോഡശമണ്ഡലം/ പഴയ 7 രാഗം |
|---|---|---|---|---|---|
| 1. ഛന്ദോവതി | സ | ഷഡ്ജം | 1 | | ഷാഡ്ജി |
| 2. ദയാവതി | – | ശുദ്ധഋഷഭം | 2 | Ra | R1 } ആർഷഭി |
| 3. രഞ്ജനി | – | ശുദ്ധഋഷഭം | 3 | Ri | R2 |
| 4. രക്തിക | രി | ചതുശ്രുതി ഋഷഭം | 4 | Ru | R3 |
| 5. രൗദ്രി | – | | 5 | | |
| 6. ക്രോധ | ഗ | ശുദ്ധഗാന്ധാരം | 6 | Ga | G1 } ഗാന്ധാരി |
| 7. വജ്രിക | – | സാധാരണഗാന്ധാരം | 7 | Gi | G2 |
| 8. പ്രസാരിണി | – | അന്തരഗാന്ധാരം | 8 | Gu | G3 |
| 9. പ്രീതി | – | അന്തരഗാന്ധാരം | 9 | | |
| 10. മാർജനി | മ | ശുദ്ധമദ്ധ്യമം | 10 | Ma } | M1 |
| 11. ക്ഷിതി | – | ബോഗന്ധമദ്ധ്യമം | 11 | | മദ്ധ്യമ |
| 12. രിക്ത | – | പ്രതിമദ്ധ്യമം | 12 | | |
| 13. സാന്ദീപനി | – | വരാളീമദ്ധ്യമം | 13 | | M2 |
| 14. ആലാപിനി | പ | പഞ്ചമം | 14 | Pa | പഞ്ചമി |
| 15. മദന്തി | – | ശുദ്ധധൈവതം | 15 | dha | D1 } ധൈവതി |
| 16. രോഹിണി | – | ശുദ്ധധൈവതം | 16 | dhi | D2 |
| 17. രമ്യ | ധ } | ചതുശ്രുതി | 17 | dhu | D3 |
| 18. ഉഗ്ര | – | ധൈവതം | 18 | Na | N1 |
| 19. ക്ഷോഭിണി | നി | ശുദ്ധനിഷാദം | 19 | | നിഷാദി |
| 20. തീവ്ര | – | കൈശികിനിഷാദം | 20 | Ni | N2 |
| 21. കുമുദ്വതി | – | കാകളിനിഷാദം | 21 | Nu | N3 |
| 22. മന്ദാ | – | ഗൗളനിഷാദം | 22 | – | |

(ശ്രീ, മേധ—സമ്പത്തി) എന്ന കൃഷ്ണനുശേഷമുള്ള തലമുറകളുമാണ്. ഇതിൽ




സ, പ സ്ഥിരം.
മ മദ്ധ്യം
രിഗ (കൃഷ്ണപക്ഷം) | ധനി (ഇളകുന്ന ചിറകുകൾ) (രാമപക്ഷം)

പിണഞ്ഞ സർപ്പം (figure of 8) ശ്യേനം, ഔഷധി എന്നിവയുടെ ആകൃതി (5 വിരലുള്ള കയ്യിൽ സ മോതിരവിരൽ, മ-യും പ-യും തള്ളവിരൽ (ഇവ ചേർത്തുപിടിച്ചത് മദ്ധ്യം). രി, ഗ (നടുവിരൽ, ചൂണ്ടുവിരൽ) കൃഷ്ണനായ ഷഡ്ജത്തിന് വലത്തുഭാഗത്ത്; ബലരാമനായ പഞ്ചമത്തിന്റെ ഇടത്തുഭാഗത്ത് (ഗ, രി).

ധ, നി കൃഷ്ണന്റെ ഇടത്ത്, ബലരാമന്റെ വലത്ത് (ചെറുവിരലിൽ). സ, പ അചഞ്ചലരായി നിൽക്കെ, ധ, നി, രി, ഗ എന്ന 4 ചപലകൾ (സദാ മാറിക്കൊണ്ടിരിക്കുന്നവർ നടുവിലെ (മ) മത്ത് അഥവാ കടകോലിനെ മഥിച്ച് അമൃതം കടഞ്ഞുകൊണ്ടേ ഇരിക്കുന്നു. ചപലവും സ്ഥിരവുമായ ഋജു, കുടിലരേഖകളിലൂടെ ഒരു കടലാസെന്ന ദ്വിമാനപ്രതലത്തിൽ അതിങ്ങനെ സ്വസ്തികമുദ്രയാലും വരയ്ക്കാം.



ശില്പത്തിൽ മേരുമത്തും, പാമ്പുവടവുമായി പാലാഴിമഥനമായും വരയ്ക്കാം; നൃത്തത്തിൽ ചിലപ്പതികാര കാലത്ത് അയ്യയും സംഘവും ചെയ്തപോലെ 'ആയ്ച്ചിയർ കുരവ'യാക്കി അഭിനയിച്ച് demonstrate ചെയ്യാം. എല്ലാ കലകളിലും, എല്ലാ ശാസ്ത്രങ്ങളിലും ഈ സുവർണ്ണനിയമം (golden rule) എന്ന ത്രിപുരസുന്ദരീരഹസ്യം ഉപയോഗിക്കുന്നവരാണ് ഭാരതീയർ. ഒരോ ചലനവും അനേകം ചലനതരംഗങ്ങളായി അനന്തം രാഗരാഗിണിമാരെ സൃഷ്ടിക്കുന്നു എന്നറിഞ്ഞ 'നോമഡിക്ക്' (സഞ്ചാരികൾ) യാദവന്മാർ. 'പൂർണ്ണ' എന്ന് മുന്നിൽ ചേർത്താൽ (പൂർണ്ണഷഡ്ജി, പൂർണ്ണഋഷഭി...) ഓരോ ജാതിയുടെയും പൂർണ്ണസ്കെയിൽ (സമ്പൂർണ്ണ രാഗം). ഭിന്നഷഡ്ജി, ഭിന്നഋഷഭി എന്നു വിളിച്ചാലും പൂർണ്ണസ്കെയിൽ (സമ്പൂർണ്ണരാഗം) തന്നെ. പക്ഷെ ഷഡ്ജം, ഋഷഭം മുതലായവയിൽ ശ്രുതി ഭേദമുണ്ട്. ഈ ശ്രുതിഭേദങ്ങളെ ആദ്യമാദ്യം നിരീക്ഷിച്ച്, പാടിനോക്കി, എത്രയെത്ര സഹസ്രാബ്ദം കഴിഞ്ഞാവാം വേദകാലത്തെ മുനിമാർ 22 ശ്രുതിമണ്ഡലം കൊണ്ട് ഇങ്ങനെയൊക്കെ കലാസർഗ്ഗം ചെയ്യാമെന്ന് അറിഞ്ഞത്! ബി.സി. 500-ൽ ജീവിച്ച ഭരതമുനിക്ക് അവയ്ക്കോരോന്നിനും നാമം നല്കാമെങ്കിൽ അതിനുമുമ്പ് എത്ര തലമുറ അവയെ (ഭാവസഹിതം) നിരീക്ഷിച്ചിരിക്കണം! ഇതിന്നുത്തരം ഭാഗവത പുരാണത്തിലുണ്ട്. (ത്യാഗരാജസ്വാമികൾ ഈ രീതിയിൽ പൂർണ്ണ, ഭിന്നനാമധേയങ്ങൾ ചേർത്ത് ചില രാഗങ്ങളും രചിച്ചിട്ടുണ്ട്. പൂർണ്ണലളിത, പൂർണ്ണഷഡ്ജം എന്നൊക്കെ.)

സൗരാഷ്ട്രം സൗരാഷ്ട്രദേശിരാഗമാണ്. സൂര്യകാന്തമെന്ന മേളകർത്താരാഗനാമവും വ്യാഴക്കുറിഞ്ഞി (സുവർണ്ണപുഷ്പം) എന്ന സൗരാഷ്ട്രത്തിന്റെ ദക്ഷിണേന്ത്യൻ പ്രാചീന പ്രാകൃതനാമവും വെച്ചു നോക്കുമ്പോൾ 'സൗരാസ്ത്രം' (സൂര്യന്റെ അസ്ത്രം—കിരണം—സൂര്യകാന്തി) എന്നായിരുന്നിരിക്കണം ആദ്യനാമം എന്ന് എനിക്കു തോന്നുന്നു. 12 വർഷ

ത്തിലൊരിക്കൽ പൂക്കുന്ന നീല (കൃഷ്ണ), സുവർണ്ണ(വ്യാഴ)ക്കുറിഞ്ഞിക ളുടെ നാടാണ് ദക്ഷിണേന്ത്യ. ഒരു വ്യാഴവട്ടത്തിലൊരിക്കൽ മാത്രം സൂര്യ തേജസ്സാർന്ന് ഋതുശോഭ കാട്ടി പൂത്തുലയുന്നവരുടെ! (വ്യാഴവും സൂര്യനും സുവർണ്ണപ്രഭയുള്ള ഗ്രഹ,നക്ഷത്രങ്ങളാണ്). ഇന്നത്തെ തമിഴ്നാട്, കേരള, കർണ്ണാടക ദേശങ്ങളിൽ വ്യാപിച്ചുകിടക്കുന്ന 'കൊല്ലിമല'യിലെ വയലുക ളിൽ (കേദാരം) പണിചെയ്തിരുന്നവരുടെ പ്രാകൃതരാഗമായിരുന്നു കൊല്ലി രാഗം. ഈ പ്രദേശം കൊല്ലികാവലൻ എന്ന ചേരന്റെ അധീനതയിലായി രുന്നു. (കൊല്ലൂർ മൂകാംബികയുടെ സ്ഥാനം ഇതിൽ പെടുന്നുണ്ട്.) ഈ പ്രാചീനരാഗമാണ് പിന്നീട് ശ്രുതി, സ്വരഭേദങ്ങളോടെ 'കേദാര'മായി വളർന്നു വന്നത്. തിരുവമ്മാളൈ(അമ്മാനൈ)യിൽനിന്ന് ഇന്നു നാം കാണുന്ന കാമ വർദ്ധനി മാത്രമല്ല, കൈകൊട്ടിക്കളിപ്പാട്ടും, തിരുവാതിരക്കളി, മോഹിനിയാട്ടം, അഷ്ടപദിയാട്ടം, കൃഷ്ണനാട്ടം, കഥകളിസംഗീതം എന്നിവയും ജനിച്ചിട്ടുണ്ട്. അവയെല്ലാം ഒരൊറ്റ ജാതിയാണ് എന്നർത്ഥം. തമിഴ്സംഘകാലത്ത് പൺ എന്നാൽ ഒരു സമ്പൂർണ്ണരാഗം (മേളകർത്താ) ആണ്. പൺപാടിയാലേ ഒരു വൻ പാണൻ (പാട്ടുകാരൻ) ആവൂ.

ഷാഡവം 'പണ്ണിയാർ തിറം' ആയിട്ടും ഔഡവം 'തിറം' ആയിട്ടും സ്വരാന്തരം 'തിറത്തിറം' ആയിട്ടും അസമ്പൂർണ്ണരാഗങ്ങളായി അറിയപ്പെട്ടു. പാണനും, പാടിനിയും (പാട്ടിനിയും—പാട്ടിയും) ഒറ്റയ്ക്ക് വാരം അഥവാ വരി യായോ, സംഘമായി 'കുരവൈ' ആയോ, ക്ഷേത്രത്തിലും ഡർബാറിലും മാത്രമല്ല, അവ ഉണ്ടാവുന്നതിനും മുമ്പ് തങ്ങളുടെ പൂർവ്വികർ ഈ കല കളെ വളർത്തിയ ചില വൃക്ഷത്തറകളിലും തങ്ങളുടെ 'കല' പ്രദർശിപ്പിച്ചു പോന്നു.

എലഞ്ഞിമൻറം (ബകുൾ), കാഞ്ഞിരമൻറം, അരയാൽമൻറം എന്നിവ അങ്ങനെ പ്രസിദ്ധമായ ഗ്രാമവൃക്ഷങ്ങളാണ്. പുന്ന, വാക, പന എന്നിവ (പുന്നാഗവരാളി, വാകാടകം, പനമ്പൂചൂടൽ) ചേരരാജാക്കന്മാരുടെ പ്രിയ പ്പെട്ട രാജകീയവൃക്ഷങ്ങളാണ്. വേപ്പ് ചോളനും പരാശക്തിക്കും (ദുർഗ്ഗ) പ്രധാനം.

ഈശ്വരനെയും വിദ്യയെയും ഉപാസിക്കുക, സേവിക്കുക എന്നത് ജീവിതവ്രതമാക്കിയവരെ തൊണ്ടെയർ എന്നും അവരുടെ രാജാവിനെ തൊണ്ടെമാൻ എന്നും വിളിച്ചുപോന്നു. മഹാനായ തൊണ്ടെമാൻ ചക്ര വർത്തിയായി 'വൈഖാനസൻ' അറിയപ്പെടുന്നു. ഭാഗവതത്തിലെ രാജവംശ ങ്ങൾ പഠിച്ചാൽ അവരെല്ലാം ഇങ്ങനെ ഈശ്വരന്റെയും വിദ്യയുടെയും ഉപാസകരായിരുന്നു എന്നു കാണാം.

1) ഓതുവർ (പാട്ടുകാർ, പ്രഭാഷണക്കാർ, സാഹിത്യകാരന്മാർ, കവി കൾ)
2) അരയർ (നർത്തകർ, സംഗീതജ്ഞർ, കടൽയാത്രക്കാർ)
3) മറ്റു തൊണ്ടയർ—പൂപറിക്കുക, ഉദ്യാനം സംരക്ഷിക്കുക, മാലകെ ട്ടുക, വെള്ളം കൊണ്ടുവരിക, പാത്രം ശുദ്ധിയാക്കുക etc. (പൂജ യടക്കം ഇത്തരം കൈങ്കര്യമാണ്.)

ഓതുവരും അരയരും ചെയ്യുന്ന കൊട്ടിപ്പാടിസേവയും, ആട്ടുകൊട്ടു പാട്ടുസേവയും കൈങ്കര്യത്തെക്കാൾ മികച്ച ചാരുകലയാകയാൽ അവർക്ക് സദാ ബഹുമാന്യത കല്പിച്ചുപോന്നു. ഇവരാണ് തിരുത്തേവടിയാൾ(ർ), ദേവന്റെ ദാസ/ദാസികളായി കർമ്മാനുഷ്ഠാനം ചെയ്ത് നമ്മെ വളർത്തിയവർ. മനു മുതൽ ഇങ്ങേ അറ്റം കേരളത്തിലെ സ്വാതിവരെ ഇങ്ങനെ 'പത്മനാഭദാസ'രായി, തൊണ്ടൈമാൻ കുലത്തിൽ ആ ധർമ്മം പാലിച്ചവരാണ്. അതായത്, വലിപ്പചെറുപ്പഭേദം കൂടാതെ പ്രജയും രാജാവും ഈശ്വരസന്നിധാനത്തിൽ ഒന്നാവുന്ന ഒരു സംവിധാനമായിരുന്നു അത്.

അമ്പലത്തിന്റെ സോപാനപ്പടിയിൽനിന്നു പാടുന്നതുകൊണ്ടല്ല ഇത്തരം സംഗീതത്തിനു 'സോപാന'സംഗീതമെന്നു പേരുവന്നത്. (അതും ഒരു കാരണമായെന്നേ കൂട്ടിക്കൂടു.) നാദം, സ്വരം ഇവയുടെ സോപാന ഗോപുരത്തിലേക്ക് ആരോഹണാവരോഹണം നടത്തുന്ന ഒരു ശ്രുതിമണ്ഡല പ്രസ്താരമായതുകൊണ്ടാണ്. ഒരു ഗ്രഹസ്വരത്തിൽ തുടങ്ങി, അവിടെനിന്ന് അതിൽത്തന്നെ ആലപിച്ച്, ഗമകം കൂടാതെ, സൂക്ഷ്മമായി ക്രമേണ, ശക്തിയായും സ്പഷ്ടമായും മൃദുവായും അനായാസമായും അടുത്ത ന്യാസസ്വരത്തിലേക്ക് ഒഴുകിയെത്തി, ഈ ക്രമത്തിൽ ഓരോ സ്ഥാനത്തെയും ഒരു സോപാനപ്പടിയായി വിന്യസിച്ച് അതിൽ സാലഭഞ്ജികാക്രമത്തിൽ വിന്യസിക്കപ്പെട്ടാണ് ആരോഹണാവരോഹണം. ഭരതമുനി ഇത് വർണ്ണിച്ചിട്ടുണ്ട്. ഇളങ്കോവടികൾക്കും തേവാരംപൺ പാടുന്നവർക്കും കേരളക്ഷേത്രരീതിക്കാർക്കും ഈ രീതി അറിയാം. ഇങ്ങനെ ഒരു 'നാദസോപാനം' അഥവാ സ്വരസോപാനവും, അതിൽനിന്ന് മേളകർത്താരാഗസോപാനവും ഉണ്ടായിട്ട് എത്രയെത്ര സഹസ്രാബ്ദങ്ങൾക്കുശേഷമാണ് ഒരു ജർമ്മൻ മ്യൂസിഷ്യൻ (ജർമ്മനിയിലെ സംസ്കൃതപഠനത്തിന് നന്ദിപൂർവ്വം) ഒരു മോഡിൽനിന്ന് മറ്റൊന്നിലേക്കു സഞ്ചാരം ഒരു 'sound ladder' കയറിയിട്ടാണെന്ന് ഒന്നു കണ്ടു പിടിച്ചു പറഞ്ഞത്!

സോപാനസംഗീതമെന്നു കേട്ടാൽ നമുക്കാദ്യം ഓർമ്മവരിക ജയദേവന്റെ അഷ്ടപദി. 192 പദങ്ങളും (ബ്രഹ്മസൂത്രത്തിലെ 192 അധികരണങ്ങളാവാം. ഈ സംഖ്യ തെരഞ്ഞെടുക്കാൻ കാരണം. 96 x 2 x 9 = 1728 എന്ന സത്യയുഗ കാലനിർമ്മിതിയുമാകാം (96 x 2 = 192). രാഗസോപനത്തിന്റെ 18 പടിയുമാകാം.) 24 ഗീതങ്ങളുമുള്ള തന്റെ കൃതിയിൽ 19 രാഗങ്ങളും 4 താളങ്ങളുമാണ് ജയദേവൻ ഉപയോഗിച്ചത്. ആദ്യത്തെ ഗീതത്തിൽ 11 പദവും, പത്താമത്തെ ഗീതത്തിൽ 5 പദവും ഉണ്ട് (അഷ്ടപദിയല്ല). മറ്റെല്ലാ ഗീതവും 8 പദമുള്ള അഷ്ടപദിയാണ്. ഒന്നും പത്തും ചേർത്താൽ 16 പദമാണല്ലോ (11 + 5). അതിനാൽ 24 ഗീതത്തിൽ 24 x 8 = 192 പദം വരുന്ന വിധമാണ് രചന. അഷ്ടപദിയിലെ കഥാപാത്രങ്ങൾ 4 പേരെ ഉള്ളു. കൃഷ്ണൻ, രാധ, സഖി, കവി. ഇനിയിപ്പോൾ, ഭക്തിസമ്പ്രദായത്തിൽ ജയദേവന്റെ അഷ്ടപദിയിൽ ഉപയോഗിച്ച രാഗങ്ങളും ത്യാഗരാജരുടെ കാലത്ത് അവയ്ക്കുള്ള പേരുകളും നോക്കാം. 24 ഗീതത്തിൽ ഉപയോഗിച്ച 19 രാഗങ്ങൾ, 4 താളങ്ങൾ, ത്യാഗരാജർക്കുശേഷം ഈ രാഗങ്ങളുടെ നാമങ്ങൾ എന്നിവ താഴെ പട്ടികയിൽ കാണുക. ഈ നിരീക്ഷണങ്ങളെല്ലാം ത്യാഗരാജർ ഭക്തിസമ്പ്ര

ദായത്തിൽനിന്നോ, പൂർവ്വികമായ സംഗീതപാരമ്പര്യത്തിൽനിന്നോ വ്യതിചലിക്കാത്ത ഒരു സമ്പ്രദായപടുതന്നെ ആയിരുന്നു എന്നും, ഓരോ പ്രാചീന രാഗത്തിലും അദ്ദേഹം കീർത്തനങ്ങൾ/കൃതികൾ രചിച്ചു എന്നും കാണിക്കുന്നു. ഒരു ഗുരുവായും ആത്മവിശ്വാസമുള്ള സംഗീതജ്ഞനായും അദ്ദേഹം ഉന്നതമായൊരു സ്ഥാനം അലങ്കരിച്ചു. നാദസോപാനം, സ്വരസോപാനം എന്നിവ മാത്രമല്ല, രാഗസോപാനവും അദ്ദേഹത്തിന്റെ ആരോഹണാവരോഹണങ്ങളാൽ ധന്യമായി എന്നതിനു തെളിവാണ് മേളകർത്താരാഗത്തിലുള്ള അദ്ദേഹത്തിന്റെ കൃതികൾ.

| ഗീതം നമ്പർ അഷ്ടപദി | രാഗനാമം | താളം | ത്യാഗരാജനുശേഷം (ഇപ്പോൾ അറിയുന്നത്) |
|---|---|---|---|
| 1. | മാളവി | അട | മാളവി |
| 2. | ഗുഞ്ജരി | ,, | കുഞ്ജരി |
| 3. | വസന്ത (ലളിതലവംഗ എന്നത്) | ,, | വസന്ത |
| 4. | രാമക്രിയ (ചന്ദനചർച്ചിത എന്നത്) (ഉത്തരേന്ത്യയിലെ രാംകളി) | ഏക | കാമവർദ്ധനി (ശുദ്ധ നാമക്രിയ) |
| 5. | ഗുഞ്ജരി | രൂപകം | കുഞ്ജരി |
| 6. | ഗുഞ്ജക്രിയ | ഏകതാളം | ഗുണ്ടക്രിയ |
| 7. | ഗുഞ്ജരി | രൂപകം | കുഞ്ജരി |
| 8. | കർണ്ണാടക | ഏക | കന്നടഗൗഡ (വാഗധീശ്വരിജന്യം) |
| 9. | ദേശാക്ഷി | ഏക | ദേശാക്ഷി |
| 10. | വരാളി | രൂപകം | വരാളി |
| 11. | ഗൗഡ | ഏക | ഗൗള |
| 12. | ശങ്കരാഭരണം | അട | ശങ്കരാഭരണം |
| 13. | ആഹിരി | ജംപ | ആഹിരി |
| 14. | കേദാരബന്ധു | അട | കേദാരഗൗള |
| 15. | മുഖാരി | അട | മുഖാരി |
| 16. | പുന്നാഗവരാളി (യാരറിവാവനമാലിന) | അട | പുന്നാഗവരാളി |
| 17. | മലഹരി (മല്ലാരരാഗം) | രൂപകം | മലഹരി (മല്ലാരകൊണ്ട മല്ലാര മുതലായ പ്രസിദ്ധങ്ങളായ പഴയരാഗങ്ങൾ) |
| 18. | മദ്ധ്യമാവതി | ഏക | മദ്ധ്യമാവതി |
| 19. | മുഖാരി | ജംപ | മുഖാരി |
| 20. | ഭൈരവി | ഏക | ഭൈരവി |
| 21. | വരാളി | ജംപ | വരാളി |
| 22. | മദ്ധ്യമാവതി | ഏക | മദ്ധ്യമാവതി |

| | | | |
|---|---|---|---|
| 23.<br>24. | നാദനാമക്രിയ(ഗ)<br>മംഗളകൈൗശികി | ഏക<br>ഏക | നാദനാമക്രിയ<br>മംഗലകൈശികി<br>(ബൃഹദ്ദേശിയിൽ<br>മദ്ധ്യമഗ്രാമമാണ്<br>മംഗലകൈശികി) |

(ഈ 19 രാഗത്തിനും ഭരതകോശത്തിൽ ധ്യാനരൂപലക്ഷണം പറഞ്ഞിട്ടുണ്ട്.)

രാഗസോപാനത്തിൽ ആരോഹണാവരോഹണം ചെയ്യുന്നത് സ്വരസോപാനാരോഹണാരോഹണം നന്നായി അഭ്യസിച്ച ശേഷമാണ്. 72 പടികളല്ല, 18 പടികളാണ് രാഗസോപാനത്തിന് (ശബരിമലയിൽ എന്നപോലെ). ഓരോ പടിയുടെ നാലു മൂലയിൽ സാലഭഞ്ജികകളായി നില്ക്കുന്ന 4 രാഗിണിമാരെ ഉണർത്തി വശഗമാക്കി, കീഴടക്കി വേണം അടുത്തപടി കയറാൻ. ഇതിൽ ഒരാൾ നന്നായി പ്രാഗത്ഭ്യം നേടുക എന്നുവെച്ചാൽ വർഷങ്ങളുടെ അഭ്യാസവും രാഗപരിചയവും വേണം. അത് വിദ്യാർത്ഥികൾക്ക് ഡെമോൺസ്ട്രേറ്റ് ചെയ്തു പഠിപ്പിക്കാനുള്ള ആത്മവിശ്വാസം വരാൻ പിന്നെയും വർഷങ്ങളെടുക്കും. ത്യാഗരാജസ്വാമികൾ അനായാസേന ആ രാഗസോപാനം ആരോഹണം ചെയ്തു. ഇന്ന് നമുക്കു കിട്ടിയ 41 മേളകർത്താരാഗങ്ങൾ അദ്ദേഹത്തിൽനിന്ന് കേട്ടുപഠിച്ച ശിഷ്യന്മാർ എഴുതി, പ്രചരിപ്പിച്ച്, പാടിയവയാണ്. ഓരോ സംഗീതജ്ഞനും അവരെ ഗാഢമായി ഭക്തിപൂർവ്വം സ്നേഹിക്കുന്ന അന്തരംഗമായ ഒരു ശിഷ്യഗണം ഉണ്ടാവും. ഒരു inner esoteric cycle എന്നു വിളിക്കാം. അവരിലൂടെയാണ് ഗുരുവിന്റെ മഹത്ത്വം പില്ക്കാല തലമുറകൾ ഗ്രഹിക്കുന്നത്. കൃഷ്ണൻ ശിഷ്യനായി വന്നിരുന്നില്ലെങ്കിൽ സാന്ദീപനി, മഹത്ത്വമാർജ്ജിക്കുമായിരുന്നില്ല. വിവേകാനന്ദനില്ലെങ്കിൽ ശ്രീരാമകൃഷ്ണനോ, ഉദ്ധവനും നാരദനും അർജ്ജുനനുമില്ലെങ്കിൽ കൃഷ്ണനോ, ശങ്കരനില്ലെങ്കിൽ ഗൗഡപാദനോ ഇല്ല. (മറിച്ച്, നല്ല ഗുരുവില്ലെങ്കിൽ ശിഷ്യനുമില്ല). ത്യാഗരാജന്റെ inner esoteric circle-ൽ പെട്ട പഞ്ചനദത്തിന്റെ പുത്രനായതുകൊണ്ടാണ് മഹാവൈദ്യനാഥൻ ശിവൻ, മഹാരാഷ്ട്ര രാജദർബാറിൽവെച്ച് ഒരു മറാത്തി മേളകർത്താരാഗ മാലിക പെട്ടെന്നു പാടാൻ ആവശ്യപ്പെട്ടപ്പോൾ, ഉടനെ പാടാനുള്ള പ്രാഗത്ഭ്യം കാണിച്ചതെന്നത് പറയാതെതന്നെ ഊഹിക്കാവുന്നതേയുള്ളൂ.

ബംഗാളിലെ കിന്ദുബില്യമെന്ന കെന്ദുളി ഗ്രാമത്തിലാണ് ഗീതഗോവിന്ദം രചിക്കപ്പെട്ടത്. ത്യാഗരാജകാലത്തിന് 600 വർഷം മുമ്പ് (12ാം നൂറ്റാണ്ടിൽ). ജയദേവനുമുമ്പ് ഗീതങ്ങളെല്ലാം പ്രാകൃത (ദേശി) ഭാഷകളിലാണ് ഉണ്ടായിരുന്നത്. മാഗധി, അർദ്ധമാഗധി, ദ്രമിളഭാഷകൾ എന്നിവയിലൊക്കെ! അതായത് പഞ്ചമവേദമായ ഗാന്ധർവ്വവിദ്യ ഗോപനാട്യമായി (pastoral nomadic drama), ഗീതനാട്യമായി (lyric drama), കൈശികിവൃത്തിയായി, ഗോപാലർ, ശിശുക്കൾ, സ്ത്രീകൾ, പ്രജകളും രാജാക്കന്മാരും പണ്ഡിതരും അടങ്ങിയ സമൂഹത്തിൽ ഭാഗവതധർമ്മമായി അദ്വൈതവും ഏകാന്തിക

ഭക്തിയും പ്രചരിപ്പിച്ചും, ആനന്ദാനുഭവം നല്കിയും ഇവിടെ സഹസ്രാബ്ദങ്ങളായി പ്രാകൃത, സംസ്കൃതചിത്തരായ സർവ്വർക്കും സ്വീകാര്യമായി നിന്നിരുന്നു എന്നാണല്ലൊ. വിദ്യയും, വിനോദവും, ആനന്ദവും, ആരോഗ്യവും നൽകുന്ന ഈ സമ്പ്രദായത്തിന് വലുപ്പച്ചെറുപ്പഭേദം ഉണ്ടായിരുന്നില്ല, ആണ്പെണ് ഭേദവും ഉണ്ടായിരുന്നില്ല. സമത്വത്തിന്റെ 'സാമം' തന്നെയായിരുന്നു ഇവിടെ സമ്യക്കായ സംഗീതം. ത്യാഗരാജർ ഈ സമ്പ്രദായത്തിന്റെ അനന്തരാവകാശിയാണ്. അതിനാൽ അദ്ദേഹത്തിന്റെ അധിക കൃതികളും ദേശിഭാഷയായ തെലുങ്കിലാണ്. കുറച്ചെണ്ണം സംസ്കൃതത്തിലുമുണ്ട്. ഇത് ഗീർവ്വാണി മാത്രമറിയുന്ന പണ്ഡിതന്മാർക്കുവേണ്ടിയും, തെലുങ്ക് അറിയാത്ത ഇതര ദേശക്കാർക്കുവേണ്ടിയും ആയിരിക്കണം. ഗുരുവിന് അത്തരമൊരു ദ്വിഭാഷാപദ്ധതി (ചിലപ്പോൾ ത്രിഭാഷാ പദ്ധതിയും അനേക ഭാഷാ പദ്ധതിയും) ആവശ്യമാണ്. എന്നാൽ ജയദേവന്റെ കാവ്യം ബംഗാളി എന്ന ദേശിഭാഷയിലല്ല. പൂർണ്ണമായും സംസ്കൃതത്തിൽ ഉള്ള ഒരു ഗീതമാകയാൽ അതുവരെയുള്ള സമ്പ്രദായത്തിൽനിന്ന് (പ്രാകൃതം) വിഭിന്നമാണ്. ഭക്തിയെക്കാളുപരി പാണ്ഡിത്യപ്രകടനമായിരുന്നു ജയദേവകവിയുടെ ഉദ്ദേശമെന്ന് ഞാൻ പറഞ്ഞാൽ എന്നെ എല്ലാവരും കൂടി ആക്ഷേപിക്കാൻ വരും. പക്ഷേ, ഞാനല്ല, ജയദേവൻ തന്നെയാണ് അതു പറഞ്ഞതെന്നാണ് എനിക്കു പറയാനുള്ളത്. താഴെപ്പറയുന്ന അദ്ദേഹത്തിന്റെ വരികൾ നോക്കുക.

> യദ് ഗന്ധർവ്വ കലാസുകൌശലമനു
> ധ്യാനം ച യദ് വൈഷ്ണവം
> യശ് ശൃംഗാര വിവേകതത്വം അപിയദ്
> കാവ്യേഷു ലീലായിതം
> തത് സർവ്വം ജയദേവ പണ്ഡിത കവേഃ
> കൃഷ്ണൈക താനാത്മനഃ
> സാനന്ദഃ പരിശോധയന്തു സുധിയഃ
> ശ്രീ ഗീതഗോവിന്ദതഃ

ഗന്ധർവ്വകലയിൽ കൗശലം, വൈഷ്ണവമായ അനുധ്യാനം, ശൃംഗാര വിവേകതത്വമറിഞ്ഞ് അത് കാവ്യത്തിൽ പ്രയോഗിക്കുന്ന ലീല, ഇവയെല്ലാം കൃഷ്ണനിൽ ഏകതാനാത്മാവായ ജയദേവനെന്ന പണ്ഡിതകവിയിൽ ഉണ്ടോ എന്ന് ശ്രീ ഗീതഗോവിന്ദമെന്ന കാവ്യം ആനന്ദത്തോടെ സുധികൾ പരിശോധിച്ചുനോക്കട്ടെ! സ്വന്തം പ്രാഗത്ഭ്യം തെളിയിക്കലാണ് ഉദ്ദേശമെന്ന് സ്വയം പണ്ഡിതകവി എന്നു വിളിക്കുന്ന അദ്ദേഹം തന്നെ പറയുന്നു. (ഭക്തകവി എന്നല്ല ഉപയോഗിച്ചത്.) വൈഷ്ണവാനുധ്യാനമുണ്ട്, കൃഷ്ണൈക താനാത്മകതയുണ്ട് എന്നത് ശരിതന്നെ. (അല്ലെങ്കിൽ ഇങ്ങനെ ഒന്ന് എഴുതാൻ തോന്നില്ലല്ലോ.) പക്ഷെ, കാവ്യോദ്ദേശം, ഭഗവാനിൽ തന്മയീഭാവമല്ല, ശിഷ്യരെ പഠിപ്പിക്കലല്ല; മറ്റ് പണ്ഡിതരെക്കൊണ്ട് താൻ പണ്ഡിതകവിയാണെന്ന് പരിശോധിച്ച് അംഗീകരിപ്പിക്കലാണ്. ഇക്കാര്യ

ത്തിൽ ത്യാഗരാജസ്വാമിയിൽനിന്ന് കടകവിരുദ്ധമാണ് ജയദേവന്റെ നില പാട്. ഏകാന്തികഭക്തിയിലും രാമതന്മയതയിലും ഗന്ധർവ്വവിദ്യോപാസന യിലും അടിതൊട്ട് മുടിവരെ മുങ്ങി ത്യാഗരാജർ രചിച്ച കൃതികൾ തുളസീ തീർത്ഥം പോലെ പാവനമാണ്. ഭാഗവതസമ്പ്രദായത്തിന്റെ യഥാർത്ഥ പിൻതുടർച്ചയാണ് (ജയദേവന്റേത് അങ്ങനെയല്ല). ത്യാഗരാജർ രചിക്കുന്നത് മറ്റുള്ളവരെക്കൊണ്ടോ, രാജസദസ്സിലെ പണ്ഡിതരെക്കൊണ്ടോ തന്നെ അംഗീകരിപ്പിക്കാനല്ല എന്നതാണ് അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നത്. എന്നിട്ടും ഇന്നും സർവ്വരും അദ്ദേഹത്തെ അംഗീകരിക്കുന്നു എന്നത് ഈശ്വര പ്രസാദമാണ്; ആനന്ദമനുഭവിക്കുന്നു എന്നത് ഈശ്വരേച്ഛയും! ഭക്തകവി യായ ത്യാഗരാജരിൽ ഈശ്വരൻ പാണ്ഡിത്യം (ജ്ഞാനം) കോരിച്ചൊരി ഞ്ഞത്—അദ്ദേഹത്തെ ദേവകാര്യ സമുദ്യുതനാക്കിയത്—വരും തലമുറ കൾക്കു വേണ്ടിയാകയാൽ ത്യാഗരാജർ 'സദ്ഗുരു'വാണ്, പണ്ഡിതകവി യല്ല. ഊമയെ വാചാലനാക്കുന്ന വിദ്യാദേവിയുടെ ലീലയാണത്, ശൃംഗാര വിവേകത്വം കാവ്യത്തിൽ ലീലയായി പ്രയോഗിക്കുന്ന പണ്ഡിതന്റെ ശൃംഗാരക്കളിയല്ല. (ജയദേവകവി താൻ എങ്ങനെ വ്യാഖ്യാനിക്കപ്പെടണം ആസ്വദിക്കപ്പെടണം എന്ന് ആഗ്രഹിച്ചുവോ ആ രീതിയിലുള്ള ആസ്വാദന ത്തിന് 4-ാം ഭാഗം 8, 9 അദ്ധ്യായങ്ങൾ കാണുക.)

ഡിസംബർ 2005 വരെ യേശുദാസ് പാടി (ഞാൻ) കേട്ടിട്ടുള്ള മേള കർത്താരാഗങ്ങൾ വെച്ചാണ് ഇതുവരെയുള്ള എന്റെ നിരീക്ഷണങ്ങൾ ഞാനി പ്പോൾ ഒരു പുസ്തകരൂപത്തിലാക്കുന്നത്. അദ്ദേഹം ഇനിയും മേളകർത്താ രാഗങ്ങൾ പാടി രാഗസോപാനത്തിൽ 18 പടി കയറി ശ്രീരാജരാജേശ്വരി യായ ശാരദയുടെ ശ്രീവിദ്യാ സർവ്വജ്ഞപീഠത്തിൽ ഇരിക്കുമെന്നാണ് എന്റെ വിശ്വാസം. മൂകാംബികയുടെ ഭക്തർക്ക് ഗുരുവായുപുരേശൻ തന്റെ അർദ്ധ നാരീശ്വരത്വത്തോടൊപ്പം അരുളുന്ന ഗുരുപ്രസാദമാണ് അദ്ദേഹത്തിൽ ഞാൻ സദാ ദർശിക്കുന്നത്. താഴെയുള്ള പട്ടികയിൽ യേശുദാസ് പാടിക്കേട്ട മേള കർത്താരാഗങ്ങൾ (ഡിസംബർ 2005 വരെ) കാണുക (18 വ്യൂഹത്തിൽ).

| | | ത്യാഗരാജർ |
|---|---|---|
| 1. | കനകാംഗി, ചലനാട്ട | കനകാംഗി, നാട്ട |
| 2. | ശൂലിനി | രത്നാംഗി, ശൂലിനി |
| 3. | ഗാനമൂർത്തി (4 എണ്ണവും) | 4 എണ്ണവും |
| 4. | വനസ്പതി, ഗാംഗേയഭൂഷണി | വനസ്പതി, ഗാംഗേയഭൂഷണി, നവനീതം |
| 5. | മാനവതി (പാവനിജന്യമായ ചന്ദ്രജ്യോതി) | മാനവതി (ചന്ദ്രജ്യോതി) |
| 6. | — | (യാഗപ്രിയജന്യം കലാവതി പാടിയിട്ടുണ്ട്) |
| 7. | നാഗനന്ദിനി | നാഗനന്ദിനി |
| 8. | 4 എണ്ണവും | 4 എണ്ണവും |
| 9. | 4 എണ്ണവും | " |

| | | |
|---|---|---|
| 10. | ലതാംഗി, സരസാംഗി, ഷഡ്വിധമാർഗ്ഗിനി, അലങ്കാരപ്രിയ മുതലായ നാടകപ്രിയജന്യരാഗങ്ങൾ | ലതാംഗി, സരസാംഗി |
| 11. | കോകിലപ്രിയ, ഋഷഭപ്രിയ, ചാരുകേശി | കോകിലപ്രിയ, ഋഷഭപ്രിയ, ചാരുകേശി |
| 12. | മാരരഞ്ജിനി | 4 എണ്ണവും |
| 13 | — | (ഗായകപ്രിയയുടെയും വരുണപ്രിയയുടെയും ജന്യമേ ഉള്ളൂ) |
| 14. | 4 എണ്ണവും | വകുളാഭരണം, ഗൗരിമനോഹരി |
| 15. | " | 4 എണ്ണവും |
| 16. | " | " |
| 17. | സൂര്യകാന്തം, ഷണ്മുഖപ്രിയ | സൂര്യകാന്തം, ഷണ്മുഖപ്രിയ |
| 18 | — | ഝംകാരധ്വനി |

അറിഞ്ഞോ അറിയാതെയോ ത്യാഗരാജസ്വാമികൾ പിൻതുടർന്ന അതേ പാറ്റേൺ ആണ് യേശുദാസും പിൻതുടരുന്നതെന്നത് കൗതുകകരമാണ്.

എന്തുകൊണ്ട് സ്വാമികൾ ചില ജാതികളിലെ എല്ലാ വ്യൂഹരാഗവും പാടി? എന്തുകൊണ്ട് ചിലതിൽ ചില രാഗങ്ങൾ പാടാതിരുന്നു? ഈ പ്രക്രിയക്ക് പാടിപ്പതിഞ്ഞ രാഗങ്ങൾ മാത്രമേ പാടാവൂ എന്ന് ശഠിക്കുന്ന യാഥാസ്ഥിതിക മനോഭാവത്തോട് കടപ്പാടുണ്ടോ ഇല്ലയോ? ചില രാഗങ്ങൾ മാത്രം ചിരകാലമായി പാടി പ്രചരിപ്പിച്ചതിന്റെ ഫലമായിട്ടല്ലേ, 72 താതന്മാരെ, വടക്കെ ഇന്ത്യക്കാർ 10 ആക്കിച്ചുരുക്കിയത്? പഠിപ്പിക്കാൻ പാടില്ലാത്ത വരാളിയെ ഏറ്റവുമധികം കൃതികളിൽ ത്യാഗരാജർ ഉപയോഗിച്ചതിന്റെ പിന്നിൽ നമ്മെ പഠിപ്പിക്കാൻ ചിലതില്ലേ? 15 വിവാദിരാഗം പാടിയതിന്റെ പിന്നിലും ഒരു ഗുരുവിന്റെ മാനസികവും ബൗദ്ധികവുമായ മനസ്സില്ലേ? ഈ വക ചോദ്യങ്ങൾ എന്റെ മനസ്സിലൂടെ കടന്നുപോയതിന് പ്രചോദനം യേശുദാസ് കച്ചേരികളാണ്. അദ്ദേഹത്തിന്റെ ത്യാഗരാജശൈലിയിലുള്ള തെരഞ്ഞെടുപ്പാണ് എല്ലാം വിവാദികളായ രൂപവതിവ്യൂഹത്തെ (4 എണ്ണത്തെയും) പാടുമ്പോൾ ത്യാഗരാജർ ഒരു socio political statement അല്ല, മറിച്ച് ഒരു സന്ദേശമാണ് തരുന്നത്. തെറ്റ് ആരുപറഞ്ഞാലും വിവേകം ഉപയോഗിച്ച് ചോദ്യം ചെയ്യണമെന്ന സന്ദേശം. സങ്കീർണ്ണരാഗങ്ങളെ അന്തർദൃഷ്ടിയിൽ ധ്യാനത്തിൽ ദർശിച്ച്, ഉപാസിച്ച്, മന്ത്രശുദ്ധിയാൽ ഉണർത്തി പാടുമ്പോൾ നാദ, സ്വര, രാഗസോപാനങ്ങൾ കയറുന്ന യഥാർത്ഥ ഉപാസകരായ ഗായകർക്ക് വിവാദി ഇല്ല, സംവാദി മാത്രമേ ഉള്ളൂ. ദ്വൈതമില്ല, അദ്വൈതമേ ഉള്ളൂ. വിവാദത്തെയും സംവാദമാക്കുന്നവർക്കേ മനസ്സിനും സമൂഹത്തിനും ശാന്തിയരുളുന്ന ഗുരുവും മഹാഭിഷക്കും ആകാൻ കഴിയൂ. സങ്കീർണ്ണവും അത്യപൂർവ്വവും ആയ രാഗങ്ങളിലെ ദൈവികപ്രശോഭയിലേക്ക് അതീന്ദ്രിയമായ ഒരു മനസ്സ് പ്രവേശിക്കുമ്പോൾ അതൊരു രത്നമായി ജ്വലിക്കുന്നു. അത്തരമൊരു അത്യപൂർവ്വരാഗമാണ് ത്യാഗരാജർ.

# 7
# കാലചക്രം, പഞ്ചദശി, ഋതുരാഗം

ജ്യോതിശ്ശാസ്ത്രത്തിൽ, വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ യൗവനത്തിൽത്തന്നെ കടന്നുപോയ എന്റെ മനസ്സിൽ ത്രിപുരസുന്ദരിയുടെ സുന്ദരമായ പഞ്ചമുഖഗായത്രിയും, അഗസ്ത്യപത്നിയായ ലോപാമുദ്രയുടെ സൂത്രമായ ലോസു എന്ന പഞ്ചദശീയന്ത്രവും, അതിന്റെ മാജിക് ചതുരങ്ങളിലെ സംഗീതവും സദാ സ്വപ്നസദൃശമായ ദർശനങ്ങളായി ശൈശവം മുതലേ ഉണ്ട്. അർത്ഥമോ ആഴമോ അളക്കാനാവാത്ത അനുഭൂതിസാഗരങ്ങളായിട്ട്! സംഗീതമെന്ന നാദപ്രപഞ്ചവും ജ്യോതിഷമെന്ന പ്രകാശപ്രപഞ്ചവും ഒരേ സൗന്ദര്യനിയമങ്ങൾക്കനുസൃതമായത് അവ പുറപ്പെട്ട യോനി ഒന്നായതുകൊണ്ടാണ്; അവ രണ്ടല്ല, ഒന്നാണ് എന്ന അദ്വൈതം എനിക്ക് അനുഭവമാണ്. പക്ഷേ അത് മറ്റുള്ളവർക്ക് പറഞ്ഞുകൊടുക്കാനുള്ള ഭാഷയോ, ഗണിതപാണ്ഡിത്യമോ ഇല്ലതാനും; സംഗീതവും ഞാൻ വഴി പോലെ അഭ്യസിച്ചിട്ടില്ല. ഉള്ളിൽ പരമാർത്ഥസത്യമെന്ന് ദിനം ദിനം അനുഭൂതി ഉണ്ടായിട്ടും, അത് പുറത്തു പ്രകാശിപ്പിക്കാൻ ഭാഷയില്ലാതെ, അതിന്റെ പ്രകാശനത്തിന് ഒരു ഗുരുവില്ലാതെ, അനുദിനം, അനുനിമിഷം വിദ്യയെ ഉപാസിക്കുന്ന എനിക്ക് പാണ്ഡിത്യം ഈശ്വരന്റെ വരദാനമാണ്. എന്നെ എന്തിനോ ആരോ (ആ ശക്തിയെ ഞാൻ ഈശ്വരനെന്ന് വാഴ്ത്തുന്നു) സദാ പ്രചോദിപ്പിക്കുന്നു. (അത് ഒരിക്കലും സാധാരണ ലൗകികകർമ്മങ്ങൾക്കുള്ള പ്രചോദനമായിരുന്നില്ല.)

ഭൂമിയുടെയും പ്രപഞ്ചത്തിന്റെയും മദ്ധ്യഭാഗത്തെ (നാഭി) 360 ഡിഗ്രികളാക്കി ദ്വാദശ രാശിഭാഗമാക്കി, ഭൂമി സൂര്യനെ ചുറ്റിത്തിരിയുന്നതനുസരിച്ച് ആറ് (അഞ്ചും) ഋതുക്കളാക്കി, 24 മണിക്കൂറുള്ള രാപ്പകലുകളാക്കി, ചന്ദ്രനും ഭൂമിയും തമ്മിലുള്ള ബന്ധത്തെ അതിന്റെ പഞ്ചദശി (15) വീതമുള്ള രണ്ടു ചിറകുകൾ (പക്ഷം) ആക്കി, ധ്രുവനെ അച്ചുതണ്ട് (ആധാരശ്രുതി) ആക്കിയ ഗതിഗമകഗീതങ്ങളുടെ അതേ ആനന്ദഗീതം സംഗീതശാസ്ത്രത്തിലും വിന്യസിക്കപ്പെട്ടിരിക്കുന്നത് മറ്റുള്ളവരെ പറഞ്ഞുമനസ്സിലാക്കാൻ ഊമയായ എന്നെ ദേവി വാചാലയാക്കി എന്ന് ഞാൻ കരുതുന്നു.

പഴയ ആറു ഋതുരാഗങ്ങളുണ്ട്. മാളവം, ശ്രീ, ഇന്ദളം അഥവാ സിന്ധളം, കന്നഡ, വസന്തം, മല്ലാര അഥവാ മല്ലാരി എന്ന മലഹരി.

1. വസന്തരാഗം വസന്തർത്തുവിന്റേതാണ്. (ചൈത്രം/വൈശാഖം; മീനം/മേഷം)

സൂര്യൻ ഈ രാശിയിൽ നിൽക്കെയാണ് ഞാൻ ജനിച്ചത്. അതു കൊണ്ടാവാം നിറയെ വകുളാഭരണം (ഇലഞ്ഞിപ്പൂമാല) കോർത്ത് കുട്ടിക്കാലം മുതലേ ജഗദ് ഗൗരിയായ പത്മാവതിക്ക് ചാർത്തിക്കാൻ എനിക്കു സാധിച്ചത്.

2. മല്ലാരി ഗീതവും പിള്ളാര് ഗീതവും പ്രാചീനകാലത്തേ ഉണ്ട്. മല്ലാരി അഥവാ ശ്രീകൃഷ്ണൻ 'മലഹരി'യായ ജഗദിശ്വരൻ; ജഗദ്ഗുരു. മേഘശ്യാമളനായ മേഘമല്ലാരി (മേഘമൽഹാർ). ബിലഹരിയായ പിള്ളാര് (പിള്ളയാര്) വിഘ്നഹാരിയായ കുഞ്ഞ്; ശിവപുത്രനായ ശിഷ്യൻ; അടുത്ത തലമുറയുടെ ഗുരുവായി വിഷ്ണുവിന്റെ മരുമകനായി തീരുന്നവൻ (ഹനുമാനും നാരദനും മലഹരി, ബിലഹരി പാടുന്ന പ്രാചീന കഥ ഓർക്കുക). മല്ലാരി വർഷകാല രാഗമാണ് (ആഷാഢം, ശ്രാവണം/കർക്കിടകം/ചിഹ്നം). സൂര്യൻ ദക്ഷിണായനത്തിലേക്കു കടക്കുമ്പോൾ ഭാരതത്തിൽ വർഷകാലാരംഭമായി. മലഹരിയായി, പുനർവസുവിൽ പ്രവേശിക്കുന്ന പത്മാവതി ക്ഷേത്രത്തിൽ പൂജ നടത്തുന്ന ദേവീദാസരൂപമാണ് അപ്പോൾ ശ്രീകൃഷ്ണന്.

3. കന്നടം (കന്നാടകം, കന്നാദകം): കന്യകയായ ദേവിയുടെ വിജയകാലം—ഉപാസനാകാലം (കന്നി/തുലാം)—ശരദ് ഋതു ആരംഭം. ചിത്രകൂടം അഥവാ ചിത്തിരൈക്കൂടൽ.

4. ഇന്ദളം, സിന്ധളം (സിന്ധോളം): സിന്ധു കർണ്ണാടക ദേശങ്ങളിൽ ശിവൻ, വിഷ്ണു, ദേവി, ഹരിഹരപുത്രനായ ശാസ്താവ് എന്നിവരുടെ വ്രതം ആരംഭിക്കുന്ന കാർത്തികമാസം (വൃശ്ചികം) ഹേമന്ത ഋതു ആരംഭം.

5. മാളവം: മാൽവദേശത്തിന്റെ നാമമുള്ള ഒരു ഋതുരാഗം. കേരളത്തിൽ ശിശിരം വളരെ ഹ്രസ്വമാണ്. വടക്കെ ഇന്ത്യയിൽ ദീർഘവും (അതു കൊണ്ടാണ് ശങ്കരാചാര്യർ 5 ഋതു എന്ന വേദവാക്യത്തെ എടുത്തു പറഞ്ഞത്). മകരം/ശിശിരാദ്യമാണ്.

6. ശ്രീരാഗം: വസന്തത്തിനും വർഷ(മല്ലാരി)ത്തിനുമിടയിലാണ് ഗ്രീഷ്മം. ഋഷഭ മിഥുനരാശികൾ (ജ്യേഷ്ഠ, മാർഗ്ഗശീർഷം). ഋതുരാഗങ്ങൾക്ക് മേളകർത്താരാഗങ്ങളോട് ബന്ധമുണ്ടാവണം. അതെന്ത്? എങ്ങനെ? ഈ ചോദ്യവും മനസ്സിലിട്ട് നടക്കുമ്പോഴാണ് 14-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഒരു വിദ്യാരണ്യന്റെ മേളരാഗനാമങ്ങൾ കണ്ണിൽ പെടുന്നത്. അവിടെ നിന്നിങ്ങോട്ട് വെങ്കടമഖി വരെയുള്ളവരുടെ മേളരാഗലിസ്റ്റ് ഉണ്ടാക്കി പഠിച്ചതും. വിദ്യാരണ്യൻ ശങ്കരന്റെ ഗുരുകുലത്തിൽപെട്ട വ്യക്തിയാണെന്ന് ആദ്യം എനിക്കു മനസ്സിലായിരുന്നില്ല (പഞ്ചദശി 1997-ൽത്തന്നെ ഞാൻ വായിച്ചിരുന്നുവെങ്കിലും). 14ാം നൂറ്റാണ്ടിലെ വിദ്യാരണ്യൻ 15-ഉം, 16ാം നൂറ്റാണ്ടിലെ രാമാമാത്യൻ 20-ഉം, സോമനാഥകവി രാഗവിബോധത്തിൽ 23-ഉം, വെങ്കടമഖി പൂർവ്വോക്തമേളമെന്ന് 18 മാത്രവും (54 ഉത്തരമേളം അടക്കം 72) കൊടുക്കുന്നു. ഇവയുടെ ലിസ്റ്റും താരതമ്യവും താഴെ കാണുക. ഈ പട്ടികയിൽനിന്ന് വെങ്കടമഖിയുടെ കാലത്തേക്ക് സാമന്തമെന്നറിയപ്പെട്ടിരുന്ന സ്യമന്തകരാഗം നാഗനന്ദിനിയായി പരിണമിച്ചിരിക്കുന്നു എന്നു കാണാം. സാമന്തം ഒരു പ്രാചീന രാഗമാണ്. സ്യമന്തകമണിഞ്ഞ മല്ലാരി (ശ്രീകൃഷ്ണൻ) എന്നർത്ഥത്തിൽ സാമന്തമല്ലാരി എന്നൊരു രാഗവും പണ്ടുണ്ടായിരുന്നു.

സത്യഭാമയ്ക്കും ജാംബവതിക്കും പ്രിയങ്കരമായ ഒരു രാഗം! ത്യാഗരാജർ അതിനെ നാഗനന്ദിനിയായി സ്വീകരിക്കുന്നു. യേശുദാസ് ഈ രാഗത്തിൽ കമ്പോസ് ചെയ്ത ഒരു സിനിമാഗാനം എന്റെ ഭർത്താവിന് വളരെ ഇഷ്ടമായിരുന്നു. അതിനാൽ ഞാൻ അത് പഠിച്ച് പാടിയിരുന്നു (എൺപതുകളുടെ ആദ്യത്തിൽ). അത് ഏതു രാഗമെന്നറിയാതെ! വിദ്യാരണ്യന്റെ 15 മേളകളിൽ 13-ാമത്തേതൊഴികെ എല്ലാം വെങ്കടമഖി അതേപടി സ്വീകരിച്ചിരിക്കുന്നു എന്ന് ശ്രദ്ധിക്കണം.

ഒരു ജാതിയിലെ ഒരു രാഗം അറിയാമെങ്കിൽ (ഒരു ചതുരത്തിന്റെ ഒരു മൂലാധാരരാഗം അറിയാമെങ്കിൽ) അതിലെ മറ്റു മൂന്നും അറിയാം എന്ന നിയമം അനുസരിച്ച്, 18 പൂർവ്വോക്തരാഗങ്ങൾ അറിയുക എന്നതിനർത്ഥം 72 മേളകർത്താരാഗങ്ങളും അറിയുക എന്നാണ്. 15 മാത്രം തന്ന വിദ്യാരണ്യൻ 5 x 72എന്നതിനു പകരം 6 x 60 എന്നതാണ് എടുക്കുന്നതെന്നും പഞ്ചമുഖമല്ല, ഷണ്മുഖമാണ് ചക്രോപാസന എന്നും അർത്ഥം. 6 ഡിഗ്രി വീതം ഓരോ രാഗത്തിനും കോസ്മിക്/ബയോളജിക്കൽ മണ്ഡലത്തിൽ കൊടുത്താലാണ് ഈ രീതി. 6 ഋതുരാഗങ്ങളെ 10 രാഗിണി വീതം ഗ്രൂപ്പായി, 360 ഡിഗ്രിയിൽ വിന്യസിക്കാൻ അതുകൊണ്ടു സാധിക്കും. പക്ഷെ, സംഗീതശാസ്ത്രപരമായി എല്ലാ സമ്പൂർണ്ണരാഗങ്ങളുടെ possibilities-ഉം explore ചെയ്തു തീർക്കാനാവുകയില്ല. രാമാമാത്യനും സോമനാഥകവിയും ഈ തത്ത്വം അറിഞ്ഞാണോ അല്ലയോ കൂടുതൽ പേരുകൾ ചേർത്തത് എന്ന് പറയാനാവില്ല. വെങ്കടമഖി തത്ത്വം അറിഞ്ഞുതന്നെയാണ് പറയുന്നത് എന്നതിന് യാതൊരു സംശയവുമില്ല. ഭരതൻ, മതംഗൻ (അവർക്കുമുമ്പ് അഗസ്ത്യൻ), സംഗകാലത്തെ ഗായകർ, വിദ്യാരണ്യൻ എന്നിവരുടെ അഭിപ്രായങ്ങളെ സശ്രദ്ധം പഠിച്ച് വേദകാലത്തും ഭരതമുനിയുടെ കാലത്തും നിലനിന്ന സ്വർണ്ണനൂൽച്ചരട് വീണ്ടും കണ്ടെത്തി, അതിനെ ശാസ്ത്രീയമായ അടിത്തറകൂടി വ്യാഖ്യാനിച്ച് അവതരിപ്പിക്കുകയാണ് വെങ്കടമഖി ചെയ്തത്. ത്യാഗരാജസ്വാമികളെപ്പോലുള്ള മനീഷികൾ അതുകൊണ്ടാണ് വെങ്കടമഖിയുടെ സിസ്റ്റം സ്വീകരിച്ചത്.

വെങ്കടമഖിയുടെ മേളകർത്താരാഗം പദ്ധതിയെ തള്ളിപ്പറയുന്നവരും പുച്ഛിക്കുന്നവരുമായ ഒട്ടനവധി മികച്ച സംഗീതജ്ഞരുണ്ട്. അവർ ഒന്നാലോചിച്ചാൽ മതി, ത്യാഗരാജരും മുത്തുസ്വാമിദീക്ഷിതരും (നാമം മാറ്റിയാണെങ്കിലും) 72 മേളകർത്താക്കളെ അംഗീകരിച്ചവരാണ്; അവരേക്കാൾ അറിവും കഴിവും ഉള്ളവരാണോ ഞങ്ങൾ അതിനെ തള്ളിപ്പറയാൻ എന്ന്! 72 മേളകർത്താപദ്ധതിയെ സദാ അനുമോദിക്കുകയും അംഗീകരിക്കുകയും, അവയിൽ ഒട്ടനവധി കച്ചേരികളിൽ പാടുകയും, വിവാദിയെ പാടി സംവാദിയാക്കുകയും ചെയ്യുന്ന ശ്രീ യേശുദാസിന്റെ ശൈലി എന്നെപ്പോലുള്ളവരെ ആകർഷിക്കുന്നത് അതുകൊണ്ടാണ്. അദ്ദേഹം ഗുരുഭക്തനും, ഈശ്വരഭക്തനും സംഗീതത്തെ ജനപ്രിയമാധ്യമമാക്കി അതിലൂടെ അദ്വൈതം പ്രചരിപ്പിക്കുന്നവനും, ത്യാഗരാജരുടെ പാറ്റേണിൽ മേളകർത്താരാഗം പാടി അവതരിപ്പിക്കുന്നവനും, എല്ലാവരേയും ആകർഷിക്കുന്ന വിനയവും ജീവിതശു

| | വിദ്യാരണ്യൻ(15) | രാമാമാത്യൻ (20) | സോമനാഥകവി (23) | വെങ്കടമഖി (19) | ഋതുരാഗം |
|---|---|---|---|---|---|
| 1. | നാട്ട (ചലനാട്ട) | ശുദ്ധനാഡി (ചലനാട്ട) | ശുദ്ധനാട്ട (ചലനാട്ട) | നാട്ട (ചലനാട്ട) | |
| 2. | ഗുർജ്ജരി (മാളവഗൗഡ) | മാളവഗൗഡ | മാളവഗൗള | ഗൗള (മായാ മാളവഗൗള) | മാളവ ശിശിര |
| 3. | വരാളി (ഝാലവരാളി) | ശുദ്ധവരാളി (ഝാല) | — | ശുദ്ധവരാളി (സാമവരാളി) (ഝാലവരാളി) | |
| 4. | ശ്രീ (ഖരഹരപ്രിയ) | ശ്രീ (ഖരഹരപ്രിയ) | ശ്രീ (ഖരഹരപ്രിയ) | ശ്രീ (ഖരഹരപ്രിയ) | ശ്രീ ഗ്രീഷ്മ |
| 5. | ഭൈരവി (നഠഭൈരവി) | — | — | ഭൈരവി (നഠ) | |
| 6. | ശങ്കരാഭരണം | ശാരംഗനാട്ട (ശങ്കരാഭരണം) | ശങ്കരാഭരണം | ധീര ശങ്കരാഭരണം | |
| 7. | ആഹിരി (കീരവാണി) | ആഹിരി (കീരവാണി) | — | ആഹിരി (കീരവാണി) | |
| 8. | വസന്തഭൈരവി (വകുളാഭരണം) | വസന്തഭൈരവി (വകുളാഭരണം) | വസന്തഭൈരവി (വകുളാഭരണം) | വസന്തഭൈരവി (വകുളാഭരണം) | വസന്ത വസന്ത |
| 9. | സാമന്തം (ചലനാട്ട) | സാമന്തം (ചലനാട്ട) | സാമന്തം (ചലനാട്ട) | സാമന്തം (നാഗനന്ദിനി) | |
| 10. | കാംബോജി (ഹരികാംബോജി) | കാംബോജി (ശങ്കരാഭരണം) | കാംബോജി (ശങ്കരാഭരണം) | കാംബോജി (ഹരികാംബോജി) | |
| 11. | മുഖാരി (കനകാംഗി) | മുഖാരി (കനകാംഗി) | മുഖാരി (കനകാംഗി) | മുഖാരി (കനകാംഗി) | |
| 12. | ശുദ്ധരാമക്രിയ (കാമവർദ്ധനി) | ശുദ്ധരാമക്രിയ (കാമവർദ്ധനി) | ശുദ്ധരാമക്രിയ (കാമവർദ്ധനി) | ശുദ്ധരാമക്രിയ (കാമവർദ്ധനി) | |
| 13. | കേദാരഗൗള (ഹരികാംബോജി) | കേദാരഗൗള (ശങ്കരാഭരണം) | — | — | |
| 14. | ഹെജ്ജുജ്ജി (ഗായകപ്രിയ) | ഹെജ്ജുജ്ജി (മാളവഗൗള) | — | ഹെജ്ജുജ്ജി (ഗായകപ്രിയ) | |
| 15. | ദേശാക്ഷി (ശൂലിനി) | ദേശാക്ഷി (ശൂലിനി) | ദേശാക്ഷി (ശൂലിനി) | ദേശാക്ഷി (ശൂലിനി) | |
| 16. | — | ഹിന്ദോളം (സരസാംഗി) | — | — | ഇന്ദളം/ സിന്ധളം ഹേമന്ത |
| 17. | — | കന്നടഗൗള (വാഗധീശ്വരി) | — | കർണ്ണാടകഗൗള (വാഗധീശ്വരി) | കന്നാടം |
| 18. | — | നാദരാമക്രിയ (തോഡി | നാദരാമക്രിയ (തോഡി) | | |
| 19. | — | രീതിഗൗള (വനസ്പതി) | രീതിഗൗള (വനസ്പതി) | | |
| 20. | — | സാമവരാളി (ഗാനമൂർത്തി) | സാമവരാളി (മാനവതി) | | |

| | | | | | |
|---|---|---|---|---|---|
| 21. | — | | രേവഗുപ്തി (കനകാംഗി) | രേവഗുപ്തി (ഗായകപ്രിയ) | |
| 22. | — | | തോഡി (ഹനുമത്തോഡി ഭൂപാളം) | തോഡി (ഹനുമത്തോഡി) | |
| 23. | — | | വസന്ത (സൂര്യകാന്തം) | | വസന്ത |
| 24. | — | | ഭൈരവി(വകുളാഭരണം) | | വസന്ത |
| 25. | — | | ശുഭവരാടി (ശുഭപന്തുവരാളി) | | |
| | | | കല്യാണ (സിംഹേന്ദ്രമദ്ധ്യമം) | | |
| | | | മല്ലാരി (രാമപ്രിയ) | | മല്ലാരി (വർഷം) |
| | | | സാരംഗ (മേചകല്യാണി) | | |
| | | | സിംഹാരവം (ഹേമവതി) | | |

ദ്ധിയും ഭക്തിയും മധുരനാദവുമുള്ള വ്യക്തിയാണ്; യഥാർത്ഥ 'മര്യാദാപുരുഷോത്തമ'നാണ്! അതിന്റെ എല്ലാ അർത്ഥത്തിലും!

വിദ്യാരണ്യന്റെ 15 മേളകർത്താരാഗങ്ങളിൽ 1, 15, 3, 17, 8, 16, 14, 7, 9, 13, 2 എന്നീ മേളജാതികളിൽ (11 ഗ്രൂപ്പ്) പെട്ട രാഗങ്ങളുള്ളതിനാൽ 11 x 4 = 44 രാഗങ്ങൾ അദ്ദേഹത്തിനറിയാം എന്നനുമാനിക്കണം. ഹരികാംബോജിയെ ശങ്കരാഭരണത്തിൽനിന്നും ഗായകപ്രിയയെ മായാമാളവഗൗളത്തിൽനിന്നും വേർതിരിക്കുന്നതിൽ (കാംബോജി, കേദാരഗൗള) രാമാമാത്യനുണ്ടായ ബുദ്ധിമുട്ടിൽ, ആദ്യത്തേതിൽ സോമനാഥകവിയും പങ്കുചേർന്നു. രണ്ടാമത്തെതിനെക്കുറിച്ച് അദ്ദേഹം മൗനം ഭജിച്ച് രക്ഷപ്പെട്ടു. രണ്ടു സംശയവും തീർത്ത് വിദ്യാരണ്യന്റെ നിഗമനങ്ങളെ ശരിവെച്ചു, വെങ്കടമഖി. സാമന്തത്തെ നാഗനന്ദിനിയോട് വെങ്കടമഖി ബന്ധിപ്പിച്ചു. ത്യാഗരാജരോ, അതംഗീകരിച്ച് മനോഹരമായൊരു കൃതി പാടി. യേശുദാസ് വളരെക്കാലമായി കച്ചേരികളിൽ ആ കൃതി പാടാറുണ്ട്. പ്രാചീന ഭാരതത്തിലെ കുണ്ഡലിനിയോഗം, ജ്യോതിശാസ്ത്രം, തന്ത്രമന്ത്രവേദാന്തങ്ങൾ, സംഗീതശാസ്ത്രം, ആയുർവ്വേദം, ഗണിതം, ഇവയൊക്കെവെച്ചു നോക്കിയാൽ സുസമ്മതമാണ് 72 മേളകർത്താപദ്ധതി എന്ന് ആത്മവിശ്വാസപൂർവ്വം മനസ്സിലാക്കിയാണ് ചതുർദണ്ഡ പ്രകാശിക വെങ്കടമഖി രചിച്ചത്. ദീക്ഷിതരും ത്യാഗരാജരും ജീനിയസ്സുകളായതിനാൽ അതു മനസ്സിലാക്കി, അതംഗീകരിച്ചു. 7, 10, 18 ജാതികളിൽ ആദ്യത്തെ രാഗമല്ല ത്യാഗരാജർ പാടിയത്. ഗ്രൂപ്പ് 7-ൽ നാഗനന്ദിനി (സേനാവതിയല്ല), 10-ൽ നാടകപ്രിയയല്ല (ലതാംഗിയും സരസാംഗിയും), 18-ൽ ഹാടകാംബരിയല്ല (ധ്വങ്കാരധ്വനി).

ഒരു ഗ്രൂപ്പിലെ നാലു രാഗവും പാടിയവയെ ശ്രദ്ധിക്കാം. (പേജ് 102)

ഉത്തരേന്ത്യയിലെ 10 താത് രാഗങ്ങളും ഈ 16 രാഗങ്ങളിൽ പെടും. അകത്തെ 32 സംവാദിരാഗവും ഈ 16 രാഗം അറിഞ്ഞാൽ പാടാം. ഇവ മാത്രമാണ് സാധാരണ ഗായകർ പാടാറുള്ളത്.




എന്നാൽ രൂപവതി ജാതി അപൂർവ്വരാഗമാണ്; വിവാദിയാണ്. സാധാരണ ഗായകർ പാടാത്തതും, പാടാൻ വിഷമമുള്ളതും അതിനാൽ പ്രചാരം ലഭിക്കാതെ പോയതുമാണ്. ത്യാഗരാജർ ഇതു പാടിക്കാണിച്ചത് തന്റെ അന്തരംഗശിഷ്യർക്കും, വരുംകാല തലമുറയ്ക്കും ഉള്ള ഒരു ഗുരുസന്ദേശമാണ്.




രാമാമാത്യന്റെ ലിസ്റ്റിൽ 5 വിവാദിരാഗമുണ്ട്. ചലനാട്ട, കനകാംഗി, ഗായകപ്രിയ, ശൂലിനി, സാമന്തം (അദ്ദേഹം ചലനാട്ടാജന്യമെന്നു കരുതി, വെങ്കടമഖിയുടെ നാഗനന്ദിനി). പഴയ മുഖാരി, നാട്ട, ഹെജ്ജുജ്ജി, ദേശാക്ഷി ഇവയുടെ ശ്രുതിഭേദരാഗങ്ങൾ ദക്ഷിണഭാരതത്തിൽ സഹസ്രാബ്ദങ്ങളായി പ്രചുരപ്രചാരങ്ങളാണ്. നാമങ്ങളല്ലാതെ രാഗരൂപങ്ങൾ മാറുന്നില്ല.

വൈദികവേദാന്തസാഹിത്യം, ചരിത്രം, സംഗീതശാസ്ത്രഗ്രന്ഥങ്ങൾ, ജ്യോതിശാസ്ത്രഗ്രന്ഥങ്ങൾ ഇവയിലൊക്കെ ഞാൻ അന്വേഷിച്ചുനടന്നത് എന്റെ സ്വപ്നദർശനത്തിലെ മണ്ഡലങ്ങളിൽ സ്വരസുവർണ്ണസാഗരമായി ചൈതന്യ(സംവിത്)മായി തുടിച്ചുനിന്ന സൗര/ചന്ദ്രാ/ഗ്നി തേജസ്സാർന്ന ദേവിയുടെ സൗന്ദര്യലഹരി! അമൃതകലശത്തിലെ മധു നുകർന്ന പരമാനന്ദലഹരി. പ്രപഞ്ചം അനന്തരാഗവും അനന്തം ഗാലക്സികളും ചേർന്ന മണ്ഡലം.

അതെന്റെ അന്തർഗതമായിരിക്കുന്ന ആനന്ദബ്രഹ്മം! അതിനെ ഒരു സംഗീതജ്ഞൻ എങ്ങനെ പുറത്തുകൊണ്ടുവരുന്നു! അവരെങ്ങനെ ഈ പ്രപഞ്ചരാഗം പാടുന്നു! അതെനിക്കറിയില്ലായിരുന്നു. പുസ്തകത്തിലെ അക്ഷരത്തിലല്ല ജീവൻ തുളുമ്പുന്ന ആ ശിവശക്തി സാമരസ്യം. പര, പശ്യന്തി, മദ്ധ്യമയായി, എന്റെ സർവ്വാംഗം കീലകമായി ജ്വലിച്ചുനില്ക്കും ഈ പരാശക്തി പ്രകാശനാദസമുദ്രം വൈഖരിയായിത്തീർന്നു യേശുദാസിനോടു പരിചയപ്പെട്ടപ്പോൾ! അതുവരെ ആ അഗ്നി മറഞ്ഞിരിക്കുന്ന ഗുപ്തയോഗിനിയായിരുന്നു.

ഒരിക്കൽ യേശുദാസ് എന്നോടു ചോദിച്ചു. കനകാംഗിയുടെ നേരെ വിപരീതമല്ലേ രസികപ്രിയ? അങ്ങനെ പാടിയാൽ മേളകർത്താരാഗങ്ങൾ അനായാസേന, പരസ്പരം മിശ്രമാകാതെ പാടാൻ കഴിയുമെന്ന technique ആണദ്ദേഹം പറഞ്ഞത്. ഞാൻ എന്റെ കൈകൾ പിണച്ചുവെച്ച് ഇതാ ഇങ്ങനെ അല്ലേ എന്ന് ചോദിച്ചു.  അദ്ദേഹം ഉടനെ പറഞ്ഞു.

'അതുതന്നെ. എനിക്ക് ജാതകത്തിൽ കാലസർപ്പയോഗമുണ്ട് എന്നറിയില്ലേ?'

ആ ഒരു സംഭാഷണത്തിൽ എവിടെയോ അടച്ചുവച്ച ഒരു അണ തുറന്നതുപോലെ, ഏതോ വിഘ്നം നീങ്ങിയപോലെ, എല്ലാ സംശയവും തീർന്നു. എല്ലാ സംശയഗ്രന്ഥികളും പൊട്ടി. പരസ്പരം പിണഞ്ഞ പാമ്പുകൾപോലെയുള്ള കുണ്ഡലിനീ കാലസർപ്പത്തിന്റെ കനകാംഗി എന്ന മൂലാധാരം മുതൽ രസികപ്രിയ എന്ന ശീർഷംവരെ ആരോഹണം. വീണ്ടും ചലനാട്ടയിലേക്ക്—സാലഗയിലേക്ക് പിന്നെ രത്നാംഗി—അതേ ചലനമാതൃകയിൽ 18 പടിയിൽ 72 രാഗങ്ങളുടെ സോപാനം. മുകളിലേക്കും താഴേക്കുമായി 9 x 2 = 18 പ്രാവശ്യം നവശക്തിയുടെ നവരസത്തിന്റെ ആരോഹാവരോഹണം എന്ന ബ്രഹ്മാനുഭവം. ബ്രഹ്മഗ്രന്ഥി വിഭേദിനിയുടെ ദിവ്യോർജ്ജത്തിന്റെ പൂർണ്ണപ്രവാഹം. 2004 ഡിസംബർ 31. സുനാമി കഴിഞ്ഞ് 5-ാം ദിവസം. നമ്മാൾവാറുടെ ജീവന്മുക്തിദിനം! അന്നാണ് ആ സംഭാഷണമുണ്ടായത്!

ഭരതമുനി പാടി, 'ഓരോ ഗോപികയും കൃഷ്ണസവിധത്തിൽ ഓരോരോ രാഗം പാടി രാഗിണിയായി. 16008 രാഗിണിമാരുണ്ടായി. അവയെല്ലാം ലുപ്തമായിപ്പോയി. എന്റെ കാലത്ത് 36 എണ്ണമേ ഉള്ളൂ.'

ഋഗ്വേദം (2-3-11) ഇങ്ങനെയാണ് പറഞ്ഞത്.

ദ്വാദശാന്തം നഹി തജ്ജരായ  
വരുവരുതി ചക്രം പരിധ്യാമുതസ്യ  
ആപുത്രാ അഗ്നേ മിഥുനാ സോഅത്ര  
സപ്ത ശതാനി വിംശതിശ്ചതസ്തു.

12 ആരങ്ങൾ. 720 അഗ്നിമിഥുനങ്ങൾ ആ ചൈതന്യചക്രത്തിൽ ഭ്രമണം ചെയ്ത് അതിനെ പ്രവർത്തിപ്പിക്കുന്നു. അതിന്റെ പരിധി അനന്തമായ അമൃതത്വമാണ്.

പരിധിയില്ലാത്ത ഈ അമൃതാനുഭവത്തിന്റെ പരിധ്യാനയനത്തിന് 22 ശ്രുതിയും 7 സ്വരവും മതി. ഹരി, 22 ശ്രുതിമണ്ഡലത്തെ 7 സ്വരത്താൽ ഹരിക്കുമ്പോൾ, ആനന്ദലഹരിയിൽ യോഗി (നാദലയയോഗി) മൃത്യുവിൽ നിന്ന് അമൃതത്വത്തിലേക്കുള്ള രാജമാർഗ്ഗത്തെ അറിയുന്നു!

# 8

## സംഗീതത്തിന്റെ 'ജിയോഡെസിക്'

ത്രികോണങ്ങളും പിരമിഡുകളും സോപാനങ്ങളും ലെമിനിസ്കേറ്റു കളും ഗോളചതുരക്ഷേത്രങ്ങളും, ദ്വാദശ, പഞ്ച, സഹസ്രമുഖങ്ങളുമുള്ള ഈ ബ്രഹ്മാണ്ഡശരീരത്തിൽ, അതിസുന്ദരമായി വിന്യസിക്കപ്പെട്ട രാഗശ രീരത്തിലെ വളവുകളുടെ ജിയോഡെസിക്കിന്റെ സൗന്ദര്യലഹരി, ആനന്ദ ലഹരി, വാക്കിന് അതെങ്ങനെ വർണ്ണിക്കാനാവും! ഇന്ദ്രിയങ്ങൾക്കതെങ്ങനെ ഗ്രഹിക്കാനാവും. ഇന്ദ്രിയാതീതമായ, വാക്കിന് എത്തിപ്പെടാനാവാത്ത മൗന ഭൂമികളിലാണ്, നാദത്തിന്റെ ബ്രഹ്മാനുഭവം ആത്മാവ് അനുഭവിക്കുന്നത്.




(ഇത് വാഗിന്ദ്രിയത്തിന്റെ ചിത്രവുമാണ്). (കച്ഛപിവീണയിലെ ഖണ്ഡ മേരു. ഉപനിഷത്തിൽ ഇതിനെ ഇന്ദ്രയോനി എന്നു വിളിക്കുന്നു.)

പാസ്കൽ ത്രികോണത്തിലെ ആദ്യത്തെ 5 വരികളിൽ മദ്ധ്യത്തിലെ 1, 2, 6, 7-നെ കൂട്ടിച്ചേർത്ത ഋജുരേഖയും, ആരോഹണാവരോഹണ സോപാനങ്ങളും ഒരു ചിത്രത്തിലും ശില്പത്തിലും കാണുന്നതു വേറെ!

പാടുമ്പോൾ അനുഭവിക്കുന്നതു വേറെ! തുടക്കം മുതൽ 16-ാമത്തെ വരെ മുകളിൽനിന്ന് ചുവട്ടിലേക്ക്, തെക്കുപടിഞ്ഞാറൻ ദിശയിൽ സഞ്ചരിക്കുക. ഈ ഗതി ആവർത്തിച്ചുകൊണ്ടേ ഇരിക്കുക. ഷോഡശസ്വരസ്ഥാനങ്ങൾ കിട്ടും (ഗണിതപരമായിട്ട്). ഇതാണ് ഇന്ത്യയുടെ ഛന്ദശാസ്ത്രത്തിലെ ഖണ്ഡ മേരു എന്ന ആധുനികപാസ്ക്കൽ ത്രികോണം.

തെക്കുകിഴക്കുള്ള സംഖ്യകൾ ആരോഹണം ചെയ്യാനുള്ള പടികൾ, തെക്കുപടിഞ്ഞാറുള്ളവ അവരോഹണത്തിന്! ആരോഹണമാർഗ്ഗത്തിന്റെ ബിംബപ്രതിബിംബാത്മകരൂപമാണ് അവരോഹണമാർഗ്ഗം (അവ വെവ്വേറെ യല്ല). സംഖ്യകളെ സരിഗമപധനി എന്ന അക്ഷരങ്ങളായി വിന്യസിച്ചാൽ മതി. പ്രസ്താരം അഥവാ permutation കൊണ്ട് ഖണ്ഡമേരു കിട്ടും. ബ്രഹ്മാണ്ഡം മുഴുവൻ ഏതൊന്നിനെ ചുറ്റിക്കറങ്ങുന്നുവോ ആ സ്വര സുവർണ്ണമായ മേരുവിന്റെ ഒരു ചാപഖണ്ഡം (arc) കിട്ടും. ഒരു ചാപം (ധനു സ്സ്) ആണ് നാം ധ്യാനിക്കുന്നതെങ്കിൽ, സ്വാഭാവികമായി ഒരു ഗോളം, വൃത്തം, ആവർത്തിക്കുന്ന ചക്രം, മണ്ഡലം, അതിന്റെ പരിധി ഇവയൊക്കെ വരും.






സമസപ്തകം 8 രേഖ
7 ഇടവേള (വീഥി)




ഖണ്ഡമേരു പ്രസ്താരം

ഇത് ഒരു ത്രികോണം. ഇത്തരം 43 ത്രികോണമാണ് ബ്രഹ്മാണ്ഡ ചക്രത്തിൽ (ശ്രീചക്രത്തിൽ). അതായത് 387 രേഖകൾ (9 x 43), 344 ഇട വേളകൾ (8 x 43). 386 ഇടവേളയല്ല, 387 രേഖകൾക്കിടയിൽ എന്ന് ശ്രദ്ധി ക്കുക. ഈ രണ്ടു സംഖ്യകളെ കൂട്ടിയാൽ 731. ഇതിന്റെ mean ആണ് 365.5 ദിനമുള്ള ഒരു സംവത്സരം ഭാരതീയർക്ക്. 360 ഡിഗ്രിയുള്ള വൃത്തത്തിന് (space) + 5.5 ദിനം (കാലം) എന്ന ഈ കണക്കിലാണ് ജ്യോതിഷവും, ബ്രഹ്മാണ്ഡഗണനവും, സംഗീതവും, ഛന്ദശാസ്ത്രവും, ആരോഗ്യശാ സ്ത്രവും, വേദവേദാന്തവും ഒക്കെ! മനുഷ്യശരീരവും അവയവങ്ങളും പോലും ഈ 'സാമുദ്രികാ'ശാസ്ത്രമനുസരിച്ചുതന്നെ!

ഇവിടെയാണ് 'ജിയോഡെസിക്' എന്ന വളവുകളും ഗമകങ്ങളും ഒക്കെ വരുന്നത്. ഋജുരേഖയായോ ഇഷ്ടകയായോ അല്ല, ഗോളാകൃതിയിലും spiral ആയും നിരന്തരം മാറുന്ന കലാകർണ്ണങ്ങളുടെ അകരണിയെ വരാ ഹമിഹിരൻ ഗണിതപരമായി കാണുന്നത്. ഇതേ അകരണിയെത്തന്നെ ഛന്ദോദേവന്മാരായ ഗന്ധർവ്വഗായകരുടെ നാദം സംഗീതശാസ്ത്രമായി വിന്യ സിക്കുമ്പോൾ 'ആനന്ദലബ്ധിക്കിനിയെന്തുവേണ'മെന്ന നാദബ്രഹ്മശരീ രമായി, സാക്ഷാൽ സാമവേദമായ ശ്രീ വാസുദേവന്റെ മനോമോഹനമായ വിഷ്ണുമോഹിനീരൂപമായിക്കാണുന്നു. അതാണ് രാജരാജേശ്വരിയായ ലളിതാത്രിപുരസുന്ദരീരൂപം!

ധ്യാനം ഭഗവാന്റെ ഹൃദയം; മന്ത്രം ഭഗവാന്റെ ശരീരം, ക്രിയ ഭഗവാന്റെ സ്വരൂപം. ഗായകർ രാഗസ്വരൂപത്തെ ഹൃദയത്തിൽ ധ്യാനിക്കുന്നു. ആ സ്വരൂപത്തെ 'ഗാനക്രിയ'യാൽ പുറത്തു കൊണ്ടുവരുന്നു. രാഗം അങ്ങിനെയുള്ള മന്ത്രമാണ്; മന്ത്രമയമായ ഭഗവദ്സ്വരൂപമാണ്. ഗായകർക്കും രസികർക്കും ധ്യാനമില്ലെങ്കിൽ മന്ത്രം പൂർണ്ണഫലം തരില്ല. അതിന്നർത്ഥം രസികരും പാട്ടുകാരാവണമെന്നല്ല; എല്ലാ പാട്ടുകാർക്കും ധ്യാനമുണ്ട് എന്നും അർത്ഥമില്ല. (ധ്യാനം കൂടാതെ വെറുതെ പാടുന്നവരാണധികം. പാട്ടുകാർ പലപ്പോഴും തനി അരസികന്മാരായിട്ടാണ് കാണപ്പെടുന്നതും.) മന്ത്രമൂർത്തിയാവാൻ 'നാരായണകവചം' ധരിക്കുവാൻ ഭാഗവതം ഭാഗവതന്മാരോട് ഉപദേശിക്കുന്നു. സർവ്വജ്ഞപണ്ഡിതനായി, മന്ത്രമൂർത്തിയായി, ദിനംതോറും ധ്യേയനായി, ഷഡ്ഗുണപരിപൂർണ്ണമായി, വിദ്യ, തേജസ്സ്, തപസ്സ് എന്നിവയുടെ സ്വരൂപമായ പരമാത്മാവിനെ ധ്യാനിച്ച് നാരായണകവചം ധരിച്ച ഭാഗവതോത്തമർ വിഷ്ണുതുല്യരായി (മേല്പറഞ്ഞ ഗുണങ്ങളോടെ) കാണുന്നു. അത്തരം ഗായകരും രസികരും സുദുർല്ലഭമാണ്. അത്തരം ഒരു ഗായകരസികമിഥുനത്തെ ഒന്നിച്ച് ദർശിക്കാൻ ഭാഗ്യമുണ്ടായവരും വിരളം. ഓം നമോ ഭഗവതേ വാസുദേവായ എന്ന ദ്വാദശാക്ഷര മന്ത്രത്തിന്റെ കരന്യാസത്തിൽനിന്ന് സർവ്വ മുദ്രകളും ജനിച്ചു. അതുപോലെയാണ് സപ്തസ്വരകരന്യാസം നാരദശിക്ഷയിൽ (ബ്രഹ്മസിന്ധു—കറന്റ് ബുക്സ് കാണുക). സപ്തസ്വര കരന്യാസമുദ്ര വലത്തോട്ടും ഇടത്തോട്ടും ആവർത്തിച്ചാൽ രണ്ടു സർപ്പങ്ങൾ പിണഞ്ഞപോലെയുള്ള 'പവിത്ര'മുദ്രയായി. (ദർഭകൊണ്ട് പവിത്രം ധരിക്കാതെതന്നെ ഗായകർ ഈ മുദ്ര ദിനം സൃഷ്ടിക്കുന്നു. സ്വന്തം ശരീരത്തെയും മനസ്സിനെയും പവിത്രമാക്കുന്നു.)

1,2,3, (സ, രി, ഗ) എന്ന മൂന്നു സംഖ്യ (അക്ഷര)കളുടെ 6 വിധം ചേർച്ചകൾ (ഗണിതത്തിൽ permutation - കൂട്ടകം) ഇപ്രകാരമാണ്.

| | |
|---|---|
| 1, 2, 3 | സ, രി, ഗ |
| 1, 3, 2 | സ, ഗ, രി |
| 2, 1, 3 | രി, സ, ഗ |
| 2, 3, 1 | രി, ഗ, സ |
| 3, 1, 2 | ഗ, സ, രി |
| 3, 2, 1 | ഗ, രി, സ |

C പെന്റാറ്റോണിക്ക് സ്കെയിൽ എന്ന് നാം പറയുന്നത്, 1, 2, 3, 4, 5 എന്നിവയെ (CDFGA) 1, 2, 3, 4, 5—5, 4, 3, 2 1 എന്ന് ആരോഹണാവരോഹണ ക്രമത്തിൽ എടുത്തതിനെയാണ്. ഓരോ കൂട്ടകത്തിന്റെയും അവസാനത്തെ 4 ശ്രുതികൾക്കു മുകളിൽ, ആദ്യഭാഗത്ത്, 4th വരുന്നതിനാൽ 24 പ്രസ്താരമുണ്ട് നാലു ശ്രുതികൾക്ക്. അവസാനത്തെ 3 ശ്രുതികൾക്കു മുകളിൽ, രണ്ടാമത്തെ ഭാഗത്ത്, 3rd വരുന്നതിനാൽ 6 കൂട്ടകം (പ്രസ്താരം) 3 ശ്രുതികൾക്ക്. ഇന്ത്യയിലെ ആസ്ട്രോണമി, മ്യൂസിക്കോളജി, ഛന്ദശാസ്ത്രം ഇതു മൂന്നിലും ഇതേ നിയമം ഉപയോഗിക്കുന്നു. (മ്യൂസിക്കോളജിയിൽ മാത്രമാണെങ്കിലേ, പാശ്ചാത്യരിൽനിന്നു കടമെടുത്തതെന്ന് പറയാനാവൂ). ഒരു ചാപഖണ്ഡം (arc) എന്നത് ഒരു പരന്ന പ്രതലത്തിന്റേതല്ല, വൃത്തം, ഗോളം,

എന്നിവയുടേതാണ്. അത് ഒരു പരിധിയുടെ ഒരു ഖണ്ഡമാണ്. മേരുഖണ്ഡ പ്രസ്താരം ഇങ്ങനെ ഒന്നാകയാൽ ഒരു കാലദേശത്തിന്റെ (space time continuum) പരിധിയില്ലാത്ത പരിധിയെ പ്രസ്തരിച്ചറിയാനുള്ള പരിമിതമായ മനുഷ്യമനസ്സിന്റെ ശ്രമമാണ്. ബ്രഹ്മമെന്ന അനിർവ്വചനീയത്തെ, ബ്രഹ്മാണ്ഡമെന്ന ദൃശ്യത്തിലൂടെ ആസ്ട്രോണമിയും, സംഗീതം, കവിത മുതലായ ശ്രാവ്യങ്ങളിലൂടെ കവിഗായകരും അളവിടാൻ ശ്രമിക്കുന്ന വ്യത്യസ്ത മാർഗ്ഗങ്ങളിൽ ഒരേ ഗണിതക്രിയ ഉപയോഗിക്കുന്നു. ശ്രുതി/സ്വരം (22/7) എന്ന ഭാരതീയരുടെ ആനന്ദ, അതീന്ദ്രിയ 'പരിധ്യാനയന'സംഖ്യയിൽത്തന്നെയുണ്ട് ഇതിന്റെ തെളിവ്. പരിധ്യാനയനം ഇപ്പോൾ 'പ'കാരം 'പൈ'കാരമായി മാറി (p). 255 ദശാംശസ്ഥാനമുണ്ട് ഇതിന്. (5 ദശാംശസ്ഥാനം മതി സാധാരണ ഗണിതക്രിയകൾക്ക്). 26-ൽ അധികം അക്ഷരം (27-28 നക്ഷത്രം) ഉണ്ടെങ്കിൽ ആ ഛന്ദസ്സിന് 'ദണ്ഡക'മെന്നു പേര്.

നാലുവശമുള്ള ഒരു ചതുരമാക്കി ഭൂഗോളത്തിന്റെ ഒരു ഖണ്ഡത്തെ പ്രസ്തരിക്കുന്ന വാസ്തുവിദ്യയിൽ ഈ 'ചതുരശ്രീ'കരണ പ്രക്രിയയിൽ കാലം ബ്രഹ്മസൂത്രമായി അന്തർഗ്ഗതമാണ്. മാത്രമല്ല ഒരു ചതുരത്തിന്റെ കർണ്ണമെന്ന, നിരന്തരം മാറാവുന്ന കർണ്ണം (കലാകർണ്ണം) കാലത്തെ പ്രതിനിധീകരിക്കുന്നുമുണ്ട്.




19 X 19 = 361
(കാലത്തിന്റെ വർഗ്ഗമൂലം)

നാലുവശങ്ങൾ 18 x 4 = 72 മേളകർത്താരാഗങ്ങളാണ് സംഗീതത്തിൽ. ഇതിന്റെ 'ചതുരശ്രീ' എന്നതിനുപകരം വെങ്കടമഖി 'ചതുർദണ്ഡ'ങ്ങളാക്കി (4 ദണ്ഡങ്ങൾ കൂട്ടിച്ചേർത്ത്) ചതുർദണ്ഡി പ്രകാശികയാക്കി. വശങ്ങൾ 18 ഉള്ള ഒരു സമചതുരത്തിന്റെ വളവ് (geodesic) കാലത്തിന്റെ വർഗ്ഗമൂലമായ 19 ആയിരിക്കും (18+1).

26 അക്ഷരമുള്ള (വശം) ഒരു സമചതുരത്തിന്റെ വളവ് 26 + 1 = 27 എന്നെടുത്ത് 27 നക്ഷത്രസ്ഥാനത്തെ കർണ്ണമാക്കിയ നാം കാണുന്ന ബ്രഹ്മാണ്ഡം, നാം കാണാത്ത അപ്രകാശിതമായ ഒരു 'ബ്രഹ്മ'ത്തിന്റെ, നമുക്കു പ്രകാശിതമായ ഒരു ഖണ്ഡം മാത്രമാണെന്ന് 'ദണ്ഡക'മെന്ന 'വൃത്തം' (ഛന്ദസ്സ്, സർക്കിൾ രണ്ടർത്ഥം) ഉപയോഗിച്ചവർ പറയുന്നു. 27 x 27 = 769 (9.5 പ്രാവശ്യം 76 വർഷത്തിൽ ഒരിക്കൽ വരുന്ന ഹാലിയുടെ ധൂമകേതു). സൃഷ്ടിയോട് വ്യതീപാതം, ഇന്ദ്രചാപം, ധൂമകേതു മുതലായവ (asteroid belt)യുടെ ബന്ധം അങ്ങനെ അവർ നിരീക്ഷിച്ചുകൊണ്ടേ ഇരുന്നു.

അനന്തം ശ്രുതിശ്രേണികളുടെ ഒഴുക്കിനെ സഹസ്രഫണമായ അനന്തന്റെ പ്രാണമാരുതനാക്കിയിട്ട്, അതിൽ നാദലയയോഗിയായി സർവ്വം മറന്ന്

യോഗനിദ്രയിൽ ലയിച്ച മഹാവിഷ്ണുവിനെ നാദബ്രഹ്മവുമാക്കിയ visualisation of music അതിമനോഹരമാണ്! അതിന്റെ അനുഭവം 'പരാർദ്ധം' എന്ന അനന്താനന്ദം! അനന്തം (ഒമേഗ) ഇപ്പോഴും പാശ്ചാത്യർ സംഗീതത്തിലെ ഒമേഗ കോൺസ്റ്റന്റ്. അതിന്റെ പ്രതിബിംബമായ 1+ ഒമേഗ കോൺസ്റ്റന്റ് എന്ന് ഉപയോഗിക്കുന്നുണ്ട്. അതായത് ഏത് അനന്തശ്രേണിക്കും അപ്പുറത്ത് ഒരു +1 ഉണ്ടാവണം എന്നതാണ് പരിധിയറ്റ പരിധിയായ ബ്രഹ്മത്തിന്റെ നിയമം! നമ്മൾ അറിഞ്ഞതിനൊക്കെ അപ്പുറത്തൊരു അറിവ്—അനിർവ്വചനീയമായ ഒന്ന്! അനന്തന്റെ ആയിരം ഫണത്തിൽ ഒരു കടുകുമണിയോളമാണ് ഭാരതീയരുടെ കണക്കിൽ ഭൂഗോളത്തിന്റെ വലിപ്പം! അതിന്മേലിരുന്ന് അനന്തത്തെയും, അതു താങ്ങിനിർത്തുന്ന കോടി ബ്രഹ്മാണ്ഡഗോളങ്ങളെയും അപരിമിതാനന്ദ നാദബ്രഹ്മമായ ശ്രീവാസുദേവനെയും കണക്കിടുന്ന മനുഷ്യൻ 'കഥയെന്തുകണ്ടു'!!

രാമാനുജന്റെ $e^{\pi\sqrt{163}}$ എന്ന സംഖ്യയുടെ ആദ്യത്തെ 503 സംഖ്യയാണ് e-യിൽ ശുണകാളി രാഗത്തിന്റെ ഒരു ഭാഗം എന്നു പറഞ്ഞാൽ ആ രാഗം കേൾക്കുന്ന സുഖം കിട്ടുമോ? യൂളറുടെ സിദ്ധാന്തവും ലോറൻസ് ചിത്രശലഭവും, strange attractor (സമ്മോഹനം ചെയ്യുന്ന ഒരപരിചിത ലോകം) എന്ന പേരിൽ 3500 സംഖ്യകൊണ്ട് E phrygian എന്ന മോഡിനെ വരയ്ക്കലും അതുതന്നെയാണ് തോഡി/ഭൈരവി/ചെവ്വഴിപ്പാലൈ പാറ്റേൺ എന്നു തീരുമാനിക്കലും അതിന്റെ 8 പോലെയുള്ള അനന്ത(leminiscate)നിലെ സർപ്പ ചുരുൾ അഴിക്കലും കൊണ്ട് മസ്തിഷ്കം നടത്തുന്ന വ്യാപാരത്തിനെടുക്കുന്ന സമയത്തിന്റെ 1/16 ഭാഗം വേണ്ടല്ലോ ഒരു ഭൈരവിരാഗം കേട്ട് ആ അനന്താനന്ദത്തിന്റെ സമ്മോഹനവശ്യത അറിയാൻ!



ലോറൻസ് ചിത്രശലഭം—Strange attractor

മേളകർത്താരാഗങ്ങൾക്കും ഇങ്ങനെ സർപ്പച്ചുരുളുകളാൽ സർപ്പിളമായി സോപാനമാതൃകയിൽ, ഒഴുക്കിൽ ജിയോഡെസിക്കനുസരിച്ച് 72 ക്യൂബുകളുടെ ഒരു മണ്ഡലമായും, ഓരോന്നിനും അതിന്റേതായ വ്യക്തിത്വം, സൗന്ദര്യാനുഭവം, ഭാവരസം ഇവയോടും എല്ലാത്തിനും സമമായ ഒരു സമഷ്ടിവ്യക്തിത്വവും സൗന്ദര്യവും ഉള്ള രീതിയിലും ആണ് പാറ്റേൺ.

എന്തുകൊണ്ട് ചില നാദങ്ങൾ സുഖം തരുന്നു? ചിലത് സുഖം തരുന്നില്ല! എന്തുകൊണ്ട് പ്രതിജനഭിന്നവിചിത്രമാർഗ്ഗമായി, പലർക്കും പലതരം അഭിരുചികൾ കാണുന്നു? സംഗീതകലയെ ഒരു കെട്ട് ഗണിതനിയമങ്ങളിൽ പൂട്ടിയിടാനാവുമോ? ഇതിന് ഒരുത്തരമേയുള്ളു. പ്രകൃതിനിയമങ്ങളിലെ ഗണിതതാളമാണ് സംഗീതത്തിനും, ജൈവശരീരത്തിനും. സർവ്വേന്ദ്രിയങ്ങളും പ്രകൃതിയോടിണങ്ങി, പ്രകൃതിലയമായി, പ്രകൃതിനിയമാനുസാരം ജീവിക്കുന്നത്, ആ നിയമങ്ങളെ ഗ്രഹിക്കുന്നത്, ഈശ്വരൻ പ്രപഞ്ചവാസ്തുവെ നിർമ്മിച്ചപോലെ പ്രഗത്ഭനായ ഒരു തച്ചൻ മഹാക്ഷേത്രം പണിയുന്നതുപോലെ അതിഗംഭീരമായ ഒരു പ്രക്രിയയാണ്. അങ്ങനെ ജീവിക്കുന്ന അപൂർവ്വ പ്രതിഭാശാലികളിൽ മാത്രമെ അപൂർവ്വമായ സുഖശാരീരം, അപൂർവ്വരസാനുഭൂതികൾ, അഭിരുചികൾ—എന്നിവ ഉദയം ചെയ്യുന്നുള്ളു (സമ്പൂർണ്ണരാഗങ്ങൾ). മറ്റുള്ള മനുഷ്യരെല്ലാം അസമ്പൂർണ്ണ രാഗങ്ങളാണ്. പകുതിമാത്രം develop ചെയ്ത മനുഷ്യരാണ്. പൂർണ്ണതയുടെ അനുഭവമാണ് ഏറ്റവും വലിയ ആനന്ദം. അതാണ് അപരിമിതാനന്ദമെന്ന ബ്രഹ്മാനന്ദം. അപൂർണ്ണതയുടെ അനുഭവത്തിൽ സ്വാഭാവികമായും എന്തോ ഒരു കുറവുണ്ടാവണം. സമ്പൂർണ്ണ ജനകരാഗങ്ങൾ പാടാൻ കഴിഞ്ഞാൽ ഒരു വ്യക്തി സംഗീതത്തിന്റെയും പ്രപഞ്ചത്തിന്റെയും രാഗതാളങ്ങളുടെ ആനന്ദമാണ് അളക്കുന്നത്. പൂർണ്ണതയെ കീഴടക്കിയാൽ അതിന്റെ ഭാഗങ്ങളോ വ്യതിയാനങ്ങളൊ ആയ അസമ്പൂർണ്ണങ്ങളെ അറിയാം.

ഈ ക്രമബദ്ധത 2 വിധത്തിലാണ് മനുഷ്യർ ഗ്രഹിക്കുന്നത്.

1. ചിട്ടയായി അഭ്യസിച്ച് ക്രമം അറിഞ്ഞ് ആ പാണ്ഡിത്യത്തോടെ അതിന്റെ സാന്നിദ്ധ്യത്തെ ഗ്രഹിക്കുന്നത്.
2. അഭ്യസിക്കാൻ സാധിച്ചില്ല. നിയമങ്ങൾ അറിയില്ല. ഒരു ഗുരുവും പഠിപ്പിച്ചുതന്നിട്ടില്ല. എന്നിട്ടും സൗന്ദര്യാരാധകരുടെ മനസ്സിൽ പ്രകൃതി സ്വയം പ്രകാശിപ്പിക്കുന്നത്. ദേവി നിരാവരണയായി പ്രജ്ഞയിൽ പ്രത്യക്ഷപ്പെടുന്ന 'പ്രതിഭ'—പാണ്ഡിത്യത്തിൽനിന്നു ജനിക്കുന്ന പ്രതിഭയും, പ്രതിഭയിൽനിന്നു ജനിക്കുന്ന പാണ്ഡിത്യവും ആത്യന്തികമായി ഒരേ ആനന്ദം അനുഭവിപ്പിക്കുമെങ്കിലും അതുണ്ടാവുന്ന പ്രക്രിയ വിഭിന്നമാണ്.

ഒരു സംഖ്യാശ്രേണിയിലുള്ള സംഗീതസ്വരങ്ങൾ (law of progression) 2 വിധം ക്രമങ്ങൾ കാണിക്കുന്നു. (1) ശ്രുതി—താഴെ/മേലെ (മന്ദ്രം/ഉച്ചം) എന്ന ഏറ്റക്കുറച്ചിലുകൾ. (2) ഒരു നാദത്തിന്റെ കാലം—അഥവാ ഒരു സ്വരം പിടിച്ച് നിർത്തുന്ന സമയം (duration). പരാർദ്ധം ആനന്ദം അളവിടുന്ന ഋഷിയുടെ മനസ്സിൽ ഗണിതം മാത്രമല്ല ഉള്ളത്. ആനന്ദാനുഭവത്തിന്

മൃദുലമായ ഒരു ഹൃദയവും കരുണയും ത്രിപുരസുന്ദരിയായ ശ്രീവിദ്യയുടെ സൗന്ദര്യലഹരി തരുന്ന സംഗീതസാഹിത്യാസ്വാദനശേഷിയും വേണം. എത്രയോ കാലങ്ങൾക്കുശേഷം യൂളറുടെ സിദ്ധാന്തമെന്ന പേരിൽ ഇതൊക്കെ പാശ്ചാത്യലോകത്ത് പുനർജ്ജനിച്ചിട്ടുണ്ട്. യൂളറുടെ ഗ്രേഡസ് സ്വാവിറ്റാസ് എന്ന മൃദുത്വമാനങ്ങൾ നമ്മുടെ സൗന്ദര്യശാസ്ത്രത്തിന്റെ സാഖ്യാനുപാതത്തിലാണ്. യൂളറുടെ (P+Q)−1 എന്ന നിയമം മേളകർത്താ രാഗത്തിലുണ്ട്. 36 ശക്തിതത്ത്വം + 36 പ്രതിബിംബം = 72 ജനക/ജനനി മിഥുനരാഗങ്ങൾ + ബ്രഹ്മം = 73

(36 + 36) + 1 = 73

ഓരോ വശം 18 ആയി എടുത്താൽ, 19−1 = 18 (19 കാലത്തിന്റെ വർഗ്ഗ മൂലം. 3, 5 ഇവയുടെ ചേർച്ചകൾകൊണ്ട് 18 ജാതി പാശ്ചാത്യരുടെ genera ഉണ്ടാക്കാമെന്ന് ഭരതമുനിയുടെ കാലം മുതലേ സംഗീതജ്ഞർക്കറിയാം.) 19 ജിയോഡെസിക്ക് (കർണ്ണം) ആണ്. ചതുരശ്രീകരിച്ച (ചതുർദണ്ഡി) ഗോളക്ഷേത്രത്തിന്റെ സദാ പരിസ്പന്ദം വരുന്ന, മാറുന്ന, അകരണിയായ കലാകർണ്ണം. 72 ക്യൂബുകളുടെ ഏറ്റവും ചെറിയ distance. ഒരു ഭാഗം കൂടു മ്പോൾ മറുഭാഗം കുറയുന്ന കോസ്മിക് നിയമത്താൽ balancing നടത്തുന്ന സംഖ്യ. സ്വരങ്ങളെ (സംഖ്യകളെ) HCF കൊണ്ട് ഹരിച്ച് LCM (മൃദുത്വ മാനം) കാണുന്ന പ്രക്രിയയിൽ മൃദുത്വവും മാധുര്യവും മാത്രം അവശേഷി ക്കുന്നതിനാൽ സംവാദി വിവാദി ഭേദങ്ങളില്ലാത്ത അദ്വൈതം മാത്രം അവ ശേഷിക്കുന്നു.

12 രാശി (സൗരം) 16 ശ്രുതി(ചന്ദ്ര)മണ്ഡലമായാൽ ആദ്യത്തെ 16 ഡിഗ്രി മൃദുത്വം ഉണ്ടാവുന്നു. ശ്രീവിദ്യോപാസകർ ഇതിനെ ദേവിക്ക് ഷോഡ ശകല എന്നും, ഷോഡശോപചാരമെന്നും വ്യവഹരിക്കുന്നു. 16 ഉപചാരമേറ്റ്, പൂർണ്ണഷോഡശകലകളോടെ പ്രകാശിക്കുന്ന പൂർണ്ണതയുടെ സൗന്ദര്യാനു ഭവമാണ് അമൃതാനുഭവം. ഇതുവെച്ചാണ് ഋഷി അതിരില്ലാത്ത ആനന്ദത്തിന് അതിരിടാനാവുമോ എന്ന് ഗണിക്കുന്നത്. ആനന്ദം 1, 10, 100, 1000... $(1)^{\infty}$ എന്ന് ആസ്ട്രോണമിക്കൽ അനുപാതത്തിലാണ് വർദ്ധമാനമാവുന്നത്. ആ അപരിമിതമണ്ഡലത്തിൽ എവിടെ സംവാദി വിവാദിഭേദം! അനന്തത (omega)യുടെ ദേശകാലരഹിതമായ ആനന്ദാവസ്ഥയിൽ പൂർണ്ണലയം (dissolation) പ്രാപിക്കവെ അങ്ങനെയൊന്നില്ലെന്ന് പൗരാണിക ഭാരതീയ ഋഷിമാരെപ്പോലെ ആധുനികനായ യൂളറും കണ്ടെത്തി. C, E, G എന്ന ത്രിമൂർത്തികൾ (4, 5, 6) ഉണ്ടാക്കുന്ന LCM 60 ആണ്. (4 x 5 x 6 = 120/2 = 60). 12 സ്വരസ്ഥാനം (1/12 രാശിമണ്ഡല) ഓരോന്നിനും 30 ഡിഗ്രി വച്ച് കോസ്മിക് അളവിലെടുക്കാം.

C, E, G-യിൽ E-യുടെ 5, G-യുടെ 3 (5th) കൂടി ഉൾപ്പെടുന്നു. അതി നാൽ 12-ന് അപ്പുറം 13 എന്നൊരു ശ്രുതികൂടി സാദ്ധ്യമാണെന്നർത്ഥം. (ഇതിന് law of partial sound of Helmshaltz എന്നു പറയുന്നു). ഓരോ ന്നിന്റെ intensity-യും അറിഞ്ഞു പാടണം. സംഗീതമെന്നാൽ ശുദ്ധമായ ശ്രുതിയാണ്. ശ്രുതി എന്നാൽ അനന്തം ശ്രേണികളുടെ തുടർച്ച. ക്രമമായി പ്രത്യേക കാലപരിധിയിൽ, താളവട്ടത്തിൽ ക്രമീകരിച്ചത് (series of har-

monies). അതായത്, ശ്രുതി, താളം ഇവയുടെ അദ്വൈതം അറിഞ്ഞാൽ ശ്രുതി തന്നെയാണ് ലയം! ശ്രുതി മാതാവും ലയം പിതാവുമെന്നത് ശ്രുതിലയം/ ശിവശക്തി ഏകം (ഒന്ന്) എന്ന് അദ്വൈതത്തിലെത്തുന്നു.

F (7th chord) സൗന്ദര്യം കുറയ്ക്കുകയില്ല. ഒരു പ്രത്യേക ശക്തി കൊടുക്കുകയേ ഉള്ളൂ. അതില്ലെങ്കിൽ സംഗീതം വല്ലാതെ plain ആയി പ്പോകും. 4, 5, 6, 7 (സമസപ്തകം) 2, 3, 5 (triad) നെക്കാൾ സൗന്ദര്യവും harmony-യും തരുന്നു എന്ന് സാമവേദികൾ ഗ്രഹിച്ചിരുന്നു. GBDF(4, 5, 6, 7)-ന്റെ LCM (36, 45, 54, 64) = 8640 (ഊർജ്ജസംഖ്യയാണ്). സൂര്യന്റെ ഊർജ്ജസംഖ്യാഘടകമായും അവർ കണക്കാക്കി (വരാഹമിഹിരന്റെ പഞ്ച സിദ്ധാന്തിക കാണുക).

വിവാദി എന്നാൽ കേൾക്കാൻ സുഖമില്ലാത്തത് എന്നല്ല അർത്ഥം. കൂടുതൽ സങ്കീർണ്ണവും പാടിഫലിപ്പിക്കാൻ സാധാരണ ഗായകർക്ക് പ്രയാസവും എന്നാണ് (more complex complicated music). ലൗകികമായ ആനന്ദത്തിൽനിന്ന് എത്രയോ വ്യത്യസ്തവും വളരെ അപരിചിതവുമായ അലൗകികാനന്ദത്തിന്റെ മേഖലകളിലേക്കുപോലും നല്ല ഗായകർക്ക് അതിലൂടെ നമ്മെ കൊണ്ടുപോകാനാവും. കനകാംഗി, മാനവതി മുതലായ 15 വിവാദി രാഗങ്ങൾ പാടിക്കേൾപ്പിച്ച ത്യാഗരാജർ ഇതായിരിക്കണം അന്തരംഗശിഷ്യന്മാർക്ക് demonstrate ചെയ്തത്. കനകാംഗി, വനസ്പതി, മാനവതി, നാഗനന്ദിനി, ശൂലിനി, വാഗധീശ്വരി, നാസികാഭൂഷണി, മാരരഞ്ജിനി മുതലായ വിവാദിരാഗങ്ങൾ പാടി പല കച്ചേരികളിലും അതിന്റെ സുഖം പറഞ്ഞു പഠിപ്പിച്ച് യേശുദാസ് demonstrate ചെയ്യുന്നതു കേട്ടിട്ടുണ്ട്. അസാമാന്യ പ്രതിഭയും കഴിവും സാധനയും ആത്മവിശ്വാസവും ഉള്ളവർ മാത്രമെ ഇതിന് പുറപ്പെടുകയുള്ളൂ എന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലൊ. dissonance (വിവാദി) ഒരു നല്ല സംഗീതജ്ഞന്റെ സംഗീതത്തിൽ ഇല്ലാത്തത് വിവാദി രാഗം പാടാൻ പേടിച്ച് പാടാതിരിക്കുമ്പോഴല്ല, വിവാദിയെ സംവാദിയാക്കാൻ, ഹൃദയസംവാദമാക്കാനുള്ള സംഗീതജ്ഞാനവും മൃദുത്വബോധവും മാധുര്യവും കരുണയുള്ള ഹൃദയത്തിൽനിന്ന് ഒഴുകുമ്പോഴാണ്.

പണ്ടുമുതലേ കലകളെ രണ്ടുവിധമാക്കി തിരിച്ചിരുന്നു. ഓരോന്നും ഒരു വ്യൂഹമാണ്. ഒന്ന് ചതുർവ്യൂഹം (quadrium), അത് മികച്ചത്. മറ്റൊന്ന് ത്രിവിധം (trivium) അത് തരത്തിൽ കുറഞ്ഞത്.

| ചതുർവ്യൂഹം | ത്രിവിധം |
|---|---|
| ഗണിതം | വ്യാകരണം |
| സംഗീതം | ഭാഷ (പ്രസംഗം)—സംഭാഷണം |
| ജ്യാമിതി | വൈരുദ്ധ്യാത്മകവാദം (dialectic) അഥവാ തർക്കം (logic) |
| ആസ്ട്രോണമി | |
| 4 + | 3 |

ത്രിവിധ കലകൾ വളരെ ലൗകികവും ചതുർവ്യൂഹകലകൾ വളരെ അലൗകിക/അപൂർവ്വ/ദുസ്സുലഭ കലകളുമാണ്. ഈ 7 കലകളും കിട്ടിയാൽ പൂർണ്ണദേവീപ്രസാദമായി. ഗണിതത്തിൽ ഞാൻ ഗണിക്കുകയാണെന്ന അറിവ് മനുഷ്യമനസ്സിനുണ്ട്. സംഗീതത്തിൽ കൃത്യമായി സ്വരവും ശ്രുതിയും താളവും ആനന്ദവും ഗണിച്ച് അനുഭവിക്കുന്നുണ്ടെങ്കിലും താൻ ഗണിക്കുന്നുണ്ട് എന്ന് പാടുന്നവർ അറിയുന്നില്ല. അതിനാൽ നിഗൂഢമായ ദൈവികമായ, ധ്യാനാവസ്ഥയിലുള്ള അലൗകികഗണിതമായിട്ടാണ് സംഗീതത്തെ കരുതുന്നത്. എന്താണ് സുഷുപ്തിയിലുള്ള 'അവബോധം' പോലെ! ഗണിക്കുന്നു എന്നറിയാത്ത, ഗണനത്തെ മറക്കുന്ന, പ്രപഞ്ചത്തെത്തന്നെ മറക്കുന്ന ഒരാന്തരപ്രഭാവം!

Suavitas-നെ 'വശീകരണം' (സമ്മോഹനം) എന്നർത്ഥമുള്ള attraction എന്നപദം കൊണ്ട് വിവക്ഷിക്കാറുണ്ട്. യൂളറുടെ സിദ്ധാന്തത്തിൽ മൃദുത്വത്തിന്റെ അളവ് (measure) അതിന്റെ വശീകരണത്തിലാണ് (attraction is the direct measure of the softness).

$$\frac{1}{(P+Q-1)} = \frac{1}{12}, \frac{1}{36}, \frac{1}{18} \ldots\ldots$$

നാദങ്ങൾ സൈൻ/കോസൈൻ (ശിവശക്തി) സമീകരണ (balancing) തരംഗരൂപികളായ ദൈവികസംഖ്യകളായി, ആവർത്തിക്കുന്നവയാണ്; ഒരു തടാകത്തിലിട്ട കല്ല് ഉണ്ടാക്കുന്ന വൃത്താകാരങ്ങളായ തരംഗങ്ങളെപ്പോലെ, ഫെബോനാച്ചി ശ്രേണികളിലാണവയുടെ താളം. ശ്രുതിയെ സ്വാഭാവികമായ ഒഴുക്കോടെ, perfect accuracy-യിൽ ഒരു സംഗീതജ്ഞൻ പാടിയാൽ, അത് സ്വാഭാവികമായി gradus suavitas-ന്റെ സമ്പൂർണ്ണാനുഭവം തരും.

ഈ നിയമമനുസരിച്ചാണ് യേശുദാസിന്റെയും എം.എസ്. സുബ്ബലക്ഷ്മിയുടെയും സംഗീതം ജനഹൃദയങ്ങളിലുണ്ടാക്കിയ ആനന്ദാനുഭവത്തിന്റെയും വശീകരണത്തിന്റെയും മാറ്റുവെച്ച് അവരുടെ പ്രതിഭയുടെ ആഴത്തെ ഞാൻ അളക്കുന്നത് (Yesudas effect, Subhalaxmi effect on individuals and on society). without a stumble എന്ന പുസ്തകത്തിൽ യേശുദാസിന്റെ ജീവിതം, സംഗീതം എന്നിവയുടെ basic സന്ദേശം നിരൂപണം ചെയ്തിരിക്കുന്നു. സംഗീതജ്ഞന്റെ 'ഭാവം' 'രസ'മുണ്ടാക്കുന്നു. രസാനുഭവം രസികരുടേതാണ് (listener oriented approach). അതിനാൽ ഒരു നല്ല ഗായകൻ ആദ്യം നല്ല രസികനായിരിക്കണം. ഒരു നല്ല രസികനു മാത്രമേ, രസാനുഭൂതിയെ പൂർണ്ണതയിലെത്തിക്കുംവിധം ഭാവരസങ്ങളോടെ സംഗീതത്തെ കൈകാര്യം ചെയ്യാനാവൂ. എനിക്കു ലഭിച്ച രസാനുഭൂതിയിൽനിന്നാണ് ഞാൻ ആ അനുഭവം എനിക്കു തന്ന ഗായകരെ അറിയുന്നത്/നിരൂപണം ചെയ്യുന്നത്/ആസ്വദിക്കുന്നത്!

ഒരു വളഞ്ഞ കോസ്മിക് പ്രതലത്തിൽ (ജിയോഡെസിക്ക്) 5 (ഔഡവം), 7 (സമസപ്തകം), 12 (സ്വരസ്ഥാനം) ഇവയ്ക്കു ശേഷം വരുന്ന സംഖ്യ (after 12th progression) 19 ആണ് (tone equal temparament). അത് കാലത്തിന്റെ വർഗ്ഗമൂലം.

| | | | |
|---|---|---|---|
| ↓ | (1+18)-1 = 18 | (18+1)-1 | ↑ |
| | (2+17)-1 = 18 | (17+2)-1 | |
| | (3+16)-1 = 18 | (16+3)-1 | |
| | (4+15)-1 = 18 | (15+4)-1 | |
| | (5+14)-1 = 18 | (14+5)-1 | |
| | (6+13)-1 = 18 | (13+6)-1 | |
| | (7+12)-1 = 18 | (12+7)-1 | |
| | (8+11)-1 = 18 | (11+8)-1 | |
| | (9+10)-1 = 18 | (10+9)-1 | |

19-1 = 18 എന്ന ഈ ദൈവികസംഖ്യയുടെ ചതുർദണ്ഡഗോളം മേളകർത്താരാഗങ്ങളിൽ ഉപയോഗിക്കുന്നു.



24 ശ്രുതിസംഖ്യ (അക്ഷരസംഖ്യ)യുള്ള ഗായത്രി ഛന്ദസ്സിന്റെ ഇരുവശത്തുനിന്നും ഓരോന്നു കുറച്ച് (12-1) 11+11 = 22 ശ്രേണിയാക്കിയാണ് വീണാദണ്ഡത്തിൽ (2 മെട്ട് അടക്കം) ഉപയോഗിക്കുന്നതെന്നത് ശ്രദ്ധേയം. റെയ്മാൻ പ്രപഞ്ചം പോലെ ഒരു റെയ്മാൻ സംഗീതപ്രപഞ്ചത്തിന്റെ ജ്യാമിതീയദൃശ്യം (geometric visualisation) ഗണിതപരമായ ഒരു നിർമ്മിതിയാണ്. ഇതിനെ നാഡി എന്ന് വൈദികഋഷി വിളിച്ചു. Nerve എന്ന് Musical theory of Reimann. നാഡീജാലങ്ങൾ ദേവതയുടെ ചുറ്റുമുള്ള ആവരണദേവതകളാണ് ഇന്ത്യയിലെ ഋഷിക്ക് (used for covering എന്ന് പാശ്ചാത്യർ). 9 ചെറിയ സബ്സെറ്റുകളായി ഈരണ്ടെണ്ണം വീതം (18), 8 ദിശകളിൽ (9 x 8=72) 72 ക്യൂബുകൾ ചേർന്ന ഒരതിസുന്ദരമായ രൂപത്താൽ ആച്ഛാദിതമായ ഒരു സുന്ദരി (72+1 = 73)യായാണ് ഇവിടെ സംഗീതദേവതാരൂപം. പാശ്ചാത്യരുടെ ഭാഷയിൽ നാഡി അഥവാ nerve is to visualise/perceive modulation as geometric structures connecting 2 harmonic braids (taking 7 triads of a diatonic scale, numbered from 1-7) and in musical analysis of various kinds, Naadi become 4 or 5 dimensional transcendental visions.

ലൗകികമായ സംസാരജീവിതത്തിൽ നമ്മുടെ ദിശാബോധം കാലിടറുമ്പോൾ അങ്ങനെ കാലിടറാതെ കാക്കുന്ന ഒരു അലൗകികസൗന്ദര്യത്തിന്റെ geodesic ആണ് സംഗീതത്തിന്റേത്. ശക്തി (പരാശക്തി—energy generating principle)യുടെ ഗതിനിയമങ്ങൾ അനുസരിച്ചാണ് അനന്തം ആനന്ദം തരുന്ന ഈ ജിയോഡെസിക്. സ്വതന്ത്രമായ ഒരു പരമാണു (വ്യക്തി)വിന്റെ, പ്രപഞ്ചത്തിലുള്ള ഗതിയും അതിന്റെ സ്വരൂപവും അസ്തിത്വവുമാണ് കാലദേശത്തിൽ geodesic. ഒരു വ്യക്തിയും ഒരു രാഗവും ഇത്തരം ഒരു സ്വതന്ത്രപരമാണുവാണെന്ന് ഓർക്കുക. എന്റെ പ്രപഞ്ചഗതിയും കർമ്മവും എന്റെ സ്വരൂപം, അസ്തിത്വം ഇവ തന്നെയാണ്. അതുപോലെ ഒരു രാഗത്തിന്റെ സ്വരങ്ങളുടെ ഗതിഗമകങ്ങളാണതിന്റെ സ്വരൂപം, അസ്തിത്വം. അതിന്റെ personality, സൗന്ദര്യം—എല്ലാം! കുട്ടകം അഥവാ differential equation വഴിയാണ് ഈ തിയറം ഇന്ത്യൻ ജ്യോതിശാസ്ത്രജ്ഞർ തെളിയിച്ചിരുന്നത്.

ഒരു കാലഘട്ടത്തിൽ ഏതാനും സംഗീതപ്രതിഭകളുടെ അവതാരം ഒരു ചാപ ഖണ്ഡത്തിലെ ഏതാനും കുടിലരേഖകളുടെ സമാഹാരം പോലെ (geodesic spray) കാണാം. (18-ാം നൂറ്റാണ്ടിൽ ത്യാഗരാജ, ദീക്ഷിത, ശ്യാമശാസ്ത്രി, സ്വാതി തിരുനാൾ പ്രതിഭകളെ ഇങ്ങനെ ഒരു geodesic spray ആയി ക്കാണാം.) അതുപോലെയാണ് ചില രാഗങ്ങളും! വല്ലപ്പോഴും പ്രത്യക്ഷ പ്പെടുന്ന അസുലഭപ്രതിഭകളും അപൂർവ്വരാഗങ്ങളും അവതാരങ്ങളും നമുക്ക് ചിരപരിചിതമായ സാധാരണ വ്യക്തികളല്ല, രാഗങ്ങളല്ല! എന്നുവെച്ച്, അവർ ശ്രദ്ധിക്കപ്പെടാതെ പോകേണ്ടവരല്ല.

കാലഭേദങ്ങളെ 16 ശ്രുതിമണ്ഡലങ്ങളുടെ (വൈദ്യുതകാന്തിക മണ്ഡലം) പ്രസ്താരമാക്കി ശ്രുതി/ലയമെന്ന പരിധ്യാനയനം ചെയ്യുകയും, LCM കണ്ട് മൃദുത്വമാനം അളക്കുകയും ചെയ്യുന്ന പ്രക്രിയയിൽ ത്രിപുര സുന്ദരിയുടെ ആദ്യത്തെ 16 മൃദുത്വമാനങ്ങൾ (ഷോഡശകല) ഇങ്ങനെ പ്രസ്താരിതമാകുന്നു. ഈ 'ഷോഡശോപചാരം' ഗണിത/സംഗീതശാസ്ത്ര പരം!

| | |
|---|---|
| 1st row | 1 |
| 2nd | 2 |
| 3rd | 3, 4 |
| 4th | 6, 8 |
| 5th | 5, 9, 12, 16 |
| 6th | 10, 18, 24, 32 |
| 7th | 7, 15, 20, 27, 36, 48, 64 |
| 8th | 14, 30, 40, 54, 72, 96, 128 |
| 9th | 21, 25, 28, 45, 60, 80, 81, 108, 144, 192, 256 |
| 10th | 42, 50, 56, 90, 120, 160, 162, 216, 288, 384, 512 |
| 11th | 11, 35, 63, 75, 84, 100, 112, 135, 180, 240, 243, 320, 324, 432, 576, 768, 1024 |
| 12th | 22, 70, 126, 150, 168, 200, 224, 270, 360, 480, 486, 640, 648, 864, 1152, 1536, 2048 |
| 13th | 13, 33, 44, 49, 105, 125, 140, 189, 225, 252, 300, 336, 400, 405, 448, 540, 720, 729, 960, 972, 1280, 1296, 1728, 2304, 3072, 4096 |
| 14th | 26, 66, 88, 98, 210, 250, 280, 378, 450, 504, 600, 672, 800, 810, 896, 1080, 1440, 1458, 1920, 1944, 2560, 2592, 3456, 4608, 6144, 8192 |
| 15th | 39, 52, 55, 99. 132, 147, 175, 176, 196, 315, 375, 450, 500, 560, 567, 675, 756, 900, 1008, 1200, 1215, 1344, 1600, 1620, 1792, 2160, 2187, 2880, 2916, 3840, 3888, 5120, 5184, 6912, 9216, 12288, 16384 |
| 16th | 78, 104, 110, 198, 264, 294, 350, 352, 392, 630, 750, 840, 1000, 1120, 1134, 1350, 1512, 1800, 2016, 2400, 2430, 2688, 3200, 3240, 3584, 4320, 4374, 5760, 5832, 7680, 7776, 10240, 10368, 13824, 18432, 24576, 32768 |

ഇതിനെയാണ് ഇപ്പോൾ യൂളറുടെ gradus suavitas എന്ന് വിളിക്കുന്നത്.

5-ാമത്തെ വരിയിൽ പഞ്ചമ, നവരസ (നവാവരണ), സ്വരസ്ഥാന (രാശി-ദ്വാദശ), ഷോഡശ ശ്രുതിമണ്ഡലസംഖ്യകൾ സംഭവിച്ചുകഴിഞ്ഞു. 7-ാം വരിയിൽ സ്വരസപ്തക, പഞ്ചദശി, വിംശതി, നക്ഷത്രസംഖ്യ, ശക്തി തത്ത്വ സംഖ്യ, ചതുരവ്യാഴവട്ടം

(4 x12), 64 കലാസംഖ്യകൾ എന്നിവ സംഭവിക്കുന്നു.

എല്ലാ സംഖ്യകളും ജ്യോതിശാസ്ത്ര, കാലഗണനാപരമായി ഇന്ത്യക്കാർ സഹസ്രാബ്ദങ്ങളായി ഉപയോഗിക്കുന്നവയാണ്. 8-ാമത്തെ (അഷ്ടകം) വരിയിലാണ് മേളകർത്താസംഖ്യയുടെ വരവ്. 14 ലോകവും അതിൽ തുടങ്ങുന്നു. പത്താംവരിയിലാണ് 216 എന്ന പ്രാണഹംസ സംഖ്യ. 11-ാം വരിയിലെ 180, 240, 324, 432, 576,... ഇവയെല്ലാം വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിൽ ഒട്ടേറെ പ്രാവശ്യം എടുത്തുപറഞ്ഞവയാകയാൽ വിസ്തരിക്കേണ്ടതില്ല. 12-ാം വരി തുടങ്ങുന്നത് ശ്രുതിസംഖ്യയായ 22-ൽ നിന്നാണ്. ഈ വരിയിൽ 360 എന്ന വൃത്തസംഖ്യയും (22/7 കൊണ്ട് വൃത്തപരിധി കാണാമെന്നോർക്കുക). 648, 864 മുതലായ ഊർജ്ജസംഖ്യകളും ഉണ്ട്. 13-ാം വരിയിൽ 105 എന്ന പഞ്ചഭുജത്തിന്റെ കോണികമാനവും, 225 എന്ന പ്രഥമജ്യാ (പ്രഥമജീവൻ) അഥവാ 1st arc 20, 720 അഗ്നിമിഥുനസംഖ്യ (ഋഗ്വേദം)യും, ജിയോഡെസിക്കിൽ ഏറ്റവും ചെറിയ കർണ്ണദൂരം സഞ്ചരിക്കാനുള്ള ഊർജ്ജസംഖ്യയായ 729-ഉം, 1296 എന്ന ത്രേതായുഗസംഖ്യയും 1728 എന്ന സത്യയുഗസംഖ്യയും ഇരിക്കുന്നു. അതിനാൽ 13-ാം രേഖയിൽത്തന്നെ പരാർദ്ധം ആനന്ദമാനം അളക്കാനാവുന്നു. 14, 15, 16 രേഖകൾ അത്രയും സുദുർല്ലഭമാകയാൽ 13 രേഖകളിൽത്തന്നെ ഷോഡശോപചാരത്തിന്റെ പൂർണ്ണാനന്ദഫലം അനുഭവിക്കാൻ സാധിക്കും.

Heritage (പൈതൃകം) ദൃശ്യവും അദൃശ്യവും (tangible and intangible) എന്ന് രണ്ടുതരമുണ്ട്. പഴയകാലത്തെ ചരിത്രാവശിഷ്ടങ്ങൾ മ്യൂസിയമാക്കി സൂക്ഷിക്കുന്നത് 'ദൃശ്യ'മായ പൈതൃകസംരക്ഷണമാണ്. ഗ്രന്ഥങ്ങൾ സൂക്ഷിക്കുന്നത് ദൃശ്യമായ സംരക്ഷണം തന്നെ! ദൃശ്യമായ ഗ്രന്ഥാദികളിൽനിന്നും, ശ്രാവ്യമായ കലാരൂപാദികളിൽനിന്നും, ഒരു ജനതയുടെ വിദ്യ, ധിഷണ (മേധ, ധീ) എന്നിവയെ ഗ്രഹിച്ച് അതിനെ സംരക്ഷിക്കുന്നത് Intangible educational/intellectual heritage of human race എന്ന ഇനത്തിൽ പെടും. ഭാരതീയ ശ്രാവ്യകലകളിൽ പരമോന്നതമായ സംഗീതശാസ്ത്രത്തിന്റെ ഈ രീതിയിലുള്ള ഒരു പഠനം നടത്തുമ്പോൾ, ഇത് ഭാരതത്തിന്റെ മാത്രമല്ല, മാനവവംശത്തിന്റെ മുഴുവൻ പൈതൃകമാണ്. സംരക്ഷിക്കേണ്ടതാണ് എന്ന സന്ദേശവും കൂടി ഉൾപ്പെടുന്നു. കേൾക്കേണ്ട ശ്രവണങ്ങളിൽ ആ സന്ദേശം എത്തിപ്പെടാനായി ഈ 'ജിയോഡെസിക്കി'ലൂടെ ഞാനും ശ്രീവിദ്യാലളിതാപരമേശ്വരിക്ക് എന്റേതായ ഷോഡശോപചാരം അർപ്പിക്കുന്നു.

# 9

# മ്യൂസിക്കൽ ലൈഫ് പനോരമ (MLP)

മസ്തിഷ്കത്തിൽ നിരന്തരമായ ആൽഫ തരംഗങ്ങളുണ്ടാക്കി ധ്യാന സമാധി അവസ്ഥയിലേക്ക് നാദലയയോഗികളെ എത്തിക്കുന്നതാണ് ഭാരതീയസംഗീതം. ബോധത്തിന്റെ വിവിധ തലങ്ങളുടെ അനുരണനം, നാദകമ്പനങ്ങളാൽ തന്നിൽത്തന്നെ ശ്രാവ്യാനുഭൂതികളായി (acoustic reflections) വ്യക്തി സംഗീതത്തിലൂടെ അനുഭവിച്ചറിയുന്നു. സൈൻ തരംഗങ്ങളായി മസ്തിഷ്കതരംഗങ്ങളെ സൂക്ഷ്മരൂപത്തിൽ 1-30 വരെ ഹെർട്ട്സ് ഫ്രീക്വൻസിയിലാക്കിയാൽ അവ കേൾക്കാൻ സാധിക്കുകയില്ല. (16 മുതൽ 20000 Hz ആണ് ശ്രവണേന്ദ്രിയത്തിന് മാക്സിമം കേൾക്കാനാവുക.) എന്നാൽ ശ്രവണേന്ദ്രിയത്തിനു കേൾക്കാനാവാത്ത ഈ സൂക്ഷ്മതരംഗങ്ങളെ നമ്മുടെ ഉപബോധമനസ്സ് അഥവാ ബോധാതീതമനസ്സ് പിടിച്ചെടുക്കുന്നുണ്ട്; ഗ്രഹിക്കുന്നുണ്ട്. അവ നമ്മെ കൂടുതൽ അതീന്ദ്രിയാവബോധമുള്ളവരാക്കുന്നുമുണ്ട്. (വലിയ frequency-കളിൽ മറിച്ചാണ് സ്ഥിതി.) രാഗചികിത്സ നാദലയയോഗത്തിന്റെ ഭാഗമാണ്. രാഗം ഏറെ അർത്ഥതലമുള്ള ആഴമേറിയ ഒരു സമുദ്രമാണ്. അത് ഗായക, രസിക ചിത്തങ്ങളിൽ ഏറ്റവും മൃദുലമായ ഭാവങ്ങൾ ഉണ്ടാക്കി അവരെ സർവ്വവിധ ഭേദാവസ്ഥകൾക്കും അതീതരാക്കുന്ന 'അദ്വൈതാ'നുഭവമാണ്. സ്ത്രീകളും കുട്ടികളും ഗോപാലന്മാരും ആഭീരന്മാരും പരതവരും (ഭരതവരും) പാടുന്ന ദേശിയും മാർഗ്ഗിയുമായ സംഗീതസങ്കലനം കൊണ്ടാണ് ഇന്നത്തെ നാം അറിയുന്ന 'രാഗ'ങ്ങൾ ഉണ്ടായത്. സംഗീതത്തോടുള്ള മനസ്സിന്റെ പ്രതികരണം ബോധപൂർവ്വമല്ല; സ്വാഭാവികമാണ് താനും (unconscious, automatic). അതിനാൽ സബ് കോർട്ടിക്കൽ തലത്തിൽ (Thalamic response theory) ആണ് സംഗീതം നമ്മെ പ്രചോദിപ്പിക്കുന്നതെന്ന് 1944-ൽ ആൽത്തൂസർ പറഞ്ഞു. തലാമസ് വികാരങ്ങളുടെ കേന്ദ്രവും, കോർട്ടക്സ് വിവേകം (ഭാഷാ), വാക്കുകൾ, അർത്ഥഗ്രഹണം ഇവയുടെ കേന്ദ്രവുമാണ് എന്നതിനാൽ ആണ് ഈ നിഗമനമുണ്ടായത്. സംഗീതത്തിന്റെ സൈക്കോ അനലിറ്റിക്കൽ സിദ്ധാന്തപ്രകാരം നമ്മുടെ വൈകാരികജീവിതത്തിന്റെ ഒരു പ്രതിബിംബമായ സംഗീതാഭിരുചി, വൈകാരികമായി സത്യസന്ധമായ ഒരുതരം വിചാരം (വിവേകം) തന്നെയാണ്; (auditory thinking). ഇത്തരം സത്യസന്ധമായ വിവേകത്തിന് ഭാഷയ്ക്ക് (ജാഗ്രദ് ബോധത്തിന്) പലപ്പോഴും സാധിക്കയില്ല. കുഞ്ഞുങ്ങൾക്ക് auditory thinking മാത്രമെ ഉള്ളു. അതിനാൽ അവർ സത്യസന്ധ

രാണ്. സംഗീതാനുഭവം ഒരുതരം ഗ്രഹണം (cognition) ആണെന്നതാണ് മറ്റൊരഭിപ്രായം. ദൈവിക മേധയായും, നേരത്തെ ഉള്ള കർമ്മഘടനയുടെ ഫലമായും, പ്രകൃതിയിൽ സ്വാഭാവികമായി നിർല്ലീനമായ സൗന്ദര്യസങ്കല്പ ഗണിതതത്ത്വങ്ങളുടെ ക്രമബദ്ധതയുടെ അറിവായും അതിനെ വ്യാഖ്യാനിക്കുന്നു. സംഗീതരചന, രാഗം ചിട്ടപ്പെടുത്തൽ, പാടൽ, കച്ചേരിസദനത്തെ ഗാംഭീര്യം, മനോധർമ്മം—ഇവയെല്ലാം നന്നായി മനസ്സിരുത്തിപ്പഠിച്ചാൽ ഇപ്പറഞ്ഞതെല്ലാം സത്യമാണെന്ന് മനസ്സിലാവും. രസികരുടെ അനുഭവം, അവരുടെ പെരുമാറ്റം ഇവയെ അപഗ്രഥിച്ചാലും ഇപ്പറഞ്ഞതെല്ലാം സത്യമെന്ന് മനസ്സിലാവും. കാരയത്രി, ഭാവയത്രി എന്ന രണ്ടുവിധം പ്രതിഭകളാണ് സംഗീതജ്ഞന്റേതും രസികന്റേതും. രണ്ടും ചേർന്നതാണ് സംഗീതം.

സംഗീതജ്ഞന്റെ സന്ദേശം രസികരിൽ എത്താത്തപക്ഷം സംഗീതം പരാജയപ്പെടുന്നു. അതായത് 'communication' തലത്തിലാണ് ഭാവരസങ്ങളിലൂടെ സംഗീതവും സംഗീതജ്ഞരും 'വിശ്വജിത്തു'ക്കളായിത്തീരുന്നത്; രസികചിത്തം രസാനുഭവത്തെ അബോധ, ഉപബോധ, ബോധാതീതതലത്തിൽ ആനന്ദമയകോശത്തിൽ സ്വീകരിക്കുന്നു. പിന്നീട് വിജ്ഞാനമയ, മനോമയ കോശങ്ങളാൽ തനിക്കുണ്ടായ ആനന്ദാനുഭവത്തെ അപഗ്രഥിക്കാൻ ശ്രമിക്കുന്നു.




അവരുടെ അനുഭവങ്ങൾ സംഗീതജ്ഞർ അറിയുമ്പോൾ (biofeed back) സംഗീതജ്ഞർ കൂടുതൽ പ്രചോദനമുൾക്കൊള്ളുന്നു. സംഗീതം കൂടുതൽ മെച്ചപ്പെടുന്നു.

പൈതൃകം, പൈതൃകത്തെ മറ്റുള്ളവരുമായി പങ്കിടൽ, ചുറ്റുപാടുകൾ, ജീവിതത്തിലെ ഭൂതകാലാനുഭവങ്ങൾ എന്നിവയാണ് നമ്മെ ജീവിതാനുഭവങ്ങളോട് പ്രത്യേക രീതികളിൽ പ്രതികരിപ്പിക്കുന്നത്. ആഡ്ലറുടെ വ്യക്തിത്വസിദ്ധാന്തത്തിൽ ഒരു വ്യക്തിയുടെ സാമൂഹികമായ താത്പര്യങ്ങൾ, സൃഷ്ടിപരത ഇവയ്ക്ക് പ്രധാന പങ്കുണ്ട്. ഒരാൾ തന്റെ ജീവിതത്തിൽ അർത്ഥം കാണുന്നതും ഒരു മനുഷ്യനെന്ന നിലയിൽ പൂർണ്ണാനുഭവം നേടുന്നതും സമൂഹത്തിന്റെ കൂടി സ്ഥിതി അനുസരിച്ചാണ്. ഇത്തരം സ്ഥിതിവിശേഷം എല്ലാ അംഗങ്ങൾക്കും നല്കാൻ ഒരു സമൂഹത്തിന് സാധിക്കുമോ? സാധിച്ചാൽ തന്നെ എല്ലാവർക്കും അത് പൂർണ്ണമായുപയോഗപ്പെടുത്താൻ ബുദ്ധിയോ ശ്രദ്ധയോ ഉണ്ടാവുമോ? ചിന്തിക്കേണ്ട ഒരു വിഷയമാണത്.

അമ്മ കുഞ്ഞിനെ താരാട്ടുപാടി ഉറക്കുന്നു. സ്കൂളിൽ ടീച്ചർ കുട്ടികളോട് സംഗീതത്തിലൂടെ സംവേദനം നടത്തിയാൽ വളരെവേഗം അവരെ

ആകർഷിക്കാനാവുന്നു. ഈ വിധം സർഗ്ഗാത്മകസമീപനം (creative) രോഗികളോട് തെറാപ്പിസ്റ്റ് സ്വീകരിക്കുന്നു. വികാരങ്ങൾ, സൗന്ദര്യബോധം, സർഗ്ഗപരത ഇവ മൂന്നും പ്രധാനമാണ് എന്നർത്ഥം (വെറും വികാരം മാത്രമല്ല). ഒരു സംഗീതജ്ഞൻ രസികരിൽ ഈ മൂന്നുതലത്തിലും പ്രചോദനം ചെലുത്തുമ്പോഴാണ് വിജയിച്ചു എന്ന് പറയാവുന്നത്. 1965-ൽ നോർഡോഫ് റോബിൻസ് കുട്ടികൾക്ക് സംഗീതത്തിലൂടെ ഒരു സ്വന്തം ചിത്രം (musical self portrait) വരച്ച് സ്വയം വിശകലനം (self analysis) നടത്താൻ അവസരം നല്കി. ഇതേ മെത്തേഡ് ആണ് അമ്മമാരും അദ്ധ്യാപികമാരും കച്ചേരി നടത്തുന്ന ഭാഗവതർമാരും ഭജന പാടുന്നവരും ഒക്കെ പ്രയോഗിക്കുന്നത്. ഇതേ മെത്തേഡ് ആണ് മ്യൂസിക് തെറാപ്പിസ്റ്റുകൾ വികസിപ്പിച്ചെടുത്തിരിക്കുന്നതും. ഒരമ്മ കുഞ്ഞിനെ, ഒരു ഗുരു ശിഷ്യനെ എന്നപോലെയാണ് എന്നിലെ മ്യൂസിക് തെറാപ്പിസ്റ്റ് മനുഷ്യരെ (അരോഗികളും രോഗികളുമായവരെ) സംഗീതത്തിലൂടെ ഉണർത്താനും ഉറക്കാനും ശ്രമിക്കുന്നത്. സർഗ്ഗാത്മകതയിലേക്കും സൗന്ദര്യബോധത്തിലേക്കും നിർവ്വാണത്തിലേക്കും ഉണർത്താൻ!! സംസാരത്തിലെ ദുഃഖാത്മകമായ കാമക്രോധാദികളെയും രാഗദ്വേഷങ്ങളെയും, അനേകം രോഗങ്ങളുടെ അശാന്തിയെയും ഉറക്കാൻ!! ആത്യന്തികമായി സംഗീതം ആത്മീയതയിലേക്കുള്ള താക്കോലാണ്! പ്രപഞ്ചത്തിനും സമൂഹത്തിനും രോഗാതുരമായ ശരീരമനസ്സുകൾക്കും ശാന്തി മന്ത്രം ഓതുന്ന സാമസംഗീതമാണ്! 1998-ൽ മാത്രമാണ് നോർഡിക് ജേർണൽ ഓഫ് മ്യൂസിക് തെറാപ്പിയിൽ MLP ക്ലിനിക്കൽ സോഷ്യോ കൾച്ചറൽ മ്യൂസിക് തെറാപ്പിക്കുള്ള മാർഗ്ഗമായി പ്രത്യക്ഷപ്പെട്ടത്. ഓരോരുത്തരുടെ ജീവിതത്തിലും സംഗീതത്തോടു ബന്ധപ്പെട്ട കുറെ ഓർമ്മകളുണ്ട്. നാം സംഗീതത്തെക്കുറിച്ച് ഒരാളോട് സംസാരിച്ചാൽ ഈ ഓർമ്മകൾ 'ആത്മകഥാകഥന'രൂപത്തിൽ പുറത്തുവരുന്നു. അതിലൂടെ സമൂഹത്തിന്റെയും വ്യക്തിയുടെയും പ്രശ്നങ്ങൾ പുറത്തുവരുന്നതാണ് MLPയെ രണ്ടിനും ചികിത്സാവിധിയാക്കാൻ പ്രയോജനപ്പെടുന്നത്.

ലൈഫ് പനോരമ എന്ന വാക്ക് 1993-ൽ ഹിലാരിയോൺ പെറ്റ്സോൾഡ് ആദ്യം ഉപയോഗിച്ചു. ഭൂതകാലത്തിലേക്കും ഭാവിയിലേക്കും നോക്കുന്ന ഒരു മനുഷ്യമനസ്സിന് അവനവനെ അറിയാനും, ജീവിതത്തെ അറിയാനും, ജീവിതത്തിന്റെ നാഴികക്കല്ലുകളായ ചില അവിസ്മരണീയ സംഗീതസ്മരണകൾ ശാശ്വതമായി മസ്തിഷ്കത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഇവയെ ഉണർത്തുന്നതാണ് MLP. നമ്മുടെ ഓരോരുത്തരുടെ ജീവിതത്തിലും വൈകാരികവും സൗന്ദര്യബോധപരവും സർഗ്ഗപരവുമായി നമ്മെ സ്വാധീനിച്ച സംഗീതനിമിഷങ്ങളുടെ പരമ്പരയെ ഓർത്ത് പറയാനും എഴുതാനും കഴിഞ്ഞാൽ അത് നമ്മുടെ MLP-യാണ്. നമ്മുടെ വ്യക്തിത്വവികാസത്തിന്റെ പാതയിൽ ഈ സംഗീതസ്മരണകളുടെ പങ്ക് ഗ്രഹിക്കാനായാൽ, അതുതന്നെ സംസാരം ഏല്പിച്ച ആഘാതങ്ങൾക്കും രോഗങ്ങൾക്കും ശമനൗഷധമായിത്തീരുന്നു. അതായത്, MLP ഒരു 'ആക്ടീവ് ഇംപ്രൊവൈസേഷൻ' ഉള്ള മാർഗ്ഗമാണ്. അതിൽ ഡയഗ്നോസിസും ചികിത്സയും ഉണ്ട്; അതിനാൽ 'തെറഗ്നോസിസ്' ആണ്. സംഗീതചികിത്സയിൽ സംഗീതം

പാടലും കേൾക്കലും മാത്രമല്ല, സംഗീതത്തെക്കുറിച്ച് ചർച്ചയും സംഭാഷണവും സംവേദനവും കൂടിയാണ് എന്നർത്ഥം. Narrative medicine-ന്റെ ഒരു ഭാഗമാണ് ഇത്. സോക്രട്ടീസിനെപ്പോലുള്ള പഴയ ചിന്തകന്മാർ ഉപയോഗിച്ചിരുന്ന maiautics ആണ് ഇതിൽ ഉപയോഗിക്കുന്നത്. ഗ്രീക്കുഭാഷയിൽ ഈ വാക്കിന് 'സൂതിക' (midwife) എന്നർത്ഥം. ചോദ്യങ്ങളുടെയും ഉത്തരങ്ങളുടെയും ഒരു ശ്രേണിയിൽനിന്ന് കൃത്യമായ ഉത്തരം കണ്ടുപിടിക്കുന്ന സോക്രട്ടീസ് മാതൃകയ്ക്കാണ് ഈ പേര്. ഒരുതരം ഘടനാ ചർച്ച (structured discussion)യാണത്. രോഗിയുമായി ഒരു informal conversation, ഒരു ചോദ്യാവലി—ഇങ്ങനെയാണ് ഞാൻ ഇതിലേക്ക് പ്രവേശിക്കാറുള്ളത്.

മറ്റുള്ളവരുടെ MLP-യെ അപഗ്രഥിക്കുന്ന ഞാൻ എന്റെ MLP-യും മറ്റുള്ളവരോട് സംവദിക്കാൻ ബാദ്ധ്യസ്ഥയാണ്. എന്റെ മ്യൂസിക് റിസർച്ച് ബോധപൂർവ്വം ആരംഭിച്ച ഒന്നല്ല. അതിന് ഒരു യൂണിവേഴ്സിറ്റിയും ഇല്ല, ഗൈഡും ഇല്ല—മൂന്ന്, മൂന്നര വയസ്സുള്ളപ്പോൾ 'ഗുരുവായൂരപ്പൻ' എന്ന ഒരു യൂണിവേഴ്സിറ്റിയിൽ 'അമ്മമ്മ' എന്ന ഒരു ഗൈഡിന്റെ ഭക്തിയും, അമ്മാമൻ എന്ന ഒരു ഗൈഡിന്റെ ജ്ഞാനവും, എം.എസ്. സുബ്ബലക്ഷ്മി എന്ന ഒരു കാണാത്ത കുയിലിന്റെ മീരാഭജനും കൂടി തുടങ്ങിവെച്ച ഒന്നിന്റെ പരിസമാപ്തിയാണത്! ഒരു പി.എച്ച്.ഡി.ക്കും വേണ്ടി തുടങ്ങിയതല്ല ഈ അന്വേഷണം എന്നർത്ഥം!

തന്ത്രങ്ങളും ബുദ്ധമതക്കാരുടെ ചൊക്ക്സ (സ്വർഗ്ഗരാഗം)യും സംഗീതത്തെ ആദ്യം മനസ്സിൽ കാണുന്നു (പശ്യന്തി), പിന്നെ മനസ്സിൽ കേൾക്കുന്നു, മനനം ചെയ്യുന്നു (മദ്ധ്യമം), ഒടുവിൽ വൈഖരിയായി വാഗ്രൂപത്തിൽ പുറത്തു പ്രസരിപ്പിക്കുന്നു. ദർശനവും ശ്രുതിയും ചേർന്ന ആദ്യാവസ്ഥകൾ പലപ്പോഴും സ്വപ്നസുഷുപ്തികളിൽ തൈജസമായ പ്രതിഭാസർഗ്ഗമായിട്ടാണ് അനുഭവിക്കുക. ഇത്തരത്തിലുള്ള ഒരു ആവർത്തിക്കുന്ന സ്വപ്നം ശൈശവം മുതലേ കാണുന്നവളാണ് ഞാൻ (പാഥേയം—കറന്റ് ബുക്സ് നോക്കുക). ഇതിനെ ഒരുതരം പ്രതിഭാസർഗ്ഗമായി (PSI Phenomenon) കാണണം.

ആധുനികശാസ്ത്രം പ്രപഞ്ചപ്രകൃതിയെക്കുറിച്ചറിയുന്നതെല്ലാം അപൂർണ്ണമാണെന്നും, മനസ്സും ശരീരവും വ്യത്യസ്തങ്ങളല്ലെന്നും, ജൈവശരീരവും ബ്രഹ്മാണ്ഡശരീരവും വ്യത്യസ്തങ്ങളല്ലെന്നും, നാം അത്ഭുതങ്ങളെന്ന് (miracle) വിളിക്കുന്നത് വാസ്തവത്തിൽ അത്ഭുതങ്ങളല്ല ദൈവികസ്വഭാവം (പ്രപഞ്ചസ്വഭാവം) ആണെന്നുമാണ് psi-യ്ക്ക് ആധാരമായ നിയമങ്ങൾ. സർവ്വം ഏകം; സർവ്വം ഊർജ്ജം. അതിനാൽ സർവ്വ പ്രപഞ്ചോർജ്ജത്തിൽനിന്ന് (ഈശ്വരനിൽനിന്ന്) വ്യത്യസ്തമല്ല വ്യക്തിയുടെ ജൈവോർജ്ജം. സ്തുതി, സ്തോത്രം, യോഗം, ധ്യാനം—ഇവയൊക്കെ ഈ പ്രപഞ്ചോർജ്ജവവുമായി ജൈവോർജ്ജ തന്മയതയ്ക്കും അതിന്റെ ഗ്രഹണത്തിനുമുള്ള മാർഗ്ഗങ്ങളാണ്. ഇതാണ് ശമനൗഷധമായി സംഗീതത്തെ ഉപയോഗിക്കാൻ കാരണം. ബയോ PK (സൈക്കോ കൈനസിസ്) കൊണ്ടാണ് രാഗചികിത്സയിൽ രോഗശമനം.

NDE (Near Death Experience)—ശാന്തി

OBE - സ്വർഗ്ഗീയ രാഗശ്രവണം, പ്രകാശദർശനം—(out of body experience) കൂടുവിട്ട് കൂടുമാറുന്ന അനുഭവം.

Reincarnation - അവതാരം, പുനർജ്ജന്മം—ഇവയുടെ ഓർമ്മയായി കുട്ടികൾ പറയുന്ന വിവരണങ്ങൾ, യോഗികൾക്ക് അനുഭവപ്പെടുന്നത് ഇവയൊക്കെ ഉൾപ്പെട്ടതാണ് PSI എന്ന് ആദ്യമേ പറയട്ടെ.

കൊച്ചുകുഞ്ഞായിരുന്നപ്പോൾ എന്റെ പേര് വരുന്ന പാട്ടുകളും, പുസ്തകങ്ങളും എനിക്കിഷ്ടമായിരുന്നു. (ഇന്ത്യയിൽ കവികളും വാഗ്ഗേയകാരരും അവരവർക്ക് ഇഷ്ടപ്പെട്ട നാമം മുദ്രയായി രചനകളിൽ വെച്ചിരുന്നു എന്ന് ഓർക്കുക) എന്റെ പേര് എന്താണ്? എവിടെനിന്നു വന്നു? അതിന്റെ അർത്ഥമെന്താണ്? ഇതൊക്കെ ആലോചിക്കാനും എനിക്കിഷ്ടമായിരുന്നു. 8 വയസ്സിൽ നിയതിയുടെ നീർക്കുത്ത് എന്ന നോവലിൽ സുവർണ്ണ എന്നൊരു 8 വയസ്സുകാരിയുടെ കഥ വായിച്ച് ഞാൻ അത് ഞാനാണെന്നു സങ്കല്പിച്ചു. 'സുവർണ്ണസുന്ദരി' എന്നൊരു അപ്സരസ്ത്രീയായി അഞ്ജലീദേവി അഭിനയിച്ച ഒരു സിനിമയിലെ പാട്ടുകൾ ശ്രദ്ധിച്ചുകേട്ടു. ഒരിക്കൽ എന്റെ പേര് വെച്ച് പാട്ടുകൾ ഇല്ല എന്ന് സങ്കടം പറഞ്ഞപ്പോൾ അമ്മമ്മ പറഞ്ഞു നിന്റെ പേര് ശ്രീസൂക്തത്തിലുണ്ട് എന്ന്.

സ്വന്തം പേര് കേൾക്കാനും അറിയാനും ഉള്ള ഇഷ്ടം എല്ലാ കുട്ടികൾക്കും ഉണ്ട്. 'ഉഷ' എന്ന ഒരു മരുമകൾ എനിക്കുണ്ട്. അവൾ ഞാൻ താരാട്ടുപാടി ഉറക്കുമ്പോൾ

'ആയിരമായിരം ആശാമലരുകൾ
വാരി വിതച്ചൊരെൻ ശയ്യയിൽ നീ'

എന്ന വരികളിൽ 'ആശ'യ്ക്കു പകരം ഉഷ എന്നു പാടാൻ ശാഠ്യം പിടിക്കും. ഇടശ്ശേരിയുടെ 'പൂവല്ലിടച്ചനോ' എന്ന പൂവല്ലിയെ വാസന്തിടച്ചനും സുവർണ്ണയുടെ അച്ഛനുമൊക്കെ ആക്കി പാരഡിപാടിയിരുന്ന കുട്ടിക്കാലം ഞാൻ അപ്പോൾ ഓർത്തിരുന്നു.

1965-ൽ ജ്യേഷ്ഠത്തിയുടെ മകൻ വിനോദും 1972-ൽ എന്റെ മകൻ അഭിലാഷും ജനിച്ചു. ഈ രണ്ടു കുട്ടികൾക്കും 'അഗാധനീലിമയിൽ' എന്ന പാട്ട് ഇഷ്ടമായിരുന്നു. കാരണം അവരുടെ പേര് ഉണ്ട് എന്നതുകൂടിയാവണം.

(അറിയാതെയറിയാതെയഭിലാഷങ്ങൾ
അതിനുള്ളിൽ മേഞ്ഞുനടക്കും
മോഹം മലർമഞ്ചലേറി നടക്കും
ഒരു രാത്രികൊണ്ടത് തല്ലിക്കൊഴിക്കും
വിധിയുടെ മൗനവിനോദം)

എന്റെ അച്ഛൻ മുതൽ ഇപ്പോൾ 4 തലമുറയിലുള്ളവർ യേശുദാസ് എന്ന ഒരേ ഗായകന്റെ സംഗീതത്തെ ഇഷ്ടപ്പെടുന്നു എന്നതും ആ സംഗീതത്തിന്റെ പ്രത്യേകതയും ഞാൻ വിഷയമാക്കുമ്പോൾ ഞാനറിയാതെ എന്റെ MLP-യിലെ ഒരു സവിശേഷത അനാവരണം ചെയ്യപ്പെടുന്നു. ഒരു പക്ഷി പാടുന്നതും ഒരു കുട്ടി പാടുന്നതും സ്വന്തം ആനന്ദം പൂർണ്ണമാകുമ്പോഴാണ്. മറ്റൊന്നും ആഗ്രഹിക്കാത്ത ഒരു ബഹിർസ്ഫുരണം! എന്റെ

പാട്ടുകളും അങ്ങനെയാണ്. 1965-ൽ മെഡിക്കൽ കോളേജിൽ ചേരും വരെ ഞാൻ സംഗീതം കുട്ടികളിലുണ്ടാക്കുന്ന മാറ്റമേ അറിഞ്ഞിരുന്നുള്ളു. മെഡിക്കൽ കോളേജിൽ സഹപാഠിയായിരുന്ന ഉഷയോട് പരിചയപ്പെട്ടപ്പോഴാണ് ഒരു മുതിർന്ന വ്യക്തിയിൽ അത് ഉണ്ടാക്കുന്ന വൈകാരികമായ മാറ്റങ്ങൾ പഠിക്കാൻ സാധിച്ചത്.

കുഞ്ഞുങ്ങൾക്ക് പ്രോട്ടോ ലാംഗ്വേജ്, പ്രോട്ടോ മ്യൂസിക് എന്നിവ വികസിക്കുന്നത് ഞാൻ പൂർണ്ണമായും നിരീക്ഷിച്ചത് എന്റെ മകൻ വളരുന്ന കാലത്താണ്. അവന്റെ ഓരോ ഉച്ചാരണവും, ഓരോ കൊഞ്ചലും, പാട്ടും ഞാൻ തീയതിയിട്ട് ഡയറിയിൽ കുറിച്ചിട്ടുപോന്നു. ഒരു 'പാറ്റേൺ' പഠിക്കാൻ അത് സഹായമായി. സംഗീതത്തിൽ ട്യൂൺ, മെലഡി, സാഹിത്യം, താളം, ശ്രുതിഭേദം, ശബ്ദം—ഇതൊക്കെ രണ്ട് രണ്ടര വയസ്സാവുമ്പോഴേക്കും തന്നെ കുട്ടികൾ ഗ്രഹിക്കുന്നുണ്ട് എന്ന revelation കുറച്ചൊക്കെ ഉഷയുടെ കുട്ടിക്കാലത്ത് (1962-63-64) കിട്ടിയിരുന്നുവെങ്കിലും ഞാൻ അന്ന് ഡോക്ടറായിട്ടില്ലാത്തതിനാൽ അതിന്റെ പ്രാധാന്യം അറിഞ്ഞിരുന്നില്ല. 1972-ൽ ഞാൻ ഡോക്ടറായി പത്തോളജിയിൽ ചേർന്നുകഴിഞ്ഞിരുന്നു. ചിന്ത കുറെക്കൂടി ശാസ്ത്രീയമായിരുന്നു. അതിനാൽ, അഭിലാഷിന്റെ വികാസത്തിലെ പടവുകൾ കൂടുതൽ ശാസ്ത്രീയമായി analyse ചെയ്യാനും, ഉഷയുടേതുമായി താരതമ്യപ്പെടുത്താനും, കുഞ്ഞുങ്ങളുടെ സംഗീതത്തെ മുതിർന്നവരുടെ (ഭാനുവിന്റെ) സംഗീതപ്രേമവുമായി താരതമ്യപ്പെടുത്താനും ശ്രമം തുടങ്ങി.

പൂർവ്വികരുടെ പ്രോട്ടോലാംഗ്വേജ്/പ്രോട്ടോ മ്യൂസിക് നമ്മുടെ ബയോളജിക്കൽ ഹെറിറ്റേജ് ആണ്. കുട്ടികളുടെ ഭാഷയിൽത്തന്നെ ഒരു സംഗീതമുണ്ട്. തമിഴുഭാഷ ഒരു പ്രോട്ടോ ലാംഗ്വേജാകയാൽ വളരെ സംഗീതാത്മകമാണ്. സ്വരങ്ങൾ ഇത്തിരി നീട്ടിയും കുറുക്കിയും താളപ്പെടുത്തിയും, ഒരേ അക്ഷരം അനുപ്രാസമായി ഉപയോഗിച്ച് പൺപാടിയും തമിഴിനെ മനോഹരമായ സംഗീതമാക്കാൻ എളുപ്പമാണ്. അതിന് ഒരു നവജാതശിശുവിന്റെ കൊഞ്ചലിനോട് സാമ്യമുണ്ട്. അതിമധുരമായ ലാളിത്യമുണ്ട്. വ്യാകരണത്തിന്റെയോ കൂട്ടക്ഷരത്തിന്റെയോ കർക്കശതയില്ല. ഇത് സംസ്കൃതത്തിലും സാധിക്കും എന്ന് തെളിയിക്കാൻ കൂടിയാവാം ജയദേവൻ തന്റെ കൃതി സംസ്കൃതത്തിലാക്കിയത്. കുഞ്ഞുങ്ങൾ കണ്ണാടി നോക്കി ഇരിക്കുന്നത് കുറവാണ്. അവരുടെ നാമം മധുരമായി സംഗീതാത്മകമായി വിളിച്ചാൽ അവർ കാതോർക്കും; ശ്രദ്ധിക്കും. മാറോടു ചേർത്തുപിടിച്ചാൽ നമ്മുടെ ഹൃദയതാളം ശ്രദ്ധിച്ച് മിണ്ടാതെ കിടക്കും.

അമ്മയുടെ ഗർഭത്തിലിരിക്കുമ്പോൾത്തന്നെ സുപരിചിതമായ ഹൃദയതാളം കേട്ടാൽ ഏതു കുഞ്ഞും ശാന്തമായി സുരക്ഷിതമായി ഉറങ്ങും. ആ താളം പ്രകൃതിതാളമാണ്; 72/മിനുട്ട്! മേളകർത്താരാഗ സംഖ്യ/മിനുട്ട്!! അമ്മയുടെ രൂപം കാണും മുമ്പേ അവളുടെ ഹൃദയതാളം കുഞ്ഞ് ശ്രവിക്കുന്നു!! അമ്മയുടെ നാദവും, ഭാഷയും കുഞ്ഞിനെ അവളുടെ രൂപത്തേക്കാളേറെ സ്വാധീനിക്കുന്നു!! നാമരൂപാത്മകപ്രപഞ്ചത്തിൽ നാമം (അക്ഷരം, നാദം, ഭാഷ, സംഗീതം, ശ്രാവ്യം രൂപത്തെക്കാൾ (പ്രകാശരശ്മി, ദൃശ്യം) പ്രധാനമാണ് എന്നതിനും (പ്രഥമമാണ്) ഇത് തെളിവാണ്. ഓട്ടിസമുള്ള

കുട്ടികൾപോലും കൃഷ്ണാ എന്ന വിളിയും, യേശുദാസിന്റെ ശബ്ദവും തിരിച്ചറിയുന്നത് പിഡിയാട്രിക്‌വിഭാഗത്തിൽ ഞാൻ കണ്ടിട്ടുണ്ട്! ഓട്ടിസമുള്ള കുട്ടികളിൽ ആദ്യം താളവും പിന്നീട് നാദം കൊണ്ടുള്ള കളികളും സംഗീതത്തിലൂടെ പ്രയോഗിക്കണം. ഓട്ടിസമില്ലാത്ത സാധാരണ കുട്ടികളിൽ അതിന്റെ ആവശ്യമില്ല. ആദ്യം തന്നെ സംഗീതം (ഭാഷ) തുടങ്ങാം. അത് താളാത്മകവും നാദം ചേർന്നതുമാക്കിയാൽ മതി. ഭാഷയിലൂടെയുള്ള സംഗീതം (vocal music) ആണ് അതിനാൽ സാധാരണ മനുഷ്യർക്ക് അത്യുത്തമം. സംഗീതത്തെ വിദ്യാഭ്യാസത്തിൽ ഉപയോഗിക്കാൻ ആദ്യം ഇതിനെക്കുറിച്ച അവബോധം മുതിർന്നവർക്ക് (educating the educators) നൽകണം. (അതിനുള്ളതാണ് എന്റെ സെമിനാറുകളും പുസ്തകങ്ങളും പ്രഭാഷണങ്ങളുമെല്ലാം.)

രണ്ടുപേർ സംഗീതത്തെക്കുറിച്ച് പരസ്പരം സംവദിക്കുമ്പോൾ എന്തു സംഭവിക്കുന്നു? അവരെ രണ്ടുപേരെയും ആ സംഭാഷണം എങ്ങനെ സ്വാധീനിക്കുന്നു? നമ്മുടെ ശരീരത്തിലെ 'H' (ഹൈഡ്രജൻ) ആറ്റത്തിലെ ന്യൂക്ലിയസ് അനേകം മൈക്രോ മാഗ്നറ്റുകളായി പ്രവർത്തിക്കുന്നു. ജലാംശം കൂടിയ ഒരു ദ്രവ്യമാണ് കോശവും കോശനിർമ്മിതമായ ശരീരവും. ഒരു വിധത്തിലുള്ള +ve ഊർജ്ജസംവേദനം അവിടെ സംഭവിക്കുവാൻ സംഗീതം ഇടയാക്കുന്നു. തർക്കവും വിവാദവുംകൊണ്ട് ക്ഷുബ്ധമാകുന്ന അന്തരീക്ഷത്തെ സ്നേഹമയമായ സംവാദങ്ങളാൽ സംഗീതം ശാന്തമാക്കുന്നു. Interpersonel/Intrapersonal ബന്ധങ്ങളിലൂടെ ഒരു നല്ല പ്രപഞ്ചസംവിധാനത്തെ, ലോകശാന്തിയെ ലക്ഷ്യമാക്കുന്ന സാമവേദം ശാന്തിയുടെ ശമനസന്ദേശമായി സംഗീതത്തെ ഉപയോഗിക്കുന്നു. ലോകാ സമസ്താ സുഖിനോ ഭവന്തു എന്ന സങ്കല്പം സത്യമാക്കാൻ ഭാരതീയരുടെ പ്രായോഗികവേദാന്തം സംഗീതത്തിലൂടെയാണ്.

1992-ൽ എന്റെ ഭർത്താവിനുണ്ടായ near death experience-നുശേഷം, ഞങ്ങൾ പ്രേമബദ്ധരായ കാലത്ത് കേട്ട പാട്ടുകൾ പാടുമ്പോൾ ഉണ്ടാവുന്ന മാറ്റങ്ങൾ ഞാൻ വീക്ഷിച്ചു. 1995-ൽ അദ്ദേഹം മരിച്ചു. 2001-ലാണ് ലാൻസറ്റിൽ നെതർലാൻഡ്സിൽ നടന്ന ഒരു റിസർച്ച് ഞാൻ വായിക്കുന്നത്. 344 കേസുകളിലാണ് അവരുടെ റിസർച്ച്. കോമകഴിഞ്ഞ്, രണ്ടും എട്ടും വർഷത്തിനുശേഷം അവരെ follow up ചെയ്തിട്ടുമുണ്ട്. എങ്ങനെയാണ് NDE ഉണ്ടാവുന്നത്? ഒരുപാട് തിയറികളുണ്ട്. സൈക്കോളജിക്കൽ റിയാക്ഷൻ മുതൽ, അതീന്ദ്രിയാനുഭവം വരെ–ഓക്സിജൻ കുറഞ്ഞുപോകുന്ന മസ്തിഷ്ക കോശങ്ങളുടെ പ്രവർത്തനരാഹിത്യം വരെ–ഒട്ടേറെ!

**NDE-യിൽ കാണുന്ന പ്രതിഭാസങ്ങൾ**

| | | |
|---|---|---|
| 1. | മരിച്ചു എന്ന അറിവ് | 50% |
| 2. | പോസിറ്റീവ് വികാരങ്ങൾ | 56% |
| 3. | ശരീരത്തിനു പുറത്തുനിന്ന് വീക്ഷിക്കുന്ന കൂടുവിട്ടു നില്ക്കുന്ന ബോധം | 24% |

| | | |
|---|---|---|
| 4. | ടണലിലൂടെ സഞ്ചാരം | 31% |
| 5. | പ്രകാശനാള ദർശനം | 23% |
| 6. | നിറങ്ങൾ കാണുന്നു | 23% |
| 7. | ദൈവികമായ പ്രദേശങ്ങൾ | 29% |
| 8. | മരിച്ചവരെ കാണുന്നത് | 32% |
| 9. | ജീവിതത്തെ സമഗ്രമായി വിലയിരുത്തൽ | 13% |
| 10. | സീമയുടെ അസ്തിത്വം | 8% |

**രണ്ടര, എട്ട് വർഷത്തെ follow up-ൽ കണ്ട മാറ്റങ്ങൾ**

1. *സാമൂഹ്യമാറ്റങ്ങൾ*

   സ്വന്തം വികാരങ്ങൾ മറച്ചുവയ്ക്കാതെ പറയുന്നു.
   മറ്റുള്ളവരെ അവരായി സ്വീകരിക്കുന്നു.
   കൂടുതൽ സ്നേഹം, അനുകമ്പ.
   മറ്റുള്ളവരെ മനസ്സിലാക്കുന്നു.
   കുടുംബവുമായി കൂടുതൽ ഇടപഴകൽ

2. *ആത്മീയതലത്തിൽ*

   ജീവിതത്തിന്റെ അർത്ഥം കണ്ടെത്തുന്നു.
   ആന്തരാർത്ഥത്തെ ഗ്രഹിക്കുന്നു.
   ആത്മീയ വികാസം

3. *മൃത്യുവിനെക്കുറിച്ച്*

   ഭയം/അഭയം
   പുനർജ്ജന്മത്തിൽ വിശ്വാസം

4. *മറ്റുള്ള തലങ്ങളിൽ*

   അവനവനെ അറിയാനും ജീവിതത്തിന്റെ അർത്ഥം അറിയാനും ആഗ്രഹം.
   സാധാരണ വസ്തുക്കളെപ്പോലും ആസ്വദിക്കാൻ ആരംഭിക്കുന്നു.
   മരണഭയം കുറയുക, പുനർജ്ജന്മത്തിൽ വിശ്വാസം വരിക, ജീവിതത്തിന്റെ അർത്ഥം മനസ്സിലാക്കുക, കൂടുതൽ കരുണയും സ്നേഹവും ഉണ്ടാവുക, മുതലായവ ശ്രദ്ധേയമാണ്.

നല്ല ഹ്രസ്വകാല സ്മൃതിയുള്ളവർക്കേ NDE ഓർത്തു പറയാനാവൂ. (സ്വപ്നാനുഭവങ്ങളും, നാദലയയോഗാനുഭവങ്ങളും പോലെ!) ചിലപ്പോൾ, NDE-യിലെ കേന്ദ്രാനുഭവങ്ങൾ (core experience) അല്പകാലത്തിനു ശേഷം ഓർമ്മയിൽ വരുന്നതായി കാണുന്നു. സ്ത്രീകളിലാണ് NDE കൂടുതൽ കാണുക; കൂടുതൽ ആഴത്തിൽ ഉള്ള അനുഭവവും സ്ത്രീകൾക്കാണ്. ടെമ്പറൽ ലോബ്, ഹിപ്പോകാംപസ് തലങ്ങളെ വൈദ്യുത, രാസവസ്തുക്കളാൽ പ്രചോദിപ്പിച്ച് ഇത്തരം അനുഭവങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. സെറിബ്രൽ

അന്യൂറിസത്തിന് സർജറിക്ക് കിടത്തിയ ഒരു സ്ത്രീക്ക് flat ഇ.ഇ.ജി.യുണ്ടായ വേളയിൽ NDE ഉണ്ടായതായി റിപ്പോർട്ടുകളുണ്ട്. പക്ഷേ, ഇവയിൽ നേര ത്തെപറഞ്ഞ ജീവിതവീക്ഷണത്തിലുള്ള മാറ്റം ഉണ്ടാവുന്നില്ല. NDE-യിൽ മസ്തിഷ്കം ജീവനില്ലാതെ കിടക്കയാണ്. പിന്നെ എവിടെനിന്നു വന്നു ഈ ദൃശ്യാനുഭവം? ബാർഡോ അവസ്ഥകളെക്കുറിച്ച ബുദ്ധമതക്കാരുടെ സിദ്ധാ ന്തങ്ങൾ, കഠോപനിഷത്തിലെ പരാമർശങ്ങൾ, യോഗശാസ്ത്രത്തിലെ അനു ഭൂതികൾ ഇവയൊക്കെ ചേർത്തുവെച്ചാൽ ഉത്തരം കിട്ടുന്നതാണ്.

രോഗിക്ക് ഒരു പ്രത്യേക രാഗം എന്തെല്ലാം അനുഭൂതികൾ എങ്ങനെ യെല്ലാം ഉണ്ടാക്കുന്നു, അവയെ തെറാപ്പിയുടെ തലത്തിൽ എങ്ങനെ വിശ കലനം ചെയ്യണം—ഇതിന് സഹായിക്കുന്നതാണ് MLP-യും അതിനോട് ബന്ധപ്പെട്ട visualisation of Music-ഉം.

സംഗീതം നാദബ്രഹ്മമാണ്. എന്റെ ആത്മീയതയിലേക്കുള്ള താക്കോ ലാണ്. ശ്രുതി, സ്മൃതി, ബോധം, ശാസ്ത്രം, കല, ശ്രദ്ധ, യോഗം, ലയം, ധ്യാനം, സമാധി, ദർശനം, നാമരൂപങ്ങൾ, മന്ത്രം, വർണ്ണം, ജ്യോതിസ്സ്—ഇവ യിലൂടെയുള്ള പ്രയാണങ്ങളും ആ പ്രയാണത്തിന്റെ ഫലമായ എന്റെ ഗ്രന്ഥ ങ്ങളും പ്രഭാഷണങ്ങളും ജീവിതവും പരിശോധിച്ചാൽ സംഗീതംകൊണ്ട് ശാരീരികവും മാനസികവും ബൗദ്ധികവും ആത്മീയവുമായി ഞാൻ നേടിയ വികാസം മനസ്സിലാവും! ഒരുപക്ഷേ, നാദലയയോഗത്തിന്റെ ഒരു മാതൃക യായ എന്റെ ജീവിതത്തിന്റെ MLP-യാവാം വരുംതലമുറകൾക്ക് രാഗചികി ത്സയുടെ ആധികാരികത തെളിയിക്കാൻ സഹായകമാവുന്ന ഉപാധി. ബ്രഹ്മ പ്രകൃതികളുടെ സംഗമഭൂമിയായ അദ്വൈതലഹരിയിൽ നാദബ്രഹ്മത്തിന്റെ യോഗാനന്ദത്തിൽ ഈ ശാസ്ത്രത്തിന്റെ സർഗ്ഗം!!

# 10
# മൗനരാഗങ്ങൾ

മെയ്മാസം 2005-ൽ (5-8th) ഒരു ന്യൂറോസയൻസസ് മ്യൂസിക് കോൺഫറൻസ് ജർമ്മനിയിലെ ലിപ്സിഗ്ഗിൽ നടന്നു. അതിൽ പൊന്തിവന്ന പ്രധാന പ്രശ്നങ്ങൾ:

1) അശാസ്ത്രീയവും അപ്രധാനവുമായ ജേർണലുകളിൽ പ്രസിദ്ധീകരിച്ചുവന്ന ലേഖനങ്ങളെ EBM-ൽ (Evidence Based Medicine) ഉദ്ധരിക്കാൻ പാടില്ല എന്നുള്ള നിഗമനം. (2) അങ്ങനെ ജേർണലിൽ വന്നു എന്നതാണോ, അതോ സ്വന്തം രോഗികളുടെയും ബന്ധുക്കളുടെയും ഹൃദയത്തിലും മുഖത്തും തെളിഞ്ഞുകാണുന്ന നന്ദിയും ആനന്ദവും ആശ്വാസവുമാണോ (EBM ഡിസൈനിൽ പെടാത്തതെങ്കിലും!) കൂടുതൽ വിലമതിക്കേണ്ടത്? ഏതാണ് യഥാർത്ഥ 'എവിഡൻസ്' അഥവാ തെളിവ്? ഒരു നല്ല ജേർണലിൽ പ്രസിദ്ധീകരിച്ചുവന്ന data കള്ള ഡാറ്റയായിക്കൂടാ എന്നുണ്ടോ? അത് പേര് ജേർണലിൽ അടിച്ചുവരാൻ മോഹമുള്ള ഒരു ഡോക്ടറുടെ കള്ള റിസർച്ചായിക്കൂടെന്നുണ്ടോ? യഥാർത്ഥ എവിഡൻസ് രോഗികളിലല്ലേ? Evidence based medicine-ൽനിന്ന് patient centered medicine-ലേക്ക് അമേരിക്കയെപ്പോലുള്ള രാജ്യങ്ങൾപോലും നീങ്ങാൻ വ്യഗ്രത കാട്ടുന്ന മുഹൂർത്തത്തിലാണ് ഈ പ്രസക്തമായ ചോദ്യങ്ങൾ ഉയർന്നത്.

നവജാതശിശുക്കളുടെ വളർച്ചയിൽ അമ്മയും കുഞ്ഞും തമ്മിലുള്ള പരസ്പരബന്ധത്തിലും ആശയവിനിമയത്തിലും സംഗീതത്തിനുള്ള പങ്ക് തെളിയിക്കപ്പെട്ടുകഴിഞ്ഞു. അമ്മമാർക്ക് ജൈവശാസ്ത്രപരമായി, തങ്ങളുടെ കുഞ്ഞുങ്ങളോട് സംസാരിക്കാൻ സംഗീതാത്മകമായ ഒരു പ്രൈവറ്റ് ഭാഷയുണ്ട്. പാശ്ചാത്യർ ഇതിനെ ഇപ്പോൾ IDS (Infant Directed Speech) അഥവാ മദറീസ് എന്നാണ് വിളിക്കുന്നത്. അമ്മയുടെ ശബ്ദത്തിലെ വൈകാരികസന്ദേശം കുഞ്ഞിന് കിട്ടുന്നു. അതിന് കുഞ്ഞ് പ്രതികരിക്കുന്നത് തന്റേതായ കൊഞ്ചലിലൂടെയാണ്. ഇത് ശ്രുതിയോടാണോ താളത്തോടാണോ ഭാഷയോടാണോ ഭാവത്തോടാണോ സ്പർശത്തോടാണോ ബന്ധപ്പെട്ടിരിക്കുന്നത്? ഇതേ ചോദ്യമാണ് രസാനുഭവം ഗായകരിലോ, രസികരിലോ, സംഗീതത്തിന്റെ വിവിധ ഘടകങ്ങളിലോ ഇവയിലെല്ലാം കൂടിയോ എന്നത്. സംഗീതത്തിലെ മൗനത്തെ അന്വേഷിച്ചു ചെന്ന ജൂലിസട്ടൺ 'മറഞ്ഞിരിക്കുന്ന സംഗീത'ത്തിലെ ചില ആശയങ്ങളെക്കുറിച്ചു സംസാരിക്കുന്നു.

1. മൗനവും ശൂന്യതയും
2. മൗനവും മരണവും
3. മൗനം അസ്തിത്വമായും അഭാവമായും
4. മാറ്റത്തിന്റെ വക്താവായി മൗനം
5. മൗനത്തിൽ മറഞ്ഞിരിക്കുന്ന സംഗീതം

മൗനം ഒരിടവേളയാണ്. ഒരു ബാർഡോ. മൗനത്തെക്കുറിച്ച് ബ്രിട്ടീഷുകാരുടെ പഴഞ്ചൊല്ല് 'ഒരു മാലാഖ കടന്നുപോകുന്ന' സമയമെന്നാണ്. രണ്ടു സംഭവങ്ങൾക്കിടയിലെ ഇടവേളയായ 'മാ' എന്ന ജപ്പാനീസ് പ്രതിഭാസമാണത്. ആഴമളക്കാനാവാത്തത്ര അഗാധവും മധുരവുമായി രണ്ടു മിഥുനങ്ങൾക്കിടയിലെ മൗനമുഹൂർത്തത്തെ പറയാറുണ്ട്. കാലദേശാതീതമായ പ്രലയം അഥവാ 'ലയം' എന്ന് ഭാരതീയർ ഇതിനെ വിളിക്കുന്നു. അക്ഷരങ്ങൾ, സ്വരങ്ങൾ, വർണ്ണങ്ങൾ സൃഷ്ടിക്കപ്പെടുന്ന അനന്തമായ മൗനം—അതിലാണ് ഒരു അനുഗൃഹീത ഗായകന്റെ സ്വരം മുഴങ്ങുന്നത്. രസികരുടെ മൗനമുദ്രിതമായ ഹൃദയാകാശത്തിൽ അത് ഒരു പാഞ്ചജന്യംപോലെ മുഴങ്ങുന്നു. ആദ്യത്തെ സ്വരം ഉണ്ടാവുംമുമ്പുള്ള മൗനം... അവസാനത്തെ സ്വരം ലയിച്ചുചേർന്നിട്ടും അവസാനിക്കാത്ത അനന്തമൗനം... കമ്പനം ചെയ്യുന്ന ആ സ്വരസൗവർണ്ണ മൗനലയരാശിയിൽ ഓരോ സർഗ്ഗവും, ഓരോ രാഗവും ഉണരുന്നു. മൗനത്തിലാണ് നാദത്തിന്റെ മുഴുവൻ ഗാംഭീര്യവും മാധുര്യവും നമ്മെ സ്പർശിക്കുന്നത്. അവിടെ ജാഗ്രദ് ബോധമോ അതിലെ ചിന്തകളോ ഇല്ല. തിരയകന്ന സമുദ്രംപോലെ ശാന്തം! സുന്ദരം! സ്വന്തം ഹൃദയത്തിന്റെ അഗാധതയിലെ മൗനത്തിലേക്ക്, ശാന്തിയിലേക്ക് പ്രവേശിച്ച ഗായകർക്കു മാത്രമെ മറ്റൊരാളുടെ (രസികരുടെ) ഹൃദയത്തിന്റെ അഗാധതകളെ സ്പർശിച്ച് ഉണർത്താനാവൂ. അറിയാനോ പറയാനോ സങ്കല്പിക്കാനോ ആവാത്ത അനാഹതമായ നാദബ്രഹ്മത്തിലാണ് നാം അറിയുന്ന, പറയുന്ന, സങ്കല്പിക്കുന്ന, പാടുന്ന ഭാഷകളും രാഗങ്ങളും (ആഹതനാദം) ഇരിക്കുന്നത്. കേൾക്കാത്ത രാഗത്തെ പുനഃസൃഷ്ടിക്കുന്ന പ്രക്രിയയിൽ സംഗീതപരവും രാഗചികിത്സാപരവുമായ മൗനത്തിന്റെ തപസ്സിൽനിന്ന് രത്നങ്ങൾ മുങ്ങിയെടുക്കാൻ തെറാപ്പിസ്റ്റിന് സ്വാഭാവികമായി സാധിക്കുന്നു. വിളംബകാലത്തിൽ നാദം, മൗനം, നാദം... എന്ന് ഇടവേള കൂടിയിരുന്നത് ലയകാലത്തിൽ ഇങ്ങനെ ഭേദമില്ലാതാവുന്നു. രണ്ടു നാദങ്ങൾക്കിടയിലെ ഇടവേള കുറയുന്ന ദ്രുതകാലമായി ചിലർ പറയുന്നുവെങ്കിലും വാസ്തവത്തിൽ എല്ലാ നാദങ്ങളും ലയിക്കയാൽ അതീവ ശാന്തമായി, അതി വിളംബിതമാണ് ലയം അഥവാ പ്രലയം.

സംഗീതം കേൾക്കുമ്പോൾ മനസ്സിൽ ഉണ്ടാവുന്ന ദൃശ്യങ്ങൾ (vision), സ്വപ്നങ്ങൾ എന്നിവയെ യുങ്ങിയൻ ആർക്കിടൈപ്പൽ തലത്തിലാണ് കിമ്മോ ലെഹ്ടോണൻ കാണുന്നത്. രാഗദേവതാധ്യാനങ്ങൾ, ദേവി, വിഷ്ണു, ശിവൻ മുതലായ സഗുണരൂപങ്ങൾ എന്നിവ ഇന്ത്യക്കാരന്റെ മന

സ്റ്റിലെ ആർക്കിടൈപ്പുകളാണ്. റിക്ക ഇക്കുണോ ജപ്പാനിലെ ഒരു മ്യൂസിക് തെറാപ്പിസ്റ്റാണ്. ജപ്പാനിൽ അവരുടെ ഭാഷയിൽ 'മ്യൂസിക് തെറാപ്പി'യെ 'ഒങ്കാക്കു റിയോഹോ' എന്ന് വിളിക്കുന്നു. 1987-ലാണ് ജപ്പാനീസ് മ്യൂസിക് തെറാപ്പി അസോസിയേഷൻ രൂപം കൊണ്ടത്. 1990 വരെ തെറാപ്പിസ്റ്റുകൾ സ്വയം ട്രെയിനിങ് നടത്തിയവരോ, അമേരിക്കയിൽ പഠിച്ചു വന്നവരോ ആയിരുന്നു. അവരിൽനിന്ന് സാമാന്യജനങ്ങൾ, സംഗീതാദ്ധ്യാപകർ, സ്പെഷ്യൽ എഡ്യൂക്കേഷനിസ്റ്റുകൾ, കലാകാരന്മാർ, ഡോക്ടർമാർ എന്നിവർ അഭ്യസിച്ചു. 1995-ൽ ജപ്പാനീസ് ഫെഡറേഷൻ ഓഫ് മ്യൂസിക് തെറാപ്പി തുടങ്ങി. 2001-ൽ അത് ഒരു അക്കാദമിക് അസോസിയേഷനായി അംഗീകരിക്കപ്പെട്ടു. ദേശീയമായ ഈ ഓർഗനൈസേഷന്റെ ഉത്തരവാദിത്വങ്ങൾ,

1) സ്റ്റാൻഡേഡൈസേഷൻ; വിദ്യാഭ്യാസ മേഖല
2) സർട്ടിഫിക്കേഷൻ സിസ്റ്റം
3) ആരോഗ്യമേഖല

എന്നിവയിലായിരുന്നു. സമൂഹനന്മയെ ലാക്കാക്കിയുള്ള പൊതു പ്രവർത്തനങ്ങൾക്ക് 'ഫുക്കുഷി' എന്നാണ് ജപ്പാനീസ് ഭാഷയിൽ പറയുക. ജപ്പാനിൽ സംഗീതചികിത്സ ഫുക്കുഷിക്കു വേണ്ടിയാണ് ഉപയോഗിച്ചത്. അതിനാൽ പ്രായലിംഗഭേദമെന്യേ എല്ലാവരും അതിനെ പിന്തുണച്ചു. ഓരോ രാഷ്ട്രത്തിലും പബ്ലിക് സമൂഹതാത്പര്യങ്ങളെ മുൻനിർത്തി സമൂഹ മാറ്റത്തിനും നന്മയ്ക്കുമായി, ആരോഗ്യ, വിദ്യാഭ്യാസ, കലാ, ശാസ്ത്രരംഗങ്ങളിലുള്ളവരെയും പൊതുപ്രവർത്തകരെയും ഒരുമിപ്പിച്ച് സംഘടിപ്പിക്കുന്നപക്ഷം ഒരു വലിയ ജനമുന്നേറ്റത്തിന് സംഗീതചികിത്സ കാരണഭൂതമായി ഭവിക്കും. സംഗീതാസ്വാദനവും സംഗീതസംസ്കാരവും അഭിവൃദ്ധിപ്പെടും, സംരക്ഷിക്കപ്പെടും, അതോടൊപ്പം പൊതുജനാരോഗ്യ, ആരോഗ്യ, തൊഴിൽ രംഗങ്ങളും മെച്ചപ്പെടും. വിഭാഗീയ ചിന്താഗതികൾ അകറ്റാനും, പരസ്പരം രമ്യമായി സഹകരിച്ച് പ്രവർത്തിക്കുന്ന സമൂഹത്തെ വാർത്തെടുക്കാനും ഇത് സഹായിക്കും. പടിഞ്ഞാറൻ രാജ്യങ്ങളിൽ പഠിച്ചുവന്ന് ജപ്പാനിൽ മ്യൂസിക് തെറാപ്പിക്ക് ബീജാവാപം ചെയ്ത റിക്ക ഇക്കുണോ, ഏഷ്യൻ രാജ്യങ്ങളിൽ അവരവരുടെ ഭൂമിശാസ്ത്രത്തിനും രാജ്യത്തിനും തനതായ സംഗീതം ഉപയോഗിക്കുന്നതാണ് നല്ലതെന്ന് സാക്ഷ്യപ്പെടുത്തുന്നു.

എന്റെ 'രാഗചികിത്സാ' പ്രൊജക്ടും ഇങ്ങനെയാണ്. തികച്ചും ഭാരതീയമായ രാഗസംഗീതം ഉപയോഗിച്ച്, ഇവിടത്തെ സംസ്കാരത്തിനനുയോജ്യമായ രീതിയിലാണ് എന്റെ പ്രൊജക്ട്. മാത്രമല്ല, നമുക്കു ചുറ്റും കാണുന്ന ഒട്ടനവധി സാമൂഹികാനാചാരങ്ങൾ, ദാരിദ്ര്യം, കഷ്ടപ്പാടുകൾ, രോഗങ്ങൾ എന്നിവയെ ഫലപ്രദമായി നേരിടാനും ലോകശാന്തിക്കും ദേശീയോദ്ഗ്രഥനത്തിനും, ആരോഗ്യ-വിദ്യാഭ്യാസമേഖലകളിലും തൊഴിൽരംഗത്തും വിപ്ലവാത്മകമായ ഒരു മാറ്റത്തിനുംകൂടി മുൻതൂക്കം കൊടുക്കുന്നതാണ് ഈ പ്രൊജക്ട്. മനുഷ്യന്റെ ശാരീരിക-മാനസിക-ബൗദ്ധിക-ആത്മീയ ആരോഗ്യവും വികാസവും ലക്ഷ്യമാക്കിയതും അദ്വൈതത്തിൽ അടിയുറച്ചതുമായ

ഈ പ്രൊജക്ട് ശാസ്ത്രത്തെയും കലയെയും ഒന്നാക്കി മാറ്റുന്നു! സമൂഹത്തിൽ ഒരു മാറ്റം (transformation) വരുത്തുന്ന വിധമാണ് ഈ പ്രൊജക്ടിന്റെ ദർശനം. ഭാരതീയമായ ഒരു Ethnic identity കാത്തുസൂക്ഷിച്ചുകൊണ്ട് ആധുനികയുഗത്തിൽ നമ്മുടെ രാഷ്ട്രത്തിലെ ഓരോ മനുഷ്യജീവനും ശാന്തിയും സുഖവും വരുത്തുന്ന ഒരു പ്രൊജക്ട് ആയിട്ടാണ് ഞാൻ ഇതിനെ വിഭാവനം ചെയ്തത്. Voices - Vol. 4 - No.2 (July 1, 2004): സൂസൻ ഹാഡ്‌ലിയുടെയും ജെയിൻ എഡ്വേർഡിന്റെയും ഫെമിനിസ്റ്റ് തിയറിയോടു ബന്ധപ്പെട്ട ലേഖനത്തിന്റെ പേര് 'sorry, for the silence' എന്നാണ്. അവരുടെ അഭിപ്രായത്തിൽ സൈക്കോളജി, ഫിലോസഫി, എപ്പിസ്റ്റമോളജി, സൗന്ദര്യശാസ്ത്രം (aesthetics), സാമൂഹ്യശാസ്ത്രം, പ്രകൃതിശാസ്ത്രം, എത്തിക്സ്, ഇക്കോളജി, തിയോളജി, പൊളിറ്റിക്കൽ തിയറി–ഇവയെല്ലാം പുരുഷന്മാർ കയ്യടക്കിവച്ച വിഷയങ്ങളാണ്! (കയ്യടക്കിവച്ചതോ, സ്ത്രീകൾ അതിലൊന്നും താത്പര്യമോ ശ്രദ്ധയോ കാട്ടാത്തതുകൊണ്ട് അങ്ങനെയായിപ്പോയതോ എന്നാണ് എന്റെ സംശയം! രണ്ടാമത്തേതാവാൻ കൂടുതൽ ചാൻസ് ഇന്നത്തെ ചുറ്റുപാടിൽ കാണുന്നു). അമേരിക്കയിൽ 80% മ്യൂസിക് തെറാപ്പിസ്റ്റുകൾ സ്ത്രീകളാണ്. എന്നാലും മ്യൂസിക്ക് തെറാപ്പി ഒരു 'ഫെമിനിസ്റ്റ്' ശബ്ദമല്ല 'പുരുഷ കേന്ദ്രീകൃതശബ്ദ'മാണെന്നവർ പറയുന്നു! ഈ വിഷയത്തിൽ അവർ ഒരു പുസ്തകം എഴുതുന്നുണ്ടത്രെ! (അത് പ്രസിദ്ധീകരിച്ചിട്ടില്ല.) ഈ സന്ദർഭത്തിൽ തികച്ചും വ്യത്യസ്തമായ സമീപനമുള്ള എന്റെ റിസർച്ച് അതിനാൽ ആദ്യത്തെ 'ഫെമിനിൻ' സമീപനമാണ്. എന്റെ ഫെമിനിസം മീരയുടേയോ ആണ്ടാളുടേയോ ഫെമിനിസവും, ഗാർഗിയുടേയോ മൈത്രേയിയുടേയോ ഫെമിനിസവും ചേർന്ന ഒന്നാണ്! അതുകൊണ്ടുതന്നെ അതിന് ഫെമിനിസമെന്ന പേര് ചേരുകയുമില്ല. 'male oriented areas of enquiry' എന്ന് സൂസൻ ഹാഡ്‌ലി നാമകരണം ചെയ്ത സർവ്വ മേഖലകളെയും എന്റെ ഗ്രന്ഥങ്ങൾ സ്പർശിച്ചിട്ടുണ്ട്. മനസ്സും സ്പർശിച്ചിട്ടുണ്ട്!

Music therapy is always a sociopolitical work (Edwards 2002) എന്ന നിഗമനം എനിക്ക് വളരെ ഇഷ്ടമായി. കാരണം, എന്നെ സംബന്ധിച്ചിടത്തോളം ആത്മീയവികാസമായ സംഗീതത്തെ സമൂഹത്തിന്റെ, രാഷ്ട്രത്തിന്റെ, ലോകത്തിന്റെ പുരോഗതിക്കും ശാന്തിക്കും സാന്ത്വനത്തിനും സംരക്ഷണത്തിനും ഉപയോഗിക്കാനാണ് ഇഷ്ടം; ലക്ഷ്യവും. അവിടെ ആൺ പെൺഭേദമൊന്നും ഞാൻ കാണുന്നില്ല. ദശാബ്ദങ്ങളോളം ഞാൻ കാത്തുനിൽക്കുകയായിരുന്നു. ഈ ഒരു 'നീലത്താമര'യിൽ ഒരു സർഗ്ഗരേണു വിടരാൻ! ഒരു ugly duckling രാജഹംസമാവുന്ന മുഹൂർത്തത്തിനു സാക്ഷ്യം വഹിക്കാൻ! നീണ്ട കാത്തിരിപ്പിന്റെ മൗനസരോവരം താണ്ടിയെത്തുന്ന ഈ നിമിഷത്തിൽ 'sorry for the silence' എന്നല്ല 'sorry for the delay' എന്നാണ് എനിക്കു പറയാൻ തോന്നുന്നത്. യുഗങ്ങളോളം നീണ്ട തപസ്സിനും ഗവേഷണത്തിനും ശേഷമുള്ള ഈ അഭിവ്യക്തിക്ക് ഈശ്വരകടാക്ഷത്തിനും ഗുരുകടാക്ഷത്തിനും നന്ദി!

ലോകം പ്രവർത്തിച്ചുകൊണ്ടേ ഇരിക്കുന്നത് സ്നേഹം, ഊർജ്ജം, ജ്ഞാനം, വസ്തുക്കൾ (materials) എന്നിവയാലാണ്. ഒരു ഗവേഷക തന്റെ ഗവേഷണത്തിന്റെ ഉദ്ദേശം, ഗവേഷണഫലം, മറ്റുള്ളവർ അതിൽനിന്ന് എന്തു പഠിക്കണം, അതിൽനിന്ന് സമൂഹത്തിനുണ്ടാകാവുന്ന നന്മകൾ—ഇവയെല്ലാം അറിഞ്ഞിരിക്കണം. വരുംതലമുറയ്ക്കായി രേഖപ്പെടുത്തിയിരിക്കണം. ശാസ്ത്രം നിരീക്ഷണവും പരീക്ഷണവും മാത്രമല്ല, സംവേദനം കൂടിയാണ്. പ്രഭാഷണങ്ങളിലും ഗ്രന്ഥങ്ങളിലും കൂടി ഞാൻ സംവേദനത്തിനു ശ്രമിക്കുന്നു! ജ്യോതിശാസ്ത്രം, സംഗീതം, കവിത, വേദവേദാന്തങ്ങൾ, ഗീത, വൈദ്യം, സാഹിത്യം, തത്ത്വശാസ്ത്രം, ചരിത്രം—ഓരോന്നും ഓരോ മനോഹരങ്ങളായ നദികൾ. മനസ്സിന്റെ തീരങ്ങളെ പച്ചപിടിച്ച് ഒഴുകിയെത്തി ആത്മാവെന്ന സംവിത്സാഗരത്തിൽ ലയനം പ്രാപിക്കുന്നവർ! ഈ സ്രോതസ്സുകളുടെ സാരസ്വതമാണ് എന്റെ ജീവിതം! ഇവയിൽ ഏറ്റവും പ്രധാനവും എന്നും എനിക്ക് ആനന്ദം തന്നിട്ടുള്ളതും സംഗീതമാണ്. ആനന്ദാമൃതവർഷിണികളായ അനേകം മൗനരാഗങ്ങളുടെ പ്രഭാകണങ്ങളാൽ പൂർണ്ണം നാദലയസിന്ധുവിന്റെ ശാന്തതീർത്ഥം!

# 11
# യോഗവും രാഗചികിത്സയും

ന നാദേന വിനാ ജ്ഞാനം
ന നാദേന വിനാ ശിവം
നാദരൂപം പരം ജ്യോതി
നാദരൂപി സ്വയം ഹരി

ഹരി നാദരൂപിയായ യോഗയോഗേശ്വരൻ. ഹരിയുടെ നാഭിയിൽ ഉണർന്ന പ്രപഞ്ചത്തിന്റെ കോസ്മോഗണിയിൽ തുടങ്ങി മനുഷ്യശരീരഘടനയിലേക്ക് പ്രവേശിക്കുന്നു സംഗീതരത്നാകരം. ഭ്രൂണത്തിന്റെ വളർച്ചയെ പ്രതിപാദിച്ചിട്ടേ ഈ ഗ്രന്ഥം സംഗീതത്തിലേക്കു പ്രവേശിക്കുന്നുള്ളൂ. പ്രപഞ്ച ജൈവശരീരങ്ങളിൽ കുണ്ഡലിനീരൂപമായി ഊർജ്ജശക്തിയായിരിക്കുന്ന അഗ്നി(എനർജി)യാണ് നാദം—നാഭിയിൽ അതിസൂക്ഷ്മവും ഹൃദയത്തിൽ സൂക്ഷ്മവുമായ നാദം കണ്ഠത്തിൽ പുഷ്ടവും വ്യക്തവുമായിത്തീരുന്നു. ശിരസ്സിൽ അപുഷ്ടവും അവ്യക്തവുമാണത്. യോഗി തപസ്വിയെക്കാൾ, ജ്ഞാനിയെക്കാൾ, കർമ്മിയെക്കാൾ മഹാനാണെന്ന് ഭഗവദ് ഗീത—അതിനാൽ നാം യോഗികളാവണം (തസ്മാദ് യോഗീ ഭവാർജ്ജുന) നാദമയമാണ് ഈശ്വരൻ. അതിനാൽ ഈശ്വരൻ അഖിലരസാമൃതമൂർത്തിയും ആനന്ദഘനമൂർത്തിയുമാണ്.

ധ്യാനം ഒരു കോടി ജപതുല്യമാണ്.
ലയം ഒരു കോടി ധ്യാനതുല്യം!
ഗാനം ഒരു കോടി ലയതുല്യം!
ഗാനത്തിനെക്കാൾ ഉപരിയായി മറ്റൊന്നുമില്ല.

ഗാനം സർവ്വ രസത്തിനും ആനന്ദത്തിനും നിലയമാണ്. തന്നെ കീർത്തിച്ചു പാടുന്ന ഭക്തഗായകനായ നാദലയയോഗിയുടെ മനസ്സിലാണ് ഈശ്വരന്റെ വാസം. രാഗമാർഗ്ഗഭജനങ്ങൾ, മഹാനാമസങ്കീർത്തനങ്ങൾ, രാഗാനുഗഭക്തി എന്നിവയിലൂടെ ഭക്തഗായകർ ധ്യാനസമാധിലീനരാകുന്നു. ആനന്ദമയകോശത്തിലാണ് രസികരും ഗായകരും സംഗീതത്തെ സാക്ഷാത്കരിക്കുന്നത്. വിജ്ഞാനമയകോശത്തിൽ അവർ സുഷുപ്തി ധ്യാനാവസ്ഥകളിൽ നാദത്തെ (രാഗത്തെ) ദർശിക്കുന്നു (visualisation). നാദം കുണ്ഡലിനിയിൽ ഉണരുന്നു; കുണ്ഡലിനിയെ ഉണർത്തുന്നു. നാദലയയോഗസാധനയ്ക്ക്

ശ്രദ്ധയും ധ്യാനവും ശുദ്ധിയും വേണം. മന്ത്രസിദ്ധിക്കെന്നപോലെ നാദസി ദ്ധിക്കും ദേഹ, ചിത്ത, പ്രാണശുദ്ധി കൂടിയേ തീരൂ. ഗായകശരീരം ദൈവി കമായ ഗാത്രവീണയാണ്.

വിഷ്ണുധർമ്മോത്തര പുരാണം ഇങ്ങനെ പറയുന്നു: 'ചിത്രം വര യ്ക്കാനും നിറം കൊടുക്കാനും അറിയാതെ ശില്പകല പഠിക്കാൻ സാധി ക്കില്ല. ശില്പകലാപരിജ്ഞാനം കൂടാതെ നൃത്തം പഠിക്കാനാവില്ല; നൃത്തം ഉപകരണസംഗീതത്തിലും, ഉപകരണസംഗീതം മനുഷ്യൻ പാടുന്ന വായ്പാ ട്ടിലും അധിഷ്ഠിതം. അതിനാൽ സംഗീതം സർവ്വോത്തമകലയാണ്.'

ശ്രാവക, ഘന, സ്നിഗ്ദ്ധ, മധുര, ത്രിസ്ഥാനശോഭവും, അവധാന വത്തുമായ ഗായകശബ്ദത്തെ ഭരതമുനി വാഴ്ത്തുന്നു. യാജ്ഞവൽക്യ ശിക്ഷ, പാണിനീയം എന്നിവ ഇത്തരം ശബ്ദമുള്ള വ്യക്തി അക്ഷരങ്ങൾ മണിമണിപോലെ പെറുക്കി സ്ഫുടമായി മന്ത്രംപോലെ, സുശ്രുതിയിൽ, താളത്തിൽ, അഭയനായി പാടിയാൽ ലഭിക്കുന്ന അപരിമിതാനന്ദത്തെ അറി യുന്നു. ധർമ്മത്തിന്റെ പാതയിൽ കാലിടറാതെ സഞ്ചരിക്കുന്ന ഗായകരെ ഇളങ്കോവടികളും പ്രകീർത്തിക്കുന്നു. ഇത്തരം ഗുണങ്ങളോടുകൂടിയ ഒരു ഗായകൻ ഒരു രാഷ്ട്രത്തിനെന്നല്ല ലോകത്തിനുതന്നെ ഈശ്വരൻ വരദാന മായിത്തന്ന ഒരു സ്യമന്തകരത്നമാണ് എന്നു പറഞ്ഞാൽ അതിശയോക്തി യാവില്ല. ശാർങ്ങദേവൻ പറയുന്നത് മറ്റുള്ളവർക്ക് വിദ്യ ദാനം ചെയ്ത്, പൂർവ്വ ജന്മത്തിൽ തപം ചെയ്ത ഒരു ഭക്തന് ഇത്തരം ദൈവീവീണ (ഗാത്രവീണ) ഈശ്വരപ്രസാദമായി സ്വായത്തമാവുന്നു എന്നാണ്. ജീവന്റെയും ഊർജ്ജ ത്തിന്റെയും രൂപമായ സപ്തസ്വരങ്ങൾ, സർഗ്ഗാത്മികയായ ദേവീരൂപത്തിൽ ഗായകകണ്ഠവീണയിൽ ഇരിക്കുന്നു. ഗായകർ ധ്യാനത്തിൽ കണ്ട രാഗരൂ പങ്ങളെ പാടുന്നു. വരയ്ക്കുന്നവർ അവയുടെ വർണ്ണചിത്രങ്ങൾ എഴുതുന്നു; ശില്പികൾ അത് ശില്പരൂപമാക്കുന്നു. ശബ്ദമയതനു അങ്ങനെ ദേവമയ തനുവായി മാറിയതാണ് ഭാരതത്തിലെ ഓരോ ദേവീദേവന്മാരുടെ രൂപവും.

ഷഡ്ചക്രനിരൂപണത്തിൽ 'കുണ്ഡലിനി താമരനൂലുപോലെ നേർത്ത്, ശംഖംപോലെ വളഞ്ഞ്, പ്രകാശിക്കുന്ന സർഗ്ഗമായി മൂന്നര ചുറ്റ് ചുറ്റി ശിവന്റെ ചുറ്റും കിടക്കുന്നു. മിന്നൽക്കൊടിപോലെയാണ് അവളുടെ പ്രകാ ശരൂപം (സൗദാമിനീ സന്നിഭം). അനേകം പ്രേമാതുരരായ തേനീച്ചകൾ ഒന്നിച്ച് മൂളുന്നപോലെ അവ്യക്തമധുരമായ മർമ്മരം അവളുടെ നാദം. അക ത്തേക്കും പുറത്തേക്കും ആരോഹണാവരോഹണം ചെയ്യും പ്രാണഹംസ ങ്ങളാൽ അവളാൽ സർവ്വ ജീവനെയും സംരക്ഷിക്കുന്നു; മൂലാധാരഗുഹ യിൽ പ്രകാശശ്രേണിയായി അവൾ സ്ഥിതിചെയ്യുന്നു.'




യോഗചക്രങ്ങൾ, നാഡീവ്യൂഹങ്ങൾ അനുബന്ധിച്ച അവയവങ്ങൾ


SAHASRARA
NASOCILICARY PLEXUS
CEREBRUM
CEREBELLUM
Eye
AJNA
Lacrymal Gland
Mucous Membrance of Nose and Pharynx
VISHUDDHI
Submaxillary and Sublingual Gland
BRAIN CONE
Mucous Membrance of Mouth
Parotid Gland
Heart
SPINAL CORD (BLACK)
CARDIAC PLEXUS
ANAHATA
Trachea,Bronchi, and Lungs
MANIPURA
SOLAR PLEXUS
Stomach
Liver, Gall Bladder and Bile Ducts
Blood Vessels of Abdomen
Pancreas
Superior Mesenderic Ganglion
Adrenal Gland
Small Intestine
Inferior Mesenderic Ganglion
Large Intestine
HYPOGASTRIC PLEXUS
SWADHISTHAN
Kidney, Ureter and Urinary Bladder
Genitals
PELVIC PLEXUS
MULADHARA
SPINE

സൈക്കിക് ചക്രങ്ങൾ



സൈക്കിക് ശവാസനത്തിലെ ചക്രപ്രവേശനബിന്ദുക്കൾ,


PARASYMPATHETIC
SYMPATHETIC
sphincter of pupil and ciliary ganglion (IDA)
SYMPATHETIC (PINGALA) AJNA ZONE
Ciliary ganglion
Dilator of pupil
Sweat gland and blood-vessels of head
Lacrimal gland
spheno- palatine ganglion
Hypophysis
Submaadibular ganglion
Submaadibular and subingual glands
Thyroid gland
Otic ganglion
Parotid gland
Swear-glands and blood vessel of upper limb
VAGUS NERVE
Heart
Bronchi and lungs
Heart
Bronchi and lungs
Esophangus
Stomach
Small intestine
Proximal colon
Stomach
Small intestine
Proximal colon
suprarenal medulla
Liver
Pancreas
Kidney
Kidney
Distal colon
Ractum urinary bladder and genitalia
sweat-gland and blood-vessels of lower limb
Urinary bladder and genitalia
Distal colon and rectum
SYMPATHETIC CHAIN OF GANGLION
BOTTOM OF SPINAL CORD

Sahasrara Chakra (Saraswathi Chakra)




Mooladhara Chakra (Ganesa Chakra)

ഗായകന്റെ കുണ്ഡലിനിയിൽ 72 മേളകർത്താരാഗങ്ങൾ, അവയ്ക്ക് രാശിചക്രത്തിലെ സ്ഥാനങ്ങൾ

## മേളകർത്താരാഗങ്ങൾ—കോസ്മിക്/ജൈവശരീരങ്ങളിൽ

| രാശി | നക്ഷത്രം | മേളകർത്താ ചക്രം | നക്ഷത്ര ഡിഗ്രി | രാഗനാമം | യോഗി ശരീരം |
|---|---|---|---|---|---|
| മേടം | അശ്വതി<br>ഭരണി<br>കാർത്തിക 1/4 | ഋതുചക്രം | 13°20<br>26°40<br>26° 40 to 30° | രാഗപ്രിയ 50<br>രാഗവർദ്ധിനി 10<br>ഗാംഗേയഭൂഷണി 15<br>വാഗധീശ്വരി 20<br>ശൂലിനി 25<br>ചലനാട്ട 30 | ആജ്ഞ |
| ഇടവം | കാർത്തിക 3/4<br>രോഹിണി<br>മകയിരം 1/2 | ഇന്ദുചക്രം | 40°<br>53°20<br>60° | കനകാംഗി 35<br>രത്നാംഗി 40<br>ഗാനമൂർത്തി 45<br>വനസ്പതി 50<br>മാനവതി 55<br>താനരൂപി 60 | വിശുദ്ധി |
| മിഥുനം | മകയിരം 1/2<br>തിരുവാതിര<br>പുണർതം 3/4 | നേത്രചക്രം | 66°20<br>80°<br>90° | സേനാവതി 65<br>ഹനുമത്തോടി 70<br>ധേനുക 75<br>നാടകപ്രിയ 80<br>കോകിലപ്രിയ 85<br>രൂപവതി 90 | അനാഹതം |
| ദക്ഷിണായനരേഖ | | | | | |
| കർക്കിടകം | പുണർതം 1/4<br>പൂയം<br>ആയില്യം | അഗ്നിചക്രം | 93°20<br>106°40<br>120° | ഗായകപ്രിയ 95<br>വകുളാഭരണം 100<br>മായാമാളവഗൗളം 105<br>ചക്രവാകം 110<br>സൂര്യകാന്തം 115<br>ഹാടകാംബരി 120 | മണിപൂരം |
| ചിങ്ങം | മകം<br>പൂരം<br>ഉത്രം 1/4 | വേദചക്രം | 133°20<br>146°40<br>150° | ഝങ്കാരധ്വനി 125<br>നാടഭൈരവി 130<br>കീരവാണി 135<br>ഖരഹരപ്രിയ 140<br>ഗൗരിമനോഹരി 145<br>വരുണപ്രിയ 150 | സ്വാധിഷ്ഠാനം |
| കന്നി | ഉത്രം 3/4<br>അത്തം<br>ചിത്ര | ബാണചക്രം | 160°<br>173°20<br>180° | മാരരഞ്ജനി 155<br>ചാരുകേശി 160<br>സരസാംഗി 165<br>ഹരികാംബോജി 170<br>ധീരശങ്കരാഭരണം 175<br>നാഗനന്ദിനി 180 | മൂലാധാരം |

| രാഗനാമം | നക്ഷത്ര ഡിഗ്രി | മേളകർത്താ ചക്രം | നക്ഷത്രം | രാശി |
|---|---|---|---|---|
| സുചരിത 335 | 333°20 | | പൂരോരുട്ടാതി | |
| ജ്യോതിസ്വരൂപിണി 340 | | | 1/4 | |
| ധാതുവർദ്ധനി 345 | 346°40 | ആദിത്യചക്രം | ഉത്രട്ടാതി | മീനം |
| നാസികാഭൂഷണി 350 | | | | |
| കോസലം 355 | 360° | | രേവതി | |
| രസികപ്രിയ 360 | | | | |
| സാലഗ 330 | 320°-320° | | പൂരോരുട്ടാതി | |
| ജലാർണ്ണവം 325 | | | 3/4 | |
| ഝാലവരാളി 320 | 320° | ഋഷിചക്രം | ചതയം | കുംഭം |
| നവനീതം 315 | | | | |
| പാവനി 310 | 306°40 | | അവിട്ടം 1/2 | |
| രഘുപ്രിയ 305 | | | | |
| ഗവാംബോധി 300 | 293°20-320° | | അവിട്ടം 1/2 | |
| ഭവപ്രിയ 295 | | | | |
| ശുഭപന്തുവരാളി 290 | 293°20 | വസുചക്രം | തിരുവോണം | മകരം |
| ഷഡ്വിധമാർഗ്ഗിണി 285 | | | | |
| സുവർണ്ണാംഗി 280 | 280° | | ഉത്രാടം 3/4 | |
| ദിവ്യമണി 275 | | | | |
| | | | | ഉത്തരായനരേഖ |
| ധവളാംബരി 270 | 266°40-270° | | ഉത്രാടം 1/4 | |
| നാമനാരായണി 265 | | | | |
| കാമവർദ്ധനി 260 | 266°40 | ബ്രഹ്മചക്രം | പൂരാടം | ധനു |
| രാമപ്രിയ 255 | | | | |
| ഗമനാശ്രമ 250 | 253°20 | | മൂലം | |
| വിശ്വംഭരി 245 | | | | |
| ശ്യാമളാംഗി 240 | 240° | | തൃക്കേട്ട | |
| ഷൺമുഖപ്രിയ 235 | | | | |
| സിംഹേന്ദ്രമദ്ധ്യമം 230 | 226°40 | ദിശിചക്രം | അനിഴം | വൃശ്ചികം |
| ഹേമവതി 225 | | | | |
| ധർമ്മവതി 220 | 213°20 | | വിശാഖം 1/4 | |
| നീതിമതി 215 | | | | |
| കാന്താമണി 210 | 210° | | വിശാഖം 3/4 | |
| ഋഷഭപ്രിയ 205 | | | | |
| ലതാംഗി 200 | 200° | രുദ്രചക്രം | ചോതി | തുലാം |
| വാചസ്പതി 195 | | | | |
| മേചകല്യാണി 190 | 186°40 | | ചിത്ര 1/2 | |
| ചിത്രാംബരി 185 | | | | |


ബ്രഹ്മരന്ധ്രം
സഹസ്രാരം
ആജ്ഞ
വിശുദ്ധി
അനാഹതം
മണിപൂരം

ലിംഗ്വ എന്ന (ലാറ്റിൻ) പദത്തിൽനിന്നാണ് ലാംഗ്വേജ് എന്ന ഇംഗ്ലീഷു വാക്കിന്റെ ജനനം. ലിംഗ്വ എന്നാൽ നാവ് (ജിഹ്വ) അഥവാ വാക്ക്. സംസ്കൃതത്തിൽ ലിംഗം എന്നാൽ ലക്ഷണം. മനുഷ്യന്റെ ലക്ഷണമാണ് വാക്ക് അഥവാ വാണി.

3 തരം ഭാഷയുണ്ട്

(1) ധ്വനി-നാദം

(2) മുദ്ര

(3) വാക്ക്/പദം.

ധ്വനി (നാദം)യ്ക്ക് ഒരു സ്വാഭാവികമായ, പ്രകൃതിയോടു ചേർന്ന അർത്ഥമുണ്ട്. വർണ്ണങ്ങളും ധ്വനികളും ശ്രുതി, ഉച്ചാരണംകൊണ്ടാണ് ലിപി കൊണ്ടല്ല തിരിച്ചറിയുന്നത്. സംഗീതഭാഷ ഈ മൂന്നും ചേർന്ന ഭാഷയാണെന്നതാണ് അതിന്റെ സവിശേഷത. അമ്മയുടെ ഗർഭപാത്രത്തിൽനിന്നു കരഞ്ഞുകൊണ്ട് പുറത്തുവരുന്ന കുട്ടി ധ്വനിഭാഷയോടെ ജനിക്കുന്നു. പാലിനും ഉറക്കത്തിനും സാന്ത്വനത്തിനും ഒക്കെ അവന്റെ സംവേദനഭാഷ കരച്ചിലാണ്. ഈ കരച്ചിലിന്റെ സംഗീതാത്മകത വളരെ ശ്രദ്ധേയമാണ്. കുഞ്ഞിന്റെ കരച്ചിലിന്റെ അർത്ഥം, സംഗീതം, അതിന്റെ നാദം—എല്ലാം അമ്മയ്ക്കറിയാം (കുഞ്ഞിന് അമ്മയുടേതും അറിയാം). മാസങ്ങൾക്കുശേഷം കുഞ്ഞിന് കാണാൻ കഴിയുന്നു. രൂപം തിരിച്ചറിയുന്നു. അപ്പോൾ മുദ്രഭാഷ ഉപയോഗിക്കുന്നു. പിന്നെയും കുറെക്കഴിഞ്ഞാണ് വാക്ക് പുറപ്പെടുന്നത്. പ്രോട്ടോസംഗീതത്തിൽനിന്ന് പ്രോട്ടോഭാഷ ഉണ്ടാവുന്നു. അതിൽ പുതിയ സംഗീതം ജനിക്കുന്നു. അതിനാൽ സംഗീതം ദ്വിജം (പക്ഷി/ബ്രാഹ്മണൻ) ആണ്. കണ്ണുകാണാത്തവരും ചെവികേൾക്കാത്തവർപോലും സംഗീതം ഉള്ളിലുള്ളവരാണ് എന്നത് അതിന്റെ 'യൂണിവേഴ്സൽ' സ്വഭാവം കാണിക്കുന്നു.

ധ്വനിഭാഷ (സംഗീതം) എല്ലാവർക്കും സ്വായത്തമാക്കാൻ സാധിക്കാത്തതും എല്ലാവരിലും സ്വാധീനം ചെലുത്തുന്നതുമാണ്. സാഹിത്യ(പദ) ഭാഷ ഏറ്റവും പൂർണ്ണതയിലെത്തിയതെങ്കിലും അതിൽ കൃത്രിമത്വങ്ങളുണ്ട്. സ്വാഭാവികമല്ല. മുദ്രഭാഷ ഇവയ്ക്കിടയിലാണ്. ധ്വനി, മുദ്ര ഭാഷകൾ എല്ലാ ചരാചരങ്ങൾക്കുമുള്ള ദൈവീഭാഷയാണ്, മധുരമാണ്; പ്രാകൃതമാണ്. വാമൊഴിയിൽ (പ്രാകൃത ദേശിഭാഷ) മാധുര്യവും ലാളിത്യവും സംഗീതവുമുണ്ടെങ്കിലും അതു മനുഷ്യനുമാത്രമെ ഉള്ളൂ. (ഉദാ: തമിഴുഭാഷ, മാഗധി, അർദ്ധ മാഗധി etc.) വരമൊഴി മനുഷ്യനു മാത്രമാണ്. ചിന്തകളെ നേരിട്ടും വികാരങ്ങളെ മറഞ്ഞും കൃത്രിമമായി പ്രകടിപ്പിക്കുന്നതാണ്. സംഗീതമോ വികാരങ്ങളെ നേരിട്ടും ചിന്തകളെ ദാമഛദമായി മറച്ചും അകൃത്രിമമായി പ്രകടിപ്പിക്കുന്നതും! സാഹിത്യമുള്ള വായ്പ്പാട്ട് പാടുന്ന സംഗീതജ്ഞർ ഇപ്രകാരം എല്ലാ രീതിയിലും സംവേദനം നടത്തുന്നതിൽ പ്രാഗത്ഭ്യം നേടിയവരാണ്.

ഭാഷ

- സംഗീതം (ഇശൈ)
  - ധ്വനി
    - ഗദ്യം
      - 1. രാഗാലാപനം
      - 2. വാമൊഴിയിലെ സംഗീതാത്മകത
    - പദ്യം (കവിത)
      - കലാത്മകം
        - മെലഡി
        - ഹാർമണി (ബാഹ്യവികാര പ്രകടനം)
      - കൃത്രിമം
        - ഹാർമണി (ആന്തരവികാര പ്രകടനം)
      - ഹാർമണി
- മുദ്ര
  - ഗദ്യം
    - 1. വാമൊഴിയുടെ കൂടെ മുദ്ര
    - 2. ചുണ്ടനങ്ങുന്നതു നോക്കി ഗ്രഹിക്കുന്നത്
    - 3. ലിപി
    - 4. റെയിൽവേ, മിലിട്ടറി, നേവി, റോഡ് മുതലായവയിലെ സിഗ്നലുകൾ
    - 5. താന്ത്രികം
  - പദ്യം
    - കലാത്മകം
      - നൃത്തം (ഭാരതീയം)
    - കൃത്രിമം
      - ഡ്രിൽ
      - യോഗാസനം
      - ഗെയിംസ്
- സാഹിത്യം (ഇയൽ)
  - വാക്ക്
    - ഗദ്യം
      - 1. ശബ്ദമുണ്ടാക്കിയ സംഭാഷണം
      - 2. നോവൽ സ്കോട്ട് കാദംബരി
    - പദ്യം
      - കാവ്യം കാളിദാസൻ ഷേക്സ്പിയർ

ഇങ്ങനെ ഇയൽ, ഇശൈ, നാടകങ്ങളിലൂടെയാണ് മനുഷ്യർ ജീവിതത്തിലും അരങ്ങിലും പരസ്പരം സംവദിക്കുന്നത്.

ഒരു ടോർച്ചടിച്ചാൽ കൺപോള നാമറിയാതെ അടച്ചുതുറക്കുന്നു. ഉറക്കെ ഒരു ഇടിവെട്ടിയാൽ ശരീരം നാമറിയാതെ ഞെട്ടുന്നു. അതിമധുരമായ ഒരു നാദം നമ്മിൽ നാമറിയാതെ ഒരാനന്ദാനുഭവം ഉണ്ടാക്കുന്നു. ഈ Reflex reaction നമ്മുടെ ബോധപൂർവ്വമായ നിയന്ത്രണത്തിലല്ല; ഒരു സ്വപ്നം എങ്ങനെ നമ്മുടെ നിയന്ത്രണത്തിലല്ലാതെ, പെട്ടെന്ന് മനോഹരമായ ഒരു പുഷ്പംപോലെ നമ്മുടെ മാനസസരസ്സിൽ വിടരുന്നുവോ, അങ്ങനെയാണ് മധുരവും മനോഹരവുമായ ഒരു സംഗീതസംവേദനത്തോട് അബോധ, ബോധാതീത, അതീന്ദ്രിയമായ, അനിയന്ത്രിതമായ ഒരു തലത്തിൽ സൗന്ദര്യാസ്വാദനക്ഷമതയുള്ള (aesthetic) ഒരു മനസ്സ് പ്രതികരിക്കുന്നത്. എന്നിലുള്ള ഈ 'മ്യൂസിക് സൈക്കോളജി'യെ കണ്ടെത്തുന്നതാണ് ഒരു മ്യൂസിക് തെറാപ്പിസ്റ്റ് എന്ന നിലയിൽ എന്റെ വളർച്ചയുടെ ആദ്യഘട്ടം. സ്വാഭാവികമായി എന്നിലുണ്ടായ ഒരു പ്രതികരണത്തെ, മറ്റുള്ളവരിൽ അതേ stimulus കൊണ്ട് ഉണ്ടാക്കാൻ ശ്രമിക്കലാണ് അടുത്ത പരീക്ഷണഘട്ടം. അത് കൃത്രിമമല്ലേ എന്ന ചോദ്യം വരാം. ഒരു നാഡീകോശത്തെ സ്വാഭാവികമായി ഒരു സ്റ്റിമുലസ് കൊണ്ട് പ്രചോദിപ്പിച്ചാലും കൃത്രിമമായി അതുകൊണ്ട് പ്രചോദിപ്പിച്ചാലും, കോശത്തിൽ ഉണ്ടാവുന്ന ഫലവും പ്രതികരണവും ഒന്നാണെന്ന തത്ത്വമാണ് രാഗചികിത്സയിൽ പ്രയോഗിക്കുന്നതെന്നറിയണം. ബോധപൂർവ്വമായ പ്രവർത്തനമല്ല പ്രതികരണത്തിനും ഗുണഫലത്തിനും ഹേതു; റിഫ്ളക്സ് ആക്ഷൻ തന്നെയാണ് (എന്നിലെന്നപോലെ എന്റെ രോഗിയിലും സംഭവിക്കുന്നത്). എന്നിൽ ശൈശവത്തിൽ സ്വാഭാവികമായിട്ടുണ്ടായി. അത് പ്രകൃതിയുടെ തെരഞ്ഞെടുപ്പ്. മ്യൂസിക് തെറാപ്പിയിൽ അതേ നാദവും രാഗവും വച്ച് ഞാൻ എന്റെ സഹജീവികളിൽ ഉണ്ടാക്കുന്നത് എന്റെ തെരഞ്ഞെടുപ്പാണ്; പക്ഷേ, അവരുടെ നാഡീവ്യൂഹം പ്രതികരിക്കുന്നത് എന്റേതുപോലെയാണ്.

വികാരങ്ങൾ അഗ്നിപോലെ, വൈദ്യുതിപോലെയുള്ള ഊർജ്ജമാണ്. നമ്മുടെ നാഡീവ്യൂഹം സത്ത്വശുദ്ധവും നിരാമയവുമെങ്കിൽ അവയെ താങ്ങാനുള്ള കരുത്ത് നമുക്കുണ്ടാവും. സംഗീതത്തിന്റെ അഗ്നിശുദ്ധമായ പരമാനന്ദം എന്ന വികാരം താങ്ങാൻ നമ്മുടെ നാഡീവ്യൂഹത്തിന് സത്വശുദ്ധിവേണം. അതല്ലെങ്കിൽ, വളരെ അപകടമാണ്. (ബ്രഹ്മാനന്ദത്തെ (രസാനുഭവത്തെ) രതിമൂർച്ഛയെന്നു തെറ്റിദ്ധരിക്കാനും പ്രശ്നങ്ങൾ സൃഷ്ടിക്കാനും അതു കാരണമാവും) ഒരാളുടെ നാഡീശക്തിയെ ധർമ്മത്തിന്റെ (45 ഡിഗ്രി) ആധാരത്തിൽ ബാലൻസു ചെയ്യുന്നത് താഴെ കാണുക.




രസികരും ഗായകരും ഇതിനു സാധിക്കുന്നവരാണെങ്കിൽ അത് ഏറ്റവും നല്ല, ലോകകല്യാണകരമായ ഒരു സദ്സംഗമായി ഭവിക്കും. മനസ്സ് A-യിലേക്കു നീങ്ങുന്തോറും നാം സമൂഹത്തിലെ ഒരു യാന്ത്രികസാന്നിദ്ധ്യം മാത്രമായിത്തീരുന്നു. OZ രേഖയിലെങ്കിൽ ധർമ്മമെന്നു കരുതി കർമ്മം ചെയ്യുന്ന പൗരനെങ്കിലും കരുണ, പ്രേമം എന്നിവ കുറവാണ്; കഠിന ഹൃദയനാണ്. ആഴത്തിൽ ചിന്തിക്കും; വളരെ reserved ആയിരിക്കും; പക്ഷെ എല്ലാം strategic planning ആണ്. B-യിലേക്ക് അടുക്കുന്തോറും മൃദുലഹൃദയനും വികാരജീവിയും സ്വപ്നജീവിയും സംഗീതരസികനുമായിരിക്കും.

സംഗീതരസവുമില്ല, വിദ്യാഭ്യാസവുമില്ല എന്നു വരുമ്പോൾ സമൂഹത്തിൽ 'ഷൈലക്കു'കൾ ജനിക്കുന്നു. അത് സമൂഹത്തിന് അപകടകരമാണ്.

'The man that hath no music in himself
Nor is not moved by the concord of sweet music
Is fit for treasons, strategems and spoils,
Let no such man be trusted.' (ഷേക്സ്പിയർ)

ഇതേ വാക്കുകൾ അല്പം മാറ്റിപ്പറഞ്ഞാൽ യേശുദാസിനെയും സുബ്ബുലക്ഷ്മിയെയും പോലുള്ള ഗായകരെക്കുറിച്ചായി.

The man that hath music in himself
And moves others by Concord of sweet music
Is not fit for treasons, strategems and spoils
Let only such man be trusted.

സാമാന്യവിദ്യാഭ്യാസവും പരിശുദ്ധ ജീവിതവുമുള്ള ഒരു നല്ല സംഗീതജ്ഞൻ സമൂഹത്തിനും രാഷ്ട്രത്തിനുമെന്നല്ല ലോകത്തിനുതന്നെ ഒരാഭരണമാണ്. M.P. Krishnaram-ന്റെ Psychology of Music (Page 14) അങ്ങനെ ഒരാളെപ്പറ്റി പറയുന്നു: Stationed on the line OZ, he can oscillate like a pendulum to OX & OY, according to circumstances. He knows the right and the wrong. He feels for the sick and helps the poor. While the unmu-

sical person dresses a wound mechanically like a surgeon, the musical person weeps for the wound as if he himself has sustained it. The motive for doing good proceeds in him instinctively, while that of the unmusical person is based on reason. The musical person is a friend in need, a dear partner, a loving parent and a loyal subject.

എന്നാൽ ഒട്ടും വിദ്യാഭ്യാസമോ വിവേകമോ ഇല്ലാത്ത ഒരു സംഗീത പ്രേമി (സംഗീതജ്ഞൻ) എങ്ങനെയിരിക്കും? അയാൾക്ക് യാതൊരു തത്ത്വ ദീക്ഷയോ സദാചാരമോ ഇല്ല. ഈശ്വരഭക്തിയും, മൃദുലഹൃദയവും മൈ എല്ലാ സംഗീതജ്ഞരേയുംപോലെ ഉണ്ടാവും. പക്ഷേ, വിവേകമില്ലായ്ക യാൽ ചിത്തകൂട്ടുകെട്ടുകളിൽ പെട്ട് കുടിച്ചും കഞ്ചാവുകഴിച്ചും സ്ത്രീകളു മായി സഹവസിച്ചും നശിച്ചുപോകും.

എല്ലാം തികഞ്ഞ് സമൂഹത്തിനും രാഷ്ട്രത്തിനും ലോകത്തിനും ആഭ രണമായി, രത്നമായി, ഗുരുവായി, മാതൃകാ പുരുഷോത്തമനായി എല്ലാവ രാലും ആദരണീയനായിരിക്കുന്ന സംഗീതജ്ഞനെയാണ് 'ജീനിയസ്' എന്നു വിളിക്കേണ്ടത്. അവരുടെ മാതൃകയിൽനിന്നാണ് ലോകരാഷ്ട്രങ്ങൾ ശാന്തിയും, വിദ്യാഭ്യാസവും, ആരോഗ്യകരമായ ജീവിതരീതിയും പഠിക്കേ ണ്ടത്. യേശുദാസിന്റെ ജീവിതത്തിലും സംഗീതത്തിലും ഇപ്പറഞ്ഞ Music Psychology ഉണ്ട് (Ref. without a stumble. A book on spirituality of Music). മനുഷ്യന്റെ ആത്മീയജീവിതമാണ് സ്വഭാവത്തെ ശുദ്ധവും ഉദാത്തവും ആക്കുന്നത്. പ്രപഞ്ചപ്രതിഭാസങ്ങളെ വിസ്മയപൂർവ്വം വീക്ഷിച്ച് ഈശ്വ രന്റെ സർഗ്ഗപ്രതിഭയിൽ ആനന്ദമൂർച്ഛ അനുഭവിക്കുന്ന ആത്മീയതയുടെ നിമിഷങ്ങൾ തന്നെയാണ് എനിക്ക് യേശുദാസിന്റെ സംഗീതവും ജീവിത നിരീക്ഷണവും നല്കിയിട്ടുള്ളത്. Unmusical വ്യക്തികളെ സമൂഹത്തിന് ഉപയോഗപ്പെടുത്താൻ (നന്മയുള്ളവരാക്കാൻ) സംഗീതം പരാജയപ്പെടുന്നി ടത്താണ് മതങ്ങളുടെ ആവശ്യമെന്ന കൃഷ്ണമൂർത്തിയുടെ നിഗമനം (16) നമ്മുടെ ചുറ്റും കാണുന്ന ലോകത്തിൽ ഒന്ന് നിരീക്ഷിച്ചാൽ ബോദ്ധ്യമാകും. ആത്മീയതയും സംഗീതവും ആരോഗ്യശാസ്ത്രവും ലോകശാന്തിയും സമൂ ഹനന്മയും സദാ ഒന്നിച്ചു സഞ്ചരിക്കുന്നു. വിദ്യാഭ്യാസ മനഃശാസ്ത്രവിച ക്ഷണർ ഈ വഴിക്കു ചിന്തിക്കാത്തതുകൊണ്ടാണ് സ്വാതന്ത്ര്യം കിട്ടി 60 വർഷം കഴിഞ്ഞിട്ടും നമ്മുടെ രാഷ്ട്രം മൂല്യച്യുതിയുടെ പടുകുഴിയിലേക്ക് ആഴ്ന്നുകൊണ്ടിരിക്കുന്നത്. കൃഷ്ണറാവുവിന്റെ വാക്കുകൾ ഉദ്ധരിക്കട്ടെ! A musical soul is like pure gold, and its shape depends upon what its owner gives to it. ശുദ്ധമായ സുവർണ്ണംപോലെയാണ് സംഗീതാത്മകമായ ഓരോ ആത്മാവും. ഓരോ കുഞ്ഞും! അതിനെ ലോകരാഷ്ട്രത്തിന്റെ ആഭ രണമാക്കി മാറ്റുന്ന ഒരു മൂല്യാധിഷ്ഠിത വിദ്യാഭ്യാസമാണ് എന്റെ സ്വപ്നം!

മറ്റൊരാളുടെ മനസ്സും ശരീരവും നിരീക്ഷിച്ച് രോഗ, അരോഗാവസ്ഥ നിർണ്ണയിക്കുന്നത് ബഹിർമുഖമായ ശാസ്ത്രമാണ്. Interpretation ആണ്. അവനവന്റെ വികാരവിചാരങ്ങളെയും മനസ്സിനെയും നിരീക്ഷിച്ച് നിർണ്ണ യിക്കുന്നത് അന്തർമുഖമായ ശാസ്ത്രം; Introspection. രാഗചികിത്സയിൽ ആദ്യം Introspection അവനവനെ നന്നായി അറിയൽ അഥവാ സ്വസ്വരൂപാ

നുസന്ധാനം എന്ന ഭക്തി (ശങ്കരന്റെ ഭാഷയിൽ). പിന്നീടാണ് അതിന്റെ അടിസ്ഥാനത്തിൽ മറ്റുള്ളവരെ ചികിത്സിക്കുന്നത്. ഇന്ത്യൻ രാഗങ്ങൾ സൗന്ദര്യം. ശാന്തി, ഗാംഭീര്യം ഇവ ഉള്ളവയാണ്. ഹിമാലയമോ, ഗംഗയോ സമുദ്രമോ ഉണ്ടാക്കുന്ന ഒരു പ്രത്യേക പ്രതീതിയാണ് അവ ഉണ്ടാക്കുക. ഈശ്വരനോട് സംവദിക്കുന്ന ഉപാസകൻ; അമ്മയോടു കൊഞ്ചുന്ന കുട്ടി– ഇവരുടെ മനോനിലയിലേക്ക് രസികരെ അത് കൊണ്ടുവരുന്നു. ഇതുതന്നെ രാഗചികിത്സയുടെ മർമ്മവും. ഇത്തരം ഗംഭീരമായ വികാരങ്ങൾ സംഗീതാത്മകമായി ചിട്ടപ്പെടുത്തിയ കവിതയിലൂടെയാണ് സാധിക്കുന്നത്. ത്യാഗരാജരും ദീക്ഷിതരും ശ്യാമശാസ്ത്രിയുമൊക്കെ അതുകൊണ്ടാണ് അനശ്വരരായത്. ഭാവനയെ ഉണർത്തി പൂർണ്ണരസാനുഭവത്തിലെത്തിക്കാൻ ധ്വനിമധുരമായ സംഗീതത്തിൽ കാവ്യാത്മകമായ സാഹിത്യവും ചേരണം എന്നർത്ഥം. അതാണ് സുഖം തരിക.

'ഇശൈയുടൻ പദങ്കൾ ഇണൈവതുപോലെ' ഭൂമിയിൽ എല്ലാവരും സുഖമായിരിക്കട്ടെ എന്ന് പാപനാശം ശിവൻ പാടിയത് അതുകൊണ്ടാണ്.

സ: (സദ്ജം)—ഉച്ചരിക്കാൻ എളുപ്പം. കാറ്റ് ഊതുന്നപോലെ ആർക്കും ഉണ്ടാക്കാവുന്ന ധ്വനി. ശാന്തം.

രി: കുട്ടികൾ ഭാഷ ഉണ്ടാവും മുമ്പേ ഈ സ്വരം ഉണ്ടാക്കി കളിക്കും. ർർ..ർ... ചുണ്ടുകൾ ഒന്നു കമ്പനം ചെയ്യിച്ചാൽ ഇതുണ്ടാവും.

ക. (ഗ): കാക്ക എന്ന പദം പോലെ ഇതും ഏറ്റവും എളുപ്പമായി കുട്ടികൾ ഉച്ചരിക്കുന്ന വാക്കാണ്.

മ: അമ്മയിൽ ഉള്ളത്. ഇതും കുട്ടികൾ നേരത്തെ ഉച്ചരിക്കുന്നു.

പ: പഞ്ചമം. കുയിൽ നാദം പോലെ മധുരം, ശാന്തം; 'സ'യുടെ ശാന്തത ഒരു കുഞ്ഞിന്റെയോ യോഗിയുടേയോ മുഖത്തു കാണുന്ന ശാന്തതയാണ്. ആദിമമായ ശാന്തത. 'പ'യുടെ ശാന്തത ഒരു കൊടുങ്കാറ്റിനോ ക്ഷോഭത്തിനോ, മഴയ്ക്കോ ശേഷം പ്രകൃതി കൈവരിക്കുന്ന balanced ശാന്തതയാണ്. രണ്ടിനും ഒരേ വിധം equalising balancing സ്ഥായിഭാവമാണെങ്കിലും ഈ അർത്ഥത്തിൽ ഭാവത്തിൽ അവയുടെ രസം വിഭിന്നമാണ്. കരയുന്ന ഒരു കുഞ്ഞ് കരച്ചിൽ ശമിച്ചാൽ, കൊഞ്ചിപ്പറയുന്ന അവ്യക്ത ധ്വനികളുള്ള സംഗീതാത്മകമായ പ്രോട്ടോഭാഷയെയും പഞ്ചമമെന്നു പറയുന്നു.

ധ: ദന്ത്യമായ മൃദുവർണ്ണം.

കുട്ടികൾ തത്തത്തത്തത്ത... താത്ത... താ. എന്ന് വെറുതെയും ഒരു ആവശ്യം ഉന്നയിക്കുന്നപോലെയും ഈ സ്വരം പ്രയോഗിക്കും.

നി: 'നീ', നാൻ... നാനം... മോനം... മുതലായ പദങ്ങളിൽ കാണുന്ന ദന്ത്യമായ വർണ്ണം. ഇതും കുഞ്ഞുങ്ങളുടെ വൊക്കാബുലറിയിലും പ്രാകൃത ദേശി വൊക്കാബുലറികളിലും സമൃദ്ധമായി ഉപയോഗിക്കാവുന്ന ഒന്നാണ്.

(തമിഴിൽ സ, രി, ക, മ, പ, ത, നി എന്നാണ് എഴുതുക. ഗ, ധ ഇല്ല.)

അ ആ... മുതലായ സ്വരാക്ഷരങ്ങൾ; യ, ര, ല, വ, ശ, സ (ഹ) എന്നിവ; ക, ച, ത, പ ഇവ അനുപ്രാസമായി ഉപയോഗിച്ച് പദങ്ങൾ കോർത്തിണക്കിയ സാഹിത്യം സംഗീതത്തോടു നന്നായി ചേരും. കുട്ടികൾക്കുപോലും ഈ അക്ഷരവർണ്ണങ്ങൾ ഉച്ചരിക്കാം. ഏറ്റവും ലളിതമധുരമായിരിക്കും. ഒരേ

സമയം ലാളിത്യവും ഗാംഭീര്യവുമുണ്ട്. ഭാരതീയസംഗീതത്തിൽ! അത് ഒരേ സമയം നിഷ്കളങ്കമായ ശിശുവുമാണ്; അദ്വൈതതന്മയത നേടിയ യോഗിയുമാണ്! നാദലയയോഗത്തിലൂടെയുള്ള രാഗചികിത്സയുടെ മനഃശാസ്ത്രവും ഈ പ്രത്യേകതകളിൽത്തന്നെ!




ആർക്കിറ്റാസ്/ആർക്കിമെഡിസ് തത്ത്വം വാസ്തുവിൽ;
നാദസൃഷ്ടിയുടെ, ജ്യോതിശ്ശാസ്ത്രകാല ഗണിതവുമായിട്ടുള്ള താരതമ്യം.

ജ്യാമിതിയുടെ സൗന്ദര്യം, വാസ്തുവിൽ കാന്തികവൈദ്യുതതരംഗങ്ങൾ ആയി (telluric current) അനുഭവപ്പെടുന്നതാണ് മുകളിലെ ചിത്രത്തിൽ കാണിച്ചത്. ഇത് ഗോളജ്യാമിതി (spherical geometry)യുടെ ജിയോഡെസിക് അറിയാതെ സാദ്ധ്യമല്ല. ഏറ്റവും മനോഹരമായ വാസ്തുവിലും, ഏറ്റവും ഉത്തമമായ അനുപാതമുള്ള ശരീരത്തിലും ഏറ്റവും നല്ല നാദവും ധ്വനിയും ഉണർത്തുന്ന വിധമാണ് കാണുന്നത്. 2:1 (അഷ്ടകം octave) 3:2 (fifths) 4:3 (4th) എന്നീ അനുപാതങ്ങളും സുവർണ്ണ ഛേദവും (golden section) ഉപയോഗിക്കുന്നു. അൽഫറാബി എന്ന ഇസ്ലാമിക് തത്ത്വചിന്തകൻ (c-872-950) ഇന്ത്യയിൽനിന്ന് ത്രിപുരസുന്ദരിയുടെ ഈ അനുപാതങ്ങൾ യൂറോപ്യൻ ലോകത്തിന് നല്കി. അതിൽനിന്ന് Pacioli-യും ലിയൊനാർഡോവും പിന്നീട് ജൊഹാനസ് കെപ്ലറും ഈ അനുപാതം പഠിച്ചു. കെപ്ലർ പഠിച്ചതോടെ ആധുനിക അസ്ട്രോഫിസിക്സിന് തുടക്കമായി. ആസ്ട്രോഫിസിക്സിലും സംഗീതത്തിലും വാസ്തുവിലും മാത്തമാറ്റിക്കൽ ഫിസിക്സിലും എല്ലാം ഇന്ത്യക്കാർ ഉപയോഗിച്ചിരുന്ന സുവർണ്ണനിയമം അൽഫറാബി-പക്കിയളി-ലിയൊനാർഡോ-ജൊഹാന്നാസ് കെപ്ലർ എന്നവഴിയാണ് സഞ്ചരിച്ചത്. കെപ്ലർ ഡിഫറൻഷ്യൽ കാൽക്കുലസ് കൊണ്ടേ ഇത് തെളിയിക്കാനാവൂ എന്നറിഞ്ഞു. ഈ ജോലി ബ്ലെയ്സ് പാസ്കൽ (1623 -1662) ആരംഭിച്ചു; ലീബ്നിസ് (1646-1716) മുഴുമിച്ചു. കെപ്ലർ എലിപ്റ്റിക്സ് function-ന്റെ ജ്യാമിതീയമൂല്യം കാണാനുള്ള മാർഗ്ഗം കണ്ടുപിടിച്ചു. ഈ രംഗത്തെ പ്രശ്നങ്ങൾ ജർമ്മനിയിലെ ഗോട്ടിങ്ടൺ യൂണിവേഴ്സിറ്റി പരിഹരിച്ചത് (1860) കാൾഗോസ് (1777-1855), ബെൺഹാർഡ് റെയ്മാൻ (1826 -1866) ഇവരിലൂടെയാണ്. 18-ാം നൂറ്റാണ്ടിൽ യൂറോപ്പിലെ ക്ലാസിക്കൽ സംഗീതം (മൊസാർട്ട്, വിവാൾഡി, ബീത്തോവൻ, ബാക്ക് അടക്കം) ഇതിനുശേഷം മാത്രമാണ് ഉണ്ടായത്. 24 major and minor keys ഉള്ളതും 13 അരടോൺ ഉള്ളതുമായ പാശ്ചാത്യരുടെ സിസ്റ്റം 24 അക്ഷരവും, 24 മണിക്കൂറും ഉള്ള ഗായത്രിയുടെ സ്വരപ്രസ്താരവും ഖണ്ഡമേരുവും തന്നെ. ഗോസ്റെയ്മാൻ അളവുകൾ ആദ്യത്തെ മനുഷ്യൻ ജനിക്കും മുമ്പുള്ള പ്രപഞ്ചത്തിന്റെയും പ്രപഞ്ചസംഗീതത്തിന്റെയും സൗന്ദര്യനിയമത്തിന്റെ പരമാർത്ഥ മൂല്യമാണ് എന്ന വാദം ഇപ്രകാരം ഭാരതീയരുടെ ആദിപരാശക്തി ത്രിപുരസുന്ദരിയുടെ പരമാർത്ഥസത്തയെ വെറും 200 കൊല്ലമായിട്ടേ കണ്ടെത്തിയിട്ടുള്ളൂ. ഇത് മനുഷ്യനിർമ്മിതമല്ല. ഭൂമിയുടെ ഗുരുത്വാകർഷണമൊ, പ്രപഞ്ചനിയമങ്ങളൊ മനുഷ്യനിർമ്മിതമല്ല; സംഗീതനിയമങ്ങളും മനുഷ്യനിർമ്മിതമല്ല. അതവിടെ നേരത്തെ ഉണ്ട്. അതാതു കാലത്തിൽ അനുഗൃഹീതരായ മനുഷ്യർക്ക് വീണ്ടും അനുഭവിച്ച് നിർവൃതികൊള്ളാൻ! 'ഞാൻ കണ്ടു'—(കണ്ടേൻ സീതയെ-) എന്ന് സംഗീത, സാഹിത്യവിശാരദരായ ഹനുമാനെപ്പോലുള്ള ശ്രീരാമദാസർക്ക് (സാമവേദോപാസകർക്ക്) re-discover ചെയ്യാൻ! അതായത് നാം ഇപ്പോൾ ബെൽകാന്റോ, ശബ്ദാഭ്യാസമെന്നു പറയുന്നത്, മനുഷ്യൻ തന്റെ പാടാനുള്ള ശക്തി (potential), തന്റെ നാദത്തിന്റെ സ്വാഭാവികഗുണങ്ങൾ വീണ്ടും കണ്ടെത്തുന്ന പ്രക്രിയയെയാണ്. സൊപ്രാനോ ശബ്ദം C = 256 (F) അടുത്ത 1/2 tone (അന്തരക്കോൽ) FG

പാടുമ്പോൾ മറ്റൊരു ഗുണം (quality) അഥവാ റേഞ്ചിൽ പാടുന്നു. ഈ റേഞ്ച് ഒരു വ്യക്തിയുടെ ഫിസിയോളജി നിർണ്ണയിക്കുന്നതാണ്. സ്വാഭാവികവരദാനമാണ്. അതിനെ കൃത്രിമമാക്കി മാറ്റിപ്പാടിയാൽ ശബ്ദസൗകുമാര്യം നഷ്ടപ്പെടും. ഈ കണ്ടെത്തൽ മാത്രമാണ് (സ്വാഭാവികനിയമങ്ങളുടെ പുനർദർശനം) ബെൽ കാന്റോ ട്രെയിനിങ്. 10 cycle അപ്പുറം (A = 440) പാടാൻ സൊപ്രാനോ ശബ്ദമുള്ളവർ F□-ൽ അല്ല F-ൽ തുടങ്ങണം. F□-ൽ തുടങ്ങിയാൽ ചെന്നായയുടെ ശബ്ദം (wolf tone) വരും; അല്ലെങ്കിൽ ശബ്ദത്തിന് ആയാസപ്പെട്ട് Strain ചെയ്തു പാടുന്ന പ്രതീതിവരും. ഇത് കാലക്രമത്തിൽ ശബ്ദഭംഗി തീർത്തും നശിപ്പിക്കും. ഗ്രഹങ്ങൾക്ക് സൂര്യനിൽനിന്ന് ഉള്ള ദൂരം ആസ്പദമാക്കി 'C' യിലോ, കോണികഗതി (angular velocity) ആസ്പദമാക്കി F-ലോ സൂര്യനെ നിർത്തിയാൽ, F-നും F□-നും ഇടയിലാണ് asteroid belt വരിക. ആ സ്ഥാനം കൊണ്ടാണ് അവിടെ ഉണ്ടായിരുന്ന ഗ്രഹം (ശബ്ദം) നശിച്ചുപോയത്. കെപ്ലർ ഈ സ്ഥാനം നിർണ്ണയിച്ചു. അത് ശരിയെന്ന് ഗോസ് തെളിയിച്ചു. 19-ാം നൂറ്റാണ്ടിൽ മാത്രമാണ് asteroid belt ആ സ്ഥാനത്തുണ്ട് എന്ന് ശാസ്ത്രജ്ഞർ കണ്ടത്. F, F□ ഇവയുടെ മദ്ധ്യത്തിലുള്ള Zone of harmonic discontinuity-യാണിത്. ഇത് അകത്തെ ഗ്രഹങ്ങളെ (സൗരയൂഥത്തിലെ) പുറത്തെ ഗ്രഹങ്ങളിൽനിന്നു വേർതിരിക്കുന്നു.

6 തരം vocal singing ശബ്ദങ്ങൾ—സൊപ്രനൊ, ടെനർ, മിസോസൊപ്രാനോ, ബാരിടോൺ, കൺട്രാൾട്ടോ, ബാസ്—ബാരിടോൺ. ഇവ ഒരു ശ്രേണിയാണ്. ഈ ശ്രേണിയാണ് സ്വാഭാവികമായ polyphony-ക്ക് ആധാരം. 18-ാം നൂറ്റാണ്ടിൽ ആദ്യമായി തന്ത്രീവാദ്യങ്ങൾ യൂറോപ്പിൽ ഉണ്ടായപ്പോൾ C=256 ലായിരുന്നു. 19-ാം നൂറ്റാണ്ടിൽ A 440-ൽ കീ ബോർഡ് ഉണ്ടായതോടെ ക്ലാസിക്കൽ സംഗീതത്തിന്റെ പോളിഫൊണിയെ അടിച്ചമർത്തി (suppressed) (സൊപ്രാനോ കുട്ടികളുടെ ശബ്ദമാണ്.)

കലാപരമായ സൗന്ദര്യബോധം മനുഷ്യനു മാത്രമെ ഉള്ളു. പരസ്പരം ആശ്രയിക്കുന്ന രണ്ടു ഘടകമുണ്ട്. അതിൽ (1) യാഥാസ്ഥിതികമായ, സാധാരണമായ സൗന്ദര്യബോധം (formal) (2) അസാധാരണമായ, അലൗകികമായ, ആത്മീയമായ സൗന്ദര്യബോധം (spiritual).

സ്വതന്ത്രമായി കളിച്ചുകൊണ്ടിരിക്കുന്ന ഒരു കുഞ്ഞ് താൻ ഒരു പുതിയ വസ്തു കണ്ടെത്തിയാൽ, പുതിയ ഒന്ന് സൃഷ്ടിച്ചാൽ ആനന്ദം കൊണ്ട് തുള്ളിച്ചാടും. കുഞ്ഞിന്റെ നിഷ്കളങ്കമായ ആ ആനന്ദാനുഭവം കണ്ടാൽ അമ്മയുടെ കണ്ണിൽ ആനന്ദാശ്രുക്കൾ വരും. ഓരോ ശാസ്ത്രജ്ഞനും ഓരോ ഗായകനും അമ്മ പരാശക്തിയുടെ മുന്നിൽ ആ കുഞ്ഞാണ്. അതിന്റെ ഓരോ ലീലയും, കണ്ടുപിടിത്തവും, സൃഷ്ടിയും അമ്മയുടെ കണ്ണിൽ ആനന്ദക്കണ്ണീരും മെയ്യിൽ ഹർഷപുളകവും മാറിൽ വാത്സല്യമധുരവും നിറയ്ക്കുന്നുണ്ട്. ഈ അറിവിലാണ് ശ്രീവിദ്യോപാസകരുടെ 'സൗന്ദര്യലഹരി'; സാരസ്വതം. സംഗീതജ്ഞൻ ഓരോരോ നൂതനരാഗം പാടുമ്പോഴും അമ്മ ആ കുഞ്ഞിനെ നോക്കി വാത്സല്യമധുരം പൊഴിക്കുന്നു. ആ കിളിക്കൊഞ്ചലിൽ ആനന്ദിക്കുന്നു. എത്ര വലിയ ശങ്കരാചാര്യരും

അമ്മയ്ക്ക് കുഞ്ഞാണ്!! പ്ലാറ്റോ ആത്മീയമായ ഈ വികാരത്തെ നന്മ, സൗന്ദര്യം ഇവയുടെ മുദ്രയായ 'അഗത്തോസ്' എന്നു വിളിച്ചു. (ഗ്രീസിൽ അഗാപെ). ഇത് വിപരീത സ്വഭാവമുള്ള ഇറോസ് അഥവാ കാമത്തിൽനിന്നു വിഭിന്നമാണ്. അഗാപെ ലാറ്റിനിൽ കാരിറ്റാസ് എന്നറിയുന്നു. ഈശ്വരപ്രേമം, മാനവപ്രേമം, സത്യം, സൗന്ദര്യം ഇവയുടെ ലക്ഷണമുള്ള മംഗളദേവീരൂപം ആണ് ത്രിപുരസുന്ദരിയായ അഗാപെ. ശ്രദ്ധാപൂർവ്വമുള്ള ധ്യാനമനനങ്ങളാൽ പരിശുദ്ധരായ മനുഷ്യർ അവളെ കണ്ടെത്തുന്നു. എല്ലാ മനോഹര സൃഷ്ടികളിലും, എല്ലാ കലകളിലും, എല്ലാ കണ്ടെത്തലുകളിലും ആനന്ദമയിയായ അമ്മയുടെ സൗന്ദര്യസാന്നിദ്ധ്യമുണ്ട്. ഇത് ഡയൊനേഷ്യൻ രതി (ഇറോസ്)ഭാവത്തിൽനിന്നു കടകവിരുദ്ധമാണ്.

സംഗീതം മിസ്റ്റിക്കൽ/കാവ്യ/റൊമാന്റിക്/അഗാപെ/ആത്മീയസൗന്ദര്യാനുഭവം നല്കുന്നു. അതേസമയം പ്രകൃതി/പ്രപഞ്ചനിയമങ്ങളുടെ ശാസ്ത്രീയ/ലോജിക്കൽ/rational/ഗണിതഘടനയെ ഗ്രഹിപ്പിക്കയും ചെയ്യുന്നു. $3\sqrt{2}$ കാണാനുള്ള ചിത്രങ്ങൾ വയനാട്ടിലെ തൊവരി (കൈ) ഗുഹയിലുണ്ട്. തൊവരികൈ അഗസ്ത്യമുനി ആദ്യം ദക്ഷിണഭാരതത്തിൽ വന്നപ്പോൾ 18 വേൾ മുഖ്യരോടൊത്ത് താമസിച്ച സ്ഥലമാണ്. അഗസ്ത്യപത്നിയായ ലോപാമുദ്രയുടെ സൂത്രം (ലോ.സൂ) എന്ന പഞ്ചദശീയന്ത്രമാണ് ആമ (കച്ഛപം)യുടെ പുറത്തുള്ള 8 x 9 = 72 എന്ന ക്യൂബുകളുടെ സമാഹാരം (18 വേൾമുഖ്യർ x 4). ജലഘടികാരം (ഇന്ത്യൻ water clock) ആണ് ആർക്കിമിഡിസ് പ്രിൻസിപ്പിളിനു മുമ്പേ ഉണ്ടായത്. അതും $3\sqrt{2}$-ന്റെ ഗണിതതത്ത്വം. പൈ (ശ്രുതി)/സ്വരം) ഒരു പൂജ്യത്തിന്റെ (zero) അഥവാ അനന്തതയുടെ അടഞ്ഞ വലയത്തിന്റെ മാത്രമല്ല, അനന്തശ്രേണികളുടെ അപരിമിതമായ പരിധിയെ, ആനന്ദാനന്ത ശ്രേണികളുടെ ജിയോഡെസിക്കിലെ സൗന്ദര്യത്തെ അളക്കാനുമാണ്. 4, $-4/3 + 4/5 - 4/7 + 4/9$ – അഗസ്ത്യൻ ജ്യോതിഷാചാര്യൻ മാത്രമല്ല, ആദ്യമായി കാരാധുനി മീട്ടി സാമസംഗീതം പാടിയ ഋഷിയും കടൽ, ആകാശമാർഗ്ഗങ്ങളിൽ പ്രപഞ്ചം ചുറ്റിയവനുമാണ്.

പൂജ്യം (ഖഹരം) ഒന്നായി, മൂന്നായി, അഞ്ചായി, ഏഴായി, ഒമ്പതായി ത്തീരുന്ന(0-1-3-5-7-9—ഏകധാ, ത്രിധാ, പഞ്ചധാ, സപ്തധാ, നവധാ—എന്ന് സാമവേദപ്രോക്തമായ ഛാന്ദോഗ്യം)തിനെ,




ത്രികോണം, ചതുരം, വൃത്തം, അണ്ഡാകൃതി,—4 തരം രൂപങ്ങൾ

0 + 4 = 4    4 + 1 = 5    5 + 3 = 8    5 + 7 = 12    7 + 9 = 16

അടുത്തടുത്ത സംഖ്യകളെ കൂട്ടുന്ന പ്രക്രിയയിലാണ് നവരസങ്ങൾ കൊണ്ടുള്ള ഈ ഷോഡശം രാഗിണിമാരുടെ സംഖ്യ ആരംഭം. പിന്നെയങ്ങോട്ട്, 16008 വരെയുള്ള രാഗിണിമാർ ഉത്ഭവിക്കുകയായി. ഭാഗവതത്തിലും

ചിലപ്പതികാരത്തിലും ഭരതന്റെ നാട്യശാസ്ത്രത്തിലുമൊക്കെ ഇതിന്റെ സൂചനയുണ്ട്. ജ്യോതിശ്ശാസ്ത്ര, ശില്പശാസ്ത്രഗ്രന്ഥങ്ങളിൽ ഇതിന്റെ ബ്രഹ്മാണ്ഡ, പിണ്ഡാണ്ഡാനുപാതങ്ങൾ! സംഗീതത്തിൽ ഈ അനുപാതം കൊണ്ട് രചിക്കാവുന്ന രാഗാനുഭൂതികൾ...

(ഷോഡശികസ്തു വികാരഃ

ഗൗരി, പദ്മ, ശചി, മേധ, സാവിത്രി, വിജയ, ജയ, ദേവസേനാ, സ്വധാ, സ്വാഹാ, ശാന്തി, പുഷ്ടി, ധൃതി, തുഷ്ടി, കുലദേവത, ആത്മദേവത എന്ന് 16 പേർ.

അഷ്ടമാതൃക്കളിൽനിന്നാണ് ഇവർ ജനിച്ചത്. അഷ്ടമാതൃക്കൾ:

ബ്രാഹ്മി, മഹേശ്വരി, ചാണ്ഡി, വാരാഹി, വൈഷ്ണവി, കൗമാരി, ചാമുണ്ഡ, ചർച്ചിത)

സരിഗമപധനി എന്ന സപ്തർഷികൾ (സപ്തമാതൃക്കൾ) എങ്ങനെ അഷ്ടമാതൃക്കളായി? 8 വീഥി അഥവാ കോഷ്ഠങ്ങളിൽ (ഗോഷ്ഠം = ഗോപവാടം, ഗോകുലം) 7 ഗോക്കളെ (സപ്തസ്വരം) നിർത്തുന്ന സ്വരസോപാനം (ഖണ്ഡമേരു) അഥവാ പാസ്ക്കൽ നേരത്തെ പറഞ്ഞു. ഒക്ടേവിലെ എട്ടാമത്തെ സ്വരം താരഷഡ്ജവും, ആദ്യത്തെ സ്വരം മന്ദ്രഷഡ്ജവുമാകയാൽ ഏഴിൽത്തന്നെ 8 ഒതുങ്ങുന്നു.

| | | | |
|---|---|---|---|
| സ (മന്ദ്രഷഡ്ജം) | 256 കമ്പനം/sec. (16x16) | = | ഒന്ന് |
| രി | 288/sec | = | $1\,^1/_8$ |
| ഗ | 320 | = | $1\,^1/_4$ |
| മ | $341\,^1/_3$ | = | $1\,^1/_3$ |
| പ | 384 | = | $1\,^1/_2$ |
| ധ | $426\,^2/_3$ | = | $1\,^2/_3$ |
| നി | 480 | = | $1\,^7/_8$ |
| സ (താരഷഡ്ജം) | (ആകെ 512) | = | 2 |

1, 2 എന്ന രണ്ടു ഷഡ്ജങ്ങൾ (Integers) ഭക്തങ്ങൾ (ഭക്തകൾ fractions) ആവുമ്പോൾ രിഗമപധനിയുടെ നഷ്ടസംഖ്യകളോടു ചേർത്ത്, 1/1, 9/8, 5/4, 4/3, 3/2, 6/3, 15/8, 2/1 എന്ന് അഷ്ടസംഖ്യ (അഷ്ടമാതൃക്കൾ) ഹാരകങ്ങളുടെ LCM-നെ ഓരോ ഭക്തയെക്കൊണ്ടും ഗുണിക്കുക. അപ്പോൾ കിട്ടുന്ന പൂർണ്ണസംഖ്യകളാണ് 8 സ്ഥാനങ്ങളുടെ കമ്പനസംഖ്യ (24, 27, 30, 32, 36, 40, 45, 48).

(1946 മാർച്ച് മാസത്തിലെ ഡയറിയിൽ അമ്മാമൻ ഇത് കുറിച്ചിട്ടിരിക്കുന്നത് കാണാം. ഞാൻ അമ്മയുടെ ഗർഭത്തിൽ 7, 8 മാസം ഉള്ള ഗർഭസ്ഥശിശുവായിരിക്കെ!!)

പിംഗളഛന്ദശാസ്ത്രത്തിൽ 1 മുതൽ 38 അക്ഷരം വരെയുള്ള ഗായത്രീ നാമങ്ങൾ കാണാം. ഇവയെ 56 കള്ളികളിൽ (9 x 8 രേഖകൾ; 8 x 7 കോഷ്ഠം അഥവാ ഗോഷ്ഠം/വീഥി) വരയ്ക്കുക. 72 രേഖകൾക്കകത്ത്—ഈ 72 രേഖകൾക്കകത്ത് 56 അക്ഷരസംഖ്യയെ 7 ഛന്ദസ്സിൽ, 7 വിധം രാഗമാക്കി എഴുതുന്നത് ഇങ്ങനെയാണ്.

| | 1 ഗായത്രി | 2 ഉഷ്ണിക് | 3 അനുഷ്ടുപ്പ് | 4 ബൃഹതി | 5 പംങ്ക്തി | 6 ത്രിഷ്ടുഭ് | 7 ജഗതി |
|---|---|---|---|---|---|---|---|
| 1. ആർഷി | 24 | 28 | 32 | 36 | 40 | 44 | 48 |
| 2. ദൈവി | 1 | 2 | 3 | 4 | 5 | 6 | 7 |
| 3. ആസുരി | 15 | 14 | 13 | 12 | 11 | 10 | 9 |
| 4. പ്രാജാപത്യം | 8 | 12 | 16 | 20 | 24 | 28 | 32 |
| 5. യാജുഷി | 6 | 7 | 8 | 9 | 10 | 11 | 12 |
| 6. സാമ്നി (സാമിക) | 12 | 14 | 16 | 18 | 20 | 22 | 24 |
| 7. ആർച്ചിക | 18 | 21 | 24 | 27 | 30 | 33 | 36 |
| 8. ബ്രാഹ്മി | 36 | 42 | 48 | 54 | 60 | 66 | 72 |

താരസ്വരത്തിൽ പാടുന്നതിന് ധവളനിറം; (ഉദാത്തം) അഗ്നിദേവത; ബ്രാഹ്മണജാതി, ഭരദ്വാജഗോത്രം—മന്ദ്രസ്വരത്തിൽ പാടുന്നതിന് ലോഹിത നിറം; (അനുദാത്തം) സോമൻ ദേവത; വൈശ്യജാതി; ഗാർഗ്ഗ്യഗോത്രം. (അഗ്നി, സോമൻ, സൂര്യൻ ചേർന്നതാണ് ശ്രീസൂക്തവും ശ്രീയന്ത്രവും) ഏറ്റവും ഉദാത്തമായ ഗായത്രിക്കും, ഏറ്റവും അനുദാത്തമായ ത്രിഷ്ടുഭത്തിനും മദ്ധ്യത്തിലാണ് സ്വരിതമായ ജഗത്ത് (ഗാന്ധർവ്വവേദത്തിൽ, നിഗ ഉച്ചം; രിധ നീചം, ശേഷം വരുന്ന സമപ സ്വരിതം) ഇതാണ് യാജ്ഞവൽക്കീയശിക്ഷയിൽ പറയുന്നത്. ജൂൺ 11-ന്റെ ഡയറിയിൽ അമ്മാമൻ (1946) ശില്പം ഛന്ദ ഇതിശ്രുതേഃ എന്ന് കുറിച്ചിട്ടിരിക്കുന്നു. ഛന്ദസ്സുതന്നെയാണ് ശില്പവും വാസ്തുവും എല്ലാം. തേജസ്സാണ് ബ്രഹ്മവർച്ചസം അഥവാ ഗായത്രി. ഓജസ്സും ഇന്ദ്രിയവീര്യവുമാണ് ക്ഷത്രിയത്വം അഥവാ ത്രിഷ്ടുഭം. ജാഗ്രദ് ബോധം, ജാഗരിതമാണ് ജഗതി. മൂന്നും ഒരാളിലുണ്ടാവണം, പൂർണ്ണതയ്ക്ക്. പൂർണ്ണതയുടെ അനുപാതങ്ങൾ ഇതാണ്! സൗന്ദര്യത്തിന്റെയും ആനന്ദത്തിന്റെയും അനുപാതങ്ങളും ഇതാണ്. മന്ത്രശാസ്ത്രത്തിൽ പടലം, പദ്ധതി, വർണ്ണം, സഹസ്രനാമം, സ്തോത്രം എന്നിവ ദേവതയുടെ അഞ്ച് അംഗങ്ങളാണ് (ശിരസ്സ്, ഹസ്തങ്ങൾ, കവചം അഥവാ ശരീരം, മുഖം. സംഗീതം—ഷഡംഗന്യാസത്തിൽ ഹൃദയം, ശിരസ്സ്, ശിഖ, നേത്രം, കവചം. അസ്ത്രം എന്നിവ). പഞ്ചാംഗധ്യാനം കൂടാതെ മന്ത്രമോ രാഗമോ സാദ്ധ്യമല്ല—ആത്മാവ്, വാക്ക്, സ്ഥാനം, മന്ത്രം, ഹവ്യം, ദേഹശുദ്ധി (പഞ്ചശുദ്ധി) ഇല്ലാതെയും പൂജ നന്നല്ല. (അത് ആഭിചാരമാണ്.) പഞ്ചശുദ്ധിയുള്ള പൂജ ആഭിചാരത്തിന്റെ വിപരീതമായ വ്യഭിചാരമാണ് എന്നർത്ഥം വേണമെങ്കിൽ എടുക്കാം. പക്ഷേ, ഇവിടെ വ്യഭിചാരപദത്തിനർത്ഥം സാധാരണ ലൗകി

കാർത്തമല്ല. ഉപാസകനും ഉപാസനാമൂർത്തിയും പഞ്ചശുദ്ധിയോടെ ഒന്നാവുന്നതാണ്. രാഗവും രാഗോപാസകനും ഇങ്ങനെ ഒന്നാവുമ്പോൾ പ്രയോക്താവിന് അദൃഷ്ടവും ദൃഷ്ടവും ആയ എല്ലാ അഭ്യുദയങ്ങളും (നിച്ചൽ) ലഭിക്കുന്നു. ഇക്കാര്യം ഞാൻ മനസ്സിലാക്കിയത് (രാഗങ്ങളെ ഗായകർ രാഗദേവതാധ്യാനം ചെയ്താണ് പാടുന്നതെന്ന്) ശ്രീ യേശുദാസിൽനിന്നാണ്.

(വൈശാഖം, ശ്രാവണം, (ഉത്തമം) അശ്വയുജം, കാർത്തിക, മാർഗ്ഗശീർഷം, മാഘം, ഫൽഗുനം എന്നീ 7 മാസങ്ങളും മന്ത്രാരംഭത്തിനും വിദ്യാരംഭത്തിനും നല്ലതാണ്.) പുരുഷശരീരത്തിൽ ഇടത്ത് ഇഡയും വലത്ത് പിംഗളയും. സ്ത്രീശരീരത്തിൽ വലത്ത് ഇഡയും ഇടത്ത് പിംഗളയും അതാത് വശത്തു നിന്നുള്ള പ്രവാഹോല്പത്തിയാൽ ശക്തമായിരിക്കുന്നു. പ്രജാപതി വ്രതത്തിൽ നാഡീമിശ്രണം (സ്ത്രീപുരുഷന്മാർ തമ്മിൽ) വേണം. മറ്റ് 7-ലും വേണ്ട. (പുരുഷന് വലത്തും സ്ത്രീക്ക് ഇടത്തും ശുഭമെന്ന സങ്കല്പം ഇതിൽനിന്നാണ്).

തള്ളവിരലും അനാമികയും കൂട്ടിപ്പിടിക്കുന്ന മുദ്ര (സമപ)യായ സ്വരിതം സർവ്വലോകരഞ്ജകവും വശീകരണക്ഷമവുമായ സൂര്യ(സ്വര)മുദ്രയാണ്. ഇതാണ് സംഗീതത്തിലും ഉത്തമമന്ത്രത്തിലും ഉപയോഗിക്കുക. ഗമപ (ഗാന്ധാരം മുതൽ) ഉള്ള തള്ളവിരൽ + ചൂണ്ടുവിരൽ ആഭിചാരികൾ ഉപയോഗിക്കുന്നതിനാൽ പില്ക്കാലത്ത് ഉത്തമാരാധകർ വേണ്ടെന്നുവെച്ചു. (ഗാന്ധാരഗ്രാമം അങ്ങനെ ലുപ്തമായി.) ധനി, മപ (ചെറുവിരൽ + തള്ളവിരൽ) സ്തംഭനകർമ്മങ്ങൾക്കുള്ള മുദ്രയാണ് (കുലാർണ്ണവ തന്ത്രം). ഈ മുദ്രകൾ നൃത്തത്തിലും ഉപയോഗിക്കുന്നുണ്ട്. ഇങ്ങനെ ഖഗോളശാസ്ത്രം, കാലവിധാനശാസ്ത്രം, സാമുദ്രിക, ഗണിതം, ആയുർവ്വേദം, യോഗമാർഗ്ഗം, തന്ത്ര, മന്ത്രശാസ്ത്രങ്ങൾ, മുദ്രകൾ ഇവയോടെല്ലാം താരതമ്യപ്പെടുത്തിയാണ് രാഗചികിത്സ എന്ന ആശയത്തെ ത്രിപുരസുന്ദരിയുടെ ആനുപാതികചിത്രമായ ശ്രീചക്ര/ശ്രീയന്ത്രങ്ങളുടെ സൗന്ദര്യസങ്കല്പത്തിൽ അടിസ്ഥാനപ്പെടുത്തിയ 72 മേളകർത്താരാഗങ്ങളിലൂടെ പുനർനിർവ്വഹിക്കുന്നത്.

## ത്രിപുരസുന്ദരിയുടെ ഇന്നത്തെ അനുപാതം

സൗന്ദര്യം കാണുന്നവന്റെ കണ്ണിലാണ് എന്നൊരു പഴഞ്ചൊല്ലുണ്ട്. ഓരോരോ വ്യക്തിയുടെയും സൗന്ദര്യാരാധന (ആസ്വാദനം) അവനവന്റെ രസന അനുസരിച്ച് വ്യത്യസ്തമായിരിക്കും. നമ്മുടെ ജനിതകങ്ങൾ, വളർന്ന ചുറ്റുപാട്, സംസ്കാരം, കാലഘട്ടം ഇവയൊക്കെ സൗന്ദര്യസങ്കല്പങ്ങളെ രൂപീകരിക്കുന്നതിൽ പങ്കുവഹിക്കുന്നുണ്ട്. 'Beauty is in the phi of the beholder' എന്ന് 21-ാം നൂറ്റാണ്ടിലെ ഒരു മാക്സിലോഫേഷ്യൽ (maxillofacial) സർജ്ജൻ പറയുമ്പോൾ അത് പുതിയ കുപ്പിയിലെ പഴയ വീഞ്ഞാണെന്ന് അലോപ്പതിയിൽ അല്പസ്വല്പം പരിചയമുള്ള ഞാനും പറയുന്നത് ഇതുവരെ പറഞ്ഞ എല്ലാ സാംസ്കാരികമായ അറിവും രസനയും ചേർന്ന് രൂപം നൽകിയ എന്റെ സൗന്ദര്യസങ്കല്പം കൊണ്ടാണ്. ഡോ. സ്റ്റീഫൻ മാർക്വാർഡ്ട്ടിന്റെ beauty mask (സൗന്ദര്യാവരണം) ത്രിപുരസുന്ദരിയുടെ 'നവാവരണ'ങ്ങളുടെ മുമ്പിൽ ഇവിടെ നമുക്ക് താരതമ്യം ചെയ്യാം. മനുഷ്യ

സൗന്ദര്യത്തിന്റെ മൂശ (template) phi അഥവാ പഞ്ചഭുജത്തിലാണ് എന്നാണ് അദ്ദേഹത്തിന്റെ നിഗമനം. പഞ്ചഭുജം + ഡെക്കാഹെഡ്രൺ ചേർന്നാൽ എല്ലാ സൗന്ദര്യമാനവുമായി എന്നദ്ദേഹം പറയുന്നുണ്ട് (Marquardt beauty analysis) ദൈവികാനുപാതം (divine proportion) എന്ന ഫിബോനാച്ചി ശ്രേണി യിലുള്ള ഒരു സുവർണ്ണസംഖ്യ (golden number) ആണ് phi (Ñഎന്ന് മുദ്ര). അതിന്റെ മൂല്യം = 1.6180,33,988,74,989. (പഞ്ചസിദ്ധാന്തിക page 254-ൽ രാസഘരിക 1608360, വേദസംഖ്യ 1600984 എന്ന് കൊടുത്തത് കാണാം—ഇവ ഡെക്കാനിൽ പ്രചാരത്തിലിരുന്ന ആസ്ട്രോണമി/ഗണിതസംഖ്യകളാണ്.)

1.6180,33,988,74,989നെ പഴയ ഇന്ത്യൻ സമ്പ്രദായം എങ്ങനെ കാണുന്നു? ആദ്യമായി ദശാംശം നീക്കുക. എന്നിട്ട്,

| | | |
|---|---|---|
| 16000, + 180, (രാസഘരിക/2) | – | 1 |
| 33 | – | 3 |
| വേദസംഖ്യ (984) +4 | – | 4 |
| വേദസംഖ്യ+5 | – | 5 |

ആണ് ഈ സംഖ്യ എന്നു തിരിച്ചറിയുക (1, 3, 4, 5)

16 എന്ന ഷോഡശ മാതൃമണ്ഡലത്തിനു പിന്നിൽ പൂജ്യങ്ങൾ ഇട്ട് അതിനോട് 8 മാതൃമണ്ഡലം ചേർത്ത കൃഷ്ണന്റെ 16008 രാഗരാഗിണീ മണ്ഡലം ഗ്രഹിക്കുക. 180 രാസഘടികയുടെ അവസാനത്തെ 3 സംഖ്യക ളുടെ അർദ്ധമാകയാൽ ഒരർദ്ധഗോളമാണ്. അതിന്റെ പൂജ്യം നീക്കിയ 18 ഭാരതീയരുടെ പ്രധാന ദൈവികസംഖ്യ. ചതുർദണ്ഡിയായി ഗോളത്തെ സമ ചതുരശ്രീകരിച്ചാൽ ഒരു ഭാഗം—അങ്ങനെ 4 ഭാഗം (18 x 4 = 72) കൂടിയത് മേളകർത്താരാഗ സംഖ്യ (19 കർണ്ണമായ 361 ഡിഗ്രിയുള്ള ഒന്നിന്റെ –)

മൂന്നാമത്തെ സംഖ്യ 33 മുക്കോടി ദേവഗന്ധർവ്വാദികളുടെ സംഖ്യ. അവർ സ്വരം മാത്രം ഭക്ഷിക്കുന്ന സുവർല്ലോകവാസികളാണ്; സൗന്ദര്യാ രാധകരും നിരതിശയാനന്ദസ്വരൂപരുമാണ്. നിശ്ചിന്തരായി സുഖമായി നിരതിശയാനന്ദരായിരിക്കുന്നവരോട് താദാത്മ്യം പ്രാപിക്കുന്നവരും ആന ന്ദരൂപരായിത്തീരുന്നു; അത്തരം ആനന്ദരൂപരിൽ 5 പേർ (ഉത്തമർ) ആരൊക്കെ?

1931 ജനുവരി 16-ാം തീയതിയിലെ ഡയറിയിൽ അമ്മാമൻ കുറിച്ചിട്ട 2 ഉദ്ധരണികൾ ഇതാ.

അഗസ്ത്യോ മാധവശ്ചൈവ മുചുകുന്ദോ മഹാബലഃ
കപിലോ മുനി രാസ്തീകഃ പഞ്ചൈതേ സുഖശായിനഃ (രത്നാവലി)
ശബ്ദേനാപഃപയഃപീത്വാ
ശബ്ദേനഘൃത പായസം
ശബ്ദേനാപോ ശനം കൃത്വാ
സുരാപാനസമം പിബേൽ (അത്രിഃ)

അഗസ്ത്യമഹർഷി, മഹാവിഷ്ണു, മഹാബലശാലിയായ മുചുകുന്ദ ചക്രവർത്തി, അമ്മയ്ക്ക് ഉപദേശം നൽകിയ കപിലമുനി, നാഗമാതാവിന്റെ പുത്രനായ ആസ്തികൻ—ഇവരാണ് യോഗനിദ്രയിൽ സുഖശായികളായി രിക്കുന്നവർ. സുര എന്നാൽ പാലിൽ ഉപ്പുചേർത്ത വാത്മീകവപ. വാജപേയം.

സൗത്രാമണിയിൽ ഇത് പാമ്പിൻപുറ്റിൽ ഒഴിക്കും. ശബ്ദത്തിലെ സുരയിൽ കുണ്ഡലിനീയോഗികളായ നാഗങ്ങൾ/നാഗവംശീയർ ലയിക്കുന്നു. സുര എന്നാൽ സ്വരം തന്നെ.

ശബ്ദം ജലമയമായ രസമാണ്—പാലും, നെയ്യും, പായസവും, സുരാപാനവും പോലെ രസാനുഭൂതിതലത്തിൽ സർവ്വവും മറക്കുന്ന സംഗീതശാസ്ത്രത്തിന്റെ സൗന്ദര്യാനുഭവം കാരാധുനി മീട്ടിപ്പാടിയ അഗസ്ത്യമുനിയും, അദ്ദേഹത്തിന്റെ 'പഞ്ചദശീ'മന്ത്രസിദ്ധിയായ ലോപമുദ്രയും, സാമവേദമായ വിഷ്ണുവും അദ്ദേഹത്തിന്റെ ശക്തിയായ ശ്രീ(ചക്ര)ത്രിപുരസുന്ദരിയും, സൂര്യകുലരാജാക്കന്മാരിൽ ബല, അതിബല നേടി രാജ്യലക്ഷ്മി, വിജയലക്ഷ്മി എന്നിവരെ നേടിയ ചോള(ദാക്ഷിണാത്യ)വംശപിതാമഹനായ മുചുകുന്ദനും, 'ദേവാഹൂതി'യിൽ പിറന്ന് 'സാംഖ്യ'ത്തിന് നവരൂപം രചിച്ച ഗുരുവായ കപിലനും, മാനസ എന്ന വാസുകീസഹോദരിയിൽ (ജഗത്കാരുവായി 12 നാമങ്ങളോടെ ജനിച്ച ആദിഗൗരി ശങ്കരശിഷ്യയും മഹാവിഷ്ണുവിന് ഇഷ്ടപ്രേയസിയുമാണ്. മാഘപഞ്ചമിയിൽ അവളെ പൂജിക്കുന്നത് ഉത്തമമാണ്). ജനിച്ച് ജനമേജയന്റെ വംശഹത്യയെ തടുത്ത കരുണാമയനായ ആസ്തികനും 33 കോടി ദേവന്മാരെക്കാൾ ആനന്ദാനുഭവം നേടിയവരാണ്; ആനന്ദസ്വരൂപരാണ്. 72 എന്ന പരമപ്രധാനമായ സംഖ്യയോട്, 76 എന്ന ധൂമകേതുസംഖ്യ (18 X 4 = 72; 19 X 4 = 76) കൂട്ടിയാൽ 148 കിട്ടും. ഇത് ഡെക്കാനിൽ ഉപയോഗിച്ചിരുന്ന ജ്യോതിശ്ശാസ്ത്രസംഖ്യതന്നെ (പേജ് 254 പഞ്ചസിദ്ധാന്തിക). ഇതിനെ 2 കൊണ്ട് ഹരിച്ച(mean)താണ് 74. (കൂടുതൽ ഗണിതപരമായ details-ന് പഞ്ചസിദ്ധാന്തികയുടെ വ്യാഖ്യാനം—NBS Kottayam നോക്കുക). ത്രികോണം, ചതുരം, വൃത്തം, അണ്ഡം എന്ന 4 ആകൃതികളുടെ സൗന്ദര്യസങ്കല്പം മുഴുവൻ ജ്യാമിതീയമായി ശ്രീചക്രത്തിലുണ്ട്. ഈ 4 ആകൃതികളിലാണ് മനുഷ്യശരീരത്തിന്റെ അനുപാതവും.




0.7 എന്ന അനുപാതത്തിലാണ് അരക്കെട്ടും നിതംബവുമെങ്കിൽ (waist hip ratio-WHR) ഭൂമിയിലെ ഏതു ഭാഗത്തു ജനിച്ചാലും ഏതു വർഗ്ഗത്തിൽ, ഏതു സംസ്കാരം ഉൾക്കൊണ്ടു വളർന്നവരായാലും, അതിൽ സൗന്ദര്യമുണ്ടാവും. സൗന്ദര്യം കണ്ടെത്തുമെന്നാണ് ആധുനികരുടെ നിഗമനം. BMI

(Body Mass Index) ആണ് സൗന്ദര്യത്തിന്റെ മറ്റൊരു യൂണിവേഴ്സൽ മാനദണ്ഡം. ശരീരദ്രവ്യത്തിന് ശരീരഘടനയോടുള്ള (mass : structure) അനുപാതമാണത്. പാശ്ചാത്യർക്ക് മെലിഞ്ഞ പ്രകൃതവും പൗരസ്ത്യർക്ക് ഉരുണ്ട പ്രകൃതവും ഇഷ്ടമാണ്. മുതലായ സാമാന്യനിയമങ്ങളെ (subjective) കുറെക്കൂടി objective ആക്കുന്ന ഈ സൗന്ദര്യസങ്കല്പങ്ങൾ ഭാരതീയശില്പകലയിലും ചിത്രകലയിലും വൃത്ത, സംഗീതശാസ്ത്രങ്ങളിലും, സാമുദ്രികശാസ്ത്രത്തിലും എത്രയോ കാലമായി ഉപയോഗിക്കുന്നവയാണ് (objective ആണ്). എന്നാലും അതിലും വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ ഉണ്ട്. അതുകൊണ്ടാണ് 33 കോടി സൗന്ദര്യസങ്കല്പങ്ങൾ ദേവീദേവരൂപത്തിൽ, നാമ,ധ്യാനരൂപങ്ങളോടെ വിശേഷേണ ഗ്രഹിക്കാവുന്ന വിഗ്രഹരൂപത്തിൽ പറഞ്ഞും സൃഷ്ടിച്ചും ധ്യാനിച്ചും വരുന്ന ഒരു democracy ഇവിടെ ഉണ്ടായത്. ആരോഗ്യം ((പ്രസാദം), സമത (symmetry), ആരോഗ്യത്തെ കാണിക്കുന്ന വർണ്ണം, തേജസ്സിനെ കാണിക്കുന്ന നേത്രം, മുത്തുപോലുള്ള പല്ല്, അല്പം ഉയർന്ന കവിളെല്ല്, ചുവന്ന സുന്ദരമായ ചുണ്ട്, ഉയർന്ന നാസിക (കുഞ്ഞിന്റെ ഭാവം), അണ്ഡാകൃതിയിലുള്ള മുഖം, ചെറിയ താടി, ഇടതൂർന്ന മുടി ഇവയോടൊപ്പം സുമധുരവും, മൃദുലവുമായ സ്വരവിശേഷവും, നിഷ്കളങ്കതയും, സുകുമാരകലകളിലുള്ള രസനയും, ശാസ്ത്രത്തിലുള്ള ശ്രദ്ധയും, ഏതു പ്രതികൂലസ്ഥിതിയിലും തളരാത്ത ആത്മധൈര്യവും വിവേകവും ആരോഗ്യത്തിന്റെയും സൗശീല്യത്തിന്റെയും സൗന്ദര്യത്തിന്റെയും ചിഹ്നങ്ങളായിരുന്നു, പണ്ട് (ഉദാ: 'പത്മിനി'യുടെ ലക്ഷണങ്ങൾ)—ഇന്നും അവയെ അംഗീകരിക്കുന്നു. പുരുഷവിഗ്രഹങ്ങളിൽ ഉയരം, ബലം, കേശത്തിന്റെ പ്രത്യേകത, അലങ്കാരങ്ങൾ, ഹനു(jaw)വിന്റെ ഘടനയും ബലവും, എന്നിവ പ്രധാനം. ശൃംഗാരം, ഭക്തി, വീരം എന്നീ ഭാവരസങ്ങൾ കൃത്യമായ അനുപാതത്തിൽ ഉണ്ടാക്കുന്ന ശബ്ദം, ആ ശബ്ദത്തിൽ പാടാനുള്ള കഴിവ് എന്നിവ സൗന്ദര്യത്തിന്റെ അത്യുത്തമമായ സീമയായി കണക്കാക്കി. അതിനാലാണ് 'സാമ'വേദമായ വിഷ്ണുവിനും, ദേവിക്കും ഏറ്റവും മനോഹരമായ രൂപങ്ങൾ സങ്കല്പിക്കുന്നത്. സുന്ദരം + സത്യം + ശിവം—ചേർന്നതാണ് ഇവിടെ 'നന്മ'യുടെ സങ്കല്പമായ ഈശ്വരത്വം—വെറും ശരീരഭംഗിയല്ല—നന്മയിൽ സത്യവും മംഗളകാരിയായ മനസ്സും കർമ്മവും ചേർന്നതാണ് സൗന്ദര്യം. കൂടുതൽ പ്രാധാന്യമുണ്ട് സൗശീല്യം, സത്യം, നന്മ, സ്നേഹം, അഹിംസ എന്നിവയ്ക്ക്!

2004-ൽ Rutger s യൂണിവേഴ്സിറ്റിയിൽ FMRI സ്കാൻ ചെയ്ത് evolutionary ആന്ത്രപ്പോളജിസ്റ്റായ ഹെലൻഫിഷർ പ്രേമപരവശരാകുന്ന സ്ത്രീപുരുഷന്മാരുടെ മസ്തിഷ്കത്തെ പഠിച്ചു. പുരുഷന്മാരിൽ രൂപലാവണ്യത്തെ അറിയിക്കുന്ന ദൃശ്യ(visual)പ്രചോദനവും, ലിംഗോദ്ധാരണവുമാണ് മസ്തിഷ്കഭാഗങ്ങളിൽ കൂടുതൽ പ്രാധാന്യം വഹിച്ചത്. സ്ത്രീകളിൽ ഓർമ്മയെ (മുമ്പു കഴിഞ്ഞതിന്റെ സ്മൃതി) പ്രചോദിപ്പിക്കുന്ന അനേകം മസ്തിഷ്കകോശങ്ങളിലാണ് പ്രധാനമായി വ്യത്യാസം കണ്ടത്. രൂപത്തിൽ പുരുഷനും, സ്മൃതി അഥവാ മാനസികമായ പ്രേമത്തിൽ സ്ത്രീയും അഭിരമിക്കുന്നു എന്നർത്ഥം (പുരുഷന്റെ രൂപത്തെക്കാൾ ഗുണത്തെ സ്ത്രീ

സ്നേഹിക്കുന്നു; ആരാധിക്കുന്നു). രണ്ടും ചേർന്ന ഒരാൾ സുന്ദരരിൽ സുന്ദരൻ! മഹാവിഷ്ണുവിനെ അങ്ങനെ രൂപവാനും ശീലവാനുമായി സകലരും പ്രേമിക്കുന്നു എന്ന് ഭാഗവതം പറയുന്നു. സംഗീതം വിഷ്ണുവാണ്; ഒരേ സമയം ധന്വന്തരി എന്ന ആരോഗ്യസംരക്ഷകനായ പുരുഷനും, അമൃതകുംഭം വഹിച്ച് മോഹിപ്പിക്കുന്ന മോഹിനി എന്ന മായാദേവിയായ സ്ത്രീയുമാണ്; സാമവേദമാണ്; സുഖനിദ്രയും ആയുരാരോഗ്യവും തരുന്ന ഗുരുവും, വായുവും ചേർന്ന ശരീരക്ഷേത്രത്തിലെ ക്ഷേത്രജ്ഞനാണ്.

161 സെന്റിമീറ്റർ നീളമുള്ള ഒരു ശില്പം (മനുഷ്യശരീരം) സുവർണ്ണ നിയമപ്രകാരം (golden section) എങ്ങനെ രൂപകല്പന ചെയ്യാം?

1) ശിരസ്സുമുതൽ വിരലഗ്രം വരെ.
2) ശിരസ്സുമുതൽ നാഭിവരെയും, കൈമുട്ടുവരെയും.
3) ശിരസ്സുമുതൽ തോൾവരെ—തോളെല്ലിന്റെ വിസ്തൃതി, ഭുജത്തിന്റെ നീളം, etc.
4) ശിരസ്സുമുതൽ കപാലത്തിന്റെ കീഴ്ഭാഗം വരെയും—ഉദരത്തിന്റെ ചുറ്റളവും.
5) 5, 4 എന്ന സുവർണ്ണ വിഭജനം (golden section) ശിരസ്സിന്റെ ചുറ്റളവ്, നെഞ്ച്, നിതംബം ഇവയുടെ ചുറ്റളവിന്റെ അർദ്ധം.

മനുഷ്യശരീരത്തിൽ 5 ഭാഗങ്ങളുണ്ട്. ശിരസ്സ്, കായം, 2 കൈ, 2 കാൽ, ഓരോ കൈകാലിലും 5 വീതം വിരലുകൾ.

മുഖത്തിൽ 5 ദ്വാരങ്ങൾ; 5 ഇന്ദ്രിയങ്ങൾ (കാഴ്ച, ശ്രവണം, സ്പർശം, രസം, ഘ്രാണം)




5 .5 .5 + .5 = phi

5 .5 എന്നാൽ 5-നെ അർദ്ധശക്തിയായി ഉയർത്തിയത്, അഥവാ √5. 5-ന്റെ വർഗ്ഗമൂലം.

√5 X .5 X .5 + .5 ഒരു വസ്തുവിനെ നോക്കുമ്പോൾ, കേൾക്കുമ്പോൾ, നാം സൗന്ദര്യം ആസ്വദിക്കുന്നു, അറിയുന്നു. പക്ഷേ, സംഖ്യ (അനുപാതം) അഥവാ ഗണിതം കണ്ടെന്നു വരില്ല (അദൃഷ്ടം). മൂകാംബികയുടെ ജ്യോതിർലിംഗത്തെ ഒന്നു വലുതും ഒന്നു ചെറുതുമായി ഭാഗിക്കുന്ന സുവർണ്ണരേഖ, നമ്മുടെ ശരീരത്തെ പുരുഷ/സ്ത്രീ ഗുണമുള്ള ഇടതും വലതുമായി ഭാഗിക്കുന്ന സുവർണ്ണരേഖ—അതിന്റെ സുവർണ്ണനിയമം എല്ലാത്തിലുമുണ്ട്. ഈ അർദ്ധനാരീശ്വരത്വത്തിന്റെ ആനന്ദാനുഭവം പരമമാവുന്നത് സംഗീതത്തിലാണ്. മറ്റെല്ലാ അറിവുകളെക്കാൾ അനുഭൂതികളേക്കാൾ, സർവ്വ ജീവജാലങ്ങൾക്കും ഒരുപോലെ ആനന്ദവും വിവേകവും ശുദ്ധിയും ആരോഗ്യവും മേധാശക്തിയും നല്കുന്നു രസങ്ങളുടെയെല്ലാം രസമായിരിക്കുന്ന രസ/ബ്രഹ്മാനുഭവമായിരിക്കുന്ന ത്രിപുരസുന്ദരിയായ അമ്മയുടെ സൃഷ്ടിസ്ഥിതിലയരൂപം!

സംഗീതത്തിൽ (ശബ്ദത്തിൽ) 336 എന്ന അനുപാതസംഖ്യയാണ് ശ്രോത്രേന്ദ്രിയത്തെ സ്പർശിക്കുന്ന വായുകമ്പനം (vibration of air). 338 ആണ് ബ്രഹ്മാണ്ഡ, പിണ്ഡാണ്ഡങ്ങളുടെ വ്യത്യസ്ത അംഗോപാംഗങ്ങളും, പരസ്പരാനുരാഗത്തിന്റെ പ്രതിച്ഛായ (image - വിഗ്രഹം)യും തമ്മിലുള്ള മധുരമായ harmony-യുടെ സംഖ്യ. 336—338 ഇവയ്ക്കിടയിലുള്ള 2 (336 -337, -338) എന്ന ഇടവേള ഉണ്ടായത് 'ഗതി' അഥവാ തരംഗചലനത്താൽ! ഒന്നിനും രണ്ടിനുമിടയിൽ (336 എന്ന ഒന്നിനും, 338 എന്ന രണ്ടിനുമിടയിൽ) 1.6180,33,988,74,989 എന്ന ത്രിപുരസുന്ദരിയുടെ ലയസിന്ധുവിൽ സർവ്വവും ഒന്നായി, അദ്വൈതമായിരിക്കുന്ന ബ്രഹ്മാനുഭവത്തിന്റെ സാന്ദ്രാനന്ദാനുഭവം മാത്രം!




C. do
D. re
E. mi
F. la
F. sol
A. la
B. si
C. do

↓ F#

| | | | | |
|---|---|---|---|---|
| സൊപ്രാനോ | A F | F# F | F# B | C |
| മീസൊസൊപ്രാനൊ(ആൾട്ടൊ) | F Eb | Eb Eb | E# A | Bb |
| കൺട്രാൾട്ടൊ | D C# | D C# | D G | |
| ടെനർ | A B | C F | F# B | C F |
| ബാരിടോൺ | F# A | Bb Eb | E# A | |
| ബാസ് | D G | Ab C# | D G | |

6 12 16




33 + 33 = 66

ബൃഹദ്ധർമ്മപുരാണത്തിൽ വിഷ്ണു നാരദരോട്:

> യഥാവിധി കൃതം ഗാനം ജഗന്മോഹയതേ f ചിരം
> സൌസ്വര്യ ച വിധിജ്ഞാനം ഗാനേദ്വയമപേക്ഷ്യതേ
> അതിശേതേ വിധിജ്ഞാനം സൗസ്വര്യതുഫലാധികം

(യഥാവിധി പാടപ്പെട്ട ഗാനം ജഗന്മോഹനകരമാണ്. സംഗീതത്തിൽ രണ്ടെണ്ണം അത്യന്താപേക്ഷിതമാണ്; സുസ്വരവും സംഗീതശാസ്ത്രസംബന്ധമായി വിധിയാംവണ്ണമുള്ള ജ്ഞാനവും. വിധിജ്ഞാനമുള്ളവർക്ക് സുസ്വരം കൂടി ഉണ്ടെങ്കിൽ അത് കൂടുതൽ ഫലം തരും.)

# ആമുഖം

മനുഷ്യശരീരമാണ് ഏറ്റവും പഴയ സംഗീതോപകരണം; നാദബ്രഹ്മത്തിന്റെ അവതാരം. ദൈവിവീണയാണത്. ദാരുവീണ മനുഷ്യനിർമ്മിതമാണ്. ഈശ്വരനിർമ്മിതമായ ദൈവിവീണ (ഗാത്രവീണ)യുടെ മാതൃകയിൽ നിർമ്മിച്ചത്. മനുഷ്യന്റെ പ്രാണൻ പുല്ലാങ്കുഴലിലൂടെ കടത്തിവിട്ട് രാഗം സൃഷ്ടിക്കുന്ന കല എന്നാണുണ്ടായത്? നിയാൻഡർത്താൽ മനുഷ്യൻ മാമ്മത്തുക്കളുടെ എല്ലുകൊണ്ടുണ്ടാക്കിയ മുരളികളിൽ ഗാനമാലപിച്ചിരുന്നു. 30000 മുതൽ 37000 വർഷം പഴക്കമുള്ള അസ്ഥിമുരളികൾ ജർമ്മനിയിൽ കണ്ടെടുത്തിട്ടുണ്ട്. ഏഷ്യ, സൈബീരിയ എന്നിവിടങ്ങളിൽ കണ്ടെടുത്തവയ്ക്ക് 50000 വർഷം പഴക്കമുണ്ട്. മാമ്മത്ത് അസ്ഥിയെ ഓടക്കുഴൽ രൂപത്തിലാക്കി, മുറിച്ച് തുളകൾ കൃത്യദൂരത്തിലിട്ട് അവയെ കാറ്റു കടക്കാതെ ടച്ച് പാടുക എന്നുവെച്ചാൽ നിയാൻഡർത്താൽ മനുഷ്യന് അസാമാന്യശില്പചാതുരിയും കലാചാതുരിയും ബുദ്ധിയും ഉണ്ടായിരുന്നിരിക്കണമെന്ന് ഡോ. ഫെഡറിക് സീംബെർഗർ പറയുന്നത് ആലോചനാമൃതമാണ്. ഈ മുരളികളിൽ ഇന്ത്യയിലെ ചില രാഗങ്ങളും വായിക്കാനാവുന്നു എന്നത് ശ്രദ്ധേയം. ഉദാഹരണമായി ഭിന്നഷഡ്ജ ($9^{th}$ മേള- ധേനുക)ത്തിന്റെ താരസ്ഥായികൾ. ചൈനയിലെ ജ്യാഹുവിൽ കൊറ്റികളുടെ അസ്ഥികൊണ്ടുണ്ടാക്കിയ മുരളികൾക്ക് 9000 കൊല്ലം പഴക്കമുണ്ട്. നിയാൻഡർതാൽ, സ്ലാവേനിയൻ മുരളികളിൽ ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം, ഭിന്നഷഡ്ജം എന്നിവ വായിക്കാമെങ്കിൽ ജിയാഹു മുരളിയിൽ ഹരികാംബോജിജന്യമായ മോഹനം വായിക്കാം. പാലിയോന്ത്യൂറോളജിസ്റ്റുകളുടെ അഭിപ്രായത്തിൽ സംഗീതത്തിലെ രസാനുഭവം മസ്തിഷ്കത്തിന്റെ ലാറ്ററൈസേഷനോടെ ആരംഭിച്ചു. പാടുന്ന പക്ഷികളും മനുഷ്യനും പാടുന്നത് ആനന്ദാനുഭവത്തിനുവേണ്ടിയാണ്. മറ്റു കാര്യങ്ങൾ (പ്രശസ്തി, പണം etc) പില്ക്കാലത്ത് വന്നുചേർന്നവയാണ്.

അതായത് മാനവവംശത്തിന്റെ പൂർവ്വികർക്ക് ഒരു 'പ്രാക്തന സംഗീതം' (protomusic) സ്വാഭാവികവാസനയായി ഉണ്ടായിരുന്നു ഈ വാസന നമ്മുടെ ബയോളജിക്കൽ ഹെറിറ്റേജ് ആണ്. ബയോളജി എന്നാൽ ജൈവവർഗ്ഗത്തിന്റെ ചരിത്രം കൂടിയാണ്. ആ ചരിത്രത്തിലൂടെ നോക്കിയാൽ സംഗീതം നമുക്ക് പ്രകൃത്യാസിദ്ധമാണ്. സംഗീതത്തിന്റെ ആത്മീയത, മസ്തിഷ്കവികാസവുമായ ബന്ധം, ബോധവുമായ ബന്ധം, വാക്, ഭാഷ, ചിന്ത ഇവയുമായിട്ടുള്ള ബന്ധം ഇതൊക്കെ ആഗോളപ്രതിഭാസമാണ്. 1871-ൽ ഡാർവിൻ എഴുതി, സംഗീതസ്വരങ്ങൾ പുറപ്പെടുവിക്കാൻ കഴിഞ്ഞതാണ് മനുഷ്യചരിത്രത്തിലെ ഏറ്റവും അത്ഭുതകരമായ മിസ്റ്ററി എന്ന്.

അത്ഭുതകരമായ ഈ സിദ്ധിക്ക് സാന്ത്വനശേഷിയും രോഗചികിത്സാരംഗത്ത് ഉപയോഗവുമുണ്ടെന്ന് എല്ലാ പ്രാക്തനജനവർഗ്ഗങ്ങളും കണ്ടെത്തി. സംഗീതത്തിനും സംഗീതജ്ഞനുമുള്ള മാസ്മരശക്തിയും മന്ത്രസിദ്ധിയും അവരെ ദിവ്യമനുഷ്യരാക്കി മാറ്റി. ലോകമെമ്പാടുമുള്ള പ്രാക്തനമാനവ സംസ്കാരങ്ങളിലൊക്കെ അങ്ങനെ സംഗീതം ദിവ്യശക്തിയുടെ സിംബലായി. ഭൂമിയിലെ പഴയ മാനവസംസ്കാരങ്ങൾ നശിച്ചതോടെ അന്നത്തെ മനുഷ്യരുടെ ജ്ഞാനവും അപ്രത്യക്ഷമായി. ഇന്ത്യയിലെ സംഗീതശാസ്ത്രം ഇന്നും ജീവനോടെ നിലനില്ക്കുന്നു. അതാതു തലമുറകളിൽപെട്ട ഗായകരുടെ പ്രയത്നത്താൽ പ്രാചീനസമ്പ്രദായം ഗുരുശിഷ്യപരമ്പരകളിലൂടെ കൈമാറ്റപ്പെട്ടതിന്റെ ഫലമാണിത്. ഇത്തരം തപസ്സ് അഥവാ ഉപാസനയാണ് സമ്പ്രദായശാസ്ത്രങ്ങളെ നിലനിർത്താനുള്ള ഏറ്റവും നല്ല ഗവേഷണം (research).

ശ്രീകൃഷ്ണന്റെയും ഭരതമുനിയുടെയും കാലംതൊട്ടേ ഇന്ത്യയിൽ നിലവിലുള്ള ഒന്നാണ് മേളകർത്താജനകരാഗം പദ്ധതി. അന്ന് രാഗമെന്നല്ല ജാതി എന്നായിരുന്നു പേര്. ഏറെക്കാലം മറവിയിൽ മുങ്ങിക്കിടന്ന ഈ പദ്ധതി വെങ്കടമഖിയുടെ പ്രയത്നഫലമായി വീണ്ടും പുറത്തുവന്നു. വൈദ്യനാഥൻ ശിവന്റെ മേളകർത്താരാഗമാലിക സംസ്കൃതത്തിലും (എം.എസ്. സുബ്ബലക്ഷ്മി പാടിയത്) കോടീശ്വരയ്യരുടെ കന്തഗാനാമൃതം തമിഴിലും ബാലമുരളീകൃഷ്ണയുടേത് തെലുങ്കിലും ഉണ്ട്. മലയാളത്തിൽ ഒരു മേളകർത്താ പദ്ധതിയിലൂടെ രാഗചികിത്സ നടത്തുകയാണ് ഞാൻ ചെയ്യുന്നത്. ഇതിനായി രചിച്ച കീർത്തനങ്ങൾ ഭുവനേശ്വരി പാടിക്കൊണ്ടിരിക്കുന്നു.

രാഗചികിത്സ നാദലയയോഗത്തിന്റെ ഒരു ഭാഗമാണ്. അത് ഒരു ഹോളിസ്റ്റിക്ക് സമ്പ്രദായമാണ്. തന്ത്രം, മന്ത്രം, യോഗം, ആയുർവ്വേദം, ഭാരതീയതത്ത്വചിന്ത, ജ്യോതിഷം, ഇവയുടെ സ്വാധീനം അതിലുണ്ട്. ആധുനികവൈദ്യശാസ്ത്രസങ്കേതങ്ങൾ, ന്യൂറോ സയൻസസ്, ന്യൂറോ സൈക്കോ ഇമ്യൂണോളജി എന്നിവയുടെ പിൻബലത്തോടെ ഇതിനെ വൈദ്യശാസ്ത്രരംഗത്ത് സജീവമാക്കാനും, യൂണിവേഴ്സിറ്റി തലത്തിൽ അംഗീകൃത കോഴ്സാക്കാനുമാണ് എന്റെ ശ്രമം. മ്യൂസിക്ക് തെറാപ്പി റിസർച്ചും മ്യൂസിക്ക് റിസർച്ചും വ്യത്യസ്തങ്ങളാണ്; എന്നാൽ പരസ്പരം ഇണപിരിക്കാനാവാത്ത ഇരട്ടകളുമാണ്.

(1) Basic fundamental research: സംഗീതത്തിലുള്ള പ്രാഥമിക റിസർച്ചിന്റെ ഒരു ഭാഗമാണിത്. ഇത് പലകേന്ദ്രങ്ങളിലും ചെയ്തുവരുന്നുണ്ട്. ഒരേ രാഗം പല ഗായകർ പാടിയത് റെക്കോഡ് ചെയ്ത് ഓരോരുത്തരുടെ ടോണൽ സ്പെക്ട്രം കമ്പ്യൂട്ടർ സഹായത്തോടെ അനലൈസ് ചെയ്യുന്നത് ഇതിന്നുദാഹരണമാണ്.

ഇങ്ങനെ തരംഗദൈർഘ്യം രേഖപ്പെടുത്തുന്ന കമ്പ്യൂട്ടറുകൾ ഒന്ന് ബോംബെയിലും ഒന്ന് നെതർലന്റിലുമുണ്ട്. (മെലഡിക് മൂവ്മെന്റ് അനലൈസർ അഥവാ MMA, fundamental pitch extractor ആണ് ബോംബെയിൽ ഉള്ളത്. നാഷനൽ സെന്റർ ഫോർ പെർഫോമിങ് ആർട്ട്സിൽ)

(2) Applied (innovative) research: മേല്പറഞ്ഞ ഗവേഷണം പെട്ടെന്ന് ചികിത്സ ആരംഭിക്കേണ്ട രോഗികളുടെ കാര്യത്തിൽ പ്രായോഗികമല്ല. രോഗിക്ക് ഏറ്റവും വേഗം സുഖം കിട്ടാനുള്ള തന്ത്രം ആണ് ഇവിടെ ഡോക്ടർ ആവിഷ്കരിക്കുന്നത്..

(3) Transformative research: ഒരു വ്യക്തി, സമൂഹം, സ്ഥാപനം, രാഷ്ട്രം—ഇവയുടെ ദർശനത്തെത്തന്നെ മാറ്റിമറിക്കുകയും സംഗീതത്തെ ഒരു ജീവിതരീതിയായിത്തന്നെ മാറ്റിയെടുക്കാൻ പ്രചോദിപ്പിക്കയും ചെയ്യലാണ് ആത്യന്തികമായ ഗവേഷണവും അതിന്റെ ഫലവും—ഭൂമിയിലെ ജീവിതം സർവ്വചരാചരങ്ങൾക്കും ആനന്ദപ്രദമാക്കലാണ് ലക്ഷ്യം.

മ്യൂസിക് റിസർച്ചിൽ recreation, reconciliation, reinterpretation, enriching tradition ഇവയ്ക്ക് പ്രാമുഖ്യമുണ്ട്. Music therapy research-ൽ healing-നും കൂടി പ്രാധാന്യം കൊടുക്കുന്നു. രാഗചികിത്സ ഗവേഷണത്തിന് സംഗീതഗവേഷണത്തിനെന്നപോലെ ഒരു ഗുരുവിന്റെ സഹായം വേണം. വാമൊഴിയും ലക്ഷണഗ്രന്ഥങ്ങളിലെ വരമൊഴിയും വേണം; അതേസമയം ആധുനികഗവേഷണസൗകര്യങ്ങളുള്ള ഒരു യൂണിവേഴ്സിറ്റിയും വേണം. യൂണിവേഴ്സിറ്റി തലത്തിൽ, വിദ്യാഭ്യാസനിയമങ്ങൾ പാലിച്ചുകൊണ്ട്, ഗുരുശിഷ്യബന്ധം ഉറപ്പിച്ച് പ്രവർത്തിക്കാൻ സാധിച്ചാൽ അഭികാമ്യമായി.

മ്യൂസിക് തെറാപ്പി ഒരു interdisciplinary മെത്തേഡ് ആണ്. മാത്രമല്ല അതിന്ന് 3 ഘടകങ്ങൾ ഉണ്ട്.




ഈ മൂന്നുപേരുടെയും സഹകരണം, സ്വഭാവം, വ്യക്തിത്വം ഇവയൊക്കെ ഫലത്തെ സ്വാധീനിക്കുന്നുണ്ട്. ഗായകർ സ്ഥിതപ്രജ്ഞരും ആത്മീയമായി ഉയർന്നവരും സദാചാരം പാലിക്കുന്നവരും ഭാവലയത്തോടെ ഭക്തി സാന്ദ്രമായി സുസ്വരത്തിൽ പാടുന്നവരും വർണ്ണങ്ങൾ ഉച്ചരിക്കുന്നതിൽ തെറ്റുവരുത്താത്തവരും മേളകർത്താരാഗങ്ങൾ പാടാൻ അറിയുന്നവരും ആകണം.

തെറാപ്പിസ്റ്റ് വൈദ്യശാസ്ത്രത്തിൽ ബിരുദമുള്ളവരും യോഗ, തന്ത്രശാസ്ത്രം, മന്ത്രം, ജ്യോതിഷത്തിന്റെ പ്രാഥമികതത്ത്വങ്ങൾ, ഇന്ത്യൻ ഫിലോസഫി എന്നിവയിൽ സാമാന്യജ്ഞാനമുള്ളവരും കരുണാമയരും ആവണം. അവരും രോഗികളും ഗായകരും തമ്മിലുള്ള ആത്മബന്ധം ദൃഢമാവാൻ ഗായകരെപ്പോലെ ദൃഢപ്രജ്ഞരാവണം തെറാപ്പിസ്റ്റുകളും.

സൈബർനെറ്റിക്സ്, ഇൻഫോർമേഷൻ തിയറി ഇവയുടെ വിശദീകരണത്തിൽ ഒരു സന്ദേശം അഥവാ ഐഡിയ രൂപീകരിച്ച് അത് സംക്രമി

ട്രിപ്പ് കഴിഞ്ഞാൽ, സന്ദേശം കിട്ടിയവരിൽനിന്നുള്ള പ്രതികരണം (feed-back) communication cycle-ൽ അതിപ്രധാനമാണ്. രോഗികൾ നല്കുന്ന പ്രതികരണം, ഡാറ്റയായി സൂക്ഷിച്ച് പില്ക്കാലഗവേഷകർക്ക് ഉതകുംവിധം സൂക്ഷിക്കേണ്ടത് തെറാപ്പിസ്റ്റിന്റെ ചുമതലയാണ്.

കമ്പ്യൂട്ടറിന്റെ സഹായം കൂടാതെയും മ്യൂസിക് തെറാപ്പിക്ക് അനുയോജ്യമായിട്ടുള്ള ശബ്ദം തെരഞ്ഞെടുക്കാൻ അക്കാദമിക് ആയി അംഗീകാരമുള്ള മാർഗ്ഗങ്ങളുണ്ട്. ഞാൻ ഈ മാർഗ്ഗം ഉപയോഗിച്ചാണ് യേശുദാസിന്റെ ശബ്ദം തെരഞ്ഞെടുത്തത്.

1. വ്യത്യസ്ത ഭാഷ സംസാരിക്കുന്നവരും, വ്യത്യസ്ത സാംസ്കാരികസാമൂഹ്യമേഖലകളിൽ പ്രവർത്തിക്കുന്നവരും, വ്യത്യസ്ത പ്രായ, ലിംഗപരിധികളിൽ പെടുന്നവരുമായ വ്യക്തികളിൽനിന്ന് feedback (association feelings) ശേഖരിക്കുക എന്നതാണ് വർഷങ്ങളോളം നിലനില്ക്കുന്ന വ്യത്യസ്ത തലമുറകളുടെ feedback ഡാറ്റയായി എടുക്കുക. തമിഴ്/തെലുങ്ക്/കന്നഡ/മലയാളം ഭാഷകളിൽ വർഷങ്ങളോളം ഇഷ്ടപ്പെട്ട സ്വരമായി നില്ക്കുന്ന ഒരു സ്വരം ആദ്യം തെരഞ്ഞെടുക്കുക.

2. ഇങ്ങനെ ചെയ്യുന്നത് ഒരു ചോദ്യാവലിയുടെ സഹായത്തോടെ അല്ലായ്കയാൽ ഇതിനെ free way of association എന്നുപറയും. ഇപ്രകാരം തെരഞ്ഞെടുത്ത ശബ്ദത്തെ ഒരു നിശ്ചിതസംഖ്യ ആളുകൾക്ക് ചോദ്യാവലി സഹിതം കൊടുത്താൽ guided way of association. ഈ സ്റ്റെപ്പ് ഞാൻ മലയാളികളിൽ ചെയ്തു. 98% മലയാളികൾ ഈ ശബ്ദത്തെ സ്വീകരിക്കുന്നു, സ്നേഹിക്കുന്നു എന്നർത്ഥം.

3. തെരഞ്ഞെടുത്ത ശബ്ദത്തിന്റെ ഓഡിയോ ടേപ്പ്/കാസറ്റ് ഒരു ടെസ്റ്റ് ഗ്രൂപ്പിനു കൊടുക്കലാണ് അടുത്ത സ്റ്റെപ്പ്. ഈ ഗ്രൂപ്പ്, പ്രായം, പ്രൊഫഷൻ, സോഷ്യൽസ്റ്റാറ്റസ് എന്നിവയിൽ നിയന്ത്രിതമാകണം. ക്വസ്റ്റ്യനയർ വേണം (guided association). ഡാറ്റ സ്റ്റാറ്റിസ്റ്റിക്കലി തെളിവായിരിക്കണം. ഇത്തരമൊരു പൈലറ്റ്പ്രൊജക്ട് അമൃത ഹോസ്പിറ്റലിൽ ചെയ്തു (യേശുദാസിന്റെയും ഭുവനേശ്വരിയുടെയും ശബ്ദങ്ങൾ).

4. തെരഞ്ഞെടുക്കപ്പെട്ട ഗായകർ 72 മേളകർത്താരാഗങ്ങളും പാടാൻ കഴിവുള്ളവരായിരിക്കണം; കരുണയുള്ളവരും, ദേശീയബോധമുള്ളവരും, ലോകത്തെ ഒന്നായിക്കാണാൻ കഴിയുന്ന അദ്വൈതികളുമായാൽ ഉത്തമം. ഈ നാലു സ്റ്റെപ്പിലൂടെയാണ് എന്റെ തെരഞ്ഞെടുപ്പ് ഉണ്ടായത്.

രാഗചികിത്സ നാദലയയോഗത്തിന്റെ ഒരു ഭാഗമാണ്. സമുദ്രം ഉള്ള കാലംവരെ തിരകളുണ്ടാവും. നാദലയം മാനവരാശി ഉണ്ടായതുമുതൽ മനുഷ്യസ്വഭാവത്തിൽ നിർല്ലീനമാണ്. അനാദിയും അനന്തവുമാണ്. കാലം അവിഭാജ്യമാണ്. എന്നാലും നാമതിനെ വിഭജിച്ച് പഠിക്കുന്നു. ജ്യോതിഷശാസ്ത്രത്തിലായാലും സംഗീതത്തിലായാലും! കല്പം, യുഗം, സംവത്സരം, ഋതു, മാസം, ദിവസം, മണിക്കൂർ, മിനുട്ട്, സെക്കന്റ് എന്നിങ്ങനെ കാലചക്രത്തിന് പല താളങ്ങളുണ്ട്. ഈ താളങ്ങളും വിഭാഗങ്ങളും ഇല്ലാത്തപ്പോൾ പ്രലയം അഥവാ പ്രകർഷേണലയത്തിൽ ലയിച്ച അവസ്ഥ മാത്രം. ദ്രുത, മദ്ധ്യ, വിളംബിതകാലവിഭജനം കൂടാതെ, കാലാതീതമായ ലയനമാണ് സംഗീതത്തിലും ലയം.

വിശ്രാന്തിയുക്ത്യാ കാലേ ക്രിയയാ മാനമിഷ്യതേ.
ക്രിയാന്തര വിശ്രാന്തിർ ല്ലയ:

ഒരു സൃഷ്ടിചക്രം കഴിഞ്ഞ് വിശ്രാന്തി. വീണ്ടും സർഗ്ഗം—വിശ്രാന്തിയാണ് ലയം.

താളാന്തരാളവർത്തിയ: കാലോസ്സൗല്ലയനാല്ലയ:

രണ്ടു താളങ്ങൾക്കിടയിൽ (അന്തരാളത്തിൽ) ഉള്ള കാലം ലയിച്ചു പോകുന്നത് ലയം.

ഇവിടെ സത്യയുഗം എന്ന cosmic കാലവും നമ്മുടെ ബയോളജിക്കൽ ചക്രങ്ങളുംകൂടി ഒന്നു താരതമ്യപ്പെടുത്താം.

1728 എന്ന സത്യയുഗസംഖ്യ 2 കൊണ്ട് തുടരെ ഹരിച്ചാൽ 432,216 108 എന്നിങ്ങനെ കിട്ടും.

ഒരു യോഗി ഒരു മിനുട്ടിൽ 15 പ്രാവശ്യം ശ്വാസോച്ഛ്വാസം ചെയ്താൽ ഒരു മണിക്കൂറിൽ 900

24 മണിക്കൂറിൽ 21600 (3 ആയി വിഭജിച്ചാൽ 8 hrs ഓരോന്ന്)

8 മണിക്കൂറിൽ = 7200

പ്രാണഹംസം 24 മണിക്കൂറിൽ 21600 തവണ.

8 മണിക്കൂറിൽ 7200 തവണ.

| | |
|---|---|
| 2 | 172800 |
| 2 | 86400 |
| 2 | 43200 |
| | 21600 |

സത്യയുഗസംഖ്യയെ 3 പ്രാവശ്യം 2 കൊണ്ടു ഹരിച്ചത് 21600

216 = 72 X 3

ഹൃദയമിടിപ്പ് ഒരു മിനുട്ടിൽ 72. ∴ 3 മിനുട്ടിൽ 216.

300 മിനുട്ടിൽ 21600.

21600— is 24 മണിക്കൂറിലെ പ്രാണഹംസം / Bioenergy cycle
300 മിനുട്ടിലെ ഹൃദയമിടിപ്പ്
& 21600 വർഷം എന്ന കോസ്മിക് യുഗസംഖ്യയുടെ ചെറിയ ഘടകം (1/8 of സത്യയുഗസംഖ്യ).

216 = 72 X 3

72 = മേളകർത്താരാഗസംഖ്യ.

ഇങ്ങനെ കാലവിഭജനമില്ലാത്ത ഒന്നിനെ കാലമായി, താളമായി സംഖ്യയായി, രാഗമായി വിഭജിച്ച് പഠിച്ച് ആനന്ദിക്കുന്നതാണ് സൃഷ്ടിയുടെ നിഗൂഢലീല.




പഞ്ചമുഖം = $72^0$ വീതം
ഗോളക്ഷേത്രം = $360^0$
22/7 'പൈ' = ശ്രുതി/സ്വരം
കൊണ്ട് ഗോളക്ഷേത്രത്തിന്റെ പരിധി അളക്കുന്ന ഗണിതക്രിയ

ജ്യോതിഷം, സംഗീതം, വാസ്തു, ഗണിതശാസ്ത്രം, പ്രപഞ്ചവിജ്ഞാനീയം, ശരീരവിജ്ഞാനം, സൗന്ദര്യ (ലാവണ്യ) ശാനങ്ങൾ, യോഗശാസ്ത്രം, ആയുർവ്വേദം, രസസിദ്ധാന്തം ഇവയെല്ലാം ഈ interdisciplinary methodൽ തന്നെ ഭാരതീയ ഋഷിമാർ ഉൾപ്പെടുത്തിയിരിക്കുന്നു.

രസാനുഭവത്തിന്റെ 3 ഘടകങ്ങൾ

1. രാഗം: രാഗസ്വരൂപം അതിന്റെ സമ്പ്രദായരീതി, വർണ്ണം, രാഗധ്യാനം എന്നിവ. ശാസ്ത്രാനുസാരിയായി കൈമാറ്റപ്പെട്ടത്.

2. ഗായകർ: ലയം, സാഹിത്യം, മനോധർമ്മം, കച്ചേരിസ്ഥലം, ഗായകരുടെ വ്യക്തിത്വം ശൈലിയുടെ പ്രത്യേകതകൾ, ഭാവാത്മകത, വർണ്ണോച്ചാരണം, മാനസികമായ ആനന്ദം, ഉത്സാഹം, etc.

3. ശ്രോതാവ്/ രസികർ/ രോഗി:

സാംസ്കാരികമായ വളർച്ച, രസാനുഭവത്തിനുള്ള തയ്യാറെടുപ്പ്; മാനസികവളർച്ച എന്നിവ ശ്രോതാക്കൾക്കും രസികർക്കും ഉണ്ടാവുന്നു. രോഗിക്ക് അത് ഉണ്ടെങ്കിലും ഇല്ലെങ്കിലും ഭേദമില്ല. ഏത് അവയവത്തിന് രോഗമുണ്ട്, എത്രത്തോളമാണ് കാഠിന്യം എന്നിവയെ ആശ്രയിച്ച് അതാത് ചക്രത്തിന് യോജിച്ച രാഗം കൂടി ചേർക്കുകയാണ് ചെയ്യുന്നത്. (വിശദാംശങ്ങൾ അടുത്ത അദ്ധ്യായങ്ങളിൽ കാണുക.)

ഗായകർ തങ്ങളുടെ ഉള്ളിലുള്ള സംഗീതത്തെ സൃഷ്ടിച്ച് പുറത്തു സ്രവിപ്പിക്കുന്നു (externalise). ഈ കലാരൂപത്തിന്റെ സൗന്ദര്യാനുഭവം (aesthetic experience) ശ്രോതാവ് കേൾക്കുന്നു; രസികർ രസാനുഭവമായി ഉള്ളിലേക്ക് ആവാഹിക്കുന്നു (internalise). പരിസരവും ദേഹവും കാലവും മറന്ന് ലയം സിദ്ധിക്കുന്നു. ഇത് ഒരു ജീവിതരീതിയാക്കുമ്പോൾ ആത്മീയവും ബൗദ്ധികവും മാനസികവും ശാരീരികവുമായ ആരോഗ്യവും ശാന്തിയും കിട്ടുന്നു. ഈ നാദലയയോഗത്തിന്റെ feedback രസികരിൽനിന്ന് കിട്ടുന്നത് ഗായകർക്ക് വീണ്ടും വീണ്ടും വളരാനും നന്നായി പാടാനും ഉത്തേജനമാകുന്നു. നാദലയയോഗത്തിന്റെ ഒരു ചെറിയ അംശം മാത്രമാണ് രാഗചികിത്സയിൽ ഉപയോഗപ്പെടുത്തുന്നത്.

# 1
# ഇന്ത്യയുടെ സംഗീതപാരമ്പര്യം

യജുർവ്വേദം (21-33) ശിശുമതി ഭിഷഗ്ധേനുഃ സരസ്വതി ഭിഷഗ് ദുഃഹഃ ഇന്ദ്രായ എന്നു വാഴ്ത്തുന്നവളും സൂര്യമണ്ഡലാന്തർഗ്ഗതമായും സൂര്യരശ്മി യായും ഇരിക്കുന്നവളും ആയ 'ധേനുസരസ്വതി'യായ ഗായത്രിയാണ്, മ്യൂസിക് തെറാപ്പി അഥവാ രാഗചികിത്സകരുടെ ദേവി. പഞ്ചധാ (പഞ്ചമുഖ മുള്ള) വാഴ്ത്തുന്ന വേദത്തിലെ സരസ്വതിമാരിൽ ജാഗൃവി രാപ്പകലില്ലാതെ രോഗികളെ സേവിക്കുന്ന ചികിത്സയുടെ ദേവിയാണ്.

പ്രാക്തനസമൂഹങ്ങളിൽ ഓരോ നാദവും സംഗീതമാണ്. മൗനവും സംഗീതമാണ് (അജപ). മൗനമായ അനാഹതസംഗീതത്തിൽനിന്നാണ് ആഹതനാദം ഉണ്ടായത്. ജീവിതം യജ്ഞം. ശരീരം യജ്ഞസാധനം. സംഗീതം ജീവിതയജ്ഞത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ഘടകം. അതിനാൽ അത് പില്ക്കാലത്ത് വൈദികയജ്ഞങ്ങളുടെയും ഘടകമായിത്തീർന്നു. ആദി മസംഗീതം ലിപിരൂപമായിരുന്നില്ല. ഉച്ചരിച്ചതും പാടിയതും ശ്രുതിജ്ഞാന ത്താൽ കേട്ടുപഠിച്ച് ആവർത്തിച്ച് ഗുരുപരമ്പരകൾ കൈമാറിയതാണത്. ധ്വനി (വർണ്ണങ്ങൾ ഉച്ചരിക്കുന്നത്)ക്കാണ് പ്രാമുഖ്യം. ഗീർ, വചസ്, വാക്, വാണി, സ്തോമം, സ്തോത്രം, ഉക്ഥം മുതലായ വൈദികപദങ്ങൾ ഇത് ചൂണ്ടി ക്കാട്ടുന്നു.

തസ്മാദ് ഹൈതദ്വഹ് സർവ്വഹ് കൃത്സ്നോ മന്യതേ ഗായതിവാഗീരോ വാ രമതേ. സർവ്വജ്ഞരെന്ന് കരുതുന്നവർ പാടുന്നവരോ പാട്ടിൽ രമിക്കു ന്നവരോ ആയിരുന്നു. സാമവേദം ആദിത്യനിൽനിന്നുണ്ടായി. അതിനാൽ ആദിത്യനാരായണനായ വിഷ്ണു വേദങ്ങളിൽ ഞാൻ സാമവേദമാണെന്ന് പ്രസ്താവിക്കുന്നു. ബ്രഹ്മദേവൻ 4 ദിശകളിൽ തിരിഞ്ഞുനിന്ന് ഛന്ദസ്സുകളും വേദങ്ങളും സോമവും സാമവും ക്രമത്തിൽ സൃഷ്ടിച്ചു.

| | | | | |
|---|---|---|---|---|
| കിഴക്ക് | ഗായത്രം | ഋക് | ത്രിവിത് (9) | രഥന്തരം |
| തെക്ക് | ത്രിഷ്ടുഭം | യജുർ | പഞ്ചദശം (15) | ബൃഹത് |
| പടിഞ്ഞാറ് | ജഗതി | സാമം | സപ്തദശം (17) | വൈരൂപം |
| വടക്ക് | അനുഷ്ഠഭം | അഥർവ്വം | ഏകവിംശം (21) | വൈരാജം |

സാമങ്ങളിൽ ബൃഹത്സാമം വിഷ്ണുവെങ്കിൽ രഥന്തരം ലക്ഷ്മി. അവർ ഒരു മിഥുനം. വൈരൂപം വിഷ്ണുവെങ്കിൽ വൈരാജം ലക്ഷ്മി. അവർ

ഒരു മിഥുനം. സാമവേദം പിതൃക്കളെ ആഹ്ലാദിപ്പിക്കുന്നു. സംഗീതജ്ഞർ പരമാനന്ദം അനുഭവിച്ച് വിഷ്ണുതന്മയത നേടുന്നു.

ഭാരതത്തിലെ ഏറ്റവും പഴക്കമുള്ള വൈദ്യന്മാർ ഇരട്ടകളാണ്. വേലന്മാർക്കിടയിൽ ഇന്നും ഇരട്ടക്കുട്ടികൾ സഹജമായി ഭിഷക്കുകളാണ്. വേദത്തിലെ അശ്വിനീകുമാരന്മാർ ഇരട്ടകളാണ്. അവർ 'ശാബ്ദിക ഭേഷജ'മെന്ന പേരിൽ സംഗീതം ചികിത്സയ്ക്ക് ഉപയോഗിക്കുന്നുണ്ട്. ഋഗ്വേദത്തിൽ ഗീതം (ഗീർ) അശ്വനികളെ ക്ഷണിക്കുന്ന ദൂതരാണ്. അഗ്നിയിലേക്ക്, സമുദ്രത്തിലേക്ക് നദികളെന്നപോലെ ഗീതങ്ങൾ ധ്വനി ഉണ്ടാക്കിക്കൊണ്ട് പ്രവേശിക്കുന്നു (ആവിശന്തി). അവർ സുന്ദരികളായ അപ്സരസ്സുകളെപ്പോലെ പരസ്പരം മത്സരിച്ച് ഇന്ദ്രസവിധത്തിൽ സഹോദരിമാരെപ്പോലെ നില്ക്കുന്നു. ഗീതങ്ങൾ ശ്രോതാക്കളുടെ ശക്തി വർദ്ധിപ്പിക്കട്ടെ എന്നും, ഞങ്ങൾ രഥങ്ങളെപ്പോലെ നിർമ്മിച്ച ഈ ഗീതങ്ങൾ അശ്വിനികൾക്കു പ്രിയപ്പെട്ടവ എന്നും ഋഗ്വേദം പറയുന്നു. (RV. V-73-10)

വായു അഥവാ പ്രാണൻ 'ഹിംകാര'മാണ്; തുടക്കമാണ്. ബൃഹസ്പതി (ഗുരു) എന്ന ഉദ്ഗാതാവ് (ഗായകൻ) വായു അഥവാ പ്രാണൻ—ഇതു രണ്ടും കൂടാതെ സാമമില്ല—ഗുരു, വായുക്കളാൽ സൃഷ്ടിക്കപ്പെട്ട സാമസംഗീതത്തിന്റെ പ്രതീകമായ വിഷ്ണു (ഗുരുവായുപുരേശൻ) ഗുരുവായുപുരമായ ശരീരക്ഷേത്രത്തിൽ ഇരിക്കുമ്പോൾ സംഗീതതന്മയത സ്വാഭാവികമായിത്തീരുന്നു. പ്രസ്തോതാവ് എന്ന അഗ്നി സുവീര്യം പകരുന്നു; പ്രജാപതി (സാമം) പാടപ്പെടുന്ന പാട്ടുതന്നെ. മരുത്ത് (പ്രതിഹർത്താ) അഥവാ രസികർ, ഗായകർ പാടുമ്പോൾ അർക്കം പാടി അവരെ അർച്ചിക്കുന്നു. പ്രതിഹർത്താവ് ഗായകരുടെ വിളിക്കുള്ള മറുപടിയാണ്. ഗന്ധർവ്വർ പാടുമ്പോൾ വിശുദ്ധകളായ ദേവിമാർ അംഗഹാരമണിഞ്ഞ് ആടി അവരുടെ മുമ്പിൽ പൂജാപുഷ്പമർപ്പിക്കുന്നതായി ഭരതമുനി പറയുന്നതും ഈ രസാനുഭവത്തെ മുൻനിർത്തിയാണ്. ഈ സ്തുതിഗീതം രസികരിൽനിന്ന് കേൾക്കുമ്പോൾ ഗായകരുടെ വീര്യം വർദ്ധിച്ച് അവർ വീണ്ടും പ്രചോദനം ഉൾക്കൊള്ളുന്നു. നിദാനം (ലയസ്ഥാനം) ഇന്ദ്രനാണ്. ലയനത്തിൽ പൂർണ്ണമായ വിശ്രാന്തി (ശാന്തി) ഇരിക്കുന്നു. അവിടെ സംഗീതവും ഗായകരും രസികരും രസാനുഭൂതി എന്ന ബ്രഹ്മാനുഭവത്തിൽ അദ്വൈതതന്മയത നേടുന്നു.

യജ്ഞത്തിൽ അഗ്ന്യാധാനത്തിലും അഗ്നിചയനത്തിലും സാമം പാടുന്നു. അഗ്നിചയനത്തിൽ ഇഷ്ടികയായി സാമം വേണം. ജ്യോതിഷ്ടോമം/അഗ്നിഷ്ടോമം/വാജപേയം/അശ്വമേധം ഇവയിലൊക്കെ സാമം പാടണം. ഓരോ 10 ദിവസവും ആവർത്തിക്കുന്ന 10 കഥകളുടെ ചക്രമായ പാരിപ്ലവാഖ്യാനത്തിൽ സംഗീതം കൂടാതെ കഴിയില്ല. പാരിപ്ലവത്തിന്റെ 10-ാം ദിവസം 10 സാമം പാടണം. അശ്വമേധയജ്ഞത്തിന്റെ പ്രധാനഭാഗമായ ഇതിൽ യുവതികൾക്കും പങ്കെടുക്കാം. ശംഖും പെരുമ്പറയും ഉപയോഗിക്കാം (മഹാഭാരതം). ആണ്ടാൾ തിരുപ്പാവയിൽ പറയുന്നത് ഈ വിധം സംഗീതംതന്നെയാണ്. വ്രജത്തിലെ കാർത്യായനീവ്രതമാണിത്. ബൃഹദാരണ്യകത്തിന്റെ അവസാനം ഖിലകാണ്ഡത്തിൽ യാജ്ഞവൽക്യപത്നിയായ കാർത്യായനീസംബന്ധമായി ഇത് പറയുന്നുണ്ട്. ദർശപൂർണ്ണമാസത്തിൽ

സമിത്ത് ജ്വലിപ്പിക്കുമ്പോൾ അഗ്ന ആയാഹി വീതയേ എന്നുപാടുന്നത് ഗേനാദസാമത്തിന്റെ വകഭേദമാണ്. ദേവി വിഷ്ണുവിനെ ആവാഹിക്കുന്നപോലെ. ഇത് സാമവേദത്തിന്റെ ആദ്യമന്ത്രമാണ്.

ഓം അഗ്ന ആയാഹി വീതയേ ഗൃണാനോ
ഹവ്യ ദാതയേ നീ ഹോതാസത്സിബർഹിഷി.

(ഋഷി ഭരദ്വാജൻ; ദേവത അഗ്നി; ഛന്ദസ്സ് ഗായത്രി; സ്വരം ഷഡ്ജം) പ്രകാശം (ജ്ഞാനം) ഉള്ളവനേ പ്രകാശത്തിലേക്കു നയിക്കാനാവു. അഗ്നിയുടെ പ്രകാശത്തിൽ ഭോഗശുദ്ധി ഉണ്ട്. സർവ്വദിക്കിൽനിന്നും ഭോഗശുദ്ധി നല്കുന്ന ജ്ഞാനം (പുരുഷൻ) ജീവാത്മാവിൽ (ദേവി) പ്രവേശിക്കട്ടെ എന്ന പ്രാർത്ഥന ഉപാസനയായി പരിണമിക്കുന്നിടത്ത് സാമസംഗീതം ആരംഭിക്കുന്നു. വാമദേവ്യസാമത്തിൽ 2 അഗ്നികളെ (പതിപത്നി) അഥവാ അരണികളെക്കൊണ്ട് വരുമ്പോൾ തംത്വാ സമിദ്ഭിർ അംഗിരാഹ എന്ന് പാടും. പാതിരായ്ക്ക് ബൃഹത്സാമം (വിഷ്ണു) പാടുന്നു. ബൃഹദഗ്നേ സുവീര്യം. അഗ്നിഹോത്രത്തിൽ 4 പ്രാവശ്യം ഹോമിക്കുന്നത് രഥന്തരത്തിന്റെ 4 അക്ഷരപ്രതീകമായിട്ടാണ്. ഉയർത്തുന്നത് വാമദേവ്യം (അന്തരീക്ഷം); രണ്ടു പ്രാവശ്യം അർപ്പിക്കുന്നത് ബൃഹത്സാമം. ദേവഗന്ധർവ്വന്മാരുടെ അന്നമാണ് സ്വരം (സുവരന്നം). വേദം തന്നെ വിഷ്ണു എന്ന യജ്ഞപുരുഷൻ.

| | |
|---|---|
| ഋക്ക് യജ്ഞപുരുഷ ശരീരം<br>യജുസ്സ് അവന്റെ ചലനം.<br>സാമം ശോഭ (തേജസ്സ്)<br>ഭൃഗ്വാംഗിരസം (അഥർവ്വം) ജലം (രസം) | സംഗീതം |

യജ്ഞശരീരത്തിന്റെ ചലനം (ഗതി, ഗമക, കമ്പനാദി) തേജസ്സും ശോഭയും ഉള്ളതെങ്കിൽ മാത്രമെ അതിൽ സോമരസമെന്ന ആനന്ദാനുഭൂതി ഉണ്ടാവുകയുള്ളു. അതിനാൽ തേജസ്സ് ഈശ്വരപുരുഷന് കൂടിയേതീരൂ. ഗായത്രിഛന്ദസ്സ് പുരുഷന്റെ മുഖവും ഗായത്രസാമം പ്രാണനിശ്വാസവുമാണ്. യജ്ഞപുരുഷനെ ശ്യേനം, ധേനു, അശ്വത്ഥവൃക്ഷം മുതലായ രൂപങ്ങളിൽ സങ്കല്പിക്കുമ്പോൾ വിവധസാമങ്ങൾ അംഗങ്ങളായി സങ്കല്പിക്കുന്നു. ധേനുരൂപത്തിൽ യജ്ഞായജ്ഞിയം അകിടും, ഗായത്രം, രഥന്തരം, ബൃഹത്, വാമദേവ്യം എന്നിവ നാലു മുലകളുമാണ്. സോമം പിഴിയുന്ന കണ്ണ് തുഷ്ണീംശംസ(മൗനസ്തുതി)യാണ്. വൃക്ഷരൂപത്തിൽ ധ്യേയ, യാജ്യയോഗ്യങ്ങളായ സ്തോത്രങ്ങൾ വേരുകളാണ്. അവ ഇല്ലെങ്കിൽ യജ്ഞവൃക്ഷം കടപുഴകിവീഴും. മൂലം നനച്ചാൽ വൃക്ഷം വീര്യവാനായി വളരും.

യജ്ഞായജ്ഞീയം യജ്ഞത്തിന്റെ ഗർഭപാത്രമാണ്. അതിൽ നിന്നാണ് സംഗീതം ഉണ്ടായത് (പ്രതിഷ്ഠ). പ്രജാപതി അതിൽനിന്നാണ് യജ്ഞം സൃഷ്ടിച്ചത്. ബൃഹത്സാമത്തിന്റെ ഒരു രൂപമാണ് ഷോഡശി. യജ്ഞത്തിന്റെ നൈരന്തര്യം കാക്കുന്നത് സംഗീതമാണ്. ദ്വാദശാഹത്തിൽ ദാശരാത്രത്തിന്റെ 2-ാം ദിവസം (ശ്യേതസാമൻ) ഒന്നാം ദിവസത്തെ നൗധാസസാമവുമായി വിവാഹം നടത്തുന്നു. സാമത്തിന്റെ നൈരന്തര്യത്തിനാ

## ശ്യേനസുപർണ്ണം


ത്രിവൃത് (ബഹിഷ്പവമാനം)
ഗായത്രിഛന്ദസ്സ്
ഗായത്രസാമം
സഹസ്രാരം
പഞ്ചദശപവമാനം
(ബൃഹത്)
വാമദേവ്യം
സപ്തദശപവമാനം
(രഥന്തരം)
ആജ്ഞ
ആജ്യം (പഞ്ചദശം)
പൃഷ്ഠം (സപ്തദശം)
യജ്ഞായജ്ഞീയം (ഏകവിംശം
spinal cord with sushumna &
the 5 nerve ceentres

ണിത്. ഇതുപോലെ 6, 7 ദിവസങ്ങളെ സന്തതിസാമമെന്ന പേരിൽ വിവാഹം കഴിപ്പിക്കുന്നത് സന്തതികളുടെ നൈരന്തര്യത്തിനാണ്. വിഛിന്നസ്യ യജ്ഞസ്യസന്തത്യൗ (ബൃഹത്, രഥന്തരങ്ങളാണ് 6, 7 ദിനങ്ങൾ). ശിഷ്യപരമ്പരയിൽ നൈരന്തര്യം ഉണ്ടാക്കുന്നു, ഇത്.

സംഗീതം യജ്ഞത്തിന് പ്രതിഷ്ഠ നല്കുന്നു. വിശുദ്ധവേദത്തെ ദേവന്മാർ ഭുജിച്ച് ബാക്കിവന്നതാണ് യജ്ഞായജ്ഞീയസാമമെന്ന ഗർഭപാത്രം. ഇതിനാൽ യജ്ഞത്തെ മൂലസ്ഥാനമായ യോനിയിൽ പ്രതിഷ്ഠിക്കുന്നു. ഇത് തന്നെ 'വാക്ക്' എന്നറിയപ്പെടുന്ന ഗൂഢനാമം. യജ്ഞം വാക്കിൽ പ്രതിഷ്ഠിതമാണ്. ഹരസ്സ് എന്നാൽ ശോഭ; ചൈതന്യം; തേജസ്സ്. 7 എണ്ണമാണ് ഹരസ്സുകൾ. ഹരസ്സിൽ യജ്ഞം പ്രതിഷ്ഠിക്കാൻ യജ്ഞായജ്ഞീയം നാർമേധ, ദാശസ്പത്യം, വാരാവന്തീയം മുതലായ സാമങ്ങൾ പാടും. 6-ാം ദിവസം വാരാവരീയത്തെ പൃഷ്ഠമായി, യജ്ഞത്തെ ഭൂമിയിൽ ഉറപ്പിക്കുന്നു.

സപ്തസ്വരങ്ങളുടെ ശോഭ (ഹരസ്സ്) 'ഹരി' എന്ന വാക്കിലിരിക്കുന്നു. 7 ഹോതാക്കളുടെ ഹരസ്സ് അതിലുണ്ട്. സപ്തമാതാക്കൾ/ അപ്സരസ്സുകൾ ആയും ഈ സപ്തഷികളെ നിഗൂഢമായി സിംബലൈസ് ചെയ്യുന്നു. പ്രാണത്തെ ഉത്തംഭം (എഴുന്നേല്പിക്കുന്നത്), വിസ്തംബം (സ്തംഭനത്തിൽനിന്ന് മോചിപ്പിക്കൽ), ആരഭ (ദ്രുതഗതിയിൽ ചലിപ്പിക്കൽ) ഇതു മൂന്നും ചെയ്യുന്നത് സാമമാണ്. 4-ാം ദിവസത്തെ ബൃഹത്സാമത്തിന്റെ ശോഭയായ സൗഭരസാമം (സൗഭരി) ഉത്തംഭിപ്പിക്കുന്നു. 3-ാം ദിവസം വിസ്തംഭങ്ങൾ പാടി മൂർച്ഛാവസ്ഥയിൽനിന്ന് മോചിപ്പിക്കുന്നു. 7-ാം ദിവസം സൗപർണ്ണസാമംകൊണ്ട് അതിവേഗം ചലിപ്പിക്കുന്നു. 2-ാം ദിവസം പവിത്രേധാരയ സുതാഹ എന്ന വിഷ്ണുസൂക്തങ്ങളും അതിവേഗം (ദ്രുതം) ചലിക്കാനാണ്. യജ്ഞത്തിൽ രസവും മദവും (ലഹരി) നിറയ്ക്കുന്നത് സാമസംഗീതമാണ്. അധ്വര്യു മഹാവ്രതീയ ചമസം നിറയ്ക്കുമ്പോൾ ഉദ്ഗാതാവ് മഹാവ്രതസാമം പാടുന്നത് എല്ലാ സാമങ്ങളെയും അവയുടെ രസത്തെയും നിറയ്ക്കുന്നു. മാദിലസാമവും ഇതിനാണ്. അഗ്നിഷ്ടോമത്തിന്റെ അവസാനം മഹദുക്ഥം രസത്തെ അഗ്നിയിൽ സമർപ്പിക്കുന്നു. യജ്ഞം പൂർണ്ണമാകാനും യജ്ഞസംരക്ഷണത്തിനും സാമം വേണം. സോമം പിഴിയുമ്പോൾ മതി (ചിന്താപൂർവ്വമായ കവിത) അതിനെ സംരക്ഷിക്കും. 7-ാം ദിവസം (സൗപർണ്ണസാമം പാടുന്ന ദിനം) ഭേഷജങ്ങൾ പാടുന്നു. ആവാസ്യം, വൈഖാനസം, ജരാബോധീയം, സൗശ്രവസം എന്നിവ സർവ്വരോഗഹരങ്ങളാണ്. ദക്ഷോനിധാനസാമം വാജീകരണത്തിനുള്ളതാണ്.

ചതുർവീരയജ്ഞത്തിൽ 4 ദിവസങ്ങളിൽ നാലു സാമം (അഛാവാക, മധുഛന്ദസ, രൗരവ, സമന്ത) വ്യത്യസ്തബലത്തിൽ പാടണം ഭാസാസാമം (ഭാസിക്കുന്ന—പ്രകാശിക്കുന്ന—ഭാസാ—അപഭ്രംശം ഭാഷ) ഇരുണ്ട ദിവസങ്ങളെക്കൂടി പ്രകാശിപ്പിക്കുന്നു. ഇതിനെ ഖരോഷ്ടിയിൽ തിരിച്ചിട്ടതാണ്. സഭാസാമവും (സഭയിൽ പാടുന്നത്—ഭാസ്സ്—പ്രകാശത്തോടുകൂടിയത്) ഇതേ ലക്ഷ്യം നിറവേറ്റുന്നു. സഭയിൽ സംഗീതകച്ചേരി നടത്തുമ്പോൾ അജ്ഞാനം അകറ്റുന്ന ഗുരുവായും, ദുഃഖത്തിന്റെയും രോഗത്തിന്റെയും ഇരുളകറ്റുന്ന രക്ഷകനായും സംഗീതജ്ഞൻ സ്വയം കൃതാർത്ഥത നേടുന്നു. 6-ാം ദിവസം

വാരാവൻതീയം പാടിയാൽ രേതസ്സില്ലാത്ത പുത്രകാമിയായ വൃദ്ധനുപോലും കുഞ്ഞുണ്ടാവും. വഷട്ക്കാരം അശനികൾക്കുള്ള ആഹ്വാനമാണ്. വിവേകികൾ യജ്ഞത്തെ സപ്തവിധം മുന്നോട്ടു നയിക്കുന്നു.

## ഗന്ധർവ്വാപ്സരസ്സുകൾ

ഗന്ധർവ്വാഗീതകുശലാവൃത്തേഷു ചവിശാരദാഹ
രമയന്തിച താൻ വിപ്രാൻ യജ്ഞകർമ്മാന്തരേഷ്വത. (മഹാഭാരതം)

യജ്ഞകർമ്മത്തിൽ വ്യാപൃതരായ വിപ്രന്മാരെ സദാ ആനന്ദിപ്പിക്കുന്ന വൃത്തവിശാരദരും ഗീതകുശലരുമാണ് ഗന്ധർവ്വന്മാർ—യജ്ഞത്തിൽ അറിയാതെ വല്ല തെറ്റും കടന്നുകൂടിയാലും അവരുടെ ഗാനാലാപത്താൽ ആ തെറ്റുകൾ സ്വാഭാവികമായി ദൂരീകൃതമാവുന്നു. വാമദേവ്യവും സർവ്വതെറ്റുകൾക്കും പരിഹാരമാണ്. മത്യം (കല്ല്- road roller) ഭൂമിയെ സമീകരിക്കുമ്പോലെ, സ്ത്രീപുരുഷശക്തികളുടെ സമീകരണത്തിന് എല്ലാ ഗാർഹിക ചടങ്ങുകളും വാമദേവ്യത്തിൽ അവസാനിക്കണം. (ഗോഭിലഗൃഹ്യസൂത്രം) -ശിവശക്തി/യിൻയാൻ സാമ്യമാണത്. ദൈനംദിനജീവിതത്തിലെ അപസ്വരങ്ങൾ നീക്കാൻ സ്വം ഗോഷ്ഠം അവദതം എന്ന സൂക്തം പാടണം. ഹോതാവിന്റെ വിളിക്ക് അധ്വര്യുവിന്റെ പ്രതിഹാരം (ഇണകളുടെ മനസ്സമ്മതം) സർവ്വ പ്രായശ്ചിത്തമാണ്. വിളിയിൽ കടന്നുകൂടിയ തെറ്റുകൾ യോഗ്യനായ ശിഷ്യന്റെ (ഇണയുടെ) മറുപടിയിൽ നീങ്ങിപ്പോകും.

ഗന്ധർവ്വന്മാർ പ്രകാശനാദരൂപികളാണ്, അവരുടെ ഇണകളായ അപ്സരസ്സുകൾ ജലസമുദ്രരൂപികളും. ഗന്ധർവ്വൻ ഗാനമാണെങ്കിൽ അപ്സരസ്സ് അതിന്റെ രസമാണ്. ഗന്ധർവ്വൻ യജ്ഞമാണെങ്കിൽ അവന്നുള്ള ദക്ഷിണയാണ് അപ്സരസ്സ്.

യജ്ഞോ ഗന്ധർവ്വാ സ്തസ്യദക്ഷിണാ അപ്സരസഹഃ

പൂമാലകൊണ്ടുള്ള അലങ്കാരം, സുഗന്ധം, രൂപലാവണ്യം എന്നിവയിൽ ഇവർക്ക് രതിയുണ്ട്. ഗന്ധർവ്വൻ രൂപലാവണ്യത്തെ പ്രേമിക്കുന്നു. അപ്സരസ്സ് ഗന്ധത്തെയും. (പരസ്പരം) ഗന്ധരൂപങ്ങളാൽ ഇവർ സഞ്ചരിക്കുന്നു. ഗന്ധം (വായു) രൂപം (പ്രകാശം, നേത്രം) എന്നിവയുടെ തന്മാത്രകളിൽ സൂക്ഷ്മസഞ്ചാരം ചെയ്യുന്നു.

ആപസ് (ജലം) രസാനുഭവസംബന്ധിയാണ്. ഔപസദമെന്ന വ്രതം ഗന്ധർവ്വാപ്സരസ്സുകൾക്കുള്ളതാണ്. അവർ വസിക്കുന്നത് വനവൃക്ഷങ്ങളിലാണ്. പ്രത്യേകിച്ചും ന്യഗ്രോധം, ഉദുംബരം, അശ്വത്ഥം, പ്ലക്ഷം എന്നിവയിലും പാൽ ചുരത്തുന്ന മരങ്ങളിലും സർവ്വ ഔഷധിവനസ്പതികളിലും ശ്വാസിർ എന്ന രൂപത്തിൽ അപ്സരകളുണ്ട്. സ്വാശിരാം അർക്ക എന്നാൽ ഈ അപ്സരസ്സുകളുടെ സാന്നിദ്ധ്യം പ്രകൃതിയുടെ ഉർവ്വരത കൂട്ടുന്നു. ഗന്ധർവ്വാപ്സരസ്സുകളുടെ മക്കളാണ് ധർമ്മവും (യമം-യമൻ) യമുന (കാളിന്ദി-വിരജ)യും. അവരില്ലാതെ വൈരാജമില്ല; ധർമ്മചക്രപ്രവർത്തനമില്ല. അതിനാൽ ധർമ്മചക്രപ്രവർത്തനസൂത്രധാരനായ വിഷ്ണുവിന്റെ ആരാധനയിൽ ഇവർ സദാ ഉണ്ട്.

രഥന്തരം വൈഷ്ണവീദേവിയാണ്. അത് അഗ്നിസമമല്ല, അഗ്നിതന്നെയാണ്; അഗ്നിതന്നെയാണ്. അതിനാൽ വളരെ ശ്രദ്ധിച്ചു പാടണം. രഥന്തരത്തിലെ സ്തോഭങ്ങൾ (ഭാവങ്ങൾ) അതിലെ അക്ഷരങ്ങളിൽത്തന്നെ വരുത്തേണ്ടവയാണ്; പുറത്തുവരുത്തേണ്ടവയല്ല. പുറത്തുവരുത്തിപ്പാടിയാൽ അഗ്നിക്ക് (മൃത്യുവിന്) ഇരയാകും. രഥന്തരസാമം സാഗരമാണ്. അവളിലെ സ്തോഭം പുറത്തുവരുത്തി പാടിയാൽ സാഗരം വിഴുങ്ങിക്കളയും. ഈ നിയമം തെറ്റിച്ചാൽ ശ്വാസതടസ്സം വരും. രഥന്തരം സ്ത്രീയാണ്. അതിനാൽ ഈ സാമം മറ്റൊരാളെ അനുകരിച്ച് പാടരുത്. പാടിയാൽ, അവന്റെ അടിമയാകും. സ്വതന്ത്രരീതിയിൽ മനോധർമ്മം പ്രയോഗിച്ച് സ്തോഭങ്ങൾ അവളിൽത്തന്നെ വരുത്തി, സ്വയം ആനന്ദിച്ചു പാടിയാൽ സർവ്വസുഖങ്ങളും ലഭിക്കും. വിഷ്ണുപദം പ്രാപിക്കും.

10-ാം ദിവസം ഗായത്രസാമം മനസ്സാണ്. അതിനാൽ മൗനമായി അജപമായി മാത്രം പാടുക. സർവ്വകാമപ്രാപ്തി ലഭിക്കും. വൈഖരിയാൽ നേടാനാവാത്തതെല്ലാം മൗനമായ അജപകൊണ്ട് നേടാനാവും. ഒരു ദീർഘസത്രത്തിനൊരുങ്ങുന്ന വ്യക്തിയും യജ്ഞത്തിനുശേഷം അവഭൃതസ്നാനം ചെയ്യുന്നവരും മൗനമായിരിക്കുന്നു. അവിടെ ലയമാണ്. പരിപൂർണ്ണ വിശ്രാന്തിയാണ്.

മന്ത്രം പോലെ വേണം സാമസംഗീതത്തിൽ ഉച്ചാരണം.

3 വിധത്തിൽ സ്വരോച്ചാരണമുണ്ട്.

1. വജ്രം പോലെ ശക്തവും ഉച്ചസ്ഥായിയും.
2. ധാമഛദ്—ധാമത്തെ വസ്ത്രംപോലെ ആവരണം ചെയ്ത് ധാമത്തിന് സൗന്ദര്യം കൂട്ടുന്നത്. ഇടതടവില്ലാതെ, സമമായി വർണ്ണം രിക്തമാകാതെ (വിട്ടുപോകാതെ—വിഴുങ്ങാതെ).
3. രിക്തം (വിഴുങ്ങി പാടുന്നത്) അശ്രാവ്യം.

ധാമഛദമായി വേണം രഥന്തരം പാടാൻ; ഏതു സമയവും ധാമഛദമായി പാടിയാൽ ലാവണ്യവും രസാനുഭവവും കൂടും. പ്രജകൾ ഐശ്വര്യം, പ്രകൃതിസ്വത്തുക്കൾ, കലകൾ, ശാസ്ത്രങ്ങൾ എല്ലാം അഭിവൃദ്ധി പ്രാപിക്കും. വ എന്നാൽ വാക്ക്, രേതസ്സ്, പ്രജ—ഷഡ് എന്നാൽ 6, ഋതു, ഷഡ്ജം, വഷഡ്ക്കാരം രേതസ്സിനെ ഋതുക്കളിൽ ചിന്തി, ഋതുക്കളാൽ മുളപ്പിക്കുന്നു. സർഗ്ഗം യോനിയിൽ ചിന്തണം—പുറത്തരുത്. രഥന്തരസാമത്തിന്റെ (ഇണയുടെ) സ്തോമം താൻ അറിയണം; പുറത്തറിയിക്കരുത്—അറിയിച്ചാൽ അഗ്നിക്കും സമുദ്രത്തിനും താനും നാടും ഇരയാവും. ഷഡ്ജത്താൽ ഋതുക്കളെയും സ്വശക്തിയായ ഇണയെയും പ്രീതിപ്പെടുത്തി (പ്രീണതി) രസം അനുഭവിപ്പിക്കയും അനുഭവിക്കയും ചെയ്യുന്ന സാമഗായകർ ഉള്ള നാട്ടിൽ മേഘം യഥാകാലം വർഷിക്കയും ചരാചരങ്ങൾ ഋതുഫലങ്ങൾ അനുഭവിച്ച് തൃപ്തിയടയുകയും ക്ഷേമം ഉണ്ടാവുകയും ചെയ്യും.

ദാശരാത്രം 4-ാം ദിവസം വൈരാജസാമം പാടവെ, നാഡീശുദ്ധിയുള്ള ഉദ്ഗാതാവിന്റെ വലത്തു തുടയിൽ അരണി കടഞ്ഞ് അഗ്നി ഉണ്ടാക്കുന്നു. വലത്തു ഭാഗത്തെ അഗ്നി (രേതസ്സ്) ഹിങ്കാരം ചെയ്ത് കന്നുകുട്ടിയായി

ജനിക്കുന്നു. (നാരായണ മഹർഷിയുടെ വലത്തുതുടയിൽനിന്ന് പൂങ്കുല കൊണ്ടു വരച്ച ചിത്രം സുവർണ്ണാംഗിയായി ഉർവ്വശിയായി ജനിച്ചു എന്ന കഥ സിംബോളിക് ആണ്.) ആഗ്രഹായന സോമചമസം പ്രജാപതിയാണ്. ചമസം കഴിഞ്ഞാൽ കുഞ്ഞിനെ പ്രസവിച്ച പശുപോലെ അവൾ ഹിങ്കാരം മുഴക്കുന്നു (പശുവ്രതേന ഭാവിതവ്യം). ഇത് സാമഗാനത്തിന്റെ തുടക്കം. അപ്പോൾ കുളിച്ചു ശുദ്ധമായി മൗനവ്രതത്തോടെ അവളെ സമീപിച്ച് താനും ഹിങ്കാരം മുഴക്കണം. പുത്രന്റെ ശിരസ്സു ഘ്രാണിച്ച് 3 പ്രാവശ്യം ഞാൻ ഹിങ്കാരം ഉച്ചരിക്കുന്നു എന്നു പറയുമ്പോൾ (ഹിം...ഹേ...) അത് സാമത്തെ പൂർത്തിചെയ്യുന്ന ശ്രീയാണ്; രസമാണ്. അവിടെ മൗനമാണ്. സാമം പാടു ന്നില്ല.

ആഗ്രഹായണത്തിലെ ഈ മഹാവ്രതം എല്ലാ ഗൃഹസ്ഥർക്കും ഉള്ള താണ്. ആശ്വിനത്തിൽ (ആശ്വിനിസോമചമസം) ഹിങ്കാരം ചെയ്യു ന്നതുകൊണ്ടുതന്നെ ചമസം നിറയും. ഹിങ്കാരം ഊർജ്ജമാണ്; അന്നമാണ്; ചന്ദ്രനാണ്; തുടക്കമാണ്; പ്രാണനാണ് (വായു). ഹിങ്കാരവേളയിൽ രേതസ്സ് ചിന്തരുത്, ഒരു വാക്കും ഉച്ചരിക്കരുത്. കന്നുകാലികൾ ഹിങ്കാരത്തോടെ തിരിച്ചുവരുന്ന വസന്തകാലമാണ് സംവത്സരത്തിന്റെ ഹിങ്കാരം (തുടക്കം). മഴയ്ക്കു മുമ്പുള്ള വായു (കാറ്റ്) കിഴക്ക്, ഉദിക്കുംമുമ്പുള്ള സൂര്യൻ, ചന്ദ്രൻ, മനസ്സ്, പ്രജാപതി ഇവ ഹിങ്കാരമാണ്. യജ്ഞാരംഭം മാത്രമാണ്. ദാശരാ ത്രത്തിന്റെ 5-ാം ദിനം (പഞ്ചമി) രണ്ടു ഹിങ്കാരംകൊണ്ട് വാമദേവ്യസാമം ചെയ്യുക. അത് ഒരു മിഥുനമാണ്. മിഥുനങ്ങളുടെ ചേർച്ച സർവ്വപാപഹര മാണ്. "ദിവ്യം മിഥുനം പ്രജനനം." ഹിങ്കാരത്താൽ മഹാവ്രതത്തിൻനാൾ ബ്രഹ്മത്തെ ഖനനം ചെയ്തെടുക്കുന്നു. ദൈവികവും മാനുഷികവുമായ വാക്കിനെ വേർതിരിച്ചെടുക്കാൻ സഹായിക്കുന്നു. ബൃഹത്രഥന്തരേവൈ മദ്ധ്യതാഹ് പ്രജാസുഗർഭം ദത്താഹ. ബൃഹത്സാമം (വിഷ്ണു) രഥന്തരം (ലക്ഷ്മി). ഇവർക്കിടയിൽ സുഗർഭത്തിൽ സുപ്രജയെ ദത്തമാകുന്നു. (ന ല്കപ്പെടുന്നു) മഹാനാമ്നിയും ഗായത്രിയും ഇതിന്നുള്ളതാണ്.

രാഗവാദ്യോപകരണങ്ങൾ യജ്ഞസാധനങ്ങളാണ്. യമപുരിയിൽ നാളികൾ, ശതതന്ത്രിയാഴുകൾ, ഗർഗ്ഗരങ്ങൾ, ഗൊദാ, പിംഗാ മുതലായ തന്ത്രീവാദ്യങ്ങൾ, ദുന്ദുഭികൾ ഇവയുണ്ട്. ശബ്ദത്തെ തിരിച്ചുകൊണ്ടുവ രാനും ബലം തരാനും 100 വയസ്സ് ദീർഘായുസ്സുനല്കാനും മരുത്തുക്കൾ (ഇവർ രസികരാണ്—പ്രതിഹർത്താക്കൾ) എന്നറിയപ്പെടുന്ന വായുവിന്റെ സഹായം വേണം. ഗുരുചെമ്പൈക്ക് ഗുരു'വായു'പുരേശന്റെ കൃപയാൽ ശബ്ദം തിരിച്ചുകിട്ടിയത് ഇവിടെ സ്മർത്തവ്യമാണ്.

വാജപേയം രഥോത്സവത്തിൽ രഥഓട്ടത്തിന് 17 ദുന്ദുഭികൾ, തൂണവം, വീണ ഇവയോടുകൂടിയ സംഗീതപ്രയോഗമുണ്ട്. മഹാവ്രതത്തിലും ഉണ്ട്. നഷ്ടപ്പെട്ട വാക്കിനെ തിരിച്ചുകൊണ്ടുവരാനാണിത് (Aphasia, Amusia) എന്നിവ ചികിത്സിക്കാൻ). സുഷിരവാദ്യങ്ങളായ നാഡിയും തൂണവവും നഷ്ടപ്പെട്ട വാക്കിനെ തിരിച്ചുതരുന്നു.

അഗ്നീദ്ര ഹോമവേദിയിൽ പകുതി വേദിയിലും പകുതി പുറത്തു മായി കുഴിച്ച കുഴിയിൽ കാളത്തോൽ പൊതിഞ്ഞ മൺകുടം (ശരീരത്തിന

കത്തിരിക്കുന്ന—പകുതി cosmic, പകുതി ജൈവം—ആയ ശബ്ദം), കർക്കരിയാഴ്, കുശ്മാണ്ഡം, വക്ര, കപിശീർഷ്ണീദ്, ഐഷികി, അപഘാതയിക, വീണ, കശ്യപിയാഴ് ഇവയും യാഗങ്ങളിൽ ഉപയോഗിക്കും. വീണ ലക്ഷ്മീഭഗവതിയുടെ രൂപംതന്നെയാണ്. വേദമാതാവായ സരസ്വതിയുടെ പുത്രിയായ ശ്രീവീണ അവളുടെ മടിയിലിരിക്കുന്നു.

ശ്രീയാ വാ ഏതദ്‌രൂപം യദ് വീണാ.

അശ്വമേധത്തിൽ വീണാവാദനം കൂടിയേ തീരൂ.

ആവരണം സൗന്ദര്യവർദ്ധനവിനാണ്. ദേവിയുടെ നവാവരണങ്ങൾ അത് സൂചിപ്പിക്കുന്നു. ഛന്ദസ്സും ആച്ഛാദനം ചെയ്ത് മനോഹാരിത വർദ്ധിപ്പിച്ച് ആനന്ദം ജനിപ്പിക്കുന്നു. ഗായത്രിയാണ് ഛന്ദസ്സുകളിൽ മുഖ്യം. അഷ്ടകോണം, അഷ്ടദളപത്മം, അഗ്നി, സൂര്യമണ്ഡലാന്തർഗ്ഗതമായ തേജസ്സ് ഇവയെ വേദമാതാവായ ഗായത്രി സൂചിപ്പിക്കുന്നു. ആദിത്യേഷ്ടിയിൽ പ്രണവം ചേർത്ത് 8-നു പകരം 9 അക്ഷരമുണ്ട് ഗായത്രിക്ക്. 8 x 9 = 72 എന്ന അക്ഷരസംഖ്യയിൽ ഗായത്രിയുടെ ജ്ഞാനച്ചതുരംഗം ഒതുങ്ങുന്നു. ജഗതി ദ്വാദശാക്ഷരിയാണ്. അന്നം, പശു ഇവ വർദ്ധിപ്പിക്കുന്നതാണ്. ഗാർഹപത്യത്തിൽനിന്ന് 12 പദം അകലെയാണ് ആഹവനീയാഗ്നി എന്ന് സൂചിപ്പിക്കുന്നതാണ്. വിരാട്ടിൽ ദശാക്ഷരമുണ്ട്. ഇതാണ് സോമം. വിഷുവത്ദിനങ്ങളിൽ ഭാസസാമം 10 സ്തോഭങ്ങൾ അഥവാ സംഗതികളോടെ അഗ്നിഷ്ടോമസാമമായി പാടണം. ബൃഹതി (36) ഷഡ്‌ത്രിംശതിയാണ്. വിഷ്ണുവാണ്. 36 x 2 = 72. അതിനാൽ ബൃഹതി(വിഷ്ണു)യിൽ ഗായത്രിയും ഗായത്രിയിൽ വിഷ്ണുവും പരസ്പരം അടങ്ങിയിരിക്കുന്നു. അവർ തന്മയത പ്രാപിച്ച ഇണകൾ (മിഥുനങ്ങൾ) ആണ്. ദ്വാദശാഹയജ്ഞത്തിൽ 12 വ്രതദിനം, 12 ഉപസദ് രാത്രി, 12 ദ്വാദശാഹയജ്ഞം. ആകെ 36 എന്ന് മിസ്റ്റിക്കൽ ആയി 36 എന്ന സംഖ്യയിലെത്തുന്നു. 36 x 10 = 360 ആണ് ഒരു വൃത്തത്തിലും ഗോളത്തിലും ഡിഗ്രികൾ. 36 ആണ് ശക്തിതത്ത്വം. ഇവ സവ്യഅപസ്യമായി (ഇടംവലം) ഈരണ്ടായി പിരിഞ്ഞാൽ 72. മനുഷ്യശരീരത്തിൽ കുണ്ഡലി രൂപത്തിൽ ഇവ പരസ്പരം പിണഞ്ഞ നാഗമിഥുനങ്ങളായിരിക്കുന്നു. ഇവയെയാണ് 72 മേളകർത്താരാഗങ്ങൾ പ്രതിനിധീകരിക്കുന്നത്. 36 പൂർവ്വരാഗങ്ങളും 36 ഉത്തരരാഗങ്ങളും മദ്ധ്യമത്തിലൊഴികെ സമമായിരിക്കുന്ന തുല്യരായ 2 നാഗങ്ങളെ പ്രതിനിധീകരിക്കുന്നു.

ഗായത്രി (24) + പംക്തി (40) = 64 കലകൾ.

ഇതിന്റെ ഒരുപാദം 64/4 = 16 ആണ് ഷോഡശി.

| | | |
|---|---|---|
| 6 ഗായത്രി | 6 x 24 = 144 | മൂന്നും 144-ൽ ഒന്നാവുന്നു. |
| 4 ബൃഹതി | 4 x 36 = 144 | |
| 3 ജഗതി | 3 x 48 = 144 | |

ഐന്ദ്രവായന ചമസം ഗായത്രിക്കാണ്. ശുക്രതസമസം ത്രിഷ്ടുപ്പിനാണ്. ആഗ്രഹായന ചമസം ജഗതിക്കും. എല്ലാ ഛന്ദസ്സും ദ്വാദശാഹത്തിലുണ്ട്. സർവ്വയജ്ഞവും അതിലുണ്ട്. ഛന്ദസ്സുതന്നെ യജ്ഞം.

സ ഏഷാ സർവ്വഛന്ദാ യജ്ഞോ യദ് ദ്വാദശാഹവാ

7 നാഭിയുള്ള ഇള എന്നവസാനിക്കുന്ന യജ്ഞം ഗായത്രിയുടെ സൃഷ്ടിയാണ്. ദ്വാദശാഹം ഗായത്രിക്കു സമമാണ്. അത് ജഗതിയുടെ സൃഷ്ടിയാണ്. വസുക്കൾ ഗായത്രിയാലും രുദ്രർ ത്ര്യുഷ്ടുപ്പിനാലും ആദിത്യർ ജഗതിയാലും അശ്വത്തെ ലേപനം ചെയ്യുന്നു (anoint).

| ഛന്ദ | ദേവത | വർണ്ണ | ഋതു |
|---|---|---|---|
| ഗായത്രി | അനുമതി | ബ്രാഹ്മണ | വസന്തം |
| ത്രിഷ്ടുപ്പ് | രാകാ | രാജന്യർ | വേനൽ |
| ജഗതി | സീനിവാലി | വൈശ്യ | വർഷം |
| അനുഷ്ടുപ്പ് | കൂഹൂ | ശൂദ്ര | ശിശിരം |

'ഗ്നാ' എന്നപദം സ്ത്രീകൾ, ദേവത, ഛന്ദസ്സ്, ഭാര്യ എന്നർത്ഥങ്ങളിൽ ഉപയോഗിച്ചുകാണാം. പ്രജാപതി ഗായത്രി എന്ന യോനിയിൽനിന്ന് 6 സാമം സൃഷ്ടിച്ചു. (6 ഋതം—3 മിഥുനം)




വാഗ്വൈ ഗായത്രി—ഗായത്രി വാക്ക് ആണ്.
അഗ്നിർവൈ വാക്ക്—വാക്ക് അഗ്നിയാണ്.
സംവത്സരോവൈഗായത്രി—ഗായത്രി സംവത്സരവുമാണ്.

3 അനുഷ്ഠുപ്പ് = 1 ഗായത്രി = 3 X 8 = 24
4 ഗായത്രി = 24 X 3 = 72 = 12 അനുഷ്ഠുപ്പ്.
1 സംവത്സരം = 12 പൗർണ്ണമി, 12 ശുക്ലാഷ്ടമി,
12 അമാവാസി = 36 = ഒരു ബൃഹതി.

സൂര്യപരമായ സംവത്സരം, ഭൂപരമായ അയനർത്തുക്കൾ, ചന്ദ്രപരമായ തിഥ്യാദികൾ, എല്ലാം 72 എന്ന മേളകർത്താരാഗസംഖ്യയിലുണ്ട്. കോസ്മിക് ഊർജ്ജം/ജൈവോർജ്ജം ഇവയുടെ സന്തുലിതാവസ്ഥയായ സമാധ്യവസ്ഥ അഥവാ സാമ്യാവസ്ഥയാണ് നാദലയയോഗം. അങ്ങനെയാണ് സാമവേദം ഭിഷക്കും ഭേഷജവുമായിത്തീരുന്നത്. അഥർവ്വവേദത്തിന്റെ എല്ലാ സാമവും ഭേഷജമാണ്. ഇവ ബൃഹത്/രഥന്തരമെന്ന പ്രാണഹംസമിഥുനങ്ങളിൽ ഇരിക്കുന്നു. ചൈന, കോംഗോ, ഗ്രീസിലെ എസ്ക്കുലേപ്പിയസ്കൾട്ട്, ഹിബ്രു (സോളമൻ, എലിഷാ), ഇസ്ലാമിക് ഐഡിയോളജി സൂഫി മിസ്റ്റിസിസം) ഈജിപ്ത് ഇവിടെയൊക്കെ സംഗീതത്തിന് ചികിത്സയിലുള്ള പങ്ക് ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്. വിഷ്ണു ധർമ്മോത്തര പുരാണം സർവ്വരോഗവും ഭക്തിപൂർവ്വം വിഷ്ണുനാമം ഉച്ചരിച്ചാൽ മാറുമെന്ന് പറയുന്നു.

അച്യുതാനന്ദ ഗോവിന്ദ നാമോച്ചാരണഭേഷജാത്
നശ്യന്തിസകലാരോഗഃ സത്യം സത്യം വദാമ്യഹം.

ഉർവ്വശി, പുരൂരവസ്സിനോട് ഒരിക്കലും തന്നെ നഗ്നയായികാണരുതെന്നും തന്റെ മുന്നിൽ നഗ്നനായി പ്രത്യക്ഷപ്പെടരുതെന്നും സത്യം ചെയ്യിച്ച ശേഷമാണ് ഭരതവംശത്തിന്റെ അമ്മയാകാൻ സമ്മതിച്ചത്. നിഷ്കാമനായ വിഷ്ണുവിന്റെ (നാരായണമഹർഷി) പുത്രിയും നിഷ്കാമയാണ്. അതിനാൽ സാമം (പ്രത്യേകിച്ചു രഥന്തരം) ശ്രദ്ധിച്ചു പാടണം; ശ്രീദേവിയാകയാൽ അതിനെ പൂർണ്ണമായി തൊണ്ടതുറന്നു പാടണം. സ്വർദൃശാം (സ്വർല്ലോകം കാണുക) എന്നു പാടുമ്പോൾ പ്രകാശം ദൃശ്യമാവും. അതിനാൽ അപ്പോൾ കണ്ണടച്ചു പാടണം. ആവരണമില്ലാതെ നഗ്നയായി മിന്നൽക്കൊടിപോലെ ശോഭയുള്ള ദേവിയെ കാണുമ്പോൾ കണ്ണടയ്ക്കാഞ്ഞാൽ കാഴ്ചശക്തി പോവുകയോ മങ്ങുകയോ ചെയ്യും. ദേവിയെ കണ്ടാൽ അറിയാനുള്ള ഗ്രാഹ്യ ശക്തിപോവും. രഥന്തരം വൈദ്യുതിയാണ്; അഗ്നിയാണ്. അതിനെ ദ്രുത കാലത്തിൽ പാടിയാൽ ഔഷധിവനസ്പതികളും പ്രജകളും സമ്പത്തും വർദ്ധിക്കും. വാമദേവ്യം (ഇണയോടു ചേരുന്നത്) പാടുമ്പോൾ ശരീരം അനങ്ങാതെ നിശ്ചലമായിരുന്ന് സാവധാനം ശാന്തമായി ശ്രദ്ധിച്ച് പാടണം. ഏതാണ്ട് തള്ള പൂച്ചക്കുട്ടിയെ കൊണ്ടുപോകുംപോലെ അല്ലെങ്കിൽ കാറ്റ് ജലോപരി മന്ദമായി ചലിക്കുംപോലെ. കുമാരസംഭവത്തിൽ കുമാരജനനത്തിനുമുമ്പ് പാർവ്വതിയെ ശിവൻ അനുനയിപ്പിച്ചപോലെ എന്ന് സാധാരണക്കാർക്ക് ഗ്രഹിക്കാൻ എളുപ്പത്തിന് പറയാം.

സംഗീതത്തിൽ സ്തോഭങ്ങൾ ശോഭകൂട്ടുന്ന അലങ്കാരങ്ങൾ ആണ്. അവ പാടിയാൽ ഭൂർഭുവസ്വർല്ലോകങ്ങളിലെ സർവ്വസുഖവും ഗായകർക്ക് ലഭിക്കുന്നു. ജാബാലബ്രാഹ്മണം പറയുന്നത് സർപ്പരഞ്ജനിരാഗം പാടിയാലും ഇതേ ഫലമാണ് എന്നാണ്. മേളകർത്താരാഗങ്ങളിൽ നാഗാനന്ദിനിയാണ് ജാബാലബ്രാഹ്മണത്തിലെ സർപ്പരഞ്ജനിരാഗം. (തീക്കനൽ എന്ന സിനിമയിൽ ഈ രാഗത്തിൽ യേശുദാസ് ഒരു ഗാനം ചിട്ടപ്പെടുത്തിയിട്ടുണ്ട്.)

## മതംഗന്റെ ബൃഹദ്ദേശി

വേദങ്ങൾ മാർഗ്ഗിസംഗീതത്തെ പറയുന്നു. ദേശിസംഗീതത്തെക്കുറിച്ച അറിവുകൾ നല്കുന്ന ഏറ്റവും പഴയ ഗ്രന്ഥമാണ് മതംഗമുനിയുടെ ബൃഹദ്ദേശി.

'ഹരി'യുടെ ഭക്തർ രണ്ടുവിധമുണ്ട്.

(1) ദാസകൂടന്മാർ: പുരന്ദരദാസനെപ്പോലുള്ള ഭക്തിസമ്പ്രദായക്കാരായ ഗായകർ. നിർവ്വാണം (ലയനം) സംഭവിക്കാൻ ഭക്തൻ ഭഗവാൻ എന്ന രണ്ട് (ദ്വൈതം) ഒന്നാവണം (അദ്വൈതം) എന്നുകരുതുന്ന ഉപാസനാകാണ്ഡക്കാർ.

(2) വ്യാസകൂടന്മാർ: ഗ്രന്ഥങ്ങളിലൂടെ യുക്തിപൂർവ്വം തത്ത്വചിന്ത അഭ്യസിപ്പിക്കുന്ന ഗുരുക്കന്മാർ, ജ്ഞാനമാർഗ്ഗികളായ അദ്വൈതികൾ. ഇന്ത്യയിലെ ഋഷിമാരിൽ ഈ രണ്ടു സമ്പ്രദായങ്ങളുടെയും സംഗമം കാണാം. വ്യാസൻ,

നാരദൻ, ത്യാഗരാജർ, ഹനുമാൻ, ശങ്കരൻ, മേല്പുത്തൂർ ഇവരിലൊക്കെ ജ്ഞാനഭക്തിമാർഗ്ഗങ്ങളുടെ അദ്വൈതതന്മയത കാണാം. ശബരിയുടെ ഗുരുവായ മതംഗൻ ഭാരതത്തിന്റെ തെക്കുപടിഞ്ഞാറ് (കന്നിമൂലയിൽ) ശബരിമലയിൽ താമസിച്ചിരുന്നു. അഷ്ടദിഗ്ഗജങ്ങളിൽ ഒരാളാണ് ഇദ്ദേഹം. ബൃഹദ്ദേശിയുടെ കർത്താവായ ഇദ്ദേഹം ഒരേസമയം വ്യാസനും, ദാസനുമായ ഒരു യക്ഷനായി അറിയപ്പെടുന്നു.

മതം ഗമയതി ഇതി മതംഗ. മതംഗന്റെ മതം ഒരു സൈദ്ധാന്തികനായ ഋഷിയുടെ സർഗ്ഗപ്രതിഭയാകയാൽ ഏറെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. താൻ ജീവിച്ചിരുന്ന കാലത്ത് സംഗീതശാസ്ത്രത്തിന്റെ സമ്പ്രദായങ്ങളും ഉൾപ്പിരിവുകളും വർണ്ണിക്കുന്ന മതംഗൻ ശബരന്മാർ, പുളിന്ദന്മാർ, ഗന്ധർവ്വന്മാർ, കിന്നരന്മാർ, നാഗഗണങ്ങൾ എന്നീ ആദിമവർഗ്ഗക്കാരെല്ലാം സംഗീതനിപുണരായിരുന്നു എന്ന് പറയുന്നു; യോഗം, തന്ത്രം, മന്ത്രം, ആയുർവ്വേദം എന്നിവകൂടി സംഗീതശാസ്ത്രത്തിൽ പെടുന്നതായി പറയുകവഴി രാഗചികിത്സയും സംഗീതശാസ്ത്രവും Inter disciplinary approach ആണെന്ന് ബൃഹദ്ദേശി സാക്ഷ്യപ്പെടുത്തുന്നു. ഇന്ത്യയിലെ വിവിധ ഭാഷകളിലുള്ള ദേശി (Regional) സമ്പ്രദായങ്ങളെ സമാഹരിച്ച് സംഗീതത്തിലൂടെ ദേശീയൈക്യവും ലക്ഷ്യമാക്കുന്നു, മതംഗമുനി.

മതംഗപദത്തിന് സംസ്കൃതത്തിൽ നാനാർത്ഥങ്ങളുണ്ട്. മുനി, ഗണപതി, അഷ്ടദിഗ്ഗജങ്ങളിലൊന്ന്, ആന, നാഗം (യോഗി), മേഘം, തീർത്ഥം, യജ്ഞാഗ്നി, മൂർച്ഛന, ചണ്ഡാലൻ, വിദ്യാദേവതയായ മാതംഗിയുടെ പിതാവായി മതംഗൻ അറിയപ്പെടുന്നു. ട്രൈബൽ/വനവാസി/ ഗിരിവാസികൾക്കിടയിലാണ് മതംഗന്റെ ജനനമെന്ന് ചാണ്ഡാലപദം സൂചിപ്പിക്കുന്നു. A.D. 1125-ലെ ജയകേശിൻ 2-ാമന്റെ ശാസനത്തിൽ മതംഗനെ വർണ്ണിക്കുന്നത് ഇതിന്ന് ഉപോദ്ബലകമായിട്ടാണ്. ചപ്രത്തലമുടി, ചളിപുരണ്ട ദേഹം, ശരീരത്തെക്കുറിച്ച് ബോധമില്ലാത്ത നടത്തം. എന്നാൽ ബ്രാഹ്മണന്റെ ലക്ഷണം പറയുന്നിടത്തും ഏതാണ്ടിതേ ലക്ഷണങ്ങൾ ഉണ്ട് എന്ന് ശ്രദ്ധിക്കണം. ജഡഭരതൻ, രൈക്വൻ മുതലായ ജ്ഞാനികളെ ഭാഗവതവും ഉപനിഷത്തുക്കളും ഇങ്ങനെ വർണ്ണിക്കുന്നു. ഒരുപക്ഷേ, ഇന്ത്യൻസമൂഹത്തിൽ ജ്ഞാനം ഉത്ഭവിച്ചത് ശരീരബോധമില്ലാതെ, അലൗകികമായ ജ്ഞാനത്തിൽ മാത്രം കണ്ണൂന്നിയ ട്രൈബൽ പ്രാകൃതസംസ്കാരകാലത്താണെന്ന് സൂചിപ്പിക്കുന്നതാവാം ഈ വർണ്ണനകൾ. നിയാൻഡർത്താൽ മനുഷ്യർ ഭിന്നഷഡ്ജവും മോഹനവും പാടുന്ന ഒരു പ്രാകൃതനായിരുന്നതുപോലെ, മതംഗനും ഒരു പ്രാകൃതഗോത്രവർഗ്ഗക്കാരനായിരുന്നു എന്ന് അനുമാനിക്കാം. ഋഷിമാരെല്ലാം പ്രാകൃത ഗോത്രവർഗ്ഗക്കാരായിരുന്നു എന്ന സാമാന്യമായ അറിവിലേക്കും ഇത് വിരൽ ചൂണ്ടുന്നു. ആന്തരഗുണങ്ങൾക്ക് ബാഹ്യരൂപത്തേക്കാൾ വില കല്പിക്കുന്ന ഒരു സംസ്കാരത്തിന്റെ വക്താക്കൾ.

ജൈനഗ്രന്ഥങ്ങളിൽ പ്രകൃതിദേവതകളുടെ ഉപാസകനാണ് മതംഗൻ. ഹിരദ്വിക, ആഢംബരയക്ഷോപാസകരായ പ്രാകൃതവർഗ്ഗക്കാർ മതംഗനെയും തങ്ങളുടെ ഈശ്വരനായി ഉപാസിക്കുന്നുണ്ട്. ജൈനരുടെ 24 ഉപാസകയക്ഷരിൽ ഒരാളാണ് മതംഗൻ. ഇന്ത്യയിലെ മതംഗവർഗ്ഗക്കാർ യക്കന്മാർ

അഥവാ യക്ഷന്മാരെ ഉപാസിക്കുന്നവരും സംഗീതത്തെ ഇഷ്ടപ്പെടുന്നവരുമാണ്. വാദ്യപ്രബന്ധത്തിൽ കൂടവർണ്ണത്തിൽ യതി അഥവാ ജക്ക എന്നൊരു പ്രയോഗം കാണാം. ഇടയ്ക്ക് നില്ക്കുന്നതാണ് യതി അഥവാ ജക്ക. യതി എന്നാൽ മുനിയുമാണ്. ജക്കനെന്നാൽ യക്ഷകനുമാണ്. കർണ്ണാടകത്തിലെ യക്ഷഗാനം, മറുരയിലെ ജക്കസ്യ, വ്രജത്തിലെ നൃത്തരൂപങ്ങൾ (കാർത്തികമാസത്തിലെ നൃത്തമായ ജക്ക) ഇതൊക്കെ ഈ പദത്തിന്റെ തദ്ഭവമാണ്. മാതംഗൻ ശബരിമലയിൽ ജീവിക്കയും പഠിപ്പിക്കയും ശരീരം യോഗാഗ്നിയിൽ ദഹിപ്പിക്കയും ചെയ്തു എന്നും ആ യോഗാഗ്നി വർഷത്തിലൊരിക്കൽ ദിക്കുകളെ പ്രകാശിപ്പിച്ചുകൊണ്ട് കാണുന്നു എന്നും ആദിവാസികൾ വിശ്വസിച്ചുപോന്നു. വാത്മീകിരാമായണവും ഇത് വിശ്വസിച്ചിരുന്നു.

ചണ്ഡാലനെന്നാൽ ബ്രാഹ്മണസ്ത്രീക്ക് അംബഷ്ഠനായ പുരുഷനിൽ ജനിച്ചവൻ. അംബഷ്ഠൻ വൈദ്യനാണ്. മാതംഗജാതകവും (ബി.സി. 5-ാം നൂറ്റാണ്ടിലെ ജാതകകഥ) മഹാഭാരതവും മാതംഗൻ ചണ്ഡാലനെന്നു പറയുന്നു. ചണ്ഡാലൻ അഥവാ കൊണ്ടമകൻ സോപാകജീവകനാണ്. 'കീർ' കൊണ്ട് ഉപജീവിക്കുന്നവനാണ്. കീർ എന്നാൽ കീരി, കീരം (തത്ത-ശുകം), എന്നും ഗീർ (ദേവവാണി) എന്നും അർത്ഥമുണ്ട്. തത്തയെക്കൊണ്ടോ കീരിയെക്കൊണ്ടോ ഗീർവാണികൊണ്ടോ ഉപജീവനമെന്ന തർക്കം ബാക്കി. മാതംഗൻ തന്റെ തപസ്സിനാൽ സ്വച്ഛന്ദഗതിക്കുള്ള വരംനേടി 'ഛന്ദോദേവ'നെന്ന അപരനാമത്താൽ അറിയപ്പെട്ടവനാണ്. അതിനാൽ സർവ്വദേവരും മാതംഗനെ പൂജിച്ചു. അവന്റെ അമ്മ തന്റെ കളങ്കിതമായ അംബഷ്ഠവിവാഹത്തിന്റെ പാപത്തിൽനിന്ന് മുക്തയായി, ദേവമാതാവായി അറിയപ്പെട്ടു. വേദമറിയുന്ന പുത്രനെ പ്രസവിച്ചവൾ, യോഗിയും സംഗീതജ്ഞനുമായ ഋഷിയുടെ അമ്മ—അവൾ അങ്ങനെ ബഹുമാന്യയായി. മാതംഗൻ സിദ്ധനാണ്. സിദ്ധന്മാർക്ക് ജാതിയില്ല—ജന്മമില്ല.

ജാതപാത പൂഛേനഹി കോയി
ഹരി കൊ ഭജേ തോ ഹരി കാഹോയി.

മാതംഗൻ ശുകമായി സ്വച്ഛന്ദം പാടിപ്പറന്ന്, കാമചാരിയായി സഞ്ചരിച്ചപ്പോൾ ആനന്ദാനുഭവത്തിൽനിന്ന് അനിബദ്ധമായ മനോഹരസംഗീതം ഉണ്ടായി. ഇത് ഛന്ദോബദ്ധമായ വിലക്കുകൾ ഉള്ള കവിതയിൽനിന്ന് വ്യത്യസ്തവും ഏറ്റവും സുന്ദരവുമായ മനോധർമ്മ സംഗീതമായിരുന്നു. ഈ 'ജക്കൻ' അഥവാ യക്ഷന്റെ സംഗീതം ഒരു ചക്കാലനായരെ (നാഗത്തെ) ക്കൊണ്ട് ശുകത്തിലൂടെ പാടിച്ചു (പൈങ്കിളിയെക്കൊണ്ടു പാടിച്ച തുഞ്ചത്തെഴുത്തച്ഛൻ). മാതംഗന് ബാലിയോടുള്ള വൈരം, ദുന്ദുഭി എന്ന വാദ്യോപകരണത്തോട് അപമര്യാദ കാട്ടിയതിനാലാണ്. മാതംഗനാണ് അഞ്ജനാദേവിയെ സുപുത്രലാഭത്തിന് തപസ്സുചെയ്യാൻ ഉപദേശിച്ചത്. അങ്ങനെ ഉണ്ടായ കുഞ്ഞാണ് ഹനുമാൻ. ഉത്തരഹനു, അധരഹനു എന്നിവയുടെ സംയോഗത്താൽ സുശിക്ഷിതമായ വാക്ക് സുസ്വരത്തിൽ ഉച്ചാരണശുദ്ധിയോടെ സൃഷ്ടിക്കാനും പാടാനും കഴിവുള്ള സംഗീതജ്ഞനും വൈയാകരണനുമായിരുന്ന ഹനൂമാൻ രൂപീകരിച്ച കാപിയത്തൊൽക്കൊടികൾ എന്ന

മഠങ്ങളിലാണ് ദക്ഷിണേന്ത്യയിൽ തൊൽക്കാപ്പിയവും സംഗീതവും ഗുരുകുലസമ്പ്രദായത്തിൽ ചിട്ടയായി അഭ്യസിപ്പിച്ചിരുന്നത് എന്നത് ഓർക്കുക. വാഗ്മിയും സംഗീതജ്ഞനുമായ 'ഹനു'മാന്റെ മിത്രം നല്ല 'കഴുത്ത്' അഥവാ ഗ്രീവം ഉള്ള സുഗ്രീവൻ.

സ്കന്ദപുരാണം വൈശാഖമാഹാത്മ്യത്തിൽ ദത്തിലൻ, കോഹിലൻ എന്ന 2 പുത്രന്മാരുണ്ട് മാതംഗന്. അവരുടെ ഉപാസനാമൂർത്തികൾ (പ്രിയപത്നിമാർ) മാതംഗകന്യകൾ എന്ന ഇരട്ടസഹോദരിമാർ, മാതംഗന്റെ വളർത്തുപുത്രിമാർ. ഒരാൾ കൃഷ്ണ മറ്റേയാൾ ഗൗരി. മുഷ്ഠം ആശ്രമം സ്ഥലപുരാണത്തിൽ ഇവർ യജ്ഞവരാഹത്തെ സംരക്ഷിക്കാൻ ഒഴുകുന്ന രണ്ടു നദീജലദേവതകളാണ്.

മാതംഗന്റെ ഗുരുശിഷ്യപരമ്പര




കുട്ടിനീമതപ്രകാരം ഗീതവാദ്യോപകരണപ്രയോഗത്തിലും ധ്വനിസിദ്ധാന്തത്തിലും അദ്വിതീയനായിരുന്നു മതംഗൻ. പാണിനി, വരരുചിമാരുടെ മാതൃകയിൽ ദേശിയിൽ ഉപയോഗിക്കുന്ന വർണ്ണങ്ങളെ മതംഗൻ വിവരിക്കുന്നുണ്ട്. പദചിന്തനത്തിന്റെ പ്രാധാന്യം, അപഭ്രംശങ്ങളെക്കുറിച്ചു ജ്ഞാനം, ശരിയായ പദം ശരിയായ സ്ഥാനത്ത് ഉപയോഗിക്കുന്ന ഔചിത്യബോധം, നല്ല ഉച്ചാരണം (ധ്വനി) ഇവകൊണ്ട് എപ്രകാരം ധർമ്മം ഉണ്ടാവുന്നു; എപ്രകാരം ധർമ്മം സംരക്ഷിക്കപ്പെടുന്നു. ഇതൊക്കെ മതംഗന്റെ ചിത്രത്തിൽപ്പെടുന്നുണ്ട്. മനോരഞ്ജനത്തിനും മാധുര്യത്തിനുമായി കാവ്യത്തിൽ അപഭ്രംശം ഉപയോഗിക്കാമെന്നദ്ദേഹം പറയുന്നു (മാധുര്യം പ്രകൃതേവർഷതേ). കുമാരസംഭവത്തിൽ സരസ്വതി ശിവനോട് പണ്ഡിതോചിതമായ ദേവഭാഷയിൽ മാർഗ്ഗിയിലും പാർവ്വതിയോട് അബലാ, ബാല, ഗോപാലരുടെ ലളിതകോമളമധുരമായ കിളിക്കൊഞ്ചൽപോലെ അനിബദ്ധമായ ദേശിയിലും സംസാരിച്ചതായി കാളിദാസൻ പറയുന്നുണ്ടല്ലോ. അത് സുഖഗ്രാഹ്യമായ ഭാഷയാണ്. മാതംഗി രാജരാജേശ്വരിയുടെ സഖിയാണ്. വർഷമേഘങ്ങൾ സൃഷ്ടിക്കുന്നവളാണ്. ഭൂമിയുടെ ഉർവ്വരതയ്ക്ക് കാരണമാണ്. വംശവൃദ്ധിയുടെ ദേവിയാണ്. സംഗീതം, വൈദ്യം സാഹിത്യം, ജ്യോതിഷം എന്നിവയുടെ അധിദേവതയും യശസ്സരുളുന്നവളുമാണ്. ബൃഹദേശി എന്നാൽ ബൃഹത് + ദേശി. ബൃഹത്തായ ദേശീസമ്പ്രദായം ബൃഹതി, ബൃഹദ്സാമം അർദ്ധരാത്രി പാടുന്ന 'വിഷ്ണു'സംഗീതം ആണ്. വരരുചി

യുടെ പൈശാചിഭാഷയിൽ വഡ്ഡകഹാ എന്നാൽ ബൃഹദ് കഥ. വഡ്ഡ ദേശി യാണ് ബൃഹദ്ദേശി. ബൃഹത് എന്ന ധാതുവിൽനിന്നുണ്ടായ 'ബ്രാഹ്മി'ലിപിക്ക് വഡ്ഡെഴുത്ത് (വട്ടെഴുത്ത്) എന്ന പേരുവന്നത് ഇങ്ങനെത്തന്നെ. ഛന്ദോദേവ നായ മതംഗമുനി കാവ്യഛന്ദസ്സുകളിലെ നിയമങ്ങൾ അയച്ച്, തന്നിൽനിന്ന് മധുരസംഗീതം മനോധർമ്മമായി സ്വച്ഛന്ദം പ്രവഹിപ്പിച്ചു. ഇത്തരം കാമ ചാരിയായ പ്രാകൃതസംഗീതം (ദേശി) അതായത് ദേശങ്ങൾക്ക് സ്വത്വം നല്കുന്ന Regional music ആണ്. ആനന്ദം, പ്രേമം എന്നിവയോടെ നിയമ ങ്ങൾക്ക് അതീതമായി മനുഷ്യർ ഉച്ചരിക്കുന്ന ലളിതപദങ്ങളാൽ അനിയ ന്ത്രിതമായി മനോധർമ്മത്തോടെ സൃഷ്ടിക്കപ്പെട്ടതും തികച്ചും വ്യക്തിപ രവും (വൈയക്തികം) ആയ ഭക്തിസംഗീതം, പ്രേമസംഗീതം
ആണ് ദേശി. അകം പാട്ട് എന്നും ഇതിനെ പറയാം.

ദേശേ ദേശേ ദേശി ഹി സംഗീതം

ഇപ്രകാരം ദേശിസംഗീതത്തിന്റെ ബൃഹത്തായ ഒരു ഗ്രന്ഥം രചിച്ച് മാതംഗൻ ഇന്ത്യൻ സംഗീതത്തിന്റെ ജനകനായിത്തീർന്നു. മാർഗ്ഗിക്ക് നിയ മങ്ങളുണ്ട്. ആലാപനത്തിലും രാഗസഞ്ചാരത്തിലും നിയന്ത്രണമുണ്ട്. അത് വൈദികിയാണ്. മതംഗൻ മാർഗ്ഗിയും ദേശിയും ഉപയോഗിച്ച് എല്ലാവർക്കും ആനന്ദം നല്കി.

രസം ബ്രഹ്മാനന്ദത്തിന്റെ ഇരട്ടസഹോദരനാണ് (രസഃ ബ്രഹ്മാനന്ദ സഹോദരഃ—കാശ്മീരപ്രത്യഭിജ്ഞ). ഗുപ്തരാജാക്കന്മാരുടെ കാലത്ത് ഈ ബന്ധം നഷ്ടമായി. നാഗരികന്മാർക്കിടയിൽ സംഗീതം വെറും നേരം പോക്കിനും വ്യഭിചാരത്തിനും ഉള്ള ഉപാധിയായി. കാട്ടിലും ഗ്രാമത്തിലും പ്രകൃതിയുമായി സഹവസിക്കുന്നവരിൽ അത് ബ്രഹ്മാനന്ദോപാധിയായി തുടർന്നു. മാതംഗികൾ വിഷ്ണുപാദം സദാ തഴുകണമെന്ന ഉപാസനാഫ ലമായി കാവേരിയുടെ ശാഖകളായി 3 സ്ഥലത്ത് രണ്ടായി പിരിഞ്ഞ് ഒഴു കുന്നു (ശ്രീരംഗം പട്ടണം, ശിവസമുദ്രം, രംഗൻ തിട്ട്). മാർഗ്ഗി, ദേശി എന്ന രണ്ട് ഭാര്യമാരായി ഈ വിഷ്ണുപത്നിമാർ അവനെ സദാ അനുഗമിക്കുന്നു. കർണ്ണാടകത്തിൽ സീത, സുവർണ്ണ എന്ന രണ്ടു നദികളാണിവർ. ഉത്തരേ ന്ത്യയിൽ യമുന, ഗംഗ; ഭാരതപ്പുഴയിൽ കരിമ്പുഴ, തൂതപ്പുഴ (തൂതം = ദുഗ്ദ്ധം, പാല്) ഇങ്ങനെ ഭാരതത്തിലുടനീളം നദീജലദേവതമാരായി ഇവരുടെ സാന്നി ദ്ധ്യമുണ്ട് (National Integration).

ദേശിരാഗങ്ങൾക്ക് ആദ്യമായി രാഗധ്യാനശ്ലോകം നല്കിയത് മതംഗ നാണ്. യോഗവും രാഗവും തമ്മിലുള്ള ബന്ധം ആദ്യമായി ചർച്ചചെ യ്യപ്പെട്ടതും ബൃഹദ്ദേശിയിലാണ്.

ഭാ = പ്രകാശം

ഭാരതി = പ്രകാശത്തിൽ രതിയുള്ളവൾ. 'ഭരത'ന്റെ ജ്ഞാനം മനു ഷ്യന്റെ പ്രാണഹംസത്തിന് ജ്യോതിസ്സിലുള്ള രതിയാലാണ് ഭരതകല (ഭാവ രാഗതാള)യിൽ രതി.

ഭം ജ്യോതിസ്തദ് രതോ ഹംസസ്തസ്മാദ്തം ഭരതം വിദുഃ
തദ് ഭവം ഭരതജ്ഞാനം തദ്ഭവാ ഭാരതീ ശുഭാഃ

നാദപ്രകാശങ്ങളുടെ ലയസാഗരം ജ്യാമിതീയമായ ദേശകാലനൈരന്തര്യത്തിനതീതമായ തുരീയമാണ്. അതിൽ പ്രണവത്തിൽനിന്ന് സ്വരയോഗത്താൽ സംഗീതം ഉത്ഭവിച്ചു.



സ്വരാന്തരം 4 x 90

ഔഡവം 72 x 5 = പഞ്ചഭൂതം x മേളകർത്താരാഗസംഖ്യ




ഷാഡവം 12 x 6 = 72

12 രാശി x 6 ഋതു (30° വീതം) 360°



മാതംഗന്റെ അഭിപ്രായത്തിൽ ഓജസ്സ് പര, അപര എന്ന് രണ്ടു ശക്തിപ്രവാഹമാണ്. പര ഹൃദാകാശത്തിലിരിക്കുന്നു. പ്രാണസന്ധാരണത്തിന് 8 തുള്ളി പര മതി. അപര ധമനി, സിര നാഡികളിലൂടെ ശരീരമാകെ വ്യാപിച്ച്, ശരീരത്തിന് പ്രതിരോധശക്തിയും കർമ്മശേഷിയും ഉണ്ടാക്കുന്നതാണ്. 1/2 അഞ്ജലി അപര ലഭിച്ചാലെ ആരോഗ്യകരമായ ജീവിതം സാദ്ധ്യമാകു. അപര കുറയുമ്പോൾ പ്രതിരോധശേഷി കുറയും; രോഗമുണ്ടാവും; കർമ്മശേഷി കുറയും. പര ഇല്ലാതായാൽ പ്രാണൻ പോകും; മൃത്യു വരും. പര സുവർല്ലോകത്തിൽനിന്നു ലഭിക്കുന്ന ദേവഗന്ധർവ്വന്മാരുടെ സൂക്ഷ്മാണുവായ സുവർണ്ണം അഥവാ സുവരന്നമാണ്; പ്രാണഹംസമാണ്. അപരം ഭൂമിയിലെ കൃഷ്ണം (കാർബൺ) കലർന്ന അന്നത്തിൽനിന്നു കിട്ടുന്നു.

ഇതിൽനിന്നാണ് ജീവിയുടെ ശരീരം ഉണ്ടാവുന്നത് (രയി). ഭൂമിയുടെ അന്നം (കൃഷ്ണം) 3 തരം ഓജസ്സ് ഉണ്ടാക്കുന്നു—ഇതിൽനിന്ന് 3 വർണ്ണം ഉണ്ടാവുന്നു (വെളുപ്പ്, ചുവപ്പ്, മഞ്ഞ). രസം ജലത്തിലാണുള്ളത്. രസാനുഭൂതി ത്വക്കിലെ ഓരോ കോശങ്ങളിലും അനുഭവിക്കാനാവും. എങ്കിലും അതിന്റെ നിദാനം (ആധാരം) രസന(ജിഹ്വ)യാണ്. ഭ്രൂമദ്ധ്യത്തിലെ ആജ്ഞാചക്രമാണ്. ആജ്ഞാചക്രം ഉണർന്നവരിൽ രസാനുഭവക്ഷമതയും ബ്രഹ്മാനുഭവക്ഷമതയും അതിന്റെ പൂർണ്ണതയിലിരിക്കുന്നു. രസം ജലമയം, ജലധരം. അതിനാൽ മാതംഗനും ശ്രീകൃഷ്ണനും കാർമേഘമെന്നും കാർമേഘവർണ്ണമെന്നും പേരുണ്ടായി. ആജ്ഞാചക്രം പിറ്റ്യുറ്ററി—പിനിയൽ രേഖയിൽ ഇരിക്കുന്നു. എൻഡോക്രൈൻ ഓർക്കെസ്ട്രയുടെ ബാൻഡ്മാസ്റ്റർ എന്നാണ് പിറ്റ്യുറ്ററി ഗ്രന്ഥിക്ക് വൈദ്യശാസ്ത്രം കൊടുത്ത പേര്. രസാനുഭവത്തിന്റെയും രസനയുടെയും ബാൻഡ്മാസ്റ്റർ അതുതന്നെ.

മധുരമായ സുസ്വരം പുറപ്പെടീക്കാൻ ഉദാനവായു, സാധകപിത്തം, രസൗജസ്സ് (ശ്ലേഷ്മസാമം) എന്നിവ ശരിയായ അനുപാതത്തിലാവണം. ഉദാനവാതജമായ സ്വരം താരസ്ഥായിയും കനമുള്ളതുമാണ്.

സാധകപിത്തജ മായത് ഗൗരവം, ദൃഢം, അഗാധം
ശ്ലേഷ്മസാരജം (കഫജം) മധുരം, മൃദുലം, മനോരഞ്ജകം
ധ്വനി(പരായോനി)യിൽനിന്ന് വാക്ക് ഉണ്ടാവുന്നു. സ, ഗ, മ, പ, ധ
വിഷ്ണുബീജം—രി, നി ശക്തിബീജം (കാമബീജം)

ഭാരതി പ്രകാശം, സരസ്വതിജലം (ഒഴുകുന്ന രസാത്മകമായ നാദം), ഇള പൃഥ്വി (ശരീരം). ഇവയാണ് സ്വർ, ഭൂവർ, ഭൂലോകങ്ങൾ; സുഷുപ്തി, സ്വപ്നനിദ്ര, ജാഗ്രദ് അവസ്ഥകൾ. രാഗധ്യാനത്തിൽ ഓരോ രാഗദേവതയ്ക്കും ഒരു വസ്ത്രം (ആവരണം), ശരീരം, ആയുധം, വാഹനം, രസം എന്നിങ്ങനെ നല്കുന്നു. 6 ഋതുക്കൾക്ക് 6 പുരുഷരാഗം. ഇവ മനുഷ്യശരീരത്തിലെ 6 ചക്രങ്ങൾ (നാഡീചക്രങ്ങൾ)ക്ക് സമമാണ്. ഓരോ പുരുഷരാഗത്തിനും ആറു രാഗിണികൾ വീതം 6 x 6 = 36 രാഗിണികൾ. ഇവ വലത്തുവശത്ത് മദ്ധ്യമമായും ഇടത്തുവശത്ത് പ്രതിമദ്ധ്യമമായും ബിംബപ്രതിബിംബാത്മകമായി ഇഡ, പിംഗളകളെന്ന പോലെയും പരസ്പരം പിണഞ്ഞ ഇരട്ടനാഗങ്ങൾ പോലെയും 36 + 36 എന്ന് 72 രാഗിണികളായി ചുറ്റിച്ചുറ്റി മൂലാധാരം മുതൽ ആജ്ഞവരെ എത്തുന്നു.

കാലദേശപരിധികളില്ലാത്ത ബ്രഹ്മമാണ് പരയുടെ മൂലസ്ഥാനം. അത് അവ്യക്തമായ മൗനനാദമാണ്; അദൃശ്യമാണ്. കാലദേശപരിധികളുള്ള പഞ്ചഭൂതാത്മകമായ ഭൂമിയിൽ മനുഷ്യശരീരത്തിലിരിക്കുന്ന നാദം അപരയാണ്; വ്യക്തമായ, പാടപ്പെട്ട സംഗീതമാണ്. അതിന്റെയും ആദിമൂലം പരാശക്തി തന്നെ. കാണുകയും കേൾക്കുകയും ചെയ്യുന്ന വർണ്ണമഴ, സ്വരമഴ ഭൂമിയുടെ നിർവൃതി. അതിന്നു പരയായി മൗനമായിരിക്കുന്ന വർണ്ണസ്വരതന്മാത്രകൾ വിണ്ണിന്റെ നിർവൃതി. ഇത് രസനയുള്ള രസികന്റെ ഹൃദാകാശത്തിൽ ചിദാകാശത്തിലെന്നപോലെ അവ്യക്തമായ ഇച്ഛാജ്ഞാനക്രിയാശക്തിയായിരിക്കയാൽ അവൻ രാഗരൂപങ്ങളെ ഉൾക്കണ്ണിൽ ദർശിക്കുന്നു; ഭാവങ്ങളെ അറിയുന്നു; അങ്ങനെ മറ്റുള്ളവർക്ക് കേൾക്കാവുന്ന രാഗരൂപങ്ങളെ സംഗീ

തമായി ആവിഷ്കരിക്കാനും രസിപ്പിക്കാനും കഴിവുനേടുന്നു. സ്വരങ്ങൾക്കും ഗ്രഹങ്ങൾക്കും കുലം, ദേവത, വർണ്ണം, അംശം, സ്വക്ഷേത്രം എന്നിവയുണ്ട്. അദൃശ്യമായ ഛായാഗ്രഹങ്ങൾക്കും (രാഹുകേതു) അന്തര സ്വരങ്ങൾക്കും ഇവയില്ല.

സ്വരോദ്ധാരം, മന്ത്രോദ്ധാരം പോലെയാണ്. ഓരോ സ്വരദേവതയെയും ഉപാസിച്ച് ധ്യാനിക്കണം. അവയ്ക്ക് ന്യാസസ്ഥാനം, കുലം, വർണ്ണം, രസം എന്നിവ ഉണ്ട്. വർണ്ണമാലയിൽ 8 ഭാഗമുണ്ട്.

1. അ മുതലായ സ്വരങ്ങൾ—ഹരിബീജം
2. കവർഗ്ഗം
3. ചവർഗ്ഗം
4. ടവർഗ്ഗം
5. തവർഗ്ഗം
6. പവർഗ്ഗം
7. യ
8. സ

സ്വരോദ്ധാരത്തിൽ സഗമപധ എന്ന് ഹരിബീജവും രിനി എന്ന് ശ്രീബീജ (ശക്തികാമബീജം)വും ഉണ്ട്.

ശ്രുതി അഥവാ കേൾക്കുക എന്ന അനുഭവത്തെ ദർശനം അഥവാ കാഴ്ച എന്ന അനുഭവമാക്കി മാറ്റുക എന്നത് ഒരുപക്ഷേ, മാതംഗൻ മുതലായ പഴയ ശാസ്ത്രജ്ഞരുടെ ഏറ്റവും വലിയ അല്ലെങ്കിൽ പ്രധാനപ്പെട്ട സംഭാവനയാണ്, ന്യൂറോ സയൻസിനെ സംബന്ധിച്ചോളം. നാദം (കേൾക്കപ്പെടുന്നത്) വർണ്ണങ്ങളും ധ്വനികളും അടങ്ങിയ ഒന്നാകയാൽ അതിനെ ദർശിക്കാനാവും എന്ന മൗലികജ്ഞാനം അവർക്കുണ്ടായിരുന്നു. കാണപ്പെടുന്ന പ്രപഞ്ചം രൂപത്തോടൊപ്പം നാമമുള്ളതാകയാൽ നാമരൂപാത്മകപ്രപഞ്ചം എന്ന് വിളിച്ചവരാണ് മഹർഷിമാർ. നാം ഒരു വസ്തുവിന്റെ നാമം കേൾക്കുന്നു; അതിന്റെ മഹിമ കേൾക്കുന്നു; അതുമല്ലെങ്കിൽ ഒരാളുടെ നാദം കേൾക്കുന്നു. പിന്നീട് അതിന്റെ രൂപം ഗ്രഹിക്കുന്നു. മനുഷ്യന്റെ വസ്തുജ്ഞാനം ഈ രണ്ട് മിഥുനങ്ങളിൽ തുടങ്ങുന്നു. പ്രകാശങ്ങളുടെ ദർശനം, ശ്രുതി എന്നിവയുടെ ജൈവോർജ്ജകേന്ദ്രം എന്നുവിളിക്കാവുന്ന visual auditory association centres മസ്തിഷ്കത്തിൽ ഓക്സിപിറ്റൽ ലോബിൽ അടുത്തടുത്തായി, തൊട്ടുതൊട്ട്, ഒന്ന് മറ്റൊന്നിൽ അദ്ധ്യാരോപം ചെയ്താണ് കിടക്കുന്നത്. അതുകൊണ്ടാണ് മന്ത്രങ്ങളും നാമങ്ങളും കേൾക്കുന്ന രാഗങ്ങളും സ്വരൂപദർശനങ്ങളുള്ളവയായി വർണ്ണമനോഹരമായി അനുഭവപ്പെടുന്നത്. ഒരു രാഗം കേൾക്കുമ്പോൾ രസികചിത്തത്തിൽ ഉണ്ടാവുന്ന ദർശനം ഒരു ഭ്രാന്തല്ല; രാഗം രസികനുമായി സംവദിച്ച രസാനുഭൂതിയുടെ (aesthetic experiences) ഫലമാണ് എന്നർത്ഥം. ഒരു ഇന്ദ്രിയാതീതമായ മേഖലയിൽ ഉണ്ടാവുന്ന ഒരാത്മീയാനുഭവം എന്നോ ബ്രഹ്മാനന്ദാനുഭവത്തിന്റെ സഹോദരനെന്നോ ഇതിനെ മനസ്സിലാക്കണം. അഗാധമായ ശ്രദ്ധയും തീവ്രധ്യാനവും ഒന്നാണ്. അതിനുള്ള സന്നദ്ധതയും കഴിവും ഗായകരിലും രസികരിലും ഉണ്ട് എന്നുവരികിൽ ബോധ, ബോധാതീതതലങ്ങളിൽ അവർ ഈ

താനുഭൂതി രസം നുകർന്നിരിക്കും. ബോധാതീതതലത്തിൽ നാമരൂപാത്മകമായ പാഞ്ചഭൗതികപ്രപഞ്ചത്തെ അവർ പാടെ വിസ്മരിക്കുന്നു. കാലം, ദേശം, ഗതി, ഫലം എന്നിവയൊന്നും ഇല്ലാത്ത ഒരു സമ്മോഹനാവസ്ഥ (aesthetic state)യാണ് ഏറ്റവും വലിയ സൗന്ദര്യലഹരി (aesthetic bliss). ഇത് യോഗിയുടെ ബ്രഹ്മാനുഭവമാണ്. അതിനാൽ ഇതിനെ നാദലയയോഗം എന്ന് വിളിക്കുന്നു. ഈ അർത്ഥത്തിലാണ് ഗന്ധർവ്വവേദം അഥവാ സാമസംഗീതം മോക്ഷശാസ്ത്രമാവുന്നത്. (വിധിപൂർവ്വം പാടപ്പെട്ട സംഗീതം ജഗന്മോഹനമെന്ന് വിഷ്ണു ബൃഹദ്ധർമ്മപുരാണത്തിൽ.)

7200000 മധുനാഡികളിലൂടെ ബ്രഹ്മമണ്ഡലമായ രാശിചക്രത്തിലൂടെ സൗരോർജ്ജം വഴി പ്രപഞ്ചോർജ്ജം ഓരോ മനുഷ്യനിലേക്കും ഒഴുകി എത്തുന്നു (സർവ്വചരാചരത്തിലേക്കും). ബ്രഹ്മാണ്ഡത്തിന്റെ ഒരു ചെറുപ്രതിബിംബമാണ് പിണ്ഡാണ്ഡമായ മനുഷ്യശരീരം. അതിൽ 72000 നാഡികളിലൂടെ ജൈവോർജ്ജമായി പ്രവഹിക്കുന്നത് പ്രപഞ്ചോർജ്ജമാണ്. ഈ നാഡികളുടെ ആധാരസംഖ്യയാണ് 72 മേളകർത്താരാഗങ്ങൾ. ഓരോ മേളകർത്താരാഗങ്ങളിൽനിന്നും ആയിരമായിരം ജന്യരാഗങ്ങൾ സൃഷ്ടിക്കാം. രാഗം പ്രകാശനാദോർജ്ജത്തിന്റെ ആനന്ദമയകോശമാണ്. ഈ സൂക്ഷ്മോർജ്ജം സ്ഥൂലമായി ദൃശ്യമാകുമ്പോൾ 84 കോടി ജീവശരീരങ്ങൾ (തനു) വിസ്തരിക്കപ്പെടുന്നു. തനു വിസ്താരേ എന്നതിൽനിന്നാണ് 84 താനങ്ങളുടെ ഉത്ഭവം. തനു യജ്ഞസാധനമാകയാൽ 84 താനങ്ങൾക്കും യജ്ഞനാമം തന്നെ കൊടുക്കുന്നു. (മൂർച്ഛനാതാനങ്ങൾക്കാണ് യജ്ഞനാമം. കൂടതാനങ്ങൾക്ക് ചക്രനാമങ്ങളാണ്.) സംഗീതത്തിൽ ഭാവം പ്രകടിപ്പിക്കാൻ 33 അലങ്കാരദേവതകളുണ്ട്. സൈന്ധവമതത്തിൽ മുപ്പത്തിമുക്കോടി ദേവകളുണ്ട് എന്ന് കളിയാക്കിപ്പറയുന്നവർ അവർ ഈ അലങ്കാരദേവതകളാണെന്നറിയുന്നില്ല. ഇവരുടെ സൗന്ദര്യം കൂട്ടാൻ ആവരണദേവതകളെ നല്കുന്നു. 9 ആവരണദേവതകളുണ്ട് ഓരോ അലങ്കാരദേവതയ്ക്കും; അതായത് 33 x 9 = 297 കോടി അലങ്കാരദേവതകൾ. ഈ അലങ്കാരദേവതകൾ (ഗ്രഹങ്ങൾ) മനസ്സുകൊണ്ട് ഗ്രഹിക്കപ്പെട്ടാൽ പ്രപഞ്ചശരീരത്തെയെന്നപോലെ രാഗശരീരത്തെയും അറിയാം. ഭാവസൗന്ദര്യം ഗ്രഹിക്കാതെ ശരീരത്തെ സ്പർശിക്കുന്നത് വ്യഭിചാരം പോലെയാണ്. അതിൽ ആനന്ദാനുഭവമില്ല. അലങ്കാരങ്ങൾ ഭാവസ്ഫുരണത്തിനാണ്. അവ 63 തരമുണ്ട്. അവയെ 4 വർണ്ണങ്ങളായി തിരിച്ചിരിക്കുന്നു (സംഗീതശാസ്ത്രത്തിലെ ചാതുർവർണ്ണ്യം ഇതാണ്). ഭാഷയിൽ അക്ഷരവർണ്ണം, പെയിന്റിങ്ങിൽ ചായങ്ങളുടെ വർണ്ണം. സംഗീതത്തിൽ ചാതുർവർണ്ണ്യംകൊണ്ട് (വർണ്ണം) സ്ഥായി, ആരോഹി, അവരോഹി, സഞ്ചാരിഭാവങ്ങൾ ഉണ്ടാവുന്നു.

## വാസ്തുവും രാഗശൈലിയും

വാസ്തുശാസ്ത്രത്തിൽ നാഗര, സ്വസ്തികശൈലികൾ ഹിമാലയത്തിനും വിന്ധ്യനുമിടയിലുള്ള ഭൂഭാഗത്തും ദ്രാവിഡശൈലി കൃഷ്ണാനദിക്കു തെക്കും നിലനിന്നു. ഇവയുടെ കലർപ്പായ വേസരശൈലി വിന്ധ്യപർവ്വതത്തിനും കൃഷ്ണാനദിക്കും ഇടയിൽ ഉണ്ടായി. ദ്രാവിഡനാഗരശൈലികളുടെ

കലർപ്പാണ് വേസരം (സങ്കരജാതി). കർണ്ണാടകത്തിലെ ക്ഷേത്രങ്ങൾ ഈ ശൈലിയാണ്. ഒരു ചതുരത്തിന്റെ അഗ്രത്തിൽ ഒരു വൃത്തം.

പണ്ടുകാലത്ത് ആന്ധ്ര—കർണ്ണാടക അതിർത്തിക്ക് സങ്കരദേശം എന്നർത്ഥത്തിൽ വേസരദേശമെന്ന് പറഞ്ഞിരുന്നു. അശ്വവും കഴുതയും ചേർന്ന അശ്വതരി അഥവാ കോവർകഴുത എന്നൊരർത്ഥമുണ്ട് വേസരത്തിന്. ഖെചർ/ഖൈചർ എന്നാണ് അതിനു പറയുക. ഒരു പക്ഷിയെപ്പോലെ (സുപർണ്ണൻ) അതിവേഗം പറക്കാനും അതീന്ദ്രിയലോകങ്ങളിലെത്താനും പരിശീലിച്ച യോഗി ഖേചരീമുദ്ര കിട്ടിയ വ്യക്തിയായി പറയപ്പെടുന്നു. ആജ്ഞാചക്രം ഉണർന്ന യോഗി, രസാനുഭവം കിട്ടിയ ഗായകർ, രസികർ ഇവരൊക്കെ ഖേചരീമുദ്ര നേടിയവരാണ്. വേസരമെന്നാൽ ഖേചരം. അഥവാ അതിവേഗസഞ്ചാരം. സംഗീതത്തിൽ വേഗസ്വരസഞ്ചാരമാണ് വേസരം. ഇങ്ങനെ വേഗസ്വരസഞ്ചാരത്താൽ വേഗത്തിൽ അതീന്ദ്രിയ ആത്മീയാനുഭവവും, ബ്രഹ്മാനുഭവവും, സമ്പൂർണ്ണ കാലലയനവും സാധിക്കുന്നു—വേഗസ്വരസഞ്ചാരം ശ്രോതാവിന്റെ കർണ്ണങ്ങൾക്ക് ആനന്ദകരവുമാണ്—വേസരദേശത്തിൽ ഉത്ഭവിച്ച വേഗസ്വരസഞ്ചാരരൂപമായ സംഗീതം എന്ന ഖേചരീ പ്രയോഗത്തിൽ വിദഗ്ദ്ധനാവുമ്പോൾ ഒരാൾ ഛന്ദോദേവൻ (ശുകം) ആയിത്തീരുന്നു. കർണ്ണാടകസംഗീതം വേസരദേശത്തിന്റെ സംഭാവനയാണ്.




തിരുജ്ഞാനസംബന്ധർ വേഗസ്വരസഞ്ചാരമുള്ള അഠാനാരാഗത്തിൽ ഒരേ സ്ഥായിയിൽ ഒരേവർണ്ണത്തിൽ പാടിയപ്പോൾ തിരുനീലകണ്ഠയാഴ്പാണർക്കു തന്റെയാഴിൽ അതു പാടാൻ കഴിഞ്ഞില്ല. അഠാന അങ്ങനെ 'യാഴ് മുറിപ്പാൺ' ആയിത്തീർന്നു.

ഗൗഡ (ഗൗള) ബംഗാളിലാണുണ്ടായത്. പശ്ചിമഗൗഡമെന്ന കാവേരി തീരത്തും ഇതിന് പ്രചാരമുണ്ട്. സൗവീരം, സൗരി (സുവർണ്ണാംഗി), ഗൾഫ് ഓഫ് കാംബേയ്ക്കടുത്തുകിടക്കുന്ന ദ്വാരക, ഗുജറാത്ത് ഇവിടങ്ങളിലെ രാഗമാണ്. ഒരുകാലത്ത് ഒരു തുറമുഖമായിരുന്ന ഇത് ബൈബിൾ സോഫിർ/ ഓഫിർ ആണെന്ന് കരുതപ്പെടുന്നു. സിന്ധുസൗവീരരാഗം സിന്ധു/ജലം നദികൾക്കിടയിലാണ് ഉണ്ടായത്. സൗവീരം പ്രാചീനഭാരതത്തിലെ ഒരു പ്രധാന ദേശമാണ്. ഭാഗവതപുരാണപ്രകാരം ഇക്ഷുമതി നദി (ഇപ്പോഴത്തെ ഓക്സസ്) അതിലൂടെ ഒഴുകുന്നു. അഗ്നിപുരാണപ്രകാരം ദേവികാനദി അതിലൂടെ ഒഴുകുന്നു. സരസ്വതിയുടെ പഴയപേരാണ് ദേവിക. അതായത്, സൈബീരിയ മുതൽ ഗുജറാത്തിലെ ദ്വാരകവരെയാണ് സൗവീരദേശം- ആ ദേശത്തിന്റെ ദേശീയരാഗമായ സുവർണ്ണാംഗി ഏറെപഴക്കമുള്ള ഒരു രാഗമാണ്. സുവർണ്ണരേഖ എന്നൊരു നദി കർണ്ണാടകത്തിലുണ്ട്. സൗവർണ്ണി (ചൂർണ്ണി) എന്നൊന്ന് ദ്രാവിഡദേശത്തും. ഇന്നത്തെ ഇന്ത്യയുടെ അതിർത്തികൾക്കപ്പുറത്തുള്ള ഒരു വിശാലസാമ്രാജ്യമാണ് സൗരികളുടേതും അവരുടെ രാഗങ്ങളുടേതും. സൗവീരി രാഗത്തിന് സുവർണ്ണവർണ്ണമാണ്; രസം ശാന്തരസം. അത് സുവർണ്ണസ്വരൂപോ ഹംസഃ എന്ന പ്രാണഹംസധ്യാനത്തിന്റെ രസമാണ്.

തക്കദേശം (യക്കദേശം) പഞ്ചാബാണ്. യക്ഷന്മാരുടെ നാട് അതാണ്. യക്ഷഗാനം കർണ്ണാടകദേശം വരെ വ്യാപിച്ച് പ്രചുരപ്രചാരം നേടിയിരുന്നു. ബലരാമന്റെ ഭാര്യയായ രേവതിയുടെ വംശവൃക്ഷത്തിൽ രേവഗുപ്തി എന്ന രാഗനാമം കാണാം.

അനർത്തൻ → രേവ ഗുപ്തൻ → രൈവതകൻ → രേവതി.

രേവഗുപ്തി എന്നൊരു നദിയും ഉണ്ട്. കൊങ്കണത്തിൽ കൊളാബ ഡിസ്ട്രിക്ടിൽ രേവതിക്ക് ഒരു ക്ഷേത്രമുണ്ട്. പരശുരാമന്റെ അമ്മയായ രേണുകയുടെ അപരനാമമാണ് കൊങ്കണം. കൊങ്കണ എന്നാൽ പരശുരാമക്ഷേത്രം. ഇങ്ങനെ ദേശികളായ അനേകം രാഗങ്ങൾ ഭാരതത്തിലെ വിഭിന്ന ഗോത്രക്കാരുടേതും ഭാഷക്കാരുടേതുമാണ്. ഇവയുടെ സമന്വയത്തിനു ശ്രമിച്ച ആദ്യത്തെ ദേശീയോദ്ഗ്രഥനമായിരുന്നു (National Integration) മതംഗന്റെ ബൃഹദ്ദേശി. ഭരതമുനി തുടങ്ങിവെച്ച പ്രക്രിയയെ ഗുരുശിഷ്യപരമ്പരയുടെ യഥാർത്ഥ അർത്ഥത്തിൽ പൂരിപ്പിക്കുകയാണ് മതംഗൻ ചെയ്തത്. മാഗധി, അർദ്ധമാഗധി മുതലായ ദേശീരാഗങ്ങൾ ഭരതൻ ഉപയോഗിക്കുന്നുണ്ട്. പരതവർ എന്ന കടലോരവാസികളും സഞ്ചാരികളുമായ മുക്കുവവംശത്തിലാണ് വ്യാസനെപ്പോലെ ഭരതമുനിയും ജനിച്ചത് എന്നോർക്കണം. സംഗീതത്തിനോ വിദ്യയ്ക്കോ കുലമോ ജാതിയോ ദേശകാലപരിധിയോ ഇല്ല എന്ന യാഥാർത്ഥ്യം അറിഞ്ഞേതീരൂ.

ബൃഹദ് കഥയിൽ വരരുചി ഒരു അപൂർവ്വ വിഷ്ണുരാഗത്തെക്കുറിച്ചും അതു പാടാനറിയുന്ന രാജകുമാരിയെക്കുറിച്ചും പരാമർശിക്കുന്നു. രാഗങ്ങൾ മൂന്നുതരമുണ്ട്.

സാധാരണരാഗങ്ങൾ,
അപൂർവ്വരാഗങ്ങൾ.
അത്യപൂർവ്വരാഗങ്ങൾ.

കെ. ബാലചന്ദറിന്റെ അപൂർവ്വരാഗങ്ങളിൽ സ്വരാന്തരത്തിൽ മാഗധി എന്ന അപൂർവ്വരാഗം (ഭരതമുനി പറഞ്ഞതെട്ടിൽ) ഉപയോഗിക്കുന്നു. ബാലമുരളികൃഷ്ണയാണ് എം.എസ്. വിശ്വനാഥന് ഈ അപൂർവ്വരാഗം പഠിപ്പിച്ചത്. പാടാൻ ഭാഗ്യമുണ്ടായത് യേശുദാസിന്. 11-ാം നൂറ്റാണ്ടിലെ ജിനേശ്വരസൂരിയുടെ കഥാകോശപ്രകരണത്തിൽ ഗന്ധർവ്വവിദ്യ പഠിപ്പിച്ച് മടങ്ങിവരുന്ന രാജകുമാരനോട് ഗന്ധർവ്വം എവിടെനിന്ന് ഉത്ഭാനം ചെയ്യുന്നു എന്ന് ചോദിക്കുന്നു. സാരംഗി മുതലായ ഉപകരണങ്ങളിൽനിന്ന് സംഗീതം ഉത്ഭനനം ചെയ്യുന്നുണ്ട്. എന്നാൽ ഏറ്റവും നല്ല സംഗീതോപകരണം മനുഷ്യന്റെ കണ്ഠവീണയാണ്. ഈ ഉപകരണത്തെ എന്നും ഒരുപോലെ മികവുറ്റതാക്കി നിർത്താൻ മാനുഷശുദ്ധി അത്യാവശ്യമാണ്. അശുദ്ധവും അവിഹിതവും ശരീരത്തിന് യോജിക്കാത്തതുമായ ഭക്ഷണം കഴിക്കരുത്; മദ്യപാനം അരുത്; അവിഹിത ലൈംഗികബന്ധം പാടില്ല. ശുദ്ധവും ദിവ്യവുമായ സംഗീതം ശുദ്ധവും ദിവ്യവുമായ കണ്ഠവീണയിൽനിന്നേ ഉത്ഭാനം ചെയ്യുകയുള്ളൂ. അത് ഭാവമധുരവും രസനിഷ്പത്തിഹേതുകവും ലോകരഞ്ജകവുമായിരിക്കും. ലോകരഞ്ജകമെന്നാൽ ജനങ്ങളെ രഞ്ജിപ്പിക്കുന്നത്. ലോകമെന്നാൽ സഹൃദയലോകം; രസികജനം.

5 തരം ശ്രോതാക്കളുണ്ട്.

1. സാധാരണ ജനം (അല്പബുദ്ധി ജനം)—സംഗീതത്തിന്റെ ഗുണമേന്മയെക്കുറിച്ചറിയാതെ, ഏതുതരം പാട്ടും നേരംപോകാൻ കേട്ടിരിക്കുന്നവർ.
2. ഭക്തജനം (fans) ഇഷ്ടപ്പെട്ട ഗായകർ എന്തു പാടിയാലും സ്വീകരിക്കുന്നവർ.
3. പണ്ഡിതജനം—സംഗീതനിയമങ്ങളും വ്യാകരണവും ഗ്രഹിച്ച് ഗായകരെ സദാ വിമർശിക്കുന്നവർ. ഇവർ രസാനുഭൂതി അറിയാൻ മറക്കുന്ന ഡ്രൈകൃഞ്ക്കരണക്കളാവാൻ സാദ്ധ്യത ഏറെയാണ്.
4. ആചാര്യൻ (ഗുരുജനം)—പുതുതായി വരുന്ന കലാകാരന്മാരുടെ കഴിവ് കണ്ടറിഞ്ഞ് അവർക്ക് ആത്മവിശ്വാസവും അഭ്യാസവും നല്കുന്ന അനുഗ്രഹമൂർത്തികൾ. ഇവരുടെ കടാക്ഷം ഏതു കലാകാരനും ആവശ്യമാണ്.
5. ദാർശനികജനം—മോക്ഷശാസ്ത്രം ഉപദേശിക്കാൻ കഴിവുള്ള വഴികാട്ടിയാണ് ദാർശനികനായ ഗുരു. ഗായകരുടെ ശുദ്ധിയും മോക്ഷത്തിനുള്ള അർഹതയും ഗ്രഹിച്ചറിഞ്ഞ ദാർശനികർ അവരെ സമീപിച്ച് മോക്ഷമാർഗ്ഗം ഉപദേശിക്കുന്നു. മോക്ഷാധികാരമുള്ള ഗായകർക്ക് മാത്രമെ ഇത്തരം രസികരെ ലഭിക്കുകയുള്ളൂ.

ഗുരുജനവും ദാർശനികജനവും സുമനസാ പ്രേക്ഷകാ എന്ന ഇനത്തിൽപ്പെടുന്നു. അവർ രസാനുഭവം നേടിയവരാണ്. അവർ സ്വരൂപസ്വാദവധ്യാനം മനോധർമ്മ വിലാസം, സാധന, ഭക്തിസാന്ദ്രമായ ഹൃദയത്തിന്റെ

പരിശുദ്ധി എന്നിവയാൽ ധ്വനിവിശേഷംകൊണ്ട് സ്വരധ്യാനദേവതയുടെ ഉത്ഥാനവും ഗായകരുടെ മോക്ഷാധികാരവും ഈഴപേർത്തറിയുന്നവരാണ്. ഇവരിലൂടെ സംഗീതജ്ഞരായ ഗായകരുടെ സർവ്വമനോകല്പിതവും സർവ്വ ഭാവനകളും സത്യമായി സാക്ഷാത്കരിക്കപ്പെടുന്നു.

സ്വർഗ്ഗരാഗം (ചൊക്കരാഗം, അഥവാ ചൊക്ക് സ) ആദ്യം മനസ്സിൽ ദർശിക്കപ്പെടുന്നു; കേൾക്കപ്പെടുന്നു. പിന്നീട് പിന്ന അഥവാ ഭിന്നരാഗമായി ഭൂമിയിലുള്ളവർക്ക് കേൾക്കാവുന്ന രാഗമായി കണ്ഠത്തിൽ ഉണരുന്നു. (നപ്പിന്നൈ) ദർശനം, ശ്രുതി, നാഭിയിൽനിന്ന് ഉത്ഥാനം ചെയ്തു കണ്ഠത്തിലൂടെ വരുന്ന വ്യക്തസംഗീതം—മൂന്നും ചേർന്നതാണ് ഒരു നല്ല ഗായകന്റെ ജീവിതം. ഒരു നല്ല ദാർശനികനായ രസികൻ അതിൽ അവ്യക്തമായിരിക്കുന്ന ആത്മീയജീവിതത്തെ ദർശിക്കുന്നു; മറ്റുള്ളവരുടെ കണ്ണിൽ കൊണ്ടുവരുന്നു. ഗായകരുടെ സങ്കല്പങ്ങളെ പറയാതെയും ദാർശനികരായ രസികർ അറിയുന്നു. രാഗഭാവങ്ങളിലെ രസനിഷ്പത്തികൊണ്ടാണിത്. ഗായകരുടെ രസാനുഭൂതികളും അവർ പുറപ്പെടുവിക്കുന്ന നാദത്തിലെ ഭാവവും വർണ്ണരൂപങ്ങളായി മൂർത്തിമത്തായി ഉപാസനാദേവത അവതരിച്ച് രസികരൂപത്തിൽ വരുന്നു. നാദം രസമുണ്ടാക്കാത്ത പക്ഷം (വിഗതരസം) വെറും ശബ്ദമാണ്. ഇങ്ങനെയുള്ളത് രസികരെ ആകർഷിക്കയില്ല. രസാനുഭൂതിയില്ലാത്ത നാദോപാസന, ബ്രഹ്മാനുഭൂതിയില്ലാത്ത അദ്വൈതചിന്ത, ഭക്തിശ്രദ്ധകളില്ലാത്ത മന്ത്രോപാസന—ഇവയൊക്കെ പ്രയോജനരഹിതമായ അഭ്യാസങ്ങൾ മാത്രം. ദാർശനികരായ സുമനസ്സുകളിൽ ഭാവരസങ്ങൾ ഉണ്ടാക്കുന്ന ഗായകർ, സ്വാഭാവികമായും ധാരാളം ഭക്തരസികരെ ആകർഷിക്കുന്നവരും അല്പബുദ്ധിജനങ്ങളെ സംഗീതത്തിലേക്ക് ആകർഷിക്കുന്നവരും, പണ്ഡിതർക്കുപോലും സമ്മതരുമായിത്തീരും. അവർ നാദലയ യോഗികളാണ്. രാജേശ്വരിയായ ലളിതയുടെ "സകലമനോരഥസംസിദ്ധിരസ്തു" എന്ന വരം ലോകകല്യാണത്തിനും സംഗീതകലയുടെ അഭിവൃദ്ധിക്കുമായി അവർക്കു ലഭിച്ചിരിക്കുന്നു. ഗായകരുടെ മനോരഥം മാതംഗകന്യകകളുടെ (ഇരട്ടസഹോദരികൾ) ഗീതിചക്രവാഹനമാണ്. മന്ത്രനാഥയുടെ സഹോദ

**ഗീതിചക്രവാഹനം**



രിമാരും തോഴികളുമായ മാതംഗകന്യകമാർ മന്ത്രിണി, ശൂലിനി—കൃഷ്ണ, സുവർണ്ണ, ഗൗരി, യമുന, ഗംഗ—എന്നീ പേരുകളിൽ അറിയപ്പെടുന്നു. അനുഗ്രഹീതനായ ഗായകൻ നാദലയ യോഗിയും സാമവേദിയുമാണ്. വിഷ്ണു തന്മയത നേടിയവനാണ്. ത്യാഗരാജസ്വാമികൾ ഇതിന്നുദാഹരണമാണ്.

## ശ്രീവിദ്യയുടെ പ്രസ്ഥാനത്രയം

ശ്രീ ത്യാഗരാജസ്വാമികളുടെ ലാൽഗുഡി പഞ്ചരത്നത്തിൽ ശ്രീ തപസ്തീർത്ഥനഗരം (തിരുത്തവത്തുറൈ) അവിടെ കുടികൊള്ളുന്ന ലളിത എന്നിവരെ പ്രകീർത്തിക്കുന്നു. ശെക്കിഴാരും തിരുനാവുക്കരശരും ജ്ഞാനസംബന്ധരും അവളെ പാടുന്നു. ജ്ഞാനപ്പാൽ കുടിച്ച സംബന്ധരാണ് പുരാതനമായ ഛന്ദം രീതിയെ വീണ്ടും തേവാരപ്പാട്ടായി പാടി പുനരുദ്ധരിച്ചത്. മതംഗനുശേഷം, ആധുനികകാലത്തെ ഛന്ദദേവൻ.

ലാൽഗുഡി പഞ്ചരത്നത്തിൽ ഒന്ന് (മഹിതപ്രവൃദ്ധ) ത്യാഗരാജസ്വാമികൾ അതുകൊണ്ട് തേവാരരൂപത്തിൽ സൃഷ്ടിച്ചു. വേദാന്തിയുടെ പ്രസ്ഥാനത്രയം ഗീത, ഉപനിഷദ്, ബ്രഹ്മസൂത്രം. ഉപാസനാകാണ്ഡത്തിൽ അത്യുത്തമമായ ശ്രീവിദ്യോപാസന അദ്വൈത വേദാന്തിയായ ശങ്കരനും ചെയ്തിരുന്നു. വിദ്യയെ ഉപാസിക്കാതെ സർവ്വജ്ഞപീഠം കയറാനാവില്ല. ശ്രീവിദ്യയുടെ പ്രസ്ഥാനത്രയം—

1. ശ്രീലളിതാസഹസ്രനാമം (ഭക്തിമാർഗ്ഗം) ഹയഗ്രീവൻ
2. ശ്രീചക്രോപാസന. (പഞ്ചദശാക്ഷരി)—ലോപമുദ്ര/അഗസ്ത്യൻ)
3. കുണ്ഡലിനിയോഗം (തന്മയീഭാവം—ജീവാത്മ പരമാത്മലയനം)

സൗഭാഗ്യഭാസ്കരം (ഭാസ്കരായൻ ഭാസുരാനന്ദനാഥൻ) വരിവസ്യാരഹസ്യം, സേതുബന്ധം, സൗന്ദര്യലഹരി, ശ്രീസൂക്തം, പ്രപഞ്ചസാരതന്ത്രം, ശാരദാതിലകം—ഇവയിലൊക്കെ ഉപാസനയിലൂടെ വിദ്യയുമായി അദ്വൈതതന്മയത നേടുന്ന മാർഗ്ഗം വിവരിക്കുന്നുണ്ട്. പുറത്ത് ഉപാധികളെ ആശ്രയിക്കാതെ, അകത്ത് ചിത്തംബരത്തിൽ ഉപാസനാമൂർത്തിയായ വിദ്യയോട് തന്മയത നേടലാണ് ഉത്തമം. പരിധിയിൽനിന്ന് കേന്ദ്രത്തിലേക്ക് ദൃഷ്ടി പതിപ്പിച്ച് പരിധിയില്ലാത്ത പരിധിയെ സാക്ഷാത്കരിക്കുന്ന ലയയോഗം—ഇതിനായി ത്യാഗരാജരെപ്പോലുള്ളവർ അവലംബിച്ചതാണ് നാദലയയോഗം. തേവാരം ദിവ്യപ്രബന്ധം എന്നിവയിൽ യോഗിയുടെ ആനന്ദാനുഭവരഹസ്യം സംഗീതത്തിലൂടെ അഭിവ്യക്തമാകുന്നു. ശ്രീരംഗത്ത് അരയർസേവൈ എന്ന ദേവഗാനത്തിൽ ഇയൽ, ഇശൈ, നാടകം ഉപയോഗിക്കുന്നതും ഈ തന്മയതാനുഭവത്തിനാണ്. ജയദേവന്റെ അഷ്ടപദിയെ പദാവലി എന്നു വിളിക്കുന്നു. പദാവലി എന്നാൽ പദങ്ങളുടെ കൂട്ടമായ ഒരു പ്രബന്ധം അഥവാ കാവ്യം—അതിൽ പാടാനും, നൃത്തത്തിനും അഭിനയത്തിനും സാധ്യതകളുണ്ട്. AD രണ്ടാം നൂറ്റാണ്ടിലെ ചിലപ്പതികാരകാവ്യവും 3 ദിവസംകൊണ്ട് അഭിനയിക്കാവുന്ന ഇയൽഇശൈ നാടകം ചേർന്ന പ്രബന്ധമായിരുന്നു.

### ശ്രീചക്രാരാധന നാദലയയോഗത്തിൽ

ധ്യാനത്തിൽ അന്തർദ്ദർശനം പ്രചോദിപ്പിക്കുന്നതിനാണ് മുത്തുസ്വാമി ദീക്ഷിതരെപ്പോലുള്ളവർ ശ്രീചക്രത്തിന്റെ ആവരണദേവതകളെ നവാവരണകൃതികളിൽ പ്രകാശിപ്പിച്ചത്. സ്വാതിതിരുനാളിന്റെ നവരാത്രികീർത്തനത്തിലും ഈ സമ്പ്രദായത്തിന്റെ സ്വാധീനമുണ്ട്.

ഉപാസകന്റെയും ഉപാസ്യദേവതയുടെയും നഗ്നശരീരത്തെ ദൈവിവീണയായി സങ്കല്പിക്കുക. ദേവതാരൂപത്തിന് നവാവരണങ്ങളുടെ മനോഹരരാഗകഞ്ചുകം. ഉപാസകരൂപത്തിന് (ദേഹി) നവദ്വാരപുരമായ ദേഹാവരണം. ഓരോ ദേവതാവരണത്തിനും അതിന്റേതായ അലങ്കാരം; സ്വഭാവം. ഈ ആവരണങ്ങൾ പാടിപ്പാടി നീക്കി ഉപാസനാമൂർത്തിയായ സരസ്വതീദേവിയുടെ നഗ്നരൂപം ദർശിക്കുന്നത് ദീക്ഷിതർ സമ്പ്രദായത്തിൽ കാണാം.

| ആവരണം | യോഗിനി | അവസ്ഥ |
|---|---|---|
| 1. ഭൂപരം | പ്രകടയോഗിനി | ജാഗ്രദ് |
| 2. ഷോഡശദലപത്മം | ഗുപ്തയോഗിനി | സ്വപ്നം |
| 3. അഷ്ടദലപത്മം | ഗുപ്തതര യോഗിനി | സുഷുപ്തി |
| 4. ചതുർദ്ദശാരം (14 ത്രികോണം) | സമ്പ്രദായയോഗിനി | ഈശ്വരാഭിമുഖ്യം |
| 5. ബഹിർദ്ദശാത്മ (10 ത്രികോണം) | കുലോത്തീർണ്ണയോഗിനി | ഗുരുസാമീപ്യം |
| 6. അന്തർദ്ദശാരം | നിഗർഭ യോഗിനി | ഗുരുവിൽനിന്ന് ഉപദേശം |
| 7. അഷ്ടകോൺ | രഹസ്യയോഗിനി | ഉപദേശധ്യാനം |
| 8. കേന്ദ്രത്രികോണം | അതിരഹസ്യയോഗിനി | അതീന്ദ്രിയധ്യാനം (ജ്ഞാനം) |
| 9. ബിന്ദു | പരാപരാദി രഹസ്യ യോഗിനി | സവികല്പസമാധി. |

ആവരണങ്ങൾ അകം, പുറമായി ഗുരുദശയിലും ഉണ്ട്.



അതിനാൽ ആരോഹണാവരോഹണങ്ങളുടെ ആനന്ദാനുഭവം സാധ്യമാവുന്നു. പ്രപഞ്ചോർജ്ജം (പുരുഷൻ) ജീവോർജ്ജമെന്ന സ്ത്രൈണഭാവത്തോട് സമാഗമിക്കുന്നു അദ്വൈതതന്മയത സാമവേദി ഇപ്രകാരം ഇഷ്ടദേവതാനിഷ്ഠയാൽ സ്വശരീരക്ഷേത്രത്തിൽത്തന്നെ അനുഭവിക്കുന്നു. (താന്ത്രികമതത്തിലെ ചില ചടങ്ങുകൾ കൂടാതെതന്നെ.)

## ദീക്ഷിതരുടെ കമലാംബാ നവാവരണകൃതികൾ

**1. തോഡിയിൽ കമലാംബികെ**

ധ്യാനകീർത്തനം (മംഗളാചരണം) അംബികയെ കാമകലാബീജത്തിന്റെ നിർഗുണ, സഗുണങ്ങളായ ചണ്ഡികാഭാവത്തിൽ ഉണർത്തുന്നു. അക്ഷരമാലയിലെ 51 വർണ്ണങ്ങളാണ് അവളുടെ മന്ത്രസൂക്ഷ്മരൂപം. കവി/ഗായകൻ തിരുത്തണിയിലെ ഗുരുഗുഹനെ തന്റെ പിതാവിന് മന്ത്രം ഉപദേശിച്ച ജ്ഞാനിയായി വാഴ്ത്തുന്നു. തനിക്ക് ജീവമുക്തി കിട്ടിയതായും ഇനി വികളേബരമുക്തിയും പ്രാർത്ഥിക്കുന്നതായും പറയുകവഴി നവാവരണ കൃതിയുടെ രചനോദ്ദേശ്യം പറയുന്നു.

**2. കമലാംബാ (ആനന്ദഭൈരവി)**

സ്രഷ്ടാവിന്റെ നാഭിപത്മവും ഉപാസകന്റെ ഹൃദ്പത്മവും കമല വാഴുന്ന കമലാലയം. തിരുവാരൂർ ഭൂശാസ്ത്രപരമായി കമലാലയമെന്ന് കരുതപ്പെടുന്നു. താരം പ്രണവം, ഓങ്കാരപഞ്ജരശുകിയായ ദേവി പ്രണവം പാടുന്നു. അവൾ 9 ദേവതകളുടെ പൂർണ്ണരൂപമാണ്. ത്രിപുര, ത്രിപുരേശി, ത്രിപുരസുന്ദരി, ത്രിപുരാവാസിനി, ത്രിപുരശ്രീ, ത്രിപുരമാലിനി, ത്രിപുരസിദ്ധ, ത്രിപുരാംബാ, മഹാത്രിപുരസുന്ദരി, അണിമാലഘിമാദി ദശസിദ്ധികൾക്കും നാഥയാണ്.

**3. കമലാംബാം (കല്യാണി)**

സർവ്വാശാ പരിപൂരകചക്രമെന്ന 2-ാം ആവരണത്തിൽ ഗുപ്തയോഗിനിയാണവൾ. കാമാകർഷണി മുതൽ ശരീരാകർഷണിവരെ 16 ശക്തികൾ ഷോഡശദലങ്ങളിൽ ഇരിക്കുന്നു. സ്വപ്നദശയിൽ മനസ്സിന്റെ 16 കലകളാണിവ. ഋഷി ദുർവ്വാസസ്. ഇത് ചന്ദ്രകലാവിദ്യ, ദേവിഹംസിനി, മഹാവാക്യം അഹംബ്രഹ്മാസ്മി.

**4. ശ്രീകമലാംബികായാം (ശങ്കരാഭരണം)**

സർവ്വസംക്ഷോഭണചക്രം—8 ശക്തികൾ. അനംഗരേഖ, അനംഗമേഖല, അനംഗമദന, അനംഗമദനാതുര, അനംഗാങ്കുശ, അനംഗവേഗിനി, അനംഗമാലിനി. ഗുപ്തതരയോഗിനിമാരാണിവർ. മന്മഥൻ മുതൽ ദുർവ്വാസാവു വരെ ഋഷിമാർ. അവസ്ഥ സുഷുപ്തി.

**5. കമലാംബികായേ (കാം ബോജി)**

സർവ്വ സൗഭാഗ്യദായക ചക്രത്തിൽ 14 ത്രികോണങ്ങളിൽ സമ്പ്രദായ യോഗിനികൾ മഹാവിഷ്ണുവിന്റെ സഹോദരീരൂപത്തിൽ (പത്മനാഭ സഹോദരി) ഇരിക്കുന്നു. ദേവൻ കരത്തിലൂടെ വരം തരുന്നു. ദേവി വരം

തരുന്നത് പാദം കൊണ്ടാണ്. ശങ്കരാചാര്യർ ത്വദന്യപാണിഭ്യാം എന്ന് പറഞ്ഞിരിക്കുന്നു (സൗന്ദര്യലഹരിയിൽ). ഹ്രീങ്കാര പൂജ്യായേ എന്ന് ഭുവനേശ്വരി മൂലമന്ത്രമായി ഹൃല്ലേഖകളാൽ സൂചിതമാണ് ഈ ആവരണത്തിലെ ദേവീരൂപം.

6. ശ്രീ കമലാംബായാ (ഭൈരവി)

ബഹിർദശാരം. സർവ്വാർത്ഥസാധകചക്രം. രുദ്രാണി, ലക്ഷ്മി, സരസ്വതി എന്നിവരാൽ പൂജിക്കപ്പെട്ട കുലോത്തീർണ്ണ യോഗിനിമാർ ഇവിടെ വാഴുന്നു. ഇവിടെ പത്തുശക്തികൾ യോഗിക്ക് ദശവിധ നാദങ്ങൾ (മൂലാധാരം മുതൽ ആജ്ഞവരെ) അനുഭവപ്പെടുത്തുന്നു.

7. കമലാംബികായാ (പുന്നാഗവരാളി)

അന്തർദശാരം സർവ്വരക്ഷാകര ചക്രമാണ്. 10 നിഗർഭയോഗിനിമാരുടെ ഈ സ്ഥാനമാണ് 51 മാതൃകകളാൽ നിർമ്മിതമായ കുണ്ഡലിനിയുടെ ഉണർച്ചാസ്ഥാനം. തന്ത്രത്തിൽ സൃഷ്ടി താഴെ കാണും പ്രകാരമാണ്.




അന്തർദശാരത്തിൽ ദേവിക്ക് 5 ആയുധം. ചെന്താമര, അശോകം, മാമ്പൂ, മല്ലിക, നീലോല്പലം. ഇവ പഞ്ചതന്മാത്രകളാണ്. സർവ്വജ്ഞ മുതൽ സർവ്വേപ്സിത ഫലപ്രദവരെ 10 ആവരണങ്ങളും പത്തുമുദ്രകളും കൂടിയുണ്ട്. ഈ ചക്രത്തിൽ—ഇവിടെ പരാശക്തിക്ക് കൗലിനി എന്ന് പേര്.

8. ശ്രീ കമലാംബികേയം—ഷഹാനാ

അഷ്ടദളം സർവ്വരോഗഹരചക്രം—രാഗചികിത്സ, ചണ്ഡിക 8 രഹസ്യയോഗിനീരൂപത്തിലിരിക്കുന്നു. ഹൃദയചക്രത്തിൽ ഹ്രീം ബീജമന്ത്രം. ഇത് കരുണാമയമായ ചക്രമാണ്. ബ്രഹ്മ, വിഷ്ണു, രുദ്രൻ, ഇന്ദ്രൻ, ഹയഗ്രീവൻ എന്ന് 5 പേരല്ലാതെ ആർക്കും ഈ ദേവിയെ അറിയാനായിട്ടില്ല. ത്യാഗരാജസ്വാമികൾ, തിരുജ്ഞാനസംബന്ധർ മുതലായ സംഗീതയോഗികൾ തങ്ങളുടെ സംഗീതം കൊണ്ട് രോഗം മാറ്റിയിരുന്നു. അവർ ഈ ചക്രത്തിൽ ദേവീതന്മയത നേടിയിരുന്നു എന്നർത്ഥം. ഗുരൂപദേശധ്യാനാവസ്ഥയിലാണ് രാഗചികിത്സയ്ക്കുള്ള രഹസ്യയോഗിനീശക്തി ഉണർത്തുന്നത്.

**9. ശ്രീകമലാംബികേ (ഗണ്ഡ)**

സർവ്വസിദ്ധിപ്രദമായ ഏകത്രികോണം. ദേവതമാർ മഹാകാമേശ്വരി, മഹാവജ്രേശ്വരി, മഹാഭഗമാലിനി എന്ന അതിരഹസ്യ യോഗിനിമാർ. മോക്ഷദ്വാരത്തിലേക്കു നയിക്കുന്നവരാണിവർ. ഈ ദേവിയുടെ നഖാഗ്രത്തിൽനിന്ന് വിഷ്ണു ദശാവതാരമെടുത്തു. കരാംഗുലിനഖോത്പന്ന നാരായണദശാകൃതി.

**10. ശ്രീ കമലാംബാജയതി (ആഹിരി)**

9-ാം ആവരണം സർവ്വാനന്ദമയചക്രം. ചിന്താമണി ഗൃഹത്തിൽ ശിവകാമേശ്വരന്റെ മടിയിൽ അർദ്ധാംഗിനിയായി ദേവി ഇരിക്കുന്നു. അവൾ പരാവിദ്യയാണ്, അപരാവിദ്യയുമാണ്. എട്ടു വിഭക്തികളും ഈ കൃതിയിലാണ്. മന്മഥൻ മുതൽ കുബേരൻ വരെ 10 ഉപാസകന്മാർ ദേവിയെ ഈ രൂപത്തിൽ കണ്ടു.

**11. ശ്രീ കമലാംബികേ (ശ്രീരാഗം)**

മംഗളാചരണം. അതിനുശേഷം കർപ്പൂര ആരതി.

1, 11 എന്നിവ ഒഴികെ (2-10) ഉള്ളവയാണ് നവാവരണ കൃതികൾ. ഇവ പാടുന്നതുകൊണ്ടുള്ള ഫലങ്ങൾ.

2-ാം കൃതി ത്രൈലോക്യമോഹന ചക്രം. എല്ലാവരും ഗായകരാൽ ആകർഷിക്കപ്പെടുന്നു.

3-ാം കൃതി സർവ്വാശാപരിപൂരകം. ധനം, പ്രശസ്തി എന്നിവയ്ക്കുള്ള കാമം പൂർത്തീകരിക്കപ്പെടുന്നു.

4-ാം കൃതി സർവ്വസംക്ഷോഭണം. എന്നിട്ടും സംഘർഷം നിലനില്ക്കുന്നു. ജീവിതത്തിൽ ക്ഷോഭങ്ങൾ. എന്തോ ഒന്നിന്റെ അഭാവം അനുഭവപ്പെടു. അപ്പോൾ സുഷുപ്തിയിൽ ദേവി പ്രത്യക്ഷയായി സ്വസ്വരൂപം കാണിച്ചുകൊടുക്കുന്നു. ഉപാസകർ തന്റെ ജീവിതദൗത്യം തിരിച്ചറിയുന്നു.

5-ാം കൃതി സർവ്വസൗഭാഗ്യദായകം. ഏതിന്റെ അഭാവം ഉണ്ടായോ അത് ലഭിക്കുന്നു; ദേവിയുടെ പ്രസാദത്താൽ.

6-ാം കൃതി സർവ്വദാസാധകചക്രം. ഗായകർ യഥാർത്ഥ സാധകരായി ദേവിയുടെ ഉത്തമോപാസകരായിത്തീരുന്നു.

7-ാം കൃതി സർവ്വരക്ഷാകരചക്രം. സമൂഹത്തിലെ ദുർബ്ബലവിഭാഗങ്ങളുടെ രക്ഷ, വിശ്വശാന്തി എന്നിവയെക്കുറിച്ച ബോധം ഉണരുന്നു.

8-ാം കൃതി സർവ്വരോഗഹരചക്രം. ഹീലിങ് പവ്വർ പ്രത്യക്ഷപ്പെടുന്നു. സമൂഹത്തിന്റെയും വ്യക്തികളുടെയും രോഗശാന്തിക്ക് ഉപാസകന്റെ കല സഹായകമാവുന്നു.

9-ാം കൃതി സർവ്വസിദ്ധിപ്രദചക്രം. സർവ്വസിദ്ധികളും ലഭിച്ച് സംതൃപ്തിയോടെ ജീവിതം നയിക്കാൻ സാധിക്കുന്നു. ജീവിതത്തിൽ അതുവരെ അനുഭവപ്പെടാത്ത ഒരു മാറ്റം വരുന്നു.

10-ാം കൃതി സർവ്വാനന്ദമയചക്രം. ദേവിയുമായി തന്മയത നേടി ആനന്ദാനുഭവം.

സംഗീതസാഹിത്യോപാസകരായി സാരസ്വതതത്ത്വമറിഞ്ഞ് ശുദ്ധമനസ്കരായി ജീവിക്കുന്ന എല്ലാവർക്കും ജീവിതത്തിൽ ഈ അനുഭവങ്ങൾ ഉണ്ടാവും (ജാതിമതഭേദമില്ലാതെ). പ്രപഞ്ചോർജ്ജം, സൗരോർജ്ജരൂപേണ പ്രവഹിച്ചതാണ് എല്ലാ മനുഷ്യരുടെ ജീവോർജ്ജവും. അതിനാൽ ഏതു കാലത്ത് ഏതു രാജ്യത്ത് ഏതു ഭാഷയും ജീവിതരീതിയും സ്വീകരിച്ച് ജീവിക്കുന്ന വ്യക്തിയിലും മസ്തിഷ്കം, നാഡീവ്യൂഹം എന്നറിയപ്പെടുന്ന കുണ്ഡലിനിയിലെ ജൈവോർജ്ജം മാത്രമാണ് സിദ്ധികൾക്കും ശാന്തിക്കും ഹേതു. 3 വിധത്തിലാണ് സംസ്കാരബോധപ്രവാഹം ഒരാളെ കവിയോ ഗായകനോ ആക്കുന്നത്.

1. പൂർവ്വജന്മസംസ്കാരസ്മൃതി
2. സ്ഫോടം
3. സ്വരം

ഒരു ശബ്ദം (പദം) കേട്ടാൽ അതിന്റെ അർത്ഥം പെട്ടെന്ന് കിട്ടുന്നതാണ് സ്ഫോടം. ഇത് സമമായി സർവ്വദിക്കിലും പ്രസരിക്കുന്ന, പെട്ടെന്നുണ്ടാവുന്ന പ്രതിഭാസമാണ്. ഒരു വാക്ക് തുടർച്ചയായി കേൾക്കുക, പല വാക്കുകൾ ഒരു പ്രത്യേക ക്രമത്തിൽ കേൾക്കുക. അപ്പോഴും വാഗർത്ഥത്തിന്റെ ഈ സ്വാഭാവികദർശനം ഉണ്ടാവും. മൂലാധാരം മുതൽ ആജ്ഞവരെ പര, പശ്യന്തി, മദ്ധ്യമ, വൈഖരി എന്ന് അവ്യക്തവും വ്യക്തവുമായി ജനിക്കുന്നത് സ്വരം. ഇത് എല്ലാവരിലുമുണ്ട്. എന്നാൽ അതിനെ ശോഭയോടുകൂടി ആനന്ദാനുഭവത്തിനായി ഉപാസിച്ച് ഉണർത്തുന്നത് ഗായകർ മാത്രം.

ഇന്ത്യക്കാർ ദേവി എന്നുവിളിക്കുന്നത് അക്ഷരയും സ്വരരൂപിണിയുമായ ശക്തിപ്രവാഹത്തെയാണ്. ദേവി പ്രകാശരൂപിണിയാണ്; നാദാത്മികയാണ്. നമ്മുടെ എല്ലാ കർമ്മങ്ങൾക്കും ഊർജ്ജം തരുന്ന അമ്മയാണ്.

## സ്വാതിതിരുനാളിന്റെ നവരാത്രികൃതികൾ

സ്വാതിതിരുനാളിന്റെ നവരാത്രികൃതികളിൽ രാഗദേവതയെ വ്യത്യസ്ത രൂപഭാവങ്ങളിൽ കണ്ട് ഒരു ജ്യാമിതീയമായ പിരമിഡ് ഉണ്ടാക്കാനുള്ള ശ്രമമാണ് ഉള്ളത്. ഈ വിധത്തിൽ ദീക്ഷിതരുടെ നവാവരണകൃതിയിൽനിന്ന് വ്യത്യസ്തമാണ് സ്വാതിയുടെ രീതി. ദീക്ഷിതരുടേത് സൂക്ഷ്മമായ രൂപദർശനമാണ്. സ്വാതിയുടേത് കുറേക്കൂടി സ്ഥൂലമായ വിഗ്രഹാരാധനാരീതിയിലാണ്. ഒരുപക്ഷേ, താന്ത്രികമായ ശ്രീചക്രാരാധനാജ്ഞാനമുള്ള ദീക്ഷിതരുടെയും, വിഗ്രഹാരാധനയിൽ കൂടുതൽ രമിക്കുന്ന സ്വാതിതിരുനാളിന്റെയും വ്യക്തിത്വങ്ങൾ അവരുടെ രചനകളിലും പ്രതിഫലിക്കുന്നതിന് ഒരു ഉദാഹരണമാവാം ഇത്.

ശക്ത്യാരാധനക്കാർക്ക് രണ്ടു കുലങ്ങളുണ്ട്.

(1) ശ്രീകുലം: ലക്ഷ്മി, സരസ്വതി, ഭുവനേശ്വരിയുടെ സൗമ്യരൂപം. ഈ പദ്ധതി കേരളത്തിൽ സർവ്വസമ്മതമാണ്. ശിഷ്ടപദ്ധതിയാണിത്.

(2) കാളീലകുലം: കാളി, ഭീഷണരൂപിയായ ഭുവനേശ്വരി. ബംഗാളിൽ ഉള്ള ഭീഷണപദ്ധതി.

ശ്രീകുലത്തിന്റെ ആരാധന തെക്കെ ഇന്ത്യയിലും കേരളത്തിലും ആദ്യം നടപ്പാക്കിയത് അഗസ്ത്യരും പിന്നീട് അതിനെ പരിഷ്കരിച്ചത് ഗൗഡപാദരും ശങ്കരനുമാണ്. പത്മനാഭദാസനായ സ്വാതിതിരുനാൾ ശ്രീകുലത്തിന്റെ ആരാധകനാണ്. ക്ഷത്രിയകുലജാതനാകയാൽ അല്പം കാളീകുലസ്വാധീനവും ഉണ്ട്. ഇത് നവരാത്രികൃതികളിൽ കാണാം.

ദേവീഭാഗവതത്തിൽ രാധയുടെ നാവിൽനിന്നാണ് സരസ്വതി ജനിച്ചത്. വിരജ എന്നു നദിയായി അനന്തകാലം ഗോലോകത്തിൽ ഒഴുകാനും അവിടെ തന്റെയും രാധയുടെയും സമീപവർത്തിയായിരിക്കാനും ഭഗവാൻ സരസ്വതിയെ അനുഗ്രഹിച്ചു. വസന്തശരദ നവരാത്രങ്ങളിൽ സരസ്വതിയെയും രാധയെയും സദാ വിദ്യാകാംക്ഷികളും വിജയകാംക്ഷികളുമായ ജനങ്ങൾ ആരാധിക്കുമെന്നും പ്രവചിച്ചു. കൃഷ്ണന്നു മുമ്പ് രാമനും ദേവിയെ ഇപ്രകാരം ആരാധിച്ചിട്ടുണ്ട്. ശ്രീഹരി (ശ്രീയോടു ചേർന്ന ഹരി) അർദ്ധനാരീശ്വരനാണ്. കലാകാരന്മാർ, സംഗീതജ്ഞർ, യോഗികൾ എന്നിവർക്ക് അദ്വൈതതന്മയതയോടുകൂടിയ ഭാവാത്മകപദ്ധതിയാണ് ഉത്തമം. ഉപാസകൻ ഉപാസ്യദേവതയായ വിദ്യയോട് ഭാവതീവ്രതയിലൂടെ തന്മയീഭവിക്കുന്ന പരമരസാനുഭൂതിയാണിത്. ഇതിൽ ബാഹ്യമായ വിഗ്രഹാരാധന, ചക്രാരാധന മുതലായവയ്ക്ക് യാതൊരു പ്രസക്തിയുമില്ല. സംഗീതജ്ഞരാകയാൽ ദീക്ഷിതരും സ്വാതിയും നാദലയയോഗത്തിന്റെ ഈ മർമ്മം ഗ്രഹിച്ചവരായിരിക്കണം.

നവരാത്രികൃതികൾ ഉത്സവസമ്പ്രദായത്തിൽപെട്ടതാണ്. 'ഉത്' എന്നാൽ ഉണർത്തലാണ്. പ്രപഞ്ചാന്തർഗ്ഗതമായ ഊർജ്ജസ്രോതസ്സിനെയും ശരീരാന്തർഗ്ഗതമായ ജൈവോർജ്ജത്തെയും (കുണ്ഡലിനി—നാഡീവ്യൂഹം) ഉണർത്തി അവയുടെ ജീവാത്മപരമാത്മതന്മയതയാൽ പരമമായ അദ്വൈതാനുഭവത്തിന്റെ ആനന്ദം അനുഭവവേദ്യമാക്കുന്നതിനാണിത്. ഊർജ്ജ

**നവരാത്രി കീർത്തനങ്ങളുടെ ക്രമം**

| ദിനം | വയസ്സ് | നാമം | രാഗം | വാഗ്ഭവകൂടം | കുണ്ഡലിനി |
|---|---|---|---|---|---|
| 1. | 2 | കുമാരി | ശങ്കരാഭരണം | | 1–ാം ചുറ്റ് |
| 2. | 3 | ത്രിമൂർത്തി | കല്യാണി | | |
| 3. | 4 | കല്യാണി | സാവേരി | ശ്രീം | |
| 4. | 5 | രോഹിണി | തോഡി | | |
| 5. | 6 | കാളിക | ഭൈരവി | | |
| 6. | 7 | ചണ്ഡിക | പന്തുവരാളി (കാമവർദ്ധിനി) | ഹ്രീം | 2–ാംചുറ്റ് |
| 7. | 8 | ശാംഭവി | ശുദ്ധസാവേരി | | |
| 8. | 9 | ദുർഗ്ഗ | നാട്ടക്കുറിഞ്ഞി | കാമബീജം (ക്ലീം) | 3–ാം ചുറ്റ് |
| 9. | 10 | സുഭദ്ര | ആരഭി | | |
| 10. | എല്ലാ പ്രായവും | എല്ലാ നാമവും | എല്ലാ രാഗവും | | $3^1/_2$ ചുറ്റും. |

ത്തിന് ചുരുണ്ടിരിക്കുന്ന ഒരു സർപ്പത്തിന്റെ രൂപമാണ് നല്കിയിരിക്കുന്നത്. മൂന്നര ചുറ്റുള്ള ഒരു പ്രകാശനാഡിച്ചുരുൾ... നവരാത്രികാലത്ത് മുമ്മൂന്നു ദിവസമുള്ള ഓരോ ദിശയിൽ 9 ദിവസംകൊണ്ട് 3 ചുരുളും നിവരുന്നു. വിജയദശമിനാളിൽ ബാക്കിവരുന്ന 1/2 ചുരുൾകൂടി നിവർന്നാൽ ഉണരൽ (ഉത്സവം) പൂർണ്ണമായി.

ഒന്നാം ഘട്ടം കുണ്ഡലിനിയുടെ ആദ്യ ചുറ്റ്. ആദ്യത്തെ 3 ദിവസം കുണ്ഡലിനിയുടെ ആദ്യചലനം ശങ്കരാഭരണമായ സർപ്പത്തിന്റെ ചലനത്തിൽ നിന്നാരംഭിക്കുന്നു. 2, 3 ദിവസങ്ങളിൽ 4 വയസ്സിനു താഴെയുള്ള കുട്ടിയുടെ രൂപത്തിലാണ് ഉണരാൻ തുടങ്ങിയ പരാശക്തി. 4 വയസ്സുള്ള കുട്ടിയുടെ പേരാണ് കല്യാണി. 2-ാം ദിവസം പാടുന്ന കല്യാണിരാഗമാണ് ഈ ഘട്ടത്തിലെ അതിപ്രധാന രാഗം. 4 വയസ്സുള്ള കുട്ടിയും യോഗിയും ഒരേ മാനസികാവസ്ഥയിലാണ്; ലീലകളാടി ആനന്ദതുന്ദിലരായി, യാതൊരു ദുഃഖവുമറിയാത്ത ആനന്ദാവസ്ഥ.

**കല്യാണിരാഗധ്യാനരൂപം**

ക്വണാദ്വീണാഹസ്താം കനക കുസുമാവൃതഗലാം
ഹരിദ്രാമുദ്രാഗാനരുചിര ജലജാം ധൃതവരാം
ശുകീ ശാരീഹംസീ മുഖമുഖര സന്തോഷിത ഗലാം
സുകല്യാണാം ധ്യായേമമ മനസി നിത്യം ക്രതുമതീം.

തത്തകൾ, അരയന്നങ്ങൾ മുതലായ പക്ഷികളോട് കൊഞ്ചിക്കൊഞ്ചി സംസാരിച്ചും ചമ്പകമാലകൾ കഴുത്തിലണിഞ്ഞുമാണ് കല്യാണിയുടെ ധ്യാനരൂപം. അവളുടെ ഭാഷ ലളിതമധുരമാണ്. ഈ ഘട്ടത്തിൽ ദേവിക്ക് കുഞ്ഞിനെപ്പോലെ സർഗ്ഗം ലീലമാത്രമാണ്. മഞ്ഞൾ പൂശിയ സ്വർണ്ണ വർണ്ണം.

**തോഡിരാഗധ്യാനരൂപം**

രണ്ടാം ഘട്ടം കുണ്ഡലിനിയുടെ രണ്ടാം ചുറ്റ്. 4 മുതൽ 6 ദിനം വരെ. സങ്കീർണ്ണവും ശക്തവുമായ രാഗങ്ങൾ ഉണർച്ചയുടെ ഈ ഘട്ടത്തിലാണ് ഉപയോഗിക്കുന്നത്. അതിന്നനുരൂപമായ ചൊൽക്കെട്ടുകളുമുണ്ട്. തോഡിയുടെ ധ്യാനരൂപം പ്രൗഢയായ ഒരു ചക്രവർത്തിനിയുടെ എഴുന്നള്ളത്തുപോലെയാണ്. ചതുരംഗപ്പടയോടെ രാജവീഥിയിൽ തന്റെ സുവർണ്ണരഥത്തിൽ അവൾ ഊർവലം വരവെ, കാണികളിൽ ബഹുമാനം, വിസ്മയം— ഈ ഭാവങ്ങൾ ജനിപ്പിക്കും വിധമുള്ള ചൊൽക്കെട്ട് തോഡിരാഗത്തിൽ സന്നിവേശിപ്പിച്ചിരിക്കുന്നു.

**ഭൈരവീരാഗധ്യാനരൂപം**

ഭൈരവി ഒരു പഴയരാഗമാണ്. അവളുടെ ധ്യാനരൂപം പ്രസിദ്ധമാണ്.

സരോരുഹസ്യേസ്ഫടികസ്യമണ്ഡപേ സരോരുഹൈഃ
ശങ്കരമർച്ചയന്തി
താലപ്രയോഗൈഃ പ്രതിബദ്ധഗീതാ ഗൗരീ തനുർന്നാരദഭൈരവീയം
(സംഗീതസരണി)

സ്ഫടികരചിതപീഠേ രമ്യകൈലാസ ശൃംഗേ
വികചകമലപത്രൈ രർച്ചയന്തി മഹേശം
കരധൃതഘനവാദ്യാ പീതവർണ്ണാ വരാക്ഷീ
സുകവിഭിരിയമുക്താ ഭൈരവീ ഭൈരവശ്രീഃ (സംഗീതദാമോദരം)

സുവർണ്ണവർണ്ണാ ഘനവാദ്യഹസ്താ
വിശാലനേത്രാ ദിജരാജ വക്ത്രാ
നിത്യംസ്ഥിതാ സ്ഫാടിക ചാരുപീഠേ
കൈലാസശൃംഗേ കില ഭൈരവീയം. (ശ്രീകണ്ഠ)

ഭൈരവിക്ക് സുവർണ്ണനിറമാണ്. വീണ, വേണു, വാദ്യങ്ങളോടെ പാടുന്ന സംഗീതരസികയാണ് അവൾ. ശിവനെ ഗീതവാദ്യങ്ങളാലും താമരപ്പൂക്കളാലും (സരസ്സിലെയും, തന്റെ കണ്ണുകളിലെയും) അവൾ ആരാധിക്കുന്നു. വെളുത്ത കൈലാസശിഖരത്തിന്റെ സ്ഫടികപീഠത്തിലാണ് ഇരിക്കുന്നത്. ശിവനെ ജയിച്ച് അവനെ അർദ്ധനാരീശ്വരനാക്കി തന്മയത നേടലാണ് ഈ ആരാധനയുടെ ലക്ഷ്യം. രാജകീയമായ തോഡിക്കും സാത്വിക യോഗിനിയായ ഭൈരവിക്കും ശേഷമാണ് കാമവർദ്ധിനിയായ പന്തുവരാളിയുടെ രംഗപ്രവേശം. പന്തുവരാളിയിലെ ചെൽക്കെട്ട് കൂടുതൽ ലാസ്യശൈലിയാണ്.

**പന്തുവരാളി രാഗധ്യാനരൂപം**

ഗണ്ഡമണ്ഡിത സുകുന്തള ജാലാം
ദണ്ഡകേലി വര കുണ്ഡല ലോലാം
പാടലാ ഹിതസഖീ സഹലീലാം
നാടികാം ഭജതി പന്തുവരാളി.

തന്റെ പ്രിയപ്പെട്ട സഖിമാരോടൊത്ത് പന്തുകളി, കോൽക്കളി എന്നിവയിൽ മുഴുകിയ കാമവർദ്ധിനിയായ സുന്ദരിയാണ് ദേവി. ചുരുണ്ടമുടി സ്വർണ്ണവർണ്ണമായ കവിളിൽ പതിക്കുന്നു. ഇളകുന്ന തോടകൾ കവിളിൽ മിന്നൽപ്പിണരുകളുണ്ടാക്കുന്നു. ലീലാലോലയെങ്കിലും ദേവി കല്യാണിധ്യാനത്തിൽ കണ്ട കുഞ്ഞല്ല. അവൾ വിദ്യാവിതരണലോലയാണ്. തന്നിൽ അണയുന്നവർക്കെല്ലാം ജ്ഞാനവും വിവേകവും നല്കുന്നതിനുള്ളതാണ് ഈ ലീലാരൂപം. കരുണാമയിയാണവൾ. എങ്കിലും ഭക്തരോട് ശത്രുത കാട്ടുന്നവരുടെ അഹങ്കാരം ശമിപ്പിക്കുന്നവളുമാണവൾ. കാമവർദ്ധന ലൗകിക കാമങ്ങൾക്കല്ല; ജ്ഞാനാർജ്ജനത്തിനുള്ള കാമമാണ്. ഇയൽ, ഇശൈ, നാടകങ്ങളിലൂടെ ലീലാവിനോദത്തിലൂടെയാണ് അവളുടെ വിദ്യാദാനം.

**മൂന്നാം ചുറ്റ് 7 മുതൽ 9 ദിനം വരെ**

ജ്ഞാനാർജ്ജനത്തിനുള്ള കാമബീജം ഉണർന്നുകഴിഞ്ഞു. ഇനി അതിനുള്ള ക്രിയകൾ (അഭ്യാസം) ചെയ്കയേ വേണ്ടു. വിദ്യാഭ്യാസത്തിനുള്ള ക്രിയാരംഭമായ ഈ മൂന്നുദിനങ്ങളെ വിദ്യാരംഭം എന്ന് അതിനാൽ പറയുന്നു. ഇവിടെ രാഗങ്ങൾ വളരെ എളുപ്പവും ലളിതവും ആണ് തെരഞ്ഞെടുത്തിരിക്കുന്നത്. സമതലത്തിലെത്തിയ നദിയുടേതുപോലെ പ്രവാഹം

എളുപ്പവും ശീഘ്രവും ആയി. ഒഴുക്ക് അഥവാ പ്രവാഹം സരസ്വതിയാണ്. 'വാഹിനി'യാണ്; വഹിക്കുന്നവളാണ്. വാഹിനി ഉപാസകനെ അതിവേഗം ലക്ഷ്യം ചേർക്കുന്നു. ഈ പദം രണ്ടു രാഗങ്ങളിൽ സ്വാതി ഉപയോഗിക്കുന്നു. ആറ്റിങ്ങൽ ദേവി അദ്ദേഹത്തിന്റെ പരദേവതയാണ്. വാഹിനീതട നിവാസിനി പരദേവതാസൂചകമാണ്. അവൾ വിരജയായി ഒഴുകുന്ന സരസ്വതിയാണ്. ശ്രീഹരിപാദം തഴുകി ഒഴുകുന്ന നദി. മാനവവംശങ്ങൾ നദീതടങ്ങളിലാണുണ്ടായത്. സർവ്വമാനവവംശത്തിനും അമ്മയായ 'ജഗജ്ജനനി'യായ നദീതടദേവതയാണവൾ. അവൾ ഒരു ചെറിയ ദേശത്തിനോ കാലത്തിനോ കുലത്തിനോ വർഗ്ഗത്തിനോ മാത്രം അധീശത്വം വഹിക്കുന്നവളല്ല. കന്യാകുബ്ജവാസിനി, ഹിമാചലകന്യ എന്ന് വിളിക്കുമ്പോൾ താൻ 'ആറ്റിങ്ങൽ'ദേവിയെ മാത്രമല്ല വാഹിനീതടനിവാസിനിയെന്ന് വിളിക്കുന്നതെന്ന് സ്വാതിതിരുനാൾ നമ്മെ ഓർമ്മിപ്പിക്കുന്നു. കാശ്മീര ശൈവിസത്തിന്റെ സർവ്വജ്ഞപീഠത്തിൽ ഉപാസകരെ ഇരുത്തുന്ന ജഗജ്ജനനിയായ രാജരാജേശ്വരിയെയാണ് സംഗീതജ്ഞനും ക്ഷത്രിയനുമായ കവി ഉണർത്തുന്നത്.

വഞ്ചി എന്നാൽ തോണി; നാവ. കേരളത്തിലെ രാജാക്കന്മാരുടെ സ്ഥാനത്തിനും വഞ്ചി എന്ന് പേര്. സംസാരസാഗരം തരണം ചെയ്യുന്ന തിരുനാവാ (തിരുനാവ്) എന്ന വഞ്ചിയുടെ അമരക്കാരനാണ് അഗസ്ത്യമുനി. ശ്രീകുലാരാധനയിലൂടെ ശ്രീഹരിയുടെ പാദത്തിലെത്തിക്കുന്ന അഗസ്ത്യൻ തെക്കെ ഇന്ത്യക്കാരുടെ താരകനാണ്. അഗസ്ത്യന്റെ കമണ്ഡലുവിൽ ജനിച്ച കാവേരി എന്ന കന്യക വിഷ്ണുപാദം തഴുകി ഒഴുകാനായി മൂന്നു സ്ഥലത്ത് ഇരുകൈവഴികളായി (മതംഗികളായി) പിരിയുന്നു. അതുപോലെയാണ് രാധയുടെ തിരുനാവിൽ ജനിച്ച സരസ്വതിയും ലക്ഷ്മിയും ശ്രീകുലാരാധകർക്ക്! ശ്രീരംഗത്തും രങ്കൻതിട്ടയിലും ശിവസമുദ്രത്തിലും ഈ ദേവിമാർ ശ്രീരങ്കനാഥന്റെ പ്രിയതമമാരായി വിഷ്ണുപാദസ്പർശം ചെയ്യുന്നു. ദക്ഷിണരാശി ഭാഗത്ത് അഗസ്ത്യതാരം (Canopus) ഒരു വഞ്ചിരൂപമായ നക്ഷത്രവ്യൂഹത്തിനടുത്ത് കാണപ്പെടുന്നു. ഇതിന്നടുത്താണ് വീരജാതീരം (ഗോലോകം). ദുർഗ്ഗാഷ്ടമിയാണ് അവസാനത്തെ 3 നാളിൽ പ്രധാനം. അന്ന് ഹരികാംബോജിജന്യമായ നാട്ടുക്കുറിഞ്ഞി ചിട്ടപ്പെടുത്തിയതിന്റെ സ്വാരസ്യം നോക്കുക. കുറിഞ്ഞി തെക്കെ ഇന്ത്യയിലെ ഏറ്റവും പഴക്കമുള്ള ഋതുപുഷ്പവും, രാഗവും, ഗിരിവർഗ്ഗക്കാരുടെ സ്വന്തവുമാണ്. ദുർഗ്ഗയെയും മുരുകനെയും ഈ രാഗംകൊണ്ട് കുറവൻമാർ വാഴ്ത്തിപ്പാടിയിരുന്നു.

അവസാനഘട്ടം വിജയദശമി. എല്ലാ നാമവും എല്ലാ രൂപവും എല്ലാ രാഗവും ഒരേ ഒരു പരാവിദ്യയായ വേദമാതാവിൽ അടങ്ങിലയിക്കുന്ന ദശപാപഹരമായ ലയനദിനം. മഹാലക്ഷ്മി, മഹാസരസ്വതി, മഹാകാളിമാർ ഒരേ സുവർണ്ണപുഷ്പത്തിന്റെ മൂന്നു ദളങ്ങൾ മാത്രം. വെവ്വേറെയല്ല. അതിനാൽ ലയനദിനത്തിൽ സുവർണ്ണപുഷ്പംകൊണ്ട് രാജാക്കന്മാരും ചെമ്പകപ്പൂകൊണ്ട് മറ്റുള്ളവരും ദേവിയെ അർച്ചിക്കുന്നു. സർവ്വവിദ്യകളും സർവ്വകർമ്മങ്ങളും അന്ന് പുനരാരംഭിക്കുന്നു.

ഓം ഹരിശ്രീ ഗണപതയേ നമഃ അവിഘ്നമസ്തുഃ എന്ന് ജപിക്കുമ്പോൾ പ്രണവത്തിനുശേഷം ഹരി, ശ്രീ, വിദ്യാധിദേവനും വിഘ്നശാന്തി

തരുന്നവനുമായ വിനായകർ ഇവരെ ശ്രീകുലക്കാർ മാത്രമല്ല കാളീകുല ക്കാരും സ്മരിക്കുന്നു. വിഘ്നം കൂടാത്ത വിദ്യ, കർമ്മം, വിനയം, പരിശുദ്ധ ജീവിതം ഇവയാണ് ലക്ഷ്യം. ലക്ഷ്യപ്രാപ്തിതന്നെ വിജയം.

സ്വാതിതിരുനാളിന്റെ നവരാത്രികൃതികൾക്ക് ഒരു വാസ്തുശില്പത്തി ന്റെയോ പിരമിഡിന്റെയോ ചാരുതയാണുള്ളത്. ഓരോ ത്രിഖണ്ഡത്തിലും മദ്ധ്യദിനത്തിലെ രാഗമാണ് പ്രധാനം. അതിന്റെ രാഗരൂപധ്യാനത്താൽ ഓരോ ഖണ്ഡത്തിന്റെയും ഭാവം അനുഭവിക്കാനാവും. ആദ്യഖണ്ഡത്തിൽ നിഷ്ക ളങ്കയും ലീലാലോലയും ബാല്യകൗമാരശോഭയുള്ളവളുമാണ് ദേവി. രണ്ടാം ഘട്ടത്തിൽ പ്രൗഢഗംഭീരയും ലാവണ്യവതിയും ചക്രവർത്തിനിയെപ്പോലെ പുറത്തും യോഗിനിയെപ്പോലെ അകത്തും പ്രവർത്തിക്കുന്ന ശിവകാമേശ്വ രിയായ ദേവി വിദ്യാവിതരണലോലയായ യൗവനയുക്തയായ സ്ത്രീയാണ്. അവളുടെ എല്ലാ ഭാവഹാവാദികളുമുള്ള രണ്ടാം ഘട്ടം മനോഹരമാണ്. മൂന്നാം ഘട്ടത്തിൽ വാർദ്ധക്യത്തിലേക്കു പ്രവേശിക്കുന്ന ദേവി വാത്സല്യം, കാരുണ്യം, സ്നേഹം മുതലായ ഗുണങ്ങളാലും അടുത്ത തലമുറയ്ക്ക് സർവ്വവും നല്കുന്ന അമ്മയായും സരളയായി ലളിതയായി പ്രവഹിക്കുക യാണ്. തന്റെ ലയനസ്ഥാനമായ വിഷ്ണുധാമത്തോട് അടുക്കുന്ന ചാരി താർത്ഥ്യത്തോടെ! ഒരു സ്ത്രീയുടെ ജീവിതത്തിന്റെ വിശ്രാന്തിഘട്ടമായ ഈ ഹരിപാദലയനം അവളുടെ വിജയദിനമെന്ന് സുവർണ്ണപുഷ്പാഞ്ജലിയാൽ ഉപാസകർ അവൾക്ക് സ്തുതി പാടുന്നു.

ദീക്ഷിതരുടേത് പണ്ഡിതോചിതമായ ശ്രീചക്രാരാധനാക്രമമെങ്കിൽ സ്വാതിയുടേത് സ്ത്രീയുടെ വിവിധ ഭാഗങ്ങളെ അറിയുന്ന ഒരാളുടേതാണ്. ഒരുപക്ഷേ സംഗീതത്തിലെ മാർഗ്ഗിസമ്പ്രദായം ദീക്ഷിതരുടേതിന് സമമെ ങ്കിൽ ദേശിസമ്പ്രദായം സ്വാതിയുടെ രീതിയാണ്. സർവ്വലോകർക്കും മന സ്സിലാവുന്ന ലളിതരീതിയിൽ സ്ത്രീയെ 'വിഗ്രഹ'മായി സ്വാതി സ്വീകരി ക്കുന്നു; എങ്കിലും ഗൂഢമായി 'അഗ്രഹ'മായ കുണ്ഡലിനീപരാശക്തിയെയും അവളിൽ ദർശിക്കുന്നു. ഇരുവരുടെയും അദ്വൈതതന്മയതയ്ക്കുള്ള മാർഗ്ഗ മാണ്. ലക്ഷ്യം ഒന്നെങ്കിലും മാർഗ്ഗം ഭിന്നമാണ്. ഓരോ മാർഗ്ഗത്തിനും അതി ന്റേതായ സ്വാരസ്യവും സൗന്ദര്യവുമുണ്ട്. ത്യാഗരാജരുടെ പ്രേമഭക്തിമാർഗ്ഗ മാണ് ഏറ്റവും മനോഹരം; ഏറ്റവും ലളിതവും ശുദ്ധവും.

(കല്യാണി ധ്യാനശ്ലോകവും മറ്റു രാഗദേവതാധ്യാനശ്ലോകരൂപ ങ്ങൾക്കുള്ള റഫറൻസു പുസ്തകവും നല്കിയതിന് ശ്രീ കെ.ജെ. യേശു ദാസിന് പ്രത്യേക നന്ദി.)

# 2
# സംഗീതം—മഹാമനസ്സുകൾ

ക്ലോഡ് ലെവിസ്ടോസിന്റെ അഭിപ്രായത്തിൽ സംഗീതജ്ഞൻ ഈശ്വരതുല്യനാണ്; സംഗീതം അറിയാനും അനുഭവിക്കാനുമാവും. എങ്കിലും അതിനെ നിർവ്വചിക്കാനാവില്ല. ഇത്തരമൊരു ദ്വിസ്വഭാവമുള്ള ഒരേ ഒരു ഭാഷയാണ് സംഗീതം. അതുകൊണ്ട് സംഗീതം സൃഷ്ടിക്കുന്നവന് ഈശ്വരത്വം കല്പിച്ചു. ശുദ്ധസംഗീതം ശക്തമായ ഒരായുധമാണെന്നും, മനുഷ്യരെ സംസ്കാരസമ്പന്നരാക്കുന്ന വിദ്യാഭ്യാസസമ്പ്രദായങ്ങൾക്ക് വ്യക്തികളുടെ സ്വഭാവരൂപീകരണത്തിന് ഈ ആയുധം ഉപയോഗിക്കേണ്ട മാർഗ്ഗം അറിയാമെന്നും അരിസ്റ്റോട്ടിലും പ്ലേറ്റോയും കരുതി. സംഗീതം പഠിക്കുന്നതുകൊണ്ടും രസിക്കുന്നതുകൊണ്ടും മനസ്സിന് ഒരു താളവും ധർമ്മവും ശാന്തിയും ലഭിക്കുന്നു. താളവും ശാന്തിയും ആത്മാവിന്റെ അഗാധതകളെ സ്പർശിക്കയാൽ സംഗീതാഭ്യസനം വിദ്യാഭ്യാസമനശ്ശാസ്ത്രത്തിന് അതിപ്രധാനമായ ആയുധമാണെന്ന് സോക്രട്ടീസ് കരുതി. എല്ലാ കലകളിലും വച്ച് സംഗീതമാണ് ഉത്തമമെന്ന് നീഷേ പറഞ്ഞു. അത് വെറും നേരംപോക്കിനുള്ളതല്ല. ജീവിതത്തെ നിസ്തുലവും മനോഹരവുമാക്കുന്ന ഒരാന്തരശക്തിയാണ്. ഒരു വ്യക്തിയുടെ ആന്തരസ്വഭാവം പ്രകാശിതമാകുന്നത് സംഗീതാഭിരുചിയിലൂടെയാണെന്ന് ഷോപ്പനോവർ പറഞ്ഞു. അദ്ദേഹം തുടർന്നു: “Far from being a singular aid to poetry music is an independent art ,in fact it is the most powerful of all arts and therefore attains its end entirely from its own resources.”

ഫ്രൂയിഡിന്റെ മരുമകൻ ഹാരി പറയുന്നത് ഫ്രൂയിഡ് ഒരു സംഗീതവിരോധിയായിരുന്നു എന്നാണ്. “He despised it and thought it to be an intrusion” എന്നാണ് ഹാരിയുടെ വാക്ക്. ഫ്രൂയിഡിന്റെ മനഃശാസ്ത്രത്തിൽ—സ്വപ്നവിശകലനങ്ങളിലടക്കം—ശാരീരികമായ ലൈംഗികതൃഷ്ണകളുടെ പ്രഭാവം കാണുമ്പോൾ ഞാൻ ഹാരിയുടെ ഈ വാക്ക് ഓർക്കാറുണ്ട്. ഷേക്സ്പിയർ സംഗീതത്തെ വെറുക്കുന്നവരെക്കുറിച്ച് പറഞ്ഞ വാക്കുകളും ഉടനെ ഓർമ്മയിലെത്തും. “The man hath no music in himself..nor is not moved with concord of sweet sounds is fit for treason,stratagems and spoils.” ഐൻസ്റ്റൈൻ, സി.വി. രാമൻ, ടാഗോർ, കാൾഗുസ്താവ്യുങ്—എല്ലാവരും സംഗീതാസ്വാദകർ. ഗാന്ധിയും ഭക്തിസംഗീതം ഇഷ്ടപ്പെട്ടിരുന്നു. സംഗീതപ്രേമം, സംഗീതത്തിലൂടെ ഭക്തി, ശാന്ത, കരുണരസങ്ങൾ അനുഭവിപ്പി

ക്കാനുള്ള കഴിവ്—ഇവ ഒരു ഗായകന്റെ ആന്തരസ്വഭാവത്തെ പ്രകാശിപ്പിക്കുന്നു. അതുകൊണ്ടാണ് അത്തരമൊരു ഗായകന്റെ ബോധതലത്തിലേക്കു പ്രവേശിച്ചാൽ പ്രപഞ്ചത്തിലുള്ള സർവ്വത്തെയും അറിയാമെന്ന് ഹൊവാർഡ് ഗാർഡ്നർ പറഞ്ഞത്. ക്ലോഡ്‌ലെവിസ്ട്രോസിന്റെ 'ഈശ്വരത്വം' അത്തരമൊരു ഗായകന്റെ ബോധതലത്തെ സ്പർശിച്ചിരിക്കയാവാണിത്. സംഗീതമെന്നാൽ ഈശ്വരനാണ്; ആത്മീയതയാണ്; ആത്മീയതയിലേക്കുള്ള സഞ്ചാരവുമാണ്. സംഗീതാത്മകമായ മനസ്സിന്റെ (ബോധത്തിന്റെ) സൂക്ഷ്മസഞ്ചാരങ്ങളിലൂടെ നാദബ്രഹ്മത്തിലേക്ക് പ്രവേശിക്കുന്ന ബാദരായണന്റെ ബ്രഹ്മസൂത്രം ഇന്ത്യയിലെ തത്ത്വശാസ്ത്രങ്ങളുടെ രത്നകിരീടമാണ്.

തത്ത്വജ്ഞാനി വൈദ്യശാസ്ത്രത്തിൽനിന്നാരംഭിക്കണം; വൈദ്യൻ തത്ത്വജ്ഞാനത്തിൽ അവസാനിക്കണം എന്നുപറഞ്ഞത് അരിസ്റ്റോട്ടിലാണ്. ഒരുപക്ഷേ, ഞാനാര് എന്ന ചോദ്യത്തിന്റെ ഉത്തരം തേടുന്ന ഓരോരുത്തരും ഇത്തരമൊരു തുടക്കവും ഒടുക്കവും ജീവിതത്തിൽ കണ്ടെത്തിയേക്കാം.

ഞാൻ ആര്? 1946 മെയ് 6–ന് ഒരു പ്രത്യേകസ്ഥലത്ത് പ്രത്യേക മാതാപിതാക്കളുടെ കുഞ്ഞായി ജനിച്ച് ഒരു പ്രത്യേക ദിനത്തിൽ മരിച്ചുപോകുന്ന ഈ ശരീരമോ? അനാദിയും അനന്തവുമായ ആത്മാവോ? ഞാൻ വീണ്ടും പുനരവതരിക്കുന്ന 'പുനർജന്മ'മുള്ള ഒന്നോ എന്നും 'ഒന്നായി'ലയിച്ച നിത്യബുദ്ധമുക്തസ്വഭാവിയോ? ശരീരത്തിന്റെ അപസ്വരങ്ങളായ രോഗങ്ങളുടെ ശാസ്ത്രം പഠിക്കുന്ന പത്തോളജിസ്റ്റോ? ഒരായിരം വീട്ടുജോലികൾക്കും വീട്ടുപ്രശ്നങ്ങൾക്കുമിടയ്ക്ക് നട്ടംതിരിയുന്ന വീട്ടമ്മയോ? അദ്ധ്യാപികയോ എഴുത്തുകാരിയോ യോഗിനിയോ? ശരീരമോ മനസ്സോ ബുദ്ധിയോ ആത്മാവോ? ഈ ചോദ്യങ്ങളുടെ നൂലാമാലകൾക്കിടയിലാണ് സംഗീതരസിക എന്നൊരു അസ്തിത്വം മറ്റെല്ലാതരം അസ്തിത്വങ്ങൾക്കും ഊടും പാവുമായി, ശക്തികേന്ദ്രമായി എന്നിലിരിക്കുന്നത് കാണുന്നത്. പാടാനഭ്യസിക്കാത്ത—ജന്മവാസന മാത്രം കൈമുതലായ ഒരു രാഗരസിക; രാഗരഹിത. ഒരു രസികയുടെ—അഥവാ സഹൃദയയായ സമാനഹൃദയയുടെ—ബോധതലംകൊണ്ട് ഹൊവാർഡ് ഗാർഡ്നർ പറഞ്ഞതുപോലെ ഒരു ഗായകന്റെ ബോധതലം സ്പർശിക്കുന്ന പരീക്ഷണം ആരംഭിച്ചത് എന്റെ ജീവിതത്തിന്റെ ദിശതന്നെ മാറ്റിക്കളഞ്ഞ ഒരനുഭവം തന്നു.

ആത്യന്തികമായ സത്യാനുഭവം ശിവമയം... സുന്ദരം... അതിൽ ഞാൻ ജീവൻ... ജീവൻ ബ്രഹ്മം... ബ്രഹ്മമല്ലാതൊന്നില്ലാത്ത നാദലയയോഗം... ശാസ്ത്രീയമായി ചിന്തിക്കുന്ന മനസ്സും ബുദ്ധിയും തർക്കത്തിന്റെ കൂലങ്കഷപരിശോധനയ്ക്കു വിധേയമാക്കി 'അദ്വൈത'ത്തെ സ്ഥാപിക്കുന്നത് ശാസ്ത്രം (സയൻസ്). അദ്വൈതാനുഭവത്തിന്റെ രസാനുഭൂതിയിൽ മുങ്ങുന്ന നാദലയയോഗം കല; അനുഭവത്തിന്റെ പരമകോടിയിൽ ശാസ്ത്രമോ തർക്കമോ കാലദേശങ്ങളോ ഇല്ല. സർവ്വപ്രപഞ്ചത്തിന്റെയും പ്രേമസാമ്രാജ്യത്തിന്റെ ആനന്ദാനുഭൂതി മാത്രം.

വസുധൈവകുടുംബകമെന്ന സാക്ഷാത്കാരം. ഋഷിമാരുടെ മഹാമനസ്സുകളിൽ ജ്ഞാനപ്രകാശവും പ്രേമത്തിന്റെ മധുവും നിറഞ്ഞതെങ്ങനെ

എന്ന അന്വേഷണത്തിന്റെ പരിസമാപ്തി. "ശാസ്ത്രജ്ഞൻ ആത്മീയതയിൽ ആരംഭിക്കുന്നു; ആത്മാന്വേഷകർ ശാസ്ത്രത്തിൽ ചെന്നവസാനിക്കുന്നു." (അരിസ്റ്റോട്ടിൽ)

സ്വന്തം അസ്തിത്വം അന്വേഷിക്കുന്നവർ അകത്ത് ഹൃദാകാശത്തിൽ ഒരു കേന്ദ്രബിന്ദുവിൽ ശ്രദ്ധ ഉറപ്പിക്കുന്നു. ഓരോരോ കാലഘട്ടങ്ങളിൽ ഈ കേന്ദ്രം ഹൃദയം, ശ്വാസകോശം, നാഡികൾ, ജീനുകൾ, മസ്തിഷ്കമുൾപ്പെട്ട നാഡീവ്യൂഹം ഇങ്ങനെ മാറിമാറിവരും. മനസ്സ് മസ്തിഷ്കത്തിൽ എന്ന മുദ്രാവാക്യം മാറി മനസ്സ് എല്ലായിടത്തും (mind everywhere) എന്ന സത്യം ശാസ്ത്രജ്ഞർ കഴിഞ്ഞ 10 വർഷമായി പറയാൻ തുടങ്ങിയിട്ട്. മോളിക്യൂളാർ മെഡിസിൻ, ന്യൂറോ ഇമ്യൂണോളജി, കോസ്മോളജി, QED, QCD-നമ്മുടെ ചിന്തകൾ, വികാരങ്ങൾ, സ്മൃതികൾ, നമ്മുടെ ബൗദ്ധികവും ആത്മീയവുമായ ഉണർച്ചകൾ—ഇവയെല്ലാം ചേർന്ന് എങ്ങും മനസ്സുണ്ട് എന്നും സാർവ്വത്രികമായ ആ മനസ്സാണ് നമ്മിലും ഇരിക്കുന്നതെന്നും ശാസ്ത്രം കാണുന്നു. ചിദാകാശം, ഹൃദാകാശത്തിലെന്ന പഴയ ദർശനം. ചിന്ത, വാക്ക്, വാഗർത്ഥം ഇവയ്ക്ക് വാഹനം മാത്രം ശരീരം—ആ ശരീരവും പ്രപഞ്ചവും പഞ്ചഭൂതാത്മകം. ഒരേ തന്മാത്രകളാൽ വിരചിതം. അതിനാൽ ജൈവോർജ്ജവും പ്രപഞ്ചോർജ്ജ വും ഒന്ന്. പ്രപഞ്ചമനസ്സുതന്നെ വൈയക്തികമനസ്സ്. വ്യക്തിയുടെ ജീവാത്മാവും പ്രപഞ്ചാത്മാവും ഒന്ന്. ആത്മാവ് വ്യക്തിത്വം നിർണ്ണയിക്കുന്നു; വ്യക്തിത്വങ്ങൾ സമൂഹഘടന നിർണ്ണയിക്കുന്നു എന്ന് ദെക്കാർത്തെ. ഒരു സമൂഹത്തിന്റെ സംസ്കാരം അതിലെ വ്യക്തികളുടെ സംസ്കാരമാണ്. സംഗീതസംസ്കാരത്തിന് മുൻതൂക്കം കൊടുത്ത ഭാരതീയസംസ്കാരത്തിന്റെ തനിമ ആത്മീയതയും ഈശ്വരത്വവുമായത് അത്ഭുതമല്ല.

## ഗവേഷണത്തിനും സംവേദനത്തിനും സ്വാതന്ത്ര്യം

ന്യൂറോസയൻസിൽ പുതിയ സങ്കേതങ്ങളും ഗവേഷണങ്ങളും വന്നതോടെ, എല്ലാവർക്കും സ്വീകാര്യമായ മൂല്യങ്ങൾ ഭാവിയിലേക്ക് കരുതിവയ്ക്കാനുള്ള ഒരു ശാഖതന്നെ ഉണ്ടായി. 'ന്യൂറോ എത്തിക്സ്'. ഗവേഷണത്തിൽ സ്വാതന്ത്ര്യം; ഇങ്ങനെ സ്വതന്ത്രഗവേഷണംകൊണ്ടു ലഭിച്ച ജ്ഞാനം ഉപയോഗിക്കാൻ അവസരം—ഇതാണ് ന്യൂറോ എത്തിക്സിന്റെ മണ്ഡലം. ഗവേഷണം ഒരുതരം സംഭാഷണമാണ്; സംവേദനമാണ് ഡോ. കെന്നഡിയുടെ അഭിപ്രായത്തിൽ. അതിനാൽ സ്വതന്ത്രഗവേഷണത്തെ തടസ്സപ്പെടുത്തുന്നതും അതിൽ ഏതെങ്കിലുമൊരു മതം, സമുദായം, ഗ്രൂപ്പ്, ഇൻസ്റ്റിറ്റ്യൂഷൻ, തത്പരകക്ഷി ഇവയുടെ സ്വാർത്ഥതാത്പര്യം അടിച്ചേല്പിക്കുന്നതും Freedom of speech ഇല്ലാതാക്കലാണ്. ഒരു വ്യക്തിക്ക് തന്റെ അഭിപ്രായപ്രകടനത്തിന് അവകാശം നിഷേധിക്കൽ എത്തിക്സിന് വിരുദ്ധമാണ്.

ജ്ഞാനം നേടൽ ജ്ഞാനത്തെ ഉപയോഗിക്കൽ—മനുഷ്യരുടെ ഗവേഷണപദ്ധതികളിലെ രണ്ടു മുഹൂർത്തങ്ങളാണിവ. അന്വേഷിച്ചാലെ കണ്ടെത്തുകയുള്ളു; ജ്ഞാനം നേടിക്കഴിഞ്ഞാൽ അത് സർവ്വർക്കും ഉപയോഗപ്ര

ദമായി ഉപയോഗിക്കാൻ അവസരം വേണം. ആരാണ് ഈ ഘട്ടങ്ങൾ നിയന്ത്രിക്കേണ്ടവർ? ശക്തമായി ധാർമ്മികമൂല്യങ്ങളുള്ളവർ; അതേസമയം ആ പ്രത്യേക ഗവേഷണവിഷയത്തിൽ ജ്ഞാനമുള്ളവർ. സ്വാർത്ഥപരമായ പരിമിതികളിൽനിന്നുയർന്ന്, എല്ലാവർക്കുമായി പ്രയത്നിക്കുന്നവർ. എന്നാൽ പണവും ശക്തിയുമുള്ള ചില ഗ്രൂപ്പുകളാണ് ഇതിന്റെ കാവൽക്കാർ എന്നതാണ് സത്യം. ഇന്ന് ഈ നാട്ടിലെ ഓരോ വ്യക്തിയും തന്റെ സംസ്കാരം, സമ്പ്രദായം എന്നിവയെ അറിഞ്ഞ് ആധുനികവൈജ്ഞാനികതലത്തിൽ അപഗ്രഥിച്ച് അന്ധവിശ്വാസങ്ങൾ തിരസ്കരിച്ച് ധർമ്മം സ്ഥാപിക്കേണ്ടതുണ്ട്. സംസ്കാരസംരക്ഷണത്തിൽ ഓരോ വ്യക്തിയും തത്പരനായിരിക്കണം.

(MRI) ന്യൂറോട്രാൻസ്മിറ്ററുകൾ എന്നിവയുടെ പഠനം മനുഷ്യന്റെ പെരുമാറ്റം, രസന എന്നിവയെ പുനർനിർവ്വചിക്കയാണിന്ന്. ഒരു കച്ചേരി രസിക്കുക, കവിത എഴുതുക, ആത്മീയമായ വിഷയത്തെക്കുറിച്ച് ഒരു പ്രഭാഷണം (lecture) ചെയ്യുക—പ്രേമിക്കുക, തീരുമാനമെടുക്കുക, ഓർമ്മ, പഠനം—എല്ലാം പുതിയ ടെക്നിക്കുകൾ വെച്ച് നാഡിവ്യൂഹത്തിന്റെ ഏതു ഭാഗത്തു നടക്കുന്നു, എങ്ങനെ നടക്കുന്നു, എന്ന പഠനം നടക്കുകയാണ്. ബ്രെയിൻ മാപ്പിങ്, ഡി.എൻ.എ. മാപ്പിങ്, ന്യൂറോട്രാൻസ്മിറ്റർ പഠനങ്ങൾ —ഒട്ടേറെ മുന്നോട്ടുപോയി നമ്മുടെ ഈ ഗവേഷണം, ശ്രുതിയിൽനിന്നു ദർശനമുണ്ടാവുന്നത് നാദലയയോഗിയുടെ മസ്തിഷ്കത്തെ സ്കാൻ ചെയ്ത് കാണുകയും റെക്കോഡു ചെയ്യുകയും ഇന്ന് സാദ്ധ്യമാണ്. ഇത് ഗ്രഹിച്ചാൽ മ്യൂസിക് തെറാപ്പി ഒരു മിത്ഥ്യയല്ല എന്നും മനസ്സിലാവും.

ശാരീരികവും മാനസികവും ബൗദ്ധികവുമായ കഴിവുകൾ വർദ്ധിപ്പിക്കുന്നതിനായി കെമിക്കലുകളും ഡ്രഗ്ഗുകളും കൊടുക്കുന്നത് പലപ്പോഴും അബദ്ധത്തിൽ കലാശിക്കും. സംഗീതംകൊണ്ട് പാർശ്വഫലം ഇല്ലാതെ എല്ലാത്തരം സിദ്ധികളും വർദ്ധിപ്പിക്കാം. അതുകൊണ്ട്, അതിനെ മാക്സിമം ഉപയോഗപ്പെടുത്താനും ഒരു ജീവിതരീതിയാക്കാനും ശ്രമിക്കണം.

"അറിവ് വരും, പോകും. വിവേകം സ്ഥിരമായി നില്ക്കും." (ടെന്നിസൺ) അറിവുനുറുങ്ങു ശേഖരിച്ച് വെറുമൊരു ഇൻഫോർമേഷൻ സെന്റർ ആയാൽ ജീവിതത്തിൽ ശാന്തിയും വിജയവും കൈവന്നു എന്ന് വരില്ല. അത് മേടകളിൽ കയ്യടി വാങ്ങാൻ മാത്രം. കുട്ടിക്കാലം മുതലേ രാഗസംഗീതം കേൾക്കുന്ന കുട്ടികളിൽ ജീവിതത്തെ ശാന്തമായി വിവേകപൂർവ്വം സമീപിക്കാനുള്ള കഴിവ് ഉണ്ടാവുന്നു എന്നത് തെളിയിക്കപ്പെട്ട ശാസ്ത്രസത്യമാണ്.

## ജീനോം, ബ്രെയിനോം

ഒരാളുടെ ജീനുകളിലുള്ള എല്ലാ ഇൻഫോർമേഷനും ആണ് ജീനോം. നമ്മുടെ സ്വഭാവം, ചിന്ത, രൂപം—സർവ്വവും ജീനോം നിർണ്ണയിക്കുന്നു. ഇതുപോലെ നമ്മുടെ മസ്തിഷ്കത്തിലുള്ള സർവ്വ ഇൻഫോർമേഷനും ചേർന്നത് ബ്രെയിനോം. ഇത് വളരെ 'പ്രൈവറ്റ്' ആയ ഒന്നാണ്. കമ്പ്യൂട്ടറുകളിലെ ഇൻഫോർമേഷൻ മോഷ്ടിക്കുന്നപോലെ എളുപ്പമല്ല മസ്തിഷ്കത്തിലെ ബ്രെയിനോം മോഷ്ടിക്കുന്നത്. എന്നാലും ഇന്ന് മാദ്ധ്യമങ്ങളും ഓർഗനൈസേഷനുകളും ഇതിനും വഴി കണ്ടുപിടിച്ചിരിക്കുന്നു.

എന്റെ ചിന്തകൾ, വികാരങ്ങൾ, അനുഭവങ്ങൾ, ഇഷ്ടാനിഷ്ടങ്ങൾ, ജ്ഞാനം, വ്യക്തിബന്ധങ്ങൾ, ഓർമ്മകൾ—എല്ലാം ഒരു പെട്ടിയിലിട്ടുവെച്ച് അതിന്റെ താക്കോൽ മറ്റാരുടെയെങ്കിലും കയ്യിൽ കൊടുക്കുന്നു എന്നു വിചാരിക്കുക. അയാൾ അതെല്ലാം പരിശോധിക്കയും മറ്റുള്ളവർക്ക് അതിന്റെ വികലമായ രൂപം ചോർത്തിക്കൊടുക്കുകയും ചെയ്യുന്നു എന്നു കരുതുക. ഇതിന്റെ പേരാണ് ബ്രെയിനോം പ്രൈവസിയിൽ കൈകടത്തൽ എന്ന്. ബ്രെയിനോം ഒരാളുടെ ഏറ്റവും ആന്തരമായ ഐഡന്റിറ്റിയുടെ കേന്ദ്രബിന്ദുവാണ്. അതിനെ സംരക്ഷിക്കാനുള്ള അവകാശം എല്ലാവർക്കും ഉണ്ട്. ഈ പ്രൈവസിയുടെമേൽ കൈവയ്ക്കുന്ന പ്രവർത്തനം ഇന്ന് ഏറിവരുന്നു. ഇത് സമൂഹത്തിൽ ടെൻഷൻ വർദ്ധിപ്പിക്കുന്നുണ്ട്. ഡോ. കെന്നഡിയുടെ വാക്കുകൾ "I don t want my employer or insurance company to know wbout my genome,even less so about my brainome" എന്നാണ്. വ്യക്തിപരമായ പ്രൈവസിക്ക് ആധാരമായ നമ്മുടെ ബ്രെയിനോം ഏതെങ്കിലും രാഷ്ട്രീയക്കാരുടെയോ കച്ചവടക്കാരുടെയോ മാദ്ധ്യമങ്ങളുടെയോ ഓഫീസിലെത്തുകയില്ലെന്നും അടുത്ത മാസ്-മാർക്കറ്റ് കാംപെയ്ൻന്ന് തയ്യാറാവുകയില്ലെന്നും ഉറപ്പിക്കാനാവാത്ത കാലഘട്ടമാണിത്. മനുഷ്യന് ചിന്തകളുണ്ട്; ബോധമുണ്ട്; നിർണ്ണയശേഷിയുണ്ട്. നമ്മുടെ പ്രൈവസിമേൽ കൈകടത്താൻ മറ്റുള്ളവർക്ക് സാധിച്ചാൽ അവർ നമ്മുടെ വ്യക്തിത്വത്തെ കീഴ്മേൽ മറിക്കാൻ സമ്മർദ്ദം ചെലുത്തും. ശാസ്ത്രീയവും മെഡിക്കലും, ഫോറൻസിക്കും, എത്തിക്കലുമായ സമീപനങ്ങളിലൂടെ നാം ഇതിന് പോംവഴി കാണേണ്ടിവരും. അമേരിക്കൻ സൊസൈറ്റി ഓഫ് ന്യൂറോസയൻസ് 33-ാം വാർഷികസമ്മേളനത്തിൽ ഡോ. കെന്നഡി 'ന്യൂറോ എത്തിക്സി'നെക്കുറിച്ച് പറഞ്ഞതെല്ലാം രാഗചികിത്സയിൽ റിസർച്ച് നടത്തുമ്പോൾ എനിക്ക് നേരിട്ടനുഭവപ്പെട്ടു.

ഒരു പ്രത്യേക രീതിയിലാണ് ബ്രെയിനോം ചൂഷണം ചെയ്യുന്നത്. നമ്മുടെ മനസ്സിന്റെ ദൗർബ്ബല്യം എന്തെന്ന് ആദ്യം മനസ്സിലാക്കുന്നു. ഉദാ: എനിക്ക് പെൺമക്കളില്ലാത്തതിനാൽ പെൺകുട്ടികളോട് ഇഷ്ടമാണെന്ന് ഒരാൾ മനസ്സിലാക്കുന്നു എന്നിരിക്കട്ടെ. എന്റെ ആരാധികയാണെന്നോ മറ്റെന്തെങ്കിലുമോ പറഞ്ഞ് കുട്ടികളെ അയക്കുക. അവർ എന്നോടടുത്ത് എന്റെ ചിന്തകളും വാക്കുകളും ഒരു Source ആയി പ്രവർത്തിച്ച് ചോർത്തിക്കൊടുക്കുക. അത് പലപ്പോഴും വികലമായ ഇൻഫോർമേഷൻ ആവാം. അല്ലെങ്കിൽ കമ്പ്യൂട്ടർ റിപ്പയർ എന്നുപറഞ്ഞ് ഹാർഡ് ഡിസ്ക് മാറ്റി അത് പഠിക്കുക. പലതരം കളികളും ഉണ്ട്. ഒരാൾ ജീവിതകാലമത്രയും തപസ്സു ചെയ്ത് നേടിയ ഗവേഷണഫലം ഒരു ചെറുവിരൽപോലുമനക്കാത്തവരുടെ ചുണ്ടുകളിലൂടെ പത്രവാർത്തയാവുന്നത് ഇങ്ങനെയാണ്. ഇത്തരം 'കൊച്ചു മനസ്സു'കൾക്ക് ഭാരതത്തിന്റെ സംഗീതപാരമ്പര്യത്തിലോ രാഗചികിത്സയിലോ നാദലയയോഗത്തിലോ അധികമൊന്നും സംഭാവന ചെയ്യാനാവില്ല. സംഗീതം മഹാമനസ്സുകൾക്കുള്ളതാണ്. തപസ്വികളും യോഗികളുമായ മഹാനുഭാവരുടെ പാരമ്പര്യമാണ്.

"എന്തരോ മഹാനുഭാവുലു..."

ഒരുപക്ഷേ, അനിർവ്വചനീയമായ ആനന്ദലഹരിയെക്കുറിച്ച് ഭാരതീയ രസസിദ്ധാന്തകാരന്മാർ കണ്ടെത്തിയതിന്റെ ഒരു ദുർബ്ബലമെങ്കിലും പ്രധാനമായ 'വീണ്ടും കണ്ടെത്ത'ലായിട്ട് ഞാനിതിനെ കാണുന്നത്. ഭാഷയോ വാക്കോ ചെന്നെത്താത്ത ഒരനുഭൂതിമണ്ഡലത്തിൽ രസികമനം വിഹരിക്കുന്ന നാദലയയോഗമാണ് രാഗചികിത്സയ്ക്ക് ആധാരമെന്ന പഴയ ആശയം തന്നെ ഇത്. പിന്നെ എവിടെയാണ് പ്രീസ്റ്റ്ലിയുടെ തെറാപ്പിയുടെ സ്ഥാനം? തെറാപ്പിസ്റ്റിന് സ്വന്തം ശക്തിയും സംഗീതത്തിന്റെ ശക്തിയും അറിയാനും, സംഗീതജ്ഞന് തന്റെ മീഡിയത്തിന്റെ ശക്തി അറിഞ്ഞ് അതിനെ കൂടുതൽ തേജസ്സോടെ അവതരിപ്പിക്കാനും, പൊതുവെ സംഗീതമെന്ന കലാരൂപത്തിന്റെയും സംഗീതചികിത്സ എന്ന ശാസ്ത്രശാഖയുടെയും വളർച്ചയ്ക്കും വികസനത്തിനും പ്രീസ്റ്റ്ലിയുടെ മാർഗ്ഗം വേണം. അതിനാൽ എന്റെ രാഗചികിത്സാസമ്പ്രദായത്തിൽ ക്രിയേറ്റീവ്, അനലിറ്റിക്കൽ തെറാപ്പികളുടെ സമഞ്ജസ സമ്മേളനമാണ് ചെയ്തിരിക്കുന്നത്.

"Music is meaningful as one or more people build a structure of rhythms ,melodies and harmonies within an overall form .We communicate with words to convey our meaning whereas we improve music to find something meaningful between us.'' (page 26)

പ്രീസ്റ്റ്ലിയുടെ ദൃഷ്ടിയെ 'റഫറൻഷ്യലിസ്റ്റ്' പൊസിഷ്യൻ എന്നും, ആൻസ്ഡെലിന്റെ ദൃഷ്ടിയെ 'അബ്സൊലൂട്ടിസ്റ്റ്' പൊസിഷ്യൻ എന്നും വിളിക്കുന്നു. ഈ രണ്ടു ദൃഷ്ടികളും ഒന്നിനൊന്നു വിരുദ്ധമെന്നു തോന്നാം. വൈരുദ്ധ്യങ്ങളുടെ വൈരുദ്ധ്യം നീക്കിയ ഒരു സമീപനം (നിഷേധത്തിന്റെ നിഷേധം) ആണ് ഞാൻ സ്വീകരിക്കാൻ ഇഷ്ടപ്പെടുന്നത്. ഭാഷ, സംഗീതം, അർത്ഥം ഇവയെക്കുറിച്ച് ഫിലോസഫിക്കൽ ചർച്ചയ്ക്ക് പാശ്ചാത്യമ്യൂസിക് തെറാപ്പിസ്റ്റുകൾ ലുഡ്വിഗ് വിറ്റ്ഗൻസ്റ്റൈന്റെ തത്ത്വശാസ്ത്രം ഉപയോഗിക്കുന്നു. ഞാൻ ഭാരതത്തിന്റെ പ്രസ്ഥാനത്രയവും, സംഗീതശാസ്ത്രവും രസസിദ്ധാന്തവും, ശബ്ദശാസ്ത്രവും തന്ത്രമന്ത്ര ജ്യോതിഷാദികളും ഉപയോഗിക്കുന്നു. ഞാൻ ഉപയോഗിക്കുന്നത് ഇന്ത്യൻ ക്ലാസിക്കൽ മ്യൂസിക് ആകയാൽ ഇവയുടെ ആധാരശിലകൾ വളരെ ശക്തമായ രീതിയിൽ ഉപയോഗപ്പെടുത്താനാവുന്നു. പടിഞ്ഞാറിന്റെയും കിഴക്കിന്റെയും രീതികൾ താരതമ്യപ്പെടുത്തുകവഴി ഇവ തമ്മിലുള്ള വിടവു നികത്താനും ഒരു മഹാദ്വൈത സിദ്ധാന്തത്തിനും കൂടി ഈ രീതി സഹായിക്കുമെന്ന് കരുതേണ്ടിയിരിക്കുന്നു.

## നാമങ്ങളിൽനിന്ന് ഭാഷയിലെ കളികളിലേക്ക്

1889-ൽ വിയന്നയിലാണ് വിറ്റ്ഗൻസ്റ്റൈൻ ജനിച്ചത്. എൻജിനീയറിങ്, ഗണിതം ഇവയിലൂടെ ഫിലോസഫിയിലെത്തിയ ആദ്ദേഹം വർഷങ്ങളോളം കേംബ്രിഡ്ജ് സർവ്വകലാശാലയിൽ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തു. തന്റെ ഏകാന്തതയ്ക്കു ഭംഗം വരാതെ പ്രവർത്തിക്കാൻ ഏറെക്കാലം പടിഞ്ഞാറെ നോർവ്വെയിലെ ചെറിയൊരു ഗ്രാമത്തിലും അദ്ദേഹം വസിച്ചു. അദ്ദേഹത്തിന്റെ പ്രധാന കൃതികളെല്ലാം നോർവെയിൽ വച്ചാണ് രചിക്ക

പ്പെട്ടത്. 20-ാം നൂറ്റാണ്ടിലെ ഫിലോസഫർമാരിൽ പ്രധാനിയായ അദ്ദേഹ ത്തിന്റെ ഗ്രന്ഥങ്ങൾ ലോജിക്കൽ പോസിറ്റിവിസത്തിനും അനലിറ്റിക് ഫിലോസഫിക്കും പ്രചോദനമായി. അവസാനകാല കൃതികൾ റാഡിക്കൽ ഹെർമന്യൂട്ടിക്സിനും ഉത്തരാധുനികസങ്കേതങ്ങൾക്കും വഴിപാകി. വളരെ സങ്കീർണ്ണമായ തത്ത്വചിന്തകൾ വാമൊഴിയിൽ (പ്രാദേശികമായ ദേശിയിൽ) ചെറിയ അഭിപ്രായങ്ങളായി 1, 2, 3 എന്ന് നമ്പറിട്ട് അവതരിപ്പിക്കുന്ന ഒരു രീതിയാണദ്ദേഹത്തിന്റേത്. ഓരോ ചെറിയ അഭിപ്രായവും വ്യത്യസ്ത വിഷ യങ്ങൾ ചർച്ചചെയ്യും; തികച്ചും സ്വതന്ത്രമെന്ന് തോന്നിക്കും. വാസ്തവത്തിൽ അവ ഒന്നിനെത്തന്നെ ക്രമമായി ശ്രദ്ധാപൂർവ്വം അവതരിപ്പിക്കാനുള്ള സൂത്ര വാക്യങ്ങൾ പോലെയാണ്. ഈ ശൈലിയുടെയും ഈ ആയുധത്തിന്റെയും ചാരുതയും സൂക്ഷ്മതയും ആകർഷണീയമാണ്.

ഭാഷയിൽ അർത്ഥത്തിന്റെ സ്ഥാനം അദ്ദേഹം ഏറെ ചർച്ച ചെയ്ത ഒന്നാണ്. ഒരു പദത്തെ നാമമായി കാണുന്ന രീതിയിൽനിന്ന് അതിനെ ഒരു ഭാഷാലീലയിലെ (language game) ഗതി (ചതുരംഗക്കരുവിന്റെ move പോലെ)യായി കാണാൻ തുടങ്ങിയത് അദ്ദേഹത്തിന്റെ ചിന്തയിലെ ഒരു പ്രത്യേകതയാണ്.

ഒരു നാമം ഒരു ഗുണമോ പല ഗുണമോ ആണ് (വിഷ്ണുസഹസ്ര നാമം). അതിൽ പല പര്യായങ്ങളും അവയുടെ സ്വാഭാവിക അർത്ഥങ്ങളും പ്രാദേശിക അപഭ്രംശങ്ങളും അർത്ഥങ്ങളും വന്നുകൂടുന്നുണ്ട്. (അമര കോശം; ബൃഹദ്ദേശി) ഒരു നാമം ഒരു മന്ത്രമായി മനനം ചെയ്താൽ അതിലെ വർണ്ണതന്മാത്രകളുടെ ബീജസ്വഭാവവും അങ്ങനെ വസ്തു സ്വഭാവവും ഗ്രഹിക്കാം (ശിക്ഷ, മന്ത്രശാസ്ത്രം). ഇതൊക്കെ വീണ്ടും കണ്ടെത്തിയ വരുടെ കൂട്ടത്തിലാണ് വിറ്റ്ഗൻസ്റ്റൈൻ. ഭാഷയ്ക്ക് ഒരു തത്ത്വശാസ്ത്രമു ണ്ടെന്നും ഒരു ഭാഷയുടെ തത്ത്വശാസ്ത്രം അറിഞ്ഞാലേ എല്ലാ തത്ത്വശാ സ്ത്രപരമായ പ്രശ്നങ്ങൾക്കും ഉത്തരം കാണാനാവൂ എന്നും വിറ്റ്ഗൻ സ്റ്റൈൻ സമർത്ഥിച്ചു. ഫിലോസഫി വെറും തർക്ക/പ്രശ്നപരിഹാരത്തിനു മാത്രമല്ല, ഭാഷയുടെ പൂർണ്ണമായ ഗ്രഹണത്തിനു കൂടിയുള്ളതാണ് എന്നും, തത്ത്വചിന്ത (Philosophy) ചികിത്സയുമായി താരതമ്യപ്പെടുത്തേണ്ട ഒരു പ്രക്രി യയാണെന്നും വാദിച്ചത് അദ്ദേഹമാണ്.

ഭാഷ, ഭാഷയുടെ നാനാർത്ഥം, ഭാഷയുടെ സമ്പൂർണ്ണ ജ്ഞാനം, തത്ത്വചിന്തയിലൂടെ പ്രശ്നപരിഹാരം, രോഗചികിത്സ—വിറ്റ്ഗൻസ്റ്റൈന്റെ ഈ പദ്ധതിയാണ് പ്രീസ്റ്റ്ലി തന്റെ മെത്തേഡിൽ അവലംബമാക്കിയത് എന്ന് പറയേണ്ടതില്ലല്ലോ. ഭാഷയുടെ ഏറ്റവും പ്രധാനകർമ്മം എന്ത്? ട്രാക്ടാറ്റ സ്സിൽ വിറ്റ്ഗൻസ്റ്റൈൻ പറഞ്ഞു: "റഫറൻഷ്യൽ ആണ് ഭാഷയുടെ അതി പ്രധാന ധർമ്മം. ഒരു വാക്യത്തിന്റെ അർത്ഥം ലോകത്തിലെ സത്യങ്ങളോട് സംവദിക്കുന്നതും ബന്ധപ്പെട്ടതുമാവണം. ലോകവ്യവഹാരങ്ങൾ ഒന്നി നൊന്നു തമ്മിൽ ലോജിക്കൽ ബന്ധമുള്ളവയാണ്. അതിനാൽ, ഒരു വാക്യ ത്തിന് അർത്ഥം വേണമെങ്കിൽ ലോകവ്യവഹാരങ്ങളുടെ ലോജിക്കൽ ഘട നയോട് സംവദിക്കുന്നതും ബന്ധപ്പെട്ടതുമായ ലോജിക്കൽ ഘടന വാക്യ ത്തിനും ഉണ്ടാവണം. ഇതിനെ അർത്ഥത്തിന്റെ ചിത്രസിദ്ധാന്തം (Picture

theory of meaning) എന്ന് വിളിക്കാം. ഗണിതവും ലോജിക്കും സത്യഭാഷയുടെ മോഡലുകളാണ്. ആ അർത്ഥത്തിൽ അർത്ഥമുള്ള ഭാഷ ഒന്നേ ഉള്ളൂ. നാം സാധാരണ വ്യവഹാരങ്ങൾക്കുപയോഗിക്കുന്ന ലൗകികഭാഷ അപൂർണ്ണമാണ്; അതിനെ ലോജിക്കുകൊണ്ട് പൂർണ്ണമാക്കണം."

വിയന്ന സർക്കിൾ ഇതിൽനിന്ന് ലോജിക്കൽ പോസിറ്റിവിസം ഉണ്ടാക്കി. അവർ വിറ്റ്ഗൻസ്റ്റൈന്റെ എത്തിക്സ് എസ്തറ്റിക്സ്, റിലിജിയൻ (സദാചാരം, സൗന്ദര്യശാസ്ത്രം, മന്ത്രം) ഇവ ചേർന്ന മിസ്റ്റിക്കൽ തലത്തെ ഒഴിച്ചുനിർത്തിയാണ് ലോജിക്കൽ പോസിറ്റിവിസം ഉണ്ടാക്കിയത്.

ലൗകികഭാഷ പരിമിതമാണ്. ജീവിതത്തിന്റെ അതിപ്രധാനമായ അനുഭൂതികളെ ആവിഷ്കരിക്കാൻ അതിന് ശക്തിയില്ല. എന്തൊക്കെ പറയാനാവും എന്നതും പറയാനാവാത്തതും എങ്ങനെയൊക്കെ ധ്വനിപ്പിക്കാനും അനുഭവിക്കാനും ആവും എന്നതും തമ്മിലുള്ള അന്തരം ഗ്രഹിച്ചാലേ ഈ പരിമിതി മനസ്സിലാവൂ.

ട്രാക്ടാറ്റസ്സിന്റെ അവസാനവാക്യം "Where of one cannot speak, thereof are one must be silent എന്നാണ്. സുഡേൻ ലാൻഗറുടെ സൗന്ദര്യശാസ്ത്രം ഇതിൽനിന്നാരംഭിക്കുന്നു. "Where of one cannot speak, there of one must sing, dance or paint." വിക്ടർ സുക്കർകാൻഡൽ എന്ന മ്യൂസിക്കോളജിസ്റ്റ് (1973) 'what we cannot speak of we can sing about' എന്ന് മാറ്റി.

ട്രാക്ടാറ്റസ് എഴുതി 10 വർഷത്തേക്ക് വിറ്റ്ഗൻസ്റ്റൈൻ അജ്ഞാതവാസത്തിലായിരുന്നു. സഹോദരിയുടെ വീടുണ്ടാക്കൽ, ആസ്ട്രിയയിലെ ഗ്രാമത്തിൽ കുട്ടികളെ പഠിപ്പിക്കൽ, കുട്ടികൾ ഭാഷ എങ്ങനെ പഠിക്കുന്നു എന്ന് പഠിക്കൽ—ഒക്കെ കഴിഞ്ഞ് 1929-ൽ കാംബ്രിഡ്ജിൽ എത്തിയ അദ്ദേഹം മറ്റൊരാളായി മാറിയിരുന്നു.

ആദ്യഗ്രന്ഥത്തിൽ താനെഴുതിയ പലതും അദ്ദേഹം നിരാകരിച്ചു. ഭാഷയുടെ പ്രധാനധർമ്മം സമൂഹമായി സംവദിക്കലാണ് എന്നദ്ദേഹം (philosophical Investigation-ൽ) വാദിക്കുന്നു. ഒരു വസ്തുവിന്റെയോ സിംബലിന്റെയോ നാമം അതിന്റെ ജീവനാണ്. ഒരു വസ്തുവിന്റെയോ സിംബലിന്റെയോ നാമം നിർദ്ദേശിക്കണമെങ്കിൽ (ഒരു പേര് കൊടുക്കണമെങ്കിൽ) അതിന്റെ ഉപയോഗം നാം അറിഞ്ഞിരിക്കണം. അങ്ങനെ വരുമ്പോൾ ലോജിക്കും ശാസ്ത്രവും ഇല്ലാതെതന്നെ വാമൊഴിയിലെ പദങ്ങൾക്ക് പൂർണ്ണത വരുന്നു. ചത്തവസ്തുക്കൾക്കും സിംബലുകൾക്കും ജീവൻ കൊടുക്കുന്ന, ഭാഷ എന്തെന്ന് പഠിപ്പിക്കുന്ന, സംവേദനക്ഷമമായ പ്രാദേശികഭാഷകളും വാമൊഴികളും വ്യാകരണത്തിന്റെ കട്ടിയില്ലാത്ത ശിശുക്കളുടെ സംവേദനഭാഷകൾ, പ്രാകൃതമൊഴികൾ, ദേശികൾ—ഇവയൊക്കെ അതീവ ചാരുതയാർന്ന് വിലസുന്നു. പരിഷ്കൃതവും സംസ്കൃതവുമായ മാർഗ്ഗി. മുതിർന്ന മനുഷ്യന്റേതെങ്കിൽ അസംസ്കൃതവും പ്രാകൃതവുമായ ദേശി കുഞ്ഞിന്റേതും ആദിമ ജനസമൂഹങ്ങളുടേതുമാണ്. കുമാരസംഭവത്തിൽ സരസ്വതിയുടെ ഭാഷ പാർവ്വതിയോടും ശിവനോടും വ്യത്യസ്തമായിരുന്നു എന്ന കാളിദാസന്റെ പരാമർശം ശ്രദ്ധിക്കുക.

എങ്ങനെ വാക്കുകൾക്ക് അർത്ഥം ലഭിക്കുന്നു. ജീവിതരീതിയുടെ ഒരു ഭാഗമാണ് ഭാഷ. ജീവിതം ഒരു ലീല (game). ഓരോ വാക്കും കളിയിലെ ഒരു ഗതി (move) ആണ്. അതിൽ മൊഴിയോടു ചേർന്നും മൊഴിയില്ലാതെയും സംവേദനമുണ്ട്. ഒരേ പദം നാമമായും ക്രിയയായും സന്ദർഭാനുസരണം അർത്ഥം മാറും. അർത്ഥം രണ്ടു വ്യക്തികളുടെ സംവേദനപ്രക്രിയയിൽ, നിയമം അനുസരിച്ചും അനുസരിക്കാതെയും സന്ദർഭാനുസൃതമായി ഒരേ പദത്തിൽത്തന്നെ മാറിമാറി വരുന്ന ഒന്നാണ്. ലീല (കളി)യുടെ നിയമം, അതിന്റെ ഒരു ഭാഗമായ ജീവിതം ഇവയെ അറിഞ്ഞാലേ അർത്ഥങ്ങൾ കിട്ടൂ. ലോജിക്കൽ നിർവ്വചനങ്ങൾ എപ്പോഴും സഹായത്തിനു വരില്ല. നമ്മെ പലപ്പോഴും കുഴക്കുകയോ നമ്മുടെ കണ്ണുമൂടിക്കെട്ടുകയോ ചെയ്തെന്നു വരാം. ഒരു ഭാഷ അറിയാത്ത ആൾക്ക് ആ ഭാഷയിലെ പദം ഒരർത്ഥവും തരാത്ത ഒന്നാവും. ഡിക്ഷ്ണറി നോക്കിയാൽ പല അർത്ഥം കാണും. ജീവിതസന്ദർഭത്തിനു പറ്റിയ അർത്ഥം കാണൽ വ്യക്തിയുടെ മനോധർമ്മമാണ്. സംഗീതം മനോധർമ്മമാണ്. മനോധർമ്മഭാഷ ലോജിക്കൽ അല്ല. അതു മനസ്സിലാവുന്ന രണ്ടുപേർ തമ്മിൽ സംഗീതത്തിലൂടെ സംവദിക്കുന്നത് മറ്റുള്ളവർക്ക് മനസ്സിലാവണമെന്നില്ല. കുഞ്ഞുങ്ങളുടെ ഭാഷ മുതിർന്നവർക്ക് മനസ്സിലാവാൻ പ്രയാസമാണ്. സംഗീതസന്ദർഭം (കച്ചേരിസന്ദർഭം) പോലെ രോഗിയുടെ ജീവിതസന്ദർഭവും ഇപ്രകാരം മനോധർമ്മസംഗീതം ഉപയോഗിക്കുന്നതിലാണ് വിജയം കൈവരിക്കുന്നത്. മ്യൂസിക് തെറാപ്പിസ്റ്റ് ഒരേസമയം അനലിറ്റിക് തെറാപ്പി ഉപയോഗിക്കുന്ന, ലോജിക്കൽ ഭാഷ അറിയുന്ന ശാസ്ത്രജ്ഞനുമാണ്. കുഞ്ഞുങ്ങളുടെ ഭാഷ അറിയുന്ന മനോധർമ്മമുള്ള ക്രിയേറ്റീവ് മനസ്സുള്ളവരുമാണ് എങ്കിൽ മ്യൂസിക് തെറാപ്പിയിൽ വിജയം സുനിശ്ചിതമാണ്.

അർത്ഥം എന്നാൽ സമൂഹത്തിന്റെ ഉപയോഗത്തിനുള്ള അർത്ഥമാണ്. രണ്ടുപേർ തമ്മിലെ സംവേദനവും ഭാഷയും ഉള്ളൂ. ഭാഷയുടെ ചർച്ച മനുഷ്യജീവിതത്തെ ഗ്രഹിക്കുന്നതിനാണ്. നമ്മുടെ ആന്തരികജീവിതത്തെ നാം അറിയുന്നത് പുറംലോകത്തെക്കൂടി അവലംബിച്ചാണ്. അതായത്, നമ്മുടെ സൈക്കോളജിക്കൽ യാഥാർത്ഥ്യമെന്നത് നാം മാത്രം ഉള്ള ഒരു ദ്വീപൊന്നുമല്ല. സൈക്കോളജി എന്നാൽ മിനിമം രണ്ടുപേരുടെ സൈക്കോളജിയാണ് (Two person psychology). ജീവൻ (ഞാൻ) + പ്രപഞ്ചം എന്നതാണ് എന്റെ ആകെ സൈക്കോളജി. അതുപോലെ ഭാഷ ഉപയോഗിക്കുമ്പോൾ ഞാൻ + കേൾക്കുന്ന വ്യക്തി.




ഇങ്ങനെയാണ് എന്റെ ബോധവികാസം. ഗുരുശിഷ്യബന്ധം, തെറാപ്പിസ്റ്റ്—രോഗി ബന്ധം, ഗായക—ശ്രോതാവ് ബന്ധം ഒക്കെ ഇങ്ങനെ Two person psychology-യാണ്.

## ലാവണ്യശാസ്ത്രം (Aesthetics)

ഈവൻറൂഡ് (1992) എന്ന നോർവീജിയൻ മ്യൂസിക് തെറാപ്പിസ്റ്റ്/മ്യൂസിക്കോളജിസ്റ്റ്, വിറ്റ്ഗൻസ്റ്റൈന്റെ അവസാനകാലത്തെ ഫിലോസഫി സംഗീതത്തിന്റെ അർത്ഥം ഗ്രഹിക്കാൻ ഏറെ ഉപയോഗകരമാവും എന്ന് പ്രസ്താവിച്ചു. സംഗീതം എപ്പോഴും ഒരു സന്ദർഭത്തിലാണ് (context), അതിനാൽ അർത്ഥം സൃഷ്ടിക്കുന്ന ഒരു പ്രക്രിയയുടെ ഭാഗമാണത്. അർത്ഥം ഉണ്ടാക്കാനും, ഇല്ലാതാക്കാനും കളിക്കുന്നവർ നാദം, മുദ്ര, ഭാഷ ഇവയെല്ലാം സംവേദനമാദ്ധ്യമങ്ങളായി ഉപയോഗിക്കുന്നു. സംഗീതം ലാവണ്യശാസ്ത്രമാണ്; ആനന്ദാനുഭൂതി ഉണ്ടാക്കുന്നതാണ്. അത് ദൈനംദിന ലൗകികവ്യവഹാരത്തിനുപയോഗിക്കുന്ന ഭാഷയുടെ പ്രയോജനമല്ല ചെയ്യുന്നത്. Philosophical investigation-ൽ വിറ്റ്ഗൻസ്റ്റൈൻ പറയുന്നു: "Understanding a sentance is much more akin to understanding a theme in music than one might think. why is just this the pattern of variation in loudness and tempo? one would like to say because I know what it is all about. But What is it all about?.... I could only compare it with something else wh.ch has the same rhythm. (the same pattern)."

എല്ലാ സംഗീതവും സംഗീതമാണ്. എല്ലാ സംഗീതത്തിനും healing power ഉണ്ട്. പക്ഷേ, ഒരു സന്ദർഭത്തിൽ ഒരു വ്യക്തിക്ക് ഒരു പ്രത്യേക രോഗശാന്തിക്കു കൊടുക്കാൻ നിർദ്ദേശിക്കപ്പെടണമെങ്കിൽ അത് ഏതു സംഗീതവുമാകാം എന്ന് പറയാൻ നമുക്കാവില്ല. അവിടെ തെരഞ്ഞെടുപ്പിൽ ശാസ്ത്രവും, കലയും തത്ത്വചിന്തയും, മനോധർമ്മവും ഒക്കെ പ്രവർത്തിക്കുന്നുണ്ട്.

സംഗീതത്തെ എന്തിനോടെങ്കിലും താരതമ്യപ്പെടുത്താമെങ്കിൽ അത് കവിതയുടെ സൗന്ദര്യശാസ്ത്രത്തോടാണ്. ഗദ്യത്തിൽ കവിതയും താളവും ലയവും ഒക്കെ ഉണ്ടായാലും അതിൽ സംഗീതമെന്ന ജീവൻ ഉണരുകയില്ല; സംഗീതത്തെ ഗദ്യമാക്കിയാൽ അതിന്റെ ലാവണ്യം നഷ്ടമാവും. സംഗീതം—കവിത—സ്വയംപ്രഭമാണ്; അതിന്റെ സൗന്ദര്യം അതുതന്നെ പ്രകാശിപ്പിക്കണം. ഇതിന്റെ ചർച്ചയ്ക്ക് (Intransitive understanding) എന്ന concept ഉപയോഗിക്കാം. ജോഹാന്നെസന്റെ (1994) അഭിപ്രായത്തിൽ സംഗീതത്തെ മനസ്സിലാക്കുന്നത് Intransitive understanding-ന്റെ ഉദാഹരണമാണ്. തർക്കംകൊണ്ടോ, കാരണംകൊണ്ടോ, വിശദീകരണംകൊണ്ടോ ഗ്രഹിക്കാവുന്നതല്ല അത്. അലങ്കാരം, ഉപമ, ഉൽപ്രേക്ഷ, രൂപകം, മുദ്ര, ധ്വനി ഇവയുമായി (കലാസമ്പ്രദായങ്ങൾ) നല്ല പരിചയമുള്ള ഒരാൾക്കുമാത്രം ഗ്രഹിക്കാൻ സാധിക്കുന്ന ഗൂഢഭാഷയാണത്. തമിഴിലെ സിദ്ധന്മാരുടെ 'സാന്ധ്യഭാഷ"പോലെ; മഹാവൈദ്യനാഥൻ ഉപയോഗിച്ചിരുന്ന 'രാധാമംഗളഭാഷ' പോലെ; ശ്രീകൃഷ്ണന്റെ കാലത്ത് വ്രജത്തിൽ നിലവിലിരുന്ന 'ബന്ദേരി' (വന്ദേരി!) ഭാഷപോലെ ഗൂഢഭാഷ. ഒരുപക്ഷേ, കമിതാക്കൾ തമ്മിൽ കൈമാറുന്ന രഹസ്യഭാഷയ്ക്ക് സമമായ ഒന്ന്. അനന്തം ലീലകൾ ഭാഷയിൽ സാദ്ധ്യമാണ്. Understanding a sentance is much more akin to understanding a theme in music than one might think. എന്ന വിറ്റ്ഗൻസ്റ്റൈന്റെ വാക്യം

ഇപ്പോൾ ഈ നിഗൂഢാർത്ഥം തന്നെയാണ് സൂചിപ്പിക്കുന്നത്. ലോകത്തെക്കുറിച്ചുള്ള ഏറ്റവും ഗാഢവും, അനിർവ്വചനീയവുമായ അറിവിനെയാണ് ഇത്തരം ഭാഷാലീലകൾ സൂചിപ്പിക്കുന്നത്. ഗദ്യത്തിൽപോലും ചിലപ്പോൾ ഇത് സാദ്ധ്യമാകും എന്നർത്ഥം.

പ്രീസ്റ്റ്ലിയുടെ ദൃഷ്ടിയിലെ രണ്ടു പ്രശ്നങ്ങൾ എടുക്കുക.

(1) പദങ്ങളും സംഗീതവും നമ്മുടെ ആന്തരിക ജീവിതത്തിന്റെ പ്രതിബിംബങ്ങൾ ആണ്.

(2) സംഗീതത്തെ ഭാഷയാക്കി തർജ്ജമ ചെയ്യുന്നതിലുള്ള പ്രശ്നം.

ഈഗോ, ഇഡ്, സൂപ്പർ ഈഗോകളുടെ വെളിച്ചത്തിലാണ് പ്രീസ്റ്റ്ലിയുടെ മ്യൂസിക് തെറാപ്പി. സൈക്കോ അനലിറ്റിക്കൽ തിയറിയെയും, പ്രീസ്റ്റ്ലിയുടെ മ്യൂസിക് തെറാപ്പിയെയും ഒന്നിച്ചുവേണം പരിശോധിക്കാൻ–

പ്രീസ്റ്റ്ലി ഈഗോ എന്ന പദത്തെ നിർവ്വചിക്കുമ്പോൾ അതിൽ ഒരു വ്യക്തിയുടെ ആന്തരജീവിതമേ ഉള്ളൂ. വിറ്റ്ഗൻസ്റ്റൈന് പദത്തിന്റെ അർത്ഥം വെറുമൊരു നിർവ്വചനമല്ല. ഒരു സമൂഹത്തിന്റെ സൃഷ്ടിയാണ്. ഒരു സംവേദനത്തിൽ, സംഭാഷണത്തിൽ രണ്ടുപേരുണ്ട്. സംഗീതത്തിലും രണ്ടുപേരുണ്ട്. ഗായകനും രസികനും. സമൂഹത്തിൽ അർത്ഥമുണ്ടാക്കാൻ പലരുടെ (മിനിമം രണ്ടുപേരുടെ) ഈഗോ വേണം. സംഗീതത്തിന് അർത്ഥമുണ്ടാകണമെങ്കിലും ഇത് ആവശ്യമാണ്.

രണ്ടു ഭാഷകൾ തമ്മിൽ, രണ്ടു വ്യക്തികൾ തമ്മിൽ, രണ്ടു സമൂഹങ്ങൾ തമ്മിൽ, രണ്ടു സംസ്കാരങ്ങൾ തമ്മിൽ പാലം പണിയുന്നതിനെക്കുറിച്ച് ആലോചിക്കുമ്പോഴാണ് 'തർജ്ജമ'യുടെ പ്രശ്നം വരുന്നത്. ഒരാളുടെ ഭാഷ മറ്റൊരാൾക്ക് മനസ്സിലാക്കിക്കൊടുക്കാനാണത്. മൗനത്തിൽ സംഗീതമുണ്ട്. എന്നാൽ മൗനത്തിലിരിക്കുന്ന സംഗീതത്തെക്കുറിച്ച് അറിവോ അനുഭവമോ ഇല്ലാത്ത അനേകം പേർക്കുവേണ്ടി അതിനെക്കുറിച്ച് പറയേണ്ടത് ആവശ്യമാണ്. സംഗീതത്തെക്കുറിച്ച് സംസാരിക്കുന്നത് അതിനാണ്. അനിർവ്വചനീയമായ മൗനസംഗീതത്തെക്കുറിച്ചുപോലും ഗദ്യരൂപത്തിൽ സംസാരിക്കേണ്ടത് ഒരു മൗലികാവശ്യമാണ്. ഇത്തരം തർജ്ജമ അസാദ്ധ്യമെന്നും വിഷമമെന്നും തോന്നിയാലും നാം ശ്രമിക്കണം. അത് സമൂഹത്തിൽ സംഗീതത്തിന്റെ യഥാർത്ഥ അർത്ഥവും സൗന്ദര്യവും വിസ്മൃതിയിൽ ആണ്ടുപോകാതെ സൂക്ഷിക്കുന്നതിനാണ്. അങ്ങനെ വരുമ്പോൾ വൈരുദ്ധ്യങ്ങൾ താനേ ഇല്ലാതാവുന്നു. ഗദ്യത്തിലേക്കുള്ള മൊഴിമാറ്റംപോലും ഒരു ഭാഷാലീല മാത്രമാണ്. മ്യൂസിക് തെറാപ്പിസ്റ്റ് ഈ ലീലയെക്കുറിച്ച് നല്ല ബോദ്ധ്യമുള്ളവരാവണം. എന്നാൽ മാത്രമേ രോഗിയുമായുള്ള സംഭാഷണത്തിന് വർണ്ണം ചേർത്ത്, ധ്വനി ചേർത്ത് അവരെ സാന്ത്വനിപ്പിക്കാനും സാന്ത്വനഗീതം തെരഞ്ഞെടുക്കാനും സാധിക്കൂ.

ആൻസ്ഡെല്ലിന്റെ ദൃഷ്ടിയിൽ ഉള്ള (1) സംഗീതാനുഭവം (2) സംഗീതം പ്രവർത്തിക്കുന്നതെന്തോ അതുതന്നെ മ്യൂസിക് തെറാപ്പിയും പ്രവർത്തിക്കുന്നു എന്നീ concept എടുക്കുക.

സംഗീതത്തിൽത്തന്നെ പലവിധം സംഗീതമുണ്ട്. അപ്പോൾ പലവിധം മ്യൂസിക് തെറാപ്പിയും ഉണ്ടോ? നരവംശശാസ്ത്രപ്രകാരം മ്യൂസിക്കോള

ജിയെ പഠിക്കുമ്പോൾ ഉണ്ടായിരിക്കേണ്ടതാണ്. ദക്ഷിണഭാരതത്തിന്റെ തനതു സമ്പ്രദായപ്പടിയുള്ള ക്ലാസ്സിക്കൽ സംഗീതത്തെ സംബന്ധിച്ച എന്റെ റിസർച്ചിൽ അതോടനുബന്ധിച്ച സംഗീതാനുഭവങ്ങൾക്കും അതിന്റെ ആധാരത്തിലുള്ള മ്യൂസിക് തെറാപ്പിക്കുമാണ് പ്രാധാന്യം. ഈ സമ്പ്രദായത്തിൽ ഭാഷയും സംഗീതവും തമ്മിൽ ഡൈക്കോട്ടമി ഇല്ല. ഈ ലീലയിൽ പദവും, പദത്തിന്റെ അർത്ഥവും, രാഗസംഗീതവും ഒന്നായിണങ്ങിയിരിക്കുന്ന മാധുര്യമാണുള്ളത്. അത് ഭാരതീയന്റെ സംസ്കാരധാരയിൽ ഇഴചേർന്ന ജനജീവിതം തന്നെയാണ്. ജീവന്റെ (ജീവാത്മാവിന്റെ) പ്രാണഹംസചലനമാണ്. വ്യത്യാസങ്ങളേക്കാൾ സാമ്യങ്ങളാണ് സംഗീതസാഹിത്യങ്ങൾക്കിവിടെ. അങ്ങനെ വരുമ്പോൾ ക്രിയേറ്റീവ് തെറാപ്പിയിൽ ഭാഷാസംവേദനം ആന്തര വികാരങ്ങളുടെ പ്രതിബിംബവും അർത്ഥസൃഷ്ടിയും ഒക്കെയായി, വളരെ സ്വാഭാവികവും ഏറെ ഫലവത്തുമായിത്തീരുന്നു.

സംവേദനത്തിലൂടെയാണ് അർത്ഥം ഉണ്ടാവുന്നത്. ദേശീയമായ അർത്ഥം Local Regional-ൽ വേണം; 21-ാം നൂറ്റാണ്ടിൽ സാർവ്വദേശീയമായ (global) അർത്ഥവും വേണം. ഭാരതീയക്ലാസിക്കൽ സംഗീതത്തെ അതിന്റെ തനിമയിൽ മറ്റു രാഷ്ട്രങ്ങളുമായി (അന്താരാഷ്ട്രീയ തലത്തിൽ) പരിചയപ്പെടുത്താൻ കഴിയണം. മന്ത്രങ്ങൾ ഇംഗ്ലീഷുഭാഷാ ശൈലിയിൽ, ഇംഗ്ലീഷ് ഉച്ചാരണം അനുകരിച്ച് പാടി റെക്കോഡ് ചെയ്ത് വില്ക്കുന്ന ബിസിനസ് സമ്പ്രദായം ഇന്ന് നമ്മുടെ സംഗീതശാഖയ്ക്കും മന്ത്രശാഖയ്ക്കും വിനയാവുകയാണ്. ആയുർവ്വേദം വെറും മസാജ് പാർലർ ആയപോലെ സംഗീതചികിത്സ ഇത്തരം ക്വാക്ക് പ്രാക്ടീസ് ആവരുത് എന്നുണ്ടെങ്കിൽ നാം ഉണർന്നു പ്രവർത്തിക്കണം.

മുഖംമൂടിക്കു പിന്നിൽ എന്ന ലേഖനത്തിൽ (page 66) ടൈലർ എച്ച്.എം. നമ്മുടെ യഥാർത്ഥ വ്യക്തിത്വത്തെയും ഛായാവ്യക്തിത്വത്തെയും പരാമർശിക്കുന്നു. രണ്ടുപേർ കൂടിയാലേ സംസാരമുള്ളൂ. രണ്ടുപേർ കൂടിയാലേ സംഗീതത്തിന് അർത്ഥം സൃഷ്ടിക്കാനാവൂ. ആദ്യമാദ്യം സംവദിക്കാനും ക്രിയേറ്റീവ് ആയി ആ സംവേദനത്തെ വളർത്തിയെടുക്കാനും ബുദ്ധിമുട്ടോടുകൂടി തികച്ചും ഫോർമൽ ആയി സംസാരിക്കുന്ന ഒരാളെ സംഗീതത്തിലൂടെ ആദ്യം ഒരു മ്യൂസിക്കൽ ഫാൾസ് സെൽഫ് ഉണ്ടാക്കാൻ സഹായിക്കുക. പതുക്കെ ഇതിലൂടെ, സ്വാഭാവികമായി യഥാർത്ഥ സെൽഫിനെ ഉണർത്തുക. മ്യൂസിക് തെറാപ്പിയിൽ ഇതാണ് ചെയ്യുന്നത്. മ്യൂസിക് നമ്മിലുള്ള യഥാർത്ഥ നമ്മെ കണ്ടെത്താനും വികസിപ്പിക്കാനും സഹായിക്കുന്നു. ഇതാണ് സംഗീതത്തിന്റെ യഥാർത്ഥ അർത്ഥവും മൂല്യവും.

# 5

# ആയുർവ്വേദം

സംഗീതം സാർവ്വലൗകിക ഭാഷയാണ്. മനുഷ്യജീവിതത്തിന്റെ സർവ്വതലങ്ങളെയും അത് പ്രചോദിപ്പിക്കുന്നു. അതൊരു സംവേദനമാധ്യമമാണ്. ഈ സംവേദനമാധ്യമത്തിന് ആനന്ദിപ്പിക്കാനും ചികിത്സിക്കാനും സാധിക്കും. ആയുർവ്വേദത്തിൽ ഈ സാദ്ധ്യതകൾ പണ്ടേ ഉപയോഗപ്പെടുത്തിയിട്ടുണ്ട്. സാമവേദകാലം മുതൽ ആരോഗ്യകരമായ ജീവിതത്തിന് സംഗീതം ഉപയോഗിക്കുന്നു. ത്രിദോഷസാമ്യത്തിനാണ് രാഗചികിത്സ ഉപയോഗിക്കുന്നത്. ത്യാഗരാജനും തിരുജ്ഞാനസംബന്ധരും രാഗചികിത്സകൊണ്ട് മരിച്ചവരെ തിരിച്ചുകൊണ്ടുവന്ന ചരിത്രമുണ്ട്.

സ്വരങ്ങൾക്ക് കമ്പനമുണ്ട്. സ്വരങ്ങളെ പ്രത്യേക രീതിയിൽ ചിട്ടപ്പെടുത്തി പ്രത്യേക കമ്പനശൈലിയിൽ (vibrational patterns) ഉണ്ടാക്കുന്നതാണ് രാഗങ്ങൾ. ഈ പ്രത്യേക കമ്പനശൈലികളാൽ ശരീരത്തിന്റെ പ്രത്യേക ഭാഗങ്ങളെ കമ്പനം ചെയ്യിക്കുന്ന നാഡീവ്യൂഹകേന്ദ്രങ്ങളെയും അവയുടെ ബന്ധപ്പെട്ട മസ്തിഷ്കകേന്ദ്രത്തെയും ചലിപ്പിക്കുകയും കമ്പനം ചെയ്യിക്കുകയും ചെയ്ത് ഗുണസാമ്യം വരുത്തുന്ന രീതിയാണത്. ശരിയായ കമ്പനശൈലി തെരഞ്ഞെടുത്താൽ രോഗം ഭേദമാവും. നമ്മുടെ നെഗറ്റീവ് വികാരങ്ങൾ (വേദന, ടെൻഷൻ, കാമക്രോധലോഭാദികൾ etc.) പോസിറ്റീവ് കമ്പനങ്ങളിലൂടെ സംഗീതം ശമിപ്പിക്കുന്നു. നമ്മുടെ ഹോർമോൺ ലവലുകൾ, ഗ്ലാന്റുകളുടെ പ്രവർത്തനം, മസ്തിഷ്കത്തിലെ തരംഗങ്ങൾ, പ്രതിരോധശക്തി, ഇവകളിലൊക്കെ രാഗങ്ങൾ പ്രവർത്തിക്കുന്നുണ്ട്.

ഗ്രീസ്സിലെ ഓർഫിക്ക് സ്കൂളുകളിലും പെത്തഗോറസ്, പ്ലാറ്റോ, അരിസ്റ്റോട്ടിൽ, ഡേവിഡ്, സോളമൻ, ഈജിപ്ത്യൻ പാപ്പിറസുകൾ, ഹിപ്പോക്രാറ്റസ് എന്നിവരുടെ ചിന്താമണ്ഡലങ്ങളിലും വിളങ്ങിനിന്ന ഒരു പഴയ സമ്പ്രദായം തന്നെയാണ് ഇന്ത്യയിലെ യോഗാചാര്യർ, താന്ത്രിക സംഗീതചികിത്സകർ, മനശ്ശാസ്ത്രജ്ഞർ, വൈദികർ എന്നിവർ ആയുർവ്വേദത്തിലും ഉപയോഗിച്ചത്. അശ്വിനികളുടെ ശാബ്ദികഭേഷജം പിന്നീട് രാഗചികിത്സയാക്കി മാറ്റി. രാഗചികിത്സ എന്ന പ്രാചീനഗ്രന്ഥം അവിടെന്ന അറബിയിലേക്ക് തർജ്ജമ ചെയ്യുകയുണ്ടായി. 1729-ൽ റിച്ചാർഡ് ബ്രൗണി എന്ന ഡോക്ടർ എഴുതിയ മെഡിസിൻ മ്യൂസിക് എന്ന ഗ്രന്ഥം മെഡിസിനിൽ സംഗീതം എങ്ങനെ ഉപയോഗിക്കാം എന്നതിനെക്കുറിച്ചാണ്. ഡോക്ടർ ബർണൽ 'രാഗചികിത്സ' എന്ന പ്രാചീനഗ്രന്ഥം തഞ്ചാവൂരിലെ സരസ്വതി മഹൽ ലൈബ്രറിയിൽ കണ്ടതായി രേഖപ്പെടുത്തുന്നു.

"Music is a kind of inarticulate unfathomable speech which leads us to the edge of the infinite and let us for a moment to gaze in that." (കാർലൈൽ)

സംഗീതരത്നാകരത്തിൽ ശാരങ്ഗദേവൻ ആഹതവും അനാഗതവുമായ നാദങ്ങളെ പരാമർശിക്കുന്നു. പ്രപഞ്ചമാകെ നിറഞ്ഞുനില്ക്കുന്ന ഈശ്വരോർജ്ജമായ നാദപ്രകാശതരംഗങ്ങൾ തങ്ങളുടെ ചലനകമ്പനാദികളാൽ ജൈവശരീരമായി പരിണമിക്കുന്നു. (Energy converted to matter & living body) ഈ ശരീരങ്ങളിൽ പഞ്ചഭൂതങ്ങളുടെയും ത്രിഗുണങ്ങളുടെയും സമ്മേളനഫലമായി 6 നാഡീചക്രങ്ങളിൽ ചലനകമ്പനങ്ങളായി അഷ്ടസ്ഥാനങ്ങളിൽ വൈഖരിയായി വാക്ക് സംഗീതമായി പുനരവതരിക്കുന്നു. ഈ പ്രക്രിയയുടെ രസാനുഭൂതി ജീവാത്മ പരമാത്മ സംഗമമായ ബ്രഹ്മാനുഭൂതിക്കു തുല്യമാണ്. നാദബ്രഹ്മം തന്നെ പ്രപഞ്ചം: മനുഷ്യശരീരം; നാദബ്രഹ്മംതന്നെ രാഗസംഗീതം. മനോരഞ്ജകമായ രാഗസംഗീതത്തിന് നാടൻപാട്ടുകൾ, കവിത, മിസ്റ്റിക്കുകളുടെ ഭക്തിസാന്ദ്രമായ ഗീതങ്ങൾ, ക്ലാസ്സിക്കൽ സംഗീതജ്ഞരുടെ കൃതികൾ ഇവയൊക്കെ ഉപയോഗിക്കാം.

നാഡീവ്യൂഹങ്ങൾക്ക് ഒരു സ്റ്റിമുലസ് കൊടുത്താൽ സങ്കോചം. പിന്നെ അടുത്ത സ്റ്റിമുലസ് കിട്ടുംവരെ വികാസം. ഇങ്ങനെ കൃത്യമായി റിഥമുള്ള കമ്പനത്താൽ സങ്കോചവികാസങ്ങൾ ഒരേ സ്ഥലത്തുണ്ടാക്കുന്ന പക്ഷം, സങ്കോചകാലത്ത് ആ സ്ഥലത്തുനിന്ന് രക്തം പുറത്തുപോകയും വികാസകാലത്ത് രക്തം അവിടേക്ക് പ്രവഹിക്കുകയും ചെയ്യും. ഈ തത്ത്വത്തെ കൂടുതൽ വിപുലമായ രീതിയിൽ ഒരു കമ്പനശൈലി (രാഗത്തിലെ)കൊണ്ട് പ്രയോജനപ്പെടുത്തുന്നതാണ് രാഗചികിത്സ. അതിനേക്കാൾ പ്രധാനം രാഗഭാവത്താൽ ശ്രോതാവിൽ രസാനുഭവം ഉണ്ടാക്കുന്നതിനാണ്.

## ത്രിദോഷം

ഓരോ സ്വരത്തിനും ഒരു ഗുണവും ഒരു ക്രിയയുമുണ്ട്. ഗുണം അതിന്റെ ധ്വനി (നാദം), ക്രിയ അതിന്റെ കമ്പനം (vibration). ഗുണവും ക്രിയയും ചേരുമ്പോൾ, അതാത് സ്വരസ്ഥാനം (അവസ്ഥ--position) അനുസരിച്ച് ഗതി (movement) ഉണ്ടാവുന്നു.

അവസ്ഥ, ഗതി, ഗുണം, ക്രിയ എന്നിവയുള്ള ഏതൊരു വസ്തുവും ത്രിമാനമുള്ള ദ്രവ്യത്തിന്റെ ഇനത്തിൽപ്പെടുകയാൽ, സ്വരം ദ്രവ്യമാണ്: ത്രിഗുണാത്മകമായ പ്രകൃതിയാണ്. ഇതൊന്നും ഇല്ലാത്ത ഒരവസ്ഥയും സ്വരത്തിനുള്ളതിനാൽ അത് പ്രകൃത്യാതീതമായ നാദബ്രഹ്മവുമാണ്. രാഗചികിത്സയിൽ ആധാരശ്രുതിയോട് ഇതരങ്ങളെ സമഞ്ജസമായി സമീകരിക്കുന്നു. വെങ്കടമഖി 16 സ്വരസ്ഥാനങ്ങളിൽ (ഷോഡശി) സ്വരക്രമീകരണം നടത്തി.

| | | |
|---|---|---|
| ഷഡ്ശ്രുതി ഋഷഭം | = | സാധാരണ ഗാന്ധാരം |
| ചതുശ്രുതി ഋഷഭം | = | ശുദ്ധ ഗാന്ധാരം |
| ഷഡ് ശ്രുതി ധൈവതം | = | ശുദ്ധ നിഷാദം |

അതിനാൽ 12 സ്വരസ്ഥാനം (12 രാശിപോലെ) മതിയല്ലൊ എന്ന് വാദിക്കുന്നവരുണ്ട്. ത്രിദോഷ സമീകരണത്തിൽ 16 കലകൾ (ചന്ദ്രന്റെ കലകൾ) വേണം. 16 സൂക്ഷ്മസ്ഥാന വ്യത്യാസം മനസ്സിലാക്കാൻ നമ്മുടെ ചെവികൾക്കു സാധിക്കില്ല. മേളകർത്താരാഗങ്ങൾ പാടി രാഗചികിത്സ നടത്താൻ മനുഷ്യന്റെ കണ്ഠവീണതന്നെ വേണം.

ശമം അഥവാ സമം സാമവേദത്തിന്റെ പ്രധാന ഭാഗമാണ്. ഷഡ്ജം (ആധാരശ്രുതി) നിരന്തരമായി പ്രവഹിക്കവെ, ഇതരസ്വരങ്ങളാൽ അതിനോടിണങ്ങുന്ന സ്വരപഞ്ജരമുണ്ടാക്കുന്നു. ഇങ്ങനെ തികച്ചും സമീകൃതമാവുമ്പോൾ ഏതു രാഗത്തിനും ശാന്തിയും ആരോഗ്യവും തരാനാവും. സമീകൃതമാവാഞ്ഞാൽ സാധിക്കില്ല. ഗായകരുടെയും ശ്രോതാക്കളുടെയും ശമം സംഗീതംകൊണ്ടു സംഭവിക്കുന്നു; രോഗശമനവും നടക്കുന്നു. ആധാരശ്രുതി പരമാത്മാവാണ്. കൃഷ്ണനാണ് (universal energy). അത് ജീവാത്മാക്കളുമായി (bioenergy) ചേരണം എന്നാണ് തത്ത്വം. പഞ്ചമവും ഒരു സമീകർത്താവാണ്. അതിനെ ഷഡ്ജത്തിന്റെ ഇരട്ടപെറ്റ ഒരിക്കലും പിരിയാത്ത നാഗസഹോദരൻ (അനന്തൻ--ബലരാമൻ—ലക്ഷ്മണൻ) എന്നു കരുതുന്നു. മറ്റെല്ലാ സ്വരങ്ങളും ഗോപികമാരാണ്. ഋഷഭം അഥവാ കൃഷ്ണനിൽ രതിയുള്ളവളായ ഇണ (രാധ, സുഭദ്ര, സരസ്വതി) നപ്പിന്നൈ (നമ്മുടെ പിൻഗാമി) എന്നറിയപ്പെടുന്ന മുഖ്യസ്വരമാണ്. മൊഹഞ്ജൊദാരോ കാലംമുതൽ നദീജലദേവതയായ സരസ്വതിയെ സപ്തസ്വരദേവതമാരായി (ഋഷഭദേവതമാർ—ശിരസ്സിൽ കൊമ്പുള്ള ദേവിമാർ) ആരാധിച്ചുപോന്നു. രണ്ടു സ്വരങ്ങൾ തമ്മിലുള്ള ബന്ധം പൂർണ്ണതയിലെത്തി അവ നന്നായിണങ്ങുമ്പോൾ രാഗങ്ങൾക്ക് ഹീലിംഗ് പവ്വർ കിട്ടും. സുസ്വരത്തിൽ ധ്വനിവിശേഷത്താൽ ഭാവരസങ്ങൾ ഉണ്ടാക്കുന്ന ഗായകർ പാടുമ്പോൾ രാഗചികിത്സ സാധിക്കുന്നു.

| സ്വരം | സ്വഭാവം |
|---|---|
| ഷഡ്ജം | സമം (equaliser) |
| ശുദ്ധ ഋഷഭം | വാതം |
| ചതുശ്രുതി ഋഷഭം, ശുദ്ധ ഗാന്ധാരം | വാതം, പിത്തം |
| ഷഡ്ശ്രുതി ഋഷഭം | ത്രിദോഷം |
| അന്തര ഗാന്ധാരം | പിത്തം, കഫം |
| ശുദ്ധമദ്ധ്യമം | ത്രിദോഷഹരം |
| പ്രതിമദ്ധ്യമം | പിത്തം |
| പഞ്ചമം | സമം (equaliser) |
| ശുദ്ധ ധൈവതം | വാതം |
| ചതുശ്രുതി ധൈവതം | കഫം |
| ഷഡ്ശ്രുതി ധൈവതം, കാകളി നിഷാദം | കഫം |
| കൈശികി നിഷാദം | പിത്തം |

സാധാരണ ഗാന്ധാരവും ഷഡ്ശ്രുതി ഋഷഭവും ഒരേ സ്ഥാനമാണ്. പക്ഷേ, സാധാരണ ഗാന്ധാരം കഫം മാത്രം കൂട്ടും. ഷഡ്ശ്രുതി ഋഷഭം ത്രിദോഷങ്ങൾ കൂട്ടും. ശുദ്ധനിഷാദം വാതം മാത്രം കൂട്ടും. ചതുശ്രുതി ധൈവതം കഫമാണ് കൂട്ടുക.

വലത്തുവശത്ത് ശിവൻ = ശുദ്ധമദ്ധ്യമത്തിലുള്ള 36 പൂർവ്വമേളങ്ങൾ
ഇടത്തുവശത്ത് ദേവി = പ്രതിമദ്ധ്യമത്തിൽ 36 മേളങ്ങൾ.

സ മ പ

(ഇരുവശത്തും equalisers നടുവിൽ ത്രിദോഷഹാരി)

സമസപ്തകം സാമവേദത്തിൽ ഈ ശമത്തിനും സമീകരണത്തിനും ഉപയോഗിച്ചു.

| സ | ഋ | പ |
|---|---|---|
| കൃഷ്ണൻ (വിഷ്ണു) | ദേവി + | അനന്തൻ (ബലരാമൻ) |

(സരിപ/ സർപ്പ)

ഇത് സർപ്പരൂപത്തിൽ കുണ്ഡലിനീപരാശക്തിയായും, ഭക്തിമാർഗ്ഗത്തിൽ രാധാകൃഷ്ണ (അർദ്ധനാരീശ്വര) സമത്വമായും ഉപയോഗിക്കുന്ന രീതിയും ഉണ്ടായി.

രി, ഗ, ധ, നി—എന്നിവ ക്രമമായി ഓരോ ചക്രത്തിലും അതാതു വൈബ്രേഷൻ ഉണ്ടാക്കി ഉപയോഗിച്ചാൽ 6 നാഡീവ്യൂഹങ്ങളിൽ, സവ്യാപസവ്യമായി ഒഴുകുന്ന ഈരണ്ടു ചക്രങ്ങൾ വീതം ആകെ 12 എണ്ണത്തിൽ, ഓരോന്നിനും 6 രാഗിണിവീതം (72) മേളകർത്താരാഗങ്ങൾ ഉണ്ടാവും. ദൈവീവീണയായ മനുഷ്യശരീരം പ്രപഞ്ചവീണയുടെ അനുപാതത്തിൽ ഈശ്വര നിർമ്മിതമാകയാൽ പ്രപഞ്ചവീണയിൽ ഉണരുന്നത്രയും രാഗരാഗിണികൾ ഇതിലും ഉണരും; ത്രിദോഷസമന്വയം നടക്കും. ഇതാണ് രാഗചികിത്സയുടെ ആധാരതത്ത്വം.

## സംഗീതവും മസ്തിഷ്കവും

സംസാരിക്കാൻ കഴിവു നഷ്ടപ്പെടുന്നത് Aphasia. പാടാൻ കഴിവു നഷ്ടപ്പെടുന്നത് Amusia. മസ്തിഷ്കത്തിൽ രക്തചംക്രമണം തടസ്സപ്പെടുമ്പോൾ രണ്ടും ഒന്നിച്ചു സംഭവിക്കുന്നു. പറയാനും പാടാനുമുള്ള മസ്തിഷ്കകേന്ദ്രങ്ങൾ തൊട്ടുരുമ്മി കിടക്കുന്നതിനാൽ ചിലപ്പോൾ വായിക്കാനും, എഴുതാനും, പറയാനും, കണക്കുകൂട്ടാനും, മുദ്ര കാട്ടാനും ഉള്ള കഴിവു നഷ്ടപ്പെട്ട ഇടത്തെ മസ്തിഷ്കഭാഗം പണിമുടക്കി, വലത്തുകൈ പ്രവർത്തനരഹിതമായവർക്കുപോലും സംഗീതം കേൾക്കാനും ആസ്വദിക്കാനും ഉള്ള ശേഷി പോകുന്നില്ല. ഇത്തരക്കാരിൽ സംഗീതത്തെ ഒരു പ്രചോദനമാക്കി ഉപയോഗിച്ച് ആദ്യം അതിന്നടുത്ത് തൊട്ടുകിടക്കുന്ന ഭാഷാകേന്ദ്രവും പിന്നീട് പതുക്കെ മറ്റു കേന്ദ്രങ്ങളും പ്രചോദിപ്പിക്കാം. തെരഞ്ഞെടുക്കുന്ന സംഗീതത്തിന്റെ രാഗസ്വഭാവം, ഭാവം, രസസിദ്ധി, ഒരു ശൃംഖലാരൂപത്തിൽ നാദം ഉണ്ടാക്കുന്ന താളവട്ടം, ഇതൊക്കെ ഇത്തരം ചികിത്സയിൽ ഉപയോഗപ്പെടുത്തുന്നുണ്ട്.

സ്മൃതി, അഥവാ ഓർമ്മയുടെ കേന്ദ്രങ്ങളെ പ്രചോദിപ്പിക്കുന്നതാണ് സംഗീതം. പ്രാക്തനസ്മൃതികൾ പഴയ സംസ്കാരസ്മൃതികളോടും പുതിയ ഓർമ്മകൾ പുതിയ അറിവു നേടുന്നതിനോടും ബന്ധപ്പെട്ടിരിക്കും. ഒരാളുടെ സംഗീതസ്മൃതിയിൽ കേട്ടത് ഓർമ്മിക്കുന്ന ശ്രുതിജ്ഞാനം ദർശനസ്മൃതി ഉപകരണങ്ങൾ ഉപയോഗിക്കുന്നതിലുള്ള (sensory motor plan) കഴിവ് ഇവയൊക്കെ ഉൾപ്പെടും. പ്രാക്തനസ്മൃതികൾ (long term memory) അപ്പപ്പോൾ ഉള്ള സെൻസറി മോട്ടോർ ഇംപൾസുകളോട് ബന്ധപ്പെട്ടതല്ല. സൈനാപ്സുകളിലെ നൈരന്തര്യം അതിനെ ശക്തമാക്കുന്നുണ്ട്. ഏറ്റവും അഗാധമായ സ്മൃതിതലം ഏതാണ്? ഭാവതലം (Emotive) ആണ്. അതാകട്ടെ പാട്ടിലെ പദങ്ങൾ ഒരു പ്രത്യേക രീതിയിലും ഭാവത്തിലും സ്വരത്തിലും ഗായകർ ധ്വനിവിശേഷത്തോടെ കൈകാര്യം ചെയ്തതുകൊണ്ട് ഉണ്ടായ രസാനുഭൂതിയിൽ നിന്നുണ്ടായതാണ്. അതായത്, പദസാഹിത്യം ഇത്തരം ഓർമ്മയ്ക്ക് ഏറ്റവും സഹായകമാണ്.

ഇശൈയുടൻ പദങ്കൾ ഇണൈവതുപോലെ
ഇഹമിതിൽ യാവരും ഇൻപുറ വേണ്ടും.

എന്നുപാടിയ സുഖാനുഭവമാണത്.

Information (അറിവ്) ക്രമമായി ഓർഗനൈസ് ചെയ്ത്, ക്ലാസിഫൈ ചെയ്ത്, അതിന് ഒരു ഇൻഡക്സും കൊടുത്ത്, എൻകോഡു ചെയ്യാനും സംഭരിക്കാനും, പുതു അറിവ് ചേർക്കാനും ഒക്കെയുള്ള സംവിധാനം ഓരോ മസ്തിഷ്കത്തിലും ഉണ്ട്. വർഷങ്ങളായി ഈ പ്രക്രിയ (അഭ്യാസം) നടന്നതാണ് സംഗീതജ്ഞന്റെ സംഗീതസ്മൃതി. ചിലപ്പോൾ നമ്മൾ എളുപ്പം ഓർക്കാൻ ചില കോഡുഭാഷകൾ (mnemonics) ഉപയോഗിക്കും. അതുപോലെ ചിലത് യുഗങ്ങളായി ഋഷിമാർ ശേഖരിച്ചുവെച്ച സംഗീതസ്മൃതികളിലുണ്ട്. പലപ്പോഴായി തലമുറകളുടെ ഓർമ്മകളിൽനിന്ന് നഷ്ടപ്പെട്ടവ. അവയെ വീണ്ടും കണ്ടെത്തൽ പ്രാക്തനമായ സംസ്കാരസ്മൃതിയാണ്. ഇതിനെ പൗർവ്വദേഹികമായ പ്രതിഭ എന്നോ പ്രജ്ഞാപ്രകാശം എന്നോ, പൂർവ്വജന്മസ്മരണ എന്നോ ഒക്കെ വിളിക്കുന്നു. എല്ലാ കണ്ടെത്തലുകളും ഒരു വിധത്തിൽ ഒരു പ്രാക്തനസ്മൃതിയുടെ പുനരാവിഷ്കരണം മാത്രമാണ്.

മസ്തിഷ്കത്തിന്റെ മോട്ടോർ കോർട്ടെക്സിന്റെ ഒരു ഛേദമാണ് താഴെ ചിത്രത്തിൽ കാണുന്നത്. കോർട്ടക്സിൽ വ്യത്യസ്ത കർമ്മങ്ങളെ നിയന്ത്രിക്കുന്ന കേന്ദ്രങ്ങളെ നോക്കുക. ഹൃദയം കണ്ഠം (അനാഹതം, വിശുദ്ധി) ഇവയ്ക്കിടയിൽ ആണ് കൈകൾ. കർമ്മേന്ദ്രിയമായ ഹസ്തത്തിനുള്ള സ്ഥലം മറ്റ് കേന്ദ്രങ്ങളെ അപേക്ഷിച്ച് വലുതാണ്. രാശിചക്രത്തിലും കന്നി രാശിഭാഗം (ഹസ്തം നക്ഷത്രം) സാമാന്യം വിശാലമാണ്. വാക്ക്, സംഗീതം എന്നിവയുടെ സ്ഥാനമായ വിശുദ്ധിക്കും ആജ്ഞയ്ക്കും അടുത്താണ് കർമ്മേന്ദ്രിയവും താളക്രമം സൂക്ഷിപ്പുകാരനുമായ കൈകൾ. ഹൃദയത്തിലെ കരുണ, പ്രപഞ്ചതാളം, വാഗിന്ദ്രിയത്തിന്റെ വിശുദ്ധി ഇവ മൂന്നും അത്യുത്തമമായ സംഗീതം സൃഷ്ടിക്കുന്നതിന് വളരെയേറെ ആവശ്യമാണ്. താളം, സുസ്വരം, വർണ്ണോച്ചാരണം, ഹൃദയദ്രവീകരണമായ ഭാവാവിഷ്കാരം—ഒരു ഗായകനെ സംബന്ധിച്ചിടത്തോളം ഇവ നാദലയയോഗത്തിനും രസാനുഭ

വത്തിനും അങ്ങനെ രാഗത്തിലൂടെ healing power നേടാനും അത്യന്താപേക്ഷിതമാണ്.

സാധാരണ മനുഷ്യരിൽ ഏറെ ശക്തം ഇടത്തെ മസ്തിഷ്കഭാഗമാണ്. വലത്തുഭാഗം വികാരങ്ങൾ, അനുഭൂതികൾ, സർഗ്ഗചേതന ഇവയുടെ സ്ഥാനമാണ്. കലാകാരന്മാരിൽ വലത്തു മസ്തിഷ്കത്തിന് ശക്തി കൂടും. ഇടത്തും വലത്തും സമമായ ശക്തിയിൽ ഇരുന്നാൽ ഒരേസമയം കലകളിലും ശാസ്ത്രങ്ങളിലും പ്രാഗത്ഭ്യമുള്ള സർവ്വജ്ഞനാവും.

മനുഷ്യന്റെ വളർച്ചയുടെ ഘട്ടത്തിൽ, ഭാഷ വികാസം പ്രാപിക്കും മുമ്പ് ആംഗ്യം (മുദ്ര) കാട്ടി സംവേദനം ചെയ്തിരിക്കണം—പിന്നെ ഭാഷയുണ്ടായി—ഭാഷ പിറക്കും മുമ്പേ താളവും സംഗീതവും ഉണ്ടായിട്ടുണ്ടാവണം.

മുദ്ര/താളം/ രാഗം/ ഭാഷ—ഇതായിരിക്കണം ക്രമം.

പറഞ്ഞവാക്കിനെ മുദ്ര ഇന്നും അലങ്കരിക്കയും ഗുണം കൂട്ടുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്നുണ്ട്. ആംഗികം, വാചികം—(നാടകം, ഇയൽ) ഇവയ്ക്കിടയിലാണ് ഇശൈ (സംഗീതം) വരദാനംപോലെ മനുഷ്യമനസ്സിൽ പിറന്നുവീണത്. പ്രാക്തന ജനസമൂഹത്തിന്റെ സംവേദനത്തിലും, ബന്ധങ്ങളിലും ആനന്ദാനുഭവത്തിലും, ആത്മീയവും ലൗകികവുമായ ചടങ്ങുകളിലുമൊക്കെ അതിന്റെ പ്രഭാവവും പ്രാക്തനസ്മൃതിലയവും മധുരം വിതറുന്നത് അതുകൊണ്ടാണ്. ഇത്തരം സ്മൃതികളും സംസ്കാരസ്മൃതികളുടെ കൈമാറലും കൂടാതെ വിദ്യ സംഭവിക്കുന്നില്ല. വിദ്യോപാസനയിൽ ഗുരു ശിഷ്യന് 'ശിക്ഷ' അഥവാ ശിക്ഷണം നല്കുമ്പോൾ പ്രാണോർജ്ജത്തോടൊപ്പം സംസ്കാരസ്മൃതികളും കൈമാറുന്നത് സംസ്കാരത്തിന്റെ 'രക്ഷ'യ്ക്കാണ്. വ്യക്തിയുടെയും സമൂഹത്തിന്റെയും ആത്മീയ, ബൗദ്ധിക, മാനസികാരോഗ്യം സംരക്ഷിക്കുന്നതും ഈ പ്രക്രിയയിലാണ്. ഇതിന് ശരീ




Coronal section of brain




രമെന്ന ധർമ്മസാധനത്തിന്റെ ആരോഗ്യസംരക്ഷണവും പ്രധാനമായതുകൊണ്ടാണ് ആയുർവ്വേദവും പ്രാധാന്യമർഹിക്കുന്നതായത്.

ഒരു ന്യൂറോളജിസ്റ്റിനെ സംബന്ധിച്ചിടത്തോളം സംഗീതത്തിലുള്ള പ്രതിഭ എന്താണ്. ഒരു പ്രതിഭാശാലിക്ക് താഴെ പറയുന്നവ ഉണ്ട്.

1. Refined auditory descrimination.
2. Auditory sensory and association areas in the brain are properly functioning
3. There is keen perception of musical symbols
4. Musical memory and imagery
5. Clear execution of motor commands for voice production

ഒരു ശ്രോതാവിൽ കോടിക്കണക്കിന് നാഡീകോശങ്ങൾ ഗായകർ അയച്ച സിഗ്നലുകളെ സ്വീകരിക്കുന്നു, സ്വാംശീകരിക്കുന്നു. സംഗീതത്തിന്റെ 'പൂർണ്ണത' എന്ന വിവേകമായി മാറുന്നു; ആനന്ദാനുഭവം ഉണ്ടാക്കുന്നു. ഈ അവസാനത്തേത് കിട്ടാൻ നാദബ്രഹ്മത്തെ ഉപാസന (ശ്രദ്ധാപൂർവ്വം ധ്യാനമാണ് ഉപാസന) അഥവാ നാദോപാസന രണ്ടുപേരിലും ഉണ്ടാവണം. നേർത്ത ഭാവചലനംപോലും രസാനുഭൂതിയാക്കാൻ അതുകൂടിയേതീരൂ. അതിനെ കമ്പ്യൂട്ടറിനും മെഡിക്കൽ സയൻസിനും അളക്കാനും തൂക്കിനോക്കാനും ആവുന്നില്ല.

നിരന്തരം സംഗീതം അഭ്യസിക്കുന്ന സംഗീതജ്ഞന്റെ മസ്തിഷ്കം താൻ സ്വീകരിച്ച് മസ്തിഷ്കത്തിൽ രജിസ്റ്റർ ചെയ്തുവച്ച സിംബലുകളുടെയെല്ലാം സ്വാംശീകരണഫലമായി ആന്തരമായ ഒരു സ്കീം തലച്ചോറിൽ സ്റ്റോർ ചെയ്തുവച്ചിട്ടുണ്ട്. ഇതിന്റെ ബഹിർസ്ഫുരണമാണ് അദ്ദേഹത്തിന്റെ സംഗീതം. തന്റെ ആന്തരസത്തയായ സംഗീതത്തെയാണ് സംഗീതജ്ഞർ പുറത്തു പ്രകാശിപ്പിക്കുന്നത്. രസികർ അതിനെ സ്വീകരിച്ച് തങ്ങളുടെ ആന്തരസത്തയാക്കുന്നു. അതിനാൽ രണ്ടുപേരും നാദോപാസനയിൽ തുല്യപങ്ക് വഹിക്കുന്നുണ്ട്. സംഗീതത്തിലെ റിഥം, ക്രമബദ്ധത ഇവയെ അനലൈസ് ചെയ്യുന്നത് ഇടത്തെ മസ്തിഷ്കമാണ്. മെലഡി, സാഹിത്യത്തിലെ അലങ്കാരധ്വനി, ഭാവം മുതലായവ വലത്തെ മസ്തിഷ്കത്തിന്റെ പ്രവർത്തനമേഖലയാണ്. രണ്ടുവശവും തുല്യാനുപാതത്തിൽ അർദ്ധനാരീശ്വരരെപ്പോലെ പ്രവർത്തിച്ചാലേ നല്ല സംഗീതം ഉണ്ടാവൂ.

സാഹിത്യത്തിന്റെ (പദങ്ങളുടെ) അർത്ഥം, കൃതിയുടെ സ്ഥായിഭാവം, സന്ദർഭം, നല്ല ഉച്ചാരണം, രസനിഷ്പത്തി—ഇവയിൽനിന്ന് മസ്തിഷ്കത്തിന്റെ ഏതെല്ലാം ഭാഗങ്ങൾ ഭംഗിയായി പ്രവർത്തിക്കുന്നു എന്ന് ന്യൂറോളജിസ്റ്റിന് പറയാൻ കഴിയും. രാഗം/സാഹിത്യം ഏതുഭാവം ഉണ്ടാക്കാൻ ഉദ്ദേശിക്കപ്പെട്ടുവോ അത് രസികർക്ക് അനുഭവപ്പെടുത്തുന്നതാണ് ആത്യന്തികമായി ഗായകരുടെ വിജയം. ഇതിൽനിന്നാണ് രാഗചികിത്സയുടെ വിജയാരംഭം.

ശബ്ദം: രണ്ടു പ്രാണഹംസങ്ങൾ (പ്രാണാപാനന്മാർ) ആരോഹണാവരോഹണം ചെയ്യുന്നു. ഇവരുടെ ഗതികൊണ്ടാണ് ശബ്ദം ഉണ്ടാവുന്നത്. ഗതി വോക്കൽ കോഡിന് കമ്പനം ഉണ്ടാക്കുന്നു. അതിൽനിന്ന് ശ്രുതിയും താരമദ്ധ്യമാദി ഭേദവും ഉണ്ടാവും. മൂലാധാരം, നാഭി, ഹൃദയം, കണ്ഠം, താലു, ജിഹ്വ, ചുണ്ടുകൾ, പല്ല്, മൂർദ്ധാവ് ഇവയൊക്കെ ശബ്ദസൃഷ്ടിയിൽ പങ്കുവഹിക്കുന്നുണ്ട്. ശ്രദ്ധ, ഭക്തി എന്നിവയാണ് ഭാവത്തെ പോഷിപ്പിക്കുന്നത്. ഭാവം രസം ഉണ്ടാക്കുന്നു. അപ്പോൾമാത്രമേ കാലദേശങ്ങൾ മറന്ന് അതീന്ദ്രിയതലത്തിലേക്ക് ശ്രോതാക്കൾ ഉയരുന്നുള്ളൂ. ശ്രോതാവ് കേൾക്കുന്നവനാണ്. ശ്രോതാക്കളെ രസികരാക്കി മാറ്റിയെടുക്കൽ ഒരുത്തമഗായക ലക്ഷണമാണ്.

MRI (മാഗ്നറ്റിക്ക് റെസൊനൻസ് ഇമേജിങ്) PET (പോസിട്രോൺ എമിഷൻ ടോമോഗ്രഫി) എന്നിവകൊണ്ട് മസ്തിഷ്കത്തിന്റെ ഏതെല്ലാം ഭാഗങ്ങളാണ് സംഗീതം സൃഷ്ടിക്കുന്നതെന്നും ആസ്വദിക്കുന്നതെന്നും മനസ്സിലാക്കാം. ഇതിന്ന് ആധാരം നമ്മുടെ ശരീരത്തിലെ ജലത്തിന്റെയും ഊർജ്ജ (അഗ്നി)ത്തിന്റെയും അനുപാതമാണ്. പ്രാണനുള്ള ശരീരത്തിൽ അഗ്നിയും ജലവും നാഭിയുടെ ഇരുവശവുമുള്ള പത്മങ്ങളിൽ കൃത്യമായ അനുപാതത്തിൽ ഇരുന്നാൽ സുസ്വരം സൃഷ്ടിക്കാനാവുമെന്ന് പഴയ സംഗീത, താന്ത്രികശാസ്ത്രഗ്രന്ഥങ്ങൾ പറയുന്നതിനെ ആധുനികശാസ്ത്രം ശരിവയ്ക്കുന്നു എന്നുമാത്രം.

ശരീരത്തിലെ കൊഴുപ്പുകളിലും ജലാംശത്തിലും ഓക്സിജൻ, ഹൈഡ്രജൻ ആറ്റങ്ങൾ ഉണ്ട്. മനുഷ്യശരീരത്തിൽ 63% ഹൈഡ്രജൻ ആറ്റമാണ്. ഹൈഡ്രജൻ ആറ്റത്തിന്റെ ന്യൂക്ലിയസ്സിന് മൈക്രോമാഗ്നറ്റിന്റെ ഗുണങ്ങളുണ്ട്. അതായത് നമ്മുടെ ശരീരത്തിലെ ഓരോ കോശവും ആയിരമായിരം മൈക്രോമാഗ്നറ്റുകളുടെ ഒരു സംഘാതമാണ്. MRI സ്കാൻകൊണ്ട് ഗായകരുടെയും രസികരുടെയും മസ്തിഷ്കങ്ങൾ സംഗീതാനുഭവത്തോട് പ്രതികരിക്കുന്നതും, ശരീരം ഒരു കാന്തംപോലെ പ്രവർത്തിച്ച് ഒരാളുടെ കാന്തികമണ്ഡലത്തെ മറ്റെ ആളുടെ കാന്തികമണ്ഡലത്തിലെ ഊർജ്ജസ്രോതസ്സോടടുപ്പിക്കുന്നതും കാണാം. പ്രാണോർജ്ജത്തിന്റെ ഈ പരസ്പരം കൈമാറൽ സംഗീതജ്ഞരെയും രസികരെയും, ഗുരുശിഷ്യന്മാരെയും, കാമിനീകാമുകരേയും, ഒക്കെ പരസ്പരം ആകർഷിക്കുന്ന ശക്തിതന്നെയാണ്. മസ്തിഷ്കത്തിന്റെ ഒരു ചെറിയ സെഗ്മെന്റിന്റെ ത്രിമാനദർശനം MRI സാധിപ്പിക്കുന്നു. ഹൈഡ്രജൻ, ഓക്സിജൻ ആറ്റങ്ങളുടെ റേഡിയോമാഗ്നറ്റിക്കൽ തരംഗങ്ങളുടെ അളവെടുത്തിട്ടാണ് MRI ഇത് സാധിക്കുന്നത്. ഹൈഡ്രജൻ ആറ്റത്തിലെ ഓരോ പ്രോട്ടോണും ഒരു മൈക്രോ മാഗ്നറ്റായി പ്രവർത്തിച്ച് പുറത്തുനിന്നുള്ള ഒരു റേഡിയോ തരംഗം (സംഗീതത്തിന്റെ vibration) സ്വീകരിക്കുന്നു; അപ്പോൾ അവയുടെ ദിശയിൽ ഡിഫ്ളക്ഷൻ ഉണ്ടാവുന്നു. (സുനാമിയുടെ റേഡിയോ തരംഗങ്ങളാൽ ഈയിടെ ഭൂമിയുടെ അച്ചുതണ്ടിന്റെ ദിശമാറ്റം ഉണ്ടായപോലെ) വൈബ്രേഷൻ (രാഗം) നിലയ്ക്കുമ്പോൾ ആറ്റങ്ങൾ പഴയസ്ഥാനത്തേക്കു തിരിച്ചുവരുന്നു; ഒരു മാഗ്നറ്റിലെ സൂചിപോലെ അതിൽനിന്ന് റേഡിയോതരംഗോർജ്ജം പ്രസരിക്കുന്നു; അവ റേഡിയോവേവ് സിഗ്നൽ ആയി കാണുന്നു. ഈ സിഗ്നലിന്റെ ശക്തി ഹൈഡ്രജൻ ആറ്റങ്ങളുടെ നമ്പർ അനുസരിച്ചിരിക്കും. കൂടുതൽ ജലം (ഹൈഡ്രജൻ) ഉണ്ടെങ്കിൽ സിഗ്നൽ കൂടുതൽ ശക്തമാകും. ചുരുക്കത്തിൽ MRI സിഗ്നൽ എന്നുപറയുന്നത് നമ്മുടെ ശരീരത്തിലെ ജലാംശം പുറത്തുനിന്നുള്ള ഒരു പ്രചോദനത്തോട് പ്രതികരിച്ച് നമ്മുടെ ആന്തരാവയവത്തിന്റെ (മസ്തിഷ്കം) ഒരു ചിത്രം കാണിച്ചുതരുന്നതാണ്. നാം ഒരു പ്രവൃത്തി ചെയ്യുമ്പോൾ മസ്തിഷ്കത്തിലേക്കുള്ള രക്തചംക്രമണം കൂടുന്നു. ഇത് മെറ്റബോളിസംകൊണ്ടുള്ള താപം കുറയ്ക്കാനാണ്. രക്താണുക്കളിൽനിന്നുള്ള MRI സിഗ്നൽ രക്തം കൂടുതലുള്ള മസ്തിഷ്കഭാഗത്തുനിന്ന് കൂടുതലായി ലഭിക്കും. നാം സംഗീതത്തിൽ ശ്രദ്ധവയ്ക്കുമ്പോൾ, സംഗീതാസ്വാദനകേന്ദ്രങ്ങളിൽ കൂടുതൽ രക്തപ്രവാഹം ഉണ്ടാവും. ആ മസ്തിഷ്കഭാഗത്തിന്റെ ചിത്രം MRI എടുക്കുന്നു. നാം പാടുമ്പോഴും പാട്ട് ആസ്വദിക്കുമ്പോഴും നമ്മുടെ മസ്തിഷ്കത്തിൽ വരുന്ന മാറ്റങ്ങൾ നമുക്കുതന്നെ ദർശിക്കാമെന്നതാണ് ഈ ടെക്നിക്കിന്റെ സവിശേഷത.

സംഗീതത്തെ കേൾക്കാൻ മാത്രമല്ല, കാണാനും കഴിയും എന്നർത്ഥം. പക്ഷേ, ഇതത്ര പുതിയൊരു കണ്ടുപിടിത്തമൊന്നുമല്ല. പെർസി ബ്രൗൺ, എസ്.എം. ടാഗോർ എന്നിവർ ഇതിൽ ചില പരീക്ഷണങ്ങൾ നടത്തിയവരാണ്. രാഗമാലികാചിത്രങ്ങൾ രാഗമൂർത്തിധ്യാനങ്ങൾ ഇവയൊക്കെ സംഗീതം 'കണ്ട'തിന്റെ ഫലമാണ്. ഭരതകോശത്തിലെ രാഗധ്യാനദേവതാ

രൂപങ്ങളിൽ ചിലത് നേരത്തെ പറഞ്ഞു. സൈന്ധവസംസ്കാരത്തിലെ മിക്ക ദേവതാരൂപങ്ങളും ഋഷിമാർ ദർശിച്ചതാണ്. 3-ാം വയസ്സിൽ തിരുജ്ഞാനസംബന്ധർ കണ്ട അർദ്ധനാരീശ്വരരൂപം എത്ര മനോഹരം. ജെഫ്റി ഹഡ്സന്റെ ഗ്രന്ഥത്തിൽ (തിയോസഫിക്കൽ പബ്ലിഷിങ് ഹൗസ്) രാഗങ്ങൾ ഉണ്ടാക്കുന്ന രൂപങ്ങൾ പ്രതിപാദിക്കുന്നുണ്ട്. ശബ്ദം, ചലനം (vibration) ഉണ്ടാക്കുന്നു. വർണ്ണവും രൂപവും ഉണ്ടാക്കുന്നു. ഈ വർണ്ണരൂപങ്ങൾ ഇലക്ട്രോമാഗ്നറ്റിക് തരംഗമായും പോസിട്രോൺ തരംഗമായും മസ്തിഷ്കനാഡീവ്യൂഹങ്ങളാൽ ദർശിക്കപ്പെടുന്നു. ദ്രവ്യങ്ങൾ ചലനങ്ങളോട് പ്രതികരിക്കുന്ന ശാസ്ത്രശാഖ 'സൈമാറ്റിക്സ്' എന്നറിയപ്പെടുന്നു. സൈമാറ്റിക്സിന്റെ ദർശനങ്ങൾ ഫോട്ടോഗ്രാഫുകളായി സൂക്ഷിക്കാനും, ആവർത്തിച്ചുകാണിക്കാനും സാധിക്കുന്നുണ്ട്.

പ്രപഞ്ചത്തിൽ സർവ്വശരീരങ്ങളിലും ആവർത്തിച്ചാവർത്തിച്ചുവരുന്ന ഒരു താളം അഥവാ ഋതം ഉണ്ട്. യുഗസംവത്സരാദികളിൽ, ഋതുക്കളിൽ, ദിനരാത്രങ്ങളിൽ, തിഥിനക്ഷത്രങ്ങളിൽ, ചെടികളുടെ ഉർവ്വരതാചക്രങ്ങളിൽ, മനുഷ്യന്റെ സിർക്കേഡിയൻ റിഥങ്ങളിൽ, ജീവിതസന്ദർഭങ്ങളുടെയും സ്വപ്നങ്ങളുടെയും ആവർത്തനത്തിൽ, സുനാമികളിൽ, ഗ്രഹങ്ങളിൽ—എല്ലാത്തിലുമുണ്ട് ഒരുതാളം, ഋതം, ആന്ദോളനം, ആവർത്തനം. ഒരു മെഡിക്കൽ വിദ്യാർത്ഥി ആദ്യം പഠിക്കുന്നത് ഈ താളമാണ്; ഗർഭസ്ഥശിശു ആദ്യമായനുഭവിക്കുന്നതും അമ്മയുടെ ഹൃദയതാളമാണ്. ഹൃദയതാളം 72/mt മിനിറ്റിൽ 15 പ്രാവശ്യം ശ്വസിക്കുന്ന ഒരാളുടെ ശ്വാസതാളവും ഹൃദയതാളവും കോസ്മിക് താളവും മേളകർത്താരാഗവും തമ്മിലുള്ള താരതമ്യത്തിലാണ് നമ്മുടെ പൂർവ്വികരുടെ കലാത്മകശ്രദ്ധയ്ക്കു പിന്നിലെ ശാസ്ത്രബുദ്ധി ഇരിക്കുന്നത്. ഗ്രഹചലനം, സമുദ്രചലനം, പക്ഷികളുടെ സഞ്ചാരം, ഗാലക്സികളുടെ നിയമം, അറ്റോമിക് ന്യൂക്ലിയാർ ഊർജ്ജചക്രങ്ങൾ—അവയും നമ്മുടെ ജൈവോർജ്ജചക്രവും ഒരേമാതിരിയാണ്. kyma എന്ന വാക്കിൽ നിന്നാണ് ഡോ. ഹാൻസ്ജെന്നി Cymatics എന്ന ശാസ്ത്രമുണ്ടാക്കിയത്. കൈമ എന്നാൽ തിര, കോസ്മോസിന്റെ കൃത്യമായ താളം (റിഥം-ഋതം) സമുദ്രത്തിലെ തിരകളുടേതുപോലെയാണെന്ന് മനസ്സിലാക്കിയാണ് ഈ പേര് കൊടുത്തത്. അനാദിയും അനന്തവും അചലവുമായ ബ്രഹ്മസമുദ്രത്തിൽ ഓരോ സർഗ്ഗവും ഒരു തിരയുടെ ചലനമാണ് എന്ന പൗരാണികന്റെ പഴയ വീഞ്ഞ് പുതിയൊരു കുപ്പിയിൽ.

ഭൂമിയുടെയും ഭൂമിക്കപ്പുറത്തുള്ള മണ്ഡലങ്ങളിലെയും കമ്പനങ്ങൾ അദ്ദേഹം അളന്നപ്പോൾ ആസ്ട്രോ ഫിസിക്സിലും ബയോളജിയിലുമുള്ള റിസർച്ചിന് ഒരുണർവ്വു വന്നു. കോസ്മിക്, ബയോ എനർജിഫീൽഡുകളുടെ താരതമ്യവും സാമരസ്യവും സാദ്ധ്യമാണെന്ന അറിവുണർന്നു. MRI, PET ഇവയൊക്കെ ഈ കാന്തികമണ്ഡലങ്ങളെ ദൃശ്യമാക്കാൻവേണ്ടി ഉണ്ടായ ടെക്നിക്കുകളാണ്.

ഒരു മസിൽ ചലിക്കുമ്പോൾ അത് കമ്പനം ചെയ്യുന്നു. ഈ ചലനത്തിന്റെ നാദം റെക്കോഡു ചെയ്യാനാവും. വോക്കൽകോഡിന്റെ ചലനമാണ് ഗായകരുടെ നാദം. വ്യത്യസ്ത ഫ്രീക്വൻസിയിലുള്ള ദ്രവ്യങ്ങളിൽനിന്ന്

വ്യത്യസ്തമായ തരംഗശൈലികൾ കിട്ടും. ഒരു സ്റ്റീൽപ്ലേറ്റിൽ ക്വാർട്ട്സ് ക്രിസ്റ്റലുകൾ ഇട്ട് ക്രിസ്റ്റൽ ഓസിലേറ്റർകൊണ്ട് കമ്പനം ചെയ്യിച്ചു നോക്കിയാൽ ഇത് കാണാം. ഒരു vibration-ൽത്തന്നെ 3 ഘടകമുണ്ട്.

(1) തരംഗരൂപമായ കമ്പനം.

(2) അത് വർണ്ണാത്മകമായ ഒരു രൂപം ആയി കാണുന്നു.

(3) ഗതി (ഡൈനാമിക്സ് & കൈനറ്റിക്സ്).

മനുഷ്യന്റെ വോക്കൽകോഡ് ഇരിക്കുന്ന ലാരിൻക്സ് ഒരു ആമയുടെ രൂപമാണ്. അതിനാൽ അതിനെ സരസ്വതിയുടെ കച്ഛപിവീണ എന്നുവിളിക്കുന്നു. ഉത്തമമായ ഒരു സരസ്വതിവീണയുടെ തരംഗരൂപമായ കമ്പനത്തിന്റെ ഗതിഗമകങ്ങൾ, മനോഹരമായ വർണ്ണാത്മകരൂപം കൈക്കൊള്ളുന്നു. ഇതാണ് രാഗദേവതാധ്യാനരൂപങ്ങളായി രസികർ ദർശിക്കുന്നത്. ക്രിസ്റ്റലുകളിൽനിന്ന് വ്യത്യസ്തമാണ് ജലകണത്തിന്റെ പാറ്റേൺ. ഷഡ്കോണുകൾ, ചതുരങ്ങൾ, ത്രികോണങ്ങൾ, തേനീച്ചക്കൂടുപോലുള്ള ശൈലികൾ, പുഴപോലെ ഒഴുക്ക്, ഗാലക്സി പോലെയോ നെബുലപോലെയോ സ്പൈറൽ—ഒക്കെ കാണാം. ഈ ജലാത്മക പ്രകൃതിയുടെ ഗതിവിശേഷങ്ങളുള്ള മനോഹരമായ മണ്ഡലങ്ങളും രാഗരൂപങ്ങളുമാണ് സംഗീതം ഉണ്ടാക്കുന്നത്. സരസ് + വതി എന്നാൽ ജലാത്മകമായ ഒഴുക്കാണല്ലൊ. ജൈവശരീരത്തിൽ ഡൈനാമിക് മാഗ്നറ്റിക് ശക്തിയുണ്ട്. ഗായകരുടെ സ്വരം നാദം എന്നിവയും ഭാവരസങ്ങളും അവർക്കു ചുറ്റും ശക്തമായ കാന്തികമണ്ഡലങ്ങൾ ഉണ്ടാക്കുന്നു. അതിനാലാണ് അവയിലേക്ക് രസികർ ആകർഷിക്കപ്പെടുന്നത്. ഇതുപോലെ ഉത്തമരായ രസികരിലും കാന്തികമണ്ഡലങ്ങളുണ്ട്. അത് നല്ല ഗായകർ കണ്ടെത്തുന്നു.

മൊസാർട്ടിന്റെ ഡോൺ ഗിയോവനി (27th Bar of overture) ജലത്തിൽ ചില റിഥങ്ങളും രൂപങ്ങളും ഉണ്ടാക്കി. അതായത്; നാം കേൾക്കുന്ന ശബ്ദത്തെ കേൾക്കുക മാത്രമല്ല കാണുന്നുമുണ്ട്. ഇതാണ് ബ്രഹ്മസൂത്രത്തിൽ ശ്രുതിതന്നെയാണ് ദർശനമെന്നു പറയുന്നത്. നാമരൂപാത്മകങ്ങളായ പ്രപഞ്ചം കേൾക്കപ്പെടുന്നതും കാണപ്പെടുന്നതുമാണ്. തലച്ചോറിന്റെ തൊട്ടടുത്ത അടുക്കുകളിലായാണ് ശ്രുതിദർശനങ്ങൾക്കുള്ള കോശങ്ങൾ കിടക്കുന്നതും. ഒരു രശ്മിയിൽ നാദവും പ്രകാശവും ഒരുമിച്ച് തരംഗരൂപത്തിൽ പ്രസരിക്കുന്നതുകൊണ്ടാണിത്. ശ്രുതിസംവേദനം ദൃശ്യസംവേദനമായിമാറുന്നതിന് വർണ്ണതന്മാത്രകൾ ഹേതുവായിത്തീരുന്നതിനാൽ സരസ്വതിയെ വർണ്ണാത്മിക എന്നുവിളിക്കുന്നു.

നാദം / ↔ വർണ്ണം ↔ / പ്രകാശം

വർണ്ണത്തിൽനിന്ന് നാദവും പ്രകാശവും (നാമരൂപം) ഒപ്പം ഉണ്ടാവുന്നു. ഇടി, മിന്നൽ, മഴ—ഇവപോലെ നാദം, പ്രകാശം, ജലം (ഇവയ്ക്കുമുമ്പുള്ള കാറ്റ്—പ്രാണൻ), സൂര്യോഷ്ണം (താപം-അഗ്നി)—എല്ലാം ഒന്നിച്ച് ഒരു ചക്രമായി പ്രവർത്തിക്കുന്നു. പ്രപഞ്ചവും ശരീരവും അങ്ങനെയാണ്. മനുഷ്യനിലെ ഊർജ്ജം നാഡീവ്യൂഹങ്ങളിലൂടെ പ്രസരിക്കുന്ന ബയോ

എനർജിയാണ്. കുണ്ഡലിനീ എന്ന് ഈ ശക്തിയെ (ബയോ എനർജി) പണ്ടു ള്ളവർ വിളിച്ചു. നാദലയയോഗി ഇത് രാഗചികിത്സക്ക് ഉപയോഗിക്കുന്നു.

ഉച്ചരിക്കപ്പെടുന്ന ഓരോ വർണ്ണത്തിനും തനതായ കമ്പനശൈലിയും അതിനാൽ തനതായ വർണ്ണരൂപങ്ങളുമുണ്ട് എന്നതാണ് മന്ത്രശാസ്ത്ര ത്തിന്റെ കാതൽ. വേദാംഗങ്ങളിലൊന്നായ ശിക്ഷ വർണ്ണോച്ചാരണ നിയമ ങ്ങൾ സശ്രദ്ധം തലമുറകളിലേക്ക് കൈമാറുന്നത് ഇതിനാണ്. അക്ഷരങ്ങൾ ശരിയാക്കി ഉച്ചരിച്ചാൽ, ആദ്യത്തെ ഋഷി ദർശിച്ച അതേ നാമവർണ്ണരൂപം (രാഗരൂപം) തന്നെ കാണാം. ഈ പൂർണ്ണത വർണ്ണോച്ചാരണത്തെ മന്ത്ര ത്തിലും ഭാഷയിലും സംഗീതത്തിലും പൂർണ്ണഫലവത്താക്കുന്നു. ഇന്ന് ഇത് അളക്കാൻ ടോണോസ്കോപ്പുകളുണ്ട്. വേദകാലത്തെ മനുഷ്യർ സാമവേ ദമന്ത്രങ്ങളുടെ ധ്വനിവർണ്ണങ്ങൾ മാറാതെ, കലർപ്പുകൂട്ടാതെ സുസ്വരത്തിൽ പാടിപ്പാടി ഒരു ലാവണ്യശാസ്ത്രത്തിനും, ശമത്തിനും, ശക്തിക്കും ബീജാ വാപം ചെയ്യുന്നതിൽ വിജയിച്ചു.

ഗായകരുടെ നാദം, ശരീരത്തിലെ പഞ്ചഭൂതങ്ങളുടെ ശുദ്ധസാത്വിക ഭാവം, ജലാഗ്നിവായുസമത്വമായ ജൈവോർജ്ജം, ഭാവരസപ്രകാശം കവി യുടെ സാഹിത്യത്തിൽ കവി ഉദ്ദേശിച്ച രൂപവും ആശയവും പ്രകാശിപ്പിക്കു ന്നതിലുള്ള നിപുണത (ഇതിന് കവിമനസ്സിനോടും ബോധത്തോടും തന്മയീ ഭവിക്കാനുള്ള നൈസർഗ്ഗികമായ വാസനയും കവിത്വവും ഗായകർക്കും വേണം)—ഇതെല്ലാം ചേർന്നാണ് രസികരിൽ നാദലയയോഗവും രോഗി കൾക്ക് രാഗചികിത്സയും ആയി ഭവിക്കുന്നത്. ഭക്തിഭാവം ഇതിന് ഏറ്റവും സഹായകമാണ്.

ഓരോ സ്വരവും വർണ്ണരൂപങ്ങൾ തുടർച്ചയായി, ഒന്നിനുമേൽ ഒന്നായും തൊട്ടുതൊട്ടും പരസ്പരം ലീനമായും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ഇത് ഒരു രാഗമാലിക എന്നതിലുപരി ഒരു സ്വരവർണ്ണമാലിക എന്നു വിളി ക്കാവുന്ന ഒന്നാണ്. Song Ribbon എന്ന് പാശ്ചാത്യർ വിളിക്കുന്നത് നമ്മുടെ രാഗമാലികയെയല്ല സ്വരവർണ്ണമാലികയെയാണ്.)

ജലവും രസവും (മെർക്കുറി) ചലിക്കുമ്പോൾ അതിന്റെ വൈബ്രേ ഷൻ 3, 4, 5, 6, 7 എന്ന സീരിസിൽ ഹാർമണിയും സിമട്രിയും ഉണ്ടാക്കുന്നു. ജലം കേന്ദ്രത്തിൽനിന്ന് പരിധിയിലേക്ക്—പരിധിയിൽനിന്ന് കേന്ദ്രത്തി ലേക്ക്—എന്ന് ക്രമമായി സവ്യാപസവ്യത്തിൽ 5, 4, 3 എന്ന് തരംഗമാലാചി ത്രങ്ങൾ വരയ്ക്കുന്നു. ഇതിന് പോളിഗൺ രൂപമുണ്ട്. ഇവയ്ക്ക് മനോഹര ങ്ങളായ പുഷ്പങ്ങളോട് സാമ്യമുണ്ടെന്ന് ഹഡ്സൺ കണ്ടു. ഗന്ധർവ്വന്മാർ പാടുമ്പോൾ ജലകന്യകകളായ സ്വരാപ്സരകന്യകമാർ മുദ്രകളോടെ നൃത്തം വെച്ച് സുഗന്ധപുഷ്പങ്ങൾ വർഷിക്കുന്ന ചിത്രമാണ് ഭരതമുനി കണ്ടത്. രാഗത്തെ ദർശിക്കുക എന്നത് സ്വപ്നമോ സങ്കല്പമോ അല്ല. കല കൾക്കെല്ലാം രാജ്ഞിയായ സംഗീതത്തിന്റെ ലാവണ്യശാസ്ത്രം ആ അനു ഭൂതിയിലാണ് അധിഷ്ഠിതമായിരിക്കുന്നത്. രാഗചികിത്സ എന്ന ശാസ്ത്രവും ഇതിൽ അധിഷ്ഠിതമാണ്.

ജൊഹാൻ സെബ്സ്റ്റ്യൻ ബാക്ക് (Bach) ആധുനിക പാശ്ചാത്യ സംഗീതത്തിന്റെ പിതാവെന്ന് അറിയപ്പെടുന്നു. ധ്യാനശീലനും, പണ്ഡിതനും

ആയിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ കാലത്ത് ഏതാനും ചില നോട്ടുകൾ മാത്രമെ കീബോർഡിൽ ഉപയോഗിച്ചിരുന്നുള്ളു. അതിനാൽ മറ്റു നോട്ടുകൾ ഉപയോഗശൂന്യമായി നഷ്ടപ്രായമായിരുന്നു. ഓരോ നോട്ടിനും അതിന്റേതായ വിശിഷ്ട സൗന്ദര്യമുണ്ടെന്നും ഓരോന്നും ഉപയോഗിച്ചുപയോഗിച്ച് പൂർണ്ണതയിലെത്തിക്കണമെന്നും അദ്ദേഹം കണ്ടു. ഓരോന്നും സ്പെക്ട്രത്തിന്റെ ഓരോ നിറമാണ്. എല്ലാം ചേർന്നാലേ പ്രിസം പോലെ ശുദ്ധ ശ്വേതപ്രകാശം ഉണ്ടാവൂ എന്നദ്ദേഹം മനസ്സിലാക്കി. സമമായ രീതിയിൽ എല്ലാ നോട്ടുകളും ഉപയോഗിക്കുന്ന equal temperament രീതിയാണ് അത്യുത്തമമായ രീതി. ഇത് തെളിയിക്കാനായി 48 പ്രെലൂഡുകളും ഫൂഗുകളും സൃഷ്ടിച്ചു. 12 മേജർ കീയ്ക്കും 12 മൈനർ കീയ്ക്കും വർണ്ണസ്‌ക്കേൽ അനുസരിച്ച് അദ്ദേഹം സൃഷ്ടിച്ച ഈ സംഗീതം ശാസ്ത്രത്തിന് മുതൽക്കൂട്ടായി.

ഇന്ത്യയിൽ എല്ലാ സ്വരങ്ങളും സമമായി ഉപയോഗിക്കുന്ന സമ്പൂർണ്ണ രാഗങ്ങളുടെ സൃഷ്ടി മേളകർത്താരാഗങ്ങളിൽ കാണാം. വെങ്കടമഖിക്ക് എത്രയോ മുമ്പ് ഈ സ്കീം നടപ്പിലുണ്ട്. അതിനു തെളിവാണ് കുടുമിമല ശാസനം. ഭരതമുനിക്കും ഈ നിയമം അറിയാമായിരുന്നു.

സമ്പൂർണ്ണരാഗങ്ങളിലൂടെ ബാക്ക് ഒരു ആന്തരാന്വേഷണമാണ് നടത്തിയത്. ഈശ്വരപ്രേമത്തിന്റെ ലഹരി. ഇതിനെ ഡോക്ടർ ഹ്യൂഗോ റൈമാൻ വിളിച്ചത് പാവനത്തിൽവെച്ച് പാവനം ((Holiest of the holy) എന്നാണ്. ജൊഫ്രി ഹഡ്സൺ ഇത്തരം സമ്പൂർണ്ണതയുടെ ഫലം + രഥന്തര, ബൃഹതി സാമങ്ങളെപ്പോലെ പരസ്പരം ഛേദിക്കുന്ന രണ്ടു മണ്ഡലങ്ങളായി അറിഞ്ഞു. ഒന്ന് (മുകളിലേക്ക്) ഗോപുരാകൃതിയിലോ, വൃക്ഷാകൃതിയിലോ, മൂലഭാഗത്ത് ഊർജ്ജപ്രസരം വളഞ്ഞ മാതൃകയിലായിരുന്നു. രൂപം പൂർണ്ണമായും സുവർണ്ണപ്രഭയോടെ കാണപ്പെട്ടു. ചുറ്റും ഒരു കടുംപച്ച കലർന്ന നീല—മൂലഭാഗത്ത് സ്വർണ്ണവും കുങ്കുമം കലർന്ന ചുവപ്പും. സച്ചിന്മയനീലിമാരൂപമെന്നും, നീലാഭസുവർണ്ണജ്യോതി എന്നും ശങ്കരനും അരവിന്ദനും വിളിച്ച യോഗിയുടെ പ്രകാശദർശനമാണ് സമ്പൂർണ്ണ രാഗാലാപനംകൊണ്ട് നാദലയയോഗിക്കും ലഭിക്കുന്നത്.

ഇന്ന് സമ്പൂർണ്ണ മേളകർത്താ പദ്ധതി ഇന്ത്യയിൽ ക്ലാസിക്കൽ സംഗീതജ്ഞരുടെ അശ്രദ്ധകൊണ്ട് നഷ്ടപ്രായമാവുകയാണ്. അവരുടെ ശ്രദ്ധയെ ഈ വിഷയത്തിലേക്ക് ക്ഷണിക്കാനാണ് ബാക്കിന്റെ കഥ ഇവിടെ പറഞ്ഞത്.

F മൈനറിൽ മൊസാർട്ട് ഫാന്റസി സൃഷ്ടിച്ചത് ഒരു വലിയ ക്ലോക്കിന്റെ ഉള്ളിലിരുന്നാണ്. മിസ്റ്റർ ഹഡ്സൺ ഇതിന്റെ രൂപം ഇങ്ങനെ കണ്ടു. മൂലാധാരമായി ഒരു ചതുരം. മുകളിൽ ഫ്ളവർവേസ് പോലെ ഇരുവശത്തേക്കും മുകളിലേക്കും 60അടി വ്യാസത്തിൽ ഒരു രൂപം. ഇതിന്റെ റിബ്ബണുകൾ പരസ്പരം ചുറ്റിപ്പിണഞ്ഞും അരുവിപോലെയും പുറത്തേക്ക് പ്രസരിക്കുന്നു. ശക്തമായ റേഡിയേഷനുകൾ മുകളിലേക്കും പുറത്തേക്കും വളഞ്ഞും പുളഞ്ഞും ഒഴുകുന്നു. അഗ്നിജിഹ്വകൾ പോലെ ബഹുവർണ്ണമുള്ള ഗാനോർജ്ജം മൂലാധാരത്തിൽനിന്ന് മുകളിലേക്ക് പൊങ്ങുന്നു.



The Harmonies Blacksmith (Handel)



Fantasy in F Minor Mozart

ഹാൻഡെലിന്റെ ഹാർമോണിയസ് ബ്ലാക്ക്സ്മിത്ത് ആയിരം ഇതളുള്ള ഒരു താമരയായാണ് കണ്ടത്. നമ്മുടെ സഹസ്രാരപത്മംപോലെ ലക്ഷ്മിയുടെ പവിഴനിറവും, സരസ്വതിയുടെ ശ്വേതനിറവും, ഭൂമിയുടെ പച്ചയും പരാശക്തിയുടെ സുവർണ്ണനിറവും ചേർന്നതാണ് ഹാൻഡലിന്റെ സഹസ്രദളപത്മം. 6അടി വ്യാസമുള്ള താമരയിൽനിന്ന് കേന്ദ്രത്തിൽനിന്ന് പരിധിയിലേക്ക് വർണ്ണപ്രസരം ഉണ്ട്. വാഗ്നറുടെ പ്രൈസ്റ്റ്സോങ്ങിൽ 3 ദളമേ ഉള്ളൂ. നടവിലുള്ളത് കേന്ദ്രത്തിൽ നീലയും ചുറ്റും സ്വർണ്ണപ്രഭയും പുറത്ത് ഓറഞ്ച്, മഞ്ഞ നിറങ്ങൾ. വലത്തുദളം പച്ചയും മഞ്ഞയും. ഇടത്തുദളം പർപ്പിൾ, പച്ച, നീല, ചുവപ്പ് ഇവയുടെ സങ്കരം. വാഗ്നറുടെ overtures from parsifal ഡോക്ടർ കിങ്സ്‌ലിയുടെ അഭിപ്രായത്തിൽ യൂക്കാരിസ്റ്റിക് മോട്ടിഫ് ആയ ഗ്രെയ്ൻ ആണ്. കാലം സൃഷ്ടിക്കപ്പെടും മുമ്പുള്ള കാലത്തിലേക്ക് (കാലാതീതം) ശ്രോതാവിനെ കൊണ്ടുപോകുന്നതാണത്രെ ഇത്.

ജൈവരക്തം എന്ന മന്ന (അമൃത്) അഥവാ പ്രാണഹംസത്തെ ഉൾക്കൊള്ളുന്നതാണ് പാനപാത്രം (ഗ്രെയ്ൽ). ഈശ്വരന്റെ കൈകൾ സർവ്വപ്രപഞ്ചത്തെയും ആശ്ലേഷിക്കുന്ന സ്നേഹത്തിന്റെ പ്രതിബിംബമാണത്. (ഇതാണ് പാഥേയം എന്ന പുസ്തകത്തിന്റെ കവർചിത്രം) ഹഡ്സൺ ഗ്രെയിൽ ത്രിമാനമുള്ള ത്രിദളമുള്ള ഒരു പൂവോ ഇലയോ അല്ലെങ്കിൽ 5 കരമുള്ള ഒരു പഞ്ചഭുജനക്ഷത്രമോ (ഓരോ കരം 72° വീതം. 7 x 5 = 360) ആണ്.

ദർശനമാല (garland of visions) ഉണ്ടാക്കുന്ന സ്വരവർണ്ണമാലികകളുടെ സംഘാതമായ രാഗങ്ങൾ സമ്പൂർണ്ണങ്ങളും എല്ലാ സ്വരങ്ങളെയും എല്ലാവിധ അനുപാതത്തിലും ഉപയോഗിക്കുന്നവയുമായാൽ ഒരു നാദലയയോഗിക്കും രസികർക്കും ലഭിക്കാവുന്ന ആനന്ദതന്മയതയും അതുകൊണ്ട്

സമൂഹത്തിനും രോഗികൾക്കും ഉണ്ടാകാവുന്ന നേട്ടങ്ങളും കണക്കിലെടുക്കേണ്ടതാണ്. ഓരോ കച്ചേരിയിലും അനുഗൃഹീതഗായകർ രസികരിൽ ഈ ദർശനമാലകൾ കൊരുത്ത് അവരെ ആത്മീയ, ബൗദ്ധിക, മാനസികതലങ്ങളിൽ ഉയർത്തുന്നുണ്ട്. ക്ഷേത്രകലയായ ഇന്ത്യൻ ക്ലാസിക്കൽ സംഗീതത്തിന്റെ ആത്യന്തികലക്ഷ്യം അതാണെന്ന് സംഗീതജ്ഞർ മറന്നുകൂടാ.

പാടുമ്പോൾ സംഗീതജ്ഞന്റെ സ്വരത്തിന്റെ മാഗ്നറ്റിക് തരംഗങ്ങൾ (സൂപ്പർ ഫിസിക്കൽ ഇഫക്ട്) മാലമാലയായി, വോക്കൽ കോഡിൽനിന്ന് മുന്നിലേക്കും വശങ്ങളിലേക്കും പ്രസരിക്കുന്നു. ഈ സ്വര (നാദ)മാലകളുടെ വർണ്ണം, രൂപം എന്നിവ ഉച്ചാരണശുദ്ധി, ഗായകരുടെ ശരീരശുദ്ധി, മാനസികശുദ്ധി ഇവകളാൽ സ്വാധീനിക്കപ്പെടുന്നുണ്ട്. അതായത് സ്വന്തം സ്വരത്തിന്റെ വർണ്ണരൂപങ്ങളെ ശുദ്ധമാക്കി വയ്ക്കുന്നത് ഗായകരുടെ ജീവിതത്തിന്റെ പരിശുദ്ധിയാണ്. ഒരു നല്ല രസികൻ ഇത് തന്റെ മനസ്സിലേക്ക് ആവാഹിച്ച് അവിടെ മുദ്രണം ചെയ്തു വയ്ക്കുന്നു. സംഗീതത്തെ ഒരു ഭാവം, ഒരു ചിന്ത, ഒരു സന്ദേശമായി കൈമാറാനുള്ള ശ്രദ്ധാപൂർവ്വമായ തപസ്യ ഗായകരുടെ ഭാഗത്തുനിന്നുണ്ടാവുമ്പോൾ വർണ്ണമാലകളുടെ പ്രകാശം; ഫലം, ഉദാത്തത, ദൈർഘ്യം എന്നിവ വർദ്ധിച്ചുവരുന്നു. നല്ല സംഗീതജ്ഞന്റെ രാഗോർജ്ജത്തിൽ സുവർണ്ണപ്രഭയും പച്ചകലർന്ന നീലയും കൂടുതൽ കാണും. മൂലാധാരത്തിലെ അഗ്നിയുടെ ചുവപ്പ് താഴെ ഭാഗത്തുമാത്രം ഉണ്ടാവും. ഡോസൺ സുവർണ്ണപ്രഭയെ തരംഗങ്ങളുയരുന്ന ഒരു സുവർണ്ണ സാഗരമായിട്ടാണ് റിപ്പോർട്ടു ചെയ്തത്.

വാഗ്നറുടെ ന്യൂറൻബർഗ്ഗിൽ പൂപോലെയോ മയിൽപ്പീലിപോലെയോ ആരോഹണത്തിൽ കേന്ദ്രത്തിൽ നീലയോടുകൂടി സമ്പൂർണ്ണനിറമുള്ള തീനാളം അതിനുചുറ്റും ഓറഞ്ചുകലർന്ന പീതസുവർണ്ണപ്രകാശം—ഇത് നാദബിന്ദു ഉപനിഷത്തിൽ പറഞ്ഞ വാസുദേവന്റെ രൂപം തന്നെയാണ്. ഗ്രെയിൽ മോട്ടിഫ് പ്രകാശമാനമായ ഗായത്രിയുടെ മണ്ഡലവും. രാഗങ്ങൾ നല്കുന്ന അലൗകികമായ നാദലയാനുഭൂതി, പ്രഭാമണ്ഡലം, ഒരു സുവർണ്ണ സുധാസിന്ധു—അതിൽ ഒഴുകുന്ന യോഗനിദ്രയിൽ ശയിക്കുന്ന നമ്മൾ. ഈ ശ്രുതിയുടെ ദർശനം ഇന്ത്യൻ ക്ലാസിക്കൽ സംഗീതത്തെ അനർഘമായ നാഗമാണിക്യം പോലെ പവിത്രവും അസുലഭവും അമൂല്യവുമാക്കിയിരിക്കുന്നു. ഇതിന്റെ ഉണ്മതേടിയുള്ള പ്രയാണത്തിലാണ് എന്നിൽ രാഗചികിത്സ എന്ന ആശയം ഉദിച്ചത്.

## 6

# അതീന്ദ്രിയ ആത്മജ്ഞാനം

"The highest task isto seize the mastery of one s transcendental self-to be at the same time the self of one s self-Novalis."

നമ്മുടെ ഉള്ളിൽ ഒരു അന്തർനാദമുണ്ട്—മനസ്സാക്ഷി. ബുദ്ധിയിൽനിന്നുണ്ടായ Intuition ഭ്രാന്തന്മാർ അനുസരിക്കുന്ന സാങ്കല്പിക ശബ്ദം—ഈ മൂന്ന് നാദവും ഏതൊന്നിന്റെ വേഷങ്ങൾ മാത്രമോ ആ നിത്യസത്യമായ ആത്മാവ് അഥവാ transcendental ആണ് ഇവിടെ പ്രതിപാദ്യം. മറ്റെല്ലാ 'ഞാൻ'കൾക്കുമുള്ളിൽ അവയ്ക്കെല്ലാം ആധാരശ്രുതിയായിരിക്കുന്ന ആത്മനാദം; അതുമാത്രമാണ് സത്യം. അതുമാത്രമാണ് യഥാർത്ഥത്തിൽ അനുഭവിക്കുന്നത്; അതിനുമാത്രമെ സർഗ്ഗചേതനയുള്ളു.

അഹം ബ്രഹ്മാസ്മി എന്ന ആ സെൽഫ് നമ്മുടെ സ്വാഭാവികമായ 'ഞാൻ' ആണ്. ഒരു വ്യക്തിയുടെ 'ജീവൻ' അതിലാണിരിക്കുന്നത്; അതാണ് 'ജീവിതം' അനുഭവിക്കുന്നത്. മറ്റു ഞാനുകൾ സമൂഹത്തിനുമുമ്പിൽ നാം അഭിനയിക്കുന്ന വേഷങ്ങളാണ്. യോഗികളും സംഗീതജ്ഞരും ബ്രഹ്മത്തെ അറിഞ്ഞനുഭവിക്കുന്നു. യോഗി സമൂഹത്തിനുമുമ്പിൽ ഒരു 'വേഷം' അഭിനയിക്കുന്നില്ല. സംഗീതജ്ഞർക്കു മറ്റു മനുഷ്യരെപ്പോലെ ഇത്തരമൊരു വേഷം അഭിനയിക്കേണ്ടിവരുന്നു. വേഷത്തിനു കീഴടങ്ങിയാൽ—വേഷത്തിന്റെ അടിമയായാൽ—ആത്മജ്ഞാനം നഷ്ടമാവും. വേഷം (സംസാരം) മായയാണ്; അഭിനയമാണ്.

ആത്മാവിന്റെ ഭാഷയെ സംവദിക്കാൻ ശ്രമിക്കുന്ന കലാകാരന്മാർ അതിനെ പ്രകാശിപ്പിക്കാൻ വാമൊഴിയും വരമൊഴിയും അപര്യാപ്തമെന്നറിയുന്നു. "ഇന്നു ഭാഷയിതപൂർണ്ണമിങ്ങഹോ വന്നുപോം പിഴയുമർത്ഥശങ്കയാൽ." വാക്കുകൾ മടങ്ങുന്ന അതീന്ദ്രിയമായ തലങ്ങളിൽ ഭാവസാന്ദ്രമായ സംഗീതം വിഹരിക്കുന്നു. മാദ്ധ്യമഭാഷകളും വ്യവഹാരികഭാഷകളും ചേർന്ന് സ്ഥൂലമാക്കിയ സമൂഹത്തിന്റെ സംവേദനത്തെ ആത്മാവിന്റെ ഭാവം തുളുമ്പുന്ന സൂക്ഷ്മസംവേദനത്താൽ അതീന്ദ്രിയതലത്തിലേക്കു നയിക്കുന്നു. ഉള്ളിലേക്ക് തിരിച്ചുപിടിച്ച ചേതസ്സ് സ്വാത്മാവുമായി തന്മയീഭവിച്ച് നേടിയ സംവേദനഭാഷയാണത്. അത് പാവനമായ ഒരു തലം നമുക്കായി ഒരുക്കുന്നു. To maintain the sense of sacredness of the self in a secular world എന്നാണ് ഡീ ക്രെഡിക്കോ പറഞ്ഞത്. മിർസിയ എലിയാഡ്സിന്റെ വാക്കുകൾ The primer experience of sacred space എന്നാണ്. നമുക്ക് ഉള്ളിന്നുള്ളിൽ നാം

ഏറ്റവും വിശുദ്ധമായി സൂക്ഷിക്കുന്ന ചില അനുഭവതലങ്ങളുണ്ട്. അവിടെയാണ് സംഗീതം തൊട്ടുണർത്തുന്നത്. In a profane world of media-made secondary experience which amongs to the profane of the process of experience. ഈ പാവന മൃദുസ്പർശം അമൂല്യമായൊരനുഭവമാണ്. (ഡീ ക്രെഡിക്കോ)

ഇത്തരം ആത്മീയാനുഭവം നല്കുന്ന കല നമുക്ക് ആത്മശക്തി നല്കുന്നു. ആത്മവിശ്വാസവും നല്കുന്നു. സംഗീതം നല്കുന്ന ദൃശ്യരൂപങ്ങൾ (visual light motifs) അവയുടെ ജാമിതീയ ശുദ്ധരൂപത്തിൽ പ്രപഞ്ചത്തിന്റെ ഏറ്റവും നിഗൂഢമായ താളങ്ങളും ഋതങ്ങളും നമ്മുടെ നാഡീവ്യൂഹത്തിൽ പ്രതിബിംബിപ്പിക്കുന്നതാണ്. ഈ ജെസ്റ്റാൾട്ടിന്റെ അനുഭൂതിരസത്തിന്റെ പൂർണ്ണതയിൽ നാമറിയാതെ അതീന്ദ്രിയമായ ആത്മീയതലം സ്പർശിക്കുന്നു.

ഇവിടെ ഒരുദാഹരണത്തിന്, യേശുദാസിന്റെ സംഗീതത്തിന്റെ ജ്യാമിതീയതലത്തെ സ്പർശിച്ച അഭിലാഷിന്റെ കവിത ഉദ്ധരിക്കുന്നു. (3 കവിതകൾ)

## Cubist Singer

Poem dedicated to Dr. K.J. Jesudas, Carnatic music maestro and leading playback singer, written after a concert at Alwaye, Kerala,1998.)

Arcs
of time
pass through the eye
of earth and sky,
concentric circles
of meanings
whirl between.
Triangles of logic
Invert tips
Into deep blue intellect;
Monuments of pleasure erect themselves
Rightangled at the skin.
Sound is compass
Chisel and protractor
And more for this Picasso.

## A musical night (21.1.94)

The wintry January night
Soothes the mind with musical might
The serene melodious night
Takes the soul on an immortal flight.
The master flautist
By an inspired caress
My mundane thoughts obliterate
Like tears from a child s face,
By maternal caress on chubby cheeks.
The mellifluous currents
Mohan and Hamsadwani
Drifts this tiny yacht
Into the blindering solitude
Of the five oceans of sublimity.
Into the content night I came
Ears swimming with septal notes
And casts a cursory glance
At the firmament vast.
Transfixed I stand,
As the sevenstars
In their unflinching haste
Echo the flautist to eternity.
The instant flash
Then the soul submerges
Indivisible oceans of sublimity.

## THE SPARK

(To Jesudas.16.3.94 calicut)

Those glowing moments with a musical vision,
To me is like oil to the wick
Those eternal moments with an inspired soul
To me are like stars to the night sky.
The hands that greeted mine with a touch
Charged the veins with a current strange
The hushed majestic voice,swimming in my ears
Helped me to visualize the masterly hands,
Whose gentle caress had awakened.

The dormant music in him.
The ascetic countenencefloated across my eyes
The blissful picture of a calm fathomless ocean
And in his twinkling eyes saw I,
The spark that issued forth
From the smouldering center,
Of the massive Catherine wheel.
How exhilarating ,if my pen were endowed
With half the magic,
That flows from your vocal chords.
How vivifying ,if the same nectar,
That you have tasted
Gives my longing heart,
A satiating taste.
Humble wishes of an everoptimistic mind
For the kindred spark from the same wheel
Dwells too in my spirit.

കഴിഞ്ഞ അദ്ധ്യായത്തിൽ പാശ്ചാത്യക്ലാസിക്കൽ സംഗീതത്തിൽനിന്ന് ദൃശ്യമായ സ്വരവർണ്ണമാലികകളുടെ ജ്യാമിതീയ ദൃശ്യരൂപങ്ങളുടെ പൂർണ്ണത പരാമർശിച്ചു. ഇവിടെ യേശുദാസിന്റെ ക്ലാസിക്കൽ സംഗീതത്തിന്റെ സ്വരവർണ്ണമാലികകളുടെ ദൃശ്യരൂപങ്ങൾ എങ്ങനെ ഒരു രസികചിത്തത്തെ ആത്മാനുഭൂതിയുടെ അപൂർവ്വതലങ്ങളിലേക്ക് ഉയർത്തി എന്നു കാണുക. 1994-ൽ 22 വയസ്സുള്ള കവി 1998 ആവുമ്പോഴേക്ക് ആ ജ്യാമിതീയശില്പചാരുതയുടെ ആനന്ദാനുഭവം കാലദേശാവധികളെ കടന്നുനില്ക്കുന്ന നാദലയയോഗമായിത്തന്നെ അറിയുന്നു എന്ന് ശ്രദ്ധിക്കുക. വാഗ്നറുടെ സംഗീതം സൃഷ്ടിച്ച ദൃശ്യവർണ്ണരൂപം ഇതിനോട് താരതമ്യപ്പെടുത്തുക. പോയറ്റിക് സിംബോളിസം വാസ്തവത്തിൽ കവിയുടെ മനസ്സിലെ Visual light motif ആണ്. കവിഹൃദയം അറിഞ്ഞ ഗായകർ അതിനെ പ്രകാശിപ്പിക്കുമ്പോൾ രസികർ അതനുഭവിക്കുന്നു. ഗായകരുടെ ഭാവലയത്തിന്റെ Visual light motif കളോടു ചേർന്നാലേ രസികർക്ക് അതേ light motif-കൾ കാണാനും അനുഭവിക്കാനും സാധിക്കുകയുള്ളൂ. അതായത് കവിചിത്തം, ഗായകചിത്തം, രസികചിത്തം ഇവ ഒരേ Visual light motif അനുഭവിക്കുന്ന അദ്വൈതാനുഭൂതിയാണത്. ഏറ്റവും മധുരവും മൃദുലവുമായ (colour tonality സൃഷ്ടിക്കുന്ന ഭാവസാന്ദ്രമായ സംഗീതം ഗായകർ തങ്ങളുടെ സർഗ്ഗചേതനയിൽനിന്ന് ആവാഹിക്കാതിരുന്നാൽ കവി ഉദ്ദേശിച്ച effect രസികരിൽ ഉണ്ടാക്കാൻ സാദ്ധ്യമല്ല. അതായത് കവിയെ സംബന്ധിച്ചിടത്തോളം മറ്റൊരാളിലേക്ക് തന്റെ സന്ദേശം നല്കാൻ ഗായകരെക്കൂടാതെ സാധിക്കുന്നില്ല. രസികരെ സംബന്ധിച്ച് ഗായകരിലൂടെയല്ലാതെ രസാനുഭവം സാദ്ധ്യമല്ല. ഇത് മനസ്സിലാക്കിയാൽ കവിയെക്കാൾ, രസികനേക്കാൾ കേന്ദ്രസ്ഥാനീയർ ഗായ

കർ തന്നെ, എന്നംഗീകരിക്കുന്നതിൽ ബുദ്ധിമുട്ട് വരില്ല. അവിടെ 'ഈഗോ' വിചാരിച്ചിട്ട് കാര്യമില്ല. അനന്തതയോട് സംവദിക്കാൻ അതീന്ദ്രിയതലങ്ങളെ സ്പർശിക്കുന്ന ഗതിഗമകങ്ങളോടുകൂടിയ സംഗീതത്തിന്റെ കഴിവിനെ പരമാവധി ഉപയോഗിക്കുന്നതാണ് ഇന്ത്യൻ ക്ലാസ്സിക്കൽ സംഗീതം.

സ്പിരിചലിസം അഥവാ ആത്മീയത മൃത്യുവെക്കുറിച്ച് ബോധവും അതിനെ അതിജീവിക്കുന്ന അമൃതത്വ സങ്കല്പവും ചേർന്ന ഒന്നാണ്. ഗുരുപരമ്പരകളിലൂടെ മൃത്യുവെ അതിജീവിച്ചുകൊണ്ട് അമൃതത്വം നുകരുന്ന വിദ്യകളിൽ കലകളിൽ ഏറ്റവും ഉദാത്തവും പാവനവുമാണ് സംഗീതം. ഓരോ സ്വരവും ഓരോ താളവും ഓരോ രാഗവും ഈ പാവനതയുടെ മുദ്ര ചാർത്തിയതാണ്.

ജ്ഞാനസംബന്ധരുടേയോ ത്യാഗരാജരുടേയോ സ്വരം നാം കേട്ടിട്ടില്ല. (അന്നന്ന് ജീവിച്ചിരിക്കുന്നവർ മാത്രം കേട്ടു.) ഗന്ധർവ്വനാദമായറിയപ്പെട്ട മഹാവൈദ്യനാഥന്റെ സ്വരവും കേട്ടവർ ചുരുക്കം. (ആദ്യത്തെ Recorded ക്ലാസിക്കൽ മ്യൂസിക്ക് അദ്ദേഹത്തിന്റേതാണ്.) മറ്റൊരു ഗന്ധർവ്വനാദം ഇന്നു നമുക്കുണ്ട്. ഭാരതത്തിന്റെ അമൂല്യസമ്പത്തായ മേളകർത്താരാഗങ്ങൾ ഈ ഗന്ധർവ്വനാദത്തിൽ റെക്കോർഡുചെയ്ത് സൂക്ഷിക്കുന്നത് സംഗീതശാസ്ത്രത്തിനും രാഗചികിത്സയ്ക്കും നാദലയയോഗത്തിലൂടെ സംഗീതത്തിലെ ആത്മീയാനുഭൂതി തിരയുന്നവർക്കും കലാരസികർക്കും ഉപകാരപ്രദമാവും.

# 7
# അതീന്ദ്രിയ ലയയോഗം

നാദത്തിന്റെ aesthetic അനുഭവത്താൽ നമ്മുടെ ബയോളജിക്കൽ സിസ്റ്റത്തെ anaesthetise ചെയ്ത് സർവ്വരോഗഹാരിയും സർവ്വവേദനാഹാരിയുമായി പ്രവർത്തിക്കുന്നു സംഗീതം. അതിനാൽ നാദം, പ്രകാശം ഇവയുടെ ലയനമായ സംഗീതത്തെ രാഗചികിത്സ എന്നപേരിൽ മനുഷ്യവംശത്തിന്റെ വേദനകൾക്കു മരുന്നായിക്കണ്ടു, ഋഷീശ്വരന്മാർ. നാദലയയോഗം ബ്രഹ്മാനുഭവമാണ്. ശമദമാദികളോടുകൂടി പ്രാണഹംസ ധ്യാനം ചെയ്ത് ധ്യാനം, ധാരണ, സമാധി അവസ്ഥയിൽ എത്തുന്ന നാദലയയോഗത്തിൽ നമ്മുടെ നാഡീവ്യൂഹമായ കുണ്ഡലിനി ഉത്ഥാനം ചെയ്ത് സഹസ്രാരത്തിൽ ശിവനോടൊപ്പം ചിത്സ്വരൂപിണിയായി ആനന്ദാനുഭവം നുകരുന്നു. ആനന്ദത്തിൽ വേദനയില്ല; രോഗമില്ല; ദ്വൈതമില്ല.

ഒരു രാഗത്തിൽ മാത്രമല്ല എല്ലാരാഗത്തിലും healing power ഉണ്ട്. അലോപ്പതി മാർഗ്ഗത്തിലുള്ളപോലെ ഇന്നരോഗത്തിന് ഇന്നരാഗം എന്ന രീതിയല്ല രാഗചികിത്സയിൽ ഉള്ളത്. രാഗചികിത്സ, യോഗശാസ്ത്രം, മന്ത്രശാസ്ത്രം, തന്ത്രം, ആയുർവ്വേദം ഇവയുടെ സമന്വയമാകയാൽ ഒരു ഹോളിസ്റ്റിക്ക് സമീപനമാണ്. ഈശ്വരന്റെ ഒരു നാമം ജപിച്ചാൽ ഒരു രോഗം മാറും; മറ്റൊന്നു ജപിച്ചാൽ മറ്റൊന്നു മാറും എന്നൊക്കെ പറയുന്നതുപോലെ അശാസ്ത്രീയതയുണ്ട്, ഒരു രാഗം ഒരു രോഗം മാറാനുള്ളതാണ് എന്ന പ്രസ്താവനയിൽ.

ഷഡ്ചക്രനിരൂപണത്തിൽ കുണ്ഡലിനിയുടെ മധുരനാദം പ്രേമലോലരായ ഒരുപറ്റം തേനീച്ചകളുടെ മന്ദ്രമായ മൂളൽപോലെയാണെന്നും അവൾ പ്രാണഹംസചലനത്തിൽ പ്രപഞ്ചത്തിലെ സർവ്വജീവനെയും സംരക്ഷിക്കുന്നു എന്നും, മൂലാധാരഗഹ്വരത്തിൽ തിളങ്ങുന്ന ഒരു പ്രകാശഹാരം പോലെ ചുരുണ്ടിരിക്കുന്നു എന്നും കാണാം. നാദപ്രകാശങ്ങളുടെ ഈ സംഗമശക്തിയാണ് ജീവാത്മാക്കളെ സൃഷ്ടിച്ചും രക്ഷിച്ചും സംഹരിക്കുന്നത്. പരിശുദ്ധജീവിതം നയിക്കുന്ന ഗുരുഭക്തിയുള്ള അനുഗൃഹീതഗായകരിൽ അവൾ പൂർണ്ണമായി ഉണർന്ന് സുസ്വരമായി, സുവർണ്ണങ്ങൾ ഉച്ചരിപ്പിക്കുന്നു; ഭാവരസമാധുര്യം സൃഷ്ടിക്കുന്നു. നാദലയയോഗം നമ്മുടെ പ്രതിരോധശക്തി കൂട്ടുന്നു (ഇന്റർലൂക്കിൻ സ്രാവം കൂട്ടുന്നു). എൻഡോർഫിൻ സ്രാവത്താൽ വേദന കുറയ്ക്കുന്നു. ഗർഭാവസ്ഥയിൽത്തന്നെ കുട്ടികൾക്ക് നല്ല സംഗീതം കേൾപ്പിക്കുന്നത് നല്ലതാണ്. ഹിരണ്യകശിപുവിന്റെ ആസു

രജനികേന്ദ്രത്തിൽനിന്ന് ഉണ്ടായിട്ടും ഗർഭാവസ്ഥയിൽ നാരദന്റെ മധുരമായ ഹരിനാമകീർത്തനം കേട്ട പ്രഹ്ലാദൻ തന്റെ കുലത്തിന്റെ അസുരസ്വഭാവമില്ലാത്തവനായി ജനിച്ചു. രാഗരസികർ രാഗദ്വേഷാദികൾക്കതീതരും ശാന്തരുമായിത്തീരുന്നു.

പശുവും ശിശുവും ചെടിയും പാമ്പും രാഗം കേട്ട് ലയയോഗമടയുന്നത് രാഗത്തെക്കുറിച്ച് ഒരറിവും കൂടാതെയാണ്. കുഞ്ഞുങ്ങൾ താരാട്ടു കേട്ടുറങ്ങുന്നത് അത് നീലാംബരിയാണോ എന്ന് അന്വേഷിച്ചിട്ടല്ല. അതുപോലെ രോഗികൾക്കും രാഗനാമമോ അതിന്റെ സ്വഭാവമോ അറിയേണ്ടതില്ല. അതിലെ ഭക്തി, കരുണ, സ്നേഹം സാന്ത്വനം മുതലായ ഭാവങ്ങൾ അനുഭവിക്കാനാവണം; സുഖമുള്ള സ്വരത്തിൽ ലയിക്കാനാവണം. ഓരോ രോഗിയും പ്രത്യേകം പ്രത്യേകം ശ്രദ്ധ അർഹിക്കുന്നു. ഓരോരുത്തരെയും പ്രത്യേകം പ്രത്യേകം assess ചെയ്ത് യോജിക്കുന്ന രാഗം തെരഞ്ഞെടുത്ത് കൊടുക്കുന്നതിലാണ് തെറാപ്പിസ്റ്റിന്റെ വിജയം. ഗ്രൂപ്പ് തെറാപ്പി (ഭജൻ, കച്ചേരി)കൊണ്ട് ഓരോരോ രോഗിക്കും ഫലമുണ്ടാക്കാനാവുകയില്ല. സമൂഹത്തിന് മുഴുവൻ ശാന്തിയുണ്ടാക്കാനാവുകയും ചെയ്യും. രോഗിയും തെറാപ്പിസ്റ്റും ഗായകനും തമ്മിൽ വളരെ വൈകാരികവും വ്യക്തിപരവുമായ ഒരു വിശ്വാസവും സ്നേഹവും ഉണ്ടാവുന്നത് വേഗം ഫലസിദ്ധി ഉണ്ടാക്കും.

ശരീരത്തിന്റെ ബേസൽ മെറ്റബോളിക് (BMR) ശ്വാസഗതി, രക്തസമ്മർദ്ദം, മനസ്സിലെ വികാരങ്ങൾ, ശാരീരികമായ വേദനകൾ ഇവയിലെല്ലാം സംഗീതം വ്യത്യാസം വരുത്തുന്നു. മനുഷ്യന്റെ ശബ്ദത്തിൽ ശക്തി ഉണ്ട്. ഡോൺ കാംപ്ബെൽ മനുഷ്യന്റെ ശബ്ദത്തെ ഓർമ്മ കൂട്ടാനും രോഗചികിത്സയ്ക്കും ഉപയോഗിക്കുന്നു. മധുരമൃദുലമായ വാക്ക് രോഗശാന്തി വരുത്തും. പരുഷമായ വാക്ക് മറിച്ച് ഫലം ഉണ്ടാക്കും. ആകാരാദി ദീർഘാക്ഷരങ്ങളാൽ ശബ്ദത്തെ എന്നും കൃത്യസമയത്ത് ടോൺ ചെയ്താൽ അഭയരും വികാരരഹിതരും, ശാന്തരും വേദനകളില്ലാത്തവരും ആവും. ടോണിംഗ് മസ്തിഷ്കതരംഗങ്ങളെ സ്വീകരിക്കുന്നു; ശ്വാസഗതി ക്രമീകരിക്കുന്നു; ഹൃദയത്തിന്റെ മിടിപ്പ് ക്രമമാക്കുന്നു. ആരോഗ്യം തരുന്നു. ബുദ്ധി, മനസ്സ്, ശരീരം—ഇവയിലെല്ലാം ആത്മീയസംഗീതം ആരോഗ്യകരമായി പ്രവർത്തിക്കുന്നു. ബ്രാഹ്മമുഹൂർത്തത്തിൽ തംബുരുനാദത്തോടെ ഓങ്കാരം ഉച്ചരിച്ച് 2 ആഴ്ച കഴിയുമ്പോഴേക്കും ഈ ഫലങ്ങൾ കാണാൻ തുടങ്ങും. നിരന്തരമായി സംഗീതത്തിൽ രമിക്കുന്ന രസികർ ആത്മീയവും ബൗദ്ധികവും മാനസികവും ശാരീരികവുമായി ആരോഗ്യം നേടുന്നു. ജീവാത്മപരമാത്മ ലയയോഗത്തിനാണ് നാദലയയോഗം പരിശീലിക്കുന്നത്. ഈശ്വരനും മനുഷ്യനും തമ്മിൽ ഉള്ള ലയനമാണത്. ഭക്തനും ഭഗവാനും തന്മയീഭവിക്കുന്ന മധുരഭാവവും പരമവ്യോമഭാവവും ഗായകർ ആവിഷ്കരിക്കുമ്പോൾ ഗായകരും രസികരും (ജീവാത്മാക്കൾ) ഈശ്വരനിൽ തന്മയീഭവിക്കുന്ന അദ്വൈതാനുഭൂതി നുകരുന്നു. ലോകത്തിന്റെ സർവ്വവ്യാധികൾക്കുമുള്ള പ്രശമനൗഷധം ഈ തന്മയതയാണ്.

# 8

# ചികിത്സാരംഗത്ത് മൂല്യാധിഷ്ഠിത വിദ്യാഭ്യാസം

$E = mc^2$ എന്ന ശാസ്ത്രസമവാക്യത്തിലെ ഊർജ്ജത്തിൽനിന്ന് നാമിപ്പോൾ സമൂഹത്തിലെ മൂല്യങ്ങളുടെ ഊർജ്ജത്തിലേക്ക് പ്രവേശിക്കയാണ്. ഇവിടെ വ്യക്തിയുടെ efficiency (ബലം) സമൂഹത്തിന്റെ ബലം വ്യക്തിയുടെ എനർജി, സമൂഹത്തിന്റെ എനർജി ഇവയ്ക്ക് വ്യത്യസ്തമായൊരു സമവാക്യം സ്വീകരിക്കണം. അനവധി വ്യക്തികൾ ചേർന്ന സമൂഹത്തിന്റെ ബലവും ഊർജ്ജവും അതിലെ വ്യക്തികളുടെ ബലോർജ്ജങ്ങൾക്ക് ആനുപാതികമാണ്.

1) Energy = Motivation x Committment x Confidence x Creativity
ഊർജ്ജം = പ്രചോദനം x ശ്രദ്ധ or താത്പര്യം x ആത്മവിശ്വാസം x സൃഷ്ടിപരത.

2) Efficiency = $(e)^3 - f$
$e^3$ = enthusiasm x experience x expertion
f = frustration

ഒരു വിഷയത്തിലുള്ള അറിവും കഴിവും ഉത്സാഹവും കൂടുകയും മനസ്സിൽ frustration ഇല്ലാതിരിക്കുകയും ചെയ്താൽ Efficiency കൂടും.

ചാൾസ് സ്കിന്നറുടെ വിദ്യാഭ്യാസ മനഃശാസ്ത്രത്തിൽ വൈകാരിക പക്വതയെ ഇങ്ങനെ വിശദമാക്കുന്നു: Emotional maturity means the degree to which the person has realised his potential for richness of living and has developed his capacity to enjoy things to relate himself to others, to love and to laugh. His capacity for whole-hearted sorrow when an occasion for grief arises. His capacity for expressing anger when faced with .... that would rile the temper of any reasonably tolerent or sensible persons. And his capacity to show fear where there is occasion to be frightened without feeling a need to use a false mask of courage such as must be assumed by persons afraid to admit that they are afraid.

ഒരു സമഗ്രദർശനത്തിന്റെ അഭാവം കൊണ്ടുണ്ടായ മൂല്യച്യുതി ഇന്നു സമൂഹത്തിലാകെ ഉണ്ട്. ഇതിന്റെ അലകൾ വൈദ്യശാസ്ത്രരംഗത്തും ഉണ്ട്. സമൂഹത്തെയും മാനവരാശിയെയും രോഗികളിലൂടെ സേവിക്കാനുള്ള അവ

സരമാണ് തന്റെ വിദ്യ എന്ന് ഗ്രഹിക്കാതെ തൊഴിലിന്റെ മാന്യത നശിപ്പിക്കുന്ന പ്രവണതകൾ ഏറിവരികയാണ്. വിദ്യാഭ്യാസരംഗത്തും ശാസ്ത്രഗവേഷണരംഗത്തും ഒക്കെ ഈ പ്രശ്നം വന്നിട്ടുണ്ട്. ഇതിനെക്കുറിച്ച് വൈദ്യശാസ്ത്രരംഗത്തു പ്രവർത്തിക്കുന്ന ഒരദ്ധ്യാപിക എന്നനിലയിൽ ഏറെ ചിന്തിച്ച്, പഠിച്ച് എനിക്ക് തോന്നിയ പോംവഴികളാണ് താഴെ കൊടുക്കുന്നത്.

(1) മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തെ വൈദ്യശാസ്ത്രകോഴ്സിന്റെ ഒരു ഭാഗമാക്കുക.

(2) Institute of human values in health care എന്ന പേരിൽ ഒരു സ്ഥാപനവും അതിൽ ഒരു മ്യൂസിക് തെറാപ്പികോഴ്സും ഏർപ്പെടുത്തുക.

(3) ഗ്രാമങ്ങളെ ദത്തെടുത്ത് ആരോഗ്യഗ്രാമങ്ങളായി വളർത്തിയെടുക്കുക. ഇങ്ങനെ രാഷ്ട്രത്തെ മുഴുവൻ വ്യക്തിത്വവികസനത്തിനും മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തിനും ഉള്ള സർവ്വകലാശാലയാക്കി വളർത്തുക.

കണക്ഷനിസ്റ്റ്, ഫങ്ഷനൽ ജെസ്റ്റാൾട്ട് എന്ന മൂന്നു വിദ്യാഭ്യാസ സിദ്ധാന്തങ്ങളും ചേർന്ന ഒരു രീതിയാണ് ഞാൻ ഇതിന്നവലംബിച്ചത്.

(1) (കണക്ഷനിസ്റ്റ്)




(2) (ഫങ്ഷണൽ) വ്യത്യസ്ത മേഖലകളിൽ ഗവേഷണം നടത്തി അവയെക്കുറിച്ച് സമഗ്രമായ അറിവ് നേടുക; വ്യക്തമായ നിഗമനങ്ങളിലെത്തുക—ആധുനികമനശാസ്ത്രജ്ഞരും വിദ്യാഭ്യാസവിചക്ഷണരും അംഗീകരിച്ച റിസർച്ച് മെത്തേഡോളജിയാണിത്. യൂണിവേഴ്സിറ്റി അംഗീകൃതമായ കോഴ്സുകൾ സഹിതം.

(3) ജെസ്റ്റാൾട്ട് അഥവാ ഫീൽഡ് തിയറി: ഒരു വ്യക്തിയുടെ കർമ്മങ്ങളെ നിയന്ത്രിക്കുന്ന മനസ്സ്, ബോധം—ആ ബോധത്തിന്റെ കഴിവുകളെക്കുറിച്ച് അയാൾക്കുള്ള ബോധം—ഇതിനെ അംഗീകരിക്കുന്ന ഒരേ ഒരു സമഗ്രസിദ്ധാന്തമാണ് ജെസ്റ്റാൾട്ട്.

ചിന്തിക്കുക, അറിയുക, ബോധം ഉണരുക, ബോധവത്കരിക്കുക, ലക്ഷ്യത്തെക്കുറിച്ച് ബോധമുണ്ടാവുക, താർക്കികചിന്തയിൽനിന്ന് പ്രവചിക്കാനും പ്രവചിച്ചത് സഫലമാകുമോ എന്ന് കാത്തിരിക്കാനും കഴിയുക—അത്തരം ശാസ്ത്രത്തിൽ വിശ്വസിക്കുക—മനുഷ്യരെ ഇതരജീവികളിൽനിന്ന് വ്യത്യസ്തരാക്കുന്ന ഈ പ്രത്യേകതകളൊക്കെ ജെസ്റ്റാൾട്ടിന്റെ പഠനത്തിൽപ്പെടുന്നു. ഇവിടെ വ്യക്തി നിരന്തരം മാറുന്ന ഒരു സജീവമണ്ഡലത്തിൽ വിന്യസിക്കപ്പെട്ട, അതിന്റെതന്നെ ഒരു ഭാഗവും കൊച്ചുമാതൃകയുമായ മറ്റൊരു സജീവമണ്ഡലമാണ്—ഈ രണ്ടു മണ്ഡലങ്ങളുടെ പരസ്പര പ്രചോ

ദനത്താൽ ഒരാൾക്കു സംഭവിക്കുന്ന മാറ്റങ്ങളുടെ ആകത്തുകയാണ് അദ്ധ്യയനം അഥവാ വിദ്യാഭ്യാസം. ജെസ്റ്റാൾട്ടിന്റെ പിതാവായ വെർഥിമർ ഈ മാറ്റത്തിനുപോലും ക്രമമായ ഒരു അടുക്കും ചിട്ടയും താളവും ഉണ്ട് എന്നും, ഈ ഋതം അറിഞ്ഞാൽ സമതുലനാവസ്ഥ സാദ്ധ്യമാവുമെന്നും കരുതി പ്രപഞ്ച, ബയോ റിഥങ്ങളുടെ ഋതുതാളത്തെ അറിയുന്ന നാദലയ യോഗം ഇതിന്റെ ഒരു മാതൃകയാണ്.

തെരഞ്ഞെടുത്ത് ചിട്ടപ്പെടുത്തിയ ഒരു പാഠ്യപദ്ധതി, അതിനോടുള്ള അദ്ധ്യേതാവിന്റെ പ്രതികരണം മാനസികപ്രക്രിയകൾ ഇവയൊക്കെ വേണം ഒരു പുതിയ അക്കാദമിക് കോഴ്സ് തുടങ്ങാൻ.




കോസ്മിക് എനർജി സർക്യൂട്ടിന്റെ ഒരു ഭാഗമായ മനുഷ്യശരീരത്തിലൂടെ പ്രവേശിക്കുന്ന വൈദ്യുതകാന്തികശക്തിയുടെ അളവ്

C = V/R എന്ന സമവാക്യത്താൽ നിർണ്ണയിക്കാം.

C = Electricity in ampire

V = Potential in volt

R = Resistance in ohms

R കുറയുകയോ V കൂടുകയോ ചെയ്താൽ കൂടുതൽ ശക്തമായ കാന്തികമണ്ഡലം ഉണ്ടാക്കിക്കൊണ്ട് വൈദ്യുതി പ്രവഹിക്കും. സാധന, യമ നിയമാദികൾ, പരിശുദ്ധജീവിതം, ധ്യാനം ഇവകൊണ്ട് സ്വന്തം ശരീരത്തിലെ natural isotope സ്വാഭാവികമായ കാന്തികവൈദ്യുതിയെ വർദ്ധിപ്പിക്കുന്നു. നാദലയയോഗം ഇതിന് സഹായിക്കും. ഈ ശക്തി നമ്മുടെ ശരീരത്തെ പ്രപഞ്ചോർജ്ജം പ്രവഹിക്കുന്ന ഒരു മീഡിയമാക്കുന്നു. അഥവാ അതിന്റെ ബോധം ഉദിച്ച മീഡിയം (സജ്ജീകരിക്കാത്ത ശരീരത്തിലൂടെ ഇതിന്റെ പ്രവാഹം ഉണ്ടെങ്കിൽപ്പോലും വളരെ ദുർബ്ബലമായിരിക്കും.) ജലാത്മകമായ

മനോകാരകത്വമുള്ള ചന്ദ്രമണ്ഡലത്തെ നിയന്ത്രിച്ച് അഗ്നിയായ സൂര്യമണ്ഡലാന്തർഗ്ഗത കോസ്മിക് റേഡിയോ പ്രസരത്തെ പൃഥി (ശരീരം)യിലൂടെ പ്രവഹിപ്പിക്കുന്ന ലയയോഗമാണ് മാനസികശാരീരികബൗദ്ധികപ്രവർത്തനങ്ങളുടെ സന്തുലിതാവസ്ഥയിലൂടെ മൂല്യങ്ങളെ പുനഃസ്ഥാപിക്കുന്നതും വിദ്യയെ ഉദാത്തമാക്കുന്നതും സമൂഹസംസ്കാരങ്ങളെ സംരക്ഷിക്കുന്നതും. ആയുർവ്വേദത്തിലെ ഋതുചര്യാവിധികൾ ഇവിടെ പ്രസക്തമാണ്.

ശിശിരോഥവസന്ത ശ്ച ഗ്രീഷ്മ വർഷാ ശരദ്ധിമഃ

ശിശിരം, വസന്തം, ഗ്രീഷ്മം = ഉത്തരായനം. ഉഷ്ണം വർദ്ധിക്കുന്നു. ശരീരബലം ക്ഷയിക്കുന്നു.

വർഷം, ശരത്, ഹേമന്തം = ദക്ഷിണായനം—ഉഷ്ണം കുറയുന്നു. ശരീരബലം പുഷ്ടമാകുന്നു. ഹേമന്തത്തിൽ പിത്തം ശമിക്കും. ജഠരാഗ്നി ബലപ്പെടും. ഹേമന്ത, ശിശിരങ്ങൾ കഫകാലമാണ്. രാവിലെ ഉപ്പും പുളിയുമുള്ള ഭക്ഷണം കഴിക്കണം. എണ്ണ തേച്ച് വ്യായാമം, ക്രമമായ വെയിൽ കൊള്ളൽ ആചമനശൗചാദികൾക്ക് ചൂടുവെള്ളം, രാത്രി ചൂടുനല്കുന്ന വസ്ത്രങ്ങൾ-(ശരീരോഷ്മാവിന്റെ ചൂടുള്ള വെള്ളത്തിൽ കുളിക്കണം.)

ശിശിരത്തിൽ തണുപ്പുണ്ടാവും. വാതോപദ്രവം കൂടും. ഹേമന്തകാലചര്യകൾ നിഷ്ഠയോടെ അനുഷ്ഠിക്കണം.

വസന്തം (April/May) വാതകഫകാലം

ഗ്രീഷ്മം—വാതകാലം

വർഷം—പിത്തകോപം

ശരദൃതു—ഉഷ്ണാരംഭം. വാതവികാരം ശമിക്കുന്നു; പിത്തരോഗം വരുന്നു. ഗ്രീഷ്മശരദൃതുക്കളിൽ നിലാവുകൊള്ളണം. പകൽ സൂര്യരശ്മിയും രാത്രി ചന്ദ്രരശ്മിയും ഏറ്റ ശുദ്ധസ്നിഗ്ദ്ധ ജലത്തിൽ (അംശൂദകം) എന്നും രാവിലെ കുളിച്ചാൽ ത്രിദോഷകോപം മാറും. ഋതുക്കളിൽ അതാതു ദേശത്തുണ്ടാവുന്ന ഋതുഫലങ്ങൾ ധാന്യങ്ങൾ എന്നിവ കഴിക്കുകയും, സംഗീതം ശ്രവിക്കുകയും ചെയ്യുന്നത് നല്ലതാണ്. ഇതൊക്കെ ഒരു ജീവിതരീതിയാണെന്നും മതാചാരമല്ലെന്നും ജനങ്ങളെ ബോദ്ധ്യപ്പെടുത്തലാണ് ആദ്യം ചെയ്യേണ്ടത്. ഈ ഋതുചര്യ ദിനചര്യകളുടെ ഒരു ഭാഗമാണ്, രാഗചികിത്സ അഥവാ ശാബ്ദിക ഭേഷജവും.

പ്രൊഫഷണൽ ലക്ഷണങ്ങൾ: പ്രൊഫഷണൽ ഒരു മാനേജ്മെന്റിന്റെ തൊഴിലാളിയല്ല. എന്താണ് വിദ്യാഭ്യാസ മനഃശാസ്ത്രജ്ഞർ പ്രൊഫഷണലിന് കൊടുക്കുന്ന നിർവ്വചനം? ലക്ഷണങ്ങൾ?

(1) മറ്റൊരാളുടെ ഉപദേശമോ മേൽനോട്ടമോ കൂടാതെ തന്റെ ധർമ്മം ചെയ്യാനാവും. (2) സ്വയം ഒരു തൊഴിലാളിയായി കരുതുകയില്ല. (3) മണിക്കൂറുകീറി ജോലിക്കു വേതനം ചോദിക്കുകയില്ല. (4) സ്വന്തം കർമ്മത്തിന്റെയും പരിശ്രമങ്ങളുടെയും ഫലം നന്നായാലും ചീത്തയായാലും അതിന്റെ ഉത്തരവാദിത്വം ഏറ്റെടുക്കാൻ തയ്യാറാവും. (5) സ്വന്തം കഴിവുകൾ മെച്ചപ്പെടുത്താൻ സദാ പരിശ്രമിക്കും. (6) താൻ പഠിച്ച ശാസ്ത്രശാഖയ്ക്കും തൊഴിൽരംഗത്തിനും ജ്ഞാനവും മഹിമയും കൂടുന്നവിധം തനതായ സംഭാവനകൾ ചെയ്യാൻ കഴിയും. (7) മറ്റുള്ളവരുടെ വിശ്വാസങ്ങളെ മാനിക്കും.

(8) സഹപ്രവർത്തകരോട് വിശ്വസ്തത പുലർത്തും. (9) ഊഹാപോഹങ്ങളും കേട്ടുകേൾവികളും വർജ്ജിക്കും. (10) പ്രശ്നങ്ങൾ നേർവഴിയിലൂടെ പരിഹരിക്കും. (11) പ്രൊഫഷണൽ ഉത്തരവാദിത്വങ്ങൾ പാലിക്കും. (12) മറ്റുള്ളവരെ ചൂഷണം ചെയ്തുകൊണ്ട് താൻ നന്നാകാൻ ശ്രമിക്കുകയില്ല. (14) സ്വന്തം പ്രൊഫഷനിൽ അഭിമാനം കൊള്ളും. (15) സേവനമാണ് പ്രഥമ ലക്ഷ്യം.

ഈ മൂല്യങ്ങളോടുകൂടിയ പൗരന്മാരെ സമൂഹത്തിന്റെ എല്ലാ രംഗത്തും വാർത്തെടുക്കണം. അതിന്നുള്ള ഒരു ശ്രമമാണ് വൈദ്യശാസ്ത്ര രംഗത്ത് value based education-നുവേണ്ടി ഞാൻ നടത്തുന്നത്. അന്തഃപ്രചോദനമുള്ള വ്യക്തികൾ രാഷ്ട്രവികസനത്തിനും, ആധുനികവത്കരണത്തിനും, അദ്ധ്യാപനം, ഗവേഷണം, consultancy എന്നീ മേഖലകളിൽ സന്തുലിതാവസ്ഥ പാലിക്കാനും ആവശ്യമാണ്. സീനിയറിനോടുള്ള അതിരുകവിഞ്ഞ വിനയാഭിനയം, ജൂനിയറോടുള്ള അതിർകവിഞ്ഞ യജമാനമനോഭാവം—ഇവ ലക്ഷ്യപ്രാപ്തിക്കും ഉന്നമനത്തിനും വിഘാതമാണ്. നല്ല പ്രൊഫഷണലുകളുടെ സേവനംകൊണ്ട് സ്ഥാപനങ്ങളും രാഷ്ട്രവും സർവ്വതോമുഖമായ പുരോഗതി നേടുന്നു. ഒരു പ്രൊഫഷണലിന് സമ്പൂർണ്ണ ഉത്തരവാദിത്വങ്ങൾ നിറവേറ്റാൻ സ്ഥാപനത്തിന്റെ അംഗീകാരവും പ്രചോദനവും ലഭിച്ചേതീരൂ.

## ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹ്യൂമൻ വാല്യുസ് ഇൻ ഹെൽത്ത് കെയർ

ഇതിൽ പ്രധാനമായും 4 കാര്യങ്ങളാണ് പ്ലാൻ ചെയ്തത്.

1. രാഗചികിത്സയിൽ സർട്ടിഫിക്കേഷൻ കോഴ്സ്, അഡ്വാൻസ്ഡ് സർട്ടിഫിക്കേഷൻ കോഴ്സ്.
2. ഫെല്ലോഷിപ്പ് പ്രോഗ്രാമുകൾ
3. മെഡിക്കൽ വിദ്യാർത്ഥികളുടെ കരിക്കുലത്തിൽ മൂല്യാധിഷ്ഠിത വിദ്യാഭ്യാസം ഉൾക്കൊള്ളിക്കുക; സദ്ഭാവന ലക്ചറുകൾ.
4. ഫാമിലി മെഡിസിനിൽ ട്രെയിനിങ്—ഗ്രാമങ്ങളെ ദത്തെടുത്ത് ആരോഗ്യഗ്രാമങ്ങൾ സൃഷ്ടിക്കുക.

### രാഗചികിത്സയിൽ അംഗീകൃത കോഴ്സ്

രാഗചികിത്സയിൽ ജ്ഞാനമുള്ള ഫാക്കൽറ്റിയെ വാർത്തെടുക്കാൻ ബോധവത്കരണക്ലാസ്സുകൾ നടത്തലാണ് ആദ്യം ചെയ്യേണ്ടത്.

ഫാക്കൽറ്റിക്ക് മെഡിക്കൽ/ ലാബറട്ടറി മെഡിസിനിൽ ബേസിക്ക് ക്വാളിഫിക്കേഷൻ വേണം. സംഗീതത്തിൽ ഒരു പ്രാഥമിക പരിജ്ഞാനം വേണം. രാഗചികിത്സയിൽ പ്രാവീണ്യമുള്ള സംഗീതജ്ഞരും ഫാക്കൽറ്റിയിൽ ഉണ്ടാവണം. ഒരു ടീം ആയി അവർ പ്രവർത്തിക്കണം.

ക്ലാസിക്കൽ സംഗീതം, മെഡിസിൻ, സൈക്കോളജി, ലാബ് മെഡിസിൻ, ഇതര സ്പെഷ്യാലിറ്റികൾ ഇവയിൽ പ്രാവീണ്യമുള്ള ഒരു ഗ്രൂപ്പ് ഫാക്കൽറ്റിയായി ഉരിക്കണം. അക്കാദമിക് ടെക്നോളജിക്കൽ റിസോഴ്സസ് ഇവരിൽനിന്ന് ലഭിക്കുന്നു. ഫാക്കൽറ്റി മെംബേഴ്സ് വിദ്യാഭ്യാസ മനഃ

ശാസ്ത്രം, വ്യക്തിത്വവികസനം എന്നിവയിലും സമൂഹനന്മയിലും താത്പ ര്യമുള്ളവരാവണം.

നാല് മേഖലകളിൽ രാഗചികിത്സ ഉപയോഗിക്കാം.

(1) ക്ലിനിക്കൽ & ലാബോറട്ടറി മെഡിസിൻ രംഗത്ത് ചികിത്സയ്ക്കും ഗവേഷണത്തിനും.

(2) സൈക്കോളജിയിൽ

(3) വിദ്യാഭ്യാസത്തിൽ മൂല്യങ്ങൾ സംരക്ഷിച്ച് സമൂഹത്തെ നന്മനി റഞ്ഞതാക്കുന്നതിന്റെ ഭാഗമായി.

(4) ഗവേഷണത്തിനു മാത്രം.

ആദ്യത്തെ 2 രംഗത്തിൽ വിവിധ വൈദ്യശാസ്ത്രശാഖകളിൽപ്പെട്ട ഡോക്ടർമാർക്ക് പ്രാധാന്യമുണ്ട്. 4-ാമത്തേത് ഡോക്ടർമാർക്കും സംഗീ തജ്ഞർക്കും തുല്യപ്രാധാന്യമുള്ള മേഖലയാണ്.

3-ാമത്തേതിൽ പൗരബോധമുള്ള മൂല്യബോധമുള്ള ആർക്കും താത്പ ര്യമുണ്ടാവും. അതിനാൽ ഫെല്ലോഷിപ്പ് കോഴ്സുകൾകൊടുത്ത് വിവിധ മേഖലകളിൽ പ്രവർത്തിക്കുന്നവരെ ഇതിൽ ഉൾപ്പെടുത്താവുന്നതാണ്. മ്യൂസിക് റിസർച്ചും മ്യൂസിക് തെറാപ്പി റിസർച്ചും പരസ്പരം ബന്ധമുള്ള താണെങ്കിലും തികച്ചും വ്യത്യസ്തമായ മേഖലകളാണ്.

സർട്ടിഫിക്കേഷൻ കോഴ്സ്

പ്രവേശനതലത്തിലുള്ള പരിശീലനകോഴ്സ് CMT (certified music therapist) എന്ന സർട്ടിഫിക്കറ്റ് ലഭിക്കുന്നു. ഒന്നാമത്തെ പ്രൊഫഷണൽതല പ്രവേശനം. ഈ കോഴ്സ് കഴിയുമ്പോൾ വിദ്യാർത്ഥികൾക്ക് വ്യക്തിപര മായ സംഗീതാനുഭവങ്ങൾ ഡിസൈൻ ചെയ്യാനും, ഉപയോഗിക്കാനും, ചികി ത്സിക്കാനും, രോഗത്തിന്റെ നില നിശ്ചയിക്കാനും സാധിക്കണം. ഇവിടെ ലക്ഷ്യം മെഡിക്കൽ ലവലിലാണ്. രോഗനിർണ്ണയം ചികിത്സയ്ക്കായുള്ള രാഗങ്ങൾ തെരഞ്ഞെടുക്കൽ, ചികിത്സ, ചികിത്സാസമ്പ്രദായങ്ങൾ, അതു കൊണ്ടുവന്ന മാറ്റങ്ങൾ നിരീക്ഷിച്ച് ഡാറ്റ സൂക്ഷിക്കൽ—എല്ലാം സംഗീതപര മായല്ല വൈദ്യശാസ്ത്രപരമായാണ് അളക്കുന്നത്.

കറിക്കുലം/സിലബസ്സ്

1. സംഗീതം സമൂഹത്തിൽ—ഇന്നും അന്നും—ദേശി, മാർഗ്ഗി സംഗീതം ഇന്ത്യയിൽ.
2. സംഗീതമനഃശാസ്ത്രം.
3. സംഗീതം നാദലയയോഗം.
4. മേളകർത്താരാഗങ്ങൾ.
5. സംഗീതവും ആത്മീയതയും.
6. സംഗീതവും മെഡിക്കൽ സയൻസും.
   സംഗീതം ചികിത്സയിൽ, സംഗീതം ചികിത്സ എന്ന നിലയിൽ
7. ഗ്രൂപ്പ് ചികിത്സ, വ്യക്തിപരമായ ചികിത്സ.

8. നാദം—പ്രകാശം
(മന്ത്രം—രൂപം)
ശ്രുതി—ദർശനം
സംഗീതം—ജ്യോതിഷം.
9. ശരീരത്തിൽ പല അംഗങ്ങളുടെ വ്യത്യസ്ത ധർമ്മങ്ങളിൽ ഇന്ന് രാഗങ്ങൾക്ക് ഉണ്ട് എന്ന് തെളിയിക്കപ്പെട്ടു കഴിഞ്ഞ ഫലങ്ങൾ.
10. ആരോഗ്യം, ശ്രദ്ധ, പഠനം, സ്മൃതി, ജ്ഞാനം—ഇവയിൽ രാഗങ്ങളുടെ പങ്ക്.
11. ഒരു നാഡീകോശം (nerve cell) എങ്ങനെ രാഗത്തെക്കുറിച്ച അറിവ് അഥവാ രാഗാനുഭവം പ്രോസസ് ചെയ്യുന്നു.
12. ഒരു സിംപിൾ റിസർച്ച് പ്രോസസ് സ്വയം ചെയ്യാനുള്ള പരിജ്ഞാനം കോഴ്സ് കഴിയുമ്പോൾ നേടിയിട്ടുണ്ടാവണം.

പരീക്ഷ:

1. ഇന്റേണൽ അസെസ്മെന്റ് 20%
2. ക്ലാസ്സിലെ പങ്ക് 20%
3. 3000 വാക്കുകളുള്ള ഒരു റിസർച്ച് പ്രൊജക്ട് 60%
(written test ഈ project മാത്രമാണ് എന്ന് ശ്രദ്ധിക്കുക.)

സർട്ടിഫിക്കറ്റ് കോഴ്സ് കഴിഞ്ഞവർക്ക് പോസ്റ്റ് ഡോക്ടറൽ ഗ്രാജ്വേറ്റ് കോഴ്സുകൾ.

2, 3, തലത്തിലുള്ള പ്രൊഫഷണൽ ട്രെയിനിങ്ങ്.

അഡ്വാൻസ്ഡ് സെർട്ടിഫൈഡ് മ്യൂസിക് തെറാപ്പിസ്റ്റ് എന്ന് ബിരുദധാരിക്കും പി.എച്ച്.ഡി എന്ന് പോസ്റ്റ് ഡോക്ടറൽ കോഴ്സിനും പേര്.

ഉയർന്ന കോഴ്സുകളുടെ ലക്ഷ്യങ്ങൾ

1. എൻട്രി ലവൽ കോഴ്സിന്റെ ജ്ഞാനം പരിമിതമാണ്. അതിന്റെ ആഴവും പരപ്പും കൂട്ടുന്നതാണ് ബിരുദബിരുദാനന്തര കോഴ്സുകൾ. സെമിനാറുകൾ സ്വതന്ത്ര റിസർച്ച് പ്രൊജക്റ്റുകൾ എന്നിവ പ്രധാനം.
2. ഒരു പ്രത്യേക പോപ്പുലേഷനിൽ (ഒരു പ്രത്യേക രോഗമുള്ള patients) അവരുടെ പ്രശ്നങ്ങളും ആവശ്യങ്ങളും പഠിച്ച് അവരുടെ വൈകാരികം, മാനസികം, ശാരീരികം, ആത്മീയം, സാമൂഹികം, ധാർമ്മികമായ എല്ലാ തലങ്ങളിലും സഹായമാകുന്ന ഒരു രാഗാന്തരീക്ഷം (musical environment) സൃഷ്ടിക്കാനായിരിക്കണം മുൻതൂക്കം.
3. നേരത്തേ മറ്റുള്ളവർ പരീക്ഷിച്ച ഒരു തെറാപ്പിസിസ്റ്റമോ, പുതുതായി ആവിഷ്കരിച്ച ഒരു സിസ്റ്റമോ സ്വീകരിക്കാം.
4. ചികിത്സയ്ക്ക് ഒരു Theoretical context നിർണ്ണയിക്കാനും, ചികിത്സയിൽ രാഗം ഉപയോഗിക്കുന്നതിന്റെ സാദ്ധ്യതകൾ വർദ്ധിപ്പി

Prescribed textbooks

1. Self transformation through misic. Joanne Crandall. 1998
2. Spiritual heritage of Tyagaraja. Sri Ramakrishnan math 1981
3. Psychology of music. R.C. Mehta. Indian musicological society. 1975
4. Psychology of music. H.P. Krishna Rao. Asian education seminars. 1984.
5. Without a stumble: A book on the spirituality of music. Dr. Suvarna Nalapat. 2003
6. Naad. Understanding Raga music. Sandeep Bagchee. 1998
7. Music in the vedas. G.V. Thite. Sarada Publication house. 1997.
8. Natyasasthra of Bharathamuni. Sahithya Academy, 1987.
9. Mental relaxation, Music therapy, Extraversion and neurotic crisis, Mamta Sharma, APH 2000.
10. The quest for music divine. Suresh Chandra Dey. APH, 1990.
11. Vaishnavi. Women & worship of Krishna. Steven J. Rosen.
12. The devotional power of Mirabai. A.J. Alston, Motilal Banaresi Das, 1980.
13. Music therapy Manorama Sharma, APH, 1997.
14. Philosophy of music. Ritwik Sanyal, Somaiyah Publishers, 1987
15. The spirituality of music. Selma Theilman, APH, 1991.
16. The ilustrated companion to South Indian Classical music. Ludwig Resch, Oxford University Press, 1999.
17. The portable jung. Joseph Campbell, Penguin, 1982.
18. Internet reference for music therapy from AAMT, FAMT Canadian & Ireland music therapy centres, Sydney etc.
19. Healing with music. James D' Angelo, Harper Collins 2000.
20. Chathurdandi prakashika.
21. Raaga chikitsa. An appraisal of the eastern and western concepts. Dr. Swarna Nalapat.
22. Music research. Perspectives and prospects ed. H.C. Mehta, Indian musicological society.
23. Accoustical perspectives on Raaga rasa theory. Suvarnalatha Rao, Munshiram, Manoharlal Publishers.
24. Essays in musicology. R.C. Mehta, Indian musicological society.

25. Medicinal music. T.V. Sairam, 2004.
26. Global perspectives on audio visual archives in 21st century, Anthony Seager & Shubha Choudhari. Archives & research centre for ethnomusicology- American Institute of Indian studies, Seagull Books, 2004.
27. നാദലയസിന്ധു.
28. Music therapy. The sacred and the profane. Ed. T.V. Sairam.

## Fellowship Programmes

Interdisciplinary fellowship programmes

മെഡിക്കൽ യൂണിവേഴ്സിറ്റി ഓഫ് സൗത്ത് കരോലിനയുടെ മാതൃകയിൽ ഇവ പ്ലാൻ ചെയ്യാം.

അഞ്ചു ദിവസത്തെ ഓറിയന്റേഷൻ പ്രോഗ്രാം ഓരോ വർഷവും നടത്തണം. ചെറിയ ചെറിയ ഗ്രൂപ്പുകളായി ചർച്ചകളും പരസ്പരസംവാദവും, ഒന്നുചേർന്നുള്ള പ്രൊജക്ടുകൾ പ്രസന്റേഷൻ പ്ലാനിംഗ് സെഷൻ എന്നിവയും ഫാക്കൽട്ടിയും കാൻഡിഡേറ്റ്സും ചേർന്ന് നടത്തുന്നു. പ്രോഗ്രാമിന്റെ ഉള്ളടക്കത്തിൽ പൗരബോധം, വ്യക്തിത്വവികാസം, നേതൃത്വപരിശീലനം, മൂല്യബോധം എന്നിവ വളർത്താനുള്ള ഘടകങ്ങളാണ് ഉണ്ടാവേണ്ടത്.

മെഡിക്കൽ വിദ്യാർത്ഥികളുടെ മൂല്യാധിഷ്ഠിതവിദ്യാഭ്യാസം ഉറപ്പുവരുത്താൻ കറിക്കുലം—അതിലെ സത്ഭാവനാ ലക്ചറുകളുടെ പാറ്റേൺ:- (5 വർഷത്തെ കോഴ്സിൽ)

കറിക്കുലത്തിൽ 8 ശീർഷകങ്ങളിലായി സദ്ഭാവന ലക്ചറുകൾ. 9-ാമത്തത് ഫാമിലി മെഡിസിനിൽ ട്രെയിനിങ്. ഇവ ക്രമത്തിൽ.

1. വൈദ്യചരിത്രം—Alternative medicine ഉൾപ്പെടെ.
2. മെഡിക്കൽ എത്തിക്സ്.
3. Time management, personal management, communication skills, leadership qualities, Indian ethos in management.

} 1st MBBS

4. Music therapy, Yoga.
5. Principles of Ayurveda.
6. Principles of human psychology & educational psychology.

} 2nd MBBS

7. Rights and responsibilities of a good citizen.
8. Spirituality for the world.

} 3rd MBBS

9. ഫാമിലി മെഡിസിൻ ട്രെയിനിങ്

ഇതിനായി അമൃതഗ്രാമം എന്ന പേരിൽ ദത്തെടുത്ത ഗ്രാമങ്ങളെ 'ഹെൽത്ത് വില്ലേജ്' മാതൃകയാക്കുന്ന വിധം. (ഇത് അതാതുമെഡിക്കൽ കോളേജുകളിൽ നടപ്പാക്കണം. ഇപ്പോൾ ഗവൺമെന്റ് മെഡിക്കൽ കോളേജുകളിൽ പ്രിവന്റീവ് മെഡിസിൻ ഡിപ്പാർട്ട്മെന്റിന്റെ കീഴിലുള്ള യൂണിറ്റുകളിലെ ട്രെയിനിങ് പ്രോഗ്രാം ആരോഗ്യഗ്രാമത്തിന് പറയപ്പെട്ട ആക്ഷൻ

# 9

# രാഗചികിത്സ—പൈലറ്റ് പ്രൊജക്ട് (Methodology)

ലക്ഷ്യം: ദക്ഷിണേന്ത്യൻ ക്ലാസ്സിക്കൽ സംഗീതത്തിന് രക്തസമ്മർദ്ദം, വേദന, tension, anxiety, stress മുതലായവ കുറയ്ക്കാൻ സാധിക്കുമോ എന്ന് പരീക്ഷിക്കുക. സംഗീതം ചികിത്സയിൽ ഉപയോഗിക്കുക, സംഗീതം തന്നെ ചികിത്സയായി ഉപയോഗിക്കുക ഇതുരണ്ടും ആസ്പത്രികളിൽ എത്രത്തോളം നടപ്പാക്കാം എന്ന് പഠിക്കുക. രോഗികളും ഡോക്ടർമാർ, നഴ്സുമാർ, ആസ്പത്രി ജീവനക്കാർ, ബന്ധുക്കൾ എന്നിവരും തമ്മിലുള്ള സംവേദനം വർദ്ധിപ്പിക്കുകവഴി വ്യക്തികൾ തമ്മിലുള്ള സ്നേഹബന്ധങ്ങൾ ഗാഢമാക്കാൻ സംഗീതത്തിനുള്ള സാദ്ധ്യത പരീക്ഷിക്കുക. ഇങ്ങനെയുള്ള ബഹുമുഖലക്ഷ്യങ്ങളോടെയാണ് അമൃതാ ഹോസ്പിറ്റൽ ഈ പൈലറ്റ് പ്രൊജക്ട് ചെയ്തത്. സംഗീതവും രാഗവും അവകളെക്കുറിച്ചുള്ള റിസർച്ചും അല്ല രാഗചികിത്സാറിസർച്ച്. ഇവിടെ രാഗരൂപങ്ങൾക്കോ അവയുടെ സൂക്ഷ്മമായ വ്യത്യാസങ്ങൾക്കോ അല്ല, അവ രോഗിയിൽ വരുത്തുന്ന മാറ്റങ്ങൾക്കാണ് മുൻതൂക്കം. ചികിത്സയിൽ ഒരനുബന്ധം എന്ന നിലയിൽ രാഗം ഉപയോഗിക്കുന്നതിനെക്കാൾ ചികിത്സയായിത്തന്നെ രാഗം ഉപയോഗിക്കുന്നതിനാണ് കൂടുതൽ പ്രാധാന്യം കൊടുക്കേണ്ടത്. അതായത് വൈദ്യന്റെ വീക്ഷണത്തിലൂടെയും രോഗിയുടെ വീക്ഷണത്തിലൂടെയുമാണ്, മ്യൂസിക് തെറാപ്പി റിസർച്ച് ചെയ്യേണ്ടത്.

## Introduction to project

വേദാന്തികൾക്കും തന്ത്രശാസ്ത്രത്തിനും നാദം ബ്രഹ്മമാണ് (നാദ ഏവ ബ്രഹ്മഃ). അത് സത്തും ചിത്തും ആനന്ദവുമാണ്. സത്യമായ ഈ ചിദാനന്ദസാഗരം മനുഷ്യശരീരത്തിൽ വിശുദ്ധിചക്രസ്ഥാനത്തെ വാഗിന്ദ്രിയത്തിൽ പ്രാണവായുവിന്റെ ചലനത്താൽ വൈഖരിയായി പുറപ്പെടുന്നു. സഹസ്രാരമെന്ന സരസ്വതീചക്രത്തിലെ അതിവ്യക്തനാദമാണ് നമ്മുടെ എല്ലാ ചിന്തകൾക്കും മൂല്യങ്ങൾക്കും കർമ്മങ്ങൾക്കും ദർശനങ്ങൾക്കും ഹേതു എന്ന് ശാർങ്ഗദേവന്റെ സംഗീതരത്നാകരം സ്വരാദ്ധ്യായത്തിലുണ്ട്. എല്ലാറ്റിനും പ്രഭവസ്ഥാനമായ അത് ശൂന്യംപോലെ തോന്നിക്കുന്ന പൂർണ്ണതയാണ്. ഷഡ്ചക്രങ്ങളെ കീഴടക്കിയ യോഗി അതിന്റെ ദർശനം സംഗീത

ത്തിലൂടെ സാധിക്കുന്നു (ജീവോ ഗീതാദി സംസിദ്ധം). 41 വർഷം നാദലയ യോഗാഭ്യാസം ചെയ്തിട്ടാണ് രാമന്റെ യോഗദർശനം ത്യാഗരാജസ്വാമികൾക്ക് ഉണ്ടായത്. രാഗചികിത്സ യോഗം, ആയുർവ്വേദം, മന്ത്രതന്ത്രശാസ്ത്രങ്ങൾ, മോഡേൺ മെഡിസിൻ, സൈക്കോളജി, ഭാരതീയതത്ത്വചിന്ത എന്നിവ ഉൾപ്പെട്ട ഇന്റർഡിസിപ്ലിനറി ശാസ്ത്രമാണ്. അതിനാൽ തെറാപ്പിസ്റ്റ് ഇവയുടെ പ്രാഥമികനിയമങ്ങൾ അറിഞ്ഞിരിക്കണം. കേൾക്കാവുന്ന നാദത്തിൽ ശ്രുതി ഉണ്ട് എന്ന് വിശ്വാവസു. ശ്രുതി ഒന്നാണ്. പക്ഷേ, അതിൽ സ്വരം, അന്തരസ്വരം (രണ്ടു സ്വരങ്ങൾക്കിടയിലെ അന്തരം—ഇടവേള) എന്ന് രണ്ടെണ്ണം ഉൾച്ചേർന്നിരിക്കുന്നു. ചിലർ ശ്രുതിക്ക് മൂന്നെണ്ണം ചേർന്നതെന്ന് പറയുന്നു. സ്ഥാനഭേദമനുസരിച്ച് ഹൃദയത്തിൽനിന്ന് മന്ദ്രമായും കണ്ഠത്തിൽനിന്ന് മദ്ധ്യമായും ശിരസ്സിൽനിന്ന് താരമായും—വാതപിത്തകഫസന്നിപാതജമെന്ന് 4 ശ്രുതിയും പറയാറുണ്ട്. തുംബുരു മഹർഷി രൂക്ഷസ്വരം വാതജമെന്നും, അഗാധമായ തെളിഞ്ഞ സ്വരം പിത്തജമെന്നും മധുരമൃദുലമായത് കഫജമെന്നും, ഇതു മൂന്നും ചേർന്നത് സന്നിപാതജമെന്നും പറയുന്നു. മൂന്നു സ്ഥാനത്തും തട്ടി, സർവ്വവിധ ശ്രുതിയിലും പാടാവുന്ന ഏറ്റവും ഉദാത്തമായ ശാന്തതയും ഭക്തിയും ജനിപ്പിക്കുന്ന ശബ്ദമേ രാഗചികിത്സയിൽ ഉപയോഗിക്കാൻ സാധിക്കയുള്ളൂ. രാഗം അറിയാവുന്ന ആരുടെ ശബ്ദവും ഉപയോഗിക്കാം എന്ന് വിചാരിക്കുന്നത് ശരിയല്ല.

ചികിത്സയിൽ 'ഏറ്റവും നല്ലത്' എന്നതിന്റെ നിർവ്വചനം, ജാതിമത വർഗ്ഗാദികളും 'ഈഗോ'യും ഒന്നുമല്ല; ഏതു ശബ്ദം എത്ര മധുരവും മൃദുലവുമായി കരുണ, ഭക്തി, ശാന്തം മുതലായ രസങ്ങൾ ഉണ്ടാക്കിക്കൊണ്ട് ഈശ്വരശക്തിയെ പ്രകടമാക്കുന്നു എന്നതാണ് ആദ്യം കണക്കാക്കേണ്ടത്. പിന്നീട് ആ നാദംകൊണ്ട് രോഗികളിൽ ഉണ്ടാവുന്ന ഫലം യഥാതഥമായി റെക്കോർഡ് ചെയ്ത് അവരുടെ ഫീഡ്ബാക്ക് അനാലിസിസ്സിന്റെ സ്റ്റാറ്റിസ്റ്റിക്കൽ പ്രൂഫ് നല്കുക.

2-11-2003-ലെ സൺഡേ എക്സ്പ്രസ്സിൽ ഗീതാപത്മനാഭൻ മ്യൂസിക് തെറാപ്പിയെക്കുറിച്ച് ഒരു ലേഖനം എഴുതിയിരുന്നു. അതിൽ ബൃഹദ്ധ്വനി ഡോ. കെ.എസ്. സുബ്രഹ്മണ്യൻ, ഡോ. ഭാരതി എന്നിവരുടെ ഈ രംഗത്തുള്ള പ്രവർത്തനങ്ങളെ പരാമർശിച്ച് ഇവർക്കൊന്നും വേണ്ടത്ര ക്ലിനിക്കൽ ടെസ്റ്റുകളോ പ്രൂഫോ ഇല്ല എന്ന് എടുത്തുപറയുന്നു. ഡോക്ടർ സുബ്രഹ്മണ്യന്റെ പരീക്ഷണം 12 വളണ്ടിയർമാരിലായിരുന്നു. അത് ഒരു സ്റ്റാറ്റിസ്റ്റിക്കൽ പ്രൂഫ് തരാൻ സമർത്ഥമല്ല. ഈ ലേഖനത്തിൽ സാഹിത്യമില്ലാതെ ഉപകരണസംഗീതം ഉപയോഗിക്കുന്നതാണ് നല്ലതെന്നും, സാഹിത്യം (ഭാഷ) രോഗിയുടെ ശ്രദ്ധയെ distract ചെയ്യും എന്നും എഴുതിക്കണ്ടു അവർ പറയുന്നത് നമ്മുടെ ശരീരത്തിന്റെ മാതൃകയായ വീണയാണ് രാഗചികിത്സയ്ക്കു പറ്റിയ ഉപകരണം എന്നാണ്. ഈ കാര്യങ്ങളിൽ പ്രകടമായ അഭിപ്രായ വ്യത്യാസം ഉണ്ട്. വീണ മനുഷ്യശരീരത്തിന്റെ (ഗാത്രവീണ) മാതൃകയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യനിർമ്മിത വസ്തുവാണ്. ഗാത്രവീണയാകട്ടെ ഈശ്വരസൃഷ്ടിതന്നെയാണ് (പ്രകൃതിനിർമ്മിതം).

ഒരു പ്രൊജക്ടിൽ മിനിമം എത്ര രോഗികളെ ടെസ്റ്റ് ചെയ്തിരിക്കണം? Type I തെറ്റ് 0.05 ലവലിൽ ഇരിക്കുന്ന വിധത്തിലാവണം. ഒരു പുതിയ ചികിത്സാ സമ്പ്രദായത്തിലെ conservative land of acceptable error, Type II തെറ്റ് വളരെ കൂടുതലാണെങ്കിൽ ചിലപ്പോൾ നെഗറ്റീവ് ട്രയലുകൾ ഉപയോഗിച്ച് ക്ലിനിക്കൽ ഡിസ്പ്യൂട്ടുകൾ ഇല്ലാതാക്കേണ്ടിവരും. വെറും ചാൻസ് ആണോ (evaluating the role of chance) എന്ന് ഉറപ്പുവരുത്താൻ ഒരു റാൻഡം, സാമ്പിൾ 30 പേർ ഉൾക്കൊള്ളുന്നതാവണമെന്നാണ് ഇന്റർനാഷണൽ ഏജൻസി ഫോർ റിസർച്ച് കരുതുന്നത്. ഒരു ജനസംഖ്യാനിരക്കിൽനിന്ന് 30 പേരുള്ള 1,00,000 സാമ്പിളുകൾ പഠിക്കുക. p value ഓരോ സാമ്പിളിലും വ്യത്യസ്തമാകാം. ഈ values ഇവയെ ഒരു p distribution ആയി പ്ലോട്ട് ചെയ്യുക. Population proportion പൈയുടെ ചുറ്റും കേന്ദ്രീകരിച്ചിരിക്കണം. സാമ്പിളുകൾ അങ്ങനെയല്ലാതെ വന്നാൽ ഒരുപാട് തെറ്റുകൾ ഉണ്ട് എന്നർത്ഥം.

$$\text{Standard error (P)} = \frac{\text{Pai (1-pai)}}{n}$$

Lower & upper confidence level-ന് ഇടയിൽ ഉള്ളതാണ് 95 % confidence interval of the unknown population proportion pai.

100 പ്രാവശ്യം ഒരേ study ആവർത്തിച്ചാലേ 95% confidence interval പ്രതീക്ഷിക്കാവൂ. Standard error 1.96ന് അകത്താണെങ്കിൽ 99% confidence interval കിട്ടാനായി 1.96-നെ 2.58 ആകണം—അഥവാ 40-ൽ ഒരു sample ആക്കണം. നമ്മൾ 30 എണ്ണമുള്ള സാമ്പിൾസൈസ് എടുത്താൽ confidence interval 1.96 വരെ കിട്ടും. ഇത് ചെയ്യാതെ പൂർണ്ണമായി തെറ്റ് ഒഴിവാക്കി എന്നോ population study ആയി എന്നോ പറയാനാവില്ല. അതിനിനിയും കാലം കാത്തിരിക്കണം.

ഞങ്ങളുടെ പ്രോഗ്രാമിൽ താഴെപ്പറയുന്ന ഫാക്കൽറ്റി ഉൾപ്പെട്ടിരുന്നു. (Team for music therapy)

1. പോസ്റ്റ് ഡോക്ടറൽ ഡിഗ്രി (മ്യൂസിക്) ഉള്ള ഒരു സംഗീതജ്ഞ ഡോ. ഭുവനേശ്വരി
2. പോസ്റ്റ് ഡോക്ടറൽ ഡിഗ്രി (പത്തോളജി) ഉള്ള ഒരു ഇൻഡോളജിസ്റ്റ് / ഫിലോസഫർ. ഡോ. സുവർണ്ണ നാലപ്പാട്ട്
3. പോസ്റ്റ് ഡോക്ടറൽ ഡിഗ്രി (സൈക്കോളജി) ഉള്ള സൈക്കോളജിസ്റ്റ് ഡോ. സോമസുന്ദരം
4. പോസ്റ്റ് ഡോക്ടറൽ ഡിഗ്രി (അനസ്തേഷ്യ) ഉള്ള ഒരു സാന്ത്വന ചികിത്സക ഡോ. അജിത
5. സ്റ്റാറ്റിസ്റ്റിഷ്യൻ മിസ്. സുമിത്ര

A. ചോദ്യാവലി

രോഗിക്കും, ഡോക്ടർക്കും മ്യൂസിക് തെറാപ്പിസ്റ്റിനും പൂരിപ്പിക്കാനുള്ള ചോദ്യാവലി. (Ref. without a stumble Appendix 1)

B. സമ്മതപത്രം

ചോദ്യാവലിയും സമ്മതപത്രവും പൂരിപ്പിച്ചശേഷം ഒന്നാംഘട്ടം ആരംഭിക്കുന്നു.

ഇവിടെ ഹാമിൽട്ടന്റെ anxiety index, pain threshold index, baseline sysyolic BP, diastolic BP, (sphygno manometer) pulse rate എന്നിവ റെക്കോർഡ് ചെയ്യുന്നു.

മ്യൂസിക് തെറാപ്പിസ്റ്റ് ഒരു അനൗപചാരിക സുഹൃദ്സംഭാഷണത്തിലൂടെ രോഗിയുടെ സംഗീതാഭിരുചി മനസ്സിലാക്കുന്നു.

3 ഘട്ടമായാണ് രാഗങ്ങൾ കൊടുക്കുന്നത്.

ഏറ്റവും ലളിതവും എല്ലാവരും കേട്ടുപരിചയമുള്ളതുമായ ജന്യരാഗങ്ങൾ ആദ്യഘട്ടത്തിൽ കൊടുക്കുന്നു. (സാഹിത്യത്തോടുകൂടിയ മനുഷ്യശബ്ദമാണ് ഞങ്ങൾ ഉപയോഗിച്ചത്.)

ഇത് 4 വിധത്തിൽ കൊടുത്തുനോക്കുന്നു.

(1) അടച്ചിട്ട AC റൂമിൽ ഒരുവിധ disturbance ഇല്ലാതെ
(2) AC ഇല്ലാത്ത സാധാരണ റൂമിൽ ഫോൺ, ഓട്ടോമൊബൈൽ ഹോൺ etc. ഉണ്ട് (disturbance)
(3) ഒരു പബ്ലിക് മീറ്റിങ്ങ് സ്ഥലത്ത്, തുറന്ന space ൽ മുൻകൂട്ടി അനൗപചാരിക സംഭാഷണമോ ചോദ്യാവലിയോ കൂടാതെ—ഒട്ടും പരിചയമില്ലാത്ത ആളുകൾക്ക് (സദസ്സിനു മുമ്പിൽ.)
(4) മറ്റു രോഗികൾക്ക്—ഉദാ: അർബ്ബുദരോഗികൾ, വിവിധാംഗങ്ങളിൽ വേദന ഉള്ളവർ, സ്പാസ്റ്റിക് ചിൽഡ്രൻ തുടങ്ങിയവർ

2-ാമത്തെ ഘട്ടത്തിൽ അതാത് അംഗത്തെ ബാധിച്ച രോഗത്തിനുള്ള രാഗങ്ങൾ ചക്രത്തിന് ആധാരമായി തെരഞ്ഞെടുത്ത് ആദ്യത്തെ രാഗങ്ങളോട് ചേർക്കുന്നു.

3-ാം ഘട്ടത്തിൽ കോസ്മിക് ഊർജ്ജമണ്ഡലരാഗം (ജന്മനക്ഷത്രം അടിസ്ഥാനമാക്കി) ചേർത്തു കൊടുക്കുക. അങ്ങനെ ഒരു രോഗത്തിന് ഒരു രാഗമല്ല; ഒരു വ്യക്തിക്ക് യോജിച്ച ഏതാനും രാഗങ്ങളാണ് ഈ രീതിയിൽ കൊടുക്കുന്നത്.

BP, pulse, resp., anxiety scale, pain threshold എന്നിവ സെഷൻ തുടങ്ങുന്നതിനുമുമ്പും സെഷൻ തുടങ്ങി 15-20 മിനിട്ടിനു ശേഷവും, സെഷൻ കഴിഞ്ഞും നിർണ്ണയിച്ച് ഡാറ്റ റെക്കോഡു ചെയ്യുന്നു. കൂടാതെ പങ്കെടുക്കുന്നവരോടെല്ലാം അവരുടെ സബ്ജക്ടീവ് അനുഭവങ്ങൾ എഴുതിത്തരാനും ആവശ്യപ്പെടുന്നു (feedback).

ഇത് സ്റ്റാറ്റിസ്റ്റിക്സിന്റെ പിൻബലത്തോടെ അനലൈസ് ചെയ്ത് നിഗമനങ്ങളിലെത്തുന്നു.

**30 വോളണ്ടിയർമാരുടെ ഇഷ്ടരാഗങ്ങൾ**

ഒരാൾക്ക് ഒന്നിലധികം രാഗങ്ങൾ ഇഷ്ടമായിരിക്കും ഈ musical background സാമ്പിൾ പോപ്പുലേഷനിൽ ഇങ്ങനെ കിട്ടി.

I. ഹരി കാംബോജി (27) ജന്യരാഗങ്ങൾ

| | |
|---|---|
| മോഹനം | 16 |
| കാംബോജി | 10 |
| ശാമ | 9 |
| ഷഹാന | 8 |
| ദേശ് | 6 |
| ദിജാവന്തി | 5 |
| ജോഗ് | 5 |
| ജെംജ്ജൂതി | 1 |
| ആകെ | 60 |

II. മേച കല്യാണി (65) ജന്യം.

| | |
|---|---|
| യമുനാകല്യാണി | 18 |
| കല്യാണി | 10 |
| പൂർവ്വ കല്യാണി | 3 |
| ആകെ | 31 |

III. നടഭൈരവി (20) ജന്യം

| | |
|---|---|
| ആനന്ദഭൈരവി | 11 |
| ദർബാറി കാനഡ | 10 |
| ജോൺപുരി | 5 |
| കാനഡ | 3 |
| ആകെ | 29. |

IV ഖരഹരപ്രിയ (22) ജന്യം

| | |
|---|---|
| മദ്ധ്യമാവതി | 10 |
| ശുദ്ധധന്യാസി | 8 |
| സാരമതി | 4 |
| ശ്രീരാഗം | 6 |
| മിയാൻ മല്ലാർ | 4 |
| രീതിഗൗള | 2 |
| ആകെ | 34 |

V ധീരശങ്കരാഭരണം (29) ജന്യം

| | |
|---|---|
| ഹംസധ്വനി | 8 |
| മാണ്ഡു | 4 |
| ശങ്കരാഭരണം | 3 |
| ബിലഹരി | 2 |
| ബിലവ്ൽ | 1 |
| പഹാഡി | 1 |
| ആകെ | 19 |

VI തോഡി (8) ജന്യം

| | |
|---|---|
| ഭൈരവി | 8 |
| തോഡി | 1 |
| സിന്ധുഭൈരവി | 3 |
| മാൽകൗൻസ് ഹിന്ദോളം | 1 |
| ആകെ | 13 |

VII others

| | |
|---|---|
| ശുഭപന്തുവരാളി (45) | 9 |
| ചലനാട്ട (36) | 7 |
| നീതിമതി (60) } ഹംസനാദം | 4 |
| മായാമാളവഗൗളം (15) | 3 |
| ചക്രവാകം (16) | 1 |

## Descriptives

**Descriptive Statistics**

| | N | Range | Minimum | Maximum | Mean | Std. Deviation |
|---|---|---|---|---|---|---|
| Baseline systolic BP | 30 | 80 | 90 | 170 | 119.87 | 16.708 |
| During therapy systolic BP | 26 | 60 | 80 | 140 | 110.62 | 13.276 |
| Baseline Dystolic BP | 30 | 50 | 50 | 100 | 77.67 | 11.943 |
| During therapy Dystolic BP | 26 | 30 | 60 | 90 | 73.08 | 7.359 |
| Baseline pulse rate | 27 | 54 | 56 | 110 | 76.59 | 13.494 |
| After therapy pulse rate | 16 | 34 | 56 | 90 | 71.00 | 7.554 |
| Anxiety scale - before | 16 | 31 | 1 | 32 | 14.75 | 8.071 |
| Anxiety scale - after | 16 | 28 | 0 | 28 | 7.69 | 7.998 |
| Valid N (listwise) | 10 | | | | | |

## T-test

**Paired Samples Statistics**

| | | Mean | N | Std. Deviation | Std. Error Mean |
|---|---|---|---|---|---|
| Pair 1 | Baseline systolic BP | 118.69 | 26 | 17.148 | 3.363 |
| | During therapy systolic BP | 110.62 | 26 | 13.276 | 2.604 |
| Pair 2 | Baseline Dystolic BP | 76.54 | 26 | 12.310 | 2.414 |
| | During therapy Dystolic BP | 73.08 | 26 | 7.359 | 1.443 |
| Pair 3 | Baseline pulse rate | 75.63 | 16 | 11.366 | 2.841 |
| | After therapy pulse rate | 71.00 | 16 | 7.554 | 1.889 |

## Paired Samples Test

| | | Paired Differences | | | | | | | |
|---|---|---|---|---|---|---|---|---|---|
| | | | | | 95% Confidence Interval of the Difference | | | | |
| | | Mean | Std. Deviation | Std. Error Mean | Lower | Upper | t | df | Sig. (2-tailed) |
| Pair 1 | Baseline systolic BP- During therapy systolic BP | 8.08 | 12.655 | 2.482 | 2.97 | 13.19 | 3.254 | 25 | .003 |
| Pair 2 | Baseline Dystolic BP- During therapy Dystolic BP | 3.46 | 12.310 | 2.414 | -1.51 | 8.43 | 1.434 | 25 | .164 |
| Pair 3 | Baseline pulse rate- After therapy pulse rate | 4.63 | 9.025 | 2.256 | -0.18 | 9.43 | 2.050 | 15 | .058 |

**This is result for all 30 cases.**

**In the above results, Systolic BP samples are differing significantly.**

**Pulse rate results, which cannot be concluded but recommended, because the p-value is exact 0.05**

**Paired Samples Correlations**

| | | N | Correlation | Sig. |
|---|---|---|---|---|
| Pair 1 | Baseline systolic BP & During therapy systolic BP | 26 | .681 | .000 |
| Pair 2 | Baseline Dystolic BP & During therapy Dystolic BP | 26 | .299 | .138 |
| Pair 3 | Baseline pulse rate & After therapy pulse rate | 16 | .610 | .012 |

**ഉപയോഗിച്ച ശബ്ദം (ആദ്യഘട്ടം)**

1. ഡോ. കെ.ജെ. യേശുദാസ്
2. ഡോ. ഭുവനേശ്വരി
3. ചെമ്പൈ വൈദ്യനാഥഭാഗവതർ

(രണ്ട്/മൂന്ന് ഘട്ടങ്ങളിൽ യേശുദാസ്, ഭുവനേശ്വരി മാത്രം)

**നിർദ്ദേശങ്ങൾ കൊടുത്തത്**

1. Sit back, relax, close eyes, as if in a meditative mood

പ്രഭാതത്തിൽ ഉണരുകയാണെന്നും നിശ്ശബ്ദതയിൽ കിളികളുടെ കൊഞ്ചലല്ലാതെ മറ്റൊന്നും ഇല്ല എന്നും സങ്കല്പിക്കുക. കേൾക്കുന്ന രാഗത്തിൽ, നാദത്തിൽ മറ്റൊന്നിനെക്കുറിച്ചും ഓർക്കാതെ float ചെയ്യുക

2. സെഷനുശേഷം വാളണ്ടിയർമാർക്ക് ഭുവനേശ്വരിയുടെ റെക്കോർഡഡ് സിഡികൾ കൊടുക്കും. യേശുദാസിന്റെ സിഡി/കാസെറ്റ് പുറമെനിന്ന് വാങ്ങാൻ പ്രിസ്ക്രൈബ് ചെയ്യും.

ഇവ വീട്ടിൽവച്ച് കേൾക്കാനുള്ളതാണ്. രാവിലെ ഉണരുമ്പോഴും രാത്രി ഉറങ്ങുമ്പോഴും രണ്ടുതവണ എന്തായാലും കേൾക്കണം. പകൽ സമയമുണ്ടെങ്കിൽ കേൾക്കാം.

10 ദിവസത്തിനുശേഷം വരാൻ പറയുന്നു.

3. 10 ദിവസത്തിനുശേഷം (second sitting) ഒരു re-assessment, feed-back + മേളകർത്താരാഗം (specific) ചേർക്കുന്നു. ഇതിന് മലയാളത്തിൽ സുവർണ്ണ നാലപ്പാട്ട് രചിച്ച് ഭുവനേശ്വരി പാടിയതും മറ്റു കമ്പോസേർസിന്റെ യേശുദാസ് പാടിയതും ഉപയോഗിച്ചിട്ടുണ്ട്.

4. അടുത്ത പത്തു ദിവസത്തിനുശേഷം നക്ഷത്രത്തെ ആധാരമാക്കിയ മേളകർത്താരാഗം കൂടി ചേർക്കുന്നു.

10 വാളണ്ടിയർമാരുടെ സെഷനെക്കുറിച്ച് അഭിപ്രായങ്ങൾ (written)

1. Nice feel.
2. Feels sleepy.
3. Wants to hear daily. Comforting effect.
4. Soothing effects. Relaxes mind.
5. Pleasant, refreshing. A good start for the day.
6. Quick sleep. Relieves insomnia, reduce stress.
7. Manashanthy. Gives sleep without disturbance. I had insomnia before. Soothing, I am getting addicted to it.
8. Wellbeing, sleep and happiness.
9. I am getting into a meditative mood with it.
10. Melodious, soothing. I wonder whether I can see her in person. It is a great experience with her voice.
11. I enjoyed the session and fell into sleep.
12. Extremely pleasant experience. I was in a special state, neither sleepy, nor awake it was melodious.
13. Ardrasundaram, saanthamadhuram, daivikam.
14. Relaxing. I want to hear the cd more than twice a day.
15. All the songs soothing. I gradually fell asleep.
16. Sessions were refreshing. I was carried away to a different world. Voice was soothing.
17. Sessions were really good. 1000/1000 marks refreshing. I was consciously trying to build some tension, building thoughts but that did not work out. I could experience a cool breeze caressing my mind and then I started sleeping. But one thing surprised me is that I was listening to each song while sleeping also!!! It was a beautiful experience. Sound has a soothing effect. Relaxed feeling .
18. Beautiful soothing voice. Excellent selections. I feel soothed relaxed Happy feeling in me. I am relaxed. Beautiful divine voice.
19. Soothing music. Improves the state of mind.
20. Very interesting. Sleeping mood.

21. Soothing, comforting effect. Able to relax and concentrate my mind.
22. Very fantastic and melodious. During first two songs I fell asleep. (for some seconds) Then I felt that I am in a flying state. Those 45 minutes were very precious and my mind was in a calm free state. I felt that freedom even when I woke up from it 23.

    A pleasant feling. Full of joy. In those moments I was not feeling that I am a patient with symptoms of Parkinsonism.

23. With songs of guruvayurappan I had a pleasant feeling in body and mind.
24. Firstly how should I thank you for making me relaxed, happy, away from a busy life. I was relaxed, forgot that I am tired. It put me off to sleep. I could see the beloved guruvayurappan. Harivarasanam made me devotional.very pleasant blank mind without any thoughts. I was fast asleep.
25. Really marvelous. Mind soothing effect.
26. I had high BP for several days and I had been taking medicines for a long period but I have a normal basic level of 120/80 only now with this music therapy.
27. My pain has disappeared and the cassette is heard by my father who had a laryngectomy for ca larynx and he is relaxed with good sleep and his wquality of lfe improved. My mother inlaw with diabetes also feel the same good feeling. Now all of us hear the music daily and it had transformed our life.
28. The music is divine. All tensions relieved and I feel calm and quiet and happy.
29. I feel a change in my personality. I have never allowed my wife to sing at home after our marriage. Now I allow her to do that and I feel a definite change in our life. I am able to communicate my feelings better with this.
30. Smoothening, relaxing, peaceful and calm voice. I am very very happy and free of tensions .

## VOICE PREFERENCE –Before therapy

| | | |
|---|---|---|
| Yesudas | 25 | 84% |
| Chithra | 9 | 30% |
| S.P. Balasubramaniam | 3 | 10% |
| M.S. Subbalaxmi | 3 | 10% |
| Suseela | 1 | 3% |
| Janaki | 1 | 3% |
| Latha | 1 | 3% |
| Hariharan | 1 | 3% |
| Bombay jayashree | 1 | 3% |
| Amma | 1 | 3% |
| Swamiji | 1 | 3% |
| | | |

After therapy with the voice of Bhuvaneswary & Yesudas the feedback from the volunteers.

| | | |
|---|---|---|
| Yesudas | 30 | 100% |
| Bhuvaneswary | 30 | 100% |
| Chembaiswamy | 1 | 3% |

**എന്തുകൊണ്ട് പ്രശസ്തരിൽവച്ച് യേശുദാസിന്റെ ശബ്ദം സ്വീകരിച്ചു?**

1. ഏറ്റവും കൂടുതൽ പേർ ഇഷ്ടപ്പെടുന്നത്.
2. Feedback-Association feelings
   Free way of association (44 years)
   Guided way of association 98% (2000 മലയാളികളിൽ സർവ്വെ)
3. വർണ്ണോച്ചാരണം മന്ത്രശാസ്ത്രത്തിൽ പറയുന്നപോലെയാകയാൽ കൂടുതൽ ഫലം കിട്ടും.
4. സുസ്വരം—മൃദുസ്വരം.
5. ഭാവാത്മകത—ഭക്തി, കാരുണ്യം എന്നിവ ഉണ്ടാക്കുന്നു. അതിനാൽ തെറാപ്പിക്കു കൂടുതൽ യോജ്യം.
6. 72 മേളകർത്താരാഗങ്ങൾ പാടാൻ കഴിയുന്ന വ്യക്തിയാണ്.

**എന്തുകൊണ്ട് സിനിമാഗാനങ്ങൾ ഉപയോഗിച്ചില്ല?**

1. സിനിമാഗാനങ്ങളിൽ compassion ഉണ്ടാക്കുന്നതിലധികം passion ഉണ്ടാക്കുന്നവയാണ്.
2. രോഗിയുടെ മനസ്സിൽ ശാന്തിയാണ് ഉണ്ടാക്കേണ്ടത്; വികാരമല്ല.
3. വല്ലാതെ fast രാഗങ്ങൾ, heavy metal music ഇതൊക്കെ ദൂഷ്യഫലങ്ങൾ/ പാർശ്വഫലങ്ങൾ ഉണ്ടാക്കുമെന്ന് പാശ്ചാത്യരാജ്യത്തെ ഗവേഷകർ തെളിയിച്ചുകഴിഞ്ഞതാണ്.

4. രാഗദ്വേഷങ്ങൾ ഇല്ലാതാക്കാൻ കഴിയുന്നവയല്ല സിനിമാഗാനങ്ങൾ (ഭൂരിഭാഗവും).
5. റിസർച്ച് പ്രൊജക്ട് കൂടുതൽ ആധികാരകമാവാൻ ഒന്നിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിക്കുന്നതു നന്ന്.

**ആദ്യഘട്ടത്തിൽ സിനിമാഗാനങ്ങൾ ഉപയോഗിച്ചതെന്തിന്?**

ചികിത്സയ്ക്ക് സിനിമാഗാനങ്ങൾ ഉപയോഗിക്കുന്നില്ല. പക്ഷേ, രോഗികളുടെ സംഗീതാനുഭവവും സംഗീതാഭിരുചിയും അവരുടെ musical background എന്നിവയും അറിയുന്നതിന് assessment-ന്റെ ആദ്യഘട്ടത്തിലാണ് സിനിമാഗാനങ്ങൾ ഉപയോഗിച്ചത്. രാഗാനുഭവം ഇല്ലാത്തവരാണ് ഒട്ടനവധി രോഗികൾ. അതിനാൽ assessment ഘട്ടത്തിൽ പ്രായോഗികതലത്തിൽ സിനിമാഗാനങ്ങൾ (Raaga based melodies) ഉപയോഗിക്കാതെ സാധ്യമല്ല. എന്നാൽ ചികിത്സയ്ക്ക് അവ ഉപയോഗിച്ചിട്ടില്ല. (റിസർച്ച് ആകയാൽ)

**മറ്റു പ്രൊജക്ടുകളിൽനിന്ന് ഈ പ്രൊജക്ടിനുള്ള വ്യത്യാസങ്ങൾ**

1. ഒരു പ്രത്യേക രാഗം ഒരു പ്രത്യേക രോഗത്തിന് എന്ന സാധാരണരീതിയല്ല ഞങ്ങൾ ഉപയോഗിച്ചത്. ഒരു വ്യക്തിക്ക് 3 ഘട്ടങ്ങളിലായി അനുയോജ്യമായ ഏതാനും രാഗങ്ങൾ കൊടുത്ത് ഒരു സംഗീതാന്തരീക്ഷം സൃഷ്ടിക്കയാണ്.
2. മേളകർത്താരാഗങ്ങളെ നാദലയ യോഗാനുസൃതമായി ഷഡ്ചക്രങ്ങളോടു ബന്ധിപ്പിക്കുന്ന രീതി ഉപയോഗിച്ചു നോക്കി.
3. ജന്മനക്ഷത്രമനുസരിച്ച കോസ്മിക് രാഗവും ചേർക്കുന്നതിനാൽ ബയോ എനർജി(ജീവാത്മ)യെ കോസ്മിക് എനർജി (പരമാത്മ)യോട് ചേർക്കുന്നു.
4. ഞങ്ങളുടെ interdisciplinary മാർഗ്ഗമാണ്. ഒന്നിലധികം രാഗങ്ങൾ (മേളകർത്താ അടക്കം) യോഗം, ജ്യോതിഷം, ആയുർവ്വേദം, ആധുനികവൈദ്യം, ഭാരതീയതത്ത്വചിന്ത ഇവയുടെ സമന്വയം. അതേസമയം വളരെ aesthetic ആയ സംഗീതമാദ്ധ്യമത്തിലൂടെ സംവേദനം.
5. ഞങ്ങൾ സബ്ജക്ടീവ്, ഒബ്ജക്ടീവ് എന്ന രണ്ടുവിധ പാരമീറ്ററുകളും ഡാറ്റയായി റെക്കോഡു ചെയ്യുന്നു.
6. ഞങ്ങളുടെ പദ്ധതിയിൽ രണ്ടു വ്യക്തികൾ (ഗുരുശിഷ്യന്മാർ അല്ലെങ്കിൽ തെറാപ്പിസ്റ്റ്—രോഗി) തങ്ങളുടെ സ്നേഹവും ഊർജ്ജവും കൈമാറി ശാന്തി നേടുന്നു.
7. വെറും തെറാപ്പി എന്നിതിലുപരി സംഗീതത്തെ ഒരു ജീവിതരീതിയാക്കി transformative research ആക്കി മാറ്റുകയാണ് ഞങ്ങളുടെ ലക്ഷ്യം. ഇതുകൊണ്ട് സമൂഹത്തിനും രാഷ്ട്രത്തിനും ലോകത്തിനാകെയും ശാന്തികിട്ടണമെന്ന പ്രാർത്ഥനയും.
8. മേളകർത്താരാഗങ്ങൾക്കായി മലയാളത്തിൽ കമ്പോസ് ചെയ്തതിനാൽ മലയാളസംഗീതശാഖയ്ക്ക് ചെറുതെങ്കിലും ഒരു സംഭാ

വന നല്കുന്നുണ്ട്. ഇതിനുമുമ്പ് തമിഴിലും മറാത്തിയിലും തെലുങ്കിലും സംസ്കൃതത്തിലും മാത്രം ഉണ്ടായ മേളകർത്താരാഗം ഇപ്പോൾ മലയാളസംഗീതത്തിലും ഉണ്ടായി.

NPar Tests anxiety scales are differing significantly

**Descriptive Statistics**

| | N | Mean | Std. Deviation | Minimum | Maximum |
|---|---|---|---|---|---|
| BAS_SYS | 10 | 137.00 | 13.375 | 130 | 170 |
| BAS_DYS | 10 | 87.00 | 11.595 | 60 | 100 |
| DFF_BAS | 10 | 50.00 | 11.547 | 40 | 70 |
| POST_SYS | 7 | 119.14 | 6.094 | 106 | 124 |
| POST_DYS | 7 | 75.71 | 7.868 | 60 | 80 |
| DIFF_POS | 7 | 43.43 | 7.807 | 36 | 60 |

## NP Tests-Wilcoxon Signed Ranks Test

**Ranks**

| | | N | Mean Rank | Sum of Ranks |
|---|---|---|---|---|
| POST_SYS - BAS_SYS | Negative Ranks | 6[a] | 4.25 | 25.50 |
| | Positive Ranks | 1[b] | 2.50 | 2.50 |
| | Ties | 0[c] | | |
| | Total | 7 | | |
| POST_DYS - BAS_DYS | Negative Ranks | 4[d] | 2.75 | 11.00 |
| | Positive Ranks | 1[e] | 4.00 | 4.00 |
| | Ties | 2[f] | | |
| | Total | 7 | | |

a. POST_SYS < BAS_SYS
b. POST_SYS > BAS_SYS
c. BAS_SYS = POST_SYS
d. POST_DYS < BAS_DYS
e. POST_DYS > BAS_DYS
f. BAS_DYS = POST_DYS

**Test Statistics[b]**

| | POST_SYS - BAS_SYS | POST_DYS - BAS_DYS |
|---|---|---|
| Z | -1.980[a] | -.962[a] |
| Asymp. Sig. (2-tailed) | .048 | .336 |

a. Based on positive ranks.

b. Wilcoxon Signed Ranks Test

This analysis is for 10 cases with High BP. Systolic BP samples are differing significantly.

## NPar Tests Wilcoxon Signed Ranks Test

**Ranks**

| | | N | Mean Rank | Sum of Ranks |
|---|---|---|---|---|
| Anxiety scale - after - Anxiety scale - before | Negative Ranks | 13[a] | 8.50 | 110.50 |
| | Positive Ranks | 2[b] | 4.75 | 9.50 |
| | Ties | 0[c] | | |
| | Total | 15 | | |

a. Anxiety scale - after < Anxiety scale - before

b. Anxiety scale - after > Anxiety scale - before

c. Anxiety scale - before = Anxiety scale - after

**Test Statistics[b]**

| | Anxiety scale - after - Anxiety scale - before |
|---|---|
| Z | -2.872[a] |
| Asymp. Sig. (2-tailed) | .004 |

a. Based on positive ranks.

b. Wilcoxon Signed Ranks Test

Anxiety scales are differing significantly

Note:

The analysis was done by using software called Statistical Packages for Social Sciences (SPSS) by Ms Sumithra, Amrita Institute of medical sciences.

ഹൃദ്രോഗം ഇന്ന് അധികരിച്ചുവരികയാണ്. ഹൃദ്രോഗം ഉണ്ടാകാൻ 2 പ്രധാന കാരണങ്ങളുണ്ട്.

(1) Non modifiable risk factors. ഇത് നീക്കിക്കളയാൻ ഒരു ചികിത്സയ്ക്കും പ്രതിരോധത്തിനും സാദ്ധ്യമല്ല.

(2) Modifiable risk factors.

ഉയർന്ന രക്തസമ്മർദ്ദം, anxiety, stress മുതലായ Modifiable risk factors-ൽ സംഗീതത്തിന് വരുത്താവുന്ന മാറ്റങ്ങളാണ് ഈ പൈലറ്റ് പ്രൊജക്ടിൽ സ്റ്റാറ്റിസ്റ്റിക്സ് വെച്ച് തെളിയിച്ചത്. അതായത് ഹൃദ്രോഗചികിത്സയ്ക്കും ഹൃദ്രോഗം വരാതെ സൂക്ഷിക്കുന്നതിനും സംഗീതത്തിന് സാധിക്കുമെന്നതാണ് സന്ദേശം. ഒരു ജീവിതരീതിയായി രാഗസംഗീതത്തെ സ്വീകരിക്കുന്നത് ഉയർന്നുവരുന്ന ഹൃദ്രോഗസംബന്ധമായ ആരോഗ്യപ്രശ്നങ്ങൾക്ക് ഒരു പോംവഴിയാവും.

വിവിധ ആസ്പത്രികളിലെ കാർഡിയോളജി ഡിപ്പാർട്ട്മെന്റുകളിൽ ചെയ്യാവുന്ന പരീക്ഷണങ്ങൾക്ക് ഒരു രൂപരേഖ:

(ശ്രീനാരായണ സെന്റർ ഫോർ എക്സലൻസ് നടത്തിയ കാർഡിയാക്ക് സെമിനാറിൽ 2003-ൽ അവതരിപ്പിക്കുകയുണ്ടായി.)

1980-ൽ ഹാൻസും 1992-ൽ ബാസണും ഹൃദയതാളം ക്രമീകരിക്കുന്ന പേസ്മേക്കർ ആയി സംഗീതത്തെ ഉപയോഗിക്കാമെന്നു കണ്ടെത്തി. 1994-ൽ കരൺ അല്ലനും ജിം ബ്ലാസ്ക്കോവിയും ഓപ്പറേഷൻ തിയേറ്ററിൽ സംഗീതം ഉപയോഗിച്ചാൽ വേദന കുറയ്ക്കാനും, സർജ്ജറിയുടെ പാർശ്വഫലം കുറയ്ക്കാനും, ഹോസ്പിറ്റൽവാസം കുറയ്ക്കാനും കഴിയുമെന്ന് തെളിയിച്ചു.

ഡ്യൂക്ക് ഹാർട്ട് സെന്ററിൽ രോഗികളുടെ ശാരീരികവും മാനസികവുമായ ആരോഗ്യത്തിന് സംഗീതചികിത്സ ഉപയോഗിക്കുന്നുണ്ട്. ഈ പ്രശസ്ത സ്ഥാപനം സംഗീതചികിത്സകൊണ്ട് താഴെപ്പറയുന്ന ഗുണങ്ങൾ റിപ്പോർട്ടു ചെയ്യുന്നു.

1. ഹോസ്പിറ്റലിൽ കിടക്കുന്നതുകൊണ്ട് രോഗിക്കുണ്ടാവുന്ന പാർശ്വഫലങ്ങൾ (tension etc.) ഇല്ലാതാവുന്നു.
2. രോഗികൾ തങ്ങളുടെ പ്രശ്നങ്ങൾ തുറന്നുപറയുന്നു.
3. ആത്മവിശ്വാസം കൂടുന്നതുവഴി ജീവിതത്തിന്റെ മൂല്യം വർദ്ധിക്കുന്നു.
4. ഹാർട്ട് റേറ്റ് കുറയുന്നു.
5. റെസ്പിറേറ്ററി റേറ്റ് കുറയുന്നു.
6. രക്തസമ്മർദ്ദം കുറയുന്നു.
7. I.C.U., treadmill സമയത്ത് സംഗീതം കൊടുത്താൽ മേല്പറഞ്ഞ ഗുണങ്ങൾ ഉണ്ടാവുന്നു.

ഇത് ഇന്ത്യൻ രാഗങ്ങൾ ഉപയോഗിച്ച് പരീക്ഷിച്ചുനോക്കുന്നതേ ഉള്ളു. റിസർച്ച് പ്രോജക്ട് (ബേസിക് റിസർച്ച്, അപ്ലൈഡ് റിസർച്ച്) തലങ്ങളിൽ നടപ്പാക്കാം, വ്യത്യസ്ത പ്രായം ലിംഗാടിസ്ഥാനത്തിൽ മിനിമം മുപ്പതു പേരുള്ള ഗ്രൂപ്പുകളിൽ ഇത് പരീക്ഷിക്കാം. ഏതാനും കൺട്രോളുകൾ സഹിതം അളക്കേണ്ട പാരാമീറ്ററുകൾ.

## Wilcoxon Signed Ranks Test

**Ranks**

| | | N | Mean Rank | Sum of Ranks |
|---|---|---|---|---|
| POST_SYS - BAS_SYS | Negative Ranks | $7^a$ | 4.00 | 28.00 |
| | Positive Ranks | $0^b$ | .00 | .00 |
| | Ties | $0^c$ | | |
| | Total | 7 | | |
| POST_DYS - BAS_DYS | Negative Ranks | $5^d$ | 3.00 | 15.00 |
| | Positive Ranks | $0^e$ | .00 | .00 |
| | Ties | $2^f$ | | |
| | Total | 7 | | |
| DFF_POS - DFF_BAS | Negative Ranks | $6^g$ | 4.42 | 26.50 |
| | Positive Ranks | $1^h$ | 1.50 | 1.50 |
| | Ties | $0^i$ | | |
| | Total | 7 | | |

a. POST_SYS < BAS_SYS
b. POST_SYS > BAS_SYS
c. BAS_SYS = POST_SYS
d. POST_DYS < BAS_DYS
e. POST_DYS > BAS_DYS
f. BAS_DYS = POST_DYS
g. DFF_POS < DFF_BAS
h. DFF_POS > DIFF_BAS
i. DFF_BAS = DFF_POS

**Test Statistics[b]**

| | POST_SYS - BAS_SYS | POST_DYS - BAS_DYS | DIFF_POS - DIFF_BAS |
|---|---|---|---|
| Z | $-2.371^a$ | $-2.070^a$ | $-2.132^a$ |
| Asymp. Sig. (2-tailed) | .018 | .038 | .033 |

a. Based on positive ranks.
b. Wilcoxon Signed Ranks Test

diff - Pos = Difference between systolic BP aand Dystolic BP after therapy.
diff - Bas = Baseline value.

The analysis was done by using software called Statistical Packages for Social Sciences (SPSS) by Ms Sumithra,Amrita Institute of medical sciences.

1. Breath frequency (Bf)
2. Heart frequency
3. Systolic, diastolic pressures
4. Mean arteral pressure
5. Pulse pressure (Korotkov's method)
6. Minute value of blood circulation index of vegetative equivalence according to Kerdo
7. ECG
8. Anxiety index using Hamilton's scale
9. Pain score
10. Laboratory parameters

സംഗീതം കൊടുക്കുന്നതിനുമുമ്പ്
സംഗീതം കൊടുക്കുമ്പോൾ
സംഗീതം കൊടുത്തശേഷം
എന്ന് 3 measurements എടുക്കണം.

ഇതേ measurements treadmill ചെയ്യുമ്പോഴും, സർജ്ജറിയിലും, I.C.U.യിലും എടുക്കാം.

(Stress score-ന് German academy of music academy പറഞ്ഞ സ്കോർ ഉപയോഗിക്കാം.

ജന്യമേളകർത്താരാഗങ്ങൾ ചേർത്ത് (അനാഹതചക്രത്തിനുള്ളത്) ഉപയോഗിക്കുന്നത് നന്നായിരിക്കും. രാഗം, ശബ്ദം എന്നിവ ഓരോ രോഗിക്കും പ്രത്യേകം പ്രത്യേകം തെരഞ്ഞെടുക്കുന്നത് മ്യൂസിക് തെറാപ്പിസ്റ്റിന്റെ ചുമതലയാണ്. ഡാറ്റ ശേഖരിക്കുന്നത് കാർഡിയോളജി ഡിപ്പാർട്ട്മെന്റ് സ്റ്റാറ്റിസ്റ്റിക്കൽ അനാലിസിസിനുശേഷം മ്യൂസിക് തെറാപ്പിസ്റ്റും കാർഡിയോളജിസ്റ്റും ചേർന്ന് ചർച്ച നടത്തണം. ഇത് പിന്നീടുള്ള ഇംപ്രൂവ്മെന്റിന് സഹായിക്കും.

ധമനികൾ അടഞ്ഞ് (atherosclerosis) വിവിധ അവയവങ്ങൾ പ്രവർത്തനരഹിതമാകുന്നത് ഇന്ന് സർവ്വസാധാരണമാണ്. സംഗീതം കൊണ്ട് ധമനികളിലേക്കുള്ള ഓട്ടോണമസ് ഇന്നർവേഷൻ നാഡികൾ പതുക്കെ ചലിക്കുന്നുണ്ട്. അങ്ങനെ ധമനികളെ വികസിപ്പിക്കാനും പ്രവർത്തിപ്പിക്കാനും സാധിക്കും. പ്രത്യേകിച്ചും 24-65 വരെ പ്രായമുള്ളവരുടെ tension headache (migrane) ഇങ്ങനെ ശമിപ്പിക്കാം. ബെലോറഷ്യൻ സ്റ്റേറ്റ് മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഇത്തരമൊരു പരീക്ഷണം നടത്തിയത് (അലക്സെൽ ഷെമാ ഗൊനോവ്, വാലന്റിന സിഡോറെൻകോ സയന്റിഫിക് മ്യൂസിക് തെറാപ്പി AAR ഇന്റർനാഷണൽ എഡിഷൻ (2000)-ൽ റിപ്പോർട്ട് ചെയ്തിരുന്നു. SSO (Slow spontaneous ocillation) TCD (Transcranial Doppler Sound) കൊണ്ടാണ് അളന്നത്. ഒരു മിനിട്ടിൽ 3-9 ആവർത്തനമുള്ള SSO തരംഗങ്ങളെയും (M തരംഗം) മിനുട്ടിൽ 0.5-2 ആവർത്തനമുള്ള ബി തരംഗങ്ങളെയും TCD കണ്ടെത്തുന്നു).

ചെറുതും മദ്ധ്യമവുമായ (small & medium) ധമനികളുടെ കൃത്യമായ സങ്കോചവികാസത്താൽ അവയുടെ വ്യാസം വ്യത്യസ്തമാകുന്നു. ഇതാണ് SSO തരംഗങ്ങളെ സൃഷ്ടിക്കുന്നത്. SSO സ്പെക്ട്രത്തിൽ 4 റിഥം വെച്ച് 4 ഗ്രൂപ്പുകൾ ഉണ്ട്.

A 0.01—0.02 Hz
B 0.02—0.033 Hz
C 0.06—0.09 Hz
D 0.091—0.15 Hz

ഈ നാലു ഗ്രൂപ്പുകളിലുള്ള തരംഗങ്ങൾ ഉണ്ടാക്കുന്ന രാഗവും നാദവും കണ്ടെത്തുന്നതും ഫലപ്രദമായി ഉപയോഗിക്കുന്നതും മറ്റൊരു റിസർച്ച് പ്രൊജക്ടായി ഉപയോഗിക്കാം. ഇത് വെറും ഒരു മുഖവുര ആയി പറഞ്ഞു എന്നേ ഉള്ളൂ. റിസർച്ചിലും ചികിത്സയിലും അപാരസാധ്യതകളുള്ള രാഗചികിത്സയെ music as medicine ആയിത്തന്നെ കാണണം. music in medicine മാത്രമല്ല അത്!!

മംഗളം നടരാജൻ എന്ന ഒരു സ്ത്രീയ്ക്ക് ഹൃദയധമനികൾ പലയിടത്ത് അടഞ്ഞ് സർജറിക്ക് നിർദ്ദേശം കിട്ടി. അവർ യേശുദാസിന്റെ ഒരു കച്ചേരി ചെന്നൈയിൽ വച്ചു കേട്ടപ്പോൾ അടഞ്ഞ രക്തക്കുഴലുകൾ തുറന്ന്, സർജ്ജറി കൂടാതെ രോഗം സുഖപ്പെട്ടതായി ഇന്റർനെറ്റിൽക്കൂടി സംവദിച്ചിട്ടുണ്ട്. ഇത് നാദലയയോഗത്തിന്റെ പ്രവർത്തനമാണ്. യോഗം, പ്ലാസ്മ ഫൈബ്രിനോലിറ്റിക് ആക്ടിവിറ്റി (FA) കൂട്ടും. ഫൈബ്രിനോജൻ കുറയ്ക്കും. APTT-യും പ്ലേറ്റ്ലറ്റ് അഗ്രിഗേഷൻ സമയവും ദീർഘിപ്പിക്കും. പ്ലേറ്റ്ലറ്റ് സംഖ്യ കൂട്ടും. ഹീമോഗ്ലോബിൻ, ഹെമറ്റോക്രിറ്റ് കൂട്ടും. ഈ ലബോറട്ടറി പഠനം 17 പേരിൽ എൽ.എസ്. ചൗഹാൻ നടത്തി ഇന്ത്യൻ അസോസിയേഷൻ ഓഫ് പത്തോളജിസ്റ്റ്സ് മൈക്രോബയോളജിസ്റ്റ്സ് ജേർണലിൽ പ്രസിദ്ധീകരിച്ചു (Vol. 48. No. 1. Page 72, 2005). യേശുദാസ് കച്ചേരിയുടെ നാദലയയോഗം മംഗളം നടരാജന്റെ പ്ലാസ്മയിലെ FA, Fon, APTT, PAT ഇവയെ സ്വാധീനിച്ചതുകൊണ്ടാണ് അവർക്ക് ഇങ്ങനെ ഒരനുഭവം ഉണ്ടായത്. അല്ലാതെ സങ്കല്പമോ 'ഫെയ്ത്ത്' (വിശ്വാസ) ചികിത്സയോ അല്ല. പലവിധം രോഗങ്ങളിൽ രാഗചികിത്സ ഉപയോഗിക്കാനും, ഡാറ്റ ശേഖരിക്കാനും, തങ്ങളുടെ രോഗികൾക്ക് ഒരു ക്വാളിറ്റി ജീവിതം കൊടുക്കാനും ഡോക്ടർമാർ എല്ലാവരും തയ്യാറാവണമെന്നാണ് എന്റെ അഭ്യർത്ഥന.

# 10

# മാനസികാരോഗ്യവും രാഗചികിത്സയും

എന്താണ് മാനസികാരോഗ്യം? പലർക്കും ഇത് ഒരു പിടികിട്ടാപ്പുള്ളി യാണ്. ഈയിടെ നാദസഞ്ജീവനി എന്ന ഒരു ടെലിവിഷൻ പ്രോഗ്രാമിൽ രാഗചികിത്സയെക്കുറിച്ച് ഒരു മെഡിക്കൽ ഡോക്ടർ സംസാരിക്കുന്നതു കേട്ടു. താദ്ദേഹം ആനന്ദഭൈരവി രാഗം ബ്ലൈഡ്പ്രഷർ കുറയ്ക്കുന്നു എന്ന തന്റെ നിഗമനത്തിന് ഉദാഹരണമായി ഒരു അനുഭവകഥ പറയുകയാണ്. തന്റെ ക്ലിനിക്കിൽ സാധാരണ വരുന്ന ഒരു രോഗിണി ഒട്ടേറെ സംസാരിച്ച് ബഹളം വയ്ക്കാറുണ്ട്. ഒരു ദിവസം ആനന്ദഭൈരവി രാഗം കേട്ട് അവർ നിശ്ശബ്ദ യായി കേട്ടിരുന്നു എന്നാണദ്ദേഹം പറഞ്ഞത്. എന്റെ മനസ്സിൽ സ്വാഭാവിക മായും പൊന്തിവന്ന ചോദ്യങ്ങൾ.

(1) ഒരു രാഗം കേട്ട് മിണ്ടാതിരിക്കലാണ് രക്തസമ്മർദ്ദം കുറഞ്ഞ തിന്റെ തെളിവ് എന്ന് ഒരു മെഡിക്കൽ ഡോക്ടർ എങ്ങനെ പ്രഖ്യാപിച്ചു?

(2) മിണ്ടാതിരിക്കലാണോ ആരോഗ്യലക്ഷണം? എങ്കിൽ അഫേസിയ ഉള്ളവരും മന്ദബുദ്ധികളും ഊമകളുമാണ് ആരോഗ്യവാന്മാർ—പ്രതികരണ ശേഷിയില്ലാത്തവർ ആരോഗ്യവാന്മാർ എന്ന് വരില്ലേ.

മാനസികാരോഗ്യത്തിന്റെ തെളിവ് (രക്തസമ്മർദ്ദത്തിന്റേതെന്നപോ ലെ) മിണ്ടാതിരിക്കലല്ല എന്ന് ആദ്യം മനസ്സിലാക്കണം. മെയേർസ് ബ്രിഗ്സ് ടൈപ്പ് ഇൻഡിക്കേറ്റർ (MBTI) വെച്ച് നമുക്ക്തന്നെ നമ്മുടെ ശക്തിയും പരി മിതികളും മനസ്സിലാക്കാം. (അതിനെക്കാൾ ഉപകാരപ്രദമാണ് പതഞ്ജലി യുടെ യോഗസമ്പ്രദായം.)

MBTI ഉപയോഗിക്കുന്നത്.

1. സ്വന്തം വ്യക്തിത്വം വികസിപ്പിക്കാൻ
2. കരിയർ ഡെവലപ്മെന്റ്
3. മനുഷ്യബന്ധങ്ങളുടെ കൗൺസലിങ്ങിന്
4. അക്കാദമിക് കൗൺസലിങ്ങ്
5. ഓർഗനൈസേഷൻ ഡെവലപ്മെന്റ്
6. ടീം ബിൽഡിങ്
7. പ്രശ്നപരിഹാരം
8. Management & leadership training
9. Education & course development
10. Training in dursity & multicultural awareness

കാൾ യുങ് മനുഷ്യരുടെ പെരുമാറ്റത്തിലുള്ള വ്യത്യാസങ്ങളെ വിശദീകരിക്കാനാണ് സൈക്കോളജിക്കൽ ടൈപ്പിനെക്കുറിച്ച് ചർച്ച ചെയ്തത്. ഓരോ മനുഷ്യനും തന്റെ മനസ്സിനെ ഒരു പ്രത്യേക വിധത്തിലാണ് ഉപയോഗിക്കുന്നത്. അതുകൊണ്ട് വ്യത്യസ്ത മനസ്സുകൾ വ്യത്യസ്ത രീതിയിൽ പ്രവർത്തിക്കുന്നു. വ്യത്യസ്ത വ്യക്തികൾ വ്യത്യസ്ത രീതിയിൽ പെരുമാറുന്നു. ഇതിൽ ഏത് നോർമൽ, ഏത് അബ്നോർമൽ, ഏത് സൂപ്പർ നോർമൽ? ആരാണ് ഇത് നിശ്ചയിക്കുക?

ഒരു മനുഷ്യമനസ്സ് രണ്ടുവിധം ക്രിയകളിൽ രമിക്കുന്നു.

(1) കാണുക (ദർശനം) അഥവാ അറിവു ശേഖരിക്കുക.

(2) കണ്ടതിനെ അറിഞ്ഞതിനെ ക്രോഡീകരിച്ച് ഒരു നിഗമനത്തിലെത്തുക. (ജഡ്ജ്മെന്റ്)

അറിവുശേഖരണം അഥവാ ദർശനം തന്നെ രണ്ടുവിധമുണ്ട്.

(1) Sensing (2) Intuition.

ജഡ്ജ്മെന്റും രണ്ടു വിധമുണ്ട്. (1) thinking (2) feeling.

ഒരാളുടെ മാനസികവ്യാപാരത്തിൽ ഇതെല്ലാം ഉണ്ട്.




ദിനവും നാം ഈ മാനസികവ്യാപാരങ്ങൾ ഉപയോഗിക്കുന്നുണ്ട്. പുറംലോകം (മറ്റുള്ളവർ, വസ്തുക്കൾ, അവയുടെ അനുഭവങ്ങൾ) Extraversion അകത്തെ ലോകം (ചിന്ത, മനനം, Reflection) Introversion ഇതു രണ്ടിലും ഈ മാനസികവ്യാപാരം പ്രവർത്തിക്കുന്നു. അതായത് ഒരാൾ 8 വിധത്തിൽ തന്റെ മനസ്സിനെ ഉപയോഗിക്കുന്നുണ്ട്. (ഇതിൽ അകത്തെ ലോകത്ത് ഞാൻ എന്റെ മനസ്സിനെ ഉപയോഗിച്ച വിധമാണ് പാഥേയമെന്ന ആത്മീയ ആത്മകഥ. അത് യോഗമാർഗ്ഗമാണ്.) എട്ടുവിധത്തിലും ഉപയോഗിക്കാൻ കഴിഞ്ഞാൽ 'സർവ്വജ്ഞ'മായി. ഇതാണ് ശരിയായ മാനസികാരോഗ്യം. ഇത് വളരെ കുറച്ചുപേർക്കേ കിട്ടുകയുള്ളൂ. അതുകൊണ്ട് മറ്റുള്ളവരെല്ലാം മാനസികാരോഗ്യം തീരെ ഇല്ലാത്തവരെന്നർത്ഥമില്ല. ഭൂരിപക്ഷക്കാരാണ് 'നോർമൽ' എന്നു കരുതുന്നതുകൊണ്ടാണ് ന്യൂനപക്ഷക്കാരായ സർവ്വജ്ഞമനസ്സുകളെ സൂപ്പർ നോർമൽ ആയോ ഭ്രാന്തരായോ മറ്റുള്ളവർ ചിത്രീകരിക്കുന്നത്. ഇതും ശരിയായ സമീപനമല്ല എന്നർത്ഥം.

രാഗചികിത്സ നമ്മുടെ മനസ്സിനെ നാദലയയോഗത്തിലൂടെ ശാന്തമാക്കുക മാത്രമല്ല, ശക്തമാക്കുകയും ചെയ്യുന്നുണ്ട്. ശാന്തവും ശക്തവുമായ മനസ്സാണ് ഒരാളെ ഉദാത്തകർമ്മങ്ങൾക്ക് പ്രചോദിപ്പിക്കുന്നത്; ശാന്തവും

സെഷനുശേഷം രോഗി അവനവന്റെ അനുഭവം തെറാപ്പിസ്റ്റുമായി പങ്കിടുന്നു. 1995-ലാണ് ഈ പഠനം നടത്തിയത്.

സിംബലൈസിങ് അഥവാ മുദ്രണത്തിനുള്ള കഴിവ് വികസിപ്പിക്കാനോ വീണ്ടെടുക്കാനോ സംഗീതത്തിന് മാനസികരോഗികളിൽ എത്രമാത്രം കഴിവുണ്ട് എന്നതായിരുന്നു ഗവേഷണത്തിന്റെ ഉദ്ദേശം. സംഗീതത്തിലൂടെ രോഗികൾ സൃഷ്ടിക്കുന്ന ഇമേജുകൾ അഥവാ സിംബലുകൾ, രോഗികളുടെ ആന്തരാത്മാവിന്റെതന്നെ ഇമേജുകളാണ്. ഇത്തരം ഇമേജുകളാണ് ഒരാളുടെ ആന്തരികജീവിതത്തെ നിയന്ത്രിക്കുന്നത്. സംഗീതം ശ്രവിക്കുന്ന ഒരാളിൽ ഉണ്ടാവുന്ന ആന്തരിക സിംബലുകൾ സമൂഹത്തിൽ ക്രിയാത്മകമായി പ്രവർത്തിക്കാൻ ഒരാളെ പ്രചോദിപ്പിക്കുന്നു (സാധാരണ ഒരാളിൽ). ഷിസോഫ്രീനിയ ഉള്ള ഒരാളിൽ അയാളുടെ രോഗം മാറ്റാനാണിത്. ഒരർത്ഥത്തിൽ പറഞ്ഞാൽ, എല്ലാ മനുഷ്യർക്കും ഒന്നല്ലെങ്കിൽ മറ്റൊരുവിധം മാനസികമായി പരിമിതി ഉള്ളതിനാൽ സംഗീതം ഒരു ജീവിതരീതിയായി സ്വീകരിച്ചാൽ മുദ്രകളിലൂടെ പരിമിതിയെ അതിജീവിക്കാം.

രോഗിക്ക് തെറാപ്പിയെക്കുറിച്ചുള്ള അഭിപ്രായം ആരായുകവഴി അവരുടെ മനസ്സിലെ ലക്ഷ്യപ്രാപ്തിക്ക് അതെത്ര സഹായിച്ചു എന്നറിയാം.

## റിസർച്ച് മെത്തേഡോളജി

1-ാം ഭാഗം

സംഗീതചികിത്സയ്ക്ക് രോഗിയുടെ പ്രവർത്തനത്തിൽ ഉള്ള ഫലം.
സംഗീതചികിത്സയെ രോഗി വിലയിരുത്തുന്നവിധം.
റിസർച്ച് ടൂൾ = GAF (Global assessment of functioning scale)
ചോദ്യാവലി സർവ്വെ
മൂഡ് ടെസ്റ്റിനെ ആസ്പദമാക്കി സെമി സ്ട്രക്ചേർഡ് ഇന്റർവ്യൂ

രണ്ടാം ഭാഗം

തിയറിയെ ആധാരമാക്കിയ ക്വാളിറ്റേറ്റീവ് മോഡിൽ വെച്ച് 4 രോഗികളുടെ സമ്പൂർണ്ണപഠനം.

ഫലങ്ങൾ:

GAF study: തെറാപ്പിക്കുമുമ്പ് രോഗികളുടെ മസ്തിഷ്കപ്രവർത്തനം വളരെ താഴ്ന്ന നിലയിലായിരുന്നു. സ്കോർ 31-40. (സംവേദനം കുറവ്), ചിന്തകളിൽ കുഴപ്പം, ജോലി, കുടുംബബന്ധങ്ങൾ, ജഡ്ജ്മെന്റ്, ബുദ്ധി എല്ലാം കുറവാണ്. ആത്മഹത്യാപരമായ ചിന്തകളും, ഡെല്യൂഷൻസും ഉണ്ട്. ആരും ജോലി ചെയ്യുന്നില്ല. അവർക്ക് വീടില്ല. സുഹൃത്തുക്കളില്ല. 6 മാസത്തെ തെറാപ്പിക്കുശേഷം GAF scale-ൽ 7.2% ശരാശരി നല്ല മാറ്റം കണ്ടു.

പരിമിതികൾ

(1) കൺട്രോൾ ഗ്രൂപ്പ് ഇല്ല
(2) സൈക്യാട്രിക് മെഡിക്കൽ ചികിത്സയും കൂട്ടത്തിൽ നടത്തിയതിനാൽ സംഗീതം കൊണ്ടാണോ മെഡിസിൻ കൊണ്ടാണോ മാറ്റം വന്നത് എന്ന് തീർത്തുപറയാനാവില്ല.

ക്വസ്റ്റ്യനെയർ സർവ്വെ

വിശ്വാസം, ഉത്തരവാദിത്വം, ഋജുവായ പെരുമാറ്റം, വികാരങ്ങളുടെ ഗ്രഹണം (awareness of emotions) എന്നിവ രോഗികൾക്ക് അതിപ്രധാനമായി അനുഭവപ്പെട്ടു. തങ്ങളെ മറ്റുള്ളവർ മനസ്സിലാക്കുക, തങ്ങളുടെ പങ്കുകൂടി തെറാപ്പിയിൽ ഉണ്ടാവുക ഇതൊക്കെ അവർക്ക് അതിപ്രധാനമായിരുന്നു. അവർ പ്രൊജക്ടിൽ താത്പര്യം കാട്ടി. 98% അറ്റൻഡൻസ് സെഷനുകളിൽ കണ്ടു. തെറാപ്പിസ്റ്റിന്റെ സൗഹൃദം അവർ വിലമതിച്ചു. ഡോക്ടറെ രോഗി +" ആയി വിലയിരുത്തുമ്പോഴാണ് നല്ല ചികിത്സാബന്ധങ്ങൾ ഉണ്ടാവുന്നത്. +" വിലയിരുത്തൽ "മാതൃകാവത്കരണവുമാണ്. ഡോക്ടറെ മാത്രമല്ല, സംഗീതത്തെയും രോഗികൾ വളരെ +" ആയി വിലയിരുത്തുന്നു.

സംഗീതം + തെറാപ്പിസ്റ്റുമായി സംഭാഷണം }<br>
സംഗീതം + ഇമേജറി } ഈ രീതി

എല്ലാ രോഗികളും വളരെയധികം ഇഷ്ടപ്പെട്ടു. അവനവന്റെ വികാരവിചാരങ്ങളെ അറിയാൻ സംഗീതം സഹായിച്ചു എന്നവർ വിധിയെഴുതി. (വികാരവിചാരങ്ങൾ അറിയുക എന്നുവെച്ചാൽ സ്വന്തം മനസ്സറിയുകതന്നെയാണല്ലൊ.) അവർ തങ്ങളുടെ ഗ്രൂപ്പിലെ മറ്റുള്ളവരുമായിട്ടുള്ള ബന്ധത്തിന്റെ മൂല്യം ഗ്രഹിച്ചു. ഇത് റിഫ്ളക്ഷൻ എന്ന വിഭാഗത്തിൽ പെടുന്ന മാനസിക പ്രവർത്തനമാണ്. ഗ്രൂപ്പിന്റെ പൊതുപ്രശ്നങ്ങളിൽ സ്വന്തം പ്രശ്നങ്ങൾ പ്രതിഫലിച്ചു കാണുക, മറ്റുള്ളവരുടെ സംഗീതാനുഭവത്തിന്റെ ഇമേജറി കേൾക്കുമ്പോൾ അവരെ കൂടുതൽ അറിയാനാവുക ഈ അനുഭവങ്ങൾ സ്ഥിരമായി ഓർമ്മയിൽ നില്ക്കുക—ഇത് അവനവനെ അറിയാൻ കൂടുതൽ സഹായകരമാവുക—ഇങ്ങനെ ഒട്ടനവധി കാര്യങ്ങൾ മനോരോഗികളിൽപ്പോലും സംഭവിക്കുന്നുണ്ട്. അപ്പോൾ മാനസികാസ്വാസ്ഥ്യമില്ലാത്ത ഒരാളുടെ വ്യക്തിത്വവികസനത്തിന് സംഗീതം എത്രമാത്രം സഹായകമാവും എന്ന് ആലോചിക്കാവുന്നതേയുള്ളു.

ആദ്യം ശൂന്യതാനുഭവവുമായി എനിക്ക് ഈ ഗ്രൂപ്പിന് സംഭാവന ചെയ്യാൻ ഒന്നും ഉണ്ടാവില്ല എന്ന മുൻവിധിയോടെ വന്ന രോഗികൾപോലും സംഗീതശ്രവണവേളയിൽ ലഭിച്ച ഇമേജുകളുടെ സ്വാധീനത്താൽ ഗ്രൂപ്പിൽ ആക്ടീവ് ആയി പങ്കെടുത്തു. ഗ്രൂപ്പിൽ ഒരാൾമാത്രമാണ് വളരെ നെഗറ്റീവ് ആയി പെരുമാറിയത്. ആ വ്യക്തിയുടെ അടുത്ത ഒരാൾ ആത്മഹത്യ ചെയ്തിരുന്നു. അതിന്റെ ഫലമായി ഒരു പ്രത്യേക തരം നെഗറ്റീവ് അവസ്ഥ ഉണ്ടായിരുന്നു. ഈ മാനസികാവസ്ഥയെ സംഗീതചികിത്സയ്ക്കുപോലും മാറ്റിയെടുക്കാനായില്ല എന്ന് ഈ ഗവേഷകർ പറയുന്നു.

രണ്ടാം ഭാഗത്തിൽ മോഡിഫൈഡ് GIM-ൽനിന്ന് 8 കാറ്റഗറികളിലായി രക്ഷാസ്വരൂപങ്ങളും കേന്ദ്രവൈരുദ്ധ്യങ്ങളും രൂപീകരിക്കാൻ ഗവേഷകന് സാധിച്ചു.

(1) രോഗികളുടെ സംഗീതശ്രവണാനുഭവങ്ങളിൽ narrative structure കൂടിക്കൂടി വരുന്നു. Single event structure കുറഞ്ഞുവരുന്നു.

(2) ആദ്യഭാഗത്തെ ഫലങ്ങൾ (triangulation), ആദ്യഭാഗത്തെയും രണ്ടാം ഭാഗത്തെയും ഫലങ്ങൾ തമ്മിലുള്ള താരതമ്യം ഇവയാണ് ഒരതിപ്രധാന ഘടകം.

(3) വിശ്വസ്യത വർദ്ധിപ്പിക്കാനായി ഗവേഷകർ രോഗിയുടെ ഇമേജ റിയെ വ്യത്യസ്ത രീതികളിൽ പഠിച്ചു.

അവസാന നിഗമനം

സംഗീതചികിത്സ മനോരോഗികൾക്ക് ഉപകാരപ്രദമാണ്. സ്ട്രക്ച റൽ സംഗീതചികിത്സകൊണ്ട് വൈകാരികമായ വികാസം സാധിക്കും. ഷിസോഫ്രീനിയ ഷിസോടിപ്പിക്കൽ രോഗികൾക്ക് ദീർഘകാലാടിസ്ഥാന ത്തിൽ ഈ ചികിത്സ ഉപയോഗിക്കണം. രാഗം തെരഞ്ഞെടുക്കുന്നതിൽ അതീ വശ്രദ്ധവേണം. രോഗത്തിന്റെ ഏതു ഘട്ടത്തിലാണ് തെറാപ്പി കൊടുക്കുന്ന തെന്നതും പ്രധാനമാണ്.

8/9 (9 ൽ 8) രോഗികൾ സംഗീതചികിത്സയെക്കുറിച്ച് നല്ല അഭിപ്രായം പറഞ്ഞു. അവർ ചികിത്സയിൽ തൃപ്തരാണ്. 98% അറ്റൻഡൻസ് ഈ താത്പര്യം വിളിച്ചോതുന്നു. ആദ്യഭാഗത്തെ റിസർച്ച് ഇൻവെസ്റ്റിഗേഷൻസ് രണ്ടാം ഭാഗത്തെ ഫലങ്ങളാൽ തെളിയിക്കപ്പെട്ടു. രക്ഷാസ്വരൂപങ്ങൾകൊണ്ട് എങ്ങനെ മാനസികാരോഗ്യം രക്ഷിക്കപ്പെടുന്നു; അതിൽ സംഗീതത്തിനുള്ള പങ്ക് എന്ത് എന്ന് ഇത് തെളിയിക്കുന്നു.

(സ്വന്തം നിലയിൽ (സെൽഫ് അനാലിസിസ്) ബന്ധുജനങ്ങളിൽ, സുഹൃത്തുക്കളിൽ, 30 വോളണ്ടിയർമാരിൽ, സംഗീതരംഗവുമായി ബന്ധ പ്പെട്ട 4 പേരിൽ—ഇതെല്ലാം ഞാൻ പരീക്ഷിച്ചുനോക്കിയിട്ടുണ്ട്. മനോരോഗി കളിൽ പരീക്ഷിച്ചിട്ടില്ല. അത് സൈക്ക്യാട്രിയിൽ പ്രവർത്തിക്കുന്ന എന്റെ സഹപ്രവർത്തകർക്ക് റിസർച്ചുമേഖലയാണ്. അവർ വേണ്ടതു പ്രവർത്തി ക്കുമെന്ന് കരുതുന്നു.)

# 11
# പ്രശ്നോത്തരങ്ങൾ

പല ഗ്രൂപ്പുകളിലും സ്റ്റേജുകളിലും സ്ഥാപനങ്ങളിലും രാഗചികിത്സാ ബോധവത്കരണ ക്ലാസ്സുകൾ ഞാൻ നടത്തുകയുണ്ടായിട്ടുണ്ട്. പലരും പലപ്പോഴായി ചോദിച്ച ചില ചോദ്യങ്ങൾക്കുത്തരമാണ് ഈ അദ്ധ്യായം.

(1) *ഒരു പ്രത്യേക രാഗം ഒരു പ്രത്യേകഫലം ഉണ്ടാക്കുന്നുണ്ടോ?*

ഉ: എല്ലാ രാഗങ്ങളിലും ഹീലിങ് ശക്തിയുണ്ട്. ഓരോ വ്യക്തിയിൽ അത് മാറിമാറിയിരിക്കും. ഇന്ന രോഗത്തിന് ഇന്ന രാഗമെന്നത് ഒരു അലോപ്പതി സമ്പ്രദായത്തിന്റെ കടമെടുപ്പാണ്. രാഗങ്ങൾ തങ്ങളുടെ ഫലം ഉണ്ടാക്കുന്നത് രസസിദ്ധാന്തം അനുസരിച്ചാണ്. ഭാവത്തെ ആസ്പദമാക്കിയാണ് രസം ഉണ്ടാവുന്നത്. ഒരു പ്രത്യേക മാനസികാവസ്ഥയുടെ (ലാവണ്യാനുഭവം—aesthetic experience) ലക്ഷണമാണത്. ഒരു പ്രത്യേക വികാരം—സെന്റിമെന്റ് മൂഡ്—കൊണ്ടാണ് ഭാവരസസിദ്ധി വരുന്നത്. ഒരു സ്വരം (eg. പ്രതി മദ്ധ്യമം $M_2$ ചതുശ്രുതി ധൈവതം) നിരാശ വരുത്തുമെന്ന് ചിലർ പറയും. ഒരളവ് ശരിയാണ്. പക്ഷേ, ഒരു രാഗത്തിൽ സ്വരങ്ങളുടെ ഒരു മാലയാണ് രാഗഭാവം (രസം) വരുത്തുന്നത്. അതുതന്നെ അലങ്കാരം, ഗമകം etc. കൊണ്ട്, ശബ്ദം കൊണ്ട്, എല്ലാം മാറിവരുന്നു, ശാന്തം, കരുണം, ഭക്തി, പരമപ്രേമം എന്നിവ വരുത്തുന്ന എല്ലാ രാഗങ്ങളും, അതാതു വ്യക്തിയുടെ പഞ്ചഭൂതനിർമ്മിതമായ ശരീരത്തിന്റെ ഏതു ഭൂതം (element) ദുഷിച്ച് ഏത് ത്രിദോഷം ഉണ്ടായാലും അതിനെ ക്രമീകരിച്ച് സന്തുലിതാവസ്ഥ വരുത്തും വിധം സ്വരക്രമീകരണം ചെയ്ത് സൃഷ്ടിച്ചവയാണ്. ഇന്ത്യൻ ക്ലാസ്സിക്കൽ സംഗീതം യോഗശാസ്ത്രം, ആയുർവ്വേദം ഇവയെപ്പോലെ ഒരു ഹോളിസ്റ്റിക് സമീപനമാണ്. അത് ഒരു ജീവിതരീതിയാണ്. അലോപ്പതിയുടെ സങ്കേതം വെച്ച് അതിനെ അളക്കുന്നതിൽ ഒട്ടേറെ പരിമിതികളുണ്ട്.

(2) *പ്രമേഹത്തിനു പ്രത്യേക രാഗമുണ്ടോ?*

നേരത്തേ പറഞ്ഞ ഉത്തരം ശ്രദ്ധിക്കുക. പല സംഗീതജ്ഞരും ജഗന്മോഹിനിരാഗം (ശോഭില്ലു സപ്തസ്വര) പ്രമേഹരോഗഹാരിയെന്നു പറഞ്ഞു കേട്ടിട്ടുണ്ട്. ഇതിൽ വാസ്തവികത ഇല്ലാതില്ല. മണിപൂരചക്രത്തിൽനിന്നുള്ള എനർജിയാണ് പാൻക്രിയാസിൽ പ്രവർത്തിക്കുന്നത്. അതിനാൽ മണിപൂരചക്രത്തിന് പറയപ്പെട്ട ജനകരാഗങ്ങളും അവയുടെ ജന്യരാഗങ്ങളും പ്രമേഹത്തിന് ഉപയോഗിക്കാമല്ലോ. ജഗന്മോഹിനി മായാമാളവഗൗളജന്യമാണ്.

(പ്രമേഹത്തെക്കുറിച്ച് കൂടുതൽ മണിപൂരചക്രരാഗങ്ങളുടെ വിവരണത്തിൽ കാണുക.)

*(3) ശ്രോതാവിന് എന്ത് സംഭവിക്കുന്നു?*

ഈഗോ, സൂപ്പർ ഈഗോ, ഇഡ് വ്യക്തിത്വങ്ങളെ ക്ഷേത്രത്തിനു പുറത്ത് ചെരിപ്പ് ഊരിയിടുംപോലെ ഊരിയിട്ട് സെൽഫ് എന്ന സ്വാത്മാവിൽ ശ്രോതാവ് സമ്പൂർണ്ണമായി ലയിക്കുന്നു. സമ്പൂർണ്ണ ലയനത്തിൽ രസികമനം ഒരു യോഗിയുടെയോ ശിശുവിന്റെയോ പോലെ കളങ്കരഹിതമാണ്. അതിനാൽ രാഗചികിത്സയുടെ വർക്ക്ഷോപ്പ് വാസ്തവത്തിൽ പ്ലേഷോപ്പ് (ലീലാഗൃഹം) ആണ്. രസലീലയാണവിടെ. കഴിഞ്ഞ 20 വർഷമായി ഇത്തരം നിരീക്ഷണങ്ങളിൽനിന്നുരുത്തിരിഞ്ഞുവന്നത് ഒരു മനുഷ്യനെന്നാൽ അനേകം ഫ്രീക്വൻസികൾ (വൈബ്രേഷന്റെ റേറ്റ്) ആണെന്നതാണ്. മോളിക്യുലാർ തലം മുതൽ ജൈവോർജ്ജമണ്ഡലം (ബയോ എനർജി ഫീൽഡ്) വരെ ഇതുമാത്രമാണ് മനുഷ്യൻ. നാം കാണുന്ന സ്ഥൂലരൂപമല്ല, ഈ സൂക്ഷ്മമായ നാദപ്രകാശതരംഗമണ്ഡലമാണ് സത്യം. ഈ ശാസ്ത്രസത്യമാണ് പണ്ടുള്ളവർ കുണ്ഡലിനി, നാദബ്രഹ്മം, നാദലയയോഗം, മുതലായ പദങ്ങളിലൂടെ പറയാൻ ശ്രമിച്ചിരുന്നത്. ജൈവോർജ്ജം പ്രപഞ്ചോർജ്ജത്തിൽ തന്മയീഭവിക്കുക എന്ന ജീവാത്മപരമാത്മലയമാണ് ശ്രോതാവിന് നാദാനുസന്ധാനംകൊണ്ട് സംഭവിക്കുന്നത്.

*(4) ഹിന്ദുമതത്തിന്റെ തലത്തിലേ ഇതുള്ളൂ?*

അല്ല. മതമെന്നാൽ അഭിപ്രായം എന്നർത്ഥം. ആത്മീയതയാണ് എല്ലാവർക്കും യോജിക്കാവുന്ന തലം. നാദാനുസന്ധാനം ആത്മീയതലമാണ്. ആദിയിൽ വചനമുണ്ടായി—വചനം ദൈവത്തോടൊപ്പം വസിച്ചു (സെന്റ് ജോൺ). ഈശ്വരനോടൊപ്പമുള്ള ആ വാഗ്ധ്വനിദേവതയായ പ്രണവം അനാഹതമായി അശബ്ദം അരൂപമായിരിക്കുന്നു. അതിനകത്താണ് ദൈവമനസ്സ് എന്നോ ദൈവേച്ഛ എന്നോ വിളിക്കാവുന്ന ആർക്കിടൈപ്പുകളുടെ ലോകമായ സൂക്ഷ്മ പ്രപഞ്ചം ഇരിക്കുന്നത്. പ്രകാശമെന്ന ദൃഷ്ടിഗോചരമായ പ്രപഞ്ചത്തെ സൃഷ്ടിക്കാൻ ആ വാക്കാണ് കാരണമായത്. പ്രകാശം ഉണ്ടാവട്ടെ എന്ന് ഈശ്വരൻ പറഞ്ഞപ്പോൾ പ്രകാശമുണ്ടായി എന്ന് ബൈബിൾ പറയുന്നുണ്ട്. പ്രകാശമെന്ന പ്രതിഭാസം വളരെ ഹൈ ഫ്രീക്വൻസിയുള്ള കമ്പനങ്ങളാണ്. കേൾക്കാവുന്ന വാക്കിന് എത്രയോ അപ്പുറം (യതോ വാചാ നിവർത്തന്തേ) നാദകമ്പനം ദൃശ്യരൂപങ്ങളെ സൃഷ്ടിക്കുന്നു എന്ന് താന്ത്രികവൈദികഗ്രന്ഥങ്ങളിലും ബ്രഹ്മസൂത്രത്തിലുമെന്നപോലെ ബൈബിളിലുമുണ്ട് (ജെനിസിസ് 2: 19-20). 720000 മധുനാഡികളിലെ നാദോർജ്ജം 840000 ജൈവശരീരങ്ങളായി കീടപതംഗമൃഗപക്ഷിമനുഷ്യജാതിയായി അവയ്ക്ക് നാമം ഉണ്ടാക്കി—അതിനാൽ നാമരൂപാത്മകപ്രപഞ്ചമുണ്ടായി. ബൈബിളിൽ അവയ്ക്ക് നാമം കൊടുക്കാൻ ആദ്യമനുഷ്യനായ ആദത്തെ ദൈവം ചുമതലപ്പെടുത്തി.

നാമം ഒരു ഗുണസൂചകമാണ്. നാമം വർണ്ണസങ്കലനം കൊണ്ടുണ്ടാക്കിയ ഒരു മന്ത്രമാണ്. വർണ്ണാത്മികയായ പ്രപഞ്ചമാതാവിന്റെ image

അഥവാ രൂപമാണത്. (ജെനിസിസിൽ മനുഷ്യൻ ദൈവത്തിന്റെ പ്രതിച്ഛായയിൽ നിർമ്മിക്കപ്പെട്ടു.) സർവ്വവ്യാപിയായ ഈശ്വരന്റെ ബോധത്തെ (പ്രജ്ഞാപാരമിത) പ്രതിബിംബിപ്പിക്കുന്ന മൈക്രോകോസ്മിക് കണ്ണാടിയാണ് ഓരോ മനുഷ്യനും ഓരോ ജീവജാലവും—അവിടെ ജാതിമതാദികൾക്ക് ഒരു സ്ഥാനവുമില്ല. ഹീബ്രുക്കളുടെ കബലയിൽ, ചൈനക്കാരുടെ വൈദ്യത്തിൽ—ഒക്കെ യോഗത്തിനും നാദലയത്തിനും സമാനമായ ചികിത്സാരീതികളുണ്ട്.

*(5) രാഗം അറിയാത്തവർക്ക് രാഗചികിത്സകൊണ്ട് ഫലം ഉണ്ടാവുമോ?*

ഔഷധം എന്തെന്നറിയാതെ കഴിച്ചാലും ഔഷധഫലം കിട്ടുമെന്നത് തെളിയിക്കപ്പെട്ടുകഴിഞ്ഞ സത്യമാണ്. രാഗമറിഞ്ഞവർക്കേ ഫലം കിട്ടൂ എങ്കിൽ പിന്നെ രാഗചികിത്സയുടെ ആവശ്യമെന്ത്? ഡോക്ടർമാരെമാത്രം ചികിത്സിക്കാനാണെങ്കിൽ മെഡിക്കൽ സയൻസിന്റെ ആവശ്യമെന്ത് എന്നാലോചിച്ചുനോക്കണം. മാത്രമല്ല, ശിശുവും പശുവും ചെടിയും രാഗമറിയാതെ രാഗം കേട്ട് വളരുന്നു, പാലു ചുരത്തുന്നു; പാമ്പും രാഗമറിയാതെ മോഹാവസ്ഥയിൽ പെടുന്നു. അങ്ങനെയിരിക്കെ, മനുഷ്യനിലും ഇതേ effect ഉണ്ടാവണമല്ലോ.

*(6) എങ്ങനെയാണ് മസ്തിഷ്കത്തിൽ മാറ്റം വരുന്നത്? വേദന എങ്ങനെ ഇല്ലാതാവുന്നു? Stress എങ്ങനെ ഇല്ലാതാവുന്നു? ഇതിനൊക്കെ ശാസ്ത്രീയമായി തെളിവുകളുണ്ടോ?*

ഉണ്ട്. ജാഗ്രദവസ്ഥയിൽ ബീറ്റ തരംഗങ്ങളാണ് (EEG) രേഖപ്പെടുത്തുന്നത്. സ്വപ്നത്തിലും ധ്യാനത്തിലും അത് ആൽഫയാവും. ധ്യാനസമാധിയിലും സുഷുപ്തിയിലും ശിശുക്കളിലും അത് തീറ്റ തരംഗങ്ങളാണ്. രാഗം ഉണർന്നിരിക്കുന്ന ഒരാളുടെ EEGയിൽ ബീറ്റയിൽനിന്ന് ആൽഫയിലേക്കും തീറ്റയിലേക്കും തരംഗദൈർഘ്യം മാറുന്നു. അങ്ങനെയാണ് യോഗിയുടെയോ ശിശുവിന്റെയോ പോലെ രസികചിത്തം ശാന്തവും നിഷ്കളങ്കവുമാകുന്നത്.

എൻഡോർഫിൻ എന്ന സ്വാഭാവിക വേദനാസംഹാരി നാഡീവ്യൂഹകോശങ്ങളിൽനിന്ന് ഉത്പാദിപ്പിക്കുകവഴി വേദന ശമിക്കുന്നു. (ഗേറ്റ് കൺട്രോൾ സിദ്ധാന്തം അടുത്തൊരദ്ധ്യായത്തിൽ കൊടുത്തിരിക്കുന്നു.)

സ്ട്രെസ്സ് ഹോർമോൺ കുറയ്ക്കുന്നതു വഴി സ്ട്രെസ്സ്, ആൻക്സൈറ്റി കുറയുന്നു. ഇന്റർ ലൂക്കിൻ സ്രാവം കൂടുന്നതിനാൽ പ്രതിരോധശക്തി കൂടുന്നു. ഇതൊക്കെ തെളിയിക്കപ്പെട്ടുകഴിഞ്ഞതാണ്.

*(7) പാർശ്വഫലങ്ങൾ?*

ക്ലാസ്സിക്കൽ സംഗീതം അതിന്റെ പ്രസാദമധുരവും ഭക്തിസാന്ദ്രവുമായ ശൈലിയിൽ സുസ്വരത്തിൽ നല്ല വർണ്ണോച്ചാരണത്തോടെ നല്കിയാൽ ഒട്ടും പാർശ്വഫലങ്ങൾ ഉണ്ടാവുകയില്ല. പാശ്ചാത്യശാസ്ത്രജ്ഞന്മാർ ഹെവിമെറ്റൽ മ്യൂസിക്, പോപ്പ്, ജാസ് മുതലായവകൊണ്ട് തകരാറുകൾ ഉണ്ടാവുമെന്ന് തെളിയിച്ചുകഴിഞ്ഞു. അവർ മൊസാർട്ട് മുതലായ പാശ്ചാത്യ ക്ലാസിക്കൽ സംഗീതമാണ് ഉപയോഗിക്കുന്നത്. (ചെണ്ടകൊട്ടുകൊണ്ട് ഒരു

ആസ്പത്രിയിൽ കിടക്കുന്ന രോഗികളെ മുഴുവൻ വേണമെങ്കിൽ ഒറ്റയടിക്ക് കൊല്ലാം.)

*(8) ഏത് അന്തരീക്ഷമാണ് രാഗചികിത്സയ്ക്ക് ഏറ്റവും ഉത്തമം?*

ശാന്തവും പ്രകൃതിരമണീയവുമായ അന്തരീക്ഷമായിരിക്കും ഏറ്റവും യോജ്യം.

*(9) ആർബുദ ചികിത്സയിൽ രാഗങ്ങൾക്ക് എന്തുചെയ്യാനാവും?*

ഇത് വിശദമായി ചർച്ച ചെയ്യേണ്ട ഒന്നാണ്. ഐറിഷ് ക്യാൻസർ സെന്ററിൽ രാഗങ്ങൾ ഉപയോഗിക്കുന്നു. ലോകമെമ്പാടും ക്യാൻസർ ആസ്പത്രികളിൽ music therapy ഫലപ്രദമായി ഉപയോഗിക്കുന്നു. കീമോതെറാപ്പിയുടെ പാർശ്വഫലങ്ങൾ, വൈകാരികപ്രശ്നങ്ങൾ, ഉറക്കക്കുറവ്, എന്നിവയൊക്കെ ക്യാൻസർരോഗികളിലുണ്ട്. ഇതൊക്കെ മാറ്റാനാവും. പ്രതിരോധശേഷി (ഇമ്യൂണിറ്റി) കൂടുന്ന ഇന്റർല്യൂക്കിൻ ക്യാൻസർ തെറാപ്പിയിലെ ഒരു ഘടകമാകയാൽ അതിന്റെ സ്രാവം കൂട്ടുന്ന രാഗചികിത്സ സ്വാഭാവികമായും തെറാപ്പിയിൽ നല്ലൊരു പങ്ക് വഹിക്കുന്നു. എൻഡോർഫിൻ കൊണ്ട് വേദന ശമിപ്പിക്കാനും ഒരളവ് സാധിക്കും.

മരണമൊഴികെ മറ്റെല്ലാം രാഗചികിത്സയുടെ മൃദുസ്പർശത്താൽ ഒഴിവാക്കാം. മരണം കൊണ്ടുണ്ടാവുന്ന മാനസികവ്യഥയ്ക്ക് പോലും രാഗചികിത്സ ഫലപ്രദമാണ്. അതിനാൽ ലോകമെമ്പാടുമുള്ള ക്യാൻസർ സെന്ററുകളിൽ രോഗികളും ബന്ധുക്കളും സുഹൃത്തുക്കളും ഇതിന് 100% support നല്കുന്നു.

*(10) ഏറ്റവും സൂക്ഷ്മതലത്തിൽ ശാസ്ത്രീയമായി ജീവാത്മ (ബയോ എനർജി) പരമാത്മ (കോസ്മിക് എനർജി) ലയനം എങ്ങനെ വിവരിക്കാം.*

ജീവന്റെ ക്ഷേത്രമായ ശരീരം, പരമാത്മക്ഷേത്രമായ പ്രപഞ്ചം—രണ്ടും ധാതു(പഞ്ചഭൂത)നിർമ്മിതം. ധാതുക്കളെ സൂക്ഷ്മമായി വിഭജിച്ചാൽ ആറ്റം, സബ് ആറ്റോമിക് പാർട്ടിക്കിൾ—ഫോട്ടോൺ, ഫെർമിയോൺ ഡോസോൺ—ഈ തലത്തിൽ ബയോ എനർജി = കോസ്മിക് എനർജി. സ്ഥൂലമായ ദ്രവ്യതലത്തിൽ വരുമ്പോഴാണ് പഞ്ചഭൂതങ്ങൾ അവയുടെ ഗുണങ്ങൾ, അവയുടെ വ്യത്യസ്ത അനുപാതത്താൽ വിവിധ ജീവജാലങ്ങൾ, ചരാചരം മുതലായവ. ഈ വ്യത്യസ്തത (ഭേദഭാവന) ഇല്ലാതാവുന്ന ബോധാതീതതലത്തിലാണ് നാദലയയോഗം. പഞ്ചഭൂതാത്മകപ്രപഞ്ചത്തിന്റെയും ജൈവശരീരത്തിന്റെയും പരിമിതികൾക്കും അതീതമായ ഒരു ബോധതലമാണ് അത്. അവിടെ അദ്വൈതത്തിന്റെ അപരോക്ഷാനുഭൂതി അനുഭവിക്കാനാവുന്നു. ശാസ്ത്രത്തിന്റെ ലോജിക്കും കലയിലെ ആനന്ദവും സമഞ്ജസമായി സംഗമിച്ച ആനന്ദലയസിന്ധുവെ 'വിവരിക്കാൻ' ആവില്ല, അനുഭവിക്കാനാവും എന്നതാണ് അതിന്റെ മനോഹാരിത. സംഗീതചക്രവർത്തിയായ ശ്രീനാരദമഹർഷിയുടെ "അനിർവ്വചനീയം പ്രേമസ്വരൂപം മൂകാസ്വാദനവത്" എന്ന വാക്കുകളാണ് അതിനെ വിവരിക്കാൻ ശ്രമിക്കുന്നവർക്ക് അന്ത്യാവലംബം.

## 12

# സംസ്കാരത്തിലെ സ്ത്രീപക്ഷചിന്തകൾ— സാമൂഹിക രാഷ്ട്രീയചിന്തനം

ഒരു സംസ്കാരത്തിന്റെ സത്ത്, മനസ്സിനെ സ്വയം സൃഷ്ടിക്കുന്നതിലാണ്. ദൈനംദിനകാര്യങ്ങൾ ചുമതലാബോധത്തോടെ നിർവ്വഹിക്കാൻ ശക്തമായ ഒരു മനസ്സ് കൂടിയേ തീരൂ. ഒരാളുടെ മനഃശക്തിയെ ദുർബ്ബലപ്പെടുത്തുന്നതും ബുദ്ധിയുടെ മുനയ്ക്ക് മൂർച്ച കുറയ്ക്കുന്നതുമായ എല്ലാ സംഭവങ്ങളും, പ്രതിഭാസങ്ങളും സ്വയം മനസ്സിലാക്കി അവയെ നമ്മുടെ ജീവിതത്തിൽനിന്ന് പുറത്താക്കുമ്പോഴാണ് ശക്തമായ ഒരു മനസ്സിനെ സ്വയം സൃഷ്ടിക്കാൻ നമുക്ക് സാധിക്കുക. സ്ത്രീക്കും പുരുഷനും അതിനു സാധിക്കുന്നു എന്നുവന്നാൽ സമൂഹവും സംസ്കാരവും രാഷ്ട്രവും ലോകവും രക്ഷപ്പെട്ടു എന്നർത്ഥം.

ഒരു സംസ്കാരത്തെ അറിയാനാണ് ഒരു സോഷ്യൽസയന്റിസ്റ്റ് ഒരു വ്യക്തിയുടെ ആന്തരജീവിതത്തെ (ആത്മീയജീവിതം) പഠനവിധേയമാക്കുന്നത്. ആ സംസ്കാരത്തിൽ വളർന്ന തത്ത്വചിന്തകർ, ഗായകർ ശാസ്ത്രജ്ഞർ, എഴുത്തുകാർ ഇവരുടെ ആന്തരികജീവിതം ഇതിനായി തെരഞ്ഞെടുക്കണം. ഒരു സൈക്ക്യാട്രിസ്റ്റ് ഒരു രോഗിയുടെ ആന്തരജീവിതമാണ് പഠിക്കുന്നത്. ഒരു സോഷ്യൽ സയന്റിസ്റ്റ് സമൂഹത്തിന്റെ ബൗദ്ധിക, മാനസിക തലങ്ങളിൽ ഏറ്റവും ഉയർന്ന തലത്തിലെത്തിയവരുടെ ആന്തരജീവിതവും, ഒരു യോഗിയുടെയോ ഗായകന്റെയോ ആന്തരികജീവിതം പഠിക്കുന്നതും ഒരു ഷിസോഫ്രീനിയക്കാരന്റെ ആന്തരികജീവിതം പഠിക്കുന്നതും ഒന്നല്ല. അതിനാൽ സൈക്ക്യാട്രിസ്റ്റുകൾ ക്ലിനിക്കുകളിൽ ശേഖരിച്ച ഡാറ്റ സോഷ്യൽ സൈക്കോളജിസ്റ്റിന് ഏറെയൊന്നും ഉപയോഗപ്രദമാവില്ല. സോഷ്യൽ സൈക്കോളജിസ്റ്റ് വെറും സംഖ്യ (ക്വാണ്ടിറ്റി—കൂടുതൽ കേസുകൾ) യല്ല ക്വാളിറ്റിയുള്ള വളരെ കുറച്ചു മനസ്സുകളെയാണ് പഠനവിധേയമാക്കുന്നത്. അവരുടെ അന്തഃസമുദ്രത്തിന്റെ അഗാധതയിലെ വിവേകമുത്തുകൾ വാരി സമൂഹത്തിന് ശക്തിയും ശാന്തിയും പ്രദാനം ചെയ്യുകയാണവർ. സംഗീതത്തിന്റെ ആത്മീയത എന്ന പുസ്തകത്തിൽ യേശുദാസിന്റെ ആത്മീയജീവിതത്തെ ഞാൻ പരാമർശിച്ചത് ഇതിനാണ്.

പ്രാചീനകാലം മുതൽ കൈശികിവൃത്തിയിൽ പെട്ട സംഗീതം സ്ത്രീകളായ അപ്സരസ്സുകൾക്കും പുരുഷന്മാരായ ഗന്ധർവ്വന്മാർക്കും വേണ്ടിയാണ് സൃഷ്ടിക്കപ്പെട്ടതെന്ന് പറയപ്പെടുന്നു. ദേവദാസികളാലും സാമ

വേദികളാലും വളർത്തപ്പെട്ട ഈ ശാഖ സരസ്വതീദേവിയുടെ സ്തന്യമാണ് എന്നറിയുന്നു. എന്നാലും സുദീർഘമായ സംഗീതപാരമ്പര്യത്തിൽ പുരുഷന്മാരെപ്പോലെ ശോഭിച്ച സ്ത്രീകളുടെ എണ്ണം എത്ര കുറവ്. ഒരു മീരാഭായി, ഒരു ആണ്ടാൾ, ഒരു ഔവ്വയാർ.... അനേകം പുരുഷന്മാർക്കിടയിൽ ഇവർ ഒറ്റപ്പെട്ട പ്രതിഭാസങ്ങൾ... ഇതിന്റെ സ്ത്രീപക്ഷചിന്തകളിലേക്ക് മീരാഭായിയിലൂടെ നമുക്കൊന്നു കടന്നുപോകാം.

ഇന്ത്യയിലെ കൊച്ചുകുട്ടികൾക്കുപോലും കൃഷ്ണദിവാനിയായ മീരാഭായിയുടെ പേരറിയാം. പക്ഷെ, അവളുടെ കഥ ഉയർത്തുന്ന രാഷ്ട്രീയ, സാമൂഹിക, മതപരമായ പ്രശ്നങ്ങൾ അധികമാരും ചിന്തിക്കാറില്ല. രജപുത്രകുടുംബത്തിലെ ഒരു ചെറുപ്പക്കാരിയായ വിധവ എപ്രകാരം അധികാരസ്ഥാനങ്ങളെ ചോദ്യം ചെയ്തു, വിറപ്പിച്ചു, ഒരു ശക്തവും മൗനവുമായ ഡിസ്കോഴ്സിലൂടെ സംഗീതാത്മകമായി, ശാന്തമായി, ആത്മീയമായി ഒറ്റയ്ക്ക് അവൾ അതിനെ സുധീരം ചെറുത്തുനിന്നു! ബുദ്ധിമതിയും സ്വതന്ത്രയും വൈകാരികമായി ഉയർന്ന ഒരു മനോനിലയിൽ നില്ക്കുന്നവളുമായ ഒരു സ്ത്രീ—ഒരു കുലവധു—തനിച്ചുനടത്തിയ ഒരു കുരുക്ഷേത്രയുദ്ധത്തിന്റെ കഥയാണത്.

ഭോജന്റെ മരണാനന്തരം അവളെന്തേ ഭർത്തൃഗൃഹത്തിൽ അപമാനിതയാകാൻ? നിംബാർക്ക സ്കൂളിലെ വൈഷ്ണവയോഗികളുടെ നീണ്ട ലിസ്റ്റിൽ അക്കാലത്ത് ഏറ്റവും പ്രസിദ്ധയും ഏറ്റവും സ്നേഹിക്കപ്പെട്ടവളുമായ ആ വൈഷ്ണവിയുടെ പേര് എന്തുകൊണ്ട് പ്രത്യക്ഷപ്പെട്ടില്ല? പത്രോസ് ക്രിസ്തുവിനെ എന്നപോലെ അവർ എന്തുകൊണ്ടവളെ മൂന്നു തവണ തള്ളിപ്പറഞ്ഞു? അവളുടെ ജനപിന്തുണയെയും പ്രസിദ്ധിയെയും ഭയപ്പെട്ടതുകൊണ്ടോ? അസൂയകൊണ്ടോ?

താഴ്ന്ന കുലത്തിൽ പിറന്ന റായ്ദാസ് എന്ന സംഗീതയോഗിയുടെ ഭക്തയും ശിഷ്യയുമാണ് താനെന്ന് ധൈര്യപൂർവ്വം ജനങ്ങളുടെ മുമ്പാകെ തുറന്നുപറഞ്ഞു, മീര. താഴ്ന്ന കുലത്തിൽപ്പെട്ട ഒരു ഗുരുവിനെ സ്വീകരിച്ചത് ഉന്നതകുലജാതരായ പുരുഷന്മാരെ കോപാകുലരാക്കിയോ? അക്ബർ/താൻസെൻ എന്നിവരെ ആതിഥ്യമര്യാദയോടെ സ്വീകരിച്ചത് അക്ബറുടെ ശത്രുക്കളായ അവളുടെ ഭർത്തൃഗൃഹത്തിലെ രജപുത്രവീരന്മാർക്ക് മറക്കാനാവാത്ത ആഘാതമായോ? മുഗൾചക്രവർത്തിയുടെ മുത്തുമാല കൃഷ്ണനു ചാർത്തുകവഴി അവൾ അവരുടെ അഭിമാനം മുറിപ്പെടുത്തിയോ? നിഷ്കളങ്കവും പ്രേമത്താൽ മധുരവുമായ സംഗീതംകൊണ്ട് നാനാജാതിക്കാരായ സ്ത്രീപുരുഷന്മാരെ ആകർഷിക്കയാൽ അവളുടെ കുലവധുസ്ഥാനം അപമാനിതമായെന്നവർ കരുതിയോ? സ്വതന്ത്രജീവിതം നയിക്കുമെന്നും സ്വാഭിപ്രായങ്ങൾ തുറന്നുപറയുമെന്നും വ്രതമെടുത്ത ഒരു വിധവയെ കുടുംബത്തിൽ വെച്ചിരുന്നാൽ സാമൂഹിക, രാഷ്ട്രീയ, മതപരമായ ശത്രുത പലതിൽനിന്നും തങ്ങൾക്കുണ്ടാകുമെന്ന് മീരയുടെ ഭർത്തൃഗൃഹത്തിലുള്ളവർ ഭയപ്പെട്ടുവോ? അങ്ങനെ മതാധിപന്മാരുടെയും മറ്റും ശത്രുത സമ്പാദിക്കുന്നതിനെക്കാൾ ഭേദം മീരയെ തള്ളിപ്പറയുന്നതാണെന്ന് അവർ കരുതിയോ?

രാഷ്ട്രീയ, സാമൂഹിക, മതാധികാരസ്ഥാനങ്ങളിലിരിക്കുന്ന സ്ത്രീപുരുഷന്മാരുടെ കണ്ണിൽ കരടാവാൻ മീരാഭായി എന്തു കുറ്റമാണ് ചെയ്തത് എന്ന ചോദ്യത്തിന് മുകളിൽ കൊടുത്ത ചോദ്യാവലിയാണ് ഉത്തരം. കൃഷ്ണനെ പുകഴ്ത്തിപ്പാടി നൃത്തം വയ്ക്കൽ ഭാരതത്തിൽ സഹസ്രാബ്ദങ്ങളായി നടപ്പുള്ള ഒന്നാണ്. അതുകൊണ്ട് ഒരാൾ ഇത്രയേറെ ദുരിതം സഹിക്കേണ്ടിവരില്ല. ഏതാണ്ട് പ്രഹ്ലാദൻ സഹിച്ച രീതിയിലുള്ള ദുരിതമാണ് മീര സഹിച്ചത് എന്നതിനാൽ ഹരിഭക്തർക്ക് ( സ്ത്രീപുരുഷഭേദമെന്യേ) ഇത്തരം പരീക്ഷണങ്ങൾ സഹജമാണെന്ന ഒരു മറുവശവും മറന്നുകൂടാ. കൃഷ്ണപ്രേമം നിരുപദ്രവകരമായ ഒന്നാണ്. അതിന്നപ്പുറത്തുള്ള ചിലതാണ് മീരയുടെയും പ്രഹ്ലാദന്റെയും പീഡാനുഭവങ്ങൾക്ക് കാരണം.

മുടി മുണ്ഡനം ചെയ്യാതെ, സതി അനുഷ്ഠിക്കാതെ, വിധവ ചെയ്യേണ്ട പീഡാനുഭവങ്ങൾ ഏറ്റുവാങ്ങാതെ ഞാൻ ഭോജന്റെ വിധവയല്ല, കൃഷ്ണന്റെ വധുവാണെന്ന് പറഞ്ഞ് നിർല്ലജ്ജം ആടിപ്പാടി മൂടുപടം കൂടാതെ തെരുവിൽ നൃത്തംവച്ച്, ഹരിപ്രിയർക്കു ശത്രുവില്ല, മതഭേദമില്ല എന്നു തെളിയിക്കാൻ മുകിലചക്രവർത്തിയെ സ്വീകരിച്ച്, വൈഷ്ണവസമ്പ്രദായക്കാരുടെ അംഗീകൃതഗുരുവെ സ്വീകരിക്കാതെ അധഃകൃതനായ റായ്ദാസിന്റെ ശിഷ്യതാണെന്ന് സ്വയം പ്രഖ്യാപിച്ച് മീര സൃഷ്ടിച്ച കോളിളക്കം ഒരു സ്ത്രീപക്ഷചിന്തയിലൂടെയല്ലാതെ പൂർണ്ണമാകയില്ല. മീരയുടെ മാർഗ്ഗം വെറുപ്പിന്റെയോ പ്രതിഷേധത്തിന്റെയോ ആയിരുന്നില്ല. സ്നേഹത്തിന്റേതായിരുന്നു. ഏറ്റവും മധുരവും ലളിതവുമായ പ്രേമഭാഷയിലാണ് അവളുടെ ഡിസ്കോഴ്സ്. ലാവണ്യശാസ്ത്രപരവും സംഗീതപരവുമായിരുന്നു (aesthetic & musical). ഏറ്റവും ശക്തമായ ആ ഡിസ്കോഴ്സിൽ സ്ത്രൈണവും സ്വാഭാവികവും ആയ ഒരു ചിന്താധാരയാണ് നാം കാണുക. അതുകൊണ്ടുതന്നെ, അധികാരസ്ഥാനങ്ങളിൽ ഇരിക്കുന്നവർ ഒഴികെ മറ്റെല്ലാവരും അവളെ സ്നേഹിച്ചു.

ഇന്നത്തെ ഫെമിനിസ്റ്റ് ഡിസ്കോഴ്സ് വിപ്ലവാത്മകവും താർക്കികവുമാണ് (rebellious, arguementative). മീരയുടേത് accomodative, assertive ആണ്. അത് ഒരിക്കലും aggressive ആയിരുന്നില്ല. ഒരു പുരുഷൻ ഒരു വാദം തെളിയിക്കാൻ aggressive discourse ഉപയോഗിക്കുന്നു. സ്ത്രീയാകട്ടെ assertive, accomodative discourse ആണ് സ്വാഭാവികമായി ഉപയോഗിക്കുന്നത്. ഒരു നിവൃത്തിയുമില്ലാത്ത ഘട്ടത്തിലേ അവൾ തന്റെ സ്വഭാവത്തിന് (സ്ത്രൈണസ്വഭാവത്തിന്) വിരുദ്ധമായ aggressive discourse ഉപയോഗിക്കുകയുള്ളൂ. സ്ത്രൈണമായ രീതിയിൽ ഇന്നത്തെ ഏതൊരു ഫെമിനിസ്റ്റിനെക്കാൾ ശക്തമായ രീതിയിൽ തന്റെ സ്വതന്ത്രചിന്താഗതിയെ പ്രകാശിപ്പിക്കുകയും അതിൽ വിജയിക്കുകയും ചെയ്തു എന്നതാണ് മീരാഭായിയെ ശ്രദ്ധാകേന്ദ്രമാക്കിയത്. ഇതുപോലൊരു ഡിസ്കോഴ്സ് കൂടാതെ, അനേകം സ്ത്രീകൾ സംഗീതം അഭ്യസിക്കുന്നുണ്ട്; പാടുന്നുണ്ട്; പക്ഷേ, അവരാരും ഒരു മീരയാകുന്നില്ല. ഇന്നത്തെ ആധുനികയുഗത്തിലും മീരമാർ ജീവിച്ചിരിക്കുന്നു എന്ന് ചൂണ്ടിക്കാട്ടുകമാത്രമാണ് ഞാൻ ചെയ്യുന്നത്.

# 13
# ഉപനിഷദം

ഉപനിഷദം ഗുരുപാദത്തിൽ ഇരുന്നു ഗ്രഹിക്കുന്ന നിഗൂഢജ്ഞാനം. ഇന്ത്യൻ സംസ്കാരത്തിന്റെ മുഖമുദ്ര. ഇന്ത്യൻ ഫിലോസഫിയായ പ്രസ്ഥാനത്രയം ഒരു സ്ത്രീയായ ഞാൻ കടന്നുപോന്ന ജീവിതത്തിൽ പാരിജാതമലർ വർഷിച്ചുകൊണ്ട് പൂത്തുലഞ്ഞുനിന്നു. വേദാംഗത്തിൽ ആദ്യത്തേതായ കല്പം സൃഷ്ടിച്ചത് ഒരു സ്ത്രീയായ ദേവിയാണെന്ന് ഗാർഗ്യായനന്റെ പ്രണവവാദത്തിലുണ്ട്. ശ്രീവിദ്യ സ്ത്രീരൂപത്തിലാണ് മൂർത്തിമത്താവുന്നത്. തന്ത്രത്തിൽ ക്രമമുക്തിസമ്പ്രദായം സ്ത്രീകളാണ് ആചരിക്കുന്നത്. ശരി ഇതൊക്കെ പറയാൻ കൊള്ളാം. ഒരു സ്ത്രീ രചിച്ച ഒരു പ്രസിദ്ധഗ്രന്ഥം (പ്രസ്ഥാനത്രയം, തന്ത്രം etc.) നമുക്കില്ലാത്തതെന്തുകൊണ്ട്? മൈത്രേയി, ഗാർഗ്ഗി, ഉഭയഭാരതി—അഭിമാനിക്കാവുന്ന സ്ത്രീരത്നങ്ങൾ ഉണ്ട്. പക്ഷേ, അവർ രചിച്ച ഗ്രന്ഥങ്ങളെവിടെ? അവ ചരിത്രത്താളുകളിൽനിന്ന് സ്വയമേവ മാഞ്ഞുവോ? അതോ പൂഴ്ത്തിവെയ്ക്കപ്പെട്ടുവോ? യാജ്ഞവൽക്യന്റെ ഗുരുകുലത്തിൽ പ്രവേശനം കിട്ടാൻ സമൂഹത്തെ മാനിച്ച് ഒരു താലിയണിയാൻ സ്വതന്ത്രയായ മൈത്രേയിയും അണിയിക്കാൻ യാജ്ഞവൽക്യനും തയ്യാറായി. കാർത്ത്യായനിയുടെ ഒത്താശയോടെ. അല്ലായിരുന്നെങ്കിൽ, മൈത്രേയീയാജ്ഞവല്ക്യസംവാദമെന്ന മനോഹരമുഹൂർത്തം ഒരിക്കലും സംഭവിക്കുമായിരുന്നില്ല. മണിമേഖല എന്ന വിദുഷി ജ്യോതിഷിയായി പുരുഷവേഷം കെട്ടിയിരുന്നില്ലെങ്കിൽ പണ്ഡിതസഭകളിൽ പ്രവേശിക്കാനോ പഠിക്കാനോ അവൾക്കു കഴിയുമായിരുന്നില്ല. സംഗീതലോകത്തുമുണ്ട് ഈ പ്രത്യേകത. വലിയ വലിയ പക്കമേളക്കാർ സ്ത്രീകളുടെ കച്ചേരിക്ക് വായിക്കാൻ വിസമ്മതിച്ച നാടാണിത്. ശ്രീമതി എം.എസ്. സുബ്ബലക്ഷ്മിക്കുവേണ്ടി ചെമ്പൈ സ്വാമി വക്കാലത്തു പറഞ്ഞിട്ടാണ് ആദ്യകാലത്ത് പുരുഷന്മാർ പക്കമേളം വായിച്ചത്.

എന്തുകൊണ്ട് സ്ത്രീ ഉപനിഷദം സ്വീകരിക്കാൻ തയ്യാറാവുന്നില്ല? തയ്യാറായാലും എന്തുകൊണ്ടവൾക്കതിന് സാധിക്കുന്നില്ല? സാധിച്ചാലും എന്തുകൊണ്ട് സമൂഹം അവളെ അംഗീകരിക്കാൻ മടികാട്ടുന്നു? അദ്വൈതചിന്തയിൽ അദ്വിതീയമെന്ന് പേരെടുത്ത ഇന്ത്യൻ സൊസൈറ്റി ഉള്ളിന്റെ ഉള്ളിൽ ദ്വൈതം വെച്ചുപുലർത്തുന്നു എന്ന സത്യമാണ് ഇവിടെ കാണേണ്ടത്. സ്ത്രീപുരുഷനെന്ന ദ്വൈതം, മേൽജാതി/കീഴ്ജാതി ദ്വന്ദം—ഇത്

പൂർണ്ണമായി മാറ്റാനാണ് ഈശ്വരൻ ഒരു സ്ത്രീയായ എന്നിൽ പ്രസ്ഥാന ത്രയഭാഷ്യരചന നിക്ഷേപിച്ചതെന്നും ഈ വിധം രാഗചികിത്സയിലും ജ്യോതിഷത്തിലുമൊക്കെ പ്രജ്ഞ പ്രവർത്തിപ്പിക്കുന്നതെന്നും ഞാൻ വിചാരിക്കുന്നു.

ആധുനികശാസ്ത്രത്തെ അന്ധമായി ബഹുമാനിക്കുന്നതുകൊണ്ടും പഴയ സാമ്പ്രദായികശാസ്ത്രങ്ങളെ അന്ധമായി ബഹുമാനിക്കുന്നതു കൊണ്ടും നമ്മുടെ ദർശനക്ഷമത മങ്ങുന്നു. അതിന്ന് പോംവഴിയുണ്ട്. രണ്ടിനെയും നന്നായി പഠിച്ചറിയുക. വിവേകംകൊണ്ട് രണ്ടിലെ നല്ല അംശങ്ങളും സമന്വയിച്ച് സ്വീകരിക്കുക. ചീത്ത അംശങ്ങൾ ഉപേക്ഷിക്കുക. 21-ാം നൂറ്റാണ്ടിൽ ജീവിച്ചിരിക്കുന്ന ഒരു സ്ത്രീ, ശാസ്ത്രജ്ഞ, പൗരാണികസമ്പ്രദായത്തിലുള്ള സംസ്കാരത്തിന്റെ ഒരു കണ്ണി—ഈ നിലകളിൽ എന്റെ അഭിപ്രായം ജ്ഞാനാന്വേഷണത്തിൽ നമ്മുടെ കണ്ണ് മങ്ങുന്നത് ആവശ്യമില്ലാത്ത ഗോസിപ്പുകൾകൊണ്ട് ശ്രദ്ധ വ്യതിചലിച്ചിട്ടാണ് എന്നാണ്. ശാസ്ത്രവും ആത്മീയതയും മൂല്യാധിഷ്ഠിതവിദ്യാഭ്യാസത്തിനായി ഉപയോഗിക്കുന്ന poetic humanism കൊണ്ട് രാഷ്ട്രത്തെ വികസ്വരമാക്കാനും, നമ്മുടെ സംസ്കാരത്തെ സംരക്ഷിക്കാനും നാം തയ്യാറാവണം. നമ്മുടെ അഭിപ്രായം/ദർശനം/നമ്മുടെ ജീവിതം ഇവ തമ്മിൽ സംസ്കാരസമ്പന്നനായ/ സമ്പന്നയായ ഒരു വ്യക്തിക്ക് വ്യത്യാസമില്ല. പറയുന്നതെന്തോ അതുതന്നെ ജീവിതവും. ജീവിതത്തിൽ പ്രായോഗികമാക്കാത്ത ഒന്നും ഉപദേശിക്കാനാവില്ല. നമ്മുടെ ചിന്തകൾ നമ്മെ സൃഷ്ടിക്കുന്നു. നമ്മുടെ കർമ്മങ്ങളെ സൃഷ്ടിക്കുന്നു. ജീവിതത്തെ മഹനീയമാക്കുന്നു. മനുഷ്യൻ എന്നുപറഞ്ഞാൽ അവന്റെ ആത്മീയചിന്തയാണ്. അവന്റെ ജീവിതദർശനമാണ്. അവന്റെ ജീവിതവും അവന്റെ ചിന്തയും തമ്മിൽ ഭേദമില്ല. ഈ ഉപനിഷദം ഗ്രഹിച്ചാൽ രാഗചികിത്സയുടെ രഹസ്യവും ഗ്രഹിക്കാനാവും.

## ധ്യാനം—ശ്രദ്ധ

യോഗി ചിന്തകളെ ചിന്തകൊണ്ട് നിയന്ത്രിക്കുന്നതിന് ശക്തി നേടുന്നു. സംസ്കാരത്തിന്റെ ആദ്യത്തെ പടി ഈ നിയന്ത്രണമാണ്. മൃഗങ്ങൾക്കും ചിന്തകളുണ്ടായിരിക്കണം. അവരുടെ ചിന്ത ഭക്ഷണം, ഉറക്കം, മൈഥുനം മുതലായവയിൽ മാത്രമായി ഒതുങ്ങിനില്ക്കുന്നു. ഈ ചിന്തകൾക്കപ്പുറമുള്ള ചിലതുകൂടി ചിന്തിക്കുമ്പോഴാണ് മനുഷ്യമസ്തിഷ്കം ഞാൻ മനുഷ്യനാണെന്നറിയുന്നത്. സംസ്കാരത്തിന്റെ വളർച്ചയിൽ വളർച്ചയ്ക്ക് ഉതകുന്നവയെ നിലനിർത്തിയും നാശത്തിന്നുള്ളവയെ സംഹരിച്ചും വേണം മുന്നോട്ടു പോകാൻ. താഴ്ന്നതരം ചിന്തകളെ സംഹരിക്കുക അഥവാ നിയന്ത്രിക്കുക എന്നു പറയുന്ന ചിത്തവൃത്തിനിരോധം യോഗി ശീലിക്കുന്നത് ഈ വളർച്ചയ്ക്കു വേണ്ടിയാണ്. ഒരു വിഷയത്തിൽ മനസ്സ് ശ്രദ്ധ കേന്ദ്രീകരിച്ചാൽ മറ്റു വിഷയങ്ങൾ മറന്നുപോകും. അതായത് ചിത്തവൃത്തിനിരോധം മനുഷ്യമനസ്സിന്റെ സ്വഭാവമാണ്. ശ്രദ്ധ അറിവു തരുന്നു; വിവേകം തരുന്നു; വിദ്യയും വിനയവും തരുന്നു. ഈ ശ്രദ്ധയും ധാരണയും ധ്യാനവുമാണ്

യോഗിയുടെ ആന്തരജീവിതം. അതിൽനിന്നു കിട്ടിയ അറിവും അനുഭവവും ജീവിതത്തിൽ പ്രായോഗികമാവുമ്പോൾ യോഗി ലക്ഷ്യത്തിൽ എത്തി എന്ന് പറയാം. സ്ത്രീപുരുഷന്മാരുടെ നാഡീവ്യൂഹം ഒരേ രീതിയിൽ സൃഷ്ടിക്കപ്പെടുകയാലും നാഡീകോശങ്ങളുടെ എണ്ണം സമമാകയാലും ഇരുവരിലും ഒരേതരം പ്രാണോർജ്ജം സഞ്ചരിക്കയാലും യോഗിയാവാൻ രണ്ടുപേർക്കും സാധിക്കും. എന്നിട്ടും എന്തേ അരിസ്റ്റോട്ടിൽമാരും, ഹെഗലുമാരും ഐൻസ്റ്റൈൻമാരും, ശങ്കരന്മാരും, വിവേകാനന്ദൻമാരും എത്തിയ തലങ്ങളിലെത്തപ്പെട്ട ഒരു സ്ത്രീയെ കാണാത്തത്? ത്യാഗരാജരും ദീക്ഷിതരും ശ്യാമശാസ്ത്രിയും കീഴടക്കിയ ഉയരങ്ങൾ കീഴടക്കിയ ഒരു സ്ത്രീയെ കാണാത്തത്? സ്ത്രീകളെയും താഴ്ന്ന കുലക്കാരെയും ഉൾക്കൊള്ളുന്ന ഭക്തിസമ്പ്രദായമാണ് വൈഷ്ണവസമ്പ്രദായം. അതിൽപ്പോലും സ്ത്രീപുരുഷ/അവർണ്ണ സവർണ്ണ ഭേദം കലർത്തിയതിനാൽ നമുക്ക് സ്ത്രീകളുടെ ചിന്തകളും സ്ത്രീപക്ഷരചനകളും നാമമാത്രമായേ ലഭിച്ചുള്ളു. സ്ത്രീപക്ഷരചന എന്നാൽ പുരുഷവിദ്വേഷികളായ സ്ത്രീകളുടെ രചന എന്ന അർത്ഥശൂന്യമായ നിർവ്വചനത്തിലേക്ക് നമ്മുടെ സാഹിത്യ/നിരൂപണശാഖകൾ പൊയ്ക്കൊണ്ടിരിക്കുകയാണിന്ന്. മോഡേൺ സയൻസിന്റെയും പൗരാണികശാസ്ത്രങ്ങളുടെയും സമന്വയമായി, ഇന്നിന്റെ മനോഹരമുഹൂർത്തത്തിലിരുന്ന് ചിന്തിക്കുകയും സംവദിക്കുകയും ചെയ്യുന്ന ഒരു സ്ത്രീയുടെ രചന സാർവ്വലൗകികപ്രേമത്തിന്റെ ഭാഷയിൽ സംസാരിക്കണം. രാഗചികിത്സയും ഈ വലിയ ക്യാൻവാസിൽ വരുന്ന ഒരു ചിന്തതന്നെ. അതിൽ സർവ്വചരാചരങ്ങളോടും പ്രേമമേ ഉള്ളു (പുരുഷവിദ്വേഷമില്ല). നാം വായിക്കുന്ന പുസ്തകങ്ങൾ, കാണുന്ന ദൃശ്യങ്ങൾ--കേൾക്കുന്ന വാർത്തകൾ ഇതിൽനിന്നൊക്കെ നമ്മുടെ മനസ്സ് രൂപം പ്രാപിക്കുന്നുണ്ട്. അപ്പോൾ 21-ാംനൂറ്റാണ്ടിലെ ഒരു മിഡിൽ ക്ലാസ് വനിത (മലയാളിവനിത) വായിക്കുന്ന വീക്ക്‌ലികൾ, മാഗസിനുകൾ എന്നിവ ഏതാണ്? അവർ കാണുന്ന ടി.വി. പരമ്പരകൾ ഏതാണ്? അവർ സംസാരിക്കുന്ന വിഷയങ്ങൾ ഏതാണ്? ഇതിനൊരുത്തരം ഞാൻ പറയുന്നില്ല. ആധുനികലോകത്തിലെ അഭ്യസ്തവിദ്യരും പോസ്റ്റ് ഗ്രാജ്വേറ്റ് ഡിഗ്രിയുള്ളവരുമായ സ്ത്രീകളുടെ ഇടയിൽ ഒരു സർവ്വേ എടുത്തുനോക്കൂ. ഉത്തരം കിട്ടും. അവർക്ക് കിട്ടുന്ന സാംസ്കാരികവിക്ഷണം അവരുടെ മനസ്സിനെ രൂപപ്പെടുത്തുന്ന, ശ്രദ്ധ ആകർഷിക്കുന്ന വസ്തുതകൾ എന്തെന്ന് മനസ്സിലാവും. (പുരുഷന്മാരുടെ ഇടയിൽ ഒരു സർവ്വെ നടത്തിയാലും ഏതാണ്ട് തുല്യമായ result കിട്ടിയാൽ അത്ഭുതപ്പെടേണ്ട.) അതായത് സമൂഹത്തിന്റെ താഴ്ന്ന നിലവാരത്തിന്റെ ഉത്തരവാദികൾ അവരുടെ ശ്രദ്ധയെ താഴ്ന്ന നിലവാരത്തിലുള്ള വിഷയങ്ങളിലേക്ക് തിരിച്ചുവിടുന്നവർ കൂടിയാണ്.

ഭൂതകാലത്ത് ജീവിച്ചിരുന്ന മഹാനുഭാവരുടെ മനസ്സുകളെ ഗവേഷണം നടത്തി, സംസ്കാരത്തെ പുനർസൃഷ്ടിക്കാൻ ഉള്ള ശ്രമം അങ്ങനെ വർത്തമാനകാലത്ത് ജീവിച്ചിരിക്കുന്ന സാംസ്കാരസമ്പന്നരുടെ ഉത്തരവാദിത്വമോ

നിയോഗമോ ആയിത്തീരുന്നു. അവർ സമാനഹൃദയരും സഹൃദയരും സംസ്കാരസമ്പന്നരുമായ സമകാലീനരുടെ സൗഹൃദത്തിലൂടെയും സംവേദനത്തിലൂടെയും ഇത്തരം അന്വേഷണങ്ങൾ നടത്തുന്നു. ഇത് വരുംതലമുറകൾക്കായി സംസ്കാരം സംരക്ഷിക്കാനുള്ള യത്നമായിത്തീരുന്നു.

ഗാഢമായ പ്രജ്ഞയും അവബോധവും ഉള്ള ഒരു ബുദ്ധി തികച്ചും ഭൗതികവും സംസ്കാരശൂന്യവുമായ മനസ്സുകളിൽനിന്നും കൂട്ടുകെട്ടുകളിൽനിന്നും പിൻമാറി സ്വന്തം ദർശനക്ഷമത കൂട്ടാനുതകുന്ന മഹത്തായ സുഹൃദ്ബന്ധങ്ങളിൽ മാത്രം അഭിരമിക്കുന്നു. ഒരുപക്ഷേ, മൈത്രേയിയുടെ കഥ ഇതിന്റെ ഉദാഹരണമാണ്. പഠിക്കാൻ വേണ്ടി പഠിക്കുക എന്ന ഡുകൃഞ് കരണേപാണ്ഡിത്യത്തിനുപരി വിദ്യയിലുള്ള ആനന്ദം, സൗന്ദര്യലഹരി, അത്തരം സമ്പൂർണ്ണജീവിതം നയിക്കാനുള്ള വ്യഗ്രത ഇവയാണ് മൈത്രേയിയെപ്പോലൊരു സ്ത്രീയെ യാജ്ഞവൽക്യന്റെ ശിഷ്യയാക്കുന്നത്. സംസ്കൃതചിത്തം (cultured mind) പഠിച്ചമനസ്സ് (educated mind) ഇവയെ താരതമ്യപ്പെടുത്തി നോക്കുക.

| പഠിച്ച മനസ്സ് | സംസ്കൃതചിത്തം |
|---|---|
| 1. ഒരു നിശ്ചിത സ്റ്റാൻഡേഡ് വച്ച്, ഡിഗ്രി, അധികാരസ്ഥാനം, ശമ്പളം, സമൂഹത്തിലെ അംഗീകാരം, കീർത്തി, മാദ്ധ്യമത്തിൽ പ്രത്യക്ഷപ്പെടുന്നതിന്റെ തോത് ഇവകൊണ്ട് ഒരാളുടെ മഹത്ത്വം അളക്കുന്നു. | 1. മേല്പറഞ്ഞ സ്റ്റാൻഡേർഡുകളല്ല മഹത്ത്വത്തിന്റെ അളവുകോൽ. സ്വതന്ത്രചിന്ത, ശാസ്ത്രത്തിന്റെയോ മതത്തിന്റെയോ, സമൂഹത്തിന്റെയോ ഫനാറ്റിസിസത്തെ മാനിക്കാത്ത സ്വതന്ത്രമായ പ്രവർത്തനശൈലി ഇവയ്ക്കാണ് മൂല്യം. |
| 2. ജീവിതവും സാഹിത്യവും രണ്ടാണ് എന്ന് വിശ്വസിക്കുന്നു. | 2. ജീവിതവും സാഹിത്യവും (ചെയ്യുന്നതും പറയുന്നതും) ഒന്നാണ്. |
| 3. ഇത് ഒരു തരം മാനസികവും സദാചാരപരവുമായ ഏകാധിപത്യത്തിലേക്ക് നയിക്കുന്നു. | 3. മാനസികവും സദാചാരപരവുമായ ഏകാധിപത്യം കൂടാതെ യഥാർത്ഥ അദ്വൈതത്തിന്റെ ആനന്ദം സ്വയം അറിഞ്ഞും അന്യർക്ക് അനുഭവിപ്പിച്ചും ഉള്ള ജീവിതം. |

നമുക്ക് പഠിച്ച മനസ്സുകൾ ധാരാളമുണ്ട്. സംസ്കൃതചിത്തങ്ങൾ വളരെ കുറവേ ഉള്ളു. ചിന്തകരിലും എഴുത്തുകാരിലും പ്രശസ്ത വ്യക്തികളിലും ഉദ്യോഗസ്ഥരിലും ഒക്കെ ഈ താരതമ്യപഠനം ചെയ്തുനോക്കുക. ചെയ്യുന്നതൊന്ന്, പറയുന്നതും എഴുതുന്നതും മറ്റൊന്ന് എന്നുവരുന്നത് ambivalence ആണ്; അങ്ങനെ വൈരുദ്ധ്യം കണ്ടാൽ അവിടെ മാനസികാരോഗ്യത്തിന് തകരാറുണ്ട്. സംസ്കൃതചിത്തത്തിൽ കാണുന്ന അതിസൂക്ഷ്മമായ സൗന്ദര്യം, നിർമ്മലവും മൃദുലവുമായ ഒരു തേജോമണ്ഡലത്തിന്റെ

പ്രസാദമധുരം എല്ലാ പഠിച്ചവരിലും കാണാൻ സാധിച്ചു എന്നുവരില്ല. സംസ്കൃതചിത്തം പഠിച്ചവരിലും പഠിക്കാത്തവരിലും പ്രശസ്തരിലും അപ്രശസ്തരിലും കാണാം.

എന്നാൽ എല്ലാ പ്രശസ്തരും എല്ലാ പഠിച്ചവരും സംസ്കൃതചിത്തരാകണമെന്നില്ല.

പഠിച്ച വിപ്ലവകാരിയായ മനുഷ്യൻ.
സംസ്കാരമുള്ള, മൗനമായി പ്രതികരിക്കുന്ന മനുഷ്യൻ. }

രണ്ടുപേരും react ചെയ്യുന്നുണ്ട്. പക്ഷേ, ഒരാളുടേത് പലതും നേടിയെടുക്കാനാണ്. ഒരാളുടേത് സ്വാതന്ത്ര്യം (അഥവാ മുക്തി) എന്ന ആദർശത്തിനുവേണ്ടിയും. മൗനമുദ്രിതമെങ്കിലും സ്വാഭാവികമായ ഒരു വികാസമാണ് സംസ്കൃതചിത്തത്തിന്റേത്. അത് പുറത്തറിയാൻ താമസമെടുക്കും. പക്ഷേ, സ്വാഭാവിക ശക്തിപ്രകാശമാകയാൽ അത് നിത്യചൈതന്യവത്താണ്. ആർത്തിയുള്ള, സ്വാർത്ഥചിന്തയുള്ള പഠിച്ച കള്ളന്മാരുടെ വിജയം നേരത്തെ സംഭവിക്കും. പക്ഷേ, അതുകൊണ്ട് അവനവനല്ലാതെ സമൂഹത്തിന് നന്മയില്ല. അത് സ്വാഭാവികവികാസമല്ല. മറ്റെല്ലാ കോശങ്ങളെയും നശിപ്പിക്കുന്ന അർബ്ബുദതുല്യമായ വളർച്ചയാണ്.

The cultured mind sink into the soul, and under the surface of a Quotidian submission is a real rebel which do not succumb to the whims and fancies of any fanatic religious organisations, political groups or power games, to any society norms or to the gossiping tongues. The transparency of natural simpliity to life which occupy your cleverest enemies find hard to cope with, believe that such simplicity can exist on earth. It is this transparent simplicity which you call culture or spirituality.

ഈ ആത്മീയതയുടെ ബഹിർസ്ഫുരണമാണ് രാഗവും നാദലയയോഗവും. ശുദ്ധമായ ധ്യാനം ആനന്ദമാണ്. വർത്തമാനത്തിൽ ജീവിക്കലാണ്. ഈശ്വരപ്രേമം, പ്രകൃതിപ്രേമം, സംഗീതപ്രേമം—ഇതിന്റെയൊക്കെ ലഹരിയാണത്. അതാണ് മീരാഭായിയുടെ ജീവിതത്തിൽ പ്രയോഗികമായിക്കണ്ട സ്വതന്ത്രചിന്ത. ഇതേ ലഹരിയാണ് Spirituality of music എന്ന ഗ്രന്ഥത്തിൽ യേശുദാസിന്റെ ജീവിതത്തിലേക്ക് സഞ്ചരിച്ച് ഞാൻ ഇതൾവിടർത്തിക്കാട്ടാൻ ശ്രമിച്ചത്. യഥാർത്ഥത്തിൽ ജ്ഞാനം വേണമെന്നുണ്ടെങ്കിൽ വിവാദത്തിനും തർക്കത്തിനും നില്ക്കരുത്. ശ്രദ്ധാപൂർവ്വം ജീവിതത്തെ ഒരു ധ്യാനമാക്കി, ഉപാസനയാക്കി മാറ്റുക. കിട്ടിയ ആനന്ദാനുഭവം സമാനഹൃദയനോട് സംവദിക്കുക. ഇതാണ് നാദലയയോഗത്തിന്റെ രീതി.

സംഗീതത്തിലും സന്ന്യാസത്തിലും സ്ത്രീകളെ അകറ്റിനിർത്തുന്ന സമ്പ്രദായമുണ്ടായിരുന്നു. അരവിന്ദമഹർഷി ഇതിനെ വിമർശിച്ചിട്ടുണ്ട്. സ്ത്രീകൾ തപസ്സു മുടക്കുന്നവരാണെന്ന രീതിയിലുള്ള സന്ന്യാസിമാരുടെ സമീപനത്തെ അദ്ദേഹം നിശിതമായി വിമർശിച്ചു. സ്ത്രീകളെ ഈശ്വരനെ എന്നപോലെ ആദരപൂർവ്വം സ്മരിക്കുക. സ്ത്രീ നിങ്ങളെ ആകർഷിച്ചുവെ

ങ്കിൽ അത് സ്ത്രീയുടെ കുറ്റമല്ല, സ്വന്തം മനസ്സിന്റെ കുറ്റമാണ് എന്ന് തിരിച്ചറിയുക. സ്വന്തം മനസ്സിന്റെ ഗതി അനുസരിച്ച് പുരുഷന്മാർ രണ്ടുവഴി സ്വീകരിച്ചാണ് സ്ത്രീവിഷയമായ ചിന്തയെ അകറ്റിനിർത്തുന്നത്.

1. സകല സ്ത്രീകളെയും (അമ്മയെ അടക്കം) ബഹിഷ്കരിക്കുന്ന രീതി.
2. സർവ്വ സ്ത്രീകളിലും ജഗജ്ജനനിയായ അമ്മയാണുള്ളതെന്ന സങ്കല്പത്തോടെ ആദരിക്കുന്ന രീതി.

വിവേകാനന്ദൻ രണ്ടാമത്തെ സങ്കല്പത്തിന്റെ മഹനീയത ദർശിച്ച സന്ന്യാസിയാണ്.

## സ്ത്രീകൾക്ക് സംരക്ഷണം വേണോ?

ന സ്ത്രീ സ്വാതന്ത്ര്യ മർഹതി എന്ന മനുവചനം ഒട്ടേറെ വളച്ചൊടിക്കപ്പെട്ട ഒന്നാണ്. അതിനെ ഇവിടെ ചർച്ച ചെയ്യേണ്ടതില്ല. മീരാഭായിയുടെ സ്വാതന്ത്ര്യത്തെക്കുറിച്ചും, സംസ്കൃതചിത്തരുടെ സ്വാതന്ത്ര്യത്തെക്കുറിച്ചും നേരത്തെ പരാമർശിച്ചു. ഇത്തരം സ്വാതന്ത്ര്യം നേടുന്നതിന് ഒരു സ്ത്രീ തുനിഞ്ഞാൽ അവളെ ആ ശ്രമത്തിൽ സഹായിക്കാൻ ഒരു പുരുഷൻ ഉണ്ടാവുന്നത് നല്ലതല്ലേ? മൈത്രേയിക്ക് യാജ്ഞവൽക്ക്യൻ എന്നപോലെ ഒരു സമാനഹൃദയൻ.

എന്നെ ബാല്യത്തിലും കൗമാരത്തിലും സ്നേഹസമ്പന്നനായ ഒരച്ഛൻ സംരക്ഷിച്ചത്, ഒരമ്മാവൻ സംരക്ഷിച്ചത്, എനിക്ക് വളരാൻ ഒരവസരം നല്കി. അതൊരു ഭാഗ്യമായി ഞാൻ കരുതുന്നു. നമ്മുടെ മാനസിക ബൗദ്ധിക ആത്മീയപ്രവർത്തനങ്ങൾക്ക് തുണനല്കുന്ന ഒരു സുഹൃദ്ബന്ധം ഒരു സംസ്കൃതചിത്തനായ പുരുഷനിൽനിന്നു വരുന്നത് നല്ലതാണ്. അതില്ലാതെയാവുമ്പോഴാണ് സ്ത്രീ സമൂഹത്തിൽ പ്രശ്നങ്ങൾ അനുഭവിക്കുന്നത്. സമൂഹത്തിൽ നന്മയും തിന്മയുമുണ്ട്. നന്മയുടെ സംരക്ഷണം തിന്മയെ ചെറുക്കാൻ (സ്ത്രീക്കും പുരുഷനും) അത്യാവശ്യമാണെന്നാണ് ഞാൻ വിചാരിക്കുന്നത്

## ഒരു റോൾ മോഡൽ?

സൊസൈറ്റിയുടെ തിന്മനിറഞ്ഞ പെരുമാറ്റങ്ങൾക്കിരയായി ദയവും സഹതാപവും അർഹിക്കുന്ന ഒരു നിത്യവിലാപത്തിന്റെ ദയനീയരൂപത്തെ സ്ത്രീയുടെ റോൾ മോഡലാക്കുന്ന സീരിയലുകളും തിരക്കഥകളും വലിയ ദ്രോഹമാണ് ചെയ്യുന്നത്. സഹതാപം കിട്ടൽ സ്ത്രീയുടെ ലക്ഷ്യമാകരുത്. സൊസൈറ്റിയുടെ തിന്മകൾ അസ്വതന്ത്രയായി സഹിക്കയും അരുത്. എന്നെ സംബന്ധിച്ച് ബെർട്രന്റ് റസ്സൽ പറഞ്ഞപോലെ 3 മഹദ് വികാരങ്ങളാണ് ജീവിക്കാൻ പ്രചോദനം.

1. അനാദിയും അനന്തവുമായ പ്രേമത്തിനുള്ള അദമ്യവും ശക്തവുമായ ദാഹം.
2. ശാശ്വതസത്യത്തിനുവേണ്ടിയുള്ള അന്വേഷണം.
3. ദുഃഖിതമായ പ്രപഞ്ചത്തോടുള്ള കരുണ.

മീരയിൽ ഇതു മൂന്നും ഉണ്ടായിരുന്നു. അതിനാൽ ഭാഗികമായി മീര എനിക്കൊരു റോൾ മോഡലാണ് (ഈശ്വരപ്രേമവും സംഗീതപ്രേമവും അടക്കം). ബൗദ്ധികവും ശാസ്ത്രീയവുമായ അന്വേഷണമേഖലകളിൽ ഗാർഗ്ഗിയാണ് എന്റെ റോൾ മോഡൽ—അനാസക്തമായ സൗഹൃദബന്ധത്തിന് മൈത്രേയി എന്റെ റോൾ മോഡലാണ്.

ഇന്ത്യൻ സ്ത്രീകളുടെ ആത്മകഥകളെക്കുറിച്ച് Between space of silence എന്ന പുസ്തകം (കാമിനിദിനേശ്) പരാമർശിക്കുന്നു. 6 സ്ത്രീകളെയാണ് അതിൽ വിലയിരുത്തിയിട്ടുള്ളത്.

1. പാർവ്വതീഭായി അത്താവാലെ (Metaphor of life by service)
2. കൃഷ്ണഹത്തേസിംഗ് (Metaphor of loneliness)
3. സാവിത്രി ദേവി നന്ദ (Thirst for learning)
4. രത്നകമൽ സീത (To explore life)
5. കമലാദാസ് (Metaphor of ambivalence)
   (ധാരാളം വൈരുദ്ധ്യമുള്ള ആത്മകഥയാണെന്നും വ്യക്തിത്വവികസനത്തിന്റെ അഭാവമുണ്ടെന്നും പറയുന്നു. page 122-ൽ)
6. കമലാദേവി ചതോപാദ്ധ്യായ (Metaphor of individuality)

ശാസ്ത്രം, കലകൾ, aesthetics, തത്ത്വചിന്ത ഇവയിലെല്ലാം വ്യാപരിക്കുന്ന എനിക്ക് പറ്റിയ ഒരു role model ഈ 6 പേരിലും ഇല്ല എന്ന് പറയേണ്ടതില്ലല്ലൊ. അമൃതാനന്ദമയിയെ ഗുരുവായി എടുക്കാത്തതെന്ത് എന്ന് പലരും ചോദിക്കുന്നു. അവർ ഒരു നല്ല സ്ത്രീയാണ്; ഒരുപാട് സേവനം ചെയ്യുന്നുണ്ട്; ദൈവപുരുഷന്മാർ നിറഞ്ഞുവരുന്ന ലോകത്തിൽ ഒരു ദൈവസ്ത്രീ (God woman) എന്ന ആവശ്യം അവർ പൂർത്തീകരിക്കുന്നുണ്ട്. ഈ നിലകളിലെല്ലാം ഞാനവരെ ആദരിക്കുന്നു. ഒരു പിന്നോക്കജാതിക്കാരിയും, ഡിഗ്രികളോ വിദ്യാഭ്യാസയോഗ്യതകളോ ഇല്ലാത്തവളുമായിട്ടും 'അമ്മ'സങ്കല്പംകൊണ്ട് ലോകത്തിനുമുമ്പിൽ ഒരു സ്വതന്ത്രമായ 'ഇമേജ്' ഉണ്ടാക്കിയതിനാൽ സ്ത്രീപക്ഷചിന്തയിൽ അവർക്ക് പ്രധാനമായ ഒരു പങ്കുണ്ട്. ഇങ്ങനെയൊക്കെയാണെങ്കിലും അമൃതാനന്ദമയിയമ്മയിൽ ഒരു ഗുരുവിനെയോ റോൾ മോഡലിനെയോ ഞാൻ കാണുന്നില്ല. ഇങ്ങനെ സ്വന്തമായി ഒരു റോൾ മോഡൽ സൃഷ്ടിക്കാൻ ഓരോ സ്ത്രീയും ബാദ്ധ്യസ്ഥരായിത്തീരുന്നു, എന്നതുതന്നെ അവളുടെ വളർച്ചയെ ത്വരിതപ്പെടുത്തുന്ന ഘടകമാണ്. സ്വാതന്ത്ര്യസമരകാലത്ത് സ്ത്രീകൾക്ക് സമരമുഖത്ത് ഇറങ്ങാൻ പ്രചോദനം നല്കിയ ഗാന്ധി അവരെ സാമൂഹ്യരാഷ്ട്രീയ വിപ്ലവത്തിൽ ഭാഗഭാക്കുകളാക്കി. എന്റെ അമ്മയും അമ്മമ്മയും വല്ല്യമ്മയും ഒക്കെ അതിൽ ചെറിയ ചെറിയ പങ്കുകൾ വഹിച്ചവരാണ്. പക്ഷേ, അതേ മഹാത്മജി വിദ്യാഭ്യാസത്തിനുശേഷം സ്ത്രീകൾ ജോലി എടുക്കേണ്ടതില്ല എന്ന് എഴുതിയത് വായിച്ചപ്പോൾ വിഡ്ഢിത്തമെന്നല്ലാതൊരഭിപ്രായം എനിക്ക് പറയാനില്ല. അത് ഗാന്ധിയായാലും! സ്ത്രീക്ക് സ്വാതന്ത്ര്യം വേണമെങ്കിൽ മാന്യ

മായ തൊഴിൽ വേണം. നാഷണലിസ്റ്റ് മൂവ്മെന്റിൽ ജയിക്കാൻ കരുവാക്കുക എന്നതിൽ കവിഞ്ഞ് ഭാരതസ്ത്രീയുടെ ഭാവിയെക്കുറിച്ച് മഹാത്മാവ് ചിന്തിച്ചിട്ടുണ്ടാവില്ല. അതിൽ ഒരുനുള്ള് സ്വാർത്ഥമുണ്ട്. എന്നാലും അഹിംസ, ഉപവാസം, രാമനാമം ഇതിലൊക്കെ മീരയ്ക്കു തുല്യമായ ഒരു പവിത്രതയുണ്ട് ഗാന്ധിയുടെ ഡിസ്കോഴ്സിന് എന്നതും ശ്രദ്ധേയമാണ്.

സ്നേഹം, കരുണ, സൗഹൃദം, ഭക്തി ഇവയുടെ ഡിസ്കോഴ്സ് ആണ് യൂണിവേഴ്സൽ ഭാഷയായ സംഗീതത്തിന്റേത്. അത് ഹൃദയഭാഷയാണ്; ബുദ്ധിയുടെ ഭാഷയല്ല അതുകൊണ്ട് അത് ഈശ്വരനോട് കൂടുതൽ അടുത്തു നില്ക്കുന്നു. രാഗചികിത്സ സ്നേഹത്തിന്റെയും കരുണയുടെയും ഭാഷയാണ്. ഈ ഭാഷ ഞാൻ ഉപയോഗിക്കുന്നത് രോഗികൾക്കുവേണ്ടി മാത്രമല്ല പ്രപഞ്ചത്തിന്റെ മുഴുവൻ സുഖത്തിനും ശാന്തിക്കുമാണ്. ഇതിൽ 'രക്ഷ'യുടെ ഭാഷയേ ഉള്ളു. ശിക്ഷയുടെ ഭാഷയില്ല. അതുകൊണ്ടുതന്നെ അഭയവരദമായ ധന്വന്തരിയുടെ രക്ഷാഹസ്തത്തിന്റെ ശക്തിയും മാർദ്ദവവും രാഗചികിത്സ ചെയ്യുന്നവരിൽ അനുഭവപ്പെടട്ടേ എന്ന പ്രാർത്ഥനയുടെ ഫലം കൂടിയാണ് ഈ ഗ്രന്ഥം.

# 14
# രാഗചികിത്സ തെറാപ്പിസെഷനുകൾ

ഓരോ രോഗിക്കും വളരെ ശ്രദ്ധിച്ചുവേണം തെറാപ്പിസെഷനുകൾ പ്ലാൻ ചെയ്യാൻ. ഓരോരുത്തരുടെയും മനോനില, ശരീരാരോഗ്യാവസ്ഥ, Threshold, രോഗഗ്രസ്തമായ അവയവവും അതിന്ന് ആധാരമായ നാഡീചക്രവും, കോസ്മിക് എനർജിചക്രം ഇതൊക്കെ കൃത്യമായി മനസ്സിലാക്കണം. ഓരോരുത്തരോടും ഒരു സൗഹൃദബന്ധം സ്ഥാപിക്കണം. ക്വസ്റ്റ്യനയർ കൊടുക്കണം. ഘട്ടംഘട്ടമായി ട്രയൽ ആന്റ് എറർ മെത്തേഡിലൂടെ യോജിച്ച രാഗങ്ങൾ തെരഞ്ഞെടുക്കണം. വയസ്സ്, രോഗം, ബുദ്ധിയുടെ ലവൽ, മാനസികാവസ്ഥ, രോഗാവസ്ഥ—ഇതൊക്കെ അനുസരിച്ച് ഓരോരുത്തർക്കും എത്ര സമയം, ഏതെല്ലാം രാഗം കൊടുക്കണം എന്ന് നിർണ്ണയിക്കണം. രാഗചികിത്സയിൽ വിജയം കൈവരിക്കണമെങ്കിൽ രാഗത്തിൽ രോഗിയുടെ താത്പര്യവും ശ്രദ്ധയും നിലനിർത്തണം. ഇതിനുള്ള പ്ലാനുകളെല്ലാം ഒരു തെറാപ്പിസ്റ്റിന്റെ കയ്യിൽ ഉണ്ടാവണം. അതായത് ഒരു മ്യൂസിക് തെറാപ്പിസ്റ്റ് സഹൃദയനും മനഃശാസ്ത്രജ്ഞനും, മനുഷ്യസ്നേഹിയും, ഡോക്ടറും ഒക്കെയായി അതാതു സമയത്ത് അവതരിക്കണം എന്നർത്ഥം.

ഐർലന്റ് ക്യാൻസർ സെന്ററിൽ സംഗീതചികിത്സ അർബ്ബുദരോഗികളുടെ ചികിത്സയുടെ ഒരു ഭാഗമാണ്. 1985 മുതൽ 20000 രോഗികളെ സംഗീതത്തിലൂടെ ജീവിതത്തിലേക്കും ആരോഗ്യത്തിലേക്കും തിരിച്ചുകൊണ്ടുവരാൻ സംഗീതത്തിനു സാധിച്ചു.

രാഗങ്ങളുടെ ശാസ്ത്രം: രാഗചികിത്സകൊണ്ട് ബേസൽ മെറ്റബോളിക് റേറ്റ്, ബ്ലഡ് പ്രഷർ, ശ്വസനനിരക്ക് എന്നിവ കുറയുന്നതായും ക്യാൻസർ കീമോതെറാപ്പികൊണ്ട് ഉണ്ടാവുന്ന ആൻക്സൈറ്റി, ഡിപ്രഷൻ എന്നിവ കുറയുന്നതായും എൻഡോർഫിൻ സ്രാവത്താൽ വേദന കുറയുന്നതായും പ്രോട്ടീൻ നിർമ്മാണം കൂടുന്നതിനാൽ ഹീലിങ് വേഗം നടക്കുന്നതായും, അണുബാധ കുറയുന്നതായും കാണാം. എന്നാൽ, ഇത്തരം അളക്കാവുന്ന ലാബ് പാരമീറ്ററുകളിൽ മാത്രം ഒതുക്കാവുന്ന ഒന്നല്ല സംഗീതചികിത്സയുടെ സ്ഥാനമെന്ന് അയർലന്റ് ക്യാൻസർ സെന്റർ കണ്ടെത്തി. ഹോസ്പിറ്റലൈസേഷൻ, ക്യാൻസർ ചികിത്സ ഇവകൊണ്ടും മറ്റ് അനേകം മാനസിക പ്രശ്നങ്ങൾ കൊണ്ടും അർബ്ബുദരോഗികൾക്കുണ്ടാവുന്ന ഏകാന്തതാബോധം സംഗീതത്തിന്റെ ശാസ്ത്രമല്ല, അതിന്റെ കലയാണ് ദൂരികരിക്കുന്നതെന്ന കണ്ടെത്തൽ സവിശേഷശ്രദ്ധയർഹിക്കുന്നു. സംഗീതം ഒരു

വ്യക്തിയുടെ എല്ലാ വൈകാരിക, വിചാരധാരകൾക്കും ഒരു സൃഷ്ടിപരമായ ഔട്ട്ലെറ്റ് നല്കുന്നു. പരസ്പരം അറിയാനും സ്നേഹിക്കാനും, ഏകാന്താബോധം മായ്ച്ചുകളയാനും സ്ട്രെസ്സ്, ആൻക്സൈറ്റി എന്നിവ നീക്കിക്കളയാനും സംഗീതത്തിലെ കലയുടെ സൗന്ദര്യശാസ്ത്രം ഏറെ സഹായിക്കുന്നു.

*ഒരു മ്യൂസിക് തെറാപ്പിസെഷന് എങ്ങനെ അപ്ലൈ ചെയ്യാം?*

1) രോഗിക്ക് സ്വയം തെറാപ്പിസ്റ്റിന്റെ അടുത്തുവരാം. അവർ തങ്ങളുടെ രോഗവിവരം മുമ്പു ചികിത്സിച്ചത് മുതലായ എല്ലാ റെക്കോർഡ്സുകളുംകൊണ്ട് വേണം വരാൻ.

2) ചികിത്സിക്കുന്ന ഡോക്ടർമാർക്ക് റഫർ ചെയ്യാം.

3) വാർഡിൽ കിടക്കുന്ന രോഗികളുടെ ബന്ധുക്കൾ/കൂടെനില്ക്കുന്നവർ/ നഴ്സുമാർ/കെയർടേക്കേഴ്സ് എന്നിവർക്കും റഫർ ചെയ്യാം. ഏതു വിധത്തിലായാലും മുമ്പത്തെ രോഗചരിത്രം സമ്പൂർണ്ണമായി നല്കിയിരിക്കണം. രോഗിയുടെ പരിശോധനയ്ക്കും, ഏത് അവയവം ബാധിക്കപ്പെട്ടിരിക്കുന്നു എന്നറിയാനും, പിന്നീടുള്ള follow up നും ഇത് ആവശ്യമാണ്.

4) ചികിത്സയ്ക്കുമുമ്പ് സമ്മതപത്രവും ചോദ്യാവലിയും പൂരിപ്പിച്ചു കൊടുക്കണം.

5) ഒരു സെഷൻ ഒന്നുകിൽ ഒരു ആസ്പത്രിയിലോ അല്ലെങ്കിൽ പ്രകൃതിരമണീയമായ ഒരു സ്ഥലത്തോ നടത്താം. പ്രകൃതിരമണീയമായ സ്ഥലങ്ങൾ ഏറെ അനുയോജ്യമാണ്. എന്നാലും ചില പ്രായോഗികബുദ്ധിമുട്ടുകൾ ഒഴിവാക്കാൻ ആഴ്ചയിൽ ഒരിക്കലെങ്കിലും ഒരു ആസ്പത്രിയിൽ സെഷൻ നടത്തുന്നത് നന്ന്. ഇത് പ്ലാൻ ചെയ്ത് അതാത് സ്ഥാപനത്തിന്റെ സൗകര്യമനുസരിച്ച് ചെയ്യാം. ആസ്പത്രിയിൽ ഒരു മ്യൂസിക് തെറാപ്പിസ്റ്റ് സ്ഥിരമായി ജോലി ചെയ്യുന്നുണ്ടെങ്കിൽ, വാർഡുകളിൽ ഒരു മൂവിങ് ട്രോളിയിൽ തന്റെ ചികിത്സോപകരണങ്ങളുമായി (CD, cassette, song book, CD player etc.) സഞ്ചരിച്ച് ചികിത്സ കൊടുക്കാം. അയർലന്റ് ക്യാൻസർ സെന്ററിൽ ഇതിനു സൗകര്യമുണ്ട്. തീരെ അവശരായ രോഗികളെ അങ്ങോട്ടു ചെന്ന് ചികിത്സിക്കുന്നതാണ് നല്ലത്. രോഗിയുടെ അവസ്ഥ അനുസരിച്ച് 15 മിനുട്ടുമുതൽ 60 മിനുട്ടുവരെയാണ് ഒരു സെഷൻ.

ആദ്യത്തെ സന്ദർശനം—informal talk and assessment—കൊണ്ട് രോഗിയും തെറാപ്പിസ്റ്റും തമ്മിൽ ഉണ്ടാവുന്ന മാനസിക ബന്ധമാണ് ഏറ്റവും പ്രധാനമായ ഭാഗം. ഘട്ടം ഘട്ടമായി വേണം. തെറാപ്പി പ്ലാൻ ചെയ്യാനും കൊടുക്കാനും—പാടുക, ഇടയിൽ, സംസാരിക്കുക, കാസറ്റ്, സിഡി ഒന്നിച്ചിരുന്ന് കേൾക്കുക, രാഗങ്ങളുടെ സമാനത കണ്ടെത്തുക, പാട്ട് എഴുതുക, ട്യൂൺ ചെയ്യുക. ചിലപ്പോൾ ഒറ്റയ്ക്കും മറ്റുചിലപ്പോൾ മറ്റുരോഗികളോടൊപ്പവും സംഗീതാനുഭവങ്ങൾ തെറാപ്പിസ്റ്റിനോട് കൈമാറുക. ഇങ്ങനെ വളരെ ഇൻഫോർമൽ ആയി ആസ്പത്രിയിലെ വാസം ആനന്ദകരമാക്കാനുള്ള മാർഗ്ഗങ്ങൾ പ്ലാൻ ചെയ്യണം.

### *ക്രിയേറ്റീവ് ആർട്ട്തെറാപ്പി—റെയിൻബോ ബേബീസ് എൻഡ് ചിൽഡ്രൻസ് ഹോസ്പിറ്റൽ*

1987 മുതൽ സർഗ്ഗാത്മക കലാചികിത്സയുടെ ഒരു ഭാഗമായി സംഗീതചികിത്സ കുഞ്ഞുങ്ങളുടെ ആസ്പത്രികളിൽ ഉണ്ട്. സ്വയം അറിയാൻ കലകൾ സഹായിക്കുന്നു; സ്വയം അറിയുന്നതുകൊണ്ട് നാം മറ്റുള്ളവരേയും അറിയുന്നു; നമ്മുടെ പെരുമാറ്റത്തിൽ വ്യത്യാസങ്ങൾ വരുന്നു. സംവേദനക്ഷമത വർദ്ധിപ്പിക്കുന്നവയാണ് കലകൾ. കുഞ്ഞുങ്ങളുടെ സംവേദനക്ഷമത വർദ്ധിപ്പിക്കാൻ കലകളുടെ മീഡിയം ഏറെ സഹായകമാവും. ഈ തത്വം കുഞ്ഞുങ്ങളുടെ ആസ്പത്രികളിൽ മ്യൂസിക് തെറാപ്പിയിലൂടെ ഉപയോഗിക്കയാണ് ചെയ്യേണ്ടത്. ഗ്രൂപ്പ് സെഷനുകളും, ഒറ്റയ്ക്കൊറ്റയ്ക്കുള്ള സെഷനുകളും കുട്ടികൾക്കുവേണ്ടി പ്ലാൻ ചെയ്യണം. വർണ്ണചിത്രം വരയൽ സമസ്യാപൂരണം, കവിതാപാരായണം, സംഗീതം, നാടകം—എല്ലാം കുഞ്ഞുങ്ങളുടെ സംവേദനക്ഷമത കൂട്ടുന്നു. മാനസിക, ബൗദ്ധിക, ശാരീരിക ആരോഗ്യത്തെ മെച്ചപ്പെടുത്തുന്നു. കുട്ടികളുടെ ശരീരാവസ്ഥയുടെ ഡാറ്റ തെറാപ്പിസ്റ്റ് ശേഖരിച്ച് പില്ക്കാല റിസർച്ചിനും കൂടി ഉപയോഗകരമാക്കണം.

കുട്ടികൾക്കുള്ള സെഷൻ ഒരു പ്രത്യേക മുറിയിൽ 15 മിനിട്ടുമുതൽ 60 മിനിട്ടുവരെ എടുക്കാം. അതാത് പ്രായക്കാർക്ക് യോജിച്ചവിധം വേണം പ്ലാൻ ചെയ്യാൻ. വീട്ടുകാർ അതിൽ പങ്കെടുക്കുന്നത് പിന്നീട് തെറാപ്പി വീട്ടിലും തുടരാൻ സഹായകമാവും. ഗ്രൂപ്പ് സെഷനുകൾ മറ്റു കുട്ടികളുമായി ആരോഗ്യകരമായി ഇടപെഴകാൻ സഹായിക്കുന്നു. ഒരാഴ്ചയിൽ 4 മ്യൂസിക് തെറാപ്പിസെഷനും 3 ആർട്ട് തെറാപ്പിസെഷനുമാണ് റെയിൻബോ ഹോസ്പിറ്റലിലുള്ളത്. അതാത് ആസ്പത്രികൾ താന്താങ്ങളുടെ പ്രായോഗികബുദ്ധിമുട്ടുകൾ/സൗകര്യങ്ങൾ ഇവ അനുസരിച്ച് എത്ര സെഷനു സാധിക്കുമെന്ന് തീരുമാനിക്കണം. ചില ഗ്രൂപ്പ് സെഷനുകളിൽ എല്ലാ രോഗികളെയും പങ്കെടുപ്പിക്കാനാവില്ല. (രോഗപ്രതിരോധശേഷി കുറഞ്ഞ കുട്ടികൾക്ക് പ്രത്യേക പരിഗണന വേണം.) 2 മുതൽ 20 കുട്ടികൾവരെയുള്ള ഗ്രൂപ്പുകളും അവരുടെ കുടുംബവും സെഷനിൽ പങ്കെടുക്കാം. ക്ലോസ് സർക്യൂട്ട് ടെലിവിഷൻ (CCTV)യിലൂടെ ചുരുങ്ങിയത് രണ്ട് പരസ്പര സംവാദ സെഷൻ എങ്കിലും കൊടുക്കണം. ശയ്യാവലംബികളായ കുട്ടികൾക്കുപോലും ഫോൺവഴി ഈ സെഷനിൽ പങ്കെടുക്കാനാവണം.

### *ഹന്നാ ഹൗസ് സ്കില്ഡ് നഴ്സിങ് സെന്റർ*

50 വയസ്സിനു മുകളിലുള്ള രോഗികളാണ് ഈ നഴ്സിങ് സെന്ററിലുള്ളത്. ഏകാന്തതാബോധം അകറ്റാനും വേദനകൾ ശമിപ്പിക്കാനും ജീവിതത്തെ ആനന്ദമയമാക്കാനും പ്രായം ചെന്നവരെ സഹായിക്കാനുമാണ് ഇത്തരം സെന്ററുകളിൽ രാഗചികിത്സ. ഗ്രൂപ്പ് തെറാപ്പിയും ഒറ്റയ്ക്കൊറ്റയ്ക്കുള്ള തെറാപ്പിയും വേണം. പ്ലാനിങ് കുട്ടികളുടേതിൽനിന്ന് സ്വാഭാവികമായും വ്യത്യസ്തമായിരിക്കുമല്ലോ. വിവിധ കലാരംഗങ്ങളിൽ പ്രവർത്തിക്കുന്ന കലാകാരന്മാരെക്കൊണ്ടുവന്ന് കലകൾ അവതരിപ്പിക്കുന്നതും അവരുമായി സംവദിക്കുന്നതും ഈ പ്രായക്കാർക്ക് നന്നായിരിക്കും.

മ്യൂസിക് തെറാപ്പി സെഷനുകളിൽ താത്പര്യപൂർവ്വം പങ്കെടുക്കാൻ ആഗ്രഹിക്കുന്ന സംഗീതജ്ഞർ പൾസ്, റെസ്പിറേഷൻ, രക്തസമ്മർദ്ദം മുതലായ വളരെ ബേസിക് ആയിട്ടുള്ള കാര്യങ്ങളെക്കുറിച്ച് അവഗാഹം നേടുന്നത് നന്നായിരിക്കും. അത് ഈ പുസ്തകത്തിൽ പ്രതിപാദിക്കുക സാദ്ധ്യമല്ല. എന്നിരുന്നാലും രക്തസമ്മർദ്ദം (ബ്ലഡ്പ്രഷർ) എന്ന ഒറ്റ പാരമീറ്ററിനെക്കുറിച്ച് ബേസിക് കാര്യങ്ങൾ (ഉദാഹരണത്തിനുവേണ്ടി മാത്രം) ഇവിടെ തരുന്നു. ശാന്തമായി മിണ്ടാതിരുന്നാൽ രക്തസമ്മർദ്ദമില്ല മുതലായ വിഡ്ഢിത്തങ്ങൾ ആരെങ്കിലും പറഞ്ഞാൽ അതു വിശ്വസിക്കാതിരിക്കാനെങ്കിലും ഇത് സഹായകമാവും.

രക്തസമ്മർദ്ദമെന്നാൽ രക്തക്കുഴലുകളുടെ ചുമരുകളിൽ (walls of blood vessels) രക്തം ഉണ്ടാക്കുന്ന മർദ്ദം അഥവാ സമ്മർദ്ദം—ഇത് ഫിസിക്സിലെ ഒരു പ്രാഥമികതത്ത്വം മാത്രമാണ് ഒരു പാത്രത്തിൽ എടുത്ത വെള്ളം അതിന്റെ പാർശ്വച്ചുമരുകളിൽ സമ്മർദ്ദം ചെലുത്തുന്നു. ഇതിനെ ഫിസിക്കൽ ഹൈഡ്രോസ്റ്റാറ്റിക്ക് പ്രഷർ എന്നുപറയും. രക്തസമ്മർദ്ദം ഹൈഡ്രോസ്റ്റാറ്റിക് പ്രഷർ തന്നെയാണ്. പാത്രത്തിന്റെ ചുമരിനുപകരം രക്തക്കുഴലും, ജലത്തിനുപകരം രക്തവും എന്നുമാത്രം. ഓരോതരം രക്തക്കുഴലിനും രക്തസമ്മർദ്ദമൂല്യം വ്യത്യസ്തമാണ്. ധമനി, സിര, കാപ്പില്ലറി, ഇടത്തെ ആർട്ടീരിയൽ പ്രഷർ, വലത്തെ വെൻട്രിക്കുലർ പ്രഷർ—ഇങ്ങനെ ഓരോന്നും വ്യത്യസ്തമാണ്. (താഴെ കൊടുക്കുന്ന ഗ്രാഫിൽനിന്ന് ഗ്രഹിക്കുക.) രക്തസമ്മർദ്ദം അളക്കുമ്പോൾ അത് തെറ്റായ വാല്യു തരാൻ സാദ്ധ്യതയുണ്ടെന്നും അറിയണം. രക്തസമ്മർദ്ദം അളക്കുന്ന ഉപകരണം (sphygmomanometer) നഴ്സ് അഥവാ ഡോക്ടറുടെ കഴിവും കഴിവുകേടും, രോഗിയുടെ അവസ്ഥ, കഫ് കെട്ടിയവിധം, പരിസ്ഥിതി ഇവ രക്തസമ്മർദ്ദത്തെ ബാധിക്കുന്നുണ്ട്. അതിനാൽ ഒരു റിസർച്ച് ഗ്രൂപ്പ് ഞങ്ങളുടെ രാഗചികിത്സയിൽ രക്തസമ്മർദ്ദത്തിന്മേൽ രാഗത്തിന് ഒരു ഫലവും കണ്ടില്ല എന്ന് റിപ്പോർട്ടു ചെയ്യുന്ന പക്ഷം, മേല്പറഞ്ഞ സംഗതികളെക്കുറിച്ച് അവരുമായി ചർച്ചചെയ്യണം. അപ്പോൾ മാത്രമേ റിസർച്ച് ഇംപ്രൂവ് ചെയ്യാൻ സാധിക്കൂ. സംഗീതജ്ഞന് അല്പാല്പം വൈദ്യശാസ്ത്രത്തിന്റെ തത്ത്വങ്ങളും മ്യൂസിക് തെറാപ്പിസ്റ്റിന് സംഗീതത്തിന്റെ (രാഗത്തിന്റെ) തത്ത്വങ്ങളും അറിഞ്ഞിരുന്നാൽ സംവേദനം കുറെക്കൂടി ഫലപ്രദമാവും.

സാധാരണ (sphygmomanometer ഒരു മെർക്കുറി കോളത്തെയാണ് ആധാരമാക്കുന്നത്. Anaeroid sphygmomanometer-ൽ ഒരു bellows system ആണ് ആധാരം. മൈക്രോഫോൺ ഉപയോഗിച്ച് കൊറൊത്ത്ക്കോവ് നാദം (Korotkov's sound) കേൾക്കുന്ന സെമി ഓട്ടോമാറ്റഡ് ഉപകരണങ്ങളും ultra sound കൊണ്ട് arterial BP അളക്കാനുള്ള സംവിധാനങ്ങളും ഇന്നുണ്ട്. ഇതിൽ ഏതു method ഉപയോഗിച്ചു എന്നുള്ളതും പ്രധാനമാണ്. പൈലറ്റ് പ്രൊജക്ടിനെക്കുറിച്ചുള്ള അദ്ധ്യായത്തിൽ ഞങ്ങളുടെ തെറാപ്പി സെഷനുകളുടെ ഒരു ചെറിയ രൂപരേഖ കൊടുത്തിരിക്കുന്നു.



Systemic circulation
High pressure
Pulmonary circulation
Low pressure
Left Heart
Arteries
Arterioles
Sphincters
Capillaries
Venules
Veins
Right Heart
Pulmonary artery
Arterioles
Capillaries
Venules
100 mm Hg
25 mm Hg
120
80
40
0

## CAM–ഡയബെറ്റിസ്സിൽ

CAM എന്നാൽ complimentary and alternative medicine. അമേരിക്കയിലെ ആസ്പത്രികളിൽ CAM കൂടിക്കൂടി വരികയാണ്. 1990-ലെ ഒരു സർവ്വേയിൽ 33.8% അമേരിക്കക്കാർ CAM ഉപയോഗിക്കുന്നു. 1997-ൽ അത് 42.1% ആയി (ഡോ. ഡേവിഡ് ഐസൻ ബർഗ്ഗ്). ഡയബെറ്റിസ് രോഗികളിൽ നടത്തിയ ഒരു സർവ്വേ കാണിച്ചത് അവർ ഏറ്റവുമധികം ഉപയോഗിക്കുന്നത്.

1. Physical activity–self help group
2. Life style diets
3. Laughter and humour
4. Relaxation therapy
5. Prayer
6. Imagery visualisation
7. Meditation
8. Massage
9. Music therapy

കുറച്ചുപേർ oral medicines (herbal, megavitamin, Homeopathy, Ayurveda) കൂടി എടുക്കുന്നുണ്ട്. എന്നാൽ അവരുടെ എണ്ണം കുറവാണ്. കാനഡയിൽ 1/3 ഭാഗം രോഗികൾ CAM ഉപയോഗിക്കുന്നു.

CAM-ന് ഫലം കിട്ടുന്നുണ്ട്; അതിന് പാർശ്വഫലമില്ല. ഈ രണ്ടു കാരണങ്ങളാണ് അമേരിക്കയിലും കാനഡയിലും ഇതിന്റെ ഉപയോഗം കൂടുന്നതിന് ചൂണ്ടിക്കാണിക്കപ്പെടുന്നത്. കൂടാതെ, അലോപ്പതി ചികിത്സയുടെ ഭാരിച്ച ചെലവും, വർദ്ധിച്ച പാർശ്വഫലവും കൂടി കാരണങ്ങളായി കാണുന്നു എന്ന് സർവ്വേ പറയുന്നു. ഇന്ത്യയുടെ കാര്യത്തിലും ഇത് വാസ്തവമാണ്.

ടൈപ്പ് 1 ഡയബെറ്റിക്സ് ഉള്ള കുട്ടികളിൽ സംഗീതചികിത്സ (7+12 വയസ്സുവരെ) പരീക്ഷിച്ചുനോക്കിയിട്ടുണ്ട്. ഈ കുട്ടികളുടെ പല രോഗലക്ഷണങ്ങളും മാറിയതായും ഇൻസുലിൻ ഡോസ് സ്റ്റബിലൈസ് ചെയ്യാൻ കഴിഞ്ഞതായും റിപ്പോർട്ടു ചെയ്തിട്ടുണ്ട് (പാശ്ചാത്യനാടുകളിൽ).

ഭക്ഷണക്രമം, ഇൻസുലിൻചികിത്സ എന്നിവ കിട്ടുന്ന 30 കുട്ടികളിൽ ടൈപ്പ് 1 രാഗചികിത്സ നടത്തിനോക്കിയാൽ നന്നായിരിക്കും. ഓരോ കുട്ടിക്കും വേണ്ട രാഗങ്ങൾ ആദ്യം നിർണ്ണയിക്കുക. 10 ദിവസം വീതം രാഗചികിത്സ ഷെഡ്യൂൾ കൊടുത്ത് ഫോളോ അപ് ചെയ്യുക. (ഹെഡ്ഫോൺ/കോംപാക്ട് ഡിസ്ക്)

30 കുട്ടികൾക്ക് (ഇതേ പ്രായക്കാർ) കൺവെൻഷണൽ ചികിത്സ മാത്രം കൊടുക്കുക (രാഗചികിത്സകൂടാതെ). ഇതുപോലെ ടൈപ്പ് 2 രോഗികളിലും ചെയ്യാം. അവരിൽ കോംപ്ലിക്കേഷൻസ് കൂടി നോക്കി, അതാതു ചക്രങ്ങൾക്കുള്ള രാഗങ്ങൾകൂടി ചേർക്കണമെന്നുമാത്രം. Medical resonance therapy music വെച്ചാണ് പാശ്ചാത്യർ റിസർച്ചു ചെയ്തത്. നമ്മൾ രാഗങ്ങളെക്കൊണ്ട് ചെയ്യുന്നു. മറ്റെല്ലാ വിധത്തിലും റിസർച്ച് പ്രോഗ്രാം ഒന്നുതന്നെ.

അതാതു രോഗം, അവയവം, ചക്രം, പ്രാണോർജ്ജം ഇവയനുസരിച്ച് രാഗങ്ങളുടെ തെരഞ്ഞെടുപ്പുമുതൽ, സമയവും, പാരമീറ്റർ മെഷർമെന്റും വ്യത്യസ്തമായിരിക്കും. അതിനാൽ ഓരോ സ്പെഷ്യാലിറ്റിയിൽ ജോലി ചെയ്യുന്ന ഡോക്ടർമാരും മ്യൂസിക് തെറാപ്പിസ്റ്റും ചേർന്ന് ആദ്യം റിസർച്ച് പ്രോട്ടോക്കോൾ ചികിത്സാസമ്പ്രദായം, ഫോളോ അപ് എല്ലാം വ്യക്തമായി ചർച്ചചെയ്തിരിക്കണം. ഈ പുസ്തകം ഇത്തരം ഒരു തുറന്ന ചർച്ചയ്ക്കും ചികിത്സാരംഭത്തിനുമുള്ള ഒരു പ്രാഥമികഗ്രന്ഥം മാത്രമാണ്. രാഗചികിത്സയെ വെറും ഒരു ക്വാക്ക് മെഡിസിൻ സമ്പ്രദായമായി തരംതാഴ്ത്തിക്കളയാതിരിക്കാനുള്ള ആത്മാർത്ഥ ശ്രമം സംഗീതജ്ഞരുടെയും വൈദ്യശാസ്ത്രത്തിൽ പ്രവർത്തിക്കുന്നവരുടെയും പൊതുജനങ്ങളുടെയും കൂട്ടായ്മയിൽനിന്ന് ഉണ്ടാവട്ടെ.

# 15

## വേദന—ഗേറ്റ് കൺട്രോൾ തിയറി

ശരീരത്തിന്റെ വേദന, മനസ്സിന്റെ വേദന, ബുദ്ധിയുടെ വേദന—ഇതിലേതാണ് വലുത്? 1965-ൽ മെഡിക്കൽ കോളേജിൽ ചേർന്നപ്പോൾ ഒരു ഗാനം പാടി അഭിനയിക്കാൻ സീനിയർ വിദ്യാർത്ഥിനികൾ (റാഗിങ്ങിൽ) എന്നോടു പറഞ്ഞു.

വേദന.. വേദന.. തീരാത്ത വേദനയിൽ മുങ്ങി
വേഴാമ്പലുകൾ മയങ്ങി.
സ്നേഹത്തിൻ കണ്ണീർപാടത്തിനരികിൽ
ദാഹിച്ചു ദാഹിച്ചുറങ്ങി.

എല്ലാ മനുഷ്യരും സ്നേഹത്തിന്റെ കണ്ണീർപാടത്തിനരികിൽ, ദാഹിച്ചുറങ്ങുന്നവരും തീരാത്ത വേദനാഭാണ്ഡങ്ങളും വറ്റാത്ത സംവേദനത്തിന്റെ തെളിനീരുറവകളുമാണ്. സംവേദനത്തിന്റെ ഉറവകൾ പ്രവഹിക്കുമ്പോൾ സ്നേഹത്തിന്റെ ഭാഷ മനസ്സിലാവും; ദാഹം ശമിക്കും; വേദനാഭാണ്ഡങ്ങൾ ഇറക്കിവയ്ക്കാനാവും. രാഗചികിത്സ സംവേദനത്തിന്റെ ഉറവകളെ പ്രവഹിപ്പിക്കുന്ന വർഷമേഘമാണ്. ആനന്ദാമൃതവർഷിണിയാണ്.

ലോകത്തിന്റെ മുഴുവൻ വേദനകളും ശമിപ്പിക്കാൻ എന്താണ് വഴി? മെഡിക്കൽ സയൻസിന്റെ പരുത്ത കവാടങ്ങളിൽ തലതല്ലി അന്വേഷിക്കുന്ന ഞാൻ ന്യൂറോ ട്രാൻസ്മിറ്റേഴ്സിനെക്കുറിച്ച് സ്വാഭാവികമായും ഒട്ടേറെ ചിന്തിച്ചു. എഴുപതുകളുടെ അവസാനത്തിൽ ന്യൂറോട്രാൻസ്മിറ്ററുകളെക്കുറിച്ച അറിവ് ആവുന്നത്ര ശേഖരിച്ചുകൂട്ടി. പോസ്റ്റ്ഗ്രാജ്വേറ്റ് തീസിസ്സിൽ ഇതിനോടു ബന്ധപ്പെട്ട ട്യൂമറുകളെക്കുറിച്ചായിരുന്നു എന്റെ ഗവേഷണം. M.D പരീക്ഷയ്ക്ക് വൈവയ്ക്കു ചെന്നപ്പോൾ ഒരു എക്സാമിനർ ചോദിച്ചു. "നിങ്ങളുടെ പ്രൊഫസർക്ക് അനുകൂലാഭിപ്രായം ഇല്ല എന്നറിഞ്ഞിട്ടും ഈ വിഷയത്തിൽ ഗവേഷണം ചെയ്യാൻ പുറപ്പെട്ടതെന്തിന്?"

ഞാൻ പറഞ്ഞു. "മനുഷ്യർ വേദന അനുഭവിക്കുന്നു. അതിന്ന് ഒരു പരിഹാരം തേടുന്ന വ്യക്തി വേദന ശമിപ്പിക്കുക എന്ന ലക്ഷ്യത്തിന് സഹായിക്കുന്നതിനെക്കുറിച്ച് ചിന്തിക്കാതെ വയ്യ. ജീവിതകാലം മുഴുവൻ അതിന്നായി ചെലവിടുന്ന എനിക്ക് ഇതല്ലാതൊരു വിഷയം പ്രിയംകരമായി തോന്നിയില്ല."

വേദനസംഹാരികൾ പലതും അഡിക്ഷൻ ഉണ്ടാക്കുന്നവയാണ് (Ref: The current state of pain management. An expert interview with Scott M. Fishman. Medscape. Neurology & Neurosurgery. 2005; 7(1): 2005 ). അവ

യുടെ പാർശ്വഫലങ്ങളും അനവധി. ഇത്തരമൊരവസ്ഥയിൽ ഒരു പാർശ്വ ഫലവും കൂടാതെ വേദനകളെ സംഹരിക്കുന്ന മാർഗ്ഗങ്ങളെ അവലംബിക്കുന്നതിൽ ഡോക്ടർമാരും രോഗികളും മടികാണിച്ചുകൂടാ. *സ്കോട്ട് എം. ഫിഷ്മാൻ പറയുകയാണ്, എല്ലാ സ്പെഷ്യലിസ്റ്റുകളും കൂടി ഒരുമിച്ചാലും അമേരിക്കയിലെ വേദന ഒരിത്തിരിപോലും കുറയ്ക്കാനാവില്ല എന്ന്. അപ്പോൾ ഇന്ത്യയിൽ പ്രാക്ടീസ് ചെയ്യുന്ന ഒരു സ്പെഷ്യലിസ്റ്റിന്റെ കഥ എന്താവണം? ഇവിടെ അമേരിക്കയിൽ ഉള്ളതിന്റെ നൂറിരട്ടി വേദനയുമായല്ലെ ശരാശരി ഇന്ത്യക്കാരൻ ജീവിക്കുന്നത്? സ്പെഷ്യലിസ്റ്റ് അടക്കം രാഗ ചികിത്സയെ ഒരു ജീവിതരീതിയായി സ്വീകരിച്ച് സ്പെഷ്യലിസ്റ്റിന്റെ pain മാറ്റണം ആദ്യം. എന്നിട്ട് അവർക്ക് സ്വാനുഭവംകൊണ്ട് വിശ്വാസം വരും വരെ കാത്തിരിക്കണം, രോഗികൾക്ക് രാഗചികിത്സ കൊടുക്കാൻ. ഇതാണിപ്പോഴത്തെ അവസ്ഥ.

## ഗേറ്റ് കൺട്രോൾ തിയറി

1. തലാമസ്, മിഡ്ബ്രെയിൻ, ബ്രെയിൻ സ്റ്റെം എന്നിവയെ പ്രചോദിപ്പിക്കുമ്പോൾ ചില ന്യൂറോട്രാൻസ്മിറ്ററുകൾ (എൻഡോർഫിൻ, സീറോട്ടോണിൻ etc.) സ്രവിക്കുന്നു. ഇവ മറ്റു ചില ന്യൂറോട്രാൻസ്മിറ്ററുകളുടെ സ്രാവത്തെ തടുക്കുന്നു (വേദന ഉണ്ടാക്കുന്നവയുടെ). അതായത് വേദനയുടെ ഗേറ്റ് അടച്ചുകളയുന്നു.

2. വേദന ഉള്ള സ്ഥലത്തെ മസിലുകൾ സങ്കോചിച്ചിരിക്കയാണ്. അവയെ റിലാക്സ് ചെയ്യിച്ച് വേദന കുറയ്ക്കുന്നു.

3. ഭയം, anxiety മുതലായ വേദനയുടെ സഹചാരികളായ വൈകാരികഘടകങ്ങളെ കുറയ്ക്കുന്നു. ഓപ്പറേഷനു മുമ്പും പിമ്പും വേദന കുറയ്ക്കാൻ സംഗീതം ഉപയോഗിച്ചു തുടങ്ങിയത് ഈ സിദ്ധാന്തങ്ങളെ ആധാരമാക്കിയാണ്. 1914-ൽ E കെയിൻ ആദ്യമായി സർജറിസമയത്ത് സംഗീതം ഉപയോഗിച്ചു. 1965-ൽ ഡെന്റൽ സർജറിയിൽ ഉപയോഗിച്ച 65 to 95% രോഗികൾക്ക് വേദന അനുഭവപ്പെട്ടില്ല എന്ന് തെളിയിച്ചു (അനസ്തീഷ്യ കൂടാതെ).

തലേന്നുരാത്രിതന്നെ രാഗസംഗീതം ഇയർഫോൺ ഉപയോഗിച്ചു കൊടുത്താൽ അനസ്തീഷ്യയ്ക്കു മുമ്പുള്ള ഔഷധം കുറയ്ക്കാം; സർജറിയുടെ വേളയിൽ കൊടുത്താൽ അനസ്തീഷ്യയ്ക്ക് ഉപയോഗിക്കുന്ന ഡ്രഗ്ഗിന്റെ ഡോസ് കുറയ്ക്കാം.

പ്രകൃതിക്ക് അതിന്റേതായ സ്വാഭാവികതാളവും രാഗവുമുണ്ട്. പ്രകൃതിയുടെ ഹാർമോണിക്സ് ഏറ്റവുമധികം പ്രകടമാവുന്നത് ഗ്രഹനക്ഷത്രചലനത്തിലും, ഋതുതാളത്തിലുമാണ്. മാക്രോകോസം എന്ന് പൈത്തഗോറസ്സും ബ്രഹ്മാണ്ഡമെന്ന് ഭാരതീയ ഋഷിമാരും വിളിച്ച ഈ പ്രപഞ്ചത്തിന്റെ ഹാർമോണിക്സ് തന്നെയാണ് പ്രപഞ്ചത്തിന്റെ ഒരു ഭാഗം മാത്രമായ മൈക്രോകോസമെന്ന പിണ്ഡാണ്ഡത്തിലും (ജൈവശരീരത്തിലും) ഉള്ളത്. ആധുനിക ക്രോണോമെഡിസിൻ പൈത്തഗോറസ്സിന്റെ ഈ സിദ്ധാന്തം തെളിയിച്ചു

*സ്കോട്ട് ഫിഷ്മാൻ--പ്രൊഫസ്സർ ഓഫ് അനസ്തീഷ്യോളജി ആന്റ് പെയ്ൻ മെഡിസിൻ--യൂണിവേഴ്സിറ്റി ഓഫ് കാലിഫോർണിയ

കഴിഞ്ഞു. മനുഷ്യശരീരം പ്രപഞ്ചത്തിന്റെ ഹാർമോണിക്സ് (രാഗതാളം) അനുസരിക്കുമ്പോൾ ആരോഗ്യമായിരിക്കുന്നു. അതു തെറ്റുമ്പോൾ അനാരോഗ്യമായി. രോഗിയുടെ ശരീരത്തിന്റെ സ്വാഭാവിക രാഗതാളം (ഹാർമണിസ്) തെറ്റാതെ നോക്കാൻ ഓരോ വൈദ്യനും ബാദ്ധ്യസ്ഥനാണ്. സ്വാഭാവിക താളം പാലിക്കുമ്പോൾ ബയോളജിക്കൽ പ്രവർത്തനങ്ങൾ നന്നായി നടക്കും; പ്രതിരോധശക്തി വർദ്ധിക്കും. ഇതിന്റെ ലക്ഷണങ്ങൾ അഥവാ തെളിവുകൾ മാത്രമാണ് ലാബോറട്ടറിയിൽ അളക്കാവുന്ന ബയോകെമിക്കൽ പാരമീറ്ററുകൾ. വൈദ്യച്ചെലവ് കൂടിവരുന്ന കാലഘട്ടത്തിൽ രോഗിയുടെ ഭയവും anxiety-യും കൂടുന്ന ലാബ് ടെസ്റ്റുകൾ (പോക്കറ്റ് കാലിയാക്കുന്നവ) റിസർച്ചിന്റെ പേരിൽ ചെയ്യാതെയും ഇന്ത്യയിൽ രാഗചികിത്സ മുന്നോട്ടു കൊണ്ടുപോകാനാവും (ഇതിന്നർത്ഥം ഡയഗ്നോസ്റ്റിക് ടെസ്റ്റുകൾ വേണ്ടെന്നല്ല). സോക്രട്ടീസ് പറഞ്ഞു, "A society which increasingly sank into chaos could only save itself from doom, by having the young generation grow up with harmonical music and establish itself on natural harmony and withstand external chaos." കെപ്ലർ തന്റെ ഗ്രഹനിയമങ്ങൾ കൊണ്ട് അന്നത്തെ ശാസ്ത്രലോകത്തെ അത്ഭുതപ്പെടുത്തി. അദ്ദേഹത്തിന് ഗ്രഹനിയമങ്ങളുടെ രൂപരേഖകിട്ടിയത് സംഗീതനിയമങ്ങളിൽനിന്നാണെന്ന് അധികമാർക്കും അറിഞ്ഞുകൂടാ.

സംഗീതത്തിന് ഒട്ടും പാർശ്വഫലമില്ല എന്നുപറഞ്ഞുകൂടാ. പീറ്റർ ഹ്യൂബ്നർ, റോക്ക്, പോപ്പ് ഫോക്ക് മ്യൂസിക്ക് കമ്പോസർമാരും ശ്രോതാക്കളും ഡ്രഗ്ഗ്, ആൽക്കഹോൾ, നിക്കോട്ടിൻ അഡിക്ടുകളാകുന്നതായും അവരുടെ ബയോളജിക്കൽ റിഥം തകരാറായതുകൊണ്ട് അസുഖങ്ങളും അവരിൽ കൂടുതലാകുന്നതായും തെളിയിച്ചിട്ടുണ്ട്. ഡോ. ജി. ഹിൻഡർ ബ്രാൻട് (ക്രോണോ മെഡിസിൻ) മനുഷ്യന്റെ ഫിസിയോളജിയും സംഗീത ഫിസിയോളജിയും ഒന്നാണ് എന്ന് പറയുന്നു. മനുഷ്യശരീരത്തിലെ വ്യത്യസ്ത ബയോളജിക്കൽ റിഥങ്ങൾ സംഗീതത്തിന്റേയും പ്രകൃതിയുടെയും സ്വാഭാവിക രാഗങ്ങളെ അനുസരിച്ചാണ് എന്ന് ക്രോണോ മെഡിസിൻ തെളിയിച്ചു. അതുകൊണ്ടാണ് സംഗീതത്തിലെ രാഗതാളങ്ങൾ മനുഷ്യശരീരത്തിന്റെ സ്വാഭാവിക പ്രതിരോധശക്തിയെ വർദ്ധിപ്പിക്കുന്നതും രോഗശമനമുണ്ടാക്കുന്നതും. ഈ തത്ത്വമാണ് പ്രാചീനഭാരതത്തിലെ ഋഷിമാർ ഉപയോഗിച്ചത്. 72 മേളകർത്താപദ്ധതി ഞാൻ ഉപയോഗിക്കുന്നതും ഈ പ്രാചീനസമ്പ്രദായത്തിന്റെ തുടർച്ചയായിട്ടാണ്.

എഴുപതുകളുടെ അവസാനത്തിൽ അനസ്തേഷ്യ കൂടാതെ ഡി & സി മുതലായ മൈനർ സർജിക്കൽ പ്രൊസീജ്യറുകൾ എനിക്ക് വേദനകൂടാതെ താങ്ങാനാവുമോ എന്ന പരീക്ഷണം ഞാൻ എന്നിൽത്തന്നെ നടത്തി. ശാരീരികവും മാനസികവുമായി പ്രപഞ്ചം ഏല്പിക്കുന്ന വേദനകൾ താങ്ങാനും വേദന തോന്നാതെ സദാ ആനന്ദവതിയായിരിക്കാനും കർമ്മങ്ങൾ ചെയ്യാനും നാദലയയോഗംകൊണ്ട് സാധിക്കുമെന്ന് ഞാൻ സ്വയം പരീക്ഷിച്ചറിഞ്ഞിട്ടുണ്ട്. അവനവനിൽത്തന്നെ പ്രായോഗികമാണെന്ന് പരീക്ഷിക്കാത്ത ഒരു സിദ്ധാന്തവും മറ്റൊരാളോട് ഉപദേശിക്കുന്നതിൽ അർത്ഥമില്ല എന്നാണ് എന്റെ അഭിപ്രായം.

# 16

# ആജ്ഞാചക്രരാഗങ്ങൾ

(ഒക്ടോബർ 2004 ഇന്റർനാഷണൽ സെമിനാർ ഓൺ സൈനോനാസൽ ഡിസീസസ്—അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസ്—അവതരിപ്പിച്ചത്.)

ശ്രവണം - ചെവി
ഗന്ധം - മൂക്ക്
വാക്ക് - തൊണ്ട
രസം - രസന
ഹനു, ദന്തം, ചുണ്ട് (ഓഷ്ഠ്യം)—വാഗിന്ദ്രിയങ്ങൾ
ദർശനം - കണ്ണ്

ഈ അവയവങ്ങളെല്ലാം ആജ്ഞാചക്രനാഡീവ്യൂഹത്തിന്റെ നിയന്ത്രണത്തിലാണ്. തൊണ്ടയും വാഗിന്ദ്രിയങ്ങളും വിശുദ്ധിചക്രനാഡീവ്യൂഹത്തിന്റെയും നിയന്ത്രണം അനുസരിക്കുന്നു. ഈ അദ്ധ്യായത്തിൽ ആജ്ഞാചക്രസംബന്ധിയായ മേളചക്രരാഗങ്ങൾ പറയുന്നു. മറ്റു കോംപ്ലിക്കേഷൻസ് ഒന്നുമില്ലെങ്കിൽ ഈ രാഗങ്ങളും ഇവയുടെ ജന്യരാഗങ്ങളും കൊണ്ടുതന്നെ 2-ാംഘട്ടത്തിലെ ചികിത്സ ചെയ്യാം. പക്ഷേ, കോംപ്ലിക്കേഷൻസ് ഉള്ള കേസ് ആണെങ്കിൽ അതിനുള്ള രാഗംകൂടി കൊടുക്കണം. ഉദാഹരണമായിട്ട് യങ്ങ്സ്സിൻഡ്രോം ഉള്ള ഒരു രോഗിയിൽ അസൂസ്പെർമിയ ഉണ്ട്. സൈനസ് ഇൻഫക്ഷന് ആജ്ഞാചക്രരാഗങ്ങളും പൾമനറി ഇൻഫെക്ഷന് അനാഹതരാഗങ്ങളും അസൂസ്പെർമിയയ്ക്ക് മൂലാധാര രാഗങ്ങളും വേണം. ഇവയുടെ മിശ്രം ആയിട്ടാണ് രാഗങ്ങൾ കൊടുക്കേണ്ടത്.



ആജ്ഞാചക്രത്തിന്റെ രൂപം ഏതാണ്ടിങ്ങനെയാണ്. ഭ്രൂമധ്യത്തിൽ ഒരു ചന്ദ്രക്കലയും ശിവലിംഗവും (ഇതിന് പിറ്റ്യൂട്ടറി ഗ്ലാൻഡിന്റെ ആകൃതി) പിറ്റ്യൂറ്ററി പീനിയൽ ആക്സിസിൽ നെറ്റിക്കണ്ണ് പോലെ. ഇരുവശവും രണ്ട് ചിറക്. നെറ്റിയിൽ ഈ രൂപം യോഗികളിൽ സ്വാഭാവികമായി കാണാം.

യോഗികളല്ലാത്തവർ ഇതിന്റെ ഭാഗികചിത്രം വരച്ചുവയ്ക്കുന്നു. വൈഷ്ണവരുടെ നാമം, ശൈവന്മാരുടെ ചന്ദ്രക്കലയും, വിഭൂതിക്കുറിയും, ശാക്തരുടെ ചന്ദ്രക്കലയും കുങ്കുമവും—ഒക്കെ ഇതിന്റെ ഭാവഭേദം മാത്രം. ഇസ്ലാമിന്റെ ചന്ദ്രക്കലയും അതിലുണ്ട്. സുഷുമ്ന കൂടി കൂട്ടിവരച്ചാൽ നാഗങ്ങളുടെ ചിത്രകുടവും ക്രിസ്ത്യാനികളുടെ കുരിശുരൂപവും നമ്മുടെ ശരീരത്തിൽത്തന്നെ ഉണ്ട്.

വലത്തുഭാഗത്ത് ഋതുചക്രത്തിൽ യാഗപ്രിയ, രാഗവർദ്ധിനി, ഗാംഗേയഭൂഷണി, വാഗധീശ്വരി, ശൂലിനി, ചലനാട്ട എന്ന 6 രാഗങ്ങൾ—ഇടത്തുഭാഗത്ത് ആദിത്യചക്രത്തിൽ രസികപ്രിയ, സുചരിത, ജ്യോതിസ്വരൂപിണി, ധാതുവർദ്ധിനി, നാസികാഭൂഷണി, കോസലം എന്ന് 6 രാഗങ്ങൾ. ഇങ്ങനെ 12 മേളകർത്താരാഗങ്ങളാണ് ആജ്ഞാചക്രത്തിനുള്ളത്. ഈ പന്ത്രണ്ടുരാഗങ്ങളും വിവാദിരാഗങ്ങളുടെ ലിസ്റ്റിൽ പെടുന്നവയാണ്. അതുകൊണ്ടുതന്നെ മിക്ക സംഗീതജ്ഞരും അപൂർവ്വമായി മാത്രം ഇതിൽ ചിലതുമാത്രം (ഉദാ: വാഗധീശ്വരി) പാടുന്നു. മറ്റെല്ലാം ആരും പാടാതെ പാടാതെ ഏതാണ്ട് വംശനാശം സംഭവിക്കുന്നവയായിത്തീർന്നിരിക്കുന്നു. സഹസ്രാരത്തിൽ 72 രാഗങ്ങളും ഉണ്ട്.

ശുദ്ധമദ്ധ്യമം




പ്രതിമദ്ധ്യമം



# 17
## വിശുദ്ധിചക്രരാഗങ്ങൾ

തൊണ്ട, വാഗിന്ദ്രിയം, തൈറോയ്ഡ്, കഴുത്തിലെ പേശികൾ, ടോൺസിൽ, ഈസോഫാഗസിന്റെ മുകൾഭാഗം, ട്രക്കിയ, തൈമസ് ഇവയെല്ലാം വിശുദ്ധിചക്രത്തിന്റെ നിയന്ത്രണത്തിലാണ്. കർമ്മേന്ദ്രിയമായ കൈകളും വിശുദ്ധിചക്രത്തിന്റെ നിയന്ത്രണത്തിലാണ് എന്നത് ശ്രദ്ധേയമാണ്.

ഇടത്ത് ഇന്ദുചക്രത്തിൽ കനകാംഗി, രത്നാംഗി, ഗാനമൂർത്തി, വനസ്പതി, മാനവതി, രാഗരൂപി.

വലത്ത് ഋഷിചക്രത്തിൽ സാലഗ, ജലാർണ്ണവം, ജാലവരാളി, നവനീതം, പാവനി, രഘുപ്രിയ.

ഈ പന്ത്രണ്ടുരാഗങ്ങളും വിവാദിരാഗങ്ങളാണ്. ഇവയ്ക്കും ഇക്കാരണത്താൽ വംശനാശം സംഭവിപ്പിച്ചുകൊണ്ടിരിക്കയാണ് സംഗീതജ്ഞർ.



# 18

## അനാഹതചക്രരാഗങ്ങൾ

ഹൃദയം, ശ്വാസകോശം, തൈമസ്, വാരിയെല്ല് മുതലായവയു പ്രധാന രക്തക്കുഴലുകളും, അന്നനാളവും ഇതിന്റെ നിയന്ത്രണത്തിലാണ

വലത്ത് നേത്രചക്രത്തിൽ സേനാവതി, ഹനുമത്തോഡി, ധേനുക നാടകപ്രിയ, കോകിലപ്രിയ, രൂപവതി.

ഇടത്ത് വസുചക്രത്തിൽ ഗവാം ബോധി, ഭവപ്രിയ, ശുഭപന്തുവരാള ഷഡ്വിധമാർഗ്ഗിണി, സുവർണ്ണാംഗി, ദിവ്യമണി. ഈ പന്ത്രണ്ടു രാഗങ്ങളി സേനാവതി, ഗവാംബോധി, രൂപവതി, ദിവ്യമണി എന്നിവ വിവാദി. ബാക 8 എണ്ണം വിവാദി അല്ലാതിരുന്നിട്ടുപോലും (തോഡി, ശുഭപന്തുവരാളി മു ലായവ ഒഴികെ) ഗായകർ പാടാതെ പാടാതെ വെച്ച് നമ്മുടെ സംസ്കാ ത്തിനു നഷ്ടം സംഭവിക്കുകയാണ്. മനുഷ്യന് മറ്റുപല അവയവങ്ങള ഇടത്തും വലത്തും ഉണ്ട്. പക്ഷേ, ഹൃദയം ഒന്നേ ഉള്ളു. അതാണെങ്കി ഇടത്തുവശത്താണ്. വസുചക്രത്തിലെ അതിപ്രധാനമായ രാഗങ്ങളി പലതും ഗായകർ പാടാത്തതുകൊണ്ട് സമൂഹത്തിനുതന്നെ 'ഹൃദയം' നഷ പ്പെട്ടുവരികയാണെന്നു പറഞ്ഞാൽ അതിശയോക്തിയാവുകയില്ല.

| | D1 | D1 | D1 | D2 | D2 | D3 |
|---|---|---|---|---|---|---|
| R1 | സേനാവതി | ഹനുമത്തോഡി | ധേനുക | നാടകപ്രിയ | കോകിലപ്രിയ | രൂപവതി |
| | ഗവാംബോധി | ഭവപ്രിയ | ശുഭപന്തുവരാളി | ഷഡ്വിധമാർഗ്ഗിണി | സുവർണ്ണാംഗി | ദിവ്യമണി |
| | N1 | N2 | N3 | N2 | N3 | N3 |

C

# 19
# മണിപൂരചക്രരാഗങ്ങൾ

ഉദരം, നാഭി, duodenum, പാൻക്രിയാസ്, ലിവർ, സ്പ്ലീൻ, ഗോൾബ്ലാഡർ, ബൈൽ ഡക്ട് ഇതൊക്കെയും ഡയഫ്രവും സ്പൈനൽ കോഡിന്റെ ചിലഭാഗവും മണിപൂരം നിയന്ത്രിക്കുന്നു.

വലത്ത് അഗ്നിചക്രത്തിൽ ഗായകപ്രിയ, വകുളാഭരണം, മായാമാളവഗൗളം, ചക്രവാകം, സൂര്യകാന്തം, ഹാടകാംബരി.

ഇടത്ത് ബ്രഹ്മചക്രത്തിൽ ധവളാംബരി, നാമനാരായണി, കാമവർദ്ധിനി, രാമപ്രിയ, ഗമനാശ്രമ, വിശ്വംഭരി ഇതിൽ ഗായകപ്രിയ, ധവളാംബരി, ഹാടകപ്രിയ, വിശ്വംഭരി എന്നിവ വിവാദിരാഗങ്ങൾ. മറ്റെല്ലാം വിവാദികളല്ലാത്തവ—ഇതിലും മായാമാളവഗൗളവും ചക്രവാകവും മാത്രമാണ് സാധാരണ ഗായകർ പാടറുള്ളത്. മറ്റു രാഗങ്ങൾ പാടുന്നവർ അപൂർവ്വം.

| | D1 | D1 | D1 | D2 | D2 | D3 | |
|---|---|---|---|---|---|---|---|
| R1 | ഗായകപ്രിയ / ധവളാംബരി | വകുളാഭരണം / നാമനാരായണി | മാ.മാ. ഗൗളം / കാമവർദ്ധിനി | ചക്രവാകം / രാമപ്രിയ | സൂര്യകാന്തം / ഗമനാശ്രമ | ഹാടകാംബരി / വിശ്വംഭരി | G3 |
| | N1 | N2 | N3 | N2 | N3 | N3 | |

# 20
# സ്വാധിഷ്ഠാനചക്രരാഗങ്ങൾ

ചെറിയ കുടൽ, വലിയ കുടൽ, വൃക്കകൾ (മൂത്രക്കുഴലിന്റെ മുകൾ ഭാഗം) അഡ്രിനൽ ഇവയൊക്കെ സ്വാധിഷ്ഠാനത്തിന്റെ നിയന്ത്രണത്തിലാണ്.

വലത്ത് വേദചക്രത്തിൽ ഝംകാരധ്വനി, നടഭൈരവി, കീരവാണി, ഖരഹരപ്രിയ, ഗൗരിമനോഹരി, വരുണപ്രിയ.

ഇടത്ത് ദിശിചക്രത്തിൽ ശ്യാമളാംഗി, ഷണ്മുഖപ്രിയ, സിംഹേന്ദ്രമദ്ധ്യമം, ഹേമവതി, ധർമ്മവതി, നീതിമതി.

ഝംകാരധ്വനി, ശ്യാമളാംഗി, വരുണപ്രിയ, നീതിമതി എന്നിവ വിവാദിരാഗങ്ങൾ.

| | D1 | D1 | D1 | D2 | D2 | D3 | |
|---|---|---|---|---|---|---|---|
| R2 | ഝംകാര ധ്വനി | നടഭൈ രവി | കീര വാണി | ഖരഹര പ്രിയ | ഗൗരിമ നോഹരി | വരുണ പ്രിയ | G2 |
| | ശ്യാമ ളാംഗി | ഷണ്മുഖ പ്രിയ | സിംഹേന്ദ്ര മദ്ധ്യമം | ഹേമ വതി | ധർമ്മ വതി | നീതി മതി | |
| | N1 | N2 | N3 | N2 | N3 | N3 | |

# 21

# മൂലാധാരചക്രരാഗങ്ങൾ

(മൂത്രക്കുഴലിന്റെ കീഴ്ഭാഗം) മൂത്രാശയം, (ഉല്പാദനേന്ദ്രിയ അവയവങ്ങൾ) പെൽവിക്, കാലുകൾ ഇവ മൂലാധാരത്തിന്റെ നിയന്ത്രണത്തിലാണ്.

വലത്ത് ബാണചക്രത്തിൽ മാരരഞ്ജിനി, ചാരുകേശി, സരസാംഗി, ഹരികാംബോജി, ധീരശങ്കരാഭരണം. നാഗനന്ദിനി. ഇടത്ത് രുദ്രചക്രത്തിൽ കാന്താമണി, ഋഷഭപ്രിയ, ലതാംഗി, വാചസ്പതി, മേചകല്യാണി, ചിത്രാംബരി.

മാരരഞ്ജിനി, കാന്താമണി, നാഗനന്ദിനി, ചിത്രാംബരി മാത്രം വിവാദിരാഗങ്ങൾ.

ലോകത്തിൽ ഭൂരിഭാഗം ജനങ്ങളും (ഗായകരടക്കം) മൂലാധാരചക്രത്തിൽ മാത്രം കുണ്ഡലിനിയുടെ ഉണർച്ച സംഭവിച്ചവരാണ്. അതിനാൽ ഏറ്റവും കൂടുതൽ ഈ ചക്രത്തിലെ രാഗങ്ങളും ജന്യങ്ങളും പാടപ്പെടുന്നു; പാടപ്പെട്ടവ മാത്രം സാമാന്യജനഹൃദയങ്ങളെ ആകർഷിക്കുന്നു. അതിനാൽ അവരുടെ ഇഷ്ടങ്ങൾ ഗായകരുടെ ഇഷ്ടങ്ങളാൽ സ്വാധീനിക്കപ്പെട്ടിരിക്കുന്നു. ശ്രോതാക്കൾക്ക് ഇതേ ഇഷ്ടമുള്ളു എന്ന് പറയുമ്പോൾ ഒരുപക്ഷേ അത് അവർ കേട്ടുശീലിച്ചതുകൊണ്ടുള്ള ഇഷ്ടമാവാം എന്നുകൂടി ഓർമ്മ വേണം. പാടാത്ത രാഗങ്ങളെയും പ്രേമിക്കാൻ അസാമാന്യ പ്രതിഭ വേണം. അതില്ലാത്ത സാമാന്യജനങ്ങൾക്ക് ഗായകർ അപൂർവ്വരാഗങ്ങൾ പാടി ആസ്വാദനശേഷി വരുത്തണം. അത് നല്ല ഗായകരുടെ കടമയാണ്. തങ്ങൾക്ക് എല്ലാം തന്ന സംഗീതശാസ്ത്രത്തോട് അവർ നിറവേറ്റുന്ന ഒരു പൂജ എന്നോ യജ്ഞം എന്നോ അതിനെ വിളിക്കാം. വേദത്തിൽ ഗന്ധർവ്വൻ യജ്ഞമാണ്. മേളകർത്താരാഗങ്ങൾ പാടുന്ന ഗന്ധർവ്വൻ ഒരു യജ്ഞാനുഷ്ഠാനമാണ്. യജ്ഞപുരുഷനുള്ള ദക്ഷിണ രസാനുഭൂതിയാകുന്ന അപ്സരസ്സാണെന്ന് വേദം തുടർന്നുപറയുന്നു. സംഗീതജ്ഞർക്കുള്ള ഏറ്റവും മികച്ച ദക്ഷിണ രസികരുടെ രസാനുഭൂതിയാണ്. ബ്രഹ്മത്തിനുള്ള ദക്ഷിണ ബ്രഹ്മാനുഭവമെന്നപോലെ! സപ്തസ്വരകന്യകമാരുടെ (ഏഴുനദികൾ) അപ്സരമായ ജലരസാനുഭൂതി സ്വയം അനുഭവിക്കാനും മറ്റുള്ളവരെ അനുഭവിപ്പിക്കാനും സാധിക്കുന്ന ആപാദമധുരമായ ഗന്ധർവ്വവേദവും ആലോചനാമൃതമായ സാഹിത്യവും വേദമാതാവിന്റെ സ്തന്യമാണ്. രണ്ടും കുഞ്ഞുങ്ങളുടെ വളർച്ചയ്ക്ക് ആവശ്യമാണ്. ശാന്തിക്കും സമാധാനത്തിനും ആ ജ്ഞാനപ്പാന കുടിയേതീരൂ.

കുണ്ഡലിനി മൂലാധാരത്തിൽ ചുരുണ്ടിരിക്കയാണ്. 72 മേളകർത്താ രാഗം പാടി അതിനെ ഉണർത്തുന്ന ദേവഗന്ധർവ്വസ്ഥാനീയനായ യജ്ഞപുരുഷൻ സാമവേദമായ മഹാവിഷ്ണുവായി തന്മയീഭവിക്കുന്നു. രസാനുഭൂതി എന്ന ബ്രഹ്മാനുഭവമായ ദക്ഷിണ സ്വാഭാവികമായും അത്തരമൊരാൾക്ക് ആസ്വാദകരിൽനിന്നു ലഭിക്കുന്നു. ആജ്ഞവരെയുള്ള 6 ചക്രവും സഹസ്രാരത്തിൽ (മസ്തിഷ്കത്തിൽ) ഇരിക്കുന്നുണ്ട്. സർവ്വരസാനുഭൂതിയും ബ്രഹ്മാനുഭവവും നാഡീവ്യൂഹങ്ങളിലൂടെയുള്ള പ്രാണന്റെ ഗതികളാൽ സംഭവിക്കുന്നു. ഇതാണ് രാഗചികിത്സാമർമ്മം.




(Refer. Without a stumble. A book on the Spirituality of Music. Dr. Suvarna Nalapat)

ആസ്വാദകർ ഗുരുരൂപമായ ഗായകർക്കു നല്കുന്ന ഗുരുദക്ഷിണയുമാണത്. രാഗചികിത്സാരംഗത്ത് ഗവേഷണം ചെയ്യുന്നവരും, രാഗം, ശ്രുതി, സ്വരം, മേളം, മന്ത്രം, ശബ്ദം, യോഗം എന്നിവയിലും ആയുർവ്വേദത്തിലും ഗവേഷണം ചെയ്യുന്നവരും, സംഗീതത്തെ സ്നേഹിക്കുന്നവരും, യുദ്ധമില്ലാത്ത ലോകത്തിനായും, ദുരിതങ്ങളും ശോകങ്ങളുമില്ലാത്ത ജീവിതത്തിനായും പ്രാർത്ഥിക്കുന്നവരും ഒത്തൊരുമിച്ച് നടപ്പിൽ വരുത്തേണ്ട 'മഹാദ്വൈത'ത്തിന്റെ സന്ദേശമാണ് നാദലയസിന്ധുവിലൂടെ ഞാൻ സ്വപ്നം കാണുന്നത്. സ്വപ്നം ഫലിക്കുമോ ഇല്ലയോ എന്നത് നോക്കിയല്ല നാം സ്വപ്നം കാണാറുള്ളത്. സ്വപ്നങ്ങൾ അതിനാൽ 'നിഷ്കാമ'ങ്ങളാണ്. പ്രപഞ്ചത്തിനു മുഴുവൻ സുഖംവരട്ടെ എന്ന കാമമല്ലാത്ത മറ്റൊന്നും ഇല്ലാത്ത ഈ സ്വപ്നം എല്ലാ സഹൃദയരുമായും ഞാൻ പങ്കുവയ്ക്കുന്നു.

# 22
# കോസ്മിക് ചക്രരാഗങ്ങൾ

നക്ഷത്രകന്യകൾക്ക് സോമനിൽ ജനിച്ചവരാണ് ഗന്ധർവ്വാപ്സരസ്സുകളും അവരുടെ രാഗരസനയും. 27 നക്ഷത്രങ്ങളെ 27 ഗന്ധർവ്വന്മാരായി വേദം ഗണിക്കുന്നു. ഇതനുസരിച്ച് നക്ഷത്രരാഗങ്ങളുണ്ട് (ചന്ദ്രസംബന്ധമായി). സൂര്യനെന്ന ദേവഗന്ധർവ്വൻ 24 ഹോരസ്സു (ശോഭ)കളിൽ, 6 ഋതുക്കളുടെ 6 പുരുഷരാഗങ്ങളെ അവയുടെ 6 വീതം പത്നീരാഗങ്ങളിൽ (36 രാഗം) ദക്ഷിണായന ഉത്തരായനങ്ങളിൽ ശുദ്ധമദ്ധ്യമപ്രതി മദ്ധ്യമമായി പാടുന്നു എന്ന് സൂര്യസംബന്ധമായും രാഗങ്ങൾ. (ഇത് ഭൂമിസംബന്ധിച്ചതുമാണ്) പറയപ്പെടുന്നു.

360 ഡിഗ്രിയുള്ള മണ്ഡലത്തെ ഓരോ ഡിഗ്രിയെ 1/2 ആക്കിയാൽ 720 ഭാഗം. ഒരാൾ 60 വയസ്സിൽ (6x 10) 720 പൂർണ്ണചന്ദ്രനെക്കാണുമ്പോൾ 6 ഋതുക്കളുടെ ദശപാപഹരമായ കോസ്മിക് രാഗങ്ങൾ—ഇതിനെ 21600 എന്ന പ്രാണഹംസസംഖ്യയോടും 72 (മിനിട്ട്) എന്ന ഹൃദയതാളത്തോടും ബയോളജിക്കൽ റിഥങ്ങളോടും കല്പഗണിതത്തോടും ഇണക്കുന്നതാണ് 72 എന്ന മേളകർത്താരാഗസംഖ്യ.

72 X 5 = 360. പഞ്ചമസംഖ്യ (പഞ്ചഭൂതസംഖ്യ) കൊണ്ട് 72-നെ ഗുണിച്ചതാണ് 360° ഡിഗ്രിയുള്ള കോസ്മിക് ചക്രങ്ങൾ.



6 ഋതുക്കളെ 60 വയസ്സുകൊണ്ട് ഗുണിച്ചാലും ഇത് കിട്ടും.




45 x 8 = 360 എന്ന് അഷ്ടദളപത്മവും ആക്കാം. ഇപ്രകാരം എല്ലാ വിധ ജ്യാമിതീയരൂപങ്ങളെയും ഉൾപ്പെടുത്തിയ ശ്രീചക്രരൂപമായ കോസ്മിക് സൈക്കിളിനെ ആധാരമാക്കിയ 72 മേളകർത്താരാഗസംഖ്യ വെങ്കടമഖിയുടെ സ്വന്തമല്ല, വീണ്ടും കണ്ടെത്തലാണ്. രാഗചികിത്സയ്ക്കായി അതിന്റെ പ്രാധാന്യം ഞാനും rediscover ചെയ്യുന്നു.

ഭരതമുനി ഇങ്ങനെ പറഞ്ഞു:

ഗോപിഭിർ ഗീത മാരബ്ധ മേകൈകം കൃഷ്ണസന്നിധൗ
തേന ജാതാനി രാഗാണാം സഹസ്രാണി തു ഷോഡശഃ
രാഗേഷുതേഷുഷഡ് ത്രിംശദ് രാഗാജഗതി വിശ്രുതാ.
കാലക്രമേണ തത്രാപി ഹ്രാസ ഏവതു ദൃശ്യതേ.

"കൃഷ്ണന്റെ സന്നിധിയിൽ ഓരോ ഗോപികയും ഓരോ രാഗം ആരംഭിച്ചു. അങ്ങനെ 16008 രാഗങ്ങളുണ്ടായി. ഇവ കാലക്രമത്തിൽ ചുരുങ്ങിച്ചുരുങ്ങിവന്നു. എന്റെ കാലത്ത് 36 രാഗങ്ങളേ ഉള്ളൂ."

പൂർവ്വകാലത്ത് ജാതമായത് 'ജാതി' എന്നാണ് രാഗമെന്നല്ല പറഞ്ഞിരുന്നത്. 18 ജാതികളിൽനിന്ന് വീണ്ടും 36, 72 എന്ന് രാഗസംഖ്യ ഉണ്ടാക്കിയ വെങ്കടമഖി പഴയൊരു കണക്കിനെ പുനരുദ്ധരിക്കയാണ് ചെയ്തത്. ഓരോ ശാസ്ത്രത്തിലും മറഞ്ഞുപോയവയെ പുനരുദ്ധരിക്കാൻ ആർക്കിയോളജിസ്റ്റുകളെപ്പോലെ ചിലർ അവതരിക്കും. വെങ്കടമഖി അത്തരമൊരു ആർക്കിയോളജിസ്റ്റ് അവതാരമാണ്. നമ്മളൊക്കെ ഒരർത്ഥത്തിൽ ആ വഴി പിൻതുടരുന്നവർ തന്നെ.

ഗോളത്തെ വാസ്തുവാക്കി, ജ്യാമിതീയമാക്കി 'സമീക'രിക്കുക എന്നതിന് 'ചതുരശ്രീകരണം' എന്നുപറയും. ഇങ്ങനെ ഗോളത്തെ ചതുരശ്രീകരിക്കുന്ന പ്രക്രിയയിലാണ് 18 ജാതികളായി രാഗസംഖ്യ ചുരുങ്ങിയത്.




18 x 4 = 72

കർണ്ണം = 19.
(കാലത്തിന്റെ വർഗ്ഗമൂലം)

19 x 19 = 361 എന്ന ഗോളക്ഷേത്രാകൃതി ഈ ചതുരശ്രീകരണത്തിലും ഭാരതത്തിലെ ഒരു ഋഷിയും മറന്നില്ല ജ്യോതിഷത്തിലായാലും സംഗീതത്തിലായാലും.




ബ്രഹ്മസൂത്രമെന്ന കർണ്ണത്താൽ ഭേദിക്കപ്പെട്ട് ചതുരശ്രീകരിക്കുമ്പോൾ 18 ജാതികൾ മതി എന്ന് ജ്യാമിതീയ ശാസ്ത്രജ്ഞന്മാർ ലഘൂകരിച്ചു. കാർത്തിക, വൈശാഖങ്ങളിൽ സംവത്സരം ആരംഭിക്കുന്നതിനാൽ കാർത്തിക നക്ഷത്രം മുതലാണ് രാഗങ്ങൾക്ക് പേര് കൊടുത്തിരിക്കുന്നത്. (ചാർട്ട് Spirituality of music-ൽ കാണുക)

(പുറത്തെ 40 വിവാദികൾ. അകത്തെ 16 ചതുരത്തിലുള്ള 32 രാഗങ്ങൾ വിവാദികളല്ല.)

ചതുരശ്രീകരിക്കുമ്പോൾ 90° ഉള്ള 4 ഭാഗമായി വളരെ എളുപ്പമായി കണക്ക്. ഗോളക്ഷേത്രത്തെ ചതുരശ്രീകരിച്ചാൽ മേടം 1 (അശ്വതി) കർക്കിടകം 1 (പുണർതം), തുലാം 1 (ചിത്ര), മകരം 1 (ഉത്രാടം) എന്ന നാലു ബിന്ദുക്കളെക്കൊണ്ട് എല്ലാ ഗണിതവും നിർണ്ണയിക്കാം. 72 മേളകർത്താക്കളെയും ഇങ്ങനെ ചതുരശ്രീകരിച്ചാൽ ആകെ 18 ജാതികളേ ഉള്ളൂ.

| | D1 | D1 | D1 | D2 | D2 | D3 | |
|---|---|---|---|---|---|---|---|
| R1 | 1 / 37 | 2 / 38 | 3 / 39 | 4 / 40 | 5 / 41 | 6 / 42 | G1 |
| R1 | 7 / 43 | 8 / 44 | 9 / 45 | 10 / 46 | 11 / 47 | 12 / 48 | G2 |
| R1 | 13 / 49 | 14 / 50 | 15 / 51 | 16 / 52 | 17 / 53 | 18 / 54 | G3 |
| R2 | 19 / 55 | 20 / 56 | 21 / 57 | 22 / 58 | 23 / 59 | 24 / 60 | G2 |
| R2 | 25 / 61 | 26 / 62 | 27 / 63 | 28 / 64 | 29 / 65 | 30 / 66 | G3 |
| R3 | 31 / 67 | 32 / 68 | 33 / 69 | 34 / 70 | 35 / 71 | 36 / 72 | G3 |
| | N1 | N2 | N3 | N2 | N3 | N3 | |



1-72- 36- 37 = ഒരു ജാതി (പുറംചുറ്റ്)

18-55- 19- 54 (ഒരു ജാതി) ഏറ്റവും അകത്തെ 18-ാമത്തെ ചുറ്റ് (18-ാം ജാതി)

പുറത്തുനിന്ന് 11-ാം ചുറ്റ് (അകത്തുനിന്ന് 8-ാം ചുറ്റ്) ആണ്, 11, 62, 26, 47- (ഉത്രാട, പുണർതരാഗങ്ങൾ).




പിരമിഡ് രൂപത്തിൽ വരച്ചാൽ പുറം പ്രാകാരം അടിത്തറയാണ്. വിവാദിരാഗങ്ങൾ പാടാതെയിരിക്കുക എന്നുവെച്ചാൽ അടിത്തറ പണിയാതെ താഴികക്കുടം വയ്ക്കുന്നതിന് സമമാണ്.

# 23
## മേളകർത്താരാഗങ്ങൾ

പുതുക്കോട്ട രാജാവായിരുന്ന രാമചന്ദ്രതൊണ്ടെമാൻ തന്റെ സമസ്ഥാനത്തു വെച്ച്, ആസ്ഥാനവിദ്വാനായ വീണ സുബ്ബുക്കുട്ടിയുടെ നിർദ്ദേശപ്രകാരം തഞ്ചാവൂർ സകരാം സാഹിബ്ബിന്റെ സദസ്സിൽ പാടിയ മേളകർത്താരാഗമാലിക ഒന്നു പാടാമോ എന്ന് വൈദ്യനാഥനോടു ചോദിച്ചു. ആദിതാളത്തിൽ 9 ആവർത്തനങ്ങളിലാണ് പാടിയത്. കനകാംഗി മുതൽ തോഡിവരെയുള്ള ഒരാവർത്തനത്തിൽ (8 മേളകർത്താവീതം) പാടി (8 x 9 = 72). ഓരോ ആവർത്തനത്തിലും 16 കലവീതം പാടി സദസ്യരെ മുഴുവൻ വിഭ്രമിപ്പിച്ചു. കുരൾവളത്തിൽ സമകാലികരായ ഗായകരെയെല്ലാം ആ ഗന്ധർവ്വഗായകൻ നിഷ്പ്രഭനാക്കി. 16-ാം വയസ്സിൽ കേദാരത്തിൽ ദീക്ഷിതരുടെ ആനന്ദനടനപ്രകാശം എട്ടയപുരത്തു 3 മുഖമുള്ള ദത്താത്രേയതാളത്തിൽ പാടിയതും വൈദ്യനാഥനാണ് (പല്ലവിതിസ്രചാപ്പ്, ഖണ്ഡചാപ്പ്, മിശ്രചാപ്പ് താളത്തിൽ).

പട്ടണം സുബ്രഹ്മണ്യ അയ്യരും നാമക്കൽ നരസിംഹ അയ്യങ്കാരും ശ്രമിച്ചിട്ട് തോറ്റു പിൻവാങ്ങിയ വെങ്കടറാവുവിന്റെ മറാത്തിമേളകർത്താരാഗമാലിക കേട്ട് സകറാം സാഹിബും സദസ്സും അനുമോദിച്ചെങ്കിലും സ്വയം ആത്മതൃപ്തിവരാതെയാണ് തിരുവയ്യാറിൽ ഇരുന്ന് പ്രണതാർത്തിഹരനായ പുരാരിയെ വൈദ്യനാഥൻ സ്തുതിച്ചുപാടിയത്. വെങ്കടറാവുവിന്റേത് വെറും "നരസ്തുതി"യായിരുന്നു, തുടക്കം ശ്രീരാഗം പാടിയത് മഹാവിഷ്ണു നാരദന് കൊടുത്ത ഉപദേശമനുസരിച്ചാണ്. ചിട്ടസ്വരങ്ങൾ രാമസ്വാമിയുടേതാണ്. ആദ്യത്തെ മേളരാഗം പാടിക്കഴിഞ്ഞാൽ അടുത്ത രാഗത്തിന്റെ സ്വരഅമൈപ്പ് എന്ന രീതിയാണ്.

ചന്ദ്രനാഡി, സൂര്യനാഡി എന്നു സവ്യാപസവ്യമായ നാഡികൾക്കു മദ്ധ്യേ, ചന്ദ്രസൂര്യാഗ്നിരൂപയായ സുഷുമ്നാ നാഡി മനുഷ്യ, പ്രപഞ്ചശരീരങ്ങളിൽ ഇരിക്കുന്നു. ഈ കുണ്ഡലിനീ ശക്തിയുടെ വൈദ്യുതാഗ്നിജ്വാലയ്ക്ക് 7 ജിഹ്വ (നാവ്) ഉണ്ട്. (7 തിരിയിട്ട വിളക്കുപോലെ).

രാശിചക്രമെന്ന കാലചക്രത്തിൽ 360 പകൽ + 360 രാത്രി (720 സ്ത്രീപുരുഷന്മാർ) ചേർന്ന് ഊർജ്ജം നല്കി സർവ്വജീവജാലങ്ങളും ഉണ്ടാവുന്നു. (ഋഗ്വേദം) അവരെ മൂന്ന് അച്ഛന്മാരും (സൂര്യൻ. അഗ്നി. വായു) 3 അമ്മമാരും (ഭൂമി, ഭൂവർ, സ്വർ) സംരക്ഷിക്കുന്നു. ഒരുകാലവും നാശമില്ലാത്ത ഇതിന് 12 അരം. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ ചേർന്ന മഹാകാലസ്വരൂപ

| ജിഹ്വ | വർണ്ണം | ഗ്രഹം | ദേവത |
|---|---|---|---|
| 1. കരാളി | കറുപ്പ് (കൃഷ്ണ) | ശനി | ദുർഗ്ഗ |
| 2. ധൂമി | പുകനിറം | ചൊവ്വ/ശിഖി. | കാളി |
| 3. ശ്വേത | വെളുപ്പ് | ശുക്രൻ | അന്നപൂർണ്ണ |
| 4. ലോഹിത | ചുവപ്പ് | ചൊവ്വ | സുബ്രഹ്മണ്യൻ |
| 5. നീലലോഹിത | കടുംനീല | രവി/രാഹു | ശിവൻ |
| 6. സുവർണ്ണ | സുവർണ്ണം | വ്യാഴം | ഹരി/വിഷ്ണു. |
| 7. പത്മരാഗ | മാണിക്യവർണ്ണം | രവി/ചന്ദ്രൻ | രാജരാജേശ്വരി |

ത്തിൽ മഹാലക്ഷ്മി, മഹാകാളി, മഹാസരസ്വതി ലയിക്കുന്ന ലയയോഗം—ഋ (2-3-11-) ൽ ദ്വാദശാരം നഹിതജ്ജരായ

വര് വർതി ചക്രം പരിധ്യാമൃതസ്യ
ആ പുത്രാ അഗ്നേ മിഥുനാസോ അത്ര
സപ്തശതാനി വിംശതി ശ്ച തസ്ഥു

720 മിഥുനങ്ങൾ ദ്വാദശചക്രങ്ങളുള്ള ജൈവശരീരത്തിലും 72 മേളകർത്താരാഗങ്ങളായിരിക്കുന്നു. പരസ്പരം പിണഞ്ഞ നാഗമിഥുനങ്ങളെപ്പോലെയാണ് ഇവ. സർവ്വാവസവ്യമായി ചുറ്റിപ്പിണഞ്ഞ നാഡീവ്യൂഹം അതിനു മുകളിൽ നാഗഫണമായി ഇടത്തും വലത്തും മസ്തിഷ്കഭാഗങ്ങൾ.






72 മേളകർത്താരാഗങ്ങളിലൂടെ നാഡീശുദ്ധി വരുത്തി ഉള്ളിലെ തേജസ്സിനെ ജ്വലിപ്പിക്കുന്ന അസുലഭമായ നാദലയയോഗസാധനയുടെ ഒരു പ്രായോഗികതലം മാത്രമാണ് രാഗചികിത്സ. ജീവാത്മപരമാത്മ ലയനത്തിന്റെ ആനന്ദാനുഭവം എന്ന പരമ രസാനുഭൂതിയിൽ സർവ്വ ദ്വന്ദ്വങ്ങളും ആമയങ്ങളും നീക്കാനുള്ള അതീവ സുന്ദരമായ തന്ത്രം.

# 24
# ബോധശാസ്ത്രം

അഞ്ചു വ്യത്യസ്ത രീതികളിൽ ബോധശാസ്ത്രത്തെ സമീപിക്കാം.

(1) തിയറി, മെറ്റാ തിയറി, പാരഡിഗം.

(2) മനുഷ്യബോധത്തിന്റെ മൈക്രോ മോഡൽ (സൂക്ഷ്മമാതൃക).

(3) ബോധവികാസത്തിന്റെ മീസോ മോഡൽ.

(4) കോസ്മോളജിക്കൽ അനുപാതത്തിലുള്ള ബോധത്തിന്റെ ഒരു മാക്രോ മോഡൽ.

(5) ഇവയെ അവലംബിച്ച് ഉരുത്തിരിയുന്ന ബോധശാസ്ത്രത്തിന്റെ ലോജിസ്റ്റിക്സ്.

ഊർജ്ജപരിണാമത്തിന്റെ വികാസശൃംഖലയിൽ ഒരു മുഹൂർത്തമായോ ഒരു ഭാഗമായോ ബോധശാസ്ത്രത്തെ സമീപിക്കുന്നതിന്റെ ആവശ്യകതയും അതിനുള്ള മാർഗ്ഗവും ഇത്തരം സമീപനം നമുക്ക് വ്യക്തമാക്കിത്തരുന്നു. ഈ രീതിയിൽ മനുഷ്യമസ്തിഷ്കവും നാഡീവ്യൂഹവും, ക്ലാസിക്കൽ ശാസ്ത്രം വിശദീകരിക്കുന്ന രീതിയിൽ ഒരു ഊർജ്ജത്തെ മറ്റൊരു ഊർജ്ജമായി മാറ്റി 'ബോധ'ത്തെ സൃഷ്ടിക്കുന്ന ഒരു സ്ഥൂലാവയവം മാത്രമാണ്. ബിഗ്ബാങ് എന്ന ആദിമസ്ഫോടനത്തിൽ ആരംഭിച്ച ഒരു പ്രതിഭാസത്തിന്റെ ഒരു പരിണാമമായിട്ടാണ് ബോധം ആവിർഭവിച്ചതെന്ന് ഇങ്ങനെ വരുമ്പോൾ കരുതേണ്ടിവരും.

1. ശാസ്ത്രം ഒരവസാനവാക്കല്ല, അന്തിമസത്യമല്ല. അത് അനുദിനം വികസിക്കയും പരിണാമം സംഭവിക്കയും ചെയ്യുന്ന പ്രതിഭാസമാണ്.
2. നൈരന്തര്യം, നൈരന്തര്യമില്ലായ്മ (ക്ഷണികത്വം) ഇവ രണ്ടും ശാസ്ത്രത്തിന്റെ വികാസചരിത്രത്തിലുണ്ട്.
3. ആധുനികശാസ്ത്രത്തിന്റെ വെറുമൊരു വാലല്ല ബോധശാസ്ത്രം. ബോധശാസ്ത്രം "ശാസ്ത്രം എന്നാൽ യഥാർത്ഥത്തിൽ എന്ത്" എന്ന നമ്മുടെ ദർശനത്തെയും അറിവിനെയും അടിമുടി മാറ്റിമറിക്കാൻ സാധിക്കുന്ന ഒന്നാണ്.
4. ഈ നൂറ്റാണ്ടിലെ ശാസ്ത്രവിഷയങ്ങളിൽ വന്ന രണ്ടു പ്രധാന മാറ്റങ്ങൾ (1) യഥാർത്ഥ സത്യം ഊർജ്ജമാണെന്നും (2) നിശ്ചയ സ്വഭാവത്തിന്റെ (nature of certainty) നവീനദർശനവും.
5. ബോധശാസ്ത്രം സമന്വയത്തിനായുള്ള ഒരു വികാസോന്മുഖമായ പഠനസമ്പ്രദായമാണ്.

6. ബോധം ഊർജ്ജം തന്നെയാണ്.
7. അനേകം ബ്രഹ്മാണ്ഡങ്ങളുണ്ടെന്ന അറിവ് ബോധോർജ്ജത്തിനും പല തലങ്ങളിൽ അസ്തിത്വമുണ്ടാവാമെന്ന അറിവിലേക്ക് വിരൽ ചൂണ്ടുന്നു.
8. ഒരു മനുഷ്യന്റെ വ്യക്തിപരമായ ബോധം (ജൈവോർജ്ജം) മാനവരാശിയുടെ മുഴുവൻ ബോധത്തിന്റെ എത്രയോ ചെറിയ ഒരംശം മാത്രമാണ്. അഥവാ മാനവരാശിയുടെ കളക്ടീവ് ബോധം ഒ രു വ്യക്തിയുടെ മാത്രം ബോധത്തിന്റെയും ആത്മജ്ഞാനത്തിന്റെയും ഫലവുമാണ്; കാരണവുമാണ്.

ബോധശാസ്ത്രത്തെ നിർവ്വചിക്കാൻ ഒരു ബേസിക് മോഡൽ ഉപയോഗിക്കാം. ഒരു മണ്ഡലവും ഒരു കേന്ദ്രവുമാണ് ഈ മോഡൽ. കേന്ദ്രബിന്ദു ഒരു ശ്രദ്ധ അഥവാ ഉണർച്ചയെ പ്രതിനിധീകരിക്കുന്നു. മണ്ഡലം ഈ ഉണർച്ചയുടെ, ശ്രദ്ധയുടെ ഫലമായുണ്ടായ വൈദ്യുതകാന്തതരംഗമണ്ഡലവും കേന്ദ്രത്തിൽനിന്നുയരുന്ന അനേകം (Ripples) പോലെ ഇവ തരംഗമായി സർവ്വത്ര വ്യാപിക്കുന്നു.



ചിലപ്പോൾ രണ്ടോ അതിലധികമോ കേന്ദ്രങ്ങളൊ ഉണ്ടെങ്കിൽ അവ വളരെ സങ്കീർണ്ണം ആയി ചേർത്ത് പുതിയ മണ്ഡലങ്ങൾ സൃഷ്ടിക്കുന്നു (അറിവിന്റെ പുതിയ മേഖലകൾ).

ദ്വിമാനഘടന (ജെസ്റ്റാൾട്ട്)യുള്ള മണ്ഡല, കേന്ദ്രബന്ധത്തിൽ കേന്ദ്രീകൃതമായ ബോധം കൂടുകയോ കുറയുകയോ ചെയ്യുന്നു. ഇതിലേക്ക് ത്രിമാനവും ചതുരമാനമായ കാലവും ചേരുമ്പോൾ നമ്മുടെ ബോധത്തിന്റെ ഗ്രഹണം വളരെ വ്യത്യസ്തമായ ഒരു രൂപഭാവം കൈക്കൊള്ളുന്നു.

Evolutionary time, Developmental time ഇവയോട് റിയൽ ടൈം എന്ന മറ്റൊരു കാലബോധം വരുമ്പോൾ മാനവരാശിയുടെ വികാസചരിത്രത്തിനും, ഒരു പ്രത്യേക വ്യക്തിയുടെ ആത്മകഥയിൽ കാണുന്ന വികാസചരിത്രത്തിനും അപ്പുറത്തേക്ക് നാം പ്രവേശിക്കുന്നു. നമ്മുടെ ചിന്ത ഇപ്പോൾ കേന്ദ്രീകൃതമായിരിക്കുന്നത് നമ്മുടെ ആത്മകഥയിലല്ല, മറ്റേതെങ്കിലും യുഗത്തിൽ ജീവിച്ച മനുഷ്യരുടെ വികാസചരിത്രത്തിലല്ല. യഥാർത്ഥ കാല

ത്തിൽ... കാലാതീതമായ കോസ്മിക് കാലത്തിന്റെ നാദബ്രഹ്മത്തിൽ ഇങ്ങനെ ഒരു ശ്രദ്ധകേന്ദ്രീകരണത്തിന് ഭാഷ (സാഹിത്യം). ഭാഷയുടെ ഉല്പത്തി ഇവ ഏറെ സഹായിക്കുന്നു. കോശത്തിൽനിന്ന് പഞ്ചഭൂതങ്ങളിലേക്കും, പഞ്ചഭൂതങ്ങളിൽനിന്ന് ആറ്റങ്ങളിലേക്കും ആറ്റത്തിൽനിന്ന് സബ് ആറ്റോമിക് പാർട്ടിക്കിളിലേക്കും അതിൽനിന്ന് ഊർജ്ജത്തിലേക്കും... ഡിറാക്ക് സമുദ്രമെന്ന് വിളിക്കപ്പെടുന്ന ശൂന്യബിന്ദു ഊർജ്ജമണ്ഡലത്തിലേക്കും സീറോ പോയിന്റ് ഊർജ്ജമണ്ഡലം ഉള്ള ബോധപ്രയാണത്തെ ബോധശാസ്ത്രത്തിന്റെ വിശുദ്ധപാനപാത്രമെന്ന് വിളിക്കുന്നത് അതിലെ ആനന്ദാനുഭവം കൊണ്ടാണ്. ഇതുപോലൊരു ബോധപ്രയാണം പ്രപഞ്ചത്തിലേക്കു നടത്തിയാലും ഇതേ ആനന്ദാനുഭവത്തിലെത്തുന്നു. സ്ഥൂലസൂക്ഷ്മങ്ങളിലേക്കുള്ള ബോധപ്രയാണം ഒരേ ആനന്ദകേന്ദ്രത്തിൽത്തന്നെ എത്തുന്നതിലെ അദ്വൈതം നാദലയയോഗത്തിൽ നാം അനുഭവിക്കുന്നു. കോസ്മിക് നാദതരംഗങ്ങളെന്നു വിളിക്കുന്ന പ്രപഞ്ചോർജ്ജവും, ബയോ എനർജി എന്നു വിളിക്കുന്ന മനുഷ്യനിലെ ഊർജ്ജവും ഒന്നായി ലയിക്കുന്ന ജീവാത്മപരമാത്മ ലയനത്തിൽ സ്ഥൂലമായ നമ്മുടെ മസ്തിഷ്കകോശങ്ങൾക്ക് എന്ത് സംഭവിക്കുന്നു?

PET, MRI, SQUID, മുതലായ സ്കാനറുകളും EEG-യും വച്ച് ഇത് പഠിക്കാവുന്നതാണ്.

PET = Positron Emission Tomography
MRI = Magnetic Resonance Imagery
SQUID = Superconducting Quantum Interference Device
EEG = Electro encephalogram

പ്രൈമറി ക്ലാസ്സുകളിലെ കുട്ടികൾക്കുപോലും ഇപ്പോൾ DNA എന്നാൽ എന്തെന്നറിയാം. DNA ഒരു clinically coded design of crystallised information ആണ്. DNA-യുടെ Design (DNA of DNA) എവിടെ ഉണ്ടായി? ഒരു ഡിസൈൻ ആ ഡിസൈൻ ഉണ്ടാക്കിയ ബുദ്ധി, ബോധം ഇവയിൽനിന്ന് വേറിട്ട് നില്ക്കുന്നില്ല. എന്നാലും ഈ ചോദ്യത്തിനൊരുത്തരം നല്കാൻ ശാസ്ത്രത്തിന് സാധിച്ചിട്ടില്ല.

സർവ്വജ്ഞാനവും ഒരു വ്യക്തിയിൽത്തന്നെ ഇരിക്കുക എന്നൊരവസ്ഥ സാധ്യമാണോ? പ്രയാസമാണ്. എന്നാൽ അസാദ്ധ്യമല്ല.

The insights of Quantum theory or neurology, for instance, can only be integrated if they are reduced to a form where a reasonably well educated seeker can understand the general principle at issue without having to become a specialist in that discipline.

അതായത് ശാസ്ത്രം ഇന്നൊരു പുതിയ വഴിത്തിരിവിലാണ്. ശാസ്ത്രപുരോഗതിക്ക് രണ്ടുപേരുടെ (ഒരു മിഥുനം) സഹായം അത്യന്താപേക്ഷിതമായിരിക്കുന്നു. (1) അതിർത്തികളെ മുന്നോട്ട് മുന്നോട്ട് നയിക്കുന്ന ജീനിയസ്സായ ശാസ്ത്രജ്ഞൻ. (2) മലമുകളിലിരിക്കുന്ന അഗ്നിയെ താഴ്വാരത്തിൽ ജനമദ്ധ്യത്തിലെത്തിക്കുന്ന ജനകീയനായകനായ ഒരു 'പ്രൊമിത്തിയൂസ്.'

ഒരുപാട് വിസ്തരിക്കപ്പെട്ട് ഒരുപാടു സ്പെഷലൈസു ചെയ്യപ്പെട്ട ശാസ്ത്രങ്ങളെയും കലകളെയും സമന്വയിച്ച് അവയുടെയൊക്കെ ഏറ്റവും അടിസ്ഥാനപരമായ തത്ത്വങ്ങളിൽ ഉള്ള ഏകത്വം കണ്ടെത്തുന്ന ഒരു ജീനിയസ്സ് + ആ ജീനിയിസ്സിന്റെ ജ്ഞാനാഗ്നിയെ സാധാരണക്കാരന് മനസ്സിലാവും വിധം അവതരിപ്പിക്കാൻ സന്ദർഭമൊരുക്കുന്ന ഒരു 'പ്രൊമിത്തിയൂസ്'.

സംവേദനം: ബോധത്തെ പരസ്പരം കൈമാറലാണ് സംവേദനം (വെറുതെ അറിവ് കൈമാറലല്ല). ഇന്ന് സംവേദനം എന്നാൽ അറിവ് കൈമാറ്റം എന്ന് തെറ്റായ ഒരു ധാരണ പരന്നിരിക്കുന്നു. ഒരു മുദ്ര, ആംഗ്യം, ഒരു നോട്ടം, പുഞ്ചിരി, സ്പർശം ഇതിലൊക്കെ സംവേദനമുണ്ട്. ഭാഷ ഒരു സംവേദനത്തിനായി മനുഷ്യൻ ശ്രമിക്കുന്നതിന്റെ ലക്ഷണമാണ്; ബോധത്തിന്റെ സിംബലാണ്. അതറിയാതെ വെറും അറിവ് കൈമാറലിനാണ് ഭാഷ എന്നു കരുതുന്നത് ശരിയല്ല. ഭാഷ ചിന്തയുടെ മുദ്രണമല്ല, ചിന്തതന്നെയാണ്; ബോധം തന്നെയാണ്.

നമ്മുടെ ജനിതകങ്ങളിൽ 98.5% നാം നമ്മുടെ പൂർവ്വികരായ കുരങ്ങന്മാരുമായി പങ്കിടുന്നുണ്ട്. അതുപോലെ, നമ്മുടെ ബോധവും നമ്മുടെ പൂർവ്വികരുമായി നാം പങ്കിടുന്നതുകൊണ്ടാണ് പഴയ ഋഷിമാരിലും നമ്മിലും ഒരേ ജ്ഞാനം, ഒരേ ചിന്ത, ഒരേ ബോധം, ഒരേ വിദ്യ പുനരവതരിക്കുന്നതെന്നറിഞ്ഞാൽ അതിൽ ദൈവികത ഇല്ല; ഭ്രാന്തുമില്ല വെറും സ്വാഭാവികതയേ ഉള്ളൂ. ബോധത്തിന്റെ അതിർവരമ്പുകളെ നിർവ്വചിക്കാനാവില്ല. ഒരാളിൽത്തന്നെ എല്ലാത്തരം ബോധവും ഉണ്ട്. എന്നാലും പഠനസൗകര്യത്തിനായി ഇങ്ങനെ വേർതിരിക്കാം. 1. കരുണ, 2. സൗന്ദര്യബോധം, 3. സൈദ്ധാന്തികം, 4. സംഗീതം, 5. ഭാഷാപരം, 6. സദാചാരപരം, 7. സാംസ്കാരിക ബോധം, 8. താർക്കികം, 9. സ്വപ്നം, 10. ഗണിതം, 11. വേദന, 12. വിസ്മയം, 13. ശ്രദ്ധ/ധ്യാനം. മസ്തിഷ്കത്തിൽ ശാരീരികം (Brain Stem), വൈകാരികം (Limbic), ബൗദ്ധികം (Cortex) എന്ന് മൂന്നു ഭാഗം.

ഒന്നിനുമുകളിൽ ഒന്നായി ഈ മൂന്നുതരം സ്വഭാവങ്ങളും ചേർന്നടുക്കിയ മനുഷ്യമസ്തിഷ്കത്തിന്റെ സ്വഭാവത്തെ ശാസ്ത്രജ്ഞർ പഠിച്ചു. ഈ മൂന്നും ചേർന്ന ബോധം ഹാർമണിയോടുകൂടി പ്രവർത്തിക്കുമ്പോഴാണ് ആനന്ദാനുഭവവും ജ്ഞാനവും കർമ്മശേഷിയും ഒന്നിച്ചുകാണുക. ഇവ തമ്മിൽ ചേരാതെ (പരസ്പരം വൈരുദ്ധ്യത്തിൽ) ഇരുന്നാൽ ആർതർ കോസ്റ്റലർ പറഞ്ഞപോലെ ഒരു ഷിസോഫ്രീനിയയാണ് ഉണ്ടാവുക. ഫ്രോണ്ടൽ കോർട്ടക്സ് 4-ാം മസ്തിഷ്കമെന്നും സാംസ്കാരിക അവയവം എന്നും അറിയപ്പെടുന്നു. വൈകാരിക, ബൗദ്ധിക, സദാചാരപരമായ സംവേദനങ്ങളാൽ നമ്മെ നിരന്തരം സാംസ്കാരികമായി ഉയർത്തുന്നത് ഈ ഭാഗമാണ്. സൈബർനറ്റിക് ഊർജ്ജം സ്വീകരിച്ചും നല്കിയും മറ്റുള്ളവരെ പ്രചോദിപ്പിക്കുന്നതും ഈ ഭാഗംതന്നെ.

സംഗീതബോധം, സംഗീതസംവേദനം, രാഗചികിത്സ, നാദലയയോഗം എന്നൊക്കെ പറയുമ്പോൾ ബോധശാസ്ത്രത്തിന്റെ ഏതു തലങ്ങളെയാണ് നാം സ്പർശിക്കുന്നതെന്നും കൂടി അറിയാനാണ് ഇത്രയും കുറിക്കുന്നത്.

ഇലക്ട്രോകെമിക്കൽ ഊർജ്ജത്തെ ബോധോർജ്ജമാക്കിമാറ്റുന്ന ഒരു ഊർജ്ജകേന്ദ്രമാണ് മനുഷ്യന്റെ നാഡീവ്യൂഹവും മസ്തിഷ്കവും. ഒരു സർഗ്ഗാത്മകമനസ്സിന്റെ ആത്മബോധത്തിലേക്ക് തീർത്ഥയാത്ര നടത്തുക എന്നുവെച്ചാൽ ഇത്തരമൊരു ഊർജ്ജകേന്ദ്രത്തിലേക്കുള്ള തീർത്ഥയാത്ര യാണ്. ഒരു സംഗീതജ്ഞന്റെ സംഗീതബോധത്തിലേക്ക് സഞ്ചരിക്കുമ്പോൾ നാം ആനന്ദത്തിന്റെയും ശാന്തിയുടെയും ഊർജ്ജമണ്ഡലത്തിലേക്കാണ് സഞ്ചരിക്കുന്നത്; വിജ്ഞാനാനന്ദമയ കോശങ്ങളിലേക്കാണ് സഞ്ചരിക്കു ന്നത്. സംഗീതജ്ഞന്റെ ബോധത്തിലേക്ക് സഞ്ചരിച്ചാൽ ലോകത്തിൽ അറി യാനുള്ളതെല്ലാം അറിഞ്ഞുകഴിഞ്ഞു.

ഐൻസ്റ്റൈൻ, വിവേകാനന്ദൻ, അരവിന്ദമഹർഷി, ഗാന്ധിജി, ശങ്ക രാചാര്യർ, ത്യാഗരാജൻ, ഇളങ്കോ അടികൾ മുതലായി വ്യത്യസ്ത ബോധ മണ്ഡലങ്ങളിലേക്ക് ഞാൻ എന്റെ പരിമിതമായ അറിവുവെച്ച് തീർത്ഥയാത്ര നടത്തി. സംഗീതബോധം ജീവിച്ചിരിക്കുന്ന ഒരു സംഗീതജ്ഞനിലൂടെയ ല്ലാതെ പഠനവിധേയമാക്കാൻ വയ്യ. എനിക്കേറ്റവും ഇഷ്ടപ്പെട്ട നാദത്തിന്റെ ഉടമയായ യേശുദാസിന്റെ ബോധമണ്ഡലത്തിലേക്കുള്ള തീർത്ഥയാത്ര ഏറ്റവും ആനന്ദമയമായ ഒരനുഭവമായിരുന്നു. എന്റെ എല്ലാ സംഗീതാനുഭ വങ്ങൾക്കും, സംഗീതബോധസംബന്ധമായ ശാസ്ത്രാന്വേഷണങ്ങൾക്കും നാദലയയോഗം, രാഗചികിത്സ ഇവയിലുള്ള പദ്ധതികൾക്കും പ്രചോദനകേ ന്ദ്രമായത് അദ്ദേഹത്തിന്റെ സംഗീതമാണെന്ന് നന്ദിപൂർവ്വം പ്രണാമപൂർവ്വം സ്മരിക്കുന്നു.

അതോടൊപ്പം യുവഗായകർക്കും യുവഗായികമാർക്കും ഒരു സന്ദേശം. ജീവിതവും വാക്കും മനസ്സും ശുദ്ധമാക്കിവെച്ചുകൊണ്ട് ശ്രീ യേശുദാസിനെ ഒരു മാതൃകയാക്കി എടുത്ത് സംഗീതതപസ്സു ചെയ്യുക. നിങ്ങൾ ഓരോരു ത്തർക്കും അവകാശപ്പെട്ടതാണ് ഇഹപരങ്ങളിലെ അനന്താനന്ദത്തിന്റെ ആത്മോർജ്ജം. ഭക്തിശ്രദ്ധകളോടെ വിനയത്തോടെ ഗുരുവിനെയും ഈശ്വ രനെയും വിചാരിച്ച്, ഈ പ്രപഞ്ചത്തിൽ സ്വന്തം സ്ഥാനം കണ്ടെത്തുക. അവനവൻ ആത്മസുഖത്തിനാചരിക്കുന്നവ, ലോകത്തിനു മുഴുവൻ നന്മ യായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുക.

# 25
# രാഗചികിത്സയുടെ പൂർവ്വചരിത്രം

ദക്ഷിണേന്ത്യയിൽ മഹായോഗിയും വൈഷ്ണവരിൽ പ്രധാനിയും വൈയ്യാകരണനും സംഗീതജ്ഞനും കാപേയനുമായ ഹനുമാൻ മരുത്വാമല കൊണ്ടുവന്ന് ലക്ഷ്മണാദികളെ പുനരുജ്ജീവിപ്പിച്ചു. പാറയെ സംഗീതംകൊണ്ട് ഉരുക്കി. മഹാവിഷ്ണുവിന്റെ പൂർണ്ണപുണ്യാവതാരമായ കൃഷ്ണൻ രാഗമാലപിച്ചപ്പോൾ പശുപക്ഷികൾപോലും സ്വയം മറന്നു. ശ്രീകൃഷ്ണന്റെ ചികിത്സ 4 സ്ഥലത്ത് പരാമർശിക്കപ്പെടുന്നു.

1. കുബ്ജയെ വളവുകൾ തീർത്ത് സുന്ദരിയാക്കുന്നു.
2. സാന്ദീപനിയുടെ പുത്രനെ പഞ്ചജനൻ പാതാളത്തിൽ ഒളിച്ചു വെച്ചു. ഗുരുവിന് ദക്ഷിണയായി ഈ മകനെ തിരിച്ചുനല്കി അദ്ദേഹത്തിന്റെ പുത്രദുഃഖം തീർക്കുന്നു.
3. ബ്രാഹ്മണപുത്രന്മാർ മരിച്ചുപോകുന്നു എന്നതിനാൽ പരിഹാരം കാണാനാവാതെ ക്ലേശിച്ച അർജ്ജുനനുവേണ്ടി മരിച്ചവരെ തിരിച്ചുകൊണ്ടുവരുന്ന 'സന്താനഗോപാല'കഥയിൽ
4. അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രത്താൽ ഉത്തരയുടെ ഗർഭത്തിൽ വച്ചു മരിച്ച പരീക്ഷിത്തിനെ "ഞാൻ ജീവിതം മുഴുവനും നൈഷ്ഠിക ബ്രഹ്മചാരിയായിരുന്നു എന്ന വാക്ക് സത്യമെങ്കിൽ ഈ കുഞ്ഞ് ജീവിക്കട്ടെ" എന്നുപറഞ്ഞ് പുനരുജ്ജീവിപ്പിച്ചപ്പോൾ.

കൃഷ്ണനോ ഹനുമാനോ രാഗചികിത്സ നടത്തി എന്ന് എവിടെയും പരാമർശമില്ല. എന്നാൽ രണ്ടുപേരും സംഗീതജ്ഞരും നൈഷ്ഠിക ബ്രഹ്മചാരികളും പുനരുജ്ജീവനക്ഷമതയുള്ളവരുമാണെന്ന് സൂചനയുണ്ട്, വേദത്തിലെ അശ്വനീകുമാരന്മാർ ശാബ്ദികഭേഷജംകൊണ്ട് ഒട്ടവനധി രോഗങ്ങൾ മാറ്റുന്നുണ്ട്. സുശ്രുതൻ 'സമ്മോഹന' (അനസ്തീഷിയ)ത്തിന് രാഗങ്ങൾ ഉപയോഗിച്ചു.

ത്യാഗരാജസ്വാമികളും തിരുജ്ഞാനസംബന്ധരും രാഗചികിത്സ ചെയ്തിരുന്നു. ഇവിടെ ഈ രണ്ടു മഹാനുഭാവരുടെ കഥയും തുടർന്ന് മേളകർത്താരാഗമാലികാ കർത്താവായ മഹാവൈദ്യനാഥൻ ശിവന്റെ കഥയും പരാമർശിക്കുന്നു.

## തിരുജ്ഞാനസംബന്ധർ—(643 AD to 659 AD)

ശുദ്ധമായ പ്രേമം എന്നാൽ എന്ത് എന്ന് നാരദൻ ചോദിച്ചപ്പോൾ ശ്രീരാമൻ പറഞ്ഞു. ശുദ്ധപ്രേമത്തിന് 7 ലക്ഷണങ്ങൾ ഞാൻ പറയാം.

1. സദ്സംഗം.
2. നിഷ്ഠയുള്ള ജീവിതം.
3. ഭക്തി (അചഞ്ചലമായത്).
4. ഭാവം. ഭാവമെന്നാൽ സമാധിയിൽ ലഭിക്കുന്ന ആനന്ദാനുഭവം. ഇതിൽ പരമശാന്തി ലഭിക്കുന്നു. ആനന്ദവും ശാന്തിയും കിട്ടിയ വ്യക്തി അത് നല്കിയ ഈശ്വരനെ(ഗുരുവിനെ) തന്റെ നാഥനായും കുഞ്ഞായും സുഹൃത്തായും കാമുകനായും ഭാവിച്ച് പ്രേമിക്കുന്നു.

   ഈ നാലു ലക്ഷണങ്ങൾ സാധാരണ മനുഷ്യർക്കുള്ളതാണ്. ചില അപൂർവ്വ വ്യക്തിത്വങ്ങൾ ഈശ്വരപുത്രന്മാരായി അവതരിക്കുന്നു. അവർ ജനിക്കുന്നതേ 5-ാമത്തെ ലക്ഷണമായ മഹാഭാവത്തോടു കൂടിയാണ്; ഇതിനെ 'സത്പുത്രമാർഗ്ഗ'മെന്നു പറയും.

5 മഹാഭാവം (താൻ ഭഗവാന്റെ വധുവെന്ന ആനന്ദാനുഭവത്തോടെ യോഗസിദ്ധിയോടെ ജനിക്കുന്നു.)

6. പ്രേമമല്ലാതൊന്നില്ലാത്ത അദ്വൈതാവസ്ഥ.
7. ഈശ്വരപ്രാപ്തി.

സാധാരണക്കാർ ജീവകോടികളാണ്. അവർ പേരും പെരുമയും പണവും കീർത്തിയും കണ്ടാൽ അതാണ് സത്യമെന്നു തെറ്റിദ്ധരിച്ച് അവയുടെ പിന്നാലെ പോവും. ഈശ്വരകോടികളായി സത്പുത്രമാർഗ്ഗത്തിൽ പിറന്നവർ സദാ സ്വതന്ത്രരും മുക്തരുമാണ്. സാധാരണക്കാർക്ക് പാപപരിഹാരം, കുമ്പസാരം, പിന്നീട് ജ്ഞാനപ്രകാശം, ഒടുവിൽ ജീവന്മുക്തി എന്ന് ക്രമമായി സംഭവിക്കുന്നു. ഈശ്വരകോടിക്ക് പാപസ്പർശമോ കുമ്പസാരമോ ഇല്ല. അവർ ജന്മമെടുക്കുന്നത് മാനവരാശിയോടുള്ള ദയകൊണ്ടും മറഞ്ഞിരിക്കുന്ന സത്യത്തെയോ ശാസ്ത്രങ്ങളെയോ വേദങ്ങളെയോ പുനരുദ്ധരിക്കാനുമാണ്. ഇങ്ങനെ അവതരിച്ച ആളുടൈയ പിള്ളയാർ എന്ന തിരുജ്ഞാനസംബന്ധർ (ശിവജ്ഞാനസംബന്ധർ) മൂന്നാം വയസ്സിൽ ശ്രീപാർവ്വതീദേവിയുടെ സ്തന്യം നുകർന്നു. തനിക്ക് പാൽതന്ന അമ്മയെക്കുറിച്ച് വർണ്ണിച്ച് മൂന്നാം വയസ്സിൽ ആ കുഞ്ഞ് പാടി.

ഓം...
തോടുടൈയ ചെവിയൻ; വിടൈ എറി;
തൂവെൺ മതി ചൂടി
കാടുടൈയ ചുടലൈപ്പൊടി പൂശി
'എന്റെ ഉള്ളം' കവർ കൾവൻ
എടുദൈയ മലരാൻ മുനൈനാൾ
പണിന്തേറ്റ്ര അരുൾ ചെയ്ത
പീടുടൈയ ബ്രഹ്മപുരം മേവിയ
പെമ്മാൻ ഇവനേ...

ഉമയുടെ അർദ്ധഭാഗമായ ഇടത്തെ ചെവിയിലെ തോട, ഋഷഭവാഹനം, ചന്ദ്രക്കലചൂടിയ നെറ്റി, ചുടലഭസ്മം പൂശിയ മേനി—ബ്രഹ്മപുരത്തിൽ തന്റെ ഹൃദയം കവർന്ന അർദ്ധനാരീശ്വരനായ ശിവനെയാണ് കുഞ്ഞ് കണ്ടത്. ചെവിയിലെ തോട ഒന്നുകൊണ്ടുമാത്രമാണ് കുഞ്ഞ് ശിവനെ 'അമ്മ' എന്നു തിരിച്ചറിഞ്ഞത്. മനുഷ്യരുടെ ദുഃഖം തീർക്കാനും വേദത്തിന്റെയും ഭക്തി സമ്പ്രദായത്തിന്റെയും പുനരുദ്ധാരണത്തിനും മമതാബന്ധമറ്റ് ഐശ്വര്യമായ പരമമുക്തിപദം പൂകാൻ വഴികാട്ടാനും "കരുവിലേ തിരുവുടൈയാൻ" (ഗർഭ ശ്രീമാൻ) ആയി നേരത്തെ തെരഞ്ഞെടുക്കപ്പെട്ട തിരു അവതാരമായി അദ്ദേഹത്തെ തമിഴകം അറിയുന്നു. സാധാരണ മനുഷ്യർക്കുള്ളതുപോലെ മറവി (തിരോധാനം) ഇല്ലാത്ത ഈശ്വരപുത്രന്മാർക്ക് സമ്പൂർണ്ണ പൂർവ്വജന്മ ജ്ഞാനം ഉണ്ട്. അവർ ശിവന്റെ സൃഷ്ടി, സ്ഥിതി, ലയം, തിരോധാനം, മുക്തി എന്ന പഞ്ചകൃത്യങ്ങൾക്ക് വിധേയരല്ലാതെ നിത്യമുക്തരായി സഞ്ചരിക്കുന്നവരാണ്. ഇത്തരം കുട്ടികൾ തങ്ങൾ കേട്ടതും വായിച്ചതും വളരെവേഗം സാത്മീകരിക്കുന്നു. തിരുജ്ഞാനസംബന്ധർ 3 വയസ്സിലും ജ്ഞാനേശ്വരൻ 5 വയസ്സിലും, ശങ്കരാചാര്യർ 5 വയസ്സിലും, ശൈവസിദ്ധാന്തം ക്രോഡീകരിച്ച മെയ്ക്കണ്ടാർ 5 വയസ്സിലും 19-ാം നൂറ്റാണ്ടിൽ ജീവിച്ച രാമലിംഗസ്വാമികൾ 8-ാംവയസ്സിലും ജ്ഞാനികളായ കുട്ടികളാണ്.

ഇത്തരം ജ്ഞാനികളായ കുട്ടികളുടെ രചനകളിൽ കുട്ടികൾക്കു സ്വതസിദ്ധമായ ഒരു നിഷ്കളങ്കത കാണാം. അമ്മയുടെ മുഖത്തേക്ക് മിഴിയുയർത്തി നോക്കുന്ന ഒരു കുഞ്ഞിന്റെ വീക്ഷണം (A child's eye view) സംബന്ധർ ആദ്യത്തെ 4 തീർത്ഥയാത്രകളിൽ 21 പുണ്യസ്ഥലങ്ങൾ സന്ദർശിച്ചു. 4-ാം തീർത്ഥയാത്രയിൽ അദ്ദേഹം തിരുനീലകണ്ഠപെരുംപാണരെ സംബന്ധിച്ചു. പിന്നീടുള്ള എല്ലാ തീർത്ഥയാത്രകളിലും—സ്വർഗ്ഗാരോഹണം അടക്കം—ഇവർ രണ്ടുപേരും എന്നും എപ്പോഴും ഇരട്ടപെറ്റ സഹോദരന്മാരെപ്പോലെ ഒരുമിച്ചായിരുന്നു. സംബന്ധർ പാടും. പാണനാർ തന്റെ യാഴ് മീട്ടും—ഇങ്ങനെയുള്ള 5-ാമത്തെ തീർത്ഥയാത്രയിലാണ് ഈ രണ്ടു സുഹൃത്തുക്കൾ ആദ്യമായി രാഗചികിത്സ ചെയ്യുന്നത്. തിരുപ്പാച്ചിലാശ്രമത്തിൽ കൊല്ലി മഴവന്റെ മകൾ മുയലകമെന്ന രോഗത്താൽ ആസന്നമൃത്യുവായി കിടക്കുന്നു. മാൻതുറയിൽനിന്നുവരുന്ന സംബന്ധരുടെ പല്ലക്കിന്റെയും സംഗീതോപകരണങ്ങളുടെയും ശബ്ദം കേട്ട് അച്ഛൻ ഓടിച്ചെന്നു. തന്റെ മകളെ രക്ഷിക്കണമെന്ന് കരഞ്ഞുപറഞ്ഞു. മകൾ കോമയിലായിരുന്നു. ആരുടെ തൊണ്ടയിലാണോ രത്നം ഇരിക്കുന്നത് ആ ഈശ്വരാ നീയാണോ ഇവളെ തപിപ്പിക്കുന്നതെന്ന് ഉള്ളരുകിപ്പാടിയപ്പോൾ കുട്ടി പൂർവ്വസ്ഥിതി പ്രാപിച്ചു. പിന്നീട് 5-ാംനൂറ്റാണ്ടിൽ തിരുമൂലർ എന്ന സിദ്ധൻ തപംചെയ്ത തിരുവാവട്തുറയിലെത്തി. തിരുമൂലരുടെ അവതാരമാണ് നമ്മുടെ ശ്രീനാരായണഗുരു. "ഒന്റേ കുലമും ഒരുവനേ ദൈവമും" എന്ന തിരുമൂലമന്ത്രം തന്നെ. ഒരു ജാതി ഒരു മതം ഒരു ദൈവം എന്ന അദ്വൈതമന്ത്രം. തിരുവാവട്തുറയിൽവെച്ച് പിതാവിന് യാഗം ചെയ്യാൻ പാട്ടുപാടി കനകവർഷം പെയ്യിച്ചു (ശങ്കരാചാര്യരെപ്പോലെ) ശാത്തമങ്കയിൽ ഒരു ദിവസം തിരുനീലനക്കരുടെ വീട്ടിൽ ആതിഥ്യം സ്വീകരിച്ചു താമസിച്ചു. തിരുനീലപ്പെരും

പാണരും അദ്ദേഹത്തിന്റെ വിറലിയാരും (ഭാര്യ) സ്ഥലക്കുറവുകൊണ്ട് വീട്ടിൽ യജ്ഞാഗ്നി സൂക്ഷിച്ച, നടുമുറിയിൽ ശയിക്കേണ്ടിവന്നു. അഗ്നി കെട്ടിരുന്നില്ല. യജ്ഞാഗ്നി കെടാത്ത മുറിയിൽ ഭാര്യയുടെ കൂടെ ശയിക്കവെ അരുതാത്തതു തോന്നിപ്പോകയാൽ പാണനാരുടെ തപോഭംഗം വന്നു.

തിരുവാരൂരിലെ തിരുവാതിര ഉത്സവത്തെക്കുറിച്ച് അപ്പർ വർണ്ണിച്ചു പറഞ്ഞതുകേട്ട് സാംബന്ധർക്ക് തിരുവാരൂരിലെ ത്യാഗേശരെ (ത്യാഗരാജ രൂപത്തിലുള്ള ശിവൻ) കാണാൻ മോഹമായി. 20 ശ്ലോകം തിരുവാരൂരിലെ ത്യാഗരാജനെക്കുറിച്ച് സംബന്ധർ പാടി. തിരുവാരൂർ വിട്ടുപോകാൻ സംബന്ധർക്കു മടിയായി. പോരുമ്പോൾ തിരിഞ്ഞുതിരിഞ്ഞുനോക്കി അദ്ദേഹം പാടി.

"ഹേ, അവമില്ലാ നെഞ്ചമേ...
കാലത്തെ വീണാക്കാത്തനീ ഭയപ്പെടരുത്...
മുക്തിമാർഗ്ഗം അറിഞ്ഞാലും
ആരൂരിലെ ശിവനെ ഭജിക്കാൻ നീ ഒരു കാലവും മറക്കരുതേ-"
(ഈ തിരുവാരൂരിലാണ് ത്യാഗരാജസ്വാമിയുടെ ജനനം)

6-ാമത്തെയും അവസാനത്തെയും തീർത്ഥയാത്രയിൽ മൈലാപൂരിലെ വണികൻ ശിവനേശനാർ പാമ്പുകടിയേറ്റു മരിച്ച സ്വപുത്രിയുടെ ഭസ്മത്തിൽനിന്ന് അവളെ പുനരുജ്ജീവിപ്പിക്കാൻ ആവശ്യപ്പെട്ടു. കപാലീശ്വരൻ കോവിലിൽ സൂക്ഷിച്ചിരുന്ന ഭസ്മത്തിൽനിന്ന് എല്ലുകൾ പെറുക്കി ക്രമമായി നിരത്തിവെച്ച് "പൂമ്പാവൈ" എന്ന് പേരുവിളിച്ചപ്പോൾ കുട്ടി ഉണർന്നതായിട്ടാണ് കേൾവി. താൻ ജന്മം നല്കിയ അവളെ സംബന്ധർ മകളായി സ്വീകരിച്ചു. ഈ യാത്രയിൽ സംബന്ധർ വൃദ്ധാചലം സന്ദർശിച്ചു. 72 മേളകർത്താ പദ്ധതിക്കു സമാനമായി 72 കരണങ്ങൾ മാത്രമുള്ള തമിഴ്നാട്ടിലെ ഒരേയൊരു ക്ഷേത്രമാണത്. വൃദ്ധാചലത്തിൽനിന്ന് ഇറങ്ങി തില്ലയിലേക്കു സഞ്ചരിക്കവെ നമ്പിയാണ്ടാൻനമ്പി തന്റെ മകളുമായി അദ്ദേഹത്തെ സന്ദർശിച്ചു. ചിദംബരത്തെ രഹസ്യഅറയിൽനിന്ന് നമ്പിയാണ്ടാൻനമ്പി കണ്ടെടുത്ത തേവാരപ്പാട്ടുകൾ രാഗമാക്കി പാടിയ ജ്ഞാനസംബന്ധരിൽ അനുരക്തയായ നമ്പിയുടെ പുത്രിയുടെ മോഹസാദ്ധ്യത്തിനായി 16-ാംവയസ്സിൽ ജ്ഞാനസംബന്ധർ അവളെ വിവാഹം കഴിച്ചു. വിവാഹദിനംതന്നെ സ്വേച്ഛാമൃത്യു വരിച്ച് സമാധിയായതിനാൽ ആ പെൺകുട്ടിക്ക് അദ്ദേഹത്തോടുള്ള ഭ്രമമോ മോഹമോ തീർന്നില്ല. സംബന്ധരുടെ കൂടെത്തന്നെ തിരുനീലകണ്ഠ യാഴ്പാണരും സ്വേച്ഛാമൃത്യു വരിച്ചു. അമ്മെയ് (ഭൂതകാലജന്മം) ഇമ്മെയ് (വർത്തമാനകാലജന്മം) മറുമെയ് (ഇനിവരും ജന്മം) എന്നു ഭേദമില്ലാത്ത ത്രികാല ജ്ഞാനിയായ സംബന്ധരും തിരുനീലകണ്ഠയാഴ്പാണരും വീണ്ടും ജനിക്കാനിടയായതിനെക്കുറിച്ച് ഒരു കഥയുണ്ട്.

ഒരിക്കൽ അവർ രണ്ടുപേരും ധർമ്മാപുരം സന്ദർശിച്ചു. ധർമ്മാപുരം നീലകണ്ഠയാഴ്പാണരുടെ സ്വദേശമാണ്. അവിടെ എത്തിയ സംബന്ധരെയും യാഴ്പാണരെയും സ്വീകരിച്ച നാട്ടുകാർ സ്വാഭാവികമായും യാഴ്പാ

ണരെ ഏറെ സ്തുതിച്ചു. സംബന്ധരുടെ സിദ്ധികൾ യാഴ്പാണരുടെ യാഴ് കൂടാതെ ഒന്നുമല്ലെന്നുവരെ പറഞ്ഞു. ഇങ്ങനെ മുഖസ്തുതി പറയുന്നതിൽ പാണനാർക്ക് മനസ്താപം ഉണ്ടായെങ്കിലും ഉള്ളിന്നുള്ളിൽ ഒരു ചെറിയ സന്തോഷവും തത്ഫലമായി ഒരഹങ്കാരവും തോന്നി. തന്റെ നാട്ടുകാരുടെ മുമ്പിൽവെച്ച് തന്റെ യാഴിന്റെ മഹത്ത്വം തെളിയിക്കണമെന്ന് തോന്നൽ ജനിച്ചു. തിരുജ്ഞാനസംബന്ധർ അഠാന രാഗത്തിൽ പാടി.

മാതർ മടപ്പിടിയും മടഅന്നവും അന്നത്തോർ
നടൈ ഉടൈ മലൈമകൾ തുണൈ എന മകിഴ്വർ
ഭൂത ഇന്നപ്പടൈ നിന്റു ഇശൈ പാടവും ആടുവർ
അവർ പടൈ ശടൈനെടുമുടിയത്തോർ പുനലർ
വേദമൊടു ഏഴിശൈ പാടുവർ; ആഴ്ക്കടൽവെന്തു
ഇറൈ അറൈ കരൈ പൊറുത്തു വിമ്മുനിൻ അയലെ
താഴ്ത്തവിഴ് പുന്നൈ തയങ്കുനലർച്ചിറൈയ് വന്തരൈ
എഴിൽ പൊഴിൽ കുയിൽ പയിൽ ധരുമപുരം പതിയേ-

അഠാനയുടെ വേഗസ്വരസഞ്ചാരം യാഴിൽ പകർത്താൻ കഴിയാത്ത തിനാൽ നിരാശനായ പാണനാർ തന്റെ യാഴ് അടിച്ചുമുറിച്ചു—അതിനാൽ അഠാനയ്ക്ക് യാഴ് മുറിപ്പൺ എന്നു പേരുവന്നു. ഇത് സംബന്ധർക്ക് മന സ്താപമുണ്ടാക്കി. തന്റെ സ്വരസഞ്ചാരം അനുകരിക്കാൻ സാധിക്കാത്തതി നാലാണല്ലോ ഇതുണ്ടായത്. അതിനു പരിഹാരമായി 3 ജന്മം നമ്മൾ ഒന്നിച്ച് സഹോദരന്മാരായി ജനിക്കും; ഒന്നിച്ചു ജീവിക്കും; ഞാൻ ആ 3 ജന്മവും പാടുകയില്ല; നീ 3 ജന്മവും മഹാഗായകനായിത്തീരും എന്നനുഗ്രഹിച്ചു. അത് സത്യമാവുമെങ്കിലും അഗ്നിമുഖത്തുവെച്ച് പത്നിയിൽ കാമം തോന്നി പ്പോകയാൽ പൂർവ്വജന്മസ്മൃതി 3-ാം ജന്മത്തിൽ മാത്രമെ പാണനാർക്കു ലഭിക്കുകയുള്ളു.

## ത്യാഗരാജസ്വാമികൾ (1767–1847)

തഞ്ചാവൂരിലെ തിരുവാരൂരിൽ ജനിച്ച ശ്രീത്യാഗരാജസ്വാമികൾ രാഗ ചികിത്സകൊണ്ട് മരിച്ച ഒരാളെ എഴുന്നേല്പിച്ചതായി ഐതിഹ്യമുണ്ട്. ബില ഹരി രാഗത്തിൽ നാ ജീവധാര പാടിയാണ് അദ്ദേഹം ഈ സിദ്ധി പ്രകടിപ്പി ച്ചത്.

12-ാം നൂറ്റാണ്ടിലെ ജയദേവകവി മരിച്ചുപോയ തന്റെ പത്നി പത്മാ വതിയെ 19-ാം അഷ്ടപദി പാടി പുനർജ്ജീവിപ്പിച്ചതിനാൽ ഇതിന് സഞ്ജീ വനി അഷ്ടപദി എന്ന് പേരുവന്നു. 10-ാം സർഗ്ഗത്തിൽ 19-ാം അഷ്ടപദി യിൽ 7-ാം ചരണത്തിൽ ശ്രീകൃഷ്ണന്റെ ശിരസ്സിൽ രാധ തന്റെ പാദം പതി പ്പിക്കുന്നു. ഈ ചരണം എഴുതുന്ന വേളയിലാണ് ശ്രീകൃഷ്ണൻ പത്മാവ തിക്ക് ദർശനം കൊടുത്തതെന്ന് പ്രസിദ്ധമാണ്. ത്യാഗരാജസ്വാമികൾ പാടു മ്പോൾ അദ്ദേഹത്തിന്റെ ഭാര്യയ്ക്ക് ശ്രീരാമദർശനം ലഭിച്ചിരുന്നതായി കേൾക്കുന്നു. ഇത് നാ ജീവധാര പാടുമ്പോഴാണോ എന്ന് അറിവില്ല.

## മഹാവൈദ്യനാഥയ്യർ (1844-1893)

തഞ്ചാവൂരിനടുത്ത വൈയ്യാച്ചേരിയിൽ കൗണ്ഡിന്യ ഗോത്രത്തിൽ പഞ്ചനദം അയ്യരുടെ പുത്രനായി ജനിച്ചു.




മഹാവൈദ്യനാഥൻ ശിവൻ ത്യാഗരാജൻ സമാധിയാവുന്നതിന് രണ്ടര വർഷം മുമ്പു ജനിച്ചു. തിരുവയ്യാറിലെ തെരുവിൽ തിരുമഞ്ചന വീഥിക്കും തെക്കെമഠത്തെരുവിനും ഇടയ്ക്കുള്ള കവലയിൽ നിന്നുകൊണ്ട് എന്നും പ്രഭാതത്തിൽ പഞ്ചനദ അയ്യർ പാടും. ഒരിക്കൽ ചക്കണിരാജമാർഗ്ഗ കേട്ട് സന്തുഷ്ടനായ ത്യാഗരാജസ്വാമികൾ എന്റെ ശ്രീരാമസ്വാമിയുടെ അനുഗ്രഹത്താൽ രാമലക്ഷ്മണതുല്യമായി പരസ്പരം സ്നേഹിക്കുന്ന രണ്ടു മക്കളാൽ നിന്റെ നാമം ലോകമെങ്ങും അറിയപ്പെടും എന്ന് പഞ്ചനദത്തെ അനുഗ്രഹിച്ചു (രാമസ്വാമിയും വൈദ്യനാഥനുമാണ് ആ കുട്ടികൾ). വൈദ്യനാഥന് രണ്ടര വയസ്സുള്ളപ്പോൾ വൈദ്യനാഥൻ കഠിനമായ ഒരു ദീനം ബാധിച്ച് അവശനായി. ഗുരുവചനം പാഴാകുമോ എന്ന ആധിയോടെ പഞ്ചനദം ത്യാഗരാജസവിധത്തിലെത്തി തന്റെ വചനം പാഴാവുകയില്ലെന്നും കുഞ്ഞ് ജീവിക്കുമെന്നും ഉറപ്പുകൊടുത്ത സ്വാമികൾ രണ്ടു ജന്മത്തിൽ നിന്റെ മകനായി ഞാൻ ജീവിക്കുമെന്നും പഞ്ചനദത്തെ അനുഗ്രഹിച്ചു. അഞ്ചാംദിനം ത്യാഗരാജസ്വാമികൾ സമാധിയായി. വൈദ്യനാഥൻ തേജസ്വിയായി ജീവിച്ചു. പഞ്ചനദം, ആനയ്യ, ത്യാഗരാജശിഷ്യനായ മാനമ്പുച്ചാവടി വെങ്കടസുബ്ബയ്യർ എന്നിങ്ങനെയുള്ള ഗുരുക്കന്മാരുടെ കീഴിൽ അഭ്യസിച്ച വൈദ്യനാഥൻ ത്യാഗരാജശിഷ്യപരമ്പരയിൽ പെടുന്നു. അത്ഭുതകരമായ സിദ്ധികളുള്ള വൈദ്യനാഥൻ ത്യാഗരാജസ്വാമികളുടെതന്നെ ജന്മമായി അറിയപ്പെട്ടു. കൂടുവിട്ടു കൂടുമാറിയ ത്യാഗരാജന്റെ ആത്മാവാണദ്ദേഹമെന്ന് രഹസ്യമായി വിശ്വസിക്കപ്പെട്ടു.

രണ്ടര മുതൽ മൂന്നര കട്ടവരെ ഒക്ടേവിൽ അനുമന്ദ്രപഞ്ചമംതൊട്ട് അതിതാര ഷഡ്ജംവരെ പോകുന്ന ഒരു നാദത്തിന്നുടമയായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ ടോണൽ സ്പെക്ട്രം അതിസുന്ദരമായ വർണ്ണങ്ങൾ നിറഞ്ഞതാണെന്ന് കേട്ടവരൊക്കെ പറഞ്ഞു. ഷഡ്ക്കാലത്തിൽ പാടുന്ന അദ്ദേഹത്തിന്റെ കണ്ഠത്തിന് വീണയുടെ റേഞ്ച് ഉണ്ടായിരുന്നു. 'ഗന്ധർവ്വഗാന'മെന്നാണ് അദ്ദേഹത്തിന്റെ സംഗീതത്തെ വിളിച്ചിരുന്നത്. ത്യാഗരാജസ്വാമികൾ പാടുന്നത് കേട്ടിട്ടുള്ള രസികരെല്ലാം തന്നെ, ത്യാഗരാജർക്കുശേഷം അതുപോലൊരു നാദം വൈദ്യനാഥനേ ഉണ്ടായിട്ടുള്ളു എന്ന് സമ്മതിച്ചു. അദ്ദേഹത്തിന്റെ കച്ചേരികളിൽ രസികർ അതീന്ദ്രിയാനുഭൂതി നേടി.

തന്റെ ശബ്ദവും നാദവർണ്ണവും ഭാവവും അതുപോലെ പരിപാലിക്കാൻ നിഷ്കർഷയായി ചിട്ടയായി ജീവിച്ചു വൈദ്യനാഥൻ. മൗനവ്രതം പാലിക്കുന്നതിലും പുളിയും എരിവും ഒഴിവാക്കി ഭക്ഷണക്രമം പാലിക്കു

ന്നതിലും അദ്ദേഹം ശ്രദ്ധിച്ചു. തണുത്തതൊന്നും കഴിച്ചിരുന്നില്ല. പായസം കഴിച്ചിരുന്നില്ല. എണ്ണതേച്ചു കുളിച്ച ദിവസം പാടിയിരുന്നില്ല.

7-ാം വയസ്സിൽത്തന്നെ രാഗാലാപനം കൊണ്ടും പല്ലവി പാടുന്നതിലും അദ്ദേഹം കീർത്തി നേടി. 10-ാം വയസ്സിൽ ജ്യേഷ്ഠൻ രാമസ്വാമിയോടൊത്ത് കച്ചേരി ചെയ്യാൻ തുടങ്ങി. 12-ാം വയസ്സിൽ ചക്രവാകം ആലപിച്ച് രസിക മനം കവർന്നു. അക്കാലത്ത് ചക്രവാകം ഗായകർ പാടാറില്ല. വൈദ്യനാഥൻ അതു പാടിപ്പാടി പ്രശസ്തമാക്കി. സംസ്കൃതത്തിലും, തമിഴിലും, സംഗീതശാസ്ത്രത്തിലും അനാഹതനാദരഹസ്യത്തിലും ഹരികഥാകാലക്ഷേപത്തിലും അദ്ദേഹത്തെ തോല്പിക്കാൻ ഒരു പണ്ഡിതനും ഉണ്ടായിരുന്നില്ല. ഒരിക്കൽ വൈദ്യനാഥന്റെ പാട്ടുകേട്ടു രസിച്ചവർ മറ്റാരുടെ കച്ചേരിക്കും പോകാറില്ല. ഇത് ഒരുപാട് അസൂയക്കാരെയും ശത്രുക്കളെയും സൃഷ്ടിക്കാൻ കാരണമായി. ചിദംബരം കുംഭാഭിഷേകത്തിന് ഒരു ശ്ലോകം പാടിയ ശേഷം ബിലഹരിയിൽ നാജീവധാര പാടിയതു കേട്ടവർ സാക്ഷാൽ ത്യാഗരാജസ്വാമികളെന്ന് സംശയിച്ച് ആനന്ദിച്ചു. പാലക്കാട്ടുവെച്ച് രസികർ 3 പ്രാവശ്യം അദ്ദേഹത്തെക്കൊണ്ട് വാതാപി പാടിച്ചു. വാതാപിയുടെ ഇന്നത്തെ സംഗതികൾ വൈദ്യനാഥൻ പാടി നടപ്പാക്കിയവയാണ്. അധികമാരും പാടാത്ത അപൂർവ്വരാഗങ്ങളായ കനകാംഗി (1-ാം മേളകർത്താ) തുടങ്ങിയവ അനായാസം മണിക്കൂറുകളോളം അദ്ദേഹം പാടിയിരുന്നു. ഒരിക്കൽ ഒരു കച്ചേരിയിൽ അപസവ്യ അരുണാചലയ്യർ എന്നൊരു വികടനിരൂപകൻ 'രസികപ്രിയ' പാടാമോ എന്ന് ചോദിച്ചു. ഉടനെ ഒരു സംശയവും കൂടാതെ 3 മണിക്കൂർ രസികപ്രിയ പാടി. രാഗാലാപനം തുടങ്ങുമ്പോൾ ഇടത്തുകൈ കൊണ്ട് താടി തടവുകയായിരുന്നു അരുണാചലം. രാഗം കഴിയുംവരെ ആ കൈ വെച്ചിടത്തുനിന്ന് എടുക്കാൻപോലും മറന്നിരുന്നു എന്നാണ് കേൾവി.

രണ്ടു സഹോദരന്മാരുടെയും മടിയിൽ തംബുരു കിടത്തിവയ്ക്കുകയാണ് പതിവ് (കുത്തനെയല്ല). വലത്ത് രാമസ്വാമി, ഇടത്ത് വൈദ്യനാഥൻ. ദണ്ഡ് ഇരുവരുടെയും മടിയിൽ—ജ്യേഷ്ഠൻ മീട്ടും. അനിയൻ പാടും. പണം ഒരിക്കലും അനിയൻ വാങ്ങില്ല. അത് ജ്യേഷ്ഠന്റെ ചുമതലയാണ്. വൈദ്യനാഥന്റെ വ്യക്തിത്വം, പ്രസാദവദനം. വെളുത്തനിറം ശിവന്റെ അവതാരമെന്നർത്ഥത്തിൽ ശിവപ്പഴം ശിവാൾ, ശിവൻവാൾ എന്നൊക്കെ വിളിക്കപ്പെട്ടു. നാദോപാസകനായ അദ്ദേഹം സർവ്വരെയും ആകർഷിച്ചു.

തിരുനെൽവേലിയിൽ ചേരനാട്ടിലെ (കേരളം) ഒരു രാജ്ഞി നിർമ്മിച്ച ചേർമാദേവി ക്ഷേത്രമുണ്ട്. അതിന്നടുത്തായി കോടകനല്ലൂരിലെ സുന്ദരസ്വാമികൾ എന്നൊരു അദ്വൈതവേദാന്തി ഉണ്ടായിരുന്നു. അദ്ദേഹമാണ് വൈദ്യനാഥനെ ശിവോപാസകനാക്കിയത്. സുന്ദരസ്വാമികളും ഭാര്യയും വൈദ്യനാഥന്റെ വീട്ടിൽ കൂടെത്തന്നെ താമസിച്ചാണ് വേദാന്തം പഠിപ്പിച്ചത്. ശിവപൂജയ്ക്കുശേഷം വൈദ്യനാഥൻ 'തേവാരം' പാടുന്നതു കേട്ടാൽ സർവ്വരോഗവും മാറും. ആ വിശ്വാസത്താൽ അദ്ദേഹത്തിന്റെ തേവാരം കേൾക്കാൻ തെരുവിൽ പൊരിവെയിലത്ത് നൂറുകണക്കിനാളുകൾ ദിനവും കാത്തുനിന്നിരുന്നു. ശിവോപാസന കൂടാതെ ഉച്ഛിഷ്ഠ ഗണപതി ഉപാസനയും അദ്ദേഹത്തിന്നുണ്ടായിരുന്നു.

ഒരിക്കൽ 63 ശൈവനായനാർമാരിൽ ഒരാളായ ചണ്ഡേശമാരനായനാരുടെ ജന്മസ്ഥലമായ തിരുപ്പനങ്ങാടിക്കടുത്ത്, കുംഭകോണത്തിന്നരുകിൽ തിരുച്ചെങ്ങന്നൂർ സന്ദർശിക്കാൻ പോകവേ അദ്ദേഹത്തിന്റെ വണ്ടിയുടെ അച്ചുതണ്ട് പൊട്ടി. ഒരിക്കലും കരയാത്ത ശിവാൾ ഒരു ചെറിയ മുറിവുണ്ടായതിനു കരയുന്നതു കണ്ട ജനം പതറി. പക്ഷേ, ശിവാൾ കാരണം പറഞ്ഞത്—ദൈവികമായ സ്ഥലത്തേക്ക് വിനയപൂർവ്വം നടന്നുപോകാതെ വണ്ടിയിൽ പോയതിന്റെ ദൈവശിക്ഷയാണിത്. ആ പാപം ഓർത്താണ് ഞാൻ കരഞ്ഞതെന്നാണ്.

കൊച്ചിയിലേക്കു വരുംവഴി തൃശൂർ വടക്കുന്നാഥക്ഷേത്രത്തിൽ വൈദ്യനാഥൻ ഭജിച്ചു. തൃശൂർപൂരം ഉത്സവകാലമായിരുന്നു. ക്ഷേത്രദർശനത്തിനു വന്ന കൊച്ചിരാജാവ് തേജസ്വിയായ അപരിചിതനെ കണ്ട് "ഇദ്ദേഹം ഒന്നുകിൽ ഒരു സംഗീതവിദ്വാനായിരിക്കണം അല്ലെങ്കിൽ മഹാകവി" എന്ന് പറഞ്ഞുവത്രെ. അക്കാലത്ത് ഗായകർ ഖരഹരപ്രിയരാഗം പാടിയിരുന്നില്ല. തിരുവനന്തപുരം കൊട്ടാരത്തിൽവെച്ച് വൈദ്യനാഥൻ ഖരഹരപ്രിയ പാടിയശേഷമാണ് ആരാഗം പ്രചുര പ്രചാരമായത്. കോയമ്പത്തൂർ രാഘവഅയ്യരും വൈദ്യനാഥയ്യരും 7 മണിക്കൂർ നീണ്ടുനിന്ന സംഗീതമത്സരം നടത്തിയത് തിരുവനന്തപുരത്തിന്റെ സംഗീതചരിത്രത്തിൽ പ്രസിദ്ധമാണ്. 10 വയസ്സിനുമുമ്പേ അസാമാന്യപ്രസിദ്ധി നേടിയ വൈദ്യനാഥയ്യരെ മൊസാർട്ടിനോട് (1756–1791) ഉപമിക്കാറുണ്ടെന്നത് ശ്രദ്ധേയമാണ്.

തിരുവണ്ണാമല മഠം ഹാളിൽ സംഗീതജ്ഞനായ വേണുഅയ്യരുമായി നടന്ന മത്സരക്കാലത്ത് വൈദ്യനാഥൻ കൗമാരം വിടാത്ത ഒരു കുട്ടി മാത്രമാണ്. നാട്ടുപിള്ളയാർ തെരു (ഇപ്പോൾ ജോർജ്ജ് ടൗൺ)വിലാണ് മഠം ഹാൾ. വേണുവിന്റെ ഗുരു മാശില്ലാമണി മുതലിയാരാണ് തീർപ്പുകല്പിക്കേണ്ടത്. ഇടംകൈകൊണ്ട് വയലിൻ വായിക്കുന്ന, ഫിഡിൽ വെങ്കോബറാവു വൈദ്യനാഥന്റെ കൂടെ ഉണ്ടായിരുന്നു. സാധാരണ പാടാറുള്ള തോഡി, ഭൈരവി, കാംബോജി, ശങ്കരാഭരണം, കല്യാണി മുതലായവയിലെ ഏറ്റവും വിഷമം പിടിച്ച പല്ലവികളും ഗമകങ്ങളും സംഗതികളും എല്ലാം മുൻകൂട്ടി പഠിച്ചാണ് വേണു വന്നിരുന്നത്. അതിലേതെങ്കിലുമൊന്ന് ശിവാൾ പാടുമെന്ന ഉറപ്പിൽ നിങ്ങൾ ആദ്യം പാടുക എന്ന് വേണു പറഞ്ഞു. ശിവാൾ ശങ്കരാഭരണം പാടാൻ തുടങ്ങുകയായിരുന്നു. കുശാഗ്രബുദ്ധിയായ വെങ്കോബറാവു വേണുവിന്റെ ഉദ്ദേശം മനസ്സിലാക്കി രാധമംഗളഭാഷ എന്ന രഹസ്യഭാഷയിൽ ശിവാളോട് നാരായണഗൗള പാടാൻ പറഞ്ഞു.

ശിവാൾ മനോഹരമായി പാടി. രാഗം ഏതെന്നുപോലും മനസ്സിലാവാതെ വേണു തോറ്റുപോയി.

വാതാപി (ഹംസധ്വനി) ശ്രീ സുബ്രഹ്മണ്യായ നമസ്തെ (കാംബോജി) ചിന്തയമാ (ഭൈരവി) ഇവയിൽ ഇന്നു പാടിപ്പതിഞ്ഞ സംഗതികളെല്ലാം വൈദ്യനാഥന്റെ സംഭാവനയാണ്. ചിന്തയമായും തുടർന്ന് 72 മേളകർത്താ രാഗമാലികയുമാണ് ഇന്ത്യൻ ക്ലാസിക്കൽ സംഗീതത്തിൽ ആദ്യമായി റെക്കോഡു ചെയ്യപ്പെട്ടത്. മൈസൂർ മഹാരാജാവ് എഡിസന്റെ സ്വനഗ്രാഹി യന്ത്രത്തിലാണ് അവ റെക്കോഡ് ചെയ്തത്.

7 ദിവസംകൊണ്ടാണ് 72 മേളകർത്താരാഗമാലിക രചിച്ച് ചിട്ടപ്പെടുത്തി പാടിയത്. മറാത്തിയിൽ മേളകർത്താരാഗമാലിക കേട്ട് ആ മാതൃകയിൽ സംസ്കൃതത്തിൽ രചിക്കയാണുണ്ടായത്. വൈദ്യനാഥന്റെ മേളകർത്താരാഗമാലിക എം.എസ്. സുബ്ബലക്ഷ്മി പാടി അനശ്വരമാക്കി. രാമസ്വാമിയും ശിവനും പരസ്പരം രഹസ്യഭാഷയിലും ശ്ലേഷത്തിലും സദാ സംസാരിക്കും. നർമ്മബോധമുള്ള സുഹൃത്തുക്കളായിരുന്നു അവർ. സംഗീതവൈത്തി—സാഹിത്യരാമസ്വാമി എന്ന് അവർ സുഹൃദ്‌വലയങ്ങളിൽ അറിയപ്പെട്ടു. മോനെചിങ്കം (മോനം എന്നാൽ ലീലാതിലകത്തിൽ ഒരുതരം പാട്ടാണ്.) സാഹിത്യപുലി എന്നും അറിയപ്പെട്ട രാമസ്വാമി ഒരു തമിഴ് പണ്ഡിതനായിരുന്നു. 63 നായനാർ രാമചരിതം പെരിയപുരാണകീർത്തനമാക്കി ഈ സഹോദരന്മാർ പാടി. 108 രാഗതാളമാലികയും രചിച്ചു.

വൈത്തിയുടെ ശ്രുതിശുദ്ധം പ്രസിദ്ധമാണ്. അദ്ദേഹത്തിന്റെ തംബുരുവിന്റെ മന്ദ്രതന്ത്രി സദാ ഒരേ ശ്രുതിയിൽ വെച്ചിരിക്കും. മാറ്റുകയില്ല. കച്ചേരിഹാളിലേക്കു വരുമ്പോൾ ആ ശ്രുതിയിൽത്തന്നെ സംഗീതാത്മകമായി 'രാമസ്വാമി' എന്ന് ജ്യേഷ്ഠനെ ആവർത്തിച്ചു വിളിച്ചുകൊണ്ടാണ് വൈത്തി നടക്കുക. ഒരിക്കൽ ഒരാൾ ചോദിച്ചു ഇതെന്തിന് ഇങ്ങനെ ഒരു വിളി എന്ന്. വൈദ്യനാഥൻ പറഞ്ഞു. ഞാൻ ഷഡ്ജശ്രുതിയിൽ വിളിച്ച് ശ്രുതി ടെസ്റ്റ് ചെയ്യുകയാണ് എന്ന്.

ജ്യേഷ്ഠനായ തന്നേക്കാൾ അനുജനെ ആളുകൾ ബഹുമാനിക്കുന്നതിൽ ചിലപ്പോൾ ചെറിയൊരസൂയ രാമസ്വാമിക്ക് ഉണ്ടാകാതിരുന്നിട്ടില്ല. വൈദ്യനാഥനേക്കാൾ ഒന്നരവയസ്സു താഴെയുള്ള പട്ടണം സുബ്രഹ്മണ്യയ്യർ വൈദ്യനാഥനെ നമസ്കരിക്കുന്നത് രാമസ്വാമി തടുത്തു. അപ്പോൾ പട്ടണം സുബ്രഹ്മണ്യയ്യർ ശിവൻവാളിന്റെ അനുഗ്രഹം കിട്ടാനാണെന്നു പറഞ്ഞു. ഇത് അല്പമൊരസൂയ ജ്യേഷ്ഠനിൽ ഉണ്ടാക്കി. അതുപോലെ ത്യാഗരാജ ശിഷ്യനായ മാനമ്പുച്ചാവടി വൈദ്യനാഥനോട് മത്സരിക്കുന്നവരോട് "അതു നെരുപ്പ്—ചുട്ടുവിടും. അരുകിൽ പോകാതെ എന്നുപറഞ്ഞതും രാമസ്വാമിയെ അസൂയാകുലനാക്കി."

ഒരിക്കൽ രാമനാടു രാജാവ് വൈദ്യനാഥന് അമൂല്യമായ ഒരു സ്വർണ്ണ രുദ്രാക്ഷമാല കൊടുത്തു. ശിവൻ അത് തിരുവടമരുതൂർ ശ്രീ മഹാലിംഗ സ്വാമിക്ക് ചാർത്തണമെന്നാഗ്രഹിച്ചു. ഇത്രയും വിലപ്പെട്ട മാല വഴിപാടു ചെയ്യാൻ രാമസ്വാമി സമ്മതിച്ചില്ല. ഇത് സഹോദരന്മാർ തമ്മിൽ തെറ്റിദ്ധാരണയിലും പരിഭവത്തിലും കലാശിച്ചു. ഒടുവിൽ രുദ്രാക്ഷമാല മഹാലിംഗ പുരേശ്വരനു ചാർത്തി—വിലപ്പെട്ട ആഭരണത്തോട് സ്നേഹം തോന്നുകയാലും, അനുജനിൽ സ്ത്രീസഹജമായ ഒരുതരം ഭ്രമവും അസൂയയും വെച്ചതിനാലും അടുത്തജന്മം പൂർവ്വജന്മസ്മരണയോടെ സ്ത്രീയായി (വൈദ്യനാഥന്റെ) സഹോദരിയായി ജനിക്കാനിടയായി. ചുരുങ്ങിയത് മുപ്പതുപേർ (ശിഷ്യരടക്കം) വൈദ്യനാഥന്റെ വീട്ടിൽ ഭക്ഷണത്തിനുണ്ടാവും. രാമസ്വാമിയടക്കമുള്ള ബന്ധുക്കൾ അധികച്ചെലവിനെപ്പറ്റി പരാതി പറയും. ശിവാൾ അന്നദാനത്തിനു ഭാഗ്യവും സമ്പത്തും ഉണ്ടാകുന്നത് പൂർവ്വജന്മ പുണ്യം കൊണ്ടാണെന്ന പറഞ്ഞ് എല്ലാവരെയും മൗനമാക്കും.

തിരുവയ്യാറിലെ ക്ഷേത്രത്തിൽ നവഗ്രഹങ്ങളടക്കം എല്ലാ ഉപദേവന്മാരുടെ സന്നിധിയിലും നിന്ന് എല്ലാ ദിവസവും അതാത് ദേവന്റെ ധ്യാനശ്ലോകം പാടുന്ന പതിവ് വൈദ്യനാഥയ്യർക്ക് ഉണ്ടായിരുന്നു. വൈദ്യനാഥയ്യർ മരിച്ച ദിവസം അത്ഭുതകരമായ ഒരു സംഭവമുണ്ടായതായി പറയപ്പെടുന്നു. മരണവിവരം കേട്ട നാട്ടുകാരാരും അതു വിശ്വസിച്ചില്ല. ഓരോ ഉപദേവസന്നിധിയിലും (മരണം കഴിഞ്ഞ ശേഷവും) അദ്ദേഹം നിന്ന് സാധാരണപോലെ പാടുന്നതിന് അനേകം പേർ ദൃക്സാക്ഷികളായിരുന്നു. ശരീരം വിട്ടുപോകുന്ന ആ ഗന്ധർവ്വഗായകന്റെ ആത്മാവ് ശ്രുതിശുദ്ധമായി മധുരമായി പാടിയ അന്ത്യഗാനം കേട്ടവർ അത് താന്താങ്ങളുടെ പൂർവ്വപുണ്യഫലമായി കരുതി.

തിരുവയ്യാറിൽ അനുജൻ അപ്പാസ്വാമി അയ്യർ ജ്യേഷ്ഠന്റെ പേരിൽ സംഗീതഉത്സവം വർഷംതോറും നടത്തിവന്നിരുന്നു. നീലകണ്ഠൻ ശിവന്റെ 'മഹാവൈദ്യനാഥവിജയസംഗ്രഹ'ത്തിൽ വൈദ്യനാഥന്റെ ചരിത്രം പ്രതിപാദിച്ചിട്ടുണ്ട്. ജന്മസ്ഥലമായവയ്യാച്ചേരി (ശിവസ്ഥലം)യിലെ അഗസ്തീശ്വരനും മംഗളനായകിയും വൈദ്യനാഥനെ അനുഗ്രഹിച്ചിരുന്നു. മഹാവൈദ്യനാഥഅയ്യർക്കുശേഷം 'ഗന്ധർവ്വഗാന'മെന്നുവിശേഷിക്കപ്പെട്ട നാദം പത്മഭൂഷൺ ഡോക്ടർ കെ.ജെ. യേശുദാസിന്റേതാണ്. സൂക്ഷിച്ചുനോക്കിയാൽ ഈ രണ്ടു ഗന്ധർവ്വന്മാരുടെ ജീവിതത്തിലും സ്വഭാവത്തിലും സംഗീതസപര്യയിലും ഒട്ടനവധി സമാനതകൾ കാണാം. യേശുദാസിന് 60 വയസ്സുതികഞ്ഞ 2000-ാം ആണ്ടിൽ, അദ്ദേഹം 720 പൂർണ്ണചന്ദ്രനെ കണ്ട വേളയിലാണ് ഒരു പിറന്നാൾ സമ്മാനമായി എന്റെ മേളകർത്താരാഗങ്ങൾ കൊണ്ടുള്ള രാഗചികിത്സാപദ്ധതി ഞാൻ സമർപ്പിച്ചത്. 2006 മെയ് മാസത്തിൽ ഞാനും 720 പൂർണ്ണചന്ദ്രനെ കാണാം. അപ്പോഴേക്കും ഈ രാഗചികിത്സാപദ്ധതി പൊതുജനസമക്ഷം പ്രചരിപ്പിക്കാൻ സാധിക്കുമെന്നാണ് പ്രതീക്ഷ. മഹാവൈദ്യനാഥവിജയസംഗ്രഹം എഴുതിയ നീലകണ്ഠൻ ശിവന്റെ കുടുംബത്തിൽപ്പെട്ട ഒരു കുട്ടി എന്റെ രാഗചികിത്സാ പ്രൊജക്ടിൽ പങ്കെടുക്കാനായി എന്നെ സന്ദർശിച്ചത് ഒരുപക്ഷേ, ഒരു നല്ല നിമിത്തമാവാം. മഹാവൈദ്യനാഥൻ ശിവന്റെ മേളകർത്താരാഗമാലിക പാടിയ സുബ്ബുലക്ഷ്മിയെ ഞാനും ഭുവനേശ്വരിയും സന്ദർശിച്ചത്, 72 കരണമുള്ള എന്റെ വൃദ്ധാചലസ്മൃതി—എല്ലാം നല്ല നിമിത്തങ്ങളാണ്. ഒരു നല്ലകാര്യം നടത്താൻ ഈശ്വരൻ തീരുമാനിച്ചാൽ അത് നടക്കാതെ പോവുകയില്ല.

## അമ്മാവന്റെ ഡയറിയും 'രാഗചികിത്സ' എന്ന ഗ്രന്ഥവും

രാഗചികിത്സ എന്നൊരു പൗരാണികഗ്രന്ഥം തഞ്ചാവൂർ സരസ്വതിമഹൽ ലൈബ്രറിയിലുണ്ടെന്ന് ഞാൻ അറിയുന്നത് എഴുപതുകളുടെ അവസാനത്തിൽ അമ്മാവന്റെ ഡയറിയിൽനിന്നാണ്. രണ്ട് വ്യക്തികൾ അടുത്തുവന്നാൽ അവരുടെ ബയോളജിക്കൽ ഓറ എന്ന ഊർജ്ജമണ്ഡലം ശക്തമാണെങ്കിൽ പരസ്പരം അവരറിയാതെതന്നെ പ്രാണോർജ്ജം കൈമാറുമെന്നും അതു പ്രപഞ്ചത്തിനുമുഴുവൻ ഉപകാരമാകുമെന്നും ഞാനറിഞ്ഞതും 1976-ൽ അമ്മാവന്റെ ഡയറിയിൽ നിന്നാണ്. (വർഷങ്ങൾക്കുമുമ്പെ എഴുതി

വച്ച ആ സത്യം എനിക്കനുഭവമാകുമെന്നും അതിൽനിന്ന് സംഗീതം, രാഗ ചികിത്സ എന്നീ മണ്ഡലങ്ങളിലേക്ക് രാശീമണ്ഡലാന്തർഗതമായ ഊർജ്ജം പ്രവഹിക്കുമെന്നും ഇപ്പോൾ എഴുതുന്ന ഈ പുസ്തകമടക്കം ചിലത് സൃഷ്ടിക്കപ്പെടുമെന്നും ഞാൻ വിചാരിച്ചിരുന്നില്ല.) Anasthesia (വേദന അറിയായ്ക എന്ന സമ്മോഹനം), Aesthetic (സൗന്ദര്യലഹരി എന്ന സമ്മോഹനം) എന്നിവ ശിവശക്തികളെപ്പോലെ സമ്മേളിക്കുന്നതാണ് രാഗചികിത്സ. സൗന്ദര്യം കാണുന്നവന്റെ (കേൾക്കുന്നവന്റെ) മനസ്സിലാണ് എന്നും കാല ദേശാനുസൃതമായും ആന്ത്രപ്പോളജിക്കൽ വ്യത്യാസമനുസരിച്ചും മനുഷ്യന്റെ സൗന്ദര്യബോധത്തിൽ മാറ്റം വരാമെന്നും ഓർത്തുകൊണ്ടുതന്നെ വൈദ്യശാസ്ത്രത്തിന്റെ കണ്ണിൽക്കൂടി സൗന്ദര്യത്തെ നോക്കിക്കണ്ട ഡോ. സ്റ്റീഫൻ മാർക്വാർഡ്റ്റ് പറഞ്ഞു: മനുഷ്യസൗന്ദര്യമാതൃക പഞ്ചഭുജത്തിലും 'phi'-യിലും ഇരിക്കുന്നു. സർവ്വകാലത്തും സർവ്വദേശത്തും സാർവ്വജനീനമായ ഒരു സൗന്ദര്യബോധം (phi) ϕ എന്ന സുവർണ്ണനിയമ (golden rule)ത്തോട് ബന്ധപ്പെട്ടതാണ്. ദൈവികമായ അനുപാതത്തോടും ഫിബൊനാച്ചി സീരീസിനോടും ബന്ധപ്പെട്ട ϕ യുടെ സുവർണ്ണസംഖ്യ (golden number ) 1.61803398874989 ആണ്. ഇന്ത്യയെ കണ്ടെത്തൽ (പഞ്ചസിദ്ധാന്തിക) എന്ന പുസ്തകം പേജ് 254 നോക്കുക. ഇതിനെ രാസംഘരിക x 130 = 1608360 വേദസംഖ്യ 1600984, ഇവയുടെ വ്യത്യാസമായ 7376 ഇവയോടു ബന്ധപ്പെടുത്താനാവും.

| | |
|---|---|
| 1.618 633 988 74 989 | 1608360 രാസംഘരിക<br>1600984 വേദസംഖ്യ<br>7376 |
| 180 = 1/2 of 360<br>33<br>988 & 989 | രാസംഘരികയുടെ അവസാനത്തെ 3 അക്കം 360<br>36 X 2 = 72 72 + 1 = 73<br>ദേവസംഖ്യ മുപ്പത്തിമൂന്നുകോടി<br>വേദസംഖ്യയുടെ അവസാനത്തെ 3 അക്കത്തിനോട് ക്രമത്തിൽ +4, +5 ചേർന്നത്<br>76 = ധൂമകേതു (ഹാലി) സംഖ്യ |

ഇങ്ങനെ ബയോളജിക്കൽ/കോസ്മോളജിക്കൽ സൗന്ദര്യസങ്കല്പം പഞ്ചഭൂതങ്ങളിൽ ഒന്നായിരിക്കുന്നു. പഞ്ചസിദ്ധാന്തികയ്ക്കുള്ള ആമുഖത്തിൽ പഞ്ചഭുജം, ദ്വാദശക്ഷേത്രം ഇവയെക്കുറിച്ചു ഞാൻ പരാമർശിച്ചു. രണ്ടാം പതിപ്പിന്റെ മുഖവുരയിൽ 72.2, 76 എന്നീ വർഷങ്ങൾക്കും അയന ബിന്ദുചലനം, ചന്ദ്രക്രാന്തിഭേദനബിന്ദു, രാഹുകേതുക്കൾ ഇവയുടെ ചലനത്തെയും ആസ്പദമാക്കി അഷ്ടദളപത്മമായും ഗോളക്ഷേത്രമായും ദീർഘചതുരമായും ഓരോ ചതുരത്തെയും 72 വശമുള്ള ക്യൂബുകളായും വിന്യസിക്കുക എന്ന 'ബ്രഹ്മജ്ഞാനചതുരംഗലീല' പരാമർശിച്ചു. 72 മേളകർത്താ രാഗങ്ങൾ ഈ സൗന്ദര്യശാസ്ത്രത്തിന്റെ ബേസിക് യൂണിറ്റ് ആയിട്ടാണ് ഉപയോഗിക്കുന്നത്. സംഗീതശാസ്ത്രത്തിൽ 33 എന്ന ദേവതാസംഖ്യയിൽ തന്നെ സംഗീതത്തിന്റെ മറ്റൊരു സൗന്ദര്യാനുപാതമുണ്ട്. 336 എന്ന സംഖ്യ

| | D1 | D1 | D1 | D2 | D2 | D3 | |
|---|---|---|---|---|---|---|---|
| R1 | 1 കനകാംഗി / സാലഗം 37 | 2 രത്നാംഗി / ജലാർണ്ണവം 38 | 3 ഗാനമൂർത്തി / ഝാലവരാളി 39 | 4 വനസ്പതി / നവനീതം 40 | 5 മാനവതി / പാവനി 41 | 6 താനരൂപി / രഘുപ്രിയ 42 | G1 |
| R1 | 7 സേനാവതി / ഗവാംബോധി 43 | 8 ഹനുമത്തോഡി / ഭവപ്രിയ 44 | 9 ധേനുക / ശുഭപന്തുവരാളി 45 | 10 നാടകപ്രിയ / ഷഡ്വിധമാർഗ്ഗിണി 46 | 11 കോകിലപ്രിയ / സുവർണ്ണാംഗി 47 | 12 രൂപവതി / ദിവ്യമണി 48 | G2 |
| R1 | 13 ഗായകപ്രിയ / ധവളാംബരി 49 | 14 വകുളാഭരണം / നാമനാരായണി 50 | 15 മായാമാളവഗൗള / കാമവർദ്ധിനി 51 | 16 ചക്രവാകം / രാമപ്രിയ 52 | 17 സൂര്യകാന്തം / ഗമനാശ്രമ 53 | 18 ഹാടകാംബരി / വിശ്വംഭരി 54 | G3 |
| R2 | 19 ഝങ്കാരധ്വനി / ശ്യാമളാംഗി 55 | 20 നഠഭൈരവി / ഷണ്മുഖപ്രിയ 56 | 21 കീരവാണി / സിംഹേന്ദ്രമധ്യമം 57 | 22 ഖരഹരപ്രിയ / ഹേമവതി 58 | 23 ഗൗരിമനോഹരി / ധർമ്മവതി 59 | 24 വരുണപ്രിയ / നീതിമതി 60 | G2 |
| R2 | 25 മാരരഞ്ജനി / കാന്താമണി 61 | 26 ചാരുകേശി / ഋഷഭപ്രിയ 62 | 27 സരസാംഗി / ലതാംഗി 63 | 28 ഹരികാംബോജി / വാചസ്പതി 64 | 29 ധീരശങ്കരാഭരണം / മേചകല്യാണി 65 | 30 നാഗാനന്ദിനി / ചിത്രാംബരി 66 | G3 |
| R3 | 31 യാഗപ്രിയ / സുചരിത്ര 67 | 32 രാഗവർദ്ധിനി / ജ്യോതിസ്വരൂപിണി 68 | 33 ഗാംഗേയഭൂഷണി / ധാതുവർദ്ധിനി 69 | 34 വാഗധീശ്വരി / നാസികാഭൂഷണി 70 | 35 ശൂലിനി / കോസലം 71 | 36 ചലനാട്ട് / രസികപ്രിയ 72 | G3 |
| | N1 | N2 | N3 | N2 | N3 | N3 | |

വായുവിന്റെ കമ്പനം ശ്രവണേന്ദ്രിയത്തെ സ്പർശിക്കാൻ വേണമെങ്കിൽ 338 പ്രപഞ്ചത്തിന്റെയും പരസ്പരപ്രേമത്തിന്റെയും മധുരസന്ദേശം നല്കുന്ന കമ്പനസംഖ്യയാണ്. നമുക്ക് സുഖം തരുന്ന വർണ്ണങ്ങൾ, പ്രകാശം, സ്വാദ്, ഗന്ധം സ്പർശം, ഇവയെല്ലാം 'ഗതി'ശീലത്തിന്റെ ഈ അനുപാതം അനുസരിച്ചുതന്നെ സംഭവിക്കുന്നു. മെയ് 1793 ൽ കല്ല്യാസ് ലേഖനങ്ങളെ ആസ്പദമാക്കിയ സൗന്ദര്യചർച്ചയിൽ മനുഷ്യന്റെ Aesthetic Education-നെ ബാധിക്കുന്ന 4 സൗന്ദര്യസിദ്ധാന്തങ്ങൾ ഉരുത്തിരിഞ്ഞു.

(1) Sensuous, Subjective—എഡ്മണ്ട് ബർക്ക്. ഇന്ദ്രിയസുഖമാണ് സൗന്ദര്യമെന്ന ഈ നിഗമനം ശരിയല്ലെന്ന് തള്ളിക്കളയപ്പെട്ടതാണ്.

(2) റാഷണൽ ഒബ്ജക്ടീവ്—ബോംഗാർട്ടൻ മെൻഡൽസൺ. താർക്കികമായി സൗന്ദര്യം നിർണ്ണയിക്കുക എന്നതും തള്ളിക്കളയപ്പെട്ടു.

(3) സബ്ജക്ടീവ്, റാഷണൽ—ഇമ്മാനുവൽ കാന്റ്. യുക്തിയെയും വൈയക്തിക സൗന്ദര്യബോധത്തെയും ഉൾക്കൊള്ളുന്നു. ശരിയായ സമീപനമാണ്. എന്നാൽ അനുഭൂതിതലം വരുന്നില്ല.

(4) Seneuous, objective—ഷില്ലർ കല്ല്യാസ് എഴുത്തുകളിൽ ഇതിനെ സ്വീകരിച്ചു; അനുപാതം സൗന്ദര്യത്തെ സൃഷ്ടിക്കുന്നില്ല. സൗന്ദര്യത്തിന്റെ മാധ്യമം മാത്രമാണത്. ഒരു വസ്തു, ക്രിയ, സ്വഭാവം, കലാരൂപം ഇവയുടെ സൗന്ദര്യം വെറും sensuous perfection-ൽ അല്ല, പിന്നെയോ ആ sensuous perfection എപ്രകാരം സ്വച്ഛന്ദം (കൃത്രിമത്വം കൂടാതെ) സ്വാഭാവികമായി ആവിഷ്കൃതമാകുന്നു എന്നതിലാണ് കാളിദാസന്റെ കുമാരസംഭവവും യേശുദാസിന്റെയോ സുബ്ബലക്ഷ്മിയുടെയോ സംഗീതവും ഇപ്രകാരം അനുപാതവും സ്വാഭാവികാവിഷ്കാരത്തിന്റെ സ്വച്ഛന്ദതയും ചേർത്ത് aesthetic, anaesthetic സമ്മോഹനം സൃഷ്ടിക്കുന്നു.



തരംഗരേഖ (1)



തരംഗരേഖ (2)

ബോംഗാർട്ടൻ തരംഗരേഖ (1) സുന്ദരവും (2) അസുന്ദരവുമായത് എങ്ങനെ എന്ന് വിശദീകരിക്കുന്നു. സ്വാഭാവികമായി ദിശാമാറ്റമുണ്ടാവുകയും തിരിച്ചുവരികയും (ആരോഹണാവരോഹണം) ചെയ്യുന്നതിലെ അദ്വൈതം സംഗീതത്തിനു സൗന്ദര്യം നല്കും. രണ്ടാമത്തെ രേഖയിൽ ദിശാമാറ്റവും ആരോഹണാവരോഹണവുമുണ്ട്. എന്നാൽ ആ മാറ്റം പെട്ടെന്ന്, വളരെ പ്രകടമായി സംഭവിക്കുന്നു. ആദ്യത്തേതിൽ സ്വാഭാവികമായി മെല്ലെ മെല്ലെ, ആരുമറിയാതെ നടക്കുന്നു. ഒരു സ്ത്രീപുരുഷസംയോഗത്തിൽ സ്വയമറിയാതെ പതുക്കെ അനുരക്തരാകുമ്പോൾ ഉണ്ടാവുന്ന സ്വാഭാവികതയിലാണ് സൗന്ദര്യം. ബലാത്കാരത്തിൽ അതില്ല. അതുപോലെയാണ് മേളകർത്താ രാഗങ്ങൾ. സ്വാഭാവികമായി സ്വച്ഛന്ദതരംഗമായി പാടാൻ കഴിയുന്ന ആളുകൾക്ക് 'വിവാദി' എന്നൊന്നില്ല. വിവാദങ്ങളെപ്പോലും വിവാദമല്ലാതാക്കി 'സംവാദ'മാക്കി മാറ്റി ലോകോപകാരപ്രദമാക്കലാണ് യഥാർത്ഥ പൂർണ്ണമാനവികതയുടെ ലക്ഷ്യം. ലോകശാന്തിക്കായി മേളകർത്താരാഗങ്ങൾ യേശുദാസ് പാടിക്കേൾക്കണമെന്ന് ഞാൻ മോഹിക്കുന്നതും അതുകൊണ്ടുതന്നെ.

പ്രകൃതി 'ഹിംസ' ഇഷ്ടപ്പെടുന്നില്ല. സ്വച്ഛന്ദസഞ്ചാരമാണവൾക്ക്. അതിനെ മനുഷ്യൻ തടസ്സപ്പെടുത്തുമ്പോൾ അവൾ 'സുനാമി' കൊണ്ടുവരുന്നു. അതിനെ ശാന്തമാക്കാൻ അഹിംസ വേണം. പ്രണയത്തിന്റെയും സംഗീതത്തിന്റെയും സാഹിത്യത്തിന്റെയും സൗമ്യവും ഉദാത്തവുമായ സാന്ത്വനസ്വരങ്ങൾ വേണം. സംഗീതാസ്വാദനം (രസന) സ്വച്ഛന്ദമണ്ഡലത്തിന്റെ ഭാഗമാണ്. സൗന്ദര്യബോധമുള്ളവരാണ് രസികർ. അത് ഏറ്റവും

പ്രസാദാത്മകമായ സിംബലാണ്. ഓരോ വസ്തുവും ഈ പ്രപഞ്ചത്തിൽ ഒരാൾക്കു സുന്ദരമായനുഭവപ്പെടുന്നതിനർത്ഥം അയാളുടെ 'ഞാൻ' അവയെപ്പോലെ സ്വതന്ത്രവും സുന്ദരവുമാണ് എന്നാണ്.

ഗണിതത്തിലെ സെൻ/കോസൈൻ എന്ന വൈരുദ്ധ്യങ്ങൾ ഒരു മിഥുനമാണ്. സ്ത്രീപുരുഷന്മാരെപ്പോലെയാണവ (ശിവശക്തി). യിൻ/യാങ്/ക്വാണ്ടംമെക്കാനിക്സിലെ ഫെർമിയോൺ/ബോസോൺ, സൈക്കോളജിയിൽ അണിമ/അണിമസ്സ്, ഇറോസ്/ലോഗോസ്—ഇവയെപ്പോലെ സൈൻപിണ്ഡം (മാറ്റർ) കോസൈൻ (ഊർജ്ജം) ഗോളത്തെ (ബ്രഹ്മാണ്ഡകാരമായ ത്രിപുരസുന്ദരി) ചതുരശ്രീകരിച്ച് ശ്രീയന്ത്രമാക്കുന്ന ഗണിതക്രിയയിൽ ഉണ്ടാവുന്ന മണ്ഡലമെന്ന ആർക്കിടൈപ്പൽമോട്ടിഫുകൾ സങ്കല്പത്തിലും സ്വപ്നത്തിലും വരുന്നത് പൂർണ്ണതയുടെ (സൗന്ദര്യം—ഹാർമണി) സിംബലാണ് യുങ്ങിന് (കേന്ദ്രബിന്ദു നമ്മുടെ ആത്മാവ്—4 മൂലകൾ ചതുർഭുജമായ പ്രപഞ്ചം). ഇത്തരം സ്വപ്നങ്ങളിൽ ജ്യോതിഷജ്ഞാനം, രാഗശ്രവണം എന്നിവ ഉണ്ടാവുന്നതും, അവനവനെ ഗ്രഹിക്കാനും ബോധപൂർവ്വം ജീവിതലക്ഷ്യം കാണാനും സാധിക്കുക ഇതൊക്കെ സ്വാഭാവികമാണ് എന്ന് യുങ് കണ്ടെത്തി. സ്വപ്നത്തിൽ നമ്മോട് സംവദിക്കുകയും രാഗം പാടുകയും ഒക്കെ ചെയ്യുന്ന ഒരു വ്യക്തി (യുങ്ങിന് Philemon) നമ്മുടെ ഗുരുവായിത്തീരുന്നു. ഋഷിദർശനം, ഗായത്രീദർശനം, ഗുരുവായൂരപ്പദർശനം, രാഗശ്രവണം ഇവയിലൂടെ ഓരോരുത്തരും ആ നിമിത്തങ്ങൾക്കു കാരണമായ ഗുരുവെ സ്വയം കണ്ടെത്തുന്നു. കുഞ്ഞിൽ അദ്വൈതമായി തന്മയീഭവിച്ചിരിക്കുന്ന ഈശ്വരത്വത്തിന്റെ കലാസൗന്ദര്യവും ശാസ്ത്രസൗന്ദര്യവും ആത്മസൗന്ദര്യവും, വളരുമ്പോൾ പലവിധം 'അനാവശ്യ ശബ്ദ'ങ്ങളാൽ നഷ്ടപ്പെടുന്നു. അതിനെ വീണ്ടും വീണ്ടെടുത്തുതരുന്ന വ്യക്തി (ജീവിതത്തിൽ) നമുക്ക് ഗുരുവായി ഭവിക്കുന്നു. (1) വിരുദ്ധമെന്ന് തോന്നുന്ന ഒരു മിഥുനം, (2) അവയുടെ സമത്വം, (3) മിഥുനങ്ങൾ ഏകീകരിക്കാൻ ശ്രമിക്കുമ്പോൾ ഉണ്ടാവുന്ന ഊർജ്ജംകൊണ്ട്, ഒരു മുറിയുടെ മൂലയിലിരിക്കുന്ന ദീപം മുറിയെ മുഴുവൻ പ്രകാശിപ്പിക്കുന്നപോലെ പ്രപഞ്ചത്തിനു മുഴുവൻ പുതിയൊരുണർവ്വ് ലഭിക്കുക. ഇതു മൂന്നും സൗന്ദര്യസങ്കല്പത്തിലുണ്ട്. ജൂൺ 8 2004 മുതൽ ജൂൺ 6 2012 വരെയുള്ള 8 വർഷങ്ങളിലെ ശുക്രന്റെ ഗ്രഹണം ഇത്തരമൊരു ഗ്ലോബൽ ബോധത്തിന്റെ മുന്നോടിയാണ്. 2012 മായൻ കലണ്ടറിന്റെ അവസാനമാണ്. 2005 (അതിൽനിന്ന് 7 വർഷം മുമ്പ്) ഇന്ത്യയിൽ കലിയുഗത്തിന്റെയും. ഒരു സംഗീതാവബോധത്തിന്റെ ശാന്തി ഈ വർഷങ്ങളിൽ ലോകമാകെ പരക്കട്ടെ!

രാഹുകേതു എന്നാൽ കാലസർപ്പം. വടക്കുഭാഗത്തെ ക്രാന്തിഭേദനബിന്ദു രാഹു (ജന്മം) തെക്കുഭാഗത്തെ (മുക്തി, ലയനം, മരണം) മാതൃകാഭേദതന്ത്രത്തിൽ ദേവി ശിവനോടു ചോദിച്ചു. രാഹു 'ചണ്ഡാല'നല്ലേ? പിന്നെങ്ങനെ ഗ്രഹണം പുണ്യകാലമാവും? ശിവൻ പറഞ്ഞു. "ദേവീ ഞാൻ നിന്നോട് ലയിക്കുന്ന ശിവശക്തി ലയനകാലമാണ് ഗ്രഹണം. രാഹു (കാലസർപ്പം) എന്ന ചണ്ഡാലൻ (മഹാഭിഷക് അഥവാ വൈദ്യൻ) ഞാനാണ്. നിന്റെ ഇടത്തുകണ്ണ് ചന്ദ്രൻ. ഞാൻ അതിനെ ചുംബിക്കുമ്പോൾ ഇടത്തു

നാഡി ഉണരുന്നു. ചന്ദ്രഗ്രഹണമുണ്ടാവുന്നു. വലത്തുകണ്ണിൽ ചുംബിക്കുമ്പോൾ വലത്തെ നാഡി ഉണരുന്നു; സൂര്യഗ്രഹണമുണ്ടാവുന്നു. നിന്റെ ലലാടത്തിലെ അഗ്നിയെ ചുംബിക്കുമ്പോൾ (സുഷുമ്നയുടെ അഗ്രം) സമീകൃതമായ വിഷുവത് എന്ന പുതുവർഷം/പുതുജന്മം ഉണ്ടാകുന്നു. പ്രിയേ, രാഹുവായ ഞാൻ നിന്നിലെ ത്രിഗുണങ്ങൾക്കും നാഥൻ. നിന്നിലെ സൂര്യനും ചന്ദ്രനും അഗ്നിക്കും എന്റെ സ്പർശം പുണ്യകാലമാണ്. ഇടത്തെ ചന്ദ്രനാഡിയും വലത്തെ സൂര്യനാഡിയും മദ്ധ്യത്തിലെ അഗ്നിയായ സുഷുമ്നയും മേരുദണ്ഡത്തെ (vertebral column) ചുറ്റി ഇരട്ടനാഗങ്ങളായി കിടക്കുന്നു. ഇഡപിംഗള (പ്രാണാപാനം) കൾക്കുപരി ദ്വാദശാന്തമായ സഹസ്രാരം (മസ്തിഷ്കം) ഉണ്ട്. ഇവയെ ഉത്തരായന, ദക്ഷിണായന, വിഷുവങ്ങളോടും അനാഹതത്തിൽ പ്രാണനെ കുംഭകം ചെയ്യുന്നത് ചന്ദ്രഗ്രഹണത്തോടും സഹസ്രാരത്തിൽ നിർത്തുന്നത് സൂര്യഗ്രഹണത്തോടും യോഗിയും ഭാരതത്തിലെ പുരാതനവൈദ്യശാസ്ത്രവും തന്ത്രവും താരതമ്യപ്പെടുത്തുന്നു. ഈ ജ്യോതിഷപരമായ തത്ത്വം തന്നെ സംഗീതത്തിലും രാഗചികിത്സയിലും ഉണ്ട്. ശുക്ലപക്ഷത്തിൽ ചന്ദ്രന്റെയും കൃഷ്ണപക്ഷത്തിൽ സൂര്യന്റെയും സ്വരങ്ങൾ ദിനത്തിന്റെ 60 നാഡികളെ (2.5 നാഡിവീതം) പോഷിപ്പിക്കുന്നു.

2.5 x 60 = 150 (വിഭാഗങ്ങൾ—രാഹുമാനം)

അതിന്റെ 1/2 = 75 + 1 = ധൂമകേതുകാലം.

2 ഡിവിഷൻ = 5° (2.5+2.5)

5° = ഒരു രാഗം. 72 രാഗം x 5 = 360° രാശിചക്രം.

സൂര്യൻ ചന്ദ്രസ്വരത്തിൽ ഉദിക്കണം; സൂര്യസ്വരത്തിൽ അസ്തമിക്കണം, ഇങ്ങനെ പ്രാണസഞ്ചാരം ക്രമീകരിച്ച ശുദ്ധരായ വ്യക്തികൾക്ക് ആത്മാവ് സ്വച്ഛന്ദമായി മനസ്സിൽ ഉദിക്കയാൽ പ്രപഞ്ചത്തെ സ്നേഹിക്കാനാവും (compassion). അന്ത്യകാലത്ത് ആത്മാവ് ആത്മാവിൽത്തന്നെ ലയനം പ്രാപിച്ച് ശിവശക്തിലയനമായ മുക്തി ലഭിക്കും. സ്വച്ഛന്ദതന്ത്രത്തിൽ യോഗി ശരീരത്തിന്റെ കോസ്മിക് അനാട്ടമിയുടെ അളവ് തരുന്നുണ്ട്. സുന്ദരമായ ത്രിപുരസുന്ദരി കുടിയിരിക്കുന്ന ശരീരത്തിൽ സൗന്ദര്യബോധമുള്ള ഒരു മനസ്സിൽ സ്വച്ഛന്ദമായി സ്വാഭാവികമായുണർന്ന സ്വരങ്ങളിലെ വർണ്ണഭംഗി ശുദ്ധി, സാന്ത്വനശേഷി ഇവയാണ് നാദലയയോഗത്തിന്റെ ഒരുഭാഗം മാത്രമായ രാഗചികിത്സ ഉപയോഗപ്പെടുത്തുന്നത്. അഭിനവഗുപ്തനും മറ്റു തന്ത്രകാരന്മാരും വിശദീകരിച്ച സൗന്ദര്യസങ്കല്പവും രസസിദ്ധാന്തവും ആണ് ഇതിൽ ഉപയോഗിക്കുന്നത്. ഇതിനെ പാശ്ചാത്യവൈദ്യശാസ്ത്രത്തിന്റെ മാർക്വാർഡ്റ്റ് മോഡലിനോട് താരതമ്യപ്പെടുത്തുന്നത് രസകരമാണ്. ചന്ദ്രസൂര്യ നാഡികളുടെ അഗ്നിയെ ജാതവേദസ്സായി ആവാഹിക്കുന്ന ശ്രീസൂക്തം ഈ സുവർണ്ണനിയമത്തിന്റെ രസസിദ്ധാന്തം തന്നെ.

ആർദ്രാം പുഷ്കരിണീം പുഷ്ടിം പിംഗലാം പത്മമാലിനീം
ചന്ദ്രാം ഹിരണ്മയിം ലക്ഷ്മിം ജാതവേദോമ ആവഹഃ
ആർദ്രാം യഃ കരിണീം യഷ്ടിം സുവർണ്ണാം ഹേമമാലിനീം
സൂര്യാം ഹിരണ്മയിം ലക്ഷ്മിം ജാതവേദോ മ ആവഹഃ

ഓം

## ഉപസംഹാരം

ശാസ്ത്രഗവേഷണം ഒരു ഉപാസനയാണ്; തപസ്സാണ്, ധ്യാനമാണ്, ഒരു സത്യാന്വേഷണമാണ്. ശ്രദ്ധയോടും നിഷ്ഠയോടും കൂടിയ നിരീക്ഷണം ആവശ്യപ്പെടുന്ന ഒന്ന്.

ശ്രദ്ധാപൂർവ്വം നിരീക്ഷണം — പുറംലോകത്തെ (സ്ഥൂലപ്രപഞ്ചത്തെ)
— അകംലോകത്തെ (സൂക്ഷ്മപ്രപഞ്ചത്തെ)

ഇങ്ങനെ സ്ഥൂലസൂക്ഷ്മങ്ങളായ പ്രപഞ്ചങ്ങളെ ഭക്തിശ്രദ്ധകളോടെ നിരീക്ഷണം ചെയ്യുന്ന തപസ്സ് വെറുമൊരു ഗവേഷണമാർഗ്ഗം മാത്രമല്ല, അത് ഒരുവിധം ജീവിതരീതിയും ചിന്താരീതിയുമാണ്. ഭാരതത്തിന്റെ തനതായ ഈ ഗവേഷണശൈലിയിൽ, ചിന്തയും ജീവിതവും ശാസ്ത്രവും കലയും ഒന്നായിത്തീരുന്നു.

ഒരു ശാസ്ത്രത്തിന് ഒരു പ്രശ്നത്തെ പഠിക്കാൻ പ്രത്യേക മാർഗ്ഗങ്ങളുണ്ട്. കണ്ടതും അനുമാനിക്കപ്പെട്ടതും (സ്ഥൂലവും സൂക്ഷ്മവും) താരതമ്യപ്പെടുത്തേണ്ടതുണ്ട്, അവയിൽനിന്ന് ചില കണ്ടെത്തലുകളുണ്ട്, പ്രവചനങ്ങളുണ്ട്. കണ്ടെത്തലുകളും പ്രവചനങ്ങളും പലപ്പോഴും ബാഹ്യേന്ദ്രിയങ്ങളാൽ കാണുന്ന സ്ഥൂലപ്രപഞ്ചസംബന്ധികൾ ആവണമെന്നില്ല. ഉപബോധം എന്നോ (subsensory level) ബോധാതീതം എന്നോ (super sensory) വിളിക്കാവുന്ന കണ്ടെത്തലുകളും പ്രവചനങ്ങളും ഐൻസ്റ്റൈനെപ്പോലെയോ യുങ്ങിനെപ്പോലെയോ ഉള്ള പ്രതിഭാശാലികൾ നടത്താറുണ്ട്.

ശ്രദ്ധയുള്ളവർക്കേ ജ്ഞാനം ലഭിക്കൂ (ശ്രദ്ധാവാൻ ലഭതേ ജ്ഞാനം). ചിത്തവൃത്തിനിരോധമാണ് ശ്രദ്ധ. ഹോമിയോസ്റ്റാസിസ്/മസ്തിഷ്കത്തിന്റെ തെർമോസ്റ്റാസിസ് എന്നൊക്കെ വിളിക്കാവുന്ന ഒരു ആന്തരികാവസ്ഥയിലാണ് ശ്രദ്ധ വർദ്ധിക്കുക. ചിത്തക്ഷോഭമുണ്ടെങ്കിൽ ശ്രദ്ധ ഉണ്ടാവില്ല. ജ്ഞാനം ലഭിക്കയില്ല. ചിത്തക്ഷോഭമെന്നാൽ പുറത്തു പ്രകടിപ്പിക്കുന്ന കോപമല്ല. (അത് പലപ്പോഴും ഒരു അഭിനയമാവാം.) ഏറെക്കാലമായി അടക്കിവെച്ച വികാരങ്ങളാണ് ചിത്തക്ഷോഭമുണ്ടാക്കുന്നത്. സംസാരജീവിതമാണ് ഇത്തരം ചിത്തക്ഷോഭകാരണം. ഒരു വ്യക്തി സംസാരത്തിലിരുന്നും ചിത്തവൃത്തിനിരോധം നേടി, ശ്രദ്ധാപൂർവ്വം ജ്ഞാനമാർജ്ജിച്ചു എന്നുവന്നാൽ മാത്രമേ, താമരയിലയിലെ ജലകണം പോലെ സംസാരം ആ വ്യക്തിയെ സ്പർശിച്ചില്ല എന്നു പറയാനാവൂ. ഇങ്ങനെ ഒരു ജീവിതത്തിന് ഒരാളെ സഹായിക്കുന്ന നിരവധി മാർഗ്ഗങ്ങളിൽ അതിപ്രധാനവും ഉത്തമവുമാണ് സംഗീതം. ശ്രദ്ധാപൂർവ്വമായ സംഗീതോപാസനകൊണ്ട് സമത്വം യോഗം ഉച്യതേ എന്ന് ഗീതയിൽ പറയപ്പെട്ട അവസ്ഥ സാധിക്കും. മനസ്സ് ശാന്തമായിരിക്കയാൽ ശ്രദ്ധാപൂർവ്വം സാഹിത്യത്തിലും കലകളിലും ശാസ്ത്രത്തിലും നിരീക്ഷണഗവേഷണങ്ങൾ നടത്താൻ ഇതു സഹായിക്കും. അതലാന്ത സമുദ്രംപോലെ അത്യന്തപ്രചലിതാവസ്ഥയിലിരിക്കുന്ന ചിത്തക്ഷോഭമുള്ള മനസ്സിൽ സത്യസൂര്യന്റെ പ്രതിബിംബം കാണുകയില്ല. ശാന്തമായ തടാകംപോലെ തിരയൊഴിഞ്ഞ ചിത്തസമുദ്രത്തിൽ സത്യസൂര്യൻ പ്രതിബിംബിച്ച് സുവർണ്ണപ്രഭചൊരിയുന്നു. ഈ സത്യാനുഭവത്തിന് എന്നെ

സഹായിച്ചത് കുഞ്ഞുന്നാൾ മുതൽ ഞാൻ സ്നേഹിച്ചുപോന്ന സംഗീത മാണ്.

ആയുർവേദത്തിൽ അപസ്മാരാദി മനോരോഗങ്ങൾ ദുർഭൂതങ്ങൾ ഉണ്ടാക്കുന്നതാണെന്നും, ആമം കൊണ്ടുണ്ടാവുന്നതാണെന്നും പറയും. ഭൂതം എന്ന വാക്കിന് evil spirit എന്ന് ഇംഗ്ലീഷുകാരന്റെ ഭാഷ കടമെടുത്ത് ഒട്ടേറെ കാലമായി ആയുർവ്വേദത്തെ നാം സ്യൂഡോസയൻസ് ആക്കുന്നു. ഇന്ത്യൻ ഭാഷകളിൽ ഭൂതത്തിന് രണ്ടർത്ഥമുണ്ട്. (1) പഴയ ജീവിതം (ഈ ജന്മത്തിലെയും, മറുജന്മങ്ങളിലെയും) (2) പഞ്ചഭൂതങ്ങൾ പഴയ ജീവിത ത്തിലെ ചില ജീവിതരീതികളുടെ ഫലമായി ആമം (dysmetabolic state) ഉണ്ടായി പഞ്ചഭൂതങ്ങളെ ദുഷിപ്പിച്ചതുകൊണ്ട് ഉണ്ടാവുന്നതാണ് അപസ്മാ രാദിമനോരോഗങ്ങളും ചിത്തക്ഷോഭവും ഒക്കെ. ഇങ്ങനെ ദുഷിച്ച ആമം സബ്ഡ്യൂറൽ സ്പേസിൽ ശേഖരിച്ചുകിടപ്പുണ്ട്. അതിനെ ട്രിഫൈൻ ചെയ്ത് കളയുന്നരീതി ആയുർവ്വേദത്തിൽ (ഇന്ത്യയിലും മായൻ സിവിലൈസേഷ നിലും ഒക്കെ) പണ്ടേ ഉണ്ട്. ഇന്നത് ചെയ്യുന്നത് ന്യൂറോസർജ്ജറിക്കാരാണ്.

ചിത്തക്ഷോഭമേ ഇല്ലാതെ, ആമംകൊണ്ട് പഞ്ചഭൂതം ദുഷിപ്പിക്കാതെ, ഒരു ജീവിതരീതിയായി ആയുർവ്വേദത്തെ സ്വീകരിച്ചവരാണ് നാദലയയോ ഗവും സാമസംഗീതവും 'ശാന്ത'മായ ഒരാന്തരികജീവിതത്തിനുവേണ്ടി ആവി ഷ്കരിച്ചവർ. ഓരോ മനുഷ്യനും അവന്റേതായ ഒരു ബയോകെമിക്കൽ വ്യക്തിത്വം ഉണ്ട്. നമ്മുടെ ശരീരം ധാതു(പഞ്ചഭൂത)സംഘാതമാണ്.




ധാതുക്കൾ പ്രസാദഭൂതമായി, പ്രസാദമുഖമായി രസത്തിലേക്ക് അയനം ചെയ്യുന്നവർക്കുമാത്രമേ പൂർണ്ണമായി രസാനുഭവം സാധ്യമാവൂ (രസം ബ്രഹ്മാനന്ദ സഹോദരഃ). ഇത്തരം മഹാരസികർ 'നിരാമയ'രായി ഈശ്വരതന്മയത നേടുന്നു. വെറും മലഭൂതമായ ധാതുക്കളോടെ ആമായന മുഖമായി സഞ്ചരിക്കുന്നവർ രോഗികളായി (നിരാമയം x ആമയം) തീരുന്നു. ഇത്തരക്കാരുടെ ധാതുക്കളെ പ്രസാദഭൂതമാക്കാൻ നിരാമയരായ പ്രസാദ മുഖർ (നിരാമയർ) സംഗീതത്തിലൂടെ ശ്രമിക്കുന്നു. "പ്രസാദം അധിഗച്ഛതി" എന്ന് ഗീത പറയുന്നത് നിരാമയരായി രസാനുഭവം നേടിയവരെക്കുറിച്ചാണ്.

ധാതുപ്രവാഹം സ്രോതസ്സുകളിലൂടെയാണ്. പ്രവാഹം എന്നുപറയുമ്പോൾ ഗതിശീലമാണ്. ഗതിശീലമായി ഇടതടവില്ലാതെ ധമനി, സിര, സുഷിരം, നാഡി മുതലായ സ്രോതസ്സുകളിലൂടെ പഞ്ചഭൂതസംഘാതമായി ഊർജ്ജം പ്രവഹിക്കുമ്പോൾ മനുഷ്യർ നിരാമയരായി പ്രസാദരൂപികളായിരിക്കുന്നു. ഇതിന് എവിടെയെങ്കിലും ഒരു തടസ്സം വന്നാൽ ആ പ്രത്യേക ഭാഗത്ത്, പ്രത്യേക അവയവത്തിൽ രോഗം ഉണ്ടാവുന്നു. കോശത്തിൽനിന്ന് കോശത്തിലേക്കുള്ള അയോണിക്ക് ചാനലുകൾപോലും ഗതി (Transmission, Transduction, Communication) നടക്കുന്ന സ്രോതസ്സുകളാണ്. അവയെല്ലാം തുറന്ന്, സ്നേഹം, സാന്ത്വനം, ദയാമസൃണമായ പെരുമാറ്റം, സംഗീതം, കരുണാസ്പർശം എന്നിവയിലൂടെസംവദിക്കുകയാണ് ഒരു രാഗചികിത്സകൻ ചെയ്യുന്നത്. ഭിഷക്കും ഭേഷജവും രസവും രസായനവുമായി പ്രവർത്തിക്കാൻ ആദ്യം സ്വയം തയ്യാറെടുപ്പു നടത്തണം. രാഗചികിത്സയ്ക്കുവേണ്ടി, രാഗചികിത്സകൻ സ്വയം തപസ്സുചെയ്ത് പ്രസാദമുഖനാവണം.

ധാതുപ്രസാദം ഉള്ളവരിലേ 'ശക്തി' വാഴുകയുള്ളു ശക്തിയും ബലവും ഇല്ലാതെ ഒരു കർമ്മവും സാദ്ധ്യമല്ല. ആത്മവിചാരത്തിനും ഇന്ദ്രിയബലത്തിനും ധാതുപ്രസാദം വേണം എന്ന് ശ്രീസൂക്തം മനനം ചെയ്തറിയുക. എല്ലാ ഓഷധിവനസ്പതികളും അന്നപൂർണ്ണേശ്വരിയായ പ്രകൃതിയുടെ വരദാനമായി നമുക്കു ലഭിച്ച അന്നമാണ്. ഓഷ എന്ന വാക്കിന് പ്രകാശമെന്നും നാദമെന്നും (ഓശ) അർത്ഥമുണ്ട്.

പ്രകാശം = Light.

നാദം = പ്രാണൻ (Sound).

സൂര്യപ്രകാശം നേരിട്ട് വലിച്ചെടുത്ത് സ്വയം അന്നം സൃഷ്ടിക്കുന്ന (Photosynthesis)വരാണ് ഓഷധിവനസ്പതികൾ. ഈ പ്രകാശരൂപികളിലാണ് ഗന്ധർവ്വ (നാദം, ഗന്ധം) അപ്സരസ്സു (രൂപം, ജലം)കളുടെ വാസമെന്ന് വേദം പറയുമ്പോൾ അതിൽ അതിമനോഹരമായ സൗന്ദര്യബോധവും, സൂക്ഷ്മമായ ശാസ്ത്രബോധവുമുണ്ട്. ഇതിന്റെ സൃഷ്ടിയാണ് സംഗീതം. 8 തുള്ളി പരഓജസ്സും (പരാശക്തി) 1/2 അഞ്ജലി അപരഓജസ്സും (അപരാശക്തി) ഒരു വ്യക്തിക്ക് ത്രിദോഷസാമ്യത്തോടെ, സ്രോതസ്സുകൾ അടയാതെ നിരാമയനായി ജീവിച്ചിരിക്കാൻ വേണം. അര അഞ്ജലി അപരഓജസ്സ് നമുക്ക് തരുന്നത് സസ്യങ്ങളാണ് (ഓഷധി വനസ്പതി). (8 തുള്ളി പരഓജസ്സ് നമ്മുടെ സൂക്ഷ്മമായ ആത്മശരീരംതന്നെയാണ്.) അന്നപൂർണ്ണേശ്വരിയായ പ്രകൃതി അന്നംകൊണ്ട് നമ്മുടെ സ്ഥൂലശരീരം സൃഷ്ടിച്ചത് ധർമ്മാനുഷ്ഠാനത്തിനാണ്. ശരീരമാദ്യം ഖലുധർമ്മസാധനം. ധാതുപ്രസാദമുള്ളവർ നമ്മുടെ ആത്മാവിന്റെ മഹിമാനം ചൈതന്യസാഗരരൂപത്തിൽ 'സ്വയംപ്രഭ'മായി ദർശിക്കുന്നു; അവനവനിലെ ഈശ്വരചൈതന്യം കാണുന്നു. 'നാദലയയോഗ'മെന്ന സംഗീത ഉപാസന ഇതിന്നുള്ളതാണ്.

കോസ്മിക് ഊർജ്ജം എന്ന വിരാട് രൂപമാണ് നാരായണൻ (നാരം അഥവാ ജലത്തിൽ അയനം ചെയ്യുന്നവൻ).

ജൈവോർജ്ജം എന്ന സ്വരാട് രൂപമാണ് നരൻ—ഈ അഗ്നി ആഹരിക്കുന്നതിനെ വിഭജിച്ച് ധാതുരൂപമാക്കുന്നു (വിഭജതിഷ്ടാഹാരം).

സൂര്യോർജ്ജം → അന്നം → ധാതു (Ionic State) → സംഘാതം (Solid State) → ദ്രവ്യം (കൃഷ്ണം/രയി) കാർബൺ ഉള്ളത്.

അയോണിക് അവസ്ഥയിൽ ചിന്മയമായ സുവർണ്ണസാഗരമായി കാണുന്നത് ദ്രവ്യമായി കൃഷ്ണരൂപത്തിലും കാണുന്നു. നാരായണൻ (സുവർണ്ണ) നരനോട് (കൃഷ്ണ) ചേർന്നതാണ് മനുഷ്യശരീരമുൾപ്പെടെ സർവ്വ ചരാചരവും.

സൂക്ഷ്മോർജ്ജം ലഘുത്വത്താൽ മുകളിലേക്ക് ഉയരുന്ന (ഉദാനൻ) ശീലമുള്ളതാണ്. ഉദ്ഗീഥം പാടുന്ന ഗായകർ ചിദ്രൂപമായ സ്വരത്തെ (സുവർണ്ണ) ഉപാസിക്കുന്നു. ദ്രവ്യം ഗുരുത്വത്താൽ താഴേക്ക് ആകർഷിക്കുന്ന ഭൂമിയാണ് (അപാനൻ-ഭൂമി-സംസാരം) 'ഗുരു', ഈ ഭൂമിയുടെ ആകർഷണ സ്വഭാവമുള്ള കൃഷ്ണമാണ്. ഗുരുഭക്തി (കൃഷ്ണഭക്തി)യോടെ ഈ പഞ്ചഭൂതാത്മക പ്രപഞ്ചത്തിൽ ജീവിച്ചുകൊണ്ട് സ്വരവർണ്ണോപാസനയുടെ അതീന്ദ്രിയലോകത്തിലേക്ക് സ്വയം ഉയർത്തുകയും മറ്റുള്ളവരെ ഉയർത്തുകയും ചെയ്യുന്നവരാണ് സ്വരോപാസകരും നാദോപാസകരുമായ നല്ല ഗായകർ. ജലം, വായു, അഗ്നി, ആകാശം, പൃഥ്വി എന്നിവയുടെ സമവായമായ ശരീരത്തിൽ 'സമാന'വായുവായി സർവ്വസ്രോതസ്സുകളിലൂടെയും അവയെ സമമായി പ്രവഹിപ്പിക്കുന്ന സാമഗായകരാണവർ. വേദങ്ങളിൽ ഞാൻ സാമവേദമെന്ന് പറഞ്ഞ വിഷ്ണുവിന്റെ പ്രതിപുരുഷർ. നിത്യനിരാമയമായ ഈശ്വരചൈതന്യമുള്ളതുകൊണ്ടാണ് ത്യാഗരാജരും ജ്ഞാനസംബന്ധരും മഹാവൈദ്യനാഥനും പാടിയപ്പോൾ മരിച്ചവർപോലും എഴുന്നേറ്റുവന്നത്.

സദ്വൃത്തരായി, സ്വാദ്ധ്യായശീലരായി 'ധ്യാനം ജ്ഞാനം' എന്നു മാത്രം നിഷ്ഠാപൂർവ്വം ജീവിക്കുന്നവർ (ഗൃഹസ്ഥാശ്രമത്തിലായിരുന്നാലും) സന്ന്യാസിമാരാണ്. ഇങ്ങനെയുള്ളവരിൽ ത്രിദോഷസമീകരണംകൊണ്ട് ബ്രഹ്മവർച്ചസം ജ്വലിക്കുന്നു. ബ്രഹ്മവർച്ചസം എന്നാൽ "തേജഃ ശരീരസ്ഥാ ദീപ്തിഃ ഉജ്ജ്വലത്വം പ്രാഗത്ഭ്യം". ശരീരസ്ഥമായിരിക്കുന്ന തേജസ്സ്, ദീപ്തി, ഉജ്ജ്വലത്വം, പ്രാഗത്ഭ്യം—ഇപ്രകാരം ബ്രഹ്മവർച്ചസ്സോടെ തേജസ്വികളായി സദ്വൃത്തരായി ജീവിക്കുന്ന. ഗായകരുടെ നാദത്തിൽ വൈഷ്ണവചൈതന്യമുണ്ട്.

ശാസ്ത്രബോധവും സൗന്ദര്യബോധവും ആത്മീയമായ ബ്രഹ്മവർച്ചസവും സമഞ്ജസമായി സമ്മേളിച്ച ഗന്ധർവ്വനാദത്തിന്റെ അനന്തസാദ്ധ്യതകളെ എന്റെ applied (Innovative) and transformative research-ൽ ഉപയോഗിക്കാൻ സാധിച്ചതിൽ ധന്യതയുണ്ട്. വരും തലമുറകളിലെ സംഗീതജ്ഞർക്കും സംഗീതരസികർക്കും വേദന അനുഭവിക്കുന്ന കോടാനുകോടി ജീവജാലങ്ങൾക്കുമായി ഈ ചെറിയ സംരംഭം സമർപ്പിക്കുന്നു.

## 1
# കാർഡിയോളജി

ദക്ഷിണേന്ത്യൻ ക്ലാസിക്കൽ സംഗീതത്തിന് രക്തസമ്മർദ്ദം, വേദന, ഇന്നത്തെ ജനജീവിതത്തിന്റെ ഒരു ഭാഗമായിത്തീർന്നിട്ടുള്ള tension, anxiety, others എന്നിവ കുറയ്ക്കാൻ സാധിക്കും. ഹൃദ്രോഗത്തിന് കാരണമായിക്കരുതുന്ന Modifiable factors-ൽ ഇവ പ്രധാനമാണ്. ചികിത്സയിലും ഹൃദ്രോഗം വരാതെ തടുക്കുന്നതിനും ഇതുകൊണ്ട് സാധിക്കും. മാത്രമല്ല, സംവേദനം വർദ്ധിപ്പിക്കുന്നതുവഴി ബന്ധങ്ങൾ ഗാഢമാക്കാനും ഹോസ്പിറ്റലിൽ ഡോക്ടർ/രോഗി/ജീവനക്കാർ എന്നിവർക്ക് വരുന്ന stress കുറയ്ക്കാനും സാധിക്കുകയാൽ ഹോസ്പിറ്റൽ ജീവിതം കുറെക്കൂടി സഹനീയമാവും. മ്യൂസിക് റിസർച്ചും, മ്യൂസിക് തെറാപ്പി റിസർച്ചും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. എന്നാൽ അവ രണ്ടും ഒന്നല്ല. രാഗരൂപങ്ങൾ, അവയുടെ സൂക്ഷ്മവ്യത്യാസങ്ങൾ, അതു ശരിയായോ ഇല്ലയോ എന്നതുകൊണ്ടുള്ള പ്രശ്നങ്ങൾ—ഇതിലാണ് മ്യൂസിക്കോളജിസ്റ്റിന്റെ ശ്രദ്ധ മുഴുവൻ. ഒരു രാഗം/സംഗീതം കൊണ്ട് ശരീരത്തിൽ എന്തു മാറ്റം വരും എന്ന് നിരീക്ഷിക്കുകയാണ് ബേസിക് സയൻസിലെ റിസർച്ചുകാർ. എന്നാൽ മ്യൂസിക് തെറാപ്പിസ്റ്റ് തന്റെ രോഗിയുടെ മനസ്സിലും ശരീരത്തിലും ജീവിതത്തിലും പെരുമാറ്റത്തിലും എങ്ങനെ സംഗീതം സാന്ത്വനവും ആനന്ദവും ആരോഗ്യവും തിരിച്ചുകൊണ്ടുവരുന്നു എന്നതിന് മുൻതൂക്കം കൊടുക്കുന്നു. ഹോസ്പിറ്റൽ കേന്ദ്രീകൃത ചികിത്സയിൽനിന്ന് പേഷ്യന്റ് കേന്ദ്രീകൃത ചികിത്സയിലേക്ക് ആധുനിക വൈദ്യശാസ്ത്രം മുന്നേറുന്ന ഈ ഘട്ടത്തിൽ, ഈ അവസാനം പറഞ്ഞതാണ് രോഗികളും, ബന്ധുക്കളും, ഡോക്ടർമാരും കൂടുതൽ ഉറ്റുനോക്കുന്ന ഘടകം. ഈ വിഭാഗക്കാരെല്ലാം ഒരു ടീം ആയി പങ്കെടുക്കുന്ന ഇന്ത്യൻ രാഗചികിത്സയിൽ രാഗം അലോപ്പതി ചികിത്സയുടെ ഒരനുബന്ധമായിട്ടല്ല, ഒരു ഹോളിസ്റ്റിക് ചികിത്സാരീതിയായിട്ടാണ് ഉപയോഗിക്കുന്നത് എന്ന് ആദ്യമേ പറയട്ടെ. രോഗിയുടെയും ബന്ധുക്കളുടെയും അവരുടെ ആരോഗ്യസംരക്ഷണത്തിൽ തത്പരരായ എല്ലാവിധ ചികിത്സാസമ്പ്രദായക്കാരുടെയും (യോഗ, ആയുർവ്വേദം, ഹോമിയോപ്പതി) സഹകരണത്തോടെ, ആധുനിക അലോപ്പതിസമ്പ്രദായത്തിന്റെ റിസർച്ച് മെത്തേഡുകളും, ഇന്ന് ലഭ്യമായ investigations-ഉം ഉപയോഗിച്ചു ചെയ്യുന്ന ഒരു ഹോളിസ്റ്റിക് സമീപനമാവണം എന്നർത്ഥം.

1980-ൽ ഹാൻസും 1992-ൽ ബേസണും ഹൃദയതാളക്രമീകരണത്തിന് ഒരു പേസ്മേക്കർ ആയി സംഗീതത്തെ ഉപയോഗിക്കാമെന്ന് തെളിയിച്ചു.

1994-ൽ കരൺ അല്ലനും ജിംബ്ലാസ്കോവിയും ഓപ്പറേഷൻ തിയേറ്ററിൽ സംഗീതം ഉപയോഗിച്ചാൽ വേദന കുറയ്ക്കാം, പാർശ്വഫലങ്ങൾ കുറയ്ക്കാം, ഹോസ്പിറ്റൽ വാസത്തിന്റെ സമയം കുറയ്ക്കാം (അങ്ങനെ ഹോസ്പിറ്റൽ ചെലവും!) എന്നു തെളിയിച്ചു. ഡ്യൂക്ക് ഹാർട്ട് സെന്ററിൽ രോഗികൾക്കെല്ലാം സംഗീതചികിത്സ കൊടുക്കുന്നുണ്ട്. ഈ പ്രശസ്ത സ്ഥാപനം താഴെ പറയുന്നത് റിപ്പോർട്ടു ചെയ്യുന്നു.

1. ഹോസ്പിറ്റൽ വാസം കൊണ്ടുള്ള പാർശ്വഫലങ്ങൾ (tension, anxiety) ഇല്ലാതാവുന്നു.
2. കൂടുതൽ സംവേദനം—രോഗികൾ തങ്ങളുടെ പ്രശ്നങ്ങൾ തുറന്നു പറയുന്നു.
3. ആത്മവിശ്വാസം വർദ്ധിക്കുന്നു. അതിനാൽ ജീവിതത്തിന്റെ മൂല്യം കൂടുന്നു.
4. ഹൃദയമിടിപ്പ് ക്രമീകരിക്കുന്നു.
5. ശ്വാസോച്ഛ്വാസം (respiratory rate) ക്രമീകരിക്കുന്നു.
6. രക്തസമ്മർദ്ദം കുറയ്ക്കുന്നു.
7. ട്രഡ്മിൽ, ഇന്റൻസീവ് കെയർ യൂണിറ്റിലെ വാസം—എന്നിവയിൽ സംഗീതം കൊടുത്തുനോക്കിയപ്പോൾ ഈ ഫലങ്ങൾ നിരീക്ഷിക്കാനായി.

ഇത്തരം റിസർച്ചുകൾ ഇന്ത്യൻ സംഗീതം ഉപയോഗിച്ച് എല്ലാ ആസ്പത്രികളിലും നടപ്പാക്കാവുന്നതേയുള്ളൂ.

താഴെപ്പറയുന്ന പാരമീറ്ററുകൾ അളക്കുവാൻ സാധിക്കുമെങ്കിൽ നന്ന്.

1. Breath frequency (Bf)
2. Heart frequency
3. Systolic and diastolic Blood pressure
4. Mean arterial pressure
5. Pulse pressure
6. Minute volume of blood circulation index of vegetative equivalence according to Hildenbrought & Vegetative index according to Kerdo.
7. Electro Cardiogram (ECG)
8. Anxiety Index using Hamilton s Score (HARS)/അല്ലെങ്കിൽ ജർമ്മൻ മ്യൂസിക് അക്കാദമി സ്കോർ ഉപയോഗിക്കാം.
9. Pain score
10. Laboratory parameters

എല്ലാം ചെയ്യാൻ സാധിക്കാത്ത കേന്ദ്രങ്ങളിൽ കഴിയുന്നത്ര ചെയ്ത്, അത്രയും ഡാറ്റാ കൃത്യമായി സൂക്ഷിക്കുക (പില്ക്കാല സർവ്വേകൾക്കു കൂടി ഉതകുന്ന വിധം).

പാരമീറ്ററുകൾ സംഗീതം കൊടുക്കുന്നതിനു മുമ്പും, കൊടുക്കുമ്പോഴും, കൊടുത്തശേഷവും എടുക്കണം. ഡാറ്റാ സ്റ്റാറ്റിസ്റ്റിക്കൽ അനാലിസിസ്സിനു വിധേയമാക്കണം. ഇന്ത്യയിൽ മ്യൂസിക് തെറാപ്പി ഒരു ശാസ്ത്രീയ

സംരംഭമെന്ന നിലയിൽ പുതിയതാകയാൽ ഇക്കാര്യങ്ങളിൽ ശ്രദ്ധ വയ്ക്കുന്നത് പില്ക്കാലത്തെ റിസർച്ചിനും, വികസനത്തിനും അത്യാവശ്യമാണ്.

ധമനികൾ അടഞ്ഞ് പ്രവർത്തനരഹിതമാകുന്നത് (atherosclorosis) കൊണ്ടുണ്ടാവുന്ന രോഗങ്ങൾക്ക് സംഗീതംകൊണ്ട് ഫലമുണ്ടാവുന്നത് അത് നാദലയ 'യോഗ'ത്തിന്റെ ഭാഗമാകയാലാണ്. യോഗം പ്ലാസ്മ ഫൈബ്രിനോലിറ്റിക്ക് ആക്ടിവിറ്റി (FA) കൂട്ടും. ഫൈബ്രിനോജൻ കുറയ്ക്കും. APTT, പ്ലേറ്റ്ലറ്റ് അഗ്രിഗേഷൻ സമയം എന്നിവ ദീർഘിപ്പിക്കും. പ്ലേറ്റ്ലറ്റ് സംഖ്യ, ഹീമോഗ്ലോബിൻ, ഹെമറ്റോക്രിറ്റ് എന്നിവയിൽ വ്യത്യാസം വരുത്തും. (J. of IAPM - Vo. 48 No.1 Page 72, 2005) ഈ ഫലങ്ങൾ നാദലയയോഗത്തിലും ഉണ്ടാവുന്നുണ്ട്. ശ്രീമതി മംഗളം നടരാജൻ എന്ന സ്ത്രീ ചെന്നൈയിൽവെച്ച് യേശുദാസിന്റെ ഒരു കച്ചേരി കേട്ടപ്പോൾ, തനിക്ക് സർജ്ജറി കൂടാതെ തന്നെ ഹൃദയധമനികൾ തുറന്നതായും രോഗം സുഖപ്പെട്ടതായും റിപ്പോർട്ടു ചെയ്തിരുന്നു. ഇത്തരം അനുഭവങ്ങളെ 'സങ്കല്പ'മെന്നും 'വിശ്വാസ'ചികിത്സ എന്നും പറഞ്ഞ് തള്ളിക്കളയുന്നതാണ് അശാസ്ത്രീയം. ശാസ്ത്രബുദ്ധിയോടെ സമീപിച്ചാൽ മനുഷ്യർക്ക് ഉപകാരമുള്ള വല്ലതുമൊക്കെ കണ്ടെത്താൻ സാധിക്കും. അതിനാൽ പലവിധ രോഗങ്ങളിൽ രാഗചികിത്സ ഉപയോഗിക്കാനും, ഡാറ്റ ശേഖരിക്കാനും, തങ്ങളുടെ രോഗികൾക്ക് ഗുണനിലവാരമുള്ള ഒരു ജീവിതം (Quality life) കൊടുത്തു എന്ന ആനന്ദം അനുഭവിക്കാനും ഡോക്ടർമാർ എല്ലാവരും മുന്നോട്ടുവരേണ്ടതാണ്.

ധമനികൾ പ്രവർത്തിക്കുന്നത് ഓട്ടോണോമിക് (സിംപതറ്റിക്ക്, പാരസിംപതറ്റിക്ക്) ഇനർവേഷൻ കൊണ്ടാണ്. സംഗീതം കൊടുക്കുമ്പോൾ ഈ നാഡികൾ പ്രവർത്തിക്കുന്നു (മനുഷ്യന്റെ ജാഗ്രദ് ബോധത്തിന് നിയന്ത്രണമില്ല ഈ നാഡീപ്രവർത്തനത്തിൽ എന്ന് ഓർക്കുക), വികസിക്കുന്നു. 24-65 വയസ്സുവരെ പ്രായമുള്ളവരുടെ മൈഗ്രേൻ (tension headache) ഇങ്ങനെ ശമിപ്പിക്കാം. ബെലോ റഷ്യൻ സ്റ്റേറ്റ് മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഇത്തരം ഒരു പരീക്ഷണം നടത്തി. (അലക്സെൽ ഷെമാഗൊനോവ്, വാലന്റീന സെഡോറെന്റോ—2000. സയന്റിഫിക് മ്യൂസിക് തെറാപ്പി). SSO (Slow Spontaneous Occillation) TCD (Transcranial Doppler Sound) കൊണ്ടാണ് ഈ പ്രവർത്തനം അളക്കുന്നത്. ഒരു മിനുട്ടിൽ 3-9 ആവർത്തനമുള്ള SSO തരംഗങ്ങളെ M തരംഗമെന്നും, 0.5-2 ആവർത്തനമുള്ളവയെ B തരംഗമെന്നും പറയും. ഇവയെയാണ് TCD കണ്ടെത്തി റെക്കോർഡു ചെയ്യുക. ചെറുതും മദ്ധ്യമവുമായ (Small and medium sized arteries) രക്തക്കുഴലുകളുടെ കൃത്യമായ സങ്കോചവികാസം കൊണ്ട് അവയുടെ വ്യാസം വ്യത്യസ്തമാകുന്നു. ഇതാണ് SSO തരംഗങ്ങളെ സൃഷ്ടിക്കുന്നത്. SSO സ്പെക്ട്രത്തിൽ 4 റിഥം വച്ച് 4 ഗ്രൂപ്പുകളുണ്ട്.

A = 0.01 to 0.02 Hz
B = 0.02 to 0.033 Hz
C = 0.66 - 0.09 Hz
D = 0.091 - 0.15 Hz

ഏതു രാഗം, ഏതു ശബ്ദം ഈ തരംഗങ്ങൾ ഉണ്ടാക്കുന്നു? ഏത് ഫലപ്രദമായി രോഗത്തിൽ ഉപയോഗിക്കാനാവുന്നു? ഇതെല്ലാം ചെറിയ ചെറിയ പ്രൊജക്ടുകളായി വിവിധ ആസ്പത്രികളിൽ (Doppler ഉണ്ടെങ്കിൽ) ചെയ്തു നോക്കാവുന്ന പ്രൊജക്ടുകൾ ആണ്. റിസർച്ചിലും ചികിത്സയിലും രോഗപ്രതിരോധത്തിലുമുള്ള അനന്ത സാദ്ധ്യതകൾ വെച്ച് സംഗീതചികിത്സയെ മനുഷ്യനന്മയ്ക്കുള്ള ഒരു ദൈവികവരമായും ശാസ്ത്രാധിഷ്ഠിതമായും ഉപയോഗിക്കാൻ വൈദ്യസമൂഹത്തിനു സാധിക്കും.

ഇത് ദേശീയവും അന്തർദേശീയവുമായ തലത്തിൽ ഇന്ത്യൻ രാഗ സംഗീതത്തിന്റെ അനന്ത സാദ്ധ്യതകളെ വ്യക്തമാക്കുന്ന ഒരു പ്രൊജക്ടായി നടപ്പിലാക്കാനുള്ള പദ്ധതി എന്റെ മനസ്സിൽ ഒട്ടേറെ കാലമായിട്ടുണ്ടായിരുന്നു. എന്നാൽ അതിനുള്ള ഒരു സർവ്വേയും പൈലറ്റ് പ്രൊജക്ടും ഒരു ആസ്പത്രിയെ കേന്ദ്രീകരിച്ച്, ഒരു യൂണിവേഴ്സിറ്റിക്ക് ഒരു പ്രോജക്ട് എന്ന രീതിയിൽ (Institute of Human Values in Health Care എന്ന പ്രോജക്ട്) നടപ്പാക്കാൻ, ചെയ്തുനോക്കിയത് അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിൽ വെച്ചാണ്. 30 വളണ്ടിയർമാരിൽ ആണ് പൈലറ്റ് പ്രൊജക്ട് ചെയ്തത് (തെരഞ്ഞെടുത്ത ഏതാനും രോഗികളിലും ചെയ്തുനോക്കിയിരുന്നു). ഡോക്ടർ അജിതയും ഡോക്ടർ മാലിനിയും ഡോക്ടർ ഭുവനേശ്വരിയുമായിരുന്നു ആദ്യം ഇതിനുവേണ്ടി തെരഞ്ഞെടുക്കപ്പെട്ട ടീം. അജിത പെയിൻ ആന്റ് പാലിയേറ്റീവ് കെയറിൽ; മാലിനി സൈക്കോളജിസ്റ്റ് (മാലിനി തുടക്കത്തിലേ ഉണ്ടായുള്ളൂ. മാലിനി പോയശേഷം വന്ന ഡോ. സോമസുന്ദരമാണ് പിന്നീട് പ്രവർത്തിച്ചത്), ഭുവനേശ്വരി മ്യൂസിക്കോളജിസ്റ്റ്/മ്യൂസിഷ്യൻ ആണ് (മഹാരാജാസിലും തൃപ്പൂണിത്തുറ RLV-യിലും ആയി സേവനമനുഷ്ഠിക്കുന്നു). 2000-ത്തിലാണ് പ്രോജക്ടിന്റെ കരടുരേഖയും വർക്കും തുടങ്ങിയത്. 2002-ൽ മെഡിക്കൽ കോളേജ് തുടങ്ങിയതോടെ അത് ഒഫീഷ്യൽ ആയി. ഡീംഡ് യൂണിവേഴ്സിറ്റിക്കുള്ള പ്രൊപ്പോസലിൽ ഉൾപ്പെടുത്തുകയും ചെയ്തു.

ചോദ്യാവലിയും, ചോദ്യാവലിയിലെ ഉത്തരങ്ങളെ കൂടുതൽ അനലൈസു ചെയ്യാൻ സാധിക്കുന്ന ഒരു informal interview-വും ആണ് ഞങ്ങളുടെ ആദ്യത്തെ ഘടകം. ചോദ്യാവലിയിൽ 3 ഭാഗം ഉണ്ട്. രോഗി, ക്ലിനിഷ്യൻ, മ്യൂസിക് തെറാപ്പിസ്റ്റ് എന്നിവർക്ക് പൂരിപ്പിക്കാൻ.

രോഗിയുടെ മ്യൂസിക് ബാക്ക് ഗ്രൗണ്ട്, പ്രിഫറൻസസ് എന്നിവ സ്വതന്ത്രമായി, ഇന്റർവ്യൂവിലൂടെ ഗ്രഹിക്കുന്നു. ഈ അവസരത്തിൽ പോപ്പുലർ (സിനിമാ) സംഗീതവും സാധാരണ കേട്ടുപരിചയമുള്ള രാഗങ്ങളും ആണ് ഉപയോഗിച്ചത്. മനുഷ്യശബ്ദത്തിന് ഉപകരണസംഗീതത്തെക്കാൾ മേന്മയുണ്ട്. അതിന്റെ frequency/hzs / decibel levels ഗർഭസ്ഥശിശുവായിരിക്കുമ്പോൾ മുതൽ മനുഷ്യകോശങ്ങൾക്ക് പ്രകൃത്യാ പരിചിതമാണ്. അതിനാൽ മനുഷ്യശബ്ദം മാത്രം (ഒരു തംബുരു മാത്രം അകമ്പടി) കൊടുക്കുകയാണ് ചെയ്തത്. ഭുവനേശ്വരി പാടിയ സുപ്രഭാതത്തിന്റെ ആദിയിൽ ഒരു അരുവിയുടെ ഗർഗ്ഗളവും കിളിയൊച്ചയും (മൃദുവായി) പ്രഭാതത്തെ അനുസ്മരിപ്പിക്കാൻ കൊടുത്തിരുന്നു.

നിയന്ത്രിതമായ പഠനം (controlled study) ആയിരിക്കാൻ വ്യത്യസ്തമായ ചുറ്റുപാടിൽവെച്ച് നിരീക്ഷണം നടത്തി.

1. അടച്ച A.C. room-ൽ ഒരു ശബ്ദവും പുറത്തുനിന്നു വരാത്ത ശാന്തതയിൽ.
2. സാധാരണ non AC ഓഫീസ് റൂമിൽ. ഫോൺ, കാറ് മുതലായവയുടെ ശബ്ദങ്ങൾ ഉള്ള മുറി.
3. തുറന്ന സ്ഥലത്ത് പൊതുപരിപാടികളിൽ, വൊളണ്ടിയേഴ്സല്ലാത്ത ആളുകളിൽ.
4. അർബുദത്തിന് കീമോതെറാപ്പി കിട്ടുന്നവർ, ഗർഭിണികൾ, ബുദ്ധിമാന്ദ്യമുള്ളവർ etc.

രണ്ടും മൂന്നും സ്റ്റെപ്പുകളിൽ ചക്രം (പത്മം), അതിനോട് ബന്ധപ്പെട്ട അവയവം; ജന്മനക്ഷത്രം, അതിനോട് ബന്ധപ്പെട്ട പത്മവും അവയവവും, ഇവകൾക്കുള്ള മേളകർത്താരാഗം കൂടി ചേർത്താണ് കൊടുത്തത്. ഇതിനായി ഞാനും ഭുവനേശ്വരിയും കൂടി ചെയ്ത മേളകർത്താരാഗങ്ങളും യേശുദാസ് പാടിയവയിൽ ചില മേളകർത്താരാഗങ്ങളും ഉപയോഗിച്ചു. രക്തസമ്മർദ്ദം, ശ്വാസനില, പൾസ്, ഹാമിൽട്ടന്റെ anxiety score, പെയ്ൻ ഇൻഡക്സ് എന്നിവ രേഖപ്പെടുത്തി അത് സ്റ്റാറ്റിസ്റ്റിക്സ് വച്ച് കണക്കാക്കി.

ചാർട്ട് 1 (ഒരാൾക്ക് ഒന്നിലധികം ഇഷ്ടരാഗങ്ങൾ ഉണ്ട്)

30 പേരുടെ ഇഷ്ടരാഗങ്ങൾ

| ജനകരാഗം | ജന്യരാഗം | ചക്രം | അവയവം | ആകെ |
|---|---|---|---|---|
| ഹരികാംബോജി | മോഹനം 15 പേർ | | | |
| (28) | കാംബോജി 10 | മൂലാധാരം | Pelvic organs | |
| | ശ്യാമ 9 | (Pelvic plexus) | genital organs | |
| | ഷഹാന 8 | | | |
| | ദേശ് 6 | | | |
| | ദ്വിജാവന്തി 5 | | | |
| | ജോഗ് 5 | | | |
| | ജെഞ്ജുട്ടി 1 | | | 60 |
| ഖരഹരപ്രിയ | മദ്ധ്യമാവതി 10 | | | |
| (22) | ശുദ്ധധന്യാസി 8 | സ്വാധിഷ്ഠാനം | Kidney | |
| | ശ്രീരാഗം 6 | (hypogastric) | adrenan etc. | 34 |
| | സാരമതി 4 | | ചെറുകുടൽ | |
| | മിയാൻ മൽഹാർ 4 | | | |
| | രീതിഗൗള 2 | | | |
| മേചകല്യാണി | കല്യാണി 10 | മൂലാധാരം | " | 31 |
| (65) | യമുനാകല്യാണി | | | |
| | പൂർവ്വികല്യാണി 3 | | | |
| നടഭൈരവി | ആനന്ദഭൈരവി 11 | | | |
| (20) | ദർബാറി കാനഡ 10 | സ്വാധിഷ്ഠാനം | | 29 |

| | | | | |
|---|---|---|---|---|
| ധീരശങ്കരാഭരണം (29) | ജോൺപുരി 5<br>കാനഡ 3<br>ഹംസധ്വനി 8<br>മാണ്ടു 4<br>ശങ്കരാഭരണം 3<br>ബിലഹരി 2<br>ബിലവൻ 1<br>പഹാഡി 1 | | മൂലാധാരം | 19 |
| തോഡി (8) | ഭൈരവി 8<br>തോഡി 1<br>സിന്ധുഭൈരവി 3<br>മാൽക്കൗൺസ് (ഹിന്ദോളം) 1 | അനാഹതം · (cardiac plexus) | ഹൃദയം ശ്വാസകോശം | 13 |
| ശുഭപന്തുവരാളി (45) | ശുഭപന്തുവരാളി 9 | അനാഹതം | " | 9 |
| ചലനാട്ട (36) | ചലനാട്ട 7 | ആജ്ഞ (nasocitiory) | Pituitary Pineal axis | 7 |
| മായാമാളവഗൗള (15) | മാ.മാ.ഗൗ. 3 | മണിപൂരം (solar plexus) | pancreas, stomach | 3 |
| ചക്രവാകം (16) | ചക്രവാകം 1 | മണിപൂരം | " | 1 |

തെറാപ്പി ആരംഭിക്കും മുമ്പ് voice preference

| | |
|---|---|
| യേശുദാസ് | 84% |
| ചിത്ര | 30% |
| എസ്.പി. ബാലസുബ്രഹ്മണ്യം | 10% |
| എം.എസ്. സുബ്ബലക്ഷ്മി | 10% |
| സുശീല | 3% |
| ജാനകി | 3% |
| ലത | 3% |
| ഹരിഹരൻ | 3% |
| ബോംബെ ജയശ്രീ | 3% |
| അമൃതാനന്ദമയി | 3% |
| സ്വാമിജി | 3% |

തെറാപ്പിക്ക് കൊടുത്ത ശബ്ദങ്ങൾ

1. ഡോ. കെ.ജെ. യേശുദാസ്
   (ചിരപരിചിതമായ, പ്രസിദ്ധമായ പുരുഷശബ്ദം)
2. ഡോ. ഭുവനേശ്വരി
   (പരിചിതമല്ലാത്ത, പ്രസിദ്ധമല്ലാത്ത സ്ത്രീശബ്ദം)

| | |
|---|---|
| ഒന്ന് പരിചിതം | മറ്റേത് അപരിചിതം |
| പ്രസിദ്ധം | അപ്രസിദ്ധം |
| പുരുഷശബ്ദം | സ്ത്രീശബ്ദം |

ഇത് controlled study ആവുന്നതിനാണ്. രാഗങ്ങളും, അവയെ അവതരിപ്പിക്കുന്ന ശബ്ദത്തിന്റെ മാർദ്ദവം, മാധുര്യം, ഭാവസൗകുമാര്യം എന്നിവയുമാണ് തെറാപ്പിയിൽ ആവശ്യം. യേശുദാസിന്റെ ശബ്ദം മാത്രം ഉപയോഗിച്ചാൽ അത് കേട്ടുശീലമായതുകൊണ്ടാണ്, പുരുഷശബ്ദമായതുകൊണ്ടാണ് മുതലായ objections വരും. അത്തരം objection അടിസ്ഥാനരഹിതമാണ് എന്ന് തെളിയിക്കുന്നതാണ് ഭുവനേശ്വരിയുടെ ശബ്ദം ഉണ്ടാക്കിയ effect. യേശുദാസിന്റെ പോപ്പുലർ സിനിമാഗാനങ്ങളല്ല, ക്ലാസിക്കൽ രാഗങ്ങളാണ് ഉപയോഗിച്ചത് എന്നതും ഇതിനെ ഒരു maximum controlled study ആക്കുന്നു.

3. അത്ര പരിചിതമല്ലാത്ത, പ്രസിദ്ധമായ മറ്റൊരു ശബ്ദം ആദ്യഘട്ടത്തിൽ കൊടുത്തുനോക്കി. ചെമ്പൈ സ്വാമിയുടേത് (യേശുദാസിന്റെ ഗുരു). എന്നാൽ അത് 30 വളണ്ടിയർമാരും ഇഷ്ടപ്പെടായ്കയാൽ അടുത്ത ഘട്ടത്തിൽ ഉപയോഗിച്ചില്ല.

തെറാപ്പിക്കുശേഷം കിട്ടിയ ഫീഡ് ബാക്കിൽ യേശുദാസിന്റെയും ഭുവനേശ്വരിയുടെയും ശബ്ദങ്ങളും കൊടുത്ത രാഗങ്ങളും വളണ്ടിയർമാർ 100% ഇഷ്ടപ്പെട്ടു.

അനാഹതചക്രരാഗങ്ങളാണ് ഹൃദയരാഗങ്ങൾ—മകയിരം, തിരുവാതിര, പുണർതം നക്ഷത്രങ്ങൾ. മിഥുനരാശി, രാഗചക്രം നേത്രം (നേത്രം രൂപദർശനത്തിനും സൂര്യരശ്മിക്കും പ്രാധാന്യം കൊടുക്കുന്നു.) ഹൃദയം ഹൃഷ്ടം, ദയ, ദാനം, ദമം, സംയമം എന്നിവയുടേതാണ്. രൂപദർശന (സൂര്യ) ഹൃദയ ദ്രവീകരണ (ചന്ദ്ര) മിഥുനങ്ങളുടെ ഏകീകരണമാണ് ഇവിടെ.

അനാഹതചക്രത്തിന് 12 രാഗങ്ങൾ ഇടത്തും വലത്തുമായിട്ട് ഉണ്ട്. അവ പൂർവ്വരാഗങ്ങളായ സേനാവതി, ഹനുമത്തോഡി, ധേനുക, നാടകപ്രിയ, കോകിലപ്രിയ, രൂപവതി എന്നിവയും ഉത്തരമേളങ്ങളായ ഗവാംബോധി, ഭവപ്രിയ, ശുഭപന്തുവരാളി, ഷഡ്വിധമാർഗ്ഗിണി, സുവർണ്ണാംഗി, ദിവ്യമണി എന്നിവയുമാണ്. ഇവയിൽ 21 രാഗങ്ങൾ (ജന്യരാഗങ്ങളടക്കം ചാർട്ട് 1 നോക്കുക) ഇഷ്ടരാഗങ്ങളാകയാൽ അവയും, ധേനുക, കോകിലപ്രിയ, ഭവപ്രിയയും (24 രാഗം) കൊടുത്തിരുന്നു. ഹൃദയം ഇടത്തുഭാഗത്താകയാൽ ഭവപ്രിയ, ശുഭപന്തുവരാളി എന്നിവയ്ക്ക് പ്രാധാന്യം കൊടുത്തു.

**യോഗചക്രപ്രകാരം പഞ്ചഭൂതങ്ങളും അവയവങ്ങളും**

| ചക്രം | ഗ്ലാന്റ് | പഞ്ചഭൂതം | ഇന്ദ്രിയ വിഷയം | ഗുണം | അവയവം | മാനസികം (രോഗം) |
|---|---|---|---|---|---|---|
| മൂലാധാരം | വൃഷണം അണ്ഡാശയം | പൃഥ്വി | ഗന്ധം | സുരക്ഷിതത്വം (ദ്രവ്യം) solid | ജനനേന്ദ്രിയം, ഗുദം, വൻകുടലിന്റെ അഗ്രം (Rectum), കാലുകൾ | മാനസികസമ്മർദ്ദം, പിരിമുറുക്കം |
| സ്വാധിഷ്ഠാനം | അഡ്രിനൽ | ജലം | രസം | സൃഷ്ടിപരത, ആനന്ദാനുഭവം, ലൈംഗികസുഖം | വൃക്ക, മൂത്രാശയം, കുടലുകൾ (ധാരാളം ജലംത്തടങ്ങുന്ന ഭാഗം) | ദൗർബ്ബല്യം, അരക്ഷിതത്വബോധം |
| മണിപൂരം | പാൻക്രിയാസ് | അഗ്നി | കാഴ്ചശക്തി | ആത്മവിശ്വാസം ആത്മശക്തി | ആമാശയം ലിവർ ഗാൾബ്ലാഡർ, സ്പ്ലീൻ | ഭയം, ഉറക്കക്കുറവ് |
| അനാഹതം | തൈമസ് | വായു | സ്പർശം | കാരുണ്യം, ദയ സ്വതന്ത്രസഞ്ചാരം, ആനന്ദം | ഹൃദയം, രക്തധമനി ശ്വാസകോശങ്ങൾ ഡയഫ്രം | വിഷാദരോഗം |
| വിശുദ്ധി | തൈറോയ്ഡ് | ആകാശം | ശ്രവണം | സംവേദനം | ശ്വാസനാളം, ശബ്ദം, വോക്കൽ കോഡ് ശ്വാസകോശം | സംവേദനം സാധിക്കായ്ക (speech disorders) |
| ആജ്ഞ | പിറ്റ്യൂറ്ററി | പഞ്ചഭൂതം | ഗ്രാഹ്യശക്തി സങ്കല്പം സ്മൃതി | പ്രതിഭ സൂക്ഷ്മത | mid & lower brain left optic nerve | Distorted world view & different way of thinking |
| സഹസ്രാരം | പീനിയൽ | പഞ്ചഭൂതം | ആനന്ദം (ബ്രഹ്മാനന്ദം) ന്യായം, തർക്കം logical thinking, ദർശനം | അവബോധം (super conscious state) | upper brain Right optic nerve | സ്വയം മറന്ന അവസ്ഥ സമാധി-/മൂർച്ഛ/ ഗാഢസുഷുപ്തി |

## ഇന്ത്യൻ കോസ്മോളജിയിൽ സംഗീതം

| | | | |
|---|---|---|---|
| 1. ദിക്ക് | ദിശകൾ 10 എണ്ണം | | Directions |
| 2. ദേശം | ത്രിമാനമുള്ളത് | | space. പഞ്ചഭൂതാത്മകപ്രപഞ്ചം |
| 3. കാലം | ചതുർത്ഥമാനം | | space time continuim |
| 4. ഗുണം | പഞ്ചഭൂതങ്ങളുടെ ഗുണം (quality) | രൂപം, വർണ്ണം, മാത്ര, ഗന്ധം, ഭാരം, നാദം | ദ്രവ്യം (mass) with form, colour, measurement, smell, gravitational force & sound (സ്വരം ഒരു ദ്രവ്യമാണ്) |
| 5. ഗതി/ ഗതിയത | ചലനം | velocity/momentum (സായനപ്രപഞ്ചം) | ഗതി, ഗമകം, ഗീതം (സംഗീതത്തിൽ) സായനചലനം (ഭൂമിയിൽ ഇരിക്കുന്ന ശാസ്ത്രജ്ഞന് ഉണ്ടെന്നു തോന്നുന്നത് —Relative motion) |
| 6. ഫലം | കാര്യകാരണബന്ധം കൊണ്ടുള്ള effect | cause and effect | നിമിത്തങ്ങൾ Synchronicity (simultaneous events) Relations produced by contact, by communication through voice (നാദം)—ചികിത്സ |
| 7. ഭേദം | difference | ദൈ്വതം | The same principle (here രാഗ/ voice) producing different effect on different people. Subjectivity as relativity |

ഒമ്പത് കൺട്രോൾ (120/80 BP), 11 പേർ അതിനേക്കാൾ കുറവുള്ളവർ, 10 പേർ രക്തസമ്മർദ്ദമുള്ളവർ എന്നിങ്ങനെ 30 പേരിലാണ് സംഗീതചികിത്സയുടെ പൈലറ്റ് പ്രൊജക്ട് ചെയ്തത്.

സുഖാസനത്തിൽ ഇരുന്ന് കണ്ണടച്ച്, മറ്റൊന്നും ഓർക്കാതെ, പ്രഭാതത്തിൽ ഉണരുമ്പോഴെന്നപോലെ ഒരു വിശ്രാന്തി/ധ്യാനാവസ്ഥയിലേക്ക് മനസ്സിനെ കൊണ്ടുവന്ന്, സംഗീതത്തിലേക്ക് ഒഴുകി (float into) ഒന്നാവുക എന്നാണ് പങ്കെടുത്തവർക്കു കൊടുത്ത നിർദ്ദേശം. വീട്ടിൽ ചെന്നാലും, ഉണരുമ്പോഴും ഉറങ്ങുമ്പോഴും രാഗങ്ങൾ നിർദ്ദേശിച്ചവ കേൾക്കാനും, മറ്റു സമയങ്ങളിൽ അവർക്കു സാധിക്കുമെങ്കിൽ കേൾക്കാനും 10 ദിവസം കഴിഞ്ഞു വരാനും പറഞ്ഞു. 10 ദിവസത്തിനുശേഷം reassessment നടത്തിയശേഷമാണ് രണ്ടാംഘട്ടത്തിലെ രാഗങ്ങൾ ചേർത്തുകൊടുത്തത്. എല്ലാവരിൽനിന്നും രേഖാമൂലമായ feed back വാങ്ങുകയും ചെയ്തു.

സബ്ജക്ടീവ്, ഒബ്ജക്ടീവ് തലം ഇന്ന് വളരെ നേർത്തുവരികയാണ്. ഞങ്ങൾ രേഖാമൂലമായ ഫീഡ് ബാക്കിലൂടെ 30 പേരും 100% സബ്ജക്ടീവ് ആയി സുഖമാണെന്ന് കണ്ടതോടൊപ്പം, ഒബ്ജക്ടീവ് സ്റ്റാറ്റിസ്റ്റിക്കൽ അനാലിസിസ് കൂടി ചെയ്തു. SSSS (Statistical Package for Social Sciences) വെച്ച് അമൃത ഇൻസ്റ്റിറ്റ്യൂട്ടിലെ സുമിത്ര (സ്റ്റാറ്റിറ്റിഷ്യൻ) ഇതിനു സഹായിച്ചു. പൾസും ഹൃദയമിടിപ്പും ക്രമീകരിക്കാനും, ശ്വാസോച്ഛ്വാസത്തിന്റെ എണ്ണം കുറച്ച്, ശാന്തമാക്കാനും സാധിച്ചു. പൾസ് പ്രഷർ (systolic diastolic BPയിലുള്ള വ്യത്യാസം) സ്റ്റാറ്റിസ്റ്റിക്കൽ ആയി വളരെ നിർണ്ണായകമായിരുന്നു. തെറാപ്പി ആരംഭിച്ച് 15 മിനിട്ടിനകം തന്നെ രക്തസമ്മർദ്ദം നോർമ്മൽ ആവുകയും, മറ്റു ഫലങ്ങൾ കാണുകയും ചെയ്തു. മിഷിഗൺ യൂണിവേഴ്സിറ്റി റിസർച്ച് പ്രോഗ്രാമിൽ കാംപ് ബെല്ലിന്റെ മൊസാട്ട് ഇഫക്ട് പരീക്ഷിച്ചപ്പോൾ 15 മിനിട്ടിലാണ് ഫലം കണ്ടത്. അതുപോലെയായിരുന്നു ഞങ്ങളുടെ ഫലവും. അവിടെ അതോടൊപ്പം ഇന്റർ ലൂക്കിൻ ലവൽ കൂടി ചെയ്തിരുന്നു (പ്രതിരോധശേഷി കൂട്ടുന്നു എന്നു തെളിയിക്കാൻ). ഞങ്ങളുടേത് ഒരു പൈലറ്റ് പ്രൊജക്ട് ആകയാലും ഇന്ത്യ ഒരു ദരിദ്രരാജ്യമാകയാൽ അത്രയും തുക മുടക്കേണ്ട ആവശ്യമില്ലെന്നു തോന്നുകയാലും അത്തരം laboratory measurements ചെയ്തിട്ടില്ല. Endorphin, Interlukin മുതലായവയുടെ ലവൽ നോക്കാൻ സാഹചര്യമുള്ള, സാമ്പത്തികശേഷിയുള്ള വലിയ സ്ഥാപനങ്ങളിൽ അതിനുള്ള റിസർച്ച് ഫണ്ട് ഉണ്ടെങ്കിൽ അതുകൂടി ചെയ്യാം (വേണമെന്നുണ്ടെങ്കിൽ).

ക്ലാസിക്കൽ സംഗീതം (മേളകർത്താജനകരാഗങ്ങളും അവയുടെ ജന്യങ്ങളും) ആണ് ഞങ്ങളുടെ മെത്തേഡിൽ കൊടുത്തത്. സംഗീതം ഒരു nonchemical sympatholytic agent ആയി autonomous nervous system (ഇഡ, പിംഗള) എന്ന നാഡീവ്യൂഹങ്ങളിലൂടെ പ്രവർത്തിക്കുന്നതിനാലാണ് യോഗ, ആയുർവ്വേദ സമ്പ്രദായപ്രകാരമുള്ള രാഗചികിത്സ, അലോപ്പതിയിൽ റിസർച്ച് ചെയ്യുന്ന പാശ്ചാത്യഡോക്ടർമാർക്ക് ഇത്ര നല്ല ഫലങ്ങൾ നല്കുന്നത്. നാമറിയാതെ, നമ്മുടെ ബോധപൂർവ്വമായ പ്രവർത്തനം കൂടാതെ, അതീന്ദ്രിയമായ ഒരു തലത്തിലുള്ള autonomous nervous systemത്തിന്റെ

പ്രവർത്തനത്തെ ബോധപൂർവ്വം നിയന്ത്രിക്കുന്നതാണ് യോഗസമ്പ്രദായവും നാദലയയോഗവും അതിനെ അടിസ്ഥാനമാക്കിയ ഭാരതീയരാഗചികിത്സയും. അത്തരമൊരു സമ്പ്രദായരാഗചികിത്സ ഇല്ലാത്ത പാശ്ചാത്യർ അവരുടെ സംഗീതം വച്ചു ചെയ്യുന്നത് അവിടത്തെ ആളുകൾക്ക് ഫലിക്കുന്നു എന്നു വച്ച് ഇവിടേക്ക് പറിച്ചുനടേണ്ട ഒന്നല്ല. ഇവിടത്തെ കോടിക്കണക്കിനു ജനങ്ങൾക്ക് യോജിക്കുന്ന തികച്ചും ഭാരതീയമായ ഒന്നിനെ പരീക്ഷിക്കുന്നതിന് പാശ്ചാത്യ സമ്പ്രദായത്തിന്റെ റിസർച്ച് ഉപകരണങ്ങളും മാർഗ്ഗങ്ങളും അവലംബിക്കുകയേ വേണ്ടൂ. ഒരു ക്ലിനിക്കൽ റിസർച്ചിൽ, ഒരു മാർഗ്ഗം തെരഞ്ഞെടുക്കുക, അതിനെ നടപ്പാക്കുക, അതിന്റെ ഫലങ്ങളും പാർശ്വഫലങ്ങളും വ്യക്തികളിലും ഗ്രൂപ്പുകളിലും (സൊസൈറ്റി) പരിശോധിക്കുക, വിവിധ ഗ്രൂപ്പുകളിലും ജനതയിലും അതേ മെത്തേഡ് മറ്റ് ഗവേഷകർ പരീക്ഷിച്ച് ഉറപ്പുവരുത്തുക മുതലായ ഘട്ടങ്ങളുണ്ട്. ഒരു രോഗിയുടെ മെഡിക്കൽ റെക്കോർഡ് പരിശോധിക്കുക, ഏത് അവയവത്തിന് (ഏതു ചക്രത്തിന്) രോഗമെന്ന് നിർണ്ണയിക്കുക, ഇൻഫോർമൽ ഇന്റർവ്യൂവിലൂടെയും ചോദ്യാവലിയിലൂടെയും ഇഷ്ടരാഗങ്ങൾ/music background അറിയുക, കൊടുത്ത music-നോടുള്ള പ്രതികരണം അനലൈസ് ചെയ്ത് evaluate ചെയ്യുക, (subjective, objective) അതിനിടയിൽ തന്റെ സംവേദനക്ഷമതയാലും വ്യക്തിപ്രഭാവത്താലും സംഗീതാഭിരുചിയാലും തുറന്ന പെരുമാറ്റത്താലും സ്നേഹത്താലും വ്യക്തികളെയും സമൂഹത്തെയും പ്രചോദിപ്പിക്കുക—മ്യൂസിക് തെറാപ്പിസ്റ്റിന്റെ ഈ ബഹുമുഖവികാസത്തെ ത്വരിതപ്പെടുത്തുന്ന ഒരു കരിക്കുലം/സിലബസ്/പ്രൊജക്ട് പ്ലാനിങ്/workshop-കൾ നടത്തുക—എല്ലാം ഉൾപ്പെട്ട ഒരു പദ്ധതിയാണെന്റേത്.

ഇതൊരു ലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിൽ ഞാൻ നേടിയ എന്തോ ഒന്നിന്റെ പരിസമാപ്തിയാണ്. ഈ ലക്ഷ്യത്തിൽ സ്വാർത്ഥപരമായ ഒരു വിചാരവുമില്ല. ഗീതയിലെ നിഷ്കാമകർമ്മം ആണിത്. ഹ്രസ്വകാല ലക്ഷ്യങ്ങളിലൂടെ ഘട്ടംഘട്ടമായി നടപ്പാക്കിക്കൊണ്ടിരിക്കുന്ന ഒരു ദീർഘകാല ലക്ഷ്യത്തിന്റെ (longterm goal) പരിസമാപ്തി. ഇതിൽ തരുന്ന project ലോകത്തിന്റെ മുഴുവൻ ശാരീരികവും മാനസികവും ബൗദ്ധികവും ആത്മീയവുമായ ആരോഗ്യത്തിനും ചിത്തപ്രസാദത്തിനും ഉള്ളതാണ് (ലോകാസ്സമസ്ത സുഖിനോ ഭവന്തു). ഓരോ മ്യൂസിക് തെറാപ്പിസ്റ്റും അവനവന്റെ രോഗിയുടെ രോഗനിലയും സംഗീതത്തോടുള്ള അവരുടെ responsiveness -ഉം ഏതുതരം സംഗീതം എന്നതും വ്യക്തിപരമായി assess ചെയ്ത് ഈ basic guidelines വച്ചു ചെയ്താൽ ജനങ്ങൾക്കും, അവർക്കുതന്നെയും, സംഗീതശാസ്ത്രത്തിനും നന്മവരും. ഡാറ്റാ സത്യസന്ധമായി റെക്കോർഡു ചെയ്യാൻ മറക്കരുത്.

ചിലർ ചോദിക്കുന്നു, ഇങ്ങനെ ഒരു ആത്മീയമായ പ്രോഗ്രാം ചെയ്തതുകൊണ്ട് തൊഴിൽ മാർക്കറ്റിൽ എന്തുകാര്യം എന്ന്! ഞാൻ അതിനെക്കുറിച്ച് ആലോചിച്ചിട്ടല്ല എന്റെ റിസർച്ച് തുടങ്ങിയത് എന്നതുകൊണ്ട് അതിന്നൊരുത്തരം എനിക്കില്ലായിരുന്നു. പിന്നീടാണ് ഇന്റർനെറ്റ് പരിശോധിച്ചപ്പോൾ ഒട്ടേറെ തൊഴിൽസാദ്ധ്യത ഉണ്ടെന്നറിഞ്ഞത്. തൊഴിൽരഹിതർ ധാരാ

ളമുള്ള ഇന്ത്യയിൽ ഇതൊരു പുതിയ അറിവായിരുന്നു എനിക്ക്. ഒട്ടേറെ പ്പേർക്ക് തൊഴിലും അതുവഴി ഉപജീവനവും നേടിക്കൊടുക്കാവുന്ന ഒരു 'ആത്മീയമാർഗ്ഗം'! വിദേശങ്ങളിൽ മ്യൂസിക് തെറാപ്പിസ്റ്റുകൾക്ക് വളരെ വലിയ ശമ്പളമാണ്. അവിടെയാണെങ്കിൽ ഇന്ത്യൻ രാഗങ്ങൾ ഉപയോഗി ക്കുന്ന റിസർച്ചുകൾ കൂടുന്നു; പ്രവാസി ഇന്ത്യക്കാരും കൂടുന്നു. അതിനാൽ ഇവിടെ ഒരു മ്യൂസിക് തെറാപ്പി കോഴ്സ് ചെയ്താൽ അവിടെ തൊഴിൽ സാദ്ധ്യതയായി. ഇവിടെത്തന്നെ, ക്ലിനിക്കുകൾ, ആസ്പത്രികൾ, ഡേ കെയർ സെന്ററുകൾ. സ്കൂളുകൾ, പ്രൊഫഷണൽ stress ഉള്ള ഒട്ടനവധി സ്ഥാപ നങ്ങൾ എന്നിവയിൽ ജോലിസാദ്ധ്യത നൽകുന്ന ഒന്നാണ് ഈ കോഴ്സ്.

പ്രൈവറ്റ്, പബ്ലിക് ഏജൻസികളിൽ അഡ്മിനിസ്ട്രേറ്റീവ്, സൂപ്പർവൈ സിങ് പോസ്റ്റുകൾ, യൂണിവേഴ്സിറ്റി, കോളേജ് തലങ്ങളിൽ ഫാക്കൽറ്റി, ടീച്ചർ, പ്രൊഫസ്സർ, ഹോസ്പിറ്റലുകളിൽ തെറാപ്പിസ്റ്റ്, റിസർച്ച് ഫെല്ലോ— എന്നെല്ലാം വ്യത്യസ്തങ്ങളായ തൊഴിലുകൾ സംഗീതാഭിരുചിയുള്ള വർക്കായി ലഭിക്കാം! ഈ കൈപ്പുസ്തകം വായിക്കുന്ന രാഷ്ട്രം കെട്ടിപ്പടു ക്കുന്നവരും (nation builders) അധികാരസ്ഥാനത്തുള്ളവരും ഈ വഴിക്ക് ചിന്തിക്കുന്നത് രാജ്യത്തെ ഒട്ടധികം തൊഴിലില്ലാത്ത അഭ്യസ്തവിദ്യർക്ക് പ്രയോജനം ചെയ്യും.

## എന്തുകൊണ്ട് മനുഷ്യശബ്ദം നല്ലത്?

എല്ലാ കുഞ്ഞുങ്ങളും ആദ്യം മനുഷ്യശബ്ദം കേട്ടാണ് വളരുന്നത്. പ്രിയമുള്ള ഒരു മനുഷ്യശബ്ദം കേൾക്കുമ്പോൾ ഉണ്ടാവുന്ന ഹൃദയ സ്പർശിയായ സാന്ത്വനവും സുഖവും ഒരു ഉപകരണത്തിനും തരാനാവില്ല. ഇതൊരു സാമാന്യനിയമമാണ്. മനുഷ്യശബ്ദത്തിൽ ഏത് ഒക്ടേവിലും പാടാനും ഗതിഗമകങ്ങൾ വരുത്താനും കഴിയുന്ന ഒരു സംഗീതമാണ് ഇന്ത്യ യിൽ ഉള്ളത്. അത്തരമൊരു സംഗീതം ഭൂമിയിൽ ഒരു ഭാഗത്തും ഉള്ളതായി കേട്ടുകേൾവിപോലുമില്ല. അതുകൊണ്ട്, അവർ ഉപകരണസംഗീതത്തിൽ കൂടുതൽ തത്പരരായി, അതിൽ കൂടുതൽ റിസർച്ച് നടത്തുന്നു.

മനുഷ്യശരീരം ഒരേസമയം തന്ത്രി/സുഷിര/അവനദ്ധവാദ്യവും പഞ്ച ലോഹങ്ങളടങ്ങിയതുമാണ് (ദ്രവ്യം). ഇത് ഈശ്വര/പ്രകൃതി നിർമ്മിതമായ ദൈവീവീണ—ഗാത്രവീണ! ഇതിന്റെ മാതൃകയിൽ മനുഷ്യനിർമ്മിതമായ ഉപ കരണങ്ങളാണ് മറ്റെല്ലാം.

1982-ലെ എന്റെ ഒരു ഡയറിക്കുറിപ്പിൽ, കേൾക്കാവുന്ന ഏറ്റവും ചെറിയ ശബ്ദത്തിനും (smallest audible voice) സാധാരണ സംഭാഷണ ത്തിനും ഇടയിലാണ് മനുഷ്യന്റെ തൊണ്ടയിൽനിന്നുവരുന്ന സംഗീതത്തിന്റെ ഡെസിബൽ/ഫ്രീക്വൻസി (hertz) സ്ഥാനം. ഇത് ഏറ്റവും മൃദുവാണ്. എന്നാൽ ഉപകരണസംഗീതത്തിന്റേത് 80-100 ഡെസിബൽ ആണ്. രോഗമി ല്ലാതെ ഇരിക്കാവുന്ന ശബ്ദത്തിന്റെ upper limit-ൽ അതിനാൽ ഏറ്റവും സൂക്ഷിച്ച് കൈകാര്യം ചെയ്യാതിരുന്നാൽ തെറാപ്പിയിൽ, data-യിൽ, പ്രശ്ന ങ്ങൾ സൃഷ്ടിക്കാൻ സാദ്ധ്യതയുണ്ട് (90 ഡെസിബൽ മുതൽക്കങ്ങോട്ട് ശബ്ദമലിനീകരണത്തിന്റെ തലമാണ്). (ഗ്രാഫ് മുമ്പൊരദ്ധ്യായത്തിൽ കൊടുത്തത് കാണുക).

രോഗികൾ സുഖമില്ലാതെ കിടക്കുമ്പോൾ മൃദുവായ ഒരു മനുഷ്യസ്പ രത്തിന്റെ സ്നേഹസാന്ത്വനം കൂടുതൽ ആഗ്രഹിക്കുന്നു എന്നത് മ്യൂസിക് സൈക്കോളജിയാണ്. ഇങ്ങനെ, എല്ലാ വിധത്തിലും, ഒരു തെറാപ്പി പ്രോഗ്രാ മിന് നല്ലത് മനുഷ്യശബ്ദമാണ്. ചില പ്രത്യേക സന്ദർഭങ്ങളിൽ, പ്രത്യേക രോഗങ്ങളിൽ (പ്രത്യേകിച്ചും കഠിനമായ ബുദ്ധിമാന്ദ്യമുള്ളവരും, ഭാഷ (language) വികസിക്കാത്തവരുമായ കുട്ടികളിൽ റിഥം (താളം) ഉപയോഗിക്കു ന്നതു നല്ലതാണ്. അവിടെ ഉപകരണസംഗീതത്തിന് പ്രത്യേക സ്ഥാനമുണ്ട്. താളത്തിലൂടെ, റിഥത്തിലൂടെ കുട്ടിയുടെ ബുദ്ധിയെ ആകർഷിച്ച് ഉണർത്തി ക്രമേണ ഭാഷയിലേക്കും സംവേദനത്തിലേക്കും നയിക്കാനാണ് ഇത്. ക്രോണോ മെഡിസിനിൽ, നാം അത്ര സാരമാക്കാത്ത periodicity അഥവാ താളങ്ങൾ (പ്രകൃതിയിലും ശരീരത്തിലും) പോലും പ്രധാനമാണ് എന്ന് മറക്കരുത്. ശ്രുതിശുദ്ധമായി പാടുന്ന ഇന്ത്യൻ ക്ലാസിക്കൽ സംഗീതത്തിന്റെ ശ്രുതിശ്രേണികളും, കോസ്മിക് രാശിചക്രത്തിന്റെ ശ്രേണികളും ഒരേ periodicity (ഗണിതതാളം) ആകയാൽ പ്രകൃതിയുടെ താളമാണ് മനുഷ്യശ രീരത്തിന് ഏറ്റവും ഉത്തമം. അതു തരുന്നതാണ് ഇന്ത്യൻ സംഗീതം—ഇന്ത്യ ക്കാർക്കു പ്രത്യേകിച്ചും! (ഹൃദയതാളമാകയാൽ മനുഷ്യരാശിക്കു മുഴു വനും!)

ചാർട്ട് CAD Risk Factors

| Modifiable factors | Non modifiable |
|---|---|
| 1. സിഗററ്റ് വലി | പുരുഷൻ >45 വയസ്സ് |
| 2. അമിതമായ വണ്ണം | സ്ത്രീ >55 വയസ്സ് |
| 3. രക്ത സമ്മർദ്ദം >140/90 mm Hg. | പരമ്പരയിൽ CAD (family) |
| 4. വ്യായാമരാഹിത്യം | |
| 5. വൃക്കരോഗം/പ്രമേഹം | |
| 6. മദ്യപാനം | |
| 7. Stress | |
| 8. Anxiety | |
| 9. കൂടുതൽ LDL | |
| 10. കുറവ് HDL | |

ഈ 10 കാര്യങ്ങളെ നിയന്ത്രിച്ചാൽ, ക്രമീകൃതമായ ജീവിതരീതി കൊണ്ട് ഹൃദ്രോഗത്തെ നിയന്ത്രിക്കാം. ഇതിൽ 3,7, 8 എന്നിവയെ സംഗീതം നിയന്ത്രിക്കുന്നു; അങ്ങനെ പ്രതിരോധ ശക്തി കൂട്ടുന്നു; രോഗശാന്തി വരു ത്തുകയും ചെയ്യുന്നു എന്നതാണ് ഈ പൈലറ്റ് പ്രൊജക്ടിന്റെ സന്ദേശം.

ആദ്യകാലങ്ങളിൽ വിരലിൽ മുദ്രയായാണ് സ്വരസ്ഥാനം നിർണ്ണയി ച്ചിരുന്നത്. മസ്തിഷ്കത്തിൽ നാം ശബ്ദമുണ്ടാക്കുന്ന മുഖാവയവങ്ങളും (vocalisation) നമ്മുടെ കയ്യും തൊട്ട് അടുത്താണ് കിടക്കുന്നത്. വാക്കും കയ്യും ഒന്നാവുന്ന ഈ മുദ്രയും മന്ത്രവുമാണ് സാമസംഗീതത്തിൽ പിന്നീട് കൈത്താളവും രാഗവുമായത്. വിരലിലെ മുദ്രയും മൂലാധാരം മുതൽ മൂർദ്ധാ

വുവരെയുള്ള സ്വരസ്ഥാനവും തമ്മിലുള്ള ബന്ധം, താന്ത്രികമുദ്ര/മാന്ത്രിക നാദത്തിൽനിന്ന് യോഗചക്രങ്ങളുടെ നാഡീവ്യൂഹമാണ് ഇവയെ നിയന്ത്രിക്കുന്നതെന്നതിലെത്തുന്നു. കരചരണ, ശരീരങ്ങളുടെ മുദ്രയും നാദവും ചേർന്ന നൃത്തനൃത്യാഭിനയത്തോടു സംഗീതം ചേർന്ന കലകൾ മുദ്രകളുടെയും സംഗീതത്തിന്റെയും വികാസം കുറിച്ചു. ഇതാണ് ആയുർവ്വേദവും യോഗവും തന്ത്രമന്ത്ര സംഗീതശാസ്ത്രങ്ങളും മനുഷ്യന്റെ 'ശാന്തി'ക്കായി ഉപയോഗിക്കുന്നത് (ശാന്തിക്കൂത്ത് എന്ന പേരിൽ ക്ഷേത്രത്തിൽ നടത്തിയിരുന്നത്).




മേളകർത്താ സമ്പൂർണ്ണരാഗങ്ങളിൽ ഈ 7 തലവും സ്പർശിക്കുന്നു.

## ഞങ്ങൾ ഉപയോഗിച്ച രാഗം/കൃതി

| | ഭുവനേശ്വരി | യേശുദാസ് |
|---|---|---|
| | ശബ്ദം+തംബുരു മാത്രം | ശബ്ദം+തംബുരു മാത്രം |
| ഒന്നാംഘട്ടം ജന്യരാഗങ്ങൾ | 1. കൗസല്യാസുപ്രജാരാമാ —പുലരാനേഴര (രാഗമാലിക)— മലയമാരുതം, ബൗളി, മോഹനം, കാപി, ആനന്ദഭൈരവി<br>2. വിഘ്നേശ്വരം—വാതാപി (ഹംസധ്വനി ശങ്കരാഭരണജന്യം)<br>3. ചെത്തിമന്ദാരം (ആനന്ദഭൈരവി | (ത്യാഗരാജശ്രീരാമദിവ്യനാമാവലി)<br>രാമപാഹി മേഘശ്യാമ—കാപി<br>മാമവരഘുരാമ—സാരംഗ<br>രാമരാമരാമസീതാ--ഹുസൈനി<br>ശ്രീരാമശ്രീരാമസീതാമനോഹര —ഷഹാനാ |

| | | |
|---|---|---|
| | 4. കേശാദിപാദം (രാഗമാലിക)<br>മോഹനം, സാരംഗ, ശ്രീരാഗം<br><br>5. ഗുംഗുരുബാജെ (ഹിന്ദോളം)<br>6. ദിജാവന്തി<br>(ഹരികാംബോജിജന്യം)<br>7. കാപി<br>(എന്ന തവം ചെയ്തനെ)<br>8. മിന്നും പൊന്നിൻ കിരീടം<br>—തിരുവാറന്മുള (ഷഹാനാ)<br>9. മാനസസഞ്ചരരെ (ശാമ)<br>10. നാമശ്രവണസുഖം<br>(യമുനാകല്യാണി)<br>11. മദ്ധ്യമാവതി (ഹരിവരാസനം)<br>12. നീലാംബരി<br>(ഉയ്യാലലൂകവയ്യാ) | വരവീലാഗാനലോല—ശങ്കരാഭരണം<br>കരുണാജലധേദാശമലം--<br>നാദനാമക്രിയ |
| മേളകർത്താരാഗങ്ങൾ | | |
| രണ്ടാംഘട്ടം | മായാമാളവഗൗള, ഖരഹരപ്രിയ | രാഗസീരിസ് < കല്യാണി (all), തോഡി (all) |
| | തോഡി, ശുഭപന്തുവരാളി<br>കല്യാണി, വാഗധീശ്വരി<br>ഭവപ്രിയ, ചാരുകേശി,<br>ഷണ്മുഖപ്രിയ<br>കോകിലപ്രിയ, നാസികാഭൂഷണി | ചാരുകേശി (കൃഷ്ണകൃപാ)<br>മായാമാളവഗൗളം (തുളസീദള)<br>വാഗധീശ്വരി (വാണീവാഗധീശ്വരി) |
| മൂന്നാംഘട്ടം | ഹംസധ്വനി<br>ചക്രവാകം<br>ഗാനമൂർത്തി<br>സരസാംഗി<br>പന്തുവരാളി, ലതാംഗി<br>ശങ്കരാഭരണം, ചലനാട്ട<br>ഗൗരീമനോഹരി<br>സിംഹേന്ദ്രമദ്ധ്യമം<br><br>ഹരികാംബോജി | ഹംസധ്വനി (വാതാപി)<br>ചക്രവാകം (ഗുരുവായൂരപ്പാ)<br><br><br>പന്തുവരാളി (നിന്നനേരനമ്മി)<br><br><br>സിംഹേന്ദ്രമദ്ധ്യമം (ഹരിയനിനയദ-<br>നീതുചരണമുലെ) |

# 2

# ഗൈനക്കോളജി/ഒബ്സ്റ്റട്രിക്സ്

ഒരു കുഞ്ഞ് ആദ്യമായി വികസിപ്പിച്ചെടുക്കുന്നത് ശ്രുതി അഥവാ ശ്രവണമാണ്. അമ്മയുടെ ഉദരത്തിനകത്തിരുന്ന് ശ്രവിക്കുന്ന കൃത്യമായി 72/mt അടിക്കുന്ന ഹൃദയതാളം! പുറത്തുവരുമ്പോൾ ഗർഭാശയത്തിൽ വെച്ച് പരിചിതമല്ലാത്ത അനേകം ശബ്ദ രൂപങ്ങൾക്കും സ്പർശങ്ങൾക്കുമിടയിലും മാറോടു ചേർത്തുപിടിച്ചാൽ ആ താളം കുഞ്ഞ് തിരിച്ചറിയുന്നു. ഗർഭത്തിനകത്തിരുന്നു കേട്ട, അമ്മയുടെ പാട്ട് (ശബ്ദം) തിരിച്ചറിയുന്നു; അത് തന്റെ സുരക്ഷിതത്വമാണെന്നറിഞ്ഞ് കേട്ടപാടെ ശാന്തമാകുന്നു. ഇതാണ് അമ്മയുടെ താരാട്ടും മാറോടു ചേർത്തുപിടിക്കുന്ന സുഖവും. മനുഷ്യർ വലുതാവുമ്പോഴും ഈ രീതിയിലുള്ള ഒരു ശബ്ദവും സ്പർശവും (ആകാശം, വായു) ഇഷ്ടപ്പെടുന്നു. സംഗീതം മനുഷ്യന്റെ ഹൃദയത്തെ സ്പർശിക്കുന്നു.

ഒരുപാടു പ്രോജക്ടുകൾക്ക് സാദ്ധ്യതയുണ്ട് ഗർഭസ്ഥശിശുവിലും ഗർഭിണിയായ മാതാവിലും. സംഗീതത്തിന്, മധുരമായ, മൃദുലമായ സ്വരത്തിൽ ഭാവാത്മകമായി പാടുന്നത് ഗർഭസ്ഥശിശുവിനും അമ്മയ്ക്കും ആരോഗ്യത്തിനു നല്ലതാണ്. കുഞ്ഞിന്റെ സ്വഭാവരൂപീകരണത്തിനും നല്ലതാണ്. ആസുരമായ ഒരു ജീനിന്റെ ഉടമസ്ഥനാണ് ഹിരണ്യകശിപു. പക്ഷെ അദ്ദേഹത്തിന്റെ മകൻ പ്രഹ്ലാദൻ ഗർഭസ്ഥനായിരിക്കവെ നാരദമുനിയുടെ ഹരിനാമ രാഗസങ്കീർത്തനം കേൾക്കയാൽ പരമസാത്വികനായി ഭാഗവതോത്തമനായി ദൈവീഗുണസമ്പത്തി ഉള്ളവനായി. സയന്റിഫിക് മ്യൂസിക് തെറാപ്പിയിൽ (2000) മുതൽ പാശ്ചാത്യനാടുകളിൽ ചെയ്ത പല പ്രോജക്ടുകൾ വരുന്നുണ്ട്. അവയുടെ മാതൃകയിൽ നമ്മുടെ രാഗസംഗീതം വെച്ച് നമുക്ക് ധാരാളം പ്രോജക്ടുകൾ ചെയ്തുനോക്കാവുന്നതാണ്. അങ്ങനെ ചില മാതൃകകൾ താഴെക്കൊടുക്കുന്നു. തുറന്ന മനസ്സോടെയുള്ള ഗവേഷണവും സത്യാന്വേഷണ വ്യഗ്രതയുമുണ്ടെങ്കിൽ നാം കണ്ടെത്തുന്നത് ലോകത്തിനു മുഴുവൻ ഉപകാരപ്രദമായ ചിലതായിരിക്കും എന്ന് മറക്കാതിരിക്കുക.

1. ഗർഭിണികളിലെ ഉറക്കക്കുറവ്; ഗർഭിണികളിലെ ആദ്യത്തെ മൂന്നു മാസങ്ങളിലെ ഗർഭച്ഛിദ്രവും വേദനയും.

പരിസ്ഥിതികളുടെ സമ്മർദ്ദം കൊണ്ടുണ്ടായ stress, nervous mental tension എന്നിവയോടൊപ്പം വേദന, ഹോർമോൺ കുറവ് എന്നിവയും ഉണ്ടാവും ഇത്തരം രോഗികളിൽ.

പ്രോജക്ട്—15 രോഗികൾക്ക് 8–10 ദിവസം നിത്യവും 30–60 മിനിട്ട് രാഗചികിത്സ നൽകുക (കഴിയുമെങ്കിൽ compact disc and headphone).

15 പേർ കൺട്രോൾ, രോഗചിഹ്നങ്ങൾ ഇല്ലാത്തവർ. അവർക്കും ഇതേ രാഗചികിത്സ നല്കുക.

വേറെ 15 പേർ (രോഗചിഹ്നമുള്ളവർ)—രാഗചികിത്സ കൂടാതെ സാധാരണ രീതിയിലുള്ള ചികിത്സ (ഇത് അലോപ്പതി സമ്പ്രദായത്തിൽ Hormones, sedatives, spasmolytics etc.).

ഇങ്ങനെയുള്ള രോഗികളിലും കൺട്രോളിലും കാണുന്ന വ്യത്യാസങ്ങൾ കൃത്യമായി രേഖപ്പെടുത്തുക.

ഉറക്കക്കുറവുള്ള 13/15 പേരിൽ 8/13 പേർക്ക് ഉറക്കം ശരിയായതായും, രാഗചികിത്സയില്ലാതെ സാധാരണ അലോപ്പതി ചികിത്സമാത്രം കൊടുത്ത 15 പേരിൽ 4/15 പേർമാത്രം നോർമൽ ആയതായും റിപ്പോർട്ടുകൾ പറയുന്നു. ഈ റിപ്പോർട്ടുകളിൽ (പാശ്ചാത്യനാടുകൾ) ഉപയോഗിച്ച പാശ്ചാത്യസംഗീതത്തിനു പകരം മൃദുവും മധുരവുമായ താരാട്ടുകൾ, രാഗങ്ങൾ കൊടുക്കുക.

2. പ്രസവവേളയിലെ സമ്മർദ്ദവും വികാരജന്യമായ മനഃസംഘർഷവും

1994–ൽ H. Luscher ഉപയോഗിച്ച colour dooring test of Luscher ആണ് ഇവ അളക്കാൻ പാശ്ചാത്യർ ഉപയോഗിച്ചത്. അവർ 7 ദിവസം മുമ്പേ ദിവസവും ഒരു മണിക്കൂർ വീതം സംഗീതം നല്കി.

15 പേർക്ക് സംഗീതം മാത്രം. 15 പേർക്ക് സംഗീതമില്ലാതെ സാധാരണ ആരോഗ്യപരിചരണം. സംഗീതം കൊടുത്തവർക്ക് സൈക്കോ ഇമോഷണൽ stress 47 ശതമാനം കുറഞ്ഞതായി കണ്ടു.

3. ഗർഭസ്ഥശിശുവിന്റെ ക്രമാതീതമായതോ മന്ദീഭവിച്ചതോ ആയ ഹൃദയതാളം (Foetal heartrate) ക്രമീകരിക്കാൻ സംഗീതം ഉപയോഗിക്കാം. 26 +/- 6 വയസ്സുള്ള 13 ഗർഭിണികളിൽ 7–10 ദിവസം പ്രഭാതത്തിലും, മദ്ധ്യാഹ്നഭക്ഷണശേഷവും സംഗീതം നൽകി. മറ്റൊരു ചികിത്സയും കൊടുക്കാതെ Cardiolocogram 86% ശിശുക്കളുടെ ഹൃദയതാളം ക്രമീകരിച്ചതായി കണ്ടു. വളരെ +ve ആയ സബ്ജക്ടീവ് ഫീഡ് ബാക്ക് അമ്മമാരുടെ അനുഭവത്തിൽനിന്നും ലഭിച്ചു. ആറാമത്തെ ദിവസമായപ്പോഴേക്കും തന്നെ മാറ്റം കണ്ടതായി (both subjective and objective) പറയുന്നു. ഇന്ത്യൻ രാഗസംഗീതമാണെങ്കിൽ അതിലും വേഗം ക്രമീകരിക്കാൻ കഴിയേണ്ടതാണ്. കഴിയുന്നതും ഉപകരണസംഗീതം കൂടാതെ മൃദുവായ മധുരമായ മനുഷ്യശബ്ദം ഉപയോഗിക്കുന്നതാണ് നല്ലത്. 12 +/- 1 ദിവസമാണ് മാക്സിമം ചികിത്സ ആവശ്യമായി വരിക എന്ന് പാശ്ചാത്യനാടുകളിലെ റിപ്പോർട്ട്.

കൺട്രോൾ ആയി അതേ രീതിയിൽ പ്രശ്നമുള്ള സ്ത്രീകളിൽ സാധാരണ കൊടുത്തുവരാറുള്ള ചികിത്സ കൊടുക്കുക. വ്യത്യാസം രേഖപ്പെടുത്തുക.

4. ഗർഭത്തിന്റെ അവസാന മാസങ്ങളിൽ (last trimester) രോഗമുള്ള അമ്മമാരുടെ ഗർഭസ്ഥശിശുക്കളിൽ കാണുന്ന ഹൃദയപ്രവർത്തനം വളരെ അപകടകരമായ രീതിയിലേക്കു നീങ്ങാറുണ്ട്. (റുമാറ്റിസം, സ്ക്കോളിയോ

സിസ്, ഹൃദ്രോഗം, കരൾരോഗം, വൃക്കരോഗം എന്നിവയുള്ള അമ്മമാരുടെ ഗർഭസ്ഥശിശുക്കളിൽ) കാർഡിയോ മോണിറ്ററിങ്ങിലെ ക്വാണ്ടിറ്റേറ്റീവ് പാരമീറ്ററുകളെ ക്രെബ് സ്കെയിലിലേക്ക് ആദേശം ചെയ്തപ്പോൾ കിട്ടിയ ഗ്രാഫ്:




8–10 യൂണിറ്റ് ഗർഭസ്ഥശിശുവിന് തൃപ്തികരമായ നിലയാണ്.

6–7 താഴത്തെ ലിമിറ്റ് സ്പർശിക്കുന്നു.

6–ൽ കുറവ്. ഗർഭസ്ഥശിശുവിന് ഓക്സിജൻ കിട്ടാതാവുന്നു (hypoxia). സാധാരണ ഔഷധങ്ങൾ, ഫിസിയോതെറാപ്പി എന്നിവകൊണ്ട് ഇത് ശരിയാക്കാൻ കഴിയാതെ വരാം.

(15 സ്ത്രീകൾക്ക് സാധാരണ രീതി ചികിത്സ + രാഗചികിത്സ

15 പേർക്ക് സാധാരണ രീതി ചികിത്സ മാത്രം

15 പേർക്ക് രാഗചികിത്സ മാത്രം എന്ന രീതിയിൽ കൊടുത്തുനോക്കാവുന്നതാണ്)

സംഗീതം കൊടുത്തപ്പോൾ (ദിവസം ഒരു മണിക്കൂർ വീതം 7 ദിവസം) ക്രെബ്സ് സ്കെയിൽ 9.2 യൂണിറ്റ് വരെ വളരെ തൃപ്തികരമായ രീതിയിൽ എത്തിയതായി റിപ്പോർട്ടു ചെയ്യപ്പെടുന്നു. സാധാരണ ചികിത്സകൊണ്ട് അത്തരം ഒരു തൃപ്തികരമായ അവസ്ഥ എത്തുകയുണ്ടായില്ല എന്നും.

5. പ്രസവവേളയിൽ അമ്മയുടെ ഗർഭാശയം സങ്കോചിക്കുമ്പോൾ കുഞ്ഞ് അസ്വസ്ഥമാവുന്നു. ഇത് മാറ്റി ശാന്തനാക്കാൻ സംഗീതം ഉപയോഗിക്കാം.

പ്രസവവേളയിൽ 3 പ്രാവശ്യം (10 mt നേരം) സംഗീതം കൊടുക്കുന്നതിനു മുമ്പും സംഗീതം കൊടുത്ത് അര മണിക്കൂറിനുശേഷവും (മദ്ധ്യം) സംഗീതചികിത്സ കഴിഞ്ഞ ഉടനെയും കുഞ്ഞിന്റെ ഹൃദയമിടിപ്പ് അളക്കണം. Calming of foetal heart during labour is a labour specific, and positive sign of music എന്നാണ് നിഗമനം. ഒരു കുഞ്ഞിനും ഹൈപ്പോക്സിയ ഉണ്ടായില്ല.

രണ്ടു കൺട്രോൾ ഗ്രൂപ്പുകളെ ഉപയോഗിച്ചിരുന്നു.

Gp A: മൊസാർട്ട് സിംഫണി 28, കൊറോണേഷൻമാസ് ആണ് പ്രസവത്തിന്റെ ആദ്യത്തെ ഘട്ടത്തിൽ 5 സ്ത്രീകൾക്ക് കൊടുത്തത്. അതുകൊണ്ട് വലിയ മാറ്റം വന്നില്ല എന്നാണ് ഡാറ്റ കാണിക്കുന്നത്.

Gp B: 5 സ്ത്രീകൾ. സംഗീതചികിത്സ ഇല്ല. ഒരു മാറ്റവുമില്ല.

6. ഗർഭഛിദ്രമുണ്ടാകും എന്ന് കരുതപ്പെടുന്ന സ്ത്രീകളുടെ പ്രതിരോധശേഷി (immunestatus) വർദ്ധിപ്പിക്കുവാൻ.

13 സ്ത്രീകളിൽ (20-25 വയസ്സ്) സാധാരണ ചികിത്സ+രാഗചികിത്സ—ഒരാഴ്ചക്ക് 1-2 പ്രാവശ്യം ഒരു ദിവസത്തിൽ. ചികിത്സ തുടങ്ങും മുമ്പ്, 11ാം ദിവസം (രാഗചികിത്സ കൊടുത്തു തീർന്ന് 4 ദിനം കൂടി കഴിഞ്ഞ്) എന്ന് 2 പ്രാവശ്യം ഇമ്യൂണോളജിക്കൽ ഇൻവെസ്റ്റിഗേഷൻ ചെയ്യണം. അത്രയും തന്നെ കൺട്രോൾ ആയി സാധാരണ ചികിത്സമാത്രം കിട്ടുന്ന സ്ത്രീകളിലും അതേ മാതിരി അളക്കുക. ഏതെല്ലാം പാരമീറ്ററുകൾ അളക്കാം എന്നത് താഴെ കൊടുക്കുന്നു. (ഒരേ ലാബറട്ടറിയിൽത്തന്നെ ഈ പാരമീറ്ററുകൾ അളക്കുന്നതും, cross ചെക്ക് ചെയ്യാൻ മറ്റൊരു ലാബറട്ടറിയെക്കൂടി ഏല്പിക്കുന്നതും ആയി രണ്ടു methods റിസൾട്ട് ശരിയായിക്കിട്ടാൻ നല്ലതാണ്.)

1. രക്തത്തിൽ ശ്വേതരക്താണു സംഖ്യ
2. %—അബ്സൊല്യൂട്ട് ലിംഫോസൈറ്റ് കൗണ്ട്
3. T, B ലിംഫോസൈറ്റ്
4. IRI (Immoregulatory Index) T lymphocytesന്റെ അളവ് (വ്യത്യസ്ത subpopulation-ന്റെ)
5. T lymphocyte/ആകെ ശ്വേതരക്താണുക്കളുടെ index (LTI. Leucocyte T cell index)
6. T lymphocyteന്റെ ക്രിയാശേഷി—(functional activity) അവയുടെ വളർച്ച (Proliferation) സൈറ്റോകൈൻ ഉത്പാദനം (Suffocative factor of leucocyte migration factor LIF)
7. B ലിംഫോസൈറ്റുകൾ TgG, Ig M, Ig A. ഗ്രാനുലോസൈറ്റിന്റെ കീമോ ടോക്സിസിറ്റി, ഓക്സിജൻ മെറ്റബോളിസം (Phagocyte cell function).
8. Integral Parameter (IP) of Immunestatus. ഇത് മേല്പറഞ്ഞ പാരമീറ്ററുകളുടെ അനാലിസിസിൽനിന്ന് പ്രതിരോധനിലയുടെ disbalance ഗ്രഹിക്കുന്നതിനാണ്.

ഈ ഇൻവെസ്റ്റിഗേഷനുകൾ വളരെ വിലകൂടിയവയാകയാൽ ഇന്ത്യയിലെ സാധാരണ ആസ്പത്രികളിൽ സാധാരണ രോഗികളിൽ നടത്തുന്നത് പ്രശ്നമാണ്. ശ്വേതരക്താണുസംഖ്യ, അബ്സല്യൂട്ട് കൗണ്ട് മുതലായവ മാത്രമെ ഒരു സാധാരണ ആസ്പത്രിയിൽ സാധാരണ രോഗികളിൽ ഇന്നത്തെ അവസ്ഥയിൽ നമുക്ക് പ്രായോഗികമാക്കാൻ കഴിയുകയുള്ളൂ. എന്നാൽ രോഗിയുടെ സബ്ജക്ടീവ് ആയ അനുഭവം + ക്ലിനിക്കൽ ആയ മാറ്റം എന്നിവ നമുക്ക് ഉപയോഗിക്കാം. അത് പ്രായോഗികസമീപനമാണ്.

7. പ്രസവവേദന

പ്രസവസമയത്ത് ചില ഹോർമോണുകൾ രക്തത്തിൽ അധികരിച്ചു കാണാം (ബീറ്റ എൻഡോർഫിൻ, കോർട്ടിക്കോ ട്രോഫിൻ, കോർട്ടിസോൾ etc.). സംഗീതത്തിന് ഈ ഹോർമോണുകളിലും അതിനാൽ പ്രസവവേദനയുടെ കാഠിന്യം കുറയ്ക്കുന്നതിലും എന്തുചെയ്യാൻ കഴിയും—ഈ റിസർച്ച് പാശ്ചാത്യലോകത്ത് ചെയ്തുനോക്കിയിട്ടുണ്ട്.

മൂന്നു ഗ്രൂപ്പുകളിലാണ് ടെസ്റ്റ് നടത്തിയത്.

1. 11 സ്ത്രീകളിൽ റിലാക്സിങ് സംഗീതം
2. 11 സ്ത്രീകളിൽ (control A) മൊസാർട്ട് സിംഫണി 28, കൊറോണേഷൻ മാസ്.
3. 11 സ്ത്രീകളിൽ (control B) സംഗീതചികിത്സ ഇല്ല.

ഫലം: ഗ്രൂപ്പ് 1—ബീറ്റ എൻഡോർഫിൻ 6.05 unit കുറഞ്ഞു. ACTH കുറഞ്ഞു. രോഗികൾ വേദന കുറഞ്ഞു എന്നാണ് പറഞ്ഞത് (എൻഡോർഫിൻ കുറഞ്ഞിട്ടും!). അതിനാൽ വേദന കുറഞ്ഞത് പേശികളുടെ റിലാക്സേഷൻ കൊണ്ടാവും എന്നും അതോടൊപ്പം കുഞ്ഞിന്റെ ശാന്തതയും (കുഞ്ഞിന്റെ പേശിയും relax ചെയ്തതിനാൽ) ഒരു കാരണമാവാമെന്നും നിഗമനം.

2. Control A:- രോഗികൾ വേദന കുറഞ്ഞതായി റിപ്പോർട്ടു ചെയ്തു. ഹോർമോൺ ലവലിലെ മാറ്റം വ്യത്യസ്തമായിരുന്നു. ACTHകൂടി. എൻഡോർഫിനും കൂടി. അതായത് വേദന കുറഞ്ഞത് ഈ രണ്ടു ഗ്രൂപ്പുകളിൽ രണ്ടു കാരണം കൊണ്ടാണ്. രണ്ടുതരം സംഗീതമാണ് ഉപയോഗിച്ചത് (ഒന്ന് പോപ്പുലർ, രണ്ടാമത്തേത് ക്ലാസിക്കൽ).

3. ഗ്രൂപ്പ് B: ഒരു ഫലവുമില്ല. വേദന കുറഞ്ഞുമില്ല. ഹോർമോൺ വ്യത്യാസം കണ്ടതുമില്ല.

കോർട്ടിസോൾ ലെവൽ മൊസാർട്ട് കൊടുത്തവർക്കോ റിലാക്സേഷൻ മ്യൂസിക് കൊടുത്തവർക്കോ മാറിയില്ല. കോർട്ടിസോളിന്റെ ലവൽ ശരിക്ക് അറിയണമെങ്കിൽ 30 മിനിട്ടിലധികം വേണം. (.1/2 lifespan—ഈ ഹോർമോണിന് രക്തത്തിൽ.) അതാവാം ഇതിനു കാരണം.

ഇത്തരം പ്രൊജക്ടുകൾ ചെയ്യാൻ നമുക്ക് സാധിക്കും. ഒറ്റ ക്ലാസിക്കൽ രാഗം വച്ചോ ഒന്നിലധികം കൊടുത്തോ ഒക്കെ ചെയ്യാം. രാഗം തെരഞ്ഞെടുക്കുന്നതിലും കൊടുക്കുന്നതിലും ശ്രദ്ധവച്ചാൽ മതി.

8. കോർട്ടിസോൾ ഒരു stress hormone ആണ്. ഗൈനക്കോളജിക്കൽ സർജറിക്കുശേഷം ഈ ഹോർമോൺ ലവൽ അളക്കുന്നതായിരുന്നു മറ്റൊരു പരീക്ഷണം.

ഹൈസ്ട്രോയ്ഡ് യൂട്ടറസ്സിന്റെ സർജറിക്കുശേഷം 28 സ്ത്രീകളിൽ കോർട്ടിസോൾ ലവൽ 840-1400 n mols/l. (average 995) വരെ കണ്ടു (വളരെ കൂടുതൽ).

14 സ്ത്രീകളിൽ സംഗീതചികിത്സ നല്കി. 2-3 പ്രാവശ്യം സർജറിക്കു മുമ്പ് 12 ദിവസം (സർജറിക്കു ശേഷം) 1-2 പ്രാവശ്യം/ദിനംപ്രതി—30-60 മിനുട്ടുവരെ.

സാധാരണപോലെ ആന്റിബയോട്ടിക്കുകൾ, വൈറ്റമിൻ, അനൊഡൈ നുകൾ disintoxication therapy എന്നിവ കൊടുത്തിരുന്നു.

സർജ്ജറിക്കു മുമ്പ് 39% കോർട്ടിസോൾ കുറഞ്ഞു. (4 times അധികം—സാധാരണ ചികിത്സ കിട്ടുന്നവരേക്കാൾ)

സർജ്ജറിക്കു ശേഷം (10-12 ദിവസം) 60% കോർട്ടിസോൾ കുറഞ്ഞു. കൺട്രോൾ ഗ്രൂപ്പിൽ വെറും 41% മാത്രം കുറഞ്ഞു.

ഇത് ഏതാനും പ്രോജക്ടുകളുടെ മാതൃകകൾ മാത്രം. ഇങ്ങനെ ഒട്ടനവധി പ്രോജക്ടുകൾ ഇന്ത്യയിലെ രാഗങ്ങൾ വെച്ച് നമുക്ക് ചെയ്തു നോക്കേണ്ടതുണ്ട്. തുറന്ന മനസ്സോടെ ഡാറ്റ ശേഖരിച്ച് പരസ്പരം കൈമാറുന്നത് ജ്ഞാനത്തെ പോഷിപ്പിക്കും.

MTRC (Music Therapy Research Centre) ആർത്തവ ചക്രത്തിന്റെ ക്രമീകരണം, അമിതമായ രക്തംപോക്ക്, വാക്വം എക്സ്ട്രാക്ഷൻ കൊണ്ട് കുഞ്ഞിനുണ്ടാവുന്ന മസ്തിഷ്കത്തിന്റെ asymmetry, അത്തരം പ്രൊസീഡ്വറുകൾക്കുശേഷം അമ്മയുടെ മാനസികാരോഗ്യം, വേദനാസംഹാരം, സർജ്ജറിക്കുശേഷം വേണ്ടിവരുന്ന ഔഷധങ്ങളുടെ ഡോസിലും, ഫീലിങ്ങിലും ഉള്ള പങ്ക്, OPH സിൻഡ്രോം ഉള്ള ഗർഭിണികളിൽ യൂറിൻ പ്രോട്ടീൻ വേഗം നശിപ്പിക്കപ്പെടുന്നത്, ഗർഭഛിദ്രം പ്രതീക്ഷിക്കുന്ന സ്ത്രീകളിൽ കാരിയോ പിക് നോട്ടിക്ക് ഇൻഡക്സ്, ഗർഭിണികളിലെ BPയും മറ്റ് പ്രശ്നങ്ങളും, ഇവയിലൊക്കെ മ്യൂസിക് തെറാപ്പി ഉപയോഗിക്കാമെന്നതിന് റിസർച്ച് മൂലമായി തെളിവുകൾ നല്കുന്നു.

# 3

# മസ്തിഷ്കഗവേഷണവും രാഗചികിത്സയും

സംസാരശേഷിയുള്ള ഒരാൾക്ക് ആ കഴിവു നഷ്ടപ്പെടുന്നതിന് aphasia എന്നു പറയും. ഇതുപോലെ പാടാൻ കഴിയുന്ന ഒരാൾക്ക് അതു നഷ്ടപ്പെടുന്നതാണ് amusia. (ചെമ്പൈ സ്വാമികൾക്ക് ഉണ്ടായപോലെ). മസ്തിഷ്കത്തിൽ ഏതു ഭാഗത്താണ് രക്തചംക്രമണം തടസ്സപ്പെട്ടത് എന്നതിനനുസരിച്ച് ഇവ ഒറ്റയ്ക്കൊറ്റയ്ക്കോ, ഒന്നിച്ചോ സംഭവിക്കാം. പറയാനും പാടാനുമുള്ള മസ്തിഷ്കകേന്ദ്രങ്ങൾ തൊട്ടുതൊട്ടു കിടക്കുന്നതിനാലാണിത്. ചിലപ്പോൾ വായിക്കാനും എഴുതാനും പറയാനും കണക്കുകൂട്ടാനും മുദ്ര കാട്ടാനും ഉള്ള കഴിവ് നഷ്ടപ്പെട്ട്, ഇടത്തു മസ്തിഷ്കം പണിമുടക്കി. വലത്തുവശം തീരെ അനക്കാൻ വയ്യാതായവരിൽപോലും സംഗീതം കേൾക്കാനും ആസ്വദിക്കാനുമുള്ള ശേഷി നഷ്ടപ്പെടുന്നില്ല. അങ്ങനെയുള്ളവരിൽ ആദ്യം മസ്തിഷ്കത്തിലെ സംഗീതകേന്ദ്രം പ്രചോദിപ്പിച്ചാൽ തൊട്ടുകിടക്കുന്ന ഭാഷാകേന്ദ്രവും ക്രമേണ പ്രവർത്തിക്കും. ഇത് ബുദ്ധിമാന്ദ്യം സംഭവിച്ച കുട്ടികളിലും ബാധകമാണ്. ഇങ്ങനെയുള്ളവരിൽ രാഗസ്വഭാവം, ഭാവം, രസസിദ്ധി, ശൃംഖലാരൂപത്തിൽ നാദം ഉണ്ടാക്കുന്ന താളവട്ടം, ഇവയൊക്കെ ഉപയോഗിക്കുന്നുണ്ട്.

സ്മൃതികേന്ദ്രങ്ങളെ പ്രചോദിപ്പിക്കുന്നതാണ് സംഗീതം. ഓർമ്മ പ്രാക്തനസ്മൃതികളോടും പഴയ സംസ്കാര സ്മൃതികളോടും, പുതിയ അറിവുകളോടും ഒക്കെ ബന്ധപ്പെട്ടതാണ്. ഒരാളുടെ സംഗീതഓർമ്മയിൽ കേട്ടത് ഓർമ്മിക്കുന്ന ശ്രുതിജ്ഞാനം, ദർശനസ്മൃതികൾ അത് ഉപയോഗിക്കാനുള്ള sensory motor functions ഒക്കെ പെടും. Longterm ഓർമ്മകൾ അപ്പോഴപ്പോൾ ഉണ്ടാവുന്ന sensory motor impulse കളോട് ബന്ധപ്പെട്ടതല്ല. സൈനാപ്സുകളിലെ നൈരന്തര്യം അതിനെ ശക്തമാക്കുന്നുണ്ട്. ഏറ്റവും അഗാധമായ സ്മൃതിതലം ഭാവതലം (emotive) ആണ്. പാട്ടിലെ പദങ്ങൾ ഒരു പ്രത്യേക രീതിയിലും ഭാവത്തിലും സ്വരത്തിലും ധ്വനിവിശേഷത്തോടെ ഗായകർ കൈകാര്യം ചെയ്യുമ്പോഴാണ് ഈ രസാനുഭവം ഉണ്ടാവുന്നത്. അതായത് ഓർമ്മശക്തി വർദ്ധിപ്പിക്കാൻ പദസാഹിത്യവും പദാർത്ഥവും സഹായകമാണ്.

Information (അറിവ്) ക്രമമായി അടുക്കി (organise ചെയ്ത്) ക്ലാസിഫൈ ചെയ്ത് അതിനൊരു Index (സൂചിക) കൊടുത്ത് എൻകോഡു

ചെയ്യാനും സംഭരിക്കാനും, പുതു അറിവു ചേർക്കാനും ഒക്കെ നമ്മുടെ മസ്തിഷ്കത്തിൽ ഒരു സംവിധാനമുണ്ട്. വർഷങ്ങളായി ഈ പ്രക്രിയ (അഭ്യാസം—വിദ്യാഭ്യാസം) നടന്നുനടന്ന് ഉണ്ടായതാണ് ഒരു സംഗീതജ്ഞന്റെ സംഗീതസ്മൃതി. ചിലപ്പോൾ നമ്മൾ എളുപ്പം ഓർക്കാൻ ചില കോഡ് ഭാഷകൾ (mnemonies) ഉപയോഗിക്കും—അതുപോലെ ചിലത് യുഗങ്ങളായി ഋഷിമാർ ശേഖരിച്ചുവെച്ച സംഗീതസ്മൃതികളിലുണ്ട്. പലപ്പോഴായി തലമുറകളുടെ ഓർമ്മകളിൽനിന്ന് നഷ്ടപ്പെട്ടവ. അവയെ വീണ്ടും കണ്ടെത്തൽ പ്രാക്തനമായ സംസ്കാരസ്മൃതിയാണ്. പൗർവ്വദേഹികമായ പ്രതിഭ, പ്രജ്ഞാപ്രകാശം, പൂർവ്വജന്മസ്മരണ എന്നൊക്കെ വിളിക്കുന്നത്, എല്ലാ കണ്ടെത്തലുകളും ഒരുവിധത്തിൽ മാനവവംശത്തിന്റെ മുഴുവൻ longterm memoryയുടെ പുനരാവിഷ്കരണം മാത്രമാണ്.

മസ്തിഷ്കത്തിന്റെ മോട്ടോർ കോർട്ടെക്സിന്റെ ഒരു ഛേദമാണ് താഴെ ചിത്രത്തിലുള്ളത്. കോർട്ടെക്സിൽ വ്യത്യസ്ത കർമ്മങ്ങളെ നിയന്ത്രിക്കുന്ന കേന്ദ്രങ്ങളെ നോക്കുക. ഹൃദയം, കണ്ഠം (അനാഹത, വിശുദ്ധി) ചക്രങ്ങൾക്കു മദ്ധ്യത്തിലാണ് കൈകൾ. കർമ്മേന്ദ്രിയമായ ഹസ്തത്തിന് മറ്റ് അവയവങ്ങളെക്കാൾ മസ്തിഷ്കകേന്ദ്രത്തിൽ കൂടുതൽ സ്ഥലം ഉണ്ട്. രാശിചക്രത്തിലും 'ഹസ്തം' നക്ഷത്രമുള്ള കന്നിരാശി ഭാഗം കൂടുതൽ വിശാലമാണ്. വാക്ക്, സംഗീതം എന്നിവയുടെ വിശുദ്ധി, ആജ്ഞാസ്ഥാനങ്ങൾക്കടുത്താണ് കർമ്മേന്ദ്രിയവും, താളക്രമം പാലിക്കുന്നവരുമായ കൈകൾക്കു സ്ഥാനം. ഹൃദയത്തിലെ കരുണാഭാവം സ്പർശിക്കുന്ന പ്രപഞ്ചതാളവും വാഗിന്ദ്രിയത്തിലെ വിശുദ്ധിയും—അത്യുത്തമമായ സംഗീതസർഗ്ഗത്തിന് കൂടിയേ തീരൂ. അതായത് താളം, സുസ്വരം, വർണ്ണോച്ചാരണം, ഹൃദയദ്രവീകരണക്ഷമമായ ഭാവാവിഷ്കാരം—ഒരു ഗായകന് നാദലയയോഗത്തിനും ഭാവരസാനുഭൂതിക്കും അതിലൂടെയുള്ള healing touch-നും ഇവ കൂടിയേ തീരൂ. സാധാരണ മനുഷ്യരിൽ ഏറെ ശക്തം ഇടത്തു മസ്തിഷ്കപ്രവർത്തനമാണ്. വലത്തുഭാഗം വികാരങ്ങൾ, അനുഭൂതികൾ, സർഗ്ഗചേതന ഇവയുടെ സ്ഥാനമാണ്. പ്രതിഭയുള്ള കലാകാരന്മാർക്ക് വലത്തു മസ്തിഷ്കവും ശക്തമായിരിക്കും. ഇടത്തും വലത്തും ഒരുപോലെ ശക്തമായാൽ ഒരേ സമയം യുക്തി (logic)യുള്ള ശാസ്ത്രങ്ങളിലും പ്രതിഭയുള്ള കലകളിലും പ്രാഗത്ഭ്യമുണ്ടായി സർവ്വജ്ഞത കൈവരിക്കാം.

മാനവവംശം വളർച്ചയുടെ ഒരു ഘട്ടത്തിൽ, ഭാഷ വികാസം പ്രാപിക്കുംമുമ്പ് ആംഗ്യം (മുദ്ര) കാട്ടി സംവേദനം ചെയ്തിരിക്കണം. അക്കാലത്താണ് സംഗീതസ്വരങ്ങളെ നാരദശിക്ഷയിൽ പറയുന്നതുപോലെ വിരലുകളിൽ വിന്യസിച്ച്, മന്ത്രമുദ്ര കാട്ടുന്നതും, താളം പിടിക്കുന്നതും ആരംഭിച്ചത് (ഇത് ഇന്നും ഭാരതത്തിലേ നിലനിൽക്കുന്നുള്ളു എന്ന് ഓർക്കണം)—

തള്ളവിരലിന്റെ ചുവട്ടിൽ മ, മുകളിൽ പ.
ചൂണ്ടുവിരൽ മദ്ധ്യം ഗ.
നടുവിരൽ മദ്ധ്യം രി.
മോതിരവിരൽ മദ്ധ്യം സ.
ചെറുവിരൽ ചുവട്ടിൽ ധ, മുകളിൽ നി

(തള്ളവിരൽ—മ, പ—ഉണ്ടായതോടെ മനുഷ്യൻ മറ്റു മൃഗങ്ങളിൽനിന്ന് മസ്തിഷ്കത്തിലും കർമ്മേന്ദ്രിയങ്ങളുടെ വളർച്ചയിലും പുരോഗമിച്ചു).




സാഹിത്യം (ഭാഷ) പിറക്കും മുമ്പേ സ്തോഭങ്ങൾ, മുദ്ര, താളം എന്നിവ ഉണ്ടായി (അസുരന്മാർക്കും പുരുഷന്മാർക്കും ഇതേ ഉണ്ടായിരുന്നുള്ളു എന്ന് ഭരതമുനി). സ്തോഭങ്ങളിൽനിന്ന് ഭാഷയും അതിൽനിന്ന് രാഗങ്ങളും സംഗീതശാസ്ത്രവുമുണ്ടായി. മുദ്ര, താളം, സ്തോഭാക്ഷരത്തോടുകൂടിയ രാഗസംഗീതം, ഭാവരസനിഷ്പത്തി ഇങ്ങനെയാണ് ഉണ്ടായത്. ഇതെല്ലാം ഇന്നും ഇന്ത്യയിലെ സംഗീതജ്ഞന്റെ സ്മൃതിയിൽ അതേപടി തുടരുന്നു എന്നതാണ് ആശ്ചര്യകരം! പറഞ്ഞ/പാടിയ പദത്തെ മുദ്രകൊണ്ടലങ്കരിക്കാനും, അനുപ്രാസാദി താളഗുണങ്ങളാൽ ഗുണവും ബലവും കൊടുക്കാനും കവിഗായകർ ഇന്നും ശ്രദ്ധിക്കുന്നു. ഇയൽ (ഭാഷ), നാടകം ഇവയിലേക്ക് ഇശൈ (സംഗീതം) കൈശികീവൃത്തിയായി സ്ത്രൈണമായ ലാസ്യഭംഗിയോടെ വിഷ്ണുമോഹിനിയുടെ (കേശവന്റെ) അഴിച്ചിട്ട കേശത്തിൽനിന്ന് പിറന്നുവീണ കഥ ഭരതമുനിയുടെ ഭാവന മാത്രമല്ല, പ്രാക്തന മനുഷ്യന്റെ മനസ്സിൽ ഈശ്വരന്റെ വരദാനമായി പിറന്നുവീണ സംഗീതപ്രതിഭയുടെ ചരിത്രമാണ്. പ്രാക്തന ജനസമൂഹത്തിന്റെ സംവേദനങ്ങൾ, പരസ്പരബന്ധങ്ങൾ, ആനന്ദാനുഭവങ്ങൾ, ആത്മീയവും ലൗകികവുമായ ചടങ്ങുകൾ—ഇവയിലൊക്കെ അതിന്റെ പ്രഭാവവും പ്രാക്തന സ്മൃതിലയവും തേൻതുള്ളിപോലെ ഇറ്റുവീഴുന്നത് ഇന്നും ഭാരതീയസംഗീതത്തിലൂടെ കടന്നുപോകുമ്പോൾ കാണാം. ഇത്തരം സംസ്കാരസ്മൃതികളുടെ സംരക്ഷണവും കൈമാറലും കൂടാതെ 'വിദ്യ' സംഭവിക്കുന്നില്ല. വിദ്യോപാസനയിൽ ശ്രേഷ്ഠനായ ഗുരു ശ്രേഷ്ഠനായ ശിഷ്യന് ശിക്ഷ (ശിക്ഷണം) നല്കുമ്പോൾ പ്രാണോർജ്ജത്തോടൊപ്പം സംസ്കാരസ്മൃതികളും കൈമാറുന്നത് സംസ്കാരസംരക്ഷണത്തിനാണ്. വ്യക്തിയുടെയും സമൂഹത്തിന്റെയും ആത്മീയ, ബൗദ്ധിക, മാനസിക, ശാരീരികാരോഗ്യവും ഈ പ്രക്രിയയിലൂടെ

സംരക്ഷിക്കപ്പെടുന്നു. 'ശരീരമാദ്യം ഖലുധർമ്മസാധനം'—ധർമ്മ സംരക്ഷ ണത്തിന് ആരോഗ്യകരമായ ശരീരം വേണം—യോഗവും, ആയുർവ്വേദവും ഈ 'വിദ്യ'യോട് സ്വാഭാവികമായും ബന്ധപ്പെട്ടു.

ഒരു ന്യൂറോളജിസ്റ്റിന് സംഗീതപ്രതിഭ എന്നാൽ എന്താണ്?

1. Refined auditory discrimination.
2. Auditory and other sensory association areas in the brain are properly functioning.
3. Keen perception of musical symbols.
4. Musical memory and imagery.
5. Clear execution of musical commands for voice production.

ശ്രോതാവിൽ കോടിക്കണക്കിന് നാഡീകോശങ്ങൾ ഗായകൻ അയച്ച സംഗീതസിഗ്നലുകളെ സ്വീകരിക്കുന്നു; സ്വാംശീകരിക്കുന്നു; സംഗീതത്തിന്റെ പൂർണ്ണത എന്ന വിവേകമായി മാറ്റുന്നു; ആനന്ദാനുഭവം ഉണ്ടാക്കുന്നു. നാദ ബ്രഹ്മത്തെ ശ്രദ്ധാപൂർവ്വം ഉപാസിക്കുന്ന നാദബ്രഹ്മോപാസകർക്ക് മാത്രമെ പൂർണ്ണമായ ആനന്ദാനുഭവം ലഭിക്കുകയുള്ളൂ. ഗുരുശിഷ്യന്മാരിൽ (ഗായക, ശ്രോതാക്കളിൽ) രണ്ടുപേരിലും ശ്രദ്ധാപൂർവ്വമായ ധ്യാനം ഉണ്ടെങ്കിൽ നേർത്ത ഭാവചലനം പോലും രസാനുഭൂതിയായിത്തീരുന്നു. അതിനെ അള ക്കാനും തൂക്കിനോക്കാനും ഒരു കമ്പ്യൂട്ടറിനും ഒരു മെഡിക്കൽ സയൻസിനും ഇതുവരെ കഴിഞ്ഞിട്ടില്ല; കഴിയുമെന്ന് തോന്നുന്നുമില്ല.

നിരന്തരം നാദോപാസന ചെയ്ത് സംഗീതാഭ്യസനം (സാധകം) ചെയ്യുന്ന സാധകരുടെ (സംഗീതജ്ഞരുടെ) മസ്തിഷ്കം താൻ സ്വീകരിച്ച്, മസ്തിഷ്കത്തിൽ രജിസ്റ്റർ ചെയ്തുവെച്ച സിംബലുകളുടെ സ്വാംശീക രണഫലമായി ആന്തരമായ ഒരു സ്കീം തലച്ചോറിൽ ശേഖരിച്ചിട്ടുണ്ട്. ഇതിന്റെ ബഹിർസ്ഫുരണമാണ് അദ്ദേഹത്തിന്റെ സംഗീതം. അതായത് തന്റെ ആന്തരസത്തയെയാണ് സംഗീതജ്ഞർ സംഗീതമായി പുറത്തു പ്രകാ ശിപ്പിക്കുന്നത്. രസികർ അതിനെ സ്വീകരിച്ച് തങ്ങളുടെ ആന്തരസത്തയാ ക്കുന്നു. അങ്ങനെ രണ്ടുപേരും നാദോപാസനയിൽ തുല്യപങ്കാളികളാവുന്നു; അദ്വൈതതന്മയത നേടുന്നു.

സംഗീതത്തിലെ റിഥവും ക്രമബദ്ധതയും അനലൈസു ചെയ്യുന്നത് ഇടത്തെ മസ്തിഷ്കം. മെലഡി, സാഹിത്യത്തിലെ അലങ്കാരധ്വനി, ഭാവം എന്നിവ വലത്തു മസ്തിഷ്കത്തിന്റെ പ്രവർത്തനമേഖല. ഇരുവശവും തുല്യാനുപാതത്തിൽ അർദ്ധനാരീശ്വരരായി പ്രവർത്തിച്ചാൽ നല്ല സംഗീത മുണ്ടാവും. അതു കേൾക്കാൻ കോടിക്കണക്കിനു മനസ്സുകൾ കാതോർത്തി രിക്കും.

സാഹിത്യത്തിന്റെ 'പദാർത്ഥം', കൃതിയുടെ സ്ഥായിഭാവം, സന്ദർഭം, ഉച്ചാരണശുദ്ധി, ഭാവരസനിഷ്പത്തി—ഇവയിൽനിന്ന് മസ്തിഷ്കത്തിന്റെ ഏതെല്ലാം ഭാഗങ്ങൾ ഭംഗിയായി പ്രവർത്തിക്കുന്നു എന്ന് ഒരു ന്യൂറോളജി സ്റ്റിന് പറയാൻ കഴിയും. രാഗം/സാഹിത്യം ഏതു ഭാവം പ്രകാശിപ്പിക്കു ന്നുവോ അത് രസികർക്ക് അനുഭവപ്പെടുത്തി അവർക്ക് രസാനുഭവമുണ്ടാ

ക്കുന്നതാണ് ആത്യന്തികമായി ഗായകരുടെ വിജയം. ഇതിൽനിന്നാണ് രാഗ ചികിത്സയുടെ ശാസ്ത്രയാത്രയുടെ ആരംഭം.

ശബ്ദം രണ്ടു പ്രാണസ്ഥാനങ്ങൾ (പ്രാണാപാനങ്ങൾ) ആരോഹണാവരോഹണം ചെയ്യുന്ന ഗതിയിലാണ് ശബ്ദം ഉണ്ടാവുന്നത്. ഗതി വോക്കൽ കോഡിൽ കമ്പനം ഉണ്ടാക്കുന്നു. ശ്രുതിയും താരമന്ദ്രമധ്യമാദി ഭേദവും ഉണ്ടാക്കുന്നു. മൂലാധാരം, നാഭി, ഹൃദയം, കണ്ഠം, താലു, ജിഹ്വ, അധരം, പല്ല്, മൂർദ്ധാവ് എന്നിവിടങ്ങളിലെല്ലാം സ്പർശിക്കുന്നതാണ് ശബ്ദസർഗ്ഗം. ശ്രവ്യവും ഭക്തിയും ഭാവത്തെ പോഷിപ്പിക്കുമ്പോൾ രസം ഉണ്ടാവുന്നു. അപ്പോൾ കാലദേശങ്ങൾ വിസ്മരിച്ച് അതീന്ദ്രിയതലത്തിലേക്ക് കേൾക്കുന്നവർ ഉയരുന്നു. ശ്രോതാവ് കേൾക്കുന്നവർ മാത്രമാണ്. ശ്രോതാക്കളെ രസികരാക്കി മാറ്റിയെടുക്കുന്നത് ഒരുത്തമ ഗായകനു മാത്രം കഴിയുന്നതാണ് (ഉത്തമ ഗായകലക്ഷണം).

FMRT (Functional Magnetic Resonance Imaging), PET (Position Emission Tonography) എന്നിവയാൽ സംഗീതാസ്വാദനത്തിന്റെയും സംഗീതസൃഷ്ടിയുടെയും മസ്തിഷ്കഭാഗങ്ങളെ മനസ്സിലാക്കാൻ കഴിയും. ഇതിന്നാധാരം നമ്മുടെ ശരീരത്തിലെ ജലം (ആപം), ഊർജ്ജം (അഗ്നി) എന്നിവയുടെ അനുപാതമാണ്. പ്രാണനുള്ള ശരീരത്തിൽ ഇവ രണ്ടും നാഡിയുടെ ഇരുവശവുമുള്ള പാതങ്ങളിൽ കൃത്യമായ അനുപാതത്തിൽ ഇരുന്നാൽ സുസ്വരം സൃഷ്ടിക്കാനാവുമെന്ന് പഴയ ഗ്രന്ഥങ്ങൾ പറയുന്നതിനെ ആധുനികശാസ്ത്രം ശരിവയ്ക്കുന്നു എന്നർത്ഥം.

ശരീരത്തിലെ കൊഴുപ്പുകളിലും ജലാംശത്തിലും ഓക്സിജൻ, ഹൈഡ്രജൻ ആറ്റങ്ങൾ ഉണ്ട്. മനുഷ്യശരീരത്തിൽ 63% ഹൈഡ്രജൻ ആറ്റമാണ്. അതിന് (H ആറ്റത്തിന്റെ ന്യൂക്ലിയസ്സിൽ) മൈക്രോ മാഗ്നറ്റ് ഗുണങ്ങളുണ്ട്. അതായത് നമ്മുടെ ശരീരത്തിലെ ഓരോ കോശവും ആയിരമായിരം മൈക്രോ മാഗ്നറ്റുകളുടെ ഒരു സംഘാതമാണ്. FMRI സ്കാൻകൊണ്ട് ഈ കാന്തികമണ്ഡലത്തെയാണ് നാം ദർശിക്കുന്നത്. പ്രാണകാന്തികോർജ്ജത്തെ പരസ്പരം കൈമാറുകവഴിയാണ് ഒരു വ്യക്തി മറ്റൊരു വ്യക്തിയെ ആകർഷിക്കുന്നത് (Geodesic of music-ലെ strange attractor തത്ത്വം). സംഗീതജ്ഞർ രസികരെയും ഗുരുശിഷ്യന്മാർ പരസ്പരവും, ആകർഷിക്കുന്നു; ഒരുപക്ഷെ കാമിനീകാമുകന്മാരും ഇതുകൊണ്ടാവാം പരസ്പരം ആകർഷിക്കപ്പെടുന്നത്. മസ്തിഷ്കത്തിന്റെ ഒരു ചെറിയ ഖണ്ഡ (segment)ത്തിന്റെ ത്രിമാനദർശനമാണ് മാഗ്നറ്റിക് റെസൊനൻസ് ഇമേജിൽ (MRI) ഉള്ളത്. ഹൈഡ്രജൻ, ഓക്സിജൻ ആറ്റങ്ങളുടെ റേഡിയോ മാഗ്നറ്റിക് തരംഗദൈർഘ്യമെടുത്താണ് ഇത് സാധിക്കുന്നത്. ഹൈഡ്രജൻ ആറ്റത്തിലെ ഓരോ പ്രോട്ടോണും ഒരു മൈക്രോ മാഗ്നറ്റായി പ്രവർത്തിച്ച് പുറത്തുനിന്നുള്ള ഒരു റേഡിയോ തരംഗം (സംഗീതകമ്പനം) സ്വീകരിക്കുമ്പോൾ അവയുടെ ദിശയിൽ ഡിഫ്ളക്ഷൻ ഉണ്ടാക്കുന്നു. സുനാമിയുടെ റേഡിയോ തരംഗങ്ങളാൽ ഭൂമിയുടെ അച്ചുതണ്ടിന്റെ ദിശാമാറ്റം ഉണ്ടായപോലെ. വൈബ്രേഷൻ (രാഗം) നിലയ്ക്കുമ്പോൾ ആറ്റങ്ങൾ സ്വസ്ഥാനത്തേക്കു തിരിച്ചുവരുന്നു; ഒരു കാന്തസൂചിപോലെ. അതിൽനിന്നു പ്രസരിക്കുന്ന റേഡിയോ തരംഗോർജ്ജം റേഡിയോ വേവ്

സിഗ്നൽ ആയിക്കാണുന്നു. ഈ സിഗ്നലിന്റെ ശക്തി ഹൈഡ്രജൻ ആറ്റങ്ങളുടെ നമ്പർ അനുസരിച്ചിരിക്കും. കൂടുതൽ ജലം (ഹൈഡ്രജൻ) ഉണ്ടെങ്കിൽ സിഗ്നൽ കൂടുതൽ ശക്തമാകും. ചുരുക്കത്തിൽ MRI സിഗ്നൽ എന്ന് പറയുന്നത് നമ്മുടെ ശരീരത്തിലെ ജലാംശം പുറത്തുനിന്നുള്ള ഒരു പ്രചോദനത്തോട് പ്രതികരിച്ച് നമ്മുടെ മസ്തിഷ്കചിത്രമായി കാണിച്ചുതരുന്നതാണ്. ഒരു കർമ്മം ചെയ്യുമ്പോൾ മസ്തിഷ്കത്തിൽ രക്തചംക്രമണം കൂടുന്നു. ഇത് മെറ്റബോളിസം കൊണ്ടുള്ള താപം കുറയ്ക്കുന്നു. രക്താണുക്കളിൽനിന്നുള്ള MRI സിഗ്നൽ രക്തം കൂടുതലുള്ള മസ്തിഷ്കഭാഗത്തുനിന്ന് കൂടുതലായി ലഭിക്കും. സംഗീതം ശ്രദ്ധിക്കുമ്പോൾ മസ്തിഷ്കത്തിന്റെ ഏതുഭാഗത്ത് രക്തപ്രവാഹം കൂടുതലാവുമോ ആ ഭാഗത്തിന്റെ ചിത്രം MRI എടുക്കുന്നു. നാം പാടുമ്പോഴും പാട്ട് ആസ്വദിക്കുമ്പോഴും മസ്തിഷ്കത്തിൽ വരുന്ന മാറ്റങ്ങൾ നമുക്കുതന്നെ ശ്രദ്ധിക്കാമെന്നതാണ് ഈ ടെക്നിക്കിന്റെ സവിശേഷത.

സംഗീതത്തെ കേൾക്കാൻ മാത്രമല്ല കാണാനും കഴിയുമെന്ന ഈ കണ്ടുപിടിത്തം (ശ്രുതിദർശനം) അത്ര പുതിയതൊന്നുമല്ല. ബ്രഹ്മസൂത്ര കാലത്തും വേദോപനിഷദ് കാലത്തും ഉള്ളതാണ്. ഈയടുത്തകാലത്ത് പെർസി ബ്രൗൺ, എസ്.എം. ടാഗോർ എന്നിവരും ഈ വിഷയത്തിൽ ചില പരീക്ഷണങ്ങൾ നടത്തി. രാഗമാലികാചിത്രങ്ങൾ, രാഗമൂർത്തി ധ്യാനങ്ങൾ ഇവയൊക്കെ, രാഗത്തെ 'ദർശിച്ച' രാഗദ്രഷ്ടാക്കളായ ഋഷിമാരുടെ സംഭാവനയാണ്. ദ്രേക്കാണങ്ങൾ (36) അവയുടെ ദേവതാരൂപങ്ങൾ എന്നിവയോടു ബന്ധപ്പെട്ടാണ് മേളകർത്താരാഗങ്ങളുടെ ശ്രുതിദർശനം. ജെഫ്റി ഹഡ്സൺ രാഗങ്ങൾ ഉണ്ടാക്കുന്ന രൂപങ്ങളെ പരാമർശിക്കുന്നു.

ശബ്ദം ചലനം ഉണ്ടാക്കുന്നു; വർണ്ണവും രൂപവും ഉണ്ടാക്കുന്നു. (നാമരൂപാത്മകപ്രപഞ്ചം ഉണ്ടാക്കുന്നു). ഈ പഴയ 'വർണ്ണരൂപ'ങ്ങളാണ് ഇപ്പോൾ പുതിയ ഭാഷയിൽ ഇലക്ട്രോ മാഗ്നറ്റിക്, പോസിട്രോൺ തരംഗങ്ങളായി മസ്തിഷ്കനാഡീവ്യൂഹങ്ങളാൽ ദർശിക്കപ്പെടുന്ന 'ശ്രുതിദർശന'ങ്ങൾ. ദ്രവ്യങ്ങൾ ചലനങ്ങളോട് പ്രതികരിക്കുന്നതിനെ പഠിക്കുന്ന 'സൈമാറ്റിക്സ്' എന്ന ശാസ്ത്രശാഖയുടെ 'ദർശന'ങ്ങൾ ഫോട്ടോഗ്രാഫുകളായി സൂക്ഷിക്കാം; ആവർത്തിച്ച് കാണിക്കാം.

പ്രപഞ്ചശരീരത്തിൽ ആവർത്തിച്ചുവരുന്ന താളം (ഋതം) ഉണ്ട്. കല്പ, യുഗ, സംവത്സരാദികളിൽ, ഋതുക്കളിൽ, ദിനരാത്ര, തിഥി നക്ഷത്രങ്ങളിൽ, ഭൂമിയുടെ ഉർവ്വരതാചക്രങ്ങളിൽ, മനുഷ്യന്റെ സിർക്കേഡിയൻ റിഥങ്ങളിൽ, ഹൃദയതാളത്തിൽ, ആർത്തവചക്രത്തിൽ, സ്വപ്നങ്ങളുടെ ആവർത്തനത്തിൽ, ജനനമരണങ്ങളിൽ, സുനാമികളിൽ, ഗ്രഹണങ്ങളിൽ—ഒക്കെയുണ്ട് താളാത്മകമായ ഋതം, ആന്ദോളനം, ആവർത്തനം—മെഡിക്കൽ വിദ്യാർത്ഥി ഇത് ശരീരത്തിൽ പഠിക്കുന്നു. ജ്യോതിശാസ്ത്രജ്ഞൻ സ്ഥൂലപ്രപഞ്ചത്തിൽ; സൂക്ഷ്മാണുപ്രപഞ്ചത്തിൽ; സംഗീതജ്ഞൻ സംഗീതത്തിൽ—കുഞ്ഞ് അത് അമ്മയുടെ ഹൃദയതാളത്തിൽ, ശ്വാസചലനത്തിൽ അനുഭവിക്കുന്നു. ശ്വാസ, ഹൃദയ, ജൈവതാളവും കോസ്മിക് പ്രപഞ്ചതാളവും ഒന്നെന്നും ആ 'ഒന്ന്' ഗണിതപരമായി 72 എന്ന ഏറ്റവും ചെറിയ സംഖ്യ

യാൽ വിവരിക്കാനാവുമെന്നും 72 എന്നത് 36 ശിവശക്തിമിഥുനസംയോഗമാണെന്നും ആദ്യം മസ്തിഷ്കംകൊണ്ടു ഗ്രഹിച്ച ഒരു മനുഷ്യൻ (അത് ആരോ ആകട്ടെ) വേദകാലത്ത് ഇന്ത്യയിൽ ജീവിച്ചിട്ടുണ്ട്. ആ അറിവ് ഇന്നും മറ്റെല്ലാ അറിവിന്റെ ശാഖകളിലുമെന്നപോലെ, സംഗീതത്തിലും 72 മേളകർത്താപദ്ധതിയായി നിലനിൽക്കുന്നു! ഈ തുടർച്ച—ഈ സംരക്ഷണം അത്ഭുതാവഹമായ ഒരു 'വിദ്യാ'സംരക്ഷണമാണ്. Kyma (തിര) എന്ന വാക്കിൽനിന്നുണ്ടായ cymatics-ൽ സമുദ്രചലനം പോലെ തരംഗമായി വന്നു കൊണ്ടേ ഇരിക്കും ഊർജ്ജചക്രങ്ങളുടെ മുദ്രയുണ്ട്. അനാദിയും അനന്തവുമായ ബ്രഹ്മസമുദ്രത്തിൽ (ബ്രഹ്മസിന്ധു) ഓരോ തിരയും ഓരോ സർഗ്ഗവും ഒരു ലയനമാണ്. ഡോ. ഹാൻസ് ജെന്നി ഭൂമിക്കും അപ്പുറമുള്ള മണ്ഡലങ്ങളിലെ കമ്പനങ്ങൾ അളന്നപ്പോൾ ആസ്ട്രോഫിസിക്സിലും ബയോളജിയിലും റിസർച്ചിന് ഒരുണർവ്വുവന്നു. കോസ്മിക്, ബയോ എനർജി മണ്ഡലങ്ങളുടെ സാമരസ്യം സാദ്ധ്യമാണെന്ന് അറിവു വന്നു. MRI, PET, ഇവയൊക്കെ ഈ കാന്തികമണ്ഡലങ്ങളെ കാണാൻ വേണ്ടി ഉണ്ടാക്കിയ ടെക്നിക്കുകൾ (സംസ്കൃതത്തിൽ തന്ത്രമെന്നൊ, യന്ത്രമെന്നൊ പറയാം).

ഒരു പേശി ചലിക്കുമ്പോൾ അത് ഉണ്ടാക്കുന്ന കമ്പനം (vibration) ഒരു നാദമായി റെക്കോർഡു ചെയ്യാനാവും. വോക്കൽ കോഡിന്റെ ചലനം (കമ്പനം) ആണ് ഗായകരുടെ നാദം. വ്യത്യസ്ത ഫ്രീക്വൻസിയിലുള്ള ദ്രവ്യങ്ങളിൽനിന്ന് വ്യത്യസ്ത തരംഗശൈലി കിട്ടും. ഒരു കമ്പനത്തിന് 3 ഘടകം.

1. തരംഗരൂപമായ vibration
2. അതിനെ വർണ്ണാത്മകമായ രൂപമായി ദർശനം
3. ഗതി (ഡൈനാമിക്സ്/കൈനറ്റിക്സ്)

മനുഷ്യന്റെ vocal cord ഇരിക്കുന്ന ലാരിൻക്സ് ഒരു ആമയുടെ (കച്ഛപം) രൂപമാണ്. അതിന്റെ കമ്പനം കൊണ്ടുണ്ടാവുന്ന സംഗീതത്തെ കച്ഛപിവീണ (സരസ്വതീവീണ)യുടെ സംഗീതമെന്നു വിളിക്കുന്നു. ഉത്തമമായ സരസ്വതീവീണയാണ് ഒരു നല്ല ഗായകന്റെ ശരീരം. അതിന്റെ തരംഗരൂപമായ കമ്പനത്തിന്റെ ഗതിഗമകങ്ങൾ, മനോഹരമായ വർണ്ണാത്മകരൂപങ്ങൾ കൈക്കൊള്ളുന്നു. ഇതിനെയാണ് രാഗരൂപം, രാഗദേവതാധ്യാനരൂപം എന്നൊക്കെ വിളിക്കുന്നത്. ഇത്തരം ആർക്കിടൈപ്പുകൾ ഭാരതത്തിൽ ധാരാളമുണ്ട്.

ക്രിസ്റ്റലിൽനിന്ന് വ്യത്യസ്തമാണ് ജലകണത്തിന്റെ പാറ്റേൺ. ഷഡ്കോൺ, ചതുരം, ത്രികോണം, തേനീച്ചക്കൂടുപോലെയുള്ളത്, പുഴപോലെ ഒഴുകുന്നത്, ഗാലക്സി, നെബുല പോലെ സ്പൈറൽ—ഇതൊക്കെ ജലാത്മകപ്രകൃതിയുടെ ഗതിവിശേഷങ്ങൾ. ഇത്തരം മനോഹരമണ്ഡലങ്ങളും രാഗരൂപങ്ങളും ഇന്ത്യൻ സംഗീതത്തിൽ ഉണ്ട്. ശ്രീചക്രം ഇത്തരമൊരു ത്രിപുരസുന്ദരിയുടെ ഗണിതമുദ്രയും ആനന്ദാനുഭവവും സ്ഫുരിപ്പിക്കുന്ന രാഗദേവതാധ്യാനരൂപമാണ്. മൊസാർട്ടിന്റെ ഡോൺ ഗിയോവനി (27th Bar of overture) ജലത്തിൽ ഉണ്ടാക്കിയ ഋതങ്ങൾ പാശ്ചാത്യർ പഠിച്ചു. അതോടെ 'ശ്രുതിദർശനാത്' എന്ന ബ്രഹ്മസൂത്രവാക്യം ശാസ്ത്രസത്യമാണ് എന്ന് ആധുനികലോകം അംഗീകരിക്കുക മാത്രമാണ്. നാമരൂപാത്മക

പ്രപഞ്ചം ഒരേ സമയം കേൾക്കപ്പെടുന്ന നാമം (നാദം) കാണപ്പെടുന്ന രൂപം ഇവ ചേർന്നതാണ്. തലച്ചോറിന്റെ പിൻവശത്ത് occipital lobe-ൽ ശ്രുതി ദർശനങ്ങളുടെ association areas തൊട്ടുരുമ്മി ഒന്നിനു മുകളിൽ ഒന്ന് superposed ആയി കിടക്കുന്നതിനാലാണ് ഇത്. ഒരേ സൂര്യരശ്മിയിൽ നാദപ്രകാശങ്ങളിരിക്കുന്നതുകൊണ്ടാണ്. ശ്രുതിസംവേദനം ദൃശ്യസംവേദനമാക്കി മാറ്റാൻ വർണ്ണതന്മാത്രകൾ ഹേതുവായിരിക്കയാലാണ് സരസ്വതിയെ വർണ്ണാത്മിക എന്നു വിളിച്ചത്.

നാദം ⟷ വർണ്ണം ⟷ പ്രകാശം



വർണ്ണതന്മാത്ര ഒരേ സമയം നാദരൂപമായി പ്രസരിക്കുന്നത് നാമരൂപാത്മക, ശ്രാവ്യദൃശ്യപ്രപഞ്ചം. ഇടി, മിന്നൽ, മഴ (നാദം, പ്രകാശം, ജലം), പുരോവാതം (അതിനു മുമ്പു വീശുന്ന കാറ്റ്) എന്ന പ്രാണവായു ചലനം, മേഘത്തെ ഉണ്ടാക്കിയ സൂര്യോഷ്ണം (താപം—തപസ്സ്—ജൈവോർജ്ജം) ഇവ ചാംക്രികമായി പ്രവർത്തിക്കുന്നു. മനുഷ്യനാഡീവ്യൂഹത്തിലൂടെ സർവ്വത്ര പ്രവഹിക്കുന്ന ഈ ബയോ എനർജിയാണ് കുണ്ഡലിനി എന്ന് തന്ത്രത്തിൽ പറയപ്പെടുന്നത്. 72 മേളകർത്താരാഗങ്ങൾ പാടുന്ന നാദലയയോഗിയിൽ കുണ്ഡലിനീപരദേവതയായ ത്രിപുരസുന്ദരിയുടെ പൂർണ്ണാമൃതകലകളുടെ സംവിത്സാഗരോർജ്ജം ഉണർന്നിരിക്കുന്നു.

ഉച്ചരിക്കപ്പെട്ട ഓരോ വർണ്ണത്തിനും സ്വരത്തിനും തനതായ കമ്പനശൈലികളുണ്ട്; തനതായ വർണ്ണരൂപങ്ങളുണ്ട്. ഇതാണ് മന്ത്രശാസ്ത്രത്തിന്റെ കാതൽ. ഇതുതന്നെയാണ് സംഗീതത്തിന്റെ അടിത്തറയും. മന്ത്രദേവതയെയും രാഗദേവതയെയും ഉണർത്തുന്ന (ഉദ്ധരിക്കുന്ന) പ്രക്രിയ ഒന്നു തന്നെയാണ്. വർണ്ണങ്ങൾ ശരിയായി ഉച്ചരിക്കുമ്പോൾ ആദ്യത്തെ ഋഷി ദർശിച്ച അതേ നാമവർണ്ണരൂപം (മന്ത്രദേവത/രാഗദേവത) തന്നെ ദൃശ്യമാകും. അതിനാൽ ഉപനിഷദം (ഗുരുവിൽനിന്ന് നേരിട്ടു കേട്ട്) അല്ലാതെ വർണ്ണോച്ചാരണത്തിന്റെ പൂർണ്ണത മന്ത്രത്തിലോ ഭാഷയിലോ സംഗീതത്തിലോ ലഭിക്കുകയില്ല. ഇന്നിപ്പോൾ വർണ്ണോച്ചാരണം ടോണോസ്കോപ്പുവച്ച് അളക്കുന്നുണ്ട്. വേദകാലം മുതലോ അതിനുമുമ്പോ മനുഷ്യർ സാമവേദമന്ത്രങ്ങൾ ധ്വനിവർണ്ണത്തിൽ മാറ്റംവരാതെ സുസ്വരത്തിൽ പാടിപ്പാടി ഉറപ്പിച്ച് ഒരു നല്ല ലാവണ്യശാസ്ത്രവും ശമവും ശാന്തിയും സംഗീതത്തിലൂടെ ഉറപ്പുവരുത്തി. ഇന്നും അത് സജീവമായി നിലനില്ക്കുന്നു.

ഗായകരുടെ നാദം, ശരീരത്തിലെ പഞ്ചഭൂതങ്ങളുടെ സാത്വികശുദ്ധി, ജലാഗ്നിവായു സമന്വയമായ ജൈവോർജ്ജം, ഭാവരസ പ്രകാശം, കവിയുടെ സാഹിത്യത്തിൽ കവി ഉദ്ദേശിച്ച രൂപവും ആശയവും പ്രകാശിപ്പിക്കുന്നതിലുള്ള നിപുണത (കവിമനസ്സോടും ബോധത്തോടും തന്മയീഭവിക്കാനുള്ള നൈസർഗ്ഗികവാസന ഗായകരിൽ), ഒക്കെ ചേർന്നാണ് രസികരിൽ രസാനു

ഭൂതിയും നാദലയയോഗാനുഭൂതിയും, രോഗികൾക്ക് രാഗചികിത്സയും ഗായകർ നല്കുന്നത്. ഭക്തിഭാവം ശാന്തിനല്കാൻ ഏറ്റവും സഹായകമാണ്.

ഓരോ സ്വരവും വർണ്ണരൂപങ്ങൾ തുടർച്ചയായി ഒന്നിനുമേൽ ഒന്നായും തൊട്ടുതൊട്ടും പരസ്പരം ലീനമായും ഉണ്ടാക്കുന്നത് ഒരു രാഗമാലിക എന്നതിലുപരി ഒരു സ്വരവർണ്ണമാലികയാണ് (ശ്രീ നാരദൻ ഭാഗവതത്തിൽ സ്വരവർണ്ണവിഭൂഷിതാ എന്നു വിളിക്കുന്നപോലെ). പാശ്ചാത്യർ ഇതിനെ song ribbon എന്നു പേരിട്ടു വിളിക്കുന്നു.

ജലം, രസം (mercury) ഇവയുടെ ചലനകമ്പനം 3, 4, 5, 6, 7 എന്ന സീരിയൽ ഹാർമണിയും സിമട്രിയും ഉണ്ടാക്കുന്നു. ജലം കേന്ദ്രത്തിൽനിന്നു പരിധിയിലേക്കും തിരിച്ചും ക്രമമായി സവ്യാപസവ്യത്തിൽ 5, 4, 3 എന്ന തരംഗമാലാചിത്രങ്ങൾ വരയ്ക്കുന്നതിന് 'പോളിഗൺ' രൂപമാണ്. ഹഡ്സൺ മനോഹരപുഷ്പങ്ങളോട് സാമ്യമുണ്ട് ഈ രൂപങ്ങൾക്കെന്നു കണ്ടു. ഗന്ധർവ്വന്മാർ സ്വരവർണ്ണങ്ങൾ പാടുമ്പോൾ ജലകന്യകകളായ സപ്തസ്വരകന്യകകൾ (സപ്തമാതൃക്കൾ—അപ്സരസ്സുകൾ) മുദ്രകളോടെ നൃത്തം വെച്ച് നിരവധി സുഗന്ധപുഷ്പങ്ങൾ കോരിച്ചൊരിയുന്നു എന്നാണ് ഭരതമുനി പറഞ്ഞത് എന്ന് ഓർക്കുക. രാഗദർശനം സ്വപ്നമൊ സങ്കല്പമൊ അല്ല. കലകൾക്ക് ശ്രീ മഹാരാജ്ഞിയായ സംഗീതദേവിയുടെ ലാവണ്യശാസ്ത്രത്തിന്റെ അധിഷ്ഠാനമായ രസാനുഭവമാണ്. ജൊഹാൻ സെബാസ്റ്റ്യൻ ബാക്ക് ആധുനിക പാശ്ചാത്യസംഗീതത്തിന്റെ പിതാവ് എന്നറിയപ്പെടുന്നു. ധ്യാനശീലനും പണ്ഡിതനുമായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ കാലത്ത് കീബോഡിൽ ഏതാനും നോട്ടുകളേ ഉപയോഗിച്ചിരുന്നുള്ളു. മറ്റു നോട്ടുകൾ ഉപയോഗശൂന്യമായി നഷ്ടപ്രായമായിരുന്നു. ഓരോ നോട്ടിനും അതിന്റേതായ വിശിഷ്ടസൗന്ദര്യമുണ്ടെന്നും ഓരോന്നും ഉപയോഗിച്ചുപയോഗിച്ച് പൂർണ്ണതയിലെത്തിക്കണമെന്നും അദ്ദേഹം പറഞ്ഞു. ഓരോന്നും ഓരോ മഴവിൽ നിറമാണെന്നും എല്ലാം ചേർന്നാലേ പ്രിസം പോലെ ശുദ്ധ ശ്വേത പ്രകാശം ഉണ്ടാവൂ എന്നദ്ദേഹം മനസ്സിലാക്കി. സമമായ രീതിയിൽ (equal temparament) എല്ലാ നോട്ടും ഉപയോഗിക്കുന്നതാണ് ഉത്തമമെന്നു തെളിയിക്കാനാണ് അദ്ദേഹം 48 പ്രെല്യൂഡുകളും ഫ്യൂഗുകളും 10 മേജർ കീ, 12 മൈനർ കീ എന്നിവയ്ക്ക് വർണ്ണസ്കെയിൽ നിശ്ചയിച്ച പാശ്ചാത്യസംഗീതവും അദ്ദേഹം സൃഷ്ടിച്ചത്. അപ്പോൾ വൈദികകാലം മുതലേ സമസപ്തകവും 12 സ്വരസ്ഥാനവും 24 ശ്രുതിമെട്ടിൽ 22 എണ്ണവും ഉപയോഗിച്ച് അപരിമിതാനന്ദത്തിന് കോസ്മിക് സ്കെയിലിൽ കണക്കിട്ട ഭാരതീയസംഗീതത്തിനു മുമ്പിൽ അതെത്ര ചെറിയ ഒരു കണ്ടുപിടിത്തമെന്ന് ഓർക്കുക. ഈ സമസപ്തകത്തെ 22 ശ്രുതിമണ്ഡലമായി എല്ലാ സ്വരത്തെയും സമമായി സമ്പൂർണ്ണമായി ഉപയോഗിക്കുന്ന സമ്പൂർണ്ണ രാഗമണ്ഡലമാണ് 72 മേളകർത്താരാഗപദ്ധതി. കുടുമി മല ശാസനത്തിലും, ഹൈദരാബാദ് യൂണിവേഴ്സിറ്റിയുടെ അടുത്തുകാണുന്ന ഒരു ശിലാലിഖിതത്തിലും (ആർക്കിയോ ആസ്ട്രോണമി) ഭരതമുനിയുടെ നാട്യശാസ്ത്രത്തിലും കാണപ്പെടുന്നതും വൈദികസാഹിത്യത്തിൽ പലവട്ടം പറഞ്ഞതുമായ ഒരു നിയമത്തെ വീണ്ടും കണ്ടെത്തുകയാണ് വെങ്കടമഖി ചെയ്തത്. സമ്പൂർണ്ണ രാഗങ്ങളിലൂടെ

ബാക്ക് നടത്തിയ ആന്തരാന്വേഷണത്തിലുള്ള ഈശ്വരപ്രേമലഹരിയെ ഡോക്ടർ ഹ്യൂഗോ റൈമാൻ പാവനത്തിൽവച്ചു പാവനം (Holiest of the Holy) എന്നുവിളിച്ചു. ജെഫ്രി ഹഡ്സൺ ഇത്തരം സമ്പൂർണ്ണതയുടെ ഫലം + ബൃഹതീഗോളാകാര സാമങ്ങളെപ്പോലെ പരസ്പരം ഛേദിക്കുന്ന രണ്ടു മണ്ഡലങ്ങളായറിഞ്ഞു. ഒന്ന് ഊർദ്ധ്വമായി ഗോപുരാകൃതിയിൽ, വൃക്ഷാകൃതിയിൽ. മൂലഭാഗത്ത് ഊർജ്ജപ്രസരം വളഞ്ഞ മാതൃകയിൽ, പൂർണ്ണസുവർണ്ണപ്രഭാരൂപമായി കണ്ടു. ചുറ്റും പച്ചകലർന്ന നീല (വിഷ്ണുവിന്റെ നിറം), മൂലഭാഗത്ത് ഒരല്പം കുങ്കുമഛവിയുള്ള ചുവപ്പും സ്വർണ്ണവർണ്ണക്കലർപ്പും. പാശ്ചാത്യരുടെ ഈ രൂപം സച്ചിന്മയ നീലിമാരൂപം. നീലാഭസുവർണ്ണജ്യോതി എന്ന് ശങ്കരനും അരവിന്ദനും വിളിച്ച നാദലയ യോഗിയുടെ പ്രകാശദർശനമാണ്. ഇതിന്റെ പരമാവസ്ഥയിലാണ് മേളകർത്താരാഗങ്ങൾ പാടുന്ന നാദലയയോഗി.

സമ്പൂർണ്ണ മേളകർത്താപദ്ധതി ഇന്ത്യൻ ക്ലാസിക്കൽ സംഗീതജ്ഞരുടെ അശ്രദ്ധയാലും അജ്ഞതയാലും നഷ്ടപ്രായമാവുകയാണിന്ന്. അവരുടെ ശ്രദ്ധയെ ഈ വിഷയത്തിലേക്കു ക്ഷണിക്കാനാണ് ബാക്കിന്റെ കഥ ഇവിടെ പറഞ്ഞത്.

F മൈനറിൽ മൊസാർട്ട് ഫാന്റസി സൃഷ്ടിച്ചത് ഒരു വലിയ ക്ലോക്കിന്റെ അകത്തു കയറിയിരുന്നാണ്. ഹഡ്സൺ അതിന്റെ രൂപം കണ്ടത് മൂലാധാരമായി ഒരു ചതുരത്തിൽനിന്ന് ഫ്ളവർവേസ് പോലെ ഇരുവശത്തേക്കും മുകളിലേക്കും 60 അടി വ്യാസത്തിലാണ്. അതിന്റെ റിബ്ബണുകൾ പരസ്പരം ചുറ്റിപ്പിണഞ്ഞ് അരുവിപോലെ പുറത്തേക്ക് പ്രസരിക്കുന്നു. ശക്തമായ റേഡിയേഷനുകൾ മുകളിലേക്കും പുറത്തേക്കും വളഞ്ഞുപുളഞ്ഞൊഴുകുന്നു. അഗ്നിജിഹ്വപോലെ ബഹുവർണ്ണമുള്ള ഗാനോർജ്ജം മൂലാധാരത്തിൽനിന്ന് മുകളിലേക്കു പൊങ്ങുന്നു. ഹാൻഡെലിന്റെ ഹാർമോണിയസ് ബ്ലാക്ക് സ്മിത്ത് ആയിരം ഇതളുള്ള താമരയാണ് (സഹസ്രദളപത്മം). ലക്ഷ്മിയുടെ പവിഴവും സരസ്വതിയുടെ ഗൗരവും, ഭൂമിയുടെ കരിംപച്ചയും, പരാശക്തിയുടെ സുവർണ്ണനിറവും ചേർന്ന ഒരു താമര. 6 അടി വ്യാസമുള്ള അതിൽ കേന്ദ്രത്തിൽനിന്ന് പരിധിയിലേക്ക് വർണ്ണപ്രസരം. വാഗ്നറുടെ പ്രൈസ് സോങ്ങിൽ 3 ദളമേ ഉള്ളൂ. കേന്ദ്രത്തിൽ നീല. ചുറ്റും സ്വർണ്ണപ്രഭ. പുറത്ത് ഓറഞ്ച്, മഞ്ഞ. വലത്തു ദളത്തിൽ പച്ച, മഞ്ഞ. ഇടത്ത് പർപ്പിൾ, പച്ച, നീല, ചുവപ്പ് ഇവയുടെ സങ്കരം. വാഗ്നറുടെ overtures from Parsiful ഡോക്ടർ കിങ്സ്ലിയുടെ അഭിപ്രായത്തിൽ യൂക്കാരിസ്റ്റിക് മോട്ടിഫ് ആയ ഗ്രെയ്ൽ ആണ്; കാലം സൃഷ്ടിക്കപ്പെടും മുമ്പുള്ള കാലാതീതത്തിലേക്ക് ശ്രോതാവിനെ കൊണ്ടുപോകുന്ന ജൈവരക്തം എന്ന മന്ന (അമൃത്) അഥവാ പ്രാണഹംസത്തെ ഉൾക്കൊണ്ട പാനപാത്രം! അമൃതകുംഭം! ഈശ്വരന്റെ കരങ്ങൾ സർവ്വ പ്രപഞ്ചത്തെയും ആശ്ലേഷിക്കുന്ന സ്നേഹത്തിന്റെ പ്രതിബിംബം! (പാഥേയമെന്ന ആത്മകഥയുടെ കവർപേജ് ഇതാണ്) ഗ്രെയിൽ ഹഡ്സണ് ത്രിമാനമോ ത്രിദളമോ ഉള്ള പൂവോ ഇലയോ, 5 കരമുള്ള പഞ്ചഭുജനക്ഷത്രമോ ആണ് (അഞ്ചുകരം—ഭുജം—72 ഡിഗ്രി വീതം ഉള്ള 360 ഡിഗ്രി എന്ന് സൗന്ദര്യശാസ്ത്രം).

ഇന്ത്യയിൽ ഇത്തരം ദർശനമാലകൾ (garlands of visions) ഉണ്ടാക്കുന്ന സ്വരവർണ്ണമാലികകളുടെ സംഘാതങ്ങളായ രാഗങ്ങൾ സമ്പൂർണ്ണങ്ങളും എല്ലാ സ്വരങ്ങളെയും എല്ലാ അനുപാതത്തിലും ഉപയോഗിക്കുന്നവയും ആയാൽ ഒരു നാദലയ യോഗിക്കും രസികർക്കും ലഭിക്കാവുന്ന പരമാനന്ദ തന്മയത, അതിനാൽ സമൂഹത്തിനാകെയും, രോഗാതുരർക്കും (ദുഃഖിതരും പീഡിതരും) ലഭിക്കുന്ന ശാന്തി ഇവയെ കണക്കിലെടുക്കുന്നുണ്ട്. ദൈവാനുഗ്രഹമുള്ള ഗായകർ ഇങ്ങനെ സ്വന്തം സ്വരവർണ്ണ ദർശനമാലകൾ കൊരുത്ത് പാടുമ്പോൾ അവർ സ്വയം ആത്മീയ ബൗദ്ധിക മാനസിക തലങ്ങളിൽ ഉയരുന്നു; മറ്റുള്ളവരെ ഉയർത്തുന്നു. ക്ഷേത്രകലയായ ഭാരതത്തിലെ ക്ലാസിക്കൽ സംഗീതത്തിന്റെ ആത്യന്തികലക്ഷ്യം അതാണ്. (പണവും പ്രശസ്തിയും ഒക്കെ ചില വഴിയോരക്കാഴ്ചകൾപോലെ വന്നുചേരുന്നവ മാത്രം)

സംഗീതജ്ഞന്റെ സ്വരത്തിന്റെ മാഗ്നറ്റിക്ക് തരംഗങ്ങൾ (super physical effect) മാലമാലയായി, വോക്കൽ കോഡിൽനിന്ന് മുന്നിലേക്കും വശങ്ങളിലേക്കും പ്രസരിക്കുന്നു. ഇവയുടെ വർണ്ണരൂപം, ഉച്ചാരണശുദ്ധി ഇവ ഗായകരുടെ ശരീരമനസ്സുകളുടെ സത്വശുദ്ധിയാൽ നിർണ്ണയിക്കപ്പെടുന്നു. ഒരു ഗായകന്റെ സ്വരവർണ്ണവും ഉച്ചാരണവും ശുദ്ധമെങ്കിൽ അയാളുടെ ശരീരമനസ്സുകളും ശുദ്ധ സത്വപ്രകൃതിയാണെന്ന് ധരിക്കണം. ഈ ചിത്തപ്രസാദം (സത്വപ്രസാദം) രസികർ ഉള്ളിലേക്ക് ആവാഹിച്ച് മുദ്രണം ചെയ്തുവയ്ക്കുന്നു. സംഗീതത്തെ ഒരു ഭാവവും ചിന്തയും സന്ദേശവുമായി കൈമാറാനുള്ള തപസ്യ ഗായകരുടെ ഭാഗത്തുനിന്ന് ഉണ്ടാവുമ്പോൾ വർണ്ണമാലാ പ്രകാശം, ഫലം, ഉദാത്തത, ദൈർഘ്യം ഇവ വർദ്ധിക്കുന്നു. നല്ല സംഗീതജ്ഞരുടെ രാഗോർജ്ജമണ്ഡലത്തിൽ സുവർണ്ണപ്രഭയും പച്ചകലർന്ന നീലയും കൂടുതലായിരിക്കും. ഡോസൺ സുവർണ്ണ പ്രഭയെ തരംഗങ്ങൾ ഉയരുന്ന ഒരു സുവർണ്ണസാഗരമായാണ് റിപ്പോർട്ടു ചെയ്തത്. അഗ്നിയുടെ ചുവപ്പ് താഴെ മൂലാധാര ഭാഗത്ത് ഒരിത്തിരി കാണും. വാഗ്നറുടെ ന്യൂറൽ ബർഗ്ഗിൽ പൂപോലെയൊ മയിൽപ്പീലിപോലെയോ, ആരോഹണത്തിൽ കേന്ദ്രത്തിൽ നീലനിറമുള്ള സ്വർണ്ണവർണ്ണമായ തീനാളത്തിനുചുറ്റും ഓറഞ്ചുകലർന്ന സുവർണ്ണപ്രഭയായോ നാദബിന്ദൂപനിഷത്തിൽ പറഞ്ഞ വാസുദേവസ്വരൂപമാണ് പാശ്ചാത്യർ കണ്ടതെന്നത് കൗതുകമുണർത്തുന്നു. എല്ലാതരം നിർവൃതിയും ഉപാസനയും ഏറ്റുവാങ്ങുന്നത് ഞാനാണെന്ന ശ്രീകൃഷ്ണവചനം ഓർത്ത്! ഗ്രെയിൽ മോട്ടിഫ് സംവിത്സാഗരമായ ഗായത്രീമണ്ഡലമാണ്. രാഗങ്ങൾ നല്കുന്ന അലൗകിക നാദലയാനുഭൂതി, പ്രഭാമണ്ഡലം; ഒരു സുവർണ്ണസുധാസിന്ധുവിൽ ആലിലയിൽ ഒഴുകുന്ന, യോഗനിദ്രയിലാണ്ട നമ്മൾ! ഈ ശ്രുതിദർശനം അനർഘമായ നാഗമാണിക്യം പോലെ പരമപവിത്രം, അസുലഭം, അമൂല്യം! ഇതിന്റെ ഉണ്മതേടിയ സത്യാന്വേഷണത്തിന്റെ പ്രയാണത്തിലാണ് വൈദ്യശാസ്ത്രത്തിൽ പ്രവർത്തിക്കുന്ന എനിക്ക് രാഗചികിത്സ എന്ന ആശയം ഉണ്ടായത്. ഇത് ഉണ്ടായ കാലത്ത് പാശ്ചാത്യരുടെ മ്യൂസിക് തെറാപ്പിയെക്കുറിച്ച് ഞാൻ കേട്ടിട്ടില്ല.

എന്റെ സ്വന്തമായ ചില അനുഭവങ്ങളും നിരീക്ഷണങ്ങളുമാണ് എന്നെ ഇതിലേക്കു നയിച്ചത്.

64 കലകളിൽ ദേവിയുടെ ശിരസ്സായ സംഗീതശാസ്ത്രം സഹസ്രാബ്ദങ്ങളായി ഇന്ത്യയിൽ ഉത്ഭവിച്ചിട്ട്. പക്ഷെ അതിന്റെ ശാസ്ത്രീയത തെളിയിക്കണമെങ്കിൽ ആധുനികശാസ്ത്രസങ്കേതങ്ങൾ ഉപയോഗിച്ച് ഗവേഷണം നടത്തിയേ തീരു. അത് കാലോചിതമായ ഒരു പ്രവർത്തിയാണ്. ഗ്രഹണശക്തി (cognition), ന്യൂറോഫിസിയോളജി, ന്യൂറോ സൈക്കോളജി, മസ്തിഷ്കപ്രവർത്തനവും വികാസവും, ഓഡിയോ എൻജിനീയറിങ്, സൈക്കോ അക്കൗസ്റ്റിക്സ് ശാഖകളിൽ ഉണ്ടായ ശാസ്ത്രീയമായ അന്വേഷണങ്ങൾക്കിടയിലാണ് പാശ്ചാത്യലോകം മ്യൂസിക് തെറാപ്പിയിൽ ചാടിവീണത്. കഴിഞ്ഞ 40 വർഷമായി അവർ സംഗീതത്തിന്റെ perception (ദർശനം), performance ഇവയിലാണ് ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നത്. ഇപ്പോഴും ആ തലത്തിൽ സംഗീതത്തിന്റെ ന്യൂറോസയന്റിഫിക് ഫലങ്ങളെക്കുറിച്ച വിവരങ്ങൾ ബേസിക് സയൻസ് ഗവേഷകർ ശേഖരിച്ചുകൊണ്ടിരിക്കയാണ്. അതേസമയം ക്ലിനിക്കൽ രംഗത്ത് നാഡീവ്യൂഹങ്ങളുടെ തകരാറും അംഗവൈകല്യവും മറ്റുമുള്ള രോഗികളിൽ നിരീക്ഷണം നടത്തുന്ന മ്യൂസിക്ക് തെറാപ്പിസ്റ്റുകൾ വളരെ ഉപകാരപ്രദമായ പല കണ്ടെത്തലുകളും നടത്തുന്നുണ്ട്. ഏതാണ്ട് 18 യൂണിവേഴ്സിറ്റികളിൽ അമേരിക്കയിലും കനഡയിലും സംഗീതവും മസ്തിഷ്കപ്രവർത്തനവും തമ്മിലുള്ള ബന്ധം റിസർച്ച് ചെയ്യപ്പെടുന്നു. എല്ലാ ആസ്പത്രികളിലും മ്യൂസിക്ക് തെറാപ്പിസ്റ്റുകൾ പ്രവർത്തിക്കുന്നു. രോഗചികിത്സയിൽ ഫലപ്രദമായി സംഗീതം എങ്ങനെയൊക്കെ ഉപയോഗിക്കാമെന്ന് അവർ ചർച്ചചെയ്യുന്നു. ഇത് ലോകമെമ്പാടും ഒരു ചലനം ഉണ്ടാക്കിയിരിക്കുന്നു. MRI, FMRI, MEG, SQUIDS, PET, EEG ഇവയെല്ലാം ഉപയോഗിച്ചാണ് ഗവേഷണം. അതോടൊപ്പം സൈക്കോളജിക്കൽ, ഫിസിയോളജിക്കൽ പാരമീറ്ററുകളായ, BP, ഹോർമോൺ ലവൽ, ചർമ്മത്തിന്റെ responses, ശ്വാസം, പൾസ്, കോഗ്നിറ്റീവ് ബിഹേവിയറൽ സ്കെയിലുകൾ, stress, anxiety, pain scales ഇവയും രോഗികളുടെ വ്യക്തിപരമായ അഭിപ്രായങ്ങളും (Questions, informal interview) രേഖപ്പെടുത്തുന്നു. Narrative medicine എന്ന ഒരു ശാഖതന്നെ ഉണ്ടായിവരുന്നു. ഇത്തരം Qualitative, Quantitative ഡാറ്റകൾ പല ഹോസ്പിറ്റലുകളും യൂണിവേഴ്സിറ്റികളും പരസ്പരം ഷെയർ ചെയ്ത് അനാലിസിസ് നടത്തുന്നു (metascience).

മസ്തിഷ്കത്തിൽ സംഗീതത്തിനു മാത്രമായി ഒരു കേന്ദ്രമുണ്ടോ? എങ്ങനെയാണ് നാം സംഗീതത്തെ process ചെയ്യുന്നത്? വിദ്യാഭ്യാസം, ഭാഷാപരിജ്ഞാനം, വൈകാരികമായ ആശയപ്രകടനം, വിവേകം, സ്മൃതി, ശാരീരികവും മാനസികവും ബൗദ്ധികവും ആത്മീയവുമായ നമ്മുടെ പ്രതികരണങ്ങൾ, പെരുമാറ്റങ്ങൾ, ആരോഗ്യം ഇതിനെയൊക്കെ സംഗീതം എങ്ങനെ സ്വാധീനിക്കുന്നു? അങ്ങനെയുള്ള ഗവേഷണങ്ങൾ ഇടത്തും വലത്തും മസ്തിഷ്കഭാഗങ്ങളുടെ പ്രവൃത്തി ഇങ്ങനെ രേഖപ്പെടുത്തി.

| Left Brain | Right Brain |
|---|---|
| 1. General musical ability | 1) Processing musical pitch |
| 2. Perception, production of speech | 2) Control of sound intensity |
| 3. Perception of Rhythm, prosody | 3) Identification of musical chords |
| 4. Lyric performance during singing | 4) Melody perception in non musicians |
| 5. Temporal sequences of reading ability | 5) Visual pattern recognitions |
| | 6) Singing |
| | 7) Auditory pattern recognition |
| | 8) Expressive rhythmic & melodic behaviour |

ഭാഷയുടെയും സംഗീതത്തിന്റെയും പരസ്പരാശ്രയത്വവും ഈ ഗവേഷണങ്ങൾ കണ്ടെത്തി. താളാത്മകമായ സംഗീതം കേൾക്കുകയും പഠിക്കുകയും ചെയ്യുന്നവരുടെ മസ്തിഷ്കപ്രവർത്തനത്തിന്റെ പോസിറ്റീവ് ഫലങ്ങൾ, ഒരു രാഗം കഴിഞ്ഞ് മറ്റൊന്ന് പ്രതീക്ഷിക്കുന്ന മസ്തിഷ്കത്തിന്റെ ഭാവങ്ങൾ, ഭാഷയില്ലാതെ രാഗം കൊണ്ടുമാത്രമുള്ള സംവേദനങ്ങൾ—ലോ ഫ്രിക്വൻസി കമ്പനങ്ങളാലും ഫിസിയോ അകൗസ്റ്റിക് ടെക്നിക്കുകളാലും സ്പാസ്റ്റിക്ക് കുട്ടികളിൽ ന്യൂറോമസ്ക്കുലാർ ഫലം ഉണ്ടാക്കുന്നത്—ഇങ്ങനെയൊക്കെ ഗവേഷണം പുരോഗമിക്കയാണവിടെ.

1. ഒരു രാഗത്തിന്റെ വ്യത്യസ്ത ഭാവങ്ങളാൽ, വ്യത്യസ്ത രീതികളാൽ (ആലാപനം മാത്രം, കൃതി, etc.), വ്യത്യസ്ത സ്വര, ശ്രുതികളാൽ മാത്രം എതെല്ലാം മസ്തിഷ്കഭാഗങ്ങളിൽ എന്തു മാറ്റം വരാം?
2. വൈകാരികമായി സംഗീതത്തോടു പ്രതികരിക്കുമ്പോൾ മസ്തിഷ്കത്തിന്റെ ഏതേതു ഭാഗങ്ങൾ പ്രവർത്തിക്കുന്നു?
3. കവിതയിലെ ഭാഷയും സംഗീതവും തമ്മിലുള്ള ഘടനാസാദൃശ്യങ്ങളുടെ അനാലിസിസ്
4. Low frequency vibrations കൊണ്ടുള്ള ഫലങ്ങൾ
5. ദീർഘകാല/ഹ്രസ്വകാല സ്മൃതികളെ വീണ്ടും ഉണർത്താൻ സംഗീതത്തിനുള്ള ശക്തി—ഇവയിൽ ബേസിക് സയൻസുകാർ ശ്രദ്ധ കേന്ദ്രീകരിക്കുന്നു.
    1. സ്ട്രോക്ക് വന്ന രോഗികൾ
    2. സ്പാസ്റ്റിക്ക് പരാലിസിസ്
    3. വേദനാ ചികിത്സ
    4. Motor functions
    5. ന്യൂറോഡിജനറേറ്റീവ് രോഗങ്ങളിൽ നാഡീവ്യൂഹത്തെ വീണ്ടും പ്രവർത്തനക്ഷമമാക്കാൻ.

ഇതിലൊക്കെയാണ് ക്ലിനിഷ്യന്മാരുടെ ശ്രദ്ധ. ഒന്ന് തലച്ചോറിനെ ഉപോദ്ബലകമായി സ്വാധീനിക്കുന്ന ഇത്തരം നിശ്ചിത ഘടകങ്ങളുടെ അനാലിസിസ് കൊണ്ട് സംഗീതത്തിന് രോഗികൾക്കും മസ്തിഷ്കങ്ങൾക്കും ഉണർച്ച കൊടുക്കാനാവുമെന്ന് കണ്ടെത്തി. ഉള്ള നാഡികളുടെ പരസ്പര ബന്ധത്തെ വർദ്ധിപ്പിക്കാനും, നശിച്ചുപോയ നാഡീവ്യൂഹങ്ങൾക്കു പകരം alternate nerve pathway ഉണ്ടാക്കി പഴയപോലെ പ്രവർത്തനക്ഷമമാക്കാനും, മസ്തിഷ്കഘടന, പ്രവർത്തനം ഇവയെ ക്രമീകരിക്കാനും വികസിപ്പിക്കാനും, നൃത്തംവയ്ക്കാനും നടക്കാനും കഴിയാതായവർക്ക് ഇതൊക്കെ തിരിച്ചുകൊടുക്കാനും തെളിവ് സംഗീതത്തിന് സാധിക്കുന്നു എന്ന് അവർ കണ്ടുപിടിച്ചു. ഹെഡ്ഫോണുകൾ നാം സർവ്വസാധാരണമായി ഉപയോഗിക്കുന്നു. രണ്ടു മസ്തിഷ്കപ്പകുതികൾ ഒന്നിച്ച് കേൾക്കുന്നു; മൂന്നാമതൊരു സിഗ്നലാണ് അവ കേൾക്കുന്നത്. രണ്ടു ടോണുകളുടെ വ്യത്യാസം (രണ്ടു ചെവികളിലേക്ക് അയച്ചത്) സ്റ്റീരിയോ ഹെഡ്ഫോണുകളിൽ ഒരു വൈദ്യുത സിഗ്നലാണ് (യഥാർത്ഥ ശബ്ദമല്ല). അതിനെ നമ്മുടെ മസ്തിഷ്കത്തിൽ രണ്ടു പകുതിയും ഒന്നിച്ചുചേർന്ന് പ്രവർത്തിച്ചാണ് നാദമാക്കി കേൾക്കുന്നത്. ഇതിനെ hemispheric synchronization എന്നാണ് പറയുക (ഒരു focussed whole brain state). Performance നന്നാക്കാൻ ഇത് ആവശ്യമാണ്. ചില പ്രത്യേക ടോൺ സിഗ്നൽ കോംബിനേഷനുകൾ വ്യക്തികൾക്ക് ലേസർപോലെ ഫോക്കസ് ചെയ്യാനും ശ്രദ്ധിക്കാനും സഹായിക്കുന്നു. റിലാക്സ് ചെയ്യാനും, ബോധവികാസത്തിനും കൂടെ ഇതിന് സഹായിക്കാനാവും. അതിനാൽ സംഗീതം ധ്യാനത്തിനും സൃഷ്ടിപരത (creativity)യ്ക്കും സഹായകമാണ്. ഏറ്റവും നല്ല ധ്യാനം ആൽഫ റേഞ്ചിൽ (8–13 Hertzൽ) ആണ്. ഒരു പ്രത്യേകതരം ബ്രെയിൻ തരംഗനില ഏറെ ക്കാലം അനുഭവിച്ച് അഭ്യസിച്ച് സ്വായത്തമാക്കിയാൽ, നമുക്ക് എപ്പോൾ വേണമെങ്കിലും സ്വയം ആ അവസ്ഥ (മ്യൂസിക് കേൾക്കാത്തപ്പോഴും) സൃഷ്ടിക്കാനാവും. ഏത് ആൾക്കൂട്ടത്തിലും തിരക്കിലും എനിക്ക് ഇത് സാധിക്കാറുണ്ട്.

4–7 ഹെർട്ട്സിലുള്ള തീറ്റ തരംഗനില നമ്മുടെ ജ്ഞാനസമ്പാദനത്തിനുള്ള കഴിവ് വർദ്ധിപ്പിക്കും. Learning time കുറയ്ക്കും. നവജാതശിശുക്കൾ അധികസമയവും തീറ്റ തരംഗനിലയിലാണ്. അവർക്ക് growth rate, learning capacity ആ സമയത്ത് കൂടുതൽ വേണം. ആൽഫ റേഞ്ചിലും ഈ ഗുണം കാണുന്നുണ്ട്. പഠിക്കുമ്പോഴും വായിക്കുമ്പോഴും ആൽഫ, തീറ്റ തരംഗനില വരുത്തുംവിധം മൃദുവായ ഒരു സംഗീതം കേൾപ്പിച്ചാൽ കുട്ടികളുടെ പഠനം കൂടുതൽ മികച്ചതാവും. ഒരു ദിവസത്തിൽ ഒരാൾക്ക് അരമണിക്കൂർ തീറ്റതരംഗ നിലയിൽ ഇരിക്കാമെങ്കിൽ അത് 4 മണിക്കൂർ ഉറങ്ങുന്നതിന് തുല്യമാണ്. സംഗീതത്തിലൂടെ അരമണിക്കൂർ എല്ലാം മറന്നിരിക്കുന്ന നാദലയയോഗി 4 മണിക്കൂർ ഉറങ്ങിയതുപോലെയുള്ള വീര്യം നേടുന്നു. 4 മണിക്കൂർ കച്ചേരിയിൽ 16 മണിക്കൂറിന്റെ ഊർജ്ജം കിട്ടുന്നുണ്ട്. അതിനാൽ കൂടുതൽ സമയം കൂടുതൽ കർമ്മശേഷിയോടെ പ്രവർത്തിക്കാനും കൂടു

തൽ കാര്യങ്ങൾ കുറച്ചുസമയം കൊണ്ട് ഗ്രഹിക്കാനും സംഗീതം സഹായിക്കുന്നു. ഇത് പാശ്ചാത്യർ പരീക്ഷണംകൊണ്ട് തെളിയിച്ചു. ഞാൻ എന്റെ ജീവിതം കൊണ്ട് അനുഭവിച്ചു.

Depression (വിഷാദരോഗം), ആത്മവിശ്വാസക്കുറവ്, ശ്രദ്ധക്കുറവ്, ഡ്രഗ്, മദ്യം എന്നിവയുടെ അടിമത്തം, ഓട്ടിസം, തലവേദന എന്നിവയ്ക്കെല്ലാം സംഗീതം ഇപ്പോൾ ഉപയോഗിക്കുന്നുണ്ട്.

പാർക്കിൻസോണിസത്തിൽ: ഇറ്റലിയിൽ 32 രോഗികളിൽ റോബർട്ട് ഗ്രിഫിത്തും സഹപ്രവർത്തകരും നടത്തിയ ഗവേഷണത്തിൽ വളരെ ഫലപ്രദമായിക്കണ്ടു. ആഴ്ചതോറും, UPDRS (Unified Parkinson's Rating Scale), വൈകാരികമായ പ്രവർത്തനങ്ങൾക്ക് Happiness measure scale—പരിശോധിച്ചിരുന്നു. 63 വയസ്സായിരുന്നു രോഗികളുടെ ശരാശരിപ്രായം. 23 പുരുഷന്മാരും 9 സ്ത്രീകളും ഉണ്ടായിരുന്നു. PDQL (Parkisnson s Disease Quality of Life Questionnaire), ADL (Activities of Daily Living) എന്നിവ ഉപയോഗപ്പെടുത്തി. 90 മിനിട്ട് നീണ്ടുനിന്ന ഫിസിക്കൽ ട്രെയിനിങ് (PT) മാത്രമാണ് കൺട്രോൾ ഗ്രൂപ്പിന്.

UPDRS റിസൽട്ട്: സംഗീതം കൊടുത്തവർക്ക് ബ്രഡികൈനസിയ കുറഞ്ഞു. Physical training മാത്രം കൊടുത്തവർക്ക് rigidity കുറഞ്ഞു. Resting & Postural tremor ഇരുഗ്രൂപ്പിലും കുറഞ്ഞില്ല.

Happiness measure മ്യൂസിക് തെറാപ്പി ഗ്രൂപ്പ് എല്ലാവരും സന്തോഷവാന്മാരായി. Quality of life നന്നായി. PT മാത്രം കൊടുത്തവർക്ക് അതുണ്ടായില്ല. കൂടുതൽ വ്യക്തിപരമായ ബന്ധം തെറാപ്പിസ്റ്റുമായി ഉണ്ടായത് സംഗീതം കൊടുത്തവരിലാണ്. ഇത് ഒരു ആക്ടീവ് തെറാപ്പിയാണ് എന്നും പാസീവ് അല്ല എന്നും മനസ്സിലാക്കണം.

(Ref. Active music therapy in Parkinson s disease: An integrative method for motor and emotional rehabilitation: C. Pacchetti, F. Mancini, R. Aglieri, et. al. Psychosomatic medicine 2000; Vol.62, pp. 386-393).

കോമ കഴിഞ്ഞ് സുഖം പ്രാപിക്കുന്നവർക്കുള്ള ആക്ടീവ് സംഗീതചികിത്സയെക്കുറിച്ച് ഒരു ലേഖനം 2001-ൽ വരികയുണ്ടായി. (Ann. 1st Super. Sanita. Vol. 37: n.4 (2001) pp. 627-630. Rita Formisano, Vincenzo Vinicola, Franscisa Penta, Mascilla Malties, Stephano brunelli & Jurgen Weekel).

വർഷങ്ങൾക്കുമുമ്പ് രണ്ടുപ്രാവശ്യം കോമകഴിഞ്ഞ് സുഖം പ്രാപിക്കുന്ന എന്റെ ഭർത്താവിൽ പഴയകാലത്തെ പോപ്പുലർ സിനിമാസംഗീതം (യേശുദാസ്) ഉണ്ടാക്കിയ മാറ്റങ്ങൾ ഓർത്തുകൊണ്ടാണ് ഈ ലേഖനം ഞാൻ വായിച്ചത്. ഈ ഗവേഷണത്തിൽ ആദ്യഘട്ടം മ്യൂസിക്കൽബന്ധങ്ങളെ ആധാരമാക്കിയായിരുന്നു. രോഗിയെ തെറാപ്പിസ്റ്റിന്റെ കൂടെ പാടാനും, സംസാരിക്കാനും, മ്യൂസിക്കൽ സംഭാഷണങ്ങൾ സൃഷ്ടിക്കാനും, initiative ഉണ്ടാക്കാനും, ഒക്കെ സഹായിക്കുന്ന രീതിയിൽ ഒന്ന്. 34 രോഗികളിൽ 17 പേർ പുരുഷന്മാർ, 17 സ്ത്രീകൾ. 13-70 വരെ പ്രായം. 15 ദിവസത്തോളം കോമയിൽ കിടന്നവർ.

ഗ്ലാസ്ഗൊ കോമ സ്കെയിൽ (Jennett B) ഉപയോഗിച്ചിരുന്നു.

> 8 in acute stage

5 > 3 Glasgow outcome scale (സംസാരിക്കാനുള്ള താത്പര്യക്കുറവ് മാത്രം)

Coma Recovery Scale (Giaciano)

Post coma scale (Formisano)

ചികിത്സാ പ്രോട്ടോകോൾ 6 വ്യത്യസ്ത evaluation levels

To അഡ്മിഷൻ സമയത്ത്.

T1 തെറാപ്പി തുടങ്ങും മുമ്പ് (basetime) - Routine rehabilitation 15 ദിവസം കഴിഞ്ഞിട്ട്.

T2 മ്യൂസിക് തെറാപ്പി തുടങ്ങുന്നതിന് തൊട്ടുമുമ്പ്

T3 മ്യൂസിക് തെറാപ്പി തുടങ്ങി ഒരു മാസം കഴിഞ്ഞ്

T4 2 മാസം കഴിഞ്ഞ്.

T5 മ്യൂസിക് തെറാപ്പി കഴിഞ്ഞ് ഒരു മാസത്തിനുശേഷം (follow up).

3 പ്രാവശ്യം വീതം ഒരാഴ്ചയിൽ, 20-40 മിനുട്ടായിരുന്നു തെറാപ്പി കൊടുത്തത്. രോഗിയുടെ സ്ഥിതി അനുസരിച്ച് സമയം കൂട്ടുകയോ കുറയ്ക്കുകയോ ചെയ്തു.

സെമി ക്വാണ്ടിറ്റേറ്റീവ് സ്കെയിലുകൾ

+ improved

= unchanged

(.) worsened

ക്ലിനിക്കലായി പരിശോധിച്ചത് -

1. Psychomotor initiative
2. Psychomotor agitation
3. Interaction with environment

27/34 രോഗികളിൽ വളരെ നല്ല പ്രതികരണം കിട്ടി. Reyes (RL) ന്റെ നിഗമനം ഇതിൽ രോഗികൾ കാണിക്കുന്ന സൈക്കോ മോട്ടോർ അജിറ്റേഷൻ ചികിത്സ ഫലിക്കുന്നു എന്നതിന്റെ അർത്ഥമാണ്. നല്ല പ്രതികരണമാണ് എന്നാണ്. ഇങ്ങനെ കാണുമ്പോൾ അത് രോഗചിഹ്നമാണെന്നു കരുതി പിന്നെയും സെഡേഷൻ കൊടുക്കുന്നതാണ് അലോപ്പതിയുടെ പ്രവണത. സംഗീതം കൊണ്ടുതന്നെ ശാന്തമാക്കുന്നതാണ് മ്യൂസിക്ക് തെറാപ്പിസ്റ്റുകളുടെ രീതി. ഇതിൽ ഒരുപാടു റഫറൻസുകൾ ഉണ്ട്. താത്പര്യമുള്ളവർ ഇന്റർനെറ്റ് ബ്രൗസ് ചെയ്താൽ കിട്ടും.

## മൾട്ടിപ്പിൾ സ്ക്ലീറോസിസ്

പീറ്റർ ഹ്യൂബ്നറുടെ മെഡിക്കൽ റെസൊനൻസ് തെറാപ്പിയിൽ ബീറ്റ വേവുകൾ കുറയുന്നതായി കണ്ടു. (EEG ഉപയോഗിച്ച്) Optic Nerve neuro speed കൂടി. ഇത് ഒരു നല്ല അടയാളമായി കണക്കാക്കണം. J. of Music

therapyയിൽ വന്ന ഒരു കൺട്രോൾ സ്റ്റഡിയിൽ (2004) 20 രോഗികൾ (14 സ്ത്രീ, 6 പുരുഷൻ) 29-47 വയസ്സു പ്രായമുള്ളവരാണ് ഉണ്ടായിരുന്നത്. 10 പേർ കൺട്രോൾ ആയി ഉണ്ടായിരുന്നു, ഓരോ മൂന്നുമാസവും പുരോഗതി അളന്നുകൊണ്ടിരുന്നു. ഒരു വർഷമായിരുന്നു പ്രൊജക്ട്.

വിഷാദരോഗം, anxiety

Self acceptance Scale (SESA)

Life Quality Assessment (Hamberg Quality of Life Questionnaire)

Cognition (MSFE)

Functional (EDSS - Expanded disability Status Scale)

Nordoff Robbin s മ്യൂസിക്ക് തെറാപ്പിയാണ് ഉപയോഗിച്ചത്. ടെസ്റ്റിലും കൺട്രോളിലും വലിയ വ്യത്യാസം കിട്ടിയില്ല. anxiety, depression കുറച്ച് കുറഞ്ഞു എന്നല്ലാതെ. ഇത് ഒരു പൈലറ്റ് സ്റ്റഡിയായിരുന്നു. International Symposium on Art & Music Therapy in Medicines (Nov. 12-14-2003. Uty. Clinic. ഹാംബർഗ്ഗ്) ഇത് ചർച്ച ചെയ്കയുണ്ടായി.

ഈ ന്യൂറോഡിജെനറേറ്റീവ് രോഗം ഇന്ത്യയിൽ അത്രതന്നെ ഉണ്ടോ എന്ന് സംശയമാണ്. പലപ്പോഴും കണ്ടുപിടിക്കപ്പെടാതെ പോയതുകൊണ്ടാവാം ഇത്. ഏതായാലും പാശ്ചാത്യ സംഗീതം കൊണ്ട് വലിയ ഒരു മാറ്റം ഇതിൽ വന്നിട്ടില്ല. ഇന്ത്യയിലെ ന്യൂറോളജിസ്റ്റുകൾ ഇന്ത്യൻ രാഗം ഉപയോഗിച്ച് ഒന്നു റിസർച്ച് ചെയ്യുന്നത് നല്ലതാണ്.

## ഡിമെൻഷ്യ

ഓർമ്മക്കുറവ് വാർദ്ധക്യത്തിൽ ഒരു പ്രശ്നമായി മാറിക്കൊണ്ടിരിക്കയാണിന്ന്. ദാസേട്ടന്റെ അമ്മ (അച്ഛന്റെ മൂത്ത ജ്യേഷ്ഠത്തി) ഒന്നും ഓർമ്മയില്ലാതെ പറഞ്ഞതുതന്നെ പറഞ്ഞിരിക്കുന്നത് കുട്ടിക്കാലത്ത് കണ്ടതോർക്കുന്നു. ബാലാമണിയമ്മയുടെ കാര്യം അതിലേറെ കഷ്ടമായിരുന്നു. മരിച്ചതുപോലെ ഒരു ജീവിതം. ഇന്ന് ഒട്ടനവധി വീടുകളിൽ ഇത്തരം നിർഭാഗ്യരായ വൃദ്ധർ ഉണ്ട്. മസ്തിഷ്കപ്രവർത്തനം തീരെ ഇല്ലാതായിപ്പോകുന്ന ഈ രോഗം ഏതാണ്ട് നൂറോളം തരത്തിലുണ്ട്. പ്രമുഖർ (1) ആൽഷീമേഴ്സ് ഡിമെൻഷ്യ (2) വാസ്ക്കുലാർ ഡിമെൻഷ്യ (3) ലൂയിബോഡി ഡിമെൻഷ്യ —ഓർമ്മക്കുറവ്, കൺഫ്യൂഷ്യൻ, സംസാരിക്കാനും, ഗ്രഹിക്കാനും ബുദ്ധിമുട്ട് ഇവയെല്ലാം ഡിമെൻഷ്യയിൽ ഉണ്ട്. പൂർണ്ണമായി സുഖപ്പെടുത്താനാവാത്തതാണ് ഈ രോഗം. മസ്തിഷ്കഘടനയും രസതന്ത്രവും പൂർണ്ണമായി മാറുകയാലാണിത്. പ്രായം, ജനിതകം, ജീവിതരീതികൾ എന്നിവയോട് ബന്ധപ്പെടുത്തിയാണ് ഡിമെൻഷ്യയുടെ ഉത്ഭവം. ആൽഷീമേഴ്സ് രോഗം വൃദ്ധരിലേ കാണുകയുള്ളു. ബ്രിട്ടനിൽ മാത്രം 7,50,000 ഡിമെൻഷ്യ രോഗികളുണ്ടെന്നാണ് ആൽഷീമേഴ്സ് സൊസൈറ്റിയുടെ കണക്ക്.

ഡിമെൻഷ്യയ്ക്കു തുല്യമായ രോഗലക്ഷണങ്ങൾ വൈറ്റമിൻ ഡെഫിഷ്യൻസി, മസ്തിഷ്കത്തിലെ ട്യൂമറുകൾ, ഡിപ്രഷൻ എന്നിവയിലും കാണാം. അതിനാൽ ശരിയായ ഡയഗ്നോസിസിനുശേഷമേ ഓർമ്മക്കുറവിനെ ആൽഷീമേഴ്സ് എന്ന് ഉറപ്പിക്കാനാവൂ. ഒരു സ്പെഷ്യലിസ്റ്റ് രോഗി

യോടും ബന്ധുക്കളോടുമുള്ള സംഭാഷണം, പരിശോധന, ഓർമ്മ പരിശോധനകൾ, ബ്രെയിൻസ്കാൻ ഇവയ്ക്കുശേഷമേ ഡയഗ്നോസിസ് സ്ഥിരീകരിക്കുകയുള്ളൂ. നേരത്തെതന്നെ ഡയഗ്നോസിസ് ചെയ്താൽ പലപ്പോഴും പ്രോഗ്രസ്സീവ് ആയ മസ്തിഷ്കരോഗത്തെ തടയാനാവും. എന്നാൽ സുഖപ്പെടുത്താൻ പ്രയാസമാണ്.

12 സ്ത്രീകളെ (71-92 വയസ്സ്) മൂന്നു ഗ്രൂപ്പായി തിരിച്ച് സംഗീതം നല്കുന്ന ഒരു പദ്ധതി സ്മിത്ത് ജോർജിയ പരീക്ഷിച്ചു (J. of American J. of Music Therapy. Vol. 6A. No.1 (1986) page 41-56). ആദ്യമേ രോഗികൾക്കു പരിചിതമായ പാട്ടുകളേ ഉപയോഗിക്കാവൂ. അവയെക്കുറിച്ച് സംസാരിക്കുക (അവരോടു നേരിട്ടും—അവർ കേൾക്കെ മറ്റുള്ളവർ തമ്മിലും), അവയെക്കുറിച്ച് ചോദ്യങ്ങൾ ചോദിക്കുക—ചർച്ചകൂടാതെ വെറുതെ പരിചിത ഗാനങ്ങൾ പാടുക, കേൾക്കുക—ഇതൊക്കെ പരീക്ഷിച്ചു.

സംഗീതചർച്ചകൾ ഭാഷാപരമായ ഓർമ്മ വർദ്ധിപ്പിക്കുന്നു; എന്നാൽ ഗ്രാഹ്യശേഷി (cognition) കൂട്ടുന്നത് സംഗീതം മാത്രമാണ് എന്നായിരുന്നു അവരുടെ നിഗമനം.

National Association for Music Therapy (Inc. Vol. 9 1991 - page 102-105) പ്രസിദ്ധീകരിച്ച ഒരു കേസ് സ്റ്റഡിയിൽ 69 വയസ്സായ ഒരു സ്ത്രീ കുട്ടിക്കാലത്ത് പിയാനോ വായിച്ചിരുന്നതിനാൽ, ചില പ്രത്യേക പാട്ടുകളുടെ പേര് പറയുമ്പോഴേക്കും അവർ അത് മൂളുന്നതായി കണ്ടു. മറ്റെല്ലാം മറന്ന അവസ്ഥയിലാണ് ഇതെന്ന് ഓർക്കണം. 1998-ൽ ബാലാമണിയമ്മയുമായി സംവദിക്കുമ്പോൾ ഇത്തരം ഒന്നുരണ്ട് അനുഭവങ്ങൾ എനിക്കുണ്ടായി. ലളിതാസഹസ്രനാമം, കുമാരസംഭവം, സൗന്ദര്യലഹരി എന്നിവയോടു ബന്ധപ്പെട്ടായിരുന്നു അനുഭവങ്ങൾ. വലിയമ്മയ്ക്ക് പരിചിതം കവിതാലോകമാകയാൽ ഞാൻ കവിതയിലൂടെയാണ് അവരെ സമീപിക്കാൻ നോക്കിയത്. ഒരുപാട് കേന്ദ്രങ്ങളിൽ സംഗീതംകൊണ്ട് രോഗികളുടെ പലവിധം രോഗലക്ഷണങ്ങളിൽ മാറ്റങ്ങൾ വരുന്നതായി റിപ്പോർട്ടു ചെയ്തിട്ടുണ്ട്.

പാലാരിവട്ടത്ത് ആൽഷീമേഴ്സ് സൊസൈറ്റിയുടെ ഒരു കേന്ദ്രമുണ്ട്. അവിടെ ഡോ. ഭുവനേശ്വരിയും മിസ് പ്രേമയും കൂടി ചില സംരംഭങ്ങൾ നടത്തുന്നുണ്ട്. CDR (Clinical Dementia Rating Scale) വച്ചാണ് രോഗികളിൽ മാറ്റമുണ്ടോ എന്ന് നിരീക്ഷിക്കുന്നത്. 1987-ൽ ഹ്യൂഗ്സ് എന്ന വ്യക്തിയാണ് CDR-ന്റെ ഉപജ്ഞാതാവ്. പ്രധാനമായും 3 ഘടകങ്ങളാണ് ഇതിൽ അളക്കുന്നത്.

1. ഗ്രാഹ്യശക്തി: ശ്രദ്ധ, ഓർമ്മ, നിർണ്ണയശേഷി, ചിന്താശേഷി ഇവ ഉൾപ്പെടും.
2. വൈകാരികം: കൂട്ടത്തിൽ കൂടുക (participation), കാര്യങ്ങളിലുള്ള involvement.
3. Sensory/Motor: ശാരീരികമായ വിഷയങ്ങൾ—കാഴ്ച, ശ്രവണം, സ്പർശം, ഗന്ധം, രസം ഇവയ്ക്കുള്ള പ്രതികരണം—പേശികളുടെ പ്രവർത്തനം.

ഇവയെല്ലാം നോർമ്മൽ എങ്കിൽ സ്കോർ 0

| | |
|---|---|
| സംശയാസ്പദമെങ്കിൽ | 0.5 |
| നേരിയ തകരാറ് | 1 |
| അല്പം കൂടി അധികം | 1.5 |
| കഠിനമായി തകരാറ് | 2 |

(വാഷിങ്ടൺ യൂണിവേഴ്സിറ്റി സെയിന്റ് ലൂയിസ്സിലെ ആൽഷീമേഴ്സ് ഡിസീസ് റിസർച്ച് സെന്ററിന്റെ രീതി) കാലിഫോർണിയ യൂണിവേഴ്സിറ്റി ന്യൂറോ സയൻസസ് ഡിപ്പാർട്ടുമെന്റിൽ ഈ സ്കോർ റേറ്റിങ്ങിനുള്ള ട്രെയിനിങ്ങിന് പ്രാധാന്യം നല്കുന്നു.

**ഒരു കേസ് ഹിസ്റ്ററി: മി. ലോകനാഥൻ**

84 വയസ്സായ ഒരു പുരുഷൻ. 1990-ൽ ചെന്നൈയിൽവച്ച് മസ്തിഷ്കാഘാതം. ന്യൂറോസർജൻ ട്രാക്ഷൻ, മരുന്നുകൾ എന്നിവ കൊടുത്തു (ഒരു വർഷം). ആൽഷീമേഴ്സ് എന്ന് തീരുമാനമായി. സംസാരിക്കാൻ വയ്യാതായി. ഒരു കപ്പു കാപ്പി കുടിക്കാൻപോലും സാധിക്കാത്തത്ര motor impairment. ആയുർവ്വേദത്തിൽ പാത്തി, ധാര, എണ്ണയിട്ട് ഉഴിച്ചിൽ നടത്തി. 3 മാസം കൊണ്ട് കഷ്ടിച്ച് നടക്കാറായി. ഈ സമയത്ത് രോഗിയെ തിരുവനന്തപുരത്തെത്തിച്ചു. രോഗി വളരെ മോശമായ നിലയിലായിരുന്നു. നഗ്നനായി നടക്കുക, പബ്ലിക് സ്ഥലത്തു മൂത്രമൊഴിക്കുക അടക്കം—ഓർമ്മയില്ലാതെ പലതും ചെയ്യുന്നു. മകൻ ഇതുകണ്ട് വെറുതെ തന്റെ അച്ഛന് ഇഷ്ടമുള്ള പഴയ സംഗീതം വച്ചു (പണ്ഡിറ്റ് ശിവകുമാർ ശർമ്മയുടെ മാർവ്വ, വിശ്വമോഹൻ ഭട്ടിന്റെ യമൻ, വസന്ത (മോഹനവീണ), ഹരിപ്രസാദ് ചൗരസ്യയുടെ ആഹിർഭൈരവ്, മുൾത്താനി, കാഫി, ബാഗേശ്രീ, രവിശങ്കറിന്റെ കല്യാൺ, യമൻ, ജിതേന്ദ്ര, അഭിഷേകിന്റെ മധുവന്തി, ദർബാർ, കന്നഡ, കൃഷ്ണഹംഗലിന്റെ ഗോൾഡൻ രാഗ കളക്ഷൻ 3, ഭീംസെൻ ജോഷിയുടെ പട്ദീപ്, ഇങ്ങനെ ഒരു കൂട്ടം രാഗങ്ങൾ). ഇങ്ങനെ ചെയ്തപ്പോൾ അച്ഛൻ ശാന്തനായതായും ഒരളവ് അദ്ദേഹത്തിന്റെ ഓർമ്മ നന്നായതായും മകൻ ശ്രദ്ധിച്ചു. 3 ആഴ്ചകൊണ്ട് അദ്ദേഹം ഉന്മേഷവാനായി; സംഗീതം ശ്രദ്ധിച്ചുകേൾക്കാൻ തുടങ്ങി; കാപ്പികുടിക്കാൻ കപ്പ് ഉയർത്താമെന്നായി, വസ്ത്രം ധരിച്ചു നടക്കാൻ തുടങ്ങി. രോഗം പൂർണ്ണമായും സുഖപ്പെട്ടില്ല. പക്ഷെ, ഒരളവ് മാറ്റം വന്നുതുടങ്ങി. ഈ കേസ് ഹിസ്റ്ററി ശ്രദ്ധാലുവായ ആ മകൻ (സുധീർനാഥ്) എനിക്ക് ഇന്റർനെറ്റുവഴി കൈമാറിയ വിവരമാണ്. തന്റെ വൃദ്ധരായ മാതാപിതാക്കൾക്ക് എന്ത് ഇഷ്ടപ്പെടും, എന്ത് ഇഷ്ടപ്പെടില്ല എന്ന് തിരിച്ചറിവുള്ള മക്കൾക്ക് ഡോക്ടർമാരെക്കാൾ നന്നായി രോഗിക്കു വേണ്ടത് ചെയ്യാനായേക്കും. ആൽഷീമേഴ്സ് രോഗം വാർദ്ധക്യത്തിന്റെ പ്രശ്നമാണ്. സ്നേഹത്തിന്റെയും, പരിചരണത്തിന്റെയും, വൃദ്ധരോടുള്ള മാനുഷികമായ സമീപനത്തിന്റെയും പ്രശ്നമാണ്.

## എപ്പിലെപ്സി (അപസ്മാരം)

അസംഖ്യം ബില്ല്യൻ ന്യൂറോണുകളുണ്ട് നമ്മുടെ നാഡീവ്യൂഹത്തിൽ. അവയെ ഉണർത്താനും, ഉറക്കാനും ആയി രണ്ടു വിധം സംവേദനങ്ങളും (Dancing the duet)—ഇവയുടെ നിരന്തര സംവേദനമാണ് നമ്മുടെ വിഷയ ഗ്രഹണവും മനനവും ചിന്തയും ഗ്രാഹ്യശക്തിയും കർമ്മശേഷിയുമൊക്കെ—ജാഗ്രത്തിൽ നമ്മുടെ നിയന്ത്രണത്തിലിരിക്കുന്ന കർമ്മങ്ങളും സ്വപ്നസുഷുപ്തിയിലും ജാഗ്രത്തിലും നമ്മുടെ നിയന്ത്രണത്തിലല്ലാതെ സംഭവിക്കുന്ന ശരീരധർമ്മങ്ങളുമുണ്ട്. കോശങ്ങളുടെ സംവേദനം രാസവസ്തുക്കൾ, വൈദ്യുതി എന്നിവയിലൂടെയാണ്. ഓരോ നാഡീകോശത്തിനും 2 വിധം വിപരീത സംവേദനങ്ങളെ സ്വീകരിക്കാനാവും (Excitatory & Inhibitory). കോശം രണ്ടുതരം സംവേദനത്തെയും ശ്രദ്ധിക്കുന്നു. അവയെ കൂട്ടുന്നു. Excitation കൂടുതലെങ്കിൽ വൈദ്യുതി തരംഗങ്ങൾ തന്റെ പാതയിലുള്ള ആയിരക്കണക്കിനു കോശങ്ങളിലേക്കു കൈമാറുന്നു. Inhibition കൂടുതലാണെങ്കിൽ കോശം ഒന്നു പിറുപിറുത്തേയ്ക്കാം—സംവേദനങ്ങൾ ഒന്നുമേ അയക്കുകയില്ല. ബാലൻസിങ്ങുകൊണ്ടാണ് മസ്തിഷ്ക പ്രവർത്തനം ക്രമമായി നടക്കുന്നത്. ഇത് ശരിയല്ലെങ്കിൽ duet നില്ക്കും. വൈദ്യുതിക്കൊടുങ്കാറ്റുകൾ, ക്രമംതെറ്റിയ വൈദ്യുത തരംഗങ്ങൾ എന്നിവ ഉണ്ടാവും—ഇത് 'അപസ്മാര'മായി കാണപ്പെടും. മസ്തിഷ്കാഘാതം, ഓക്സിജൻ കിട്ടാതെ വരൽ, ട്യൂമർ, ഇൻഫെക്ഷൻ, toxic agents, hypoglycemia—ഇവകൊണ്ടൊക്കെ എപ്പിലെപ്സി വരാം. കുങ്സുചെൻ എന്ന ചൈനീസ് കവിക്ക് മ്യൂസിക്കോജെനിക്ക് എപ്പിലെപ്സി എന്ന അപൂർവ്വ രോഗം ഉണ്ടായിരുന്നു. അസ്തമയത്തിൽ തെരുവുഗായകന്റെ മുരളീഗാനം കേട്ടാൽ സർവ്വവും മറക്കും ഈ കവി. 100 റിപ്പോർട്ടുകൾ (1/10,000,100) ആണ് ലോകജനതയിൽ ഇത്തരം എപ്പിലെപ്സിയുടെ കണക്ക്. ചില പ്രത്യേകതരം സംഗീതം, ചില പ്രത്യേക ഉപകരണം, ചില പ്രത്യേക ഭാവം, ചില ഗായകരുടെ സ്വരം എന്നിവയ്ക്കേ ഇതുണ്ടാക്കാൻ കഴിയൂ. ഇവയെ ധ്യാനിക്കുമ്പോഴും സ്വപ്നം കാണുമ്പോഴും ഇതേ ഫലം കാണും. വലത്തേ ടെമ്പറൽ ലോബിൽ വലത്തെ ഓഡിറ്ററി കോർട്ടെക്സിൽ മെലഡി പ്രോസസ് ചെയ്യുന്ന ഭാഗത്ത് ആണ് ഇതിന്റെ പ്രഭവകേന്ദ്രം. മൊസാർട്ടിന്റെ സൊനാറ്റ (K 448) ന് എപ്പിലെപ്സി കുറയ്ക്കാമെന്ന് പാശ്ചാത്യർ കണ്ടു. ഓർമ്മയില്ലാത്തവരിലും ഈ ഫലം കാണുന്നതിനാൽ, എന്തുതരം രാഗമാണ്, സംഗീതമാണ് എന്നറിയാതെയാണ് ഫലമുണ്ടായതെന്നു മനസ്സിലാക്കി. അടുത്തത്, K 448 -ലെ ഏതുഭാഗമാണ് ഇതിനു കാരണമെന്നറിയലായിരുന്നു. ഇത്തരം റിസർച്ച് ഒന്നും ഇന്ത്യൻ രാഗങ്ങൾ ഉപയോഗിച്ചു നടന്നിട്ടില്ല.

# 4
# സൈക്കോളജി, സൈക്യാട്രി, മ്യൂസിക് സൈക്കോളജി

സമൂഹ മാനവിക ശാസ്ത്രങ്ങളിൽ ഒരു വ്യത്യസ്ത ശാഖയാണ് രാഗ ചികിത്സ. അത് ആരോഗ്യശാസ്ത്രം, മനശ്ശാസ്ത്രം, സംഗീതശാസ്ത്രം ഇവ യുടെയെല്ലാം ശിശുവാണ്. ഈ ശാഖകളിലെല്ലാം പരന്നുകിടക്കുന്നതാണ്. വികാരം ഗ്രഹണശേഷിയാൽ നിർണ്ണയിക്കപ്പെടുന്നു. കർമ്മങ്ങൾ ഇവ ര ണ്ടിനാലും നിയന്ത്രിതമാണ്. അതിനാൽ ഒരാളുടെ പെരുമാറ്റത്തെത്തന്നെ നിയന്ത്രിക്കാൻ സംഗീതത്തിനു സാധിക്കും. കരോൾ ഇസാർഡ് (സൈക്കോ ളജിസ്റ്റ്) മനുഷ്യന്റെ പരമമായ ആധാരമായ പ്രചോദനകേന്ദ്രം വികാരമാണ് എന്നും വികാരമാണ് കർമ്മവും ചിന്തയുമാവുന്നതെന്നും കരുതുന്നു (1994). സംഗീതം ഓരോ വ്യക്തിക്കും വ്യക്തിപരമായ അനുഭവമാണ്. മ്യൂസിക്ക് സൈക്കോളജിയിൽ വികാരമെന്ന പദത്തെ (emotion) സംഗീതാനുഭവം (musical experience) അഥവാ രസാനുഭവം എന്നർത്ഥത്തിലാണ് ഉപയോ ഗിക്കുന്നത് (Vink 2001. 145-146; Sloboda 2001) അല്ലാതെ സാധാരണ അർത്ഥത്തിലല്ല. രസാനുഭവം തന്നെയാണ് വികാരത്തിന്റെ കേന്ദ്രം (Dieter Ulich. 1992-56). സംഗീതത്തിൽ 'ഹൃദയത്തെ സ്പർശിക്ക'ലാണ് വികാരം അഥവാ രസാനുഭവം. ഇത് ഓരോ വ്യക്തിയിലും വ്യത്യസ്തമാണ്. അതിനാൽ വ്യക്തിയുടെ വ്യക്തിത്വവികാസമനുസരിച്ച് രസാനുഭവവും വികാ രവും വ്യത്യസ്തമായിരിക്കും. ഒരു വ്യക്തിയുടെ വികാസത്തിന്റെ വിവിധ ഘട്ടങ്ങളിലെ രസാനുഭവം തന്നെ വ്യത്യസ്തമായിരിക്കും. അതായത് സംഗീ താനുഭവത്തിൽ അനുഭവിക്കുന്ന വ്യക്തിയുടെ വ്യക്തിത്വവികസനമനുസ രിച്ചാണ് 'സംഗീതസ്പർശം' അനുഭവപ്പെടുന്നത്. ഇത് ഒരു 'ലീല'യാണ്; പ്രത്യേകമായ ഒരു പ്രയോജനം ഉണ്ട് എന്ന് തോന്നാത്തതും, തികച്ചും ആന ന്ദമയവുമായ ഒരു ലീല! എന്നാൽ നാമറിയാതെതന്നെ നമുക്ക് പല ഗുണ ങ്ങളും, പ്രയോജനങ്ങളും ഉണ്ടാക്കിത്തരുന്ന ഒരു ഈശ്വരലീല! Wosch (2002) ഇത്തരംഗീതാനുഭവത്തെ ഇങ്ങനെ വ്യക്തമാക്കി.

സാധാരണയായി, ആരോഗ്യവാന്മാരായ മുതിർന്നവരിൽ ക്ലാസിക്കൽ സംഗീതം ഉപയോഗിച്ചാണ് മ്യൂസിക് സൈക്കോളജിയിൽ റിസർച്ച് (വിങ്ക് 2001). സൈക്യാട്രിയിൽ അങ്ങനെയല്ല. മാനസികാരോഗ്യം ഇല്ലാത്തവരി ലാണ്. അതിനാൽ സംഗീതത്തിന്റെ ഫലവും പാർശ്വഫലവും അളക്കാൻ കുറെ വിഷമവുമാണ്. എല്ലാ പ്രായത്തിലുമുള്ള പലവിധ രോഗങ്ങൾക്കു




വ്യത്യസ്ത വികാരങ്ങളുടെ സ്ഥിരമായ പ്രകാശനം

വിധേയരായവരെ സംഗീതചികിത്സയിൽ ഉൾപ്പെടുത്തുമ്പോൾ മനുഷ്യ മനഃശാസ്ത്രത്തിന്റെ ചിത്രം കൂടുതൽ സങ്കീർണ്ണമായിത്തീരുന്നു. പലപ്പോഴും ഇക്കൂട്ടരിൽ വളരെ ലളിതമായ ബാലിശം തന്നെയായ സംഗീതഘടനകൾ ഉപയോഗിക്കേണ്ടിയും വരുന്നു. (അത് പുലിക്കളിപോലും ആകാം– ശ്രീലങ്കയിലെ ഒരു മ്യൂസിക് തെറാപ്പിസ്റ്റ് ചെന്നൈയിൽ നടന്ന ഒരു മ്യൂസിക് തെറാപ്പി സെമിനാറിൽ തീരെ മന്ദബുദ്ധിയായ ഒരു കുട്ടിക്ക് പുലികളിയുടെ രാഗം ഉപയോഗിച്ചത് പറയുകയുണ്ടായി.) കേരളത്തിൽ ഞാൻ ഒരു കുട്ടിക്ക് 'കുട്ടിത്താറാവ്' എന്നൊരു കുട്ടിപ്പാട്ട് ഉപയോഗിച്ചിട്ടുണ്ട്. പലപ്പോഴും കവിതയും, ഫോക്ക് സംഗീതവും, മാപ്പിളപ്പാട്ടും ഒക്കെ ഉപയോഗിക്കേണ്ടിവരുന്നത് സംഗീതത്തിന്റെ മേന്മകൊണ്ടല്ല, സംഗീതത്തെ ആർക്കുവേണ്ടി ഉപയോഗിക്കുന്നുവോ അവരുടെ ആസ്വാദനശേഷിയുടെ പരിമിതികൊണ്ടാണ്. മ്യൂസിക് സൈക്കോളജി, സൈക്ക്യാട്രി, മ്യൂസിക് തെറാപ്പി റിസർച്ചുകളും മ്യൂസിക് റിസർച്ചും എപ്രകാരം പരസ്പരം ബന്ധപ്പെട്ടിരിക്കുന്നുവോ, അത്രയ്ക്കത്രയ്ക്ക് വിഭിന്നങ്ങളുമാണ് എന്ന് ഇതിൽനിന്ന് അറിയുക. ഓരോ ഫീൽഡിലും ധാരാളം ഗവേഷണസാദ്ധ്യതകൾ ഉണ്ട്.

അമേരിക്കയിലെ റിസ്പ്ട്രീവ് മ്യൂസിക് തെറാപ്പിയിൽ ഗൈഡഡ് ഇമേജറിയും, ഓരോ വ്യക്തിയിലും വിഭിന്നമായിരിക്കുന്ന സംഗീതാനുഭവങ്ങളും ഓർമ്മകളും ഉപയോഗിക്കുന്നു. GIM എന്ന ശാഖയെ ആരംഭിച്ച ഹെലൻ ബോണിയുടെ അഭിപ്രായത്തിൽ 'വ്യക്തിപരമായ സംഗീതാഭിരുചികൾ വിജയകരമായ GIM മ്യൂസിക് തെറാപ്പിക്ക് ആവശ്യമേ അല്ല.' അതേസമയം വളരെ വൃദ്ധരായ, ഓർമ്മ നശിച്ച വ്യക്തികളിൽ അവരുടെ സംഗീതാഭിരുചികൾ അറിഞ്ഞ് തെറാപ്പി കൊടുക്കുന്നത് നല്ലതാണ് (ഗെർഡ്നർ 2000). ജർമ്മനിയിലെ മെത്തേഡ് സംഗീതം കേൾക്കുമ്പോഴത്തെ അനുഭവങ്ങൾ ശ്രോതാവ് പറയുകയോ എഴുതുകയോ ചെയ്യുക എന്നതാണ്. ഓരോ ഘട്ടത്തിലും ശ്രോതാവ് സ്വയം കണ്ടെത്തുന്നു. അവനവനെ കൂടുതൽ അറിയുന്നു; സംഗീതത്തെയും കൂടുതൽ മനസ്സിലാക്കുന്നു. ഇതിനിടയിൽ വികാരത്തെയും, വികാരത്തിന്റെ വികാരാനുഭവമായ രസാനുഭൂതിയെയും രസികർ തങ്ങളറിയാതെ അറിയുന്നു! ഈ ഘട്ടത്തിലാണ് emotional shift എന്നു

പറയാവുന്ന ചില മാറ്റങ്ങൾ സംഭവിക്കുന്നത്. സ്ലോബോഡയുടെ മ്യൂസിക് സൈക്കോളജി റിസർച്ചിൽ സംഗീതം നമ്മുടെ 'mood' നെ മാറ്റുന്ന ഒന്നാണ്. അതിന് രോഗിക്ക് ഇഷ്ടമുള്ള സംഗീതത്തേക്കാൾ നല്ലത്, മ്യൂസിക് തെറാപ്പിസ്റ്റ് തെരഞ്ഞെടുക്കുന്ന ക്ലാസിക്കൽ സംഗീതമാണ്. ഇഷ്ടമുള്ള സംഗീതം ഓർമ്മ നശിച്ച വൃദ്ധരിൽ agitation കുറയ്ക്കാനാണ് ഉപയോഗിക്കുന്നത്.

## ഇമോഷനൽ ഷിഫ്റ്റ് (വികാരത്തിൽ മാറ്റം)

പുതിയ സങ്കീർണ്ണമായ ഒരു രാഗം കേൾക്കുമ്പോൾ രസികചിത്തത്തിൽ അതുവരെ അറിയാത്ത, അനുഭവപ്പെടാത്ത ഒരാനന്ദം ഉണ്ടാവുന്നു. അപ്രതീക്ഷിതമായ മുഹൂർത്തങ്ങളിലാണ് അത് സംഭവിക്കുന്നത്. പെട്ടെന്നൊരു ടെംപോ മാറ്റം, താളഭേദം—മനോധർമ്മ സംഗീതംകൊണ്ട് രസികരിൽ ഗായകർ വരുത്തുന്ന ആനന്ദം—മ്യൂസിക് സൈക്കോളജിസ്റ്റിന്റെ 'ഇമോഷനൽ ഷിഫ്റ്റി'ൽ ഇതാണുള്ളത്. സംഗീതം ഏകമാനമുള്ള ജെസ്റ്റാൾട്ട് കാലത്തിലാണെങ്കിൽ ടെംപോ മാറിയാൽത്തന്നെ ഇമൊഷനൽ ഷിഫ്റ്റ് വരാം. സംഗീതത്തിനകത്തുതന്നെയുള്ള മാറ്റങ്ങളുടെ മുഹൂർത്തത്തെ മ്യൂസിക് സോഷ്യോളജിയിൽ intratextural interaction എന്നു പറയാം. ഇത്തരം മനോധർമ്മം മ്യൂസിക് തെറാപ്പിസ്റ്റ് തന്റെ രോഗിയിൽ പ്രയോഗിക്കുന്നുണ്ട്. അങ്ങനെ ഉണ്ടായ വൈകാരികമാറ്റത്തെ പഠനവിധേയമാക്കി, ബോധപൂർവ്വം അത് വീണ്ടും പ്രയോഗിക്കുന്നുണ്ട്. സംഗീതത്തിലെ improvisation, അതുകൊണ്ട് തെറാപ്പിസ്റ്റിനും രോഗിക്കും വരുന്ന ശാരീരിക, മാനസിക, ബൗദ്ധിക, ആത്മീയമാറ്റങ്ങൾ—ഇതാണ് കൂടുതൽ നല്ല സമീപനം.

സംഗീതത്തിൽ പരിജ്ഞാനമില്ലാത്തവരിൽ ക്ലാസ്സിക്കൽ സംഗീതം 'ഷിഫ്റ്റ്' ഉണ്ടാക്കുന്നുണ്ടോ? ഉണ്ട്. 1-2 മിനിട്ടുവരെ നീണ്ടുനില്ക്കുന്ന ഹ്രസ്വമായ മാറ്റം ഉണ്ടാക്കുന്നുണ്ട്, ആദ്യമായി കേൾക്കുമ്പോൾ! നിരന്തരം



കേൾക്കാൻ തുടങ്ങിയാൽ ഈ കാലം കൂടിക്കൂടിവരും. സംഗീതാഭ്യാസനം സിദ്ധിക്കാത്തവരിൽപ്പോലും ഇപ്രകാരം ഫലം ഉണ്ടാക്കാം. ഹ്രസ്വകാല ഫലത്തെ ദീർഘകാലഫലമാക്കി മാറ്റാൻ ഏറെനാൾ സംഗീതം കേൾക്കണം. എന്തുതരം 'ഷിഫ്റ്റ്' ആണ് ഒരു പ്രത്യേക സംഗീതം ഒരു പ്രത്യേക വ്യക്തിയിൽ ഉണ്ടാക്കുന്നത് എന്നത് പ്രത്യേകം ശ്രദ്ധിക്കണം.

1, 2, 3-ൽനിന്ന് 4, 5-ലേക്കുള്ള shift +ve ആണ്. മറിച്ചുവന്നാൽ അത് പരാജയവും. ഹാൻഡ്‌ലുങ്ങ്സ് വിറ്റ്സിന്റെയും (1970) വെയ്‌ലന്റ് മഷ്‌ലിഡ്റ്റിന്റെയും (1989, 1994) EEG emotion റിസർച്ചിൽ മേല്പറഞ്ഞ 5 വികാരങ്ങളാണുള്ളത്. മേരി പ്രീസ്റ്റ്‌ലിക്ക് 7 തരം വികാരങ്ങളാണ് അളക്കേണ്ടത്. ബ്യുങ്ങ് ആന്റ് പാവ്‌ലി സെവിക്കിന്റെ (2001) റിസർച്ച് ലുങ്‌വിറ്റ്സിന്റേതിനു സമാനമാണ്.

ശ്രദ്ധയോടെ കൂടുതൽ സമയം രാഗത്തിൽ ലയിക്കാനുള്ള കഴിവ് രാഗചികിത്സയിൽ പ്രധാനമാണ്. സൈക്കോട്ടിക്ക്/ന്യൂറോട്ടിക്ക് വ്യക്തികളിൽ ഇത് ഇല്ലാത്തതിനാൽ അവയിൽ സംഗീതചികിത്സയുടെ ഉപയോഗം കുറവാണ്. മനോരോഗം മാറാനുള്ളതാണ് സംഗീതചികിത്സ എന്ന് കേരളത്തിൽ പലരും ധരിച്ചുവച്ചിരിക്കുന്നത് ശരിയല്ല എന്ന് അർത്ഥം. ശ്രദ്ധയുടെ ഘട്ടങ്ങളുടെ ഗ്രാഫിക്ക് സമ്മറി താഴെ കൊടുക്കുന്നു.




സർഗ്ഗാത്മകശ്രദ്ധ വ്യക്തിപരവും സങ്കീർണ്ണവുമായ ഒരു ബൗദ്ധിക മനോവ്യാപാരമാണ്. കേൾക്കുക എന്നാൽ കാതുകൾക്ക് ശബ്ദതരംഗങ്ങളെ പിടിച്ചെടുക്കാനുള്ള കഴിവ് മാത്രം! പിടിച്ചെടുത്തതിനോട് സംവദിക്കാനും, പ്രതികരിക്കാനും, അതിൽ ശ്രദ്ധയൂന്നാനും ആനന്ദിക്കാനും കഴിയുമ്പോ

ഴാണ് ശ്രോതാവ് രസികരായിത്തീരുന്നത്. ഈ ശ്രദ്ധ സംഗീതത്തിലും സംഗീതജ്ഞനിലും (ഗുരു) ഭക്തിയും ആദരവും സ്നേഹവുമായി പരിണമിക്കുന്നു. അതിനാൽ ശ്രദ്ധ ഒരു ശ്രുതിയും ദർശനവും ഗ്രഹണക്ഷമതയും മേധയും ചേർന്ന വൈകാരികകർമ്മമാണ്. നാം സംഗീതത്തെ 'ഹോളിസ്റ്റിക്' ആയിട്ടാണ് അനുഭവിക്കുന്നത്. അനുഭവത്തെ ലക്ഷ്യമാക്കിയതും ഗ്രഹണം, മുദ്ര, വികാരം, ബന്ധം എന്നിവയിൽ ബലം കൊടുത്തതുമാണ് ആക്ടീവ് മ്യൂസിക് തെറാപ്പി. തെറാപ്യൂട്ടിക്ക് മണ്ഡലത്തിനകത്തുനിന്നുകൊണ്ട് നമ്മുടെ ശ്രദ്ധ എങ്ങനെ സംഗീതത്തിൽ വ്യാപരിക്കുന്നു എന്നു നോക്കാം. ഒരു സംഭവത്തിൽ ലയിച്ചിരിക്കവെ അതിനെക്കുറിച്ച നമ്മുടെ ചിന്തകളെ അപഗ്രഥിക്കാൻ നമുക്കാവില്ല. സംഭവം കഴിഞ്ഞ് കുറച്ചു കഴിഞ്ഞാണ് അതുവരെ ഉണ്ടായ അനുഭവത്തെ, ചിന്തയെ നാം അപഗ്രഥിക്കുന്നത് (ജീവിതത്തെയും നാം അങ്ങനെയല്ലേ അപഗ്രഥിക്കുന്നത്). കാലം, ദേശം, സന്ദർഭം ഇവ അനുസരിച്ച് നമ്മുടെ ശ്രദ്ധയ്ക്ക് മാറ്റം വരുന്നുണ്ട് എന്നതും കണക്കിലെടുക്കണം. ശ്രദ്ധ എന്ന കർമ്മത്തിന്റെ ഘടന നമ്മുടെ വികാരവിചാരങ്ങളെ 'ബോധപൂർവ്വം' അനലൈസ് ചെയ്യാനുള്ള 'ബോധം' നമുക്കു തരുന്നു.

ഒരു ഗായകന്റെ ഒരു പ്രത്യേക രീതിയിലുള്ള സംഗീതസംവേദനത്തെ (കച്ചേരി, പോപ്പുലർ ഡിവോഷനൽ സംഗീതം etc.) സദാ കേൾക്കാൻ ഒരാൾ സന്നദ്ധത പ്രകടിപ്പിക്കുന്നു; എന്നല്ല, അതിനായി കാത്തിരിക്കുന്നു; തപസ്സിരിക്കുന്നു എന്നുവന്നാൽ അതിന്നർത്ഥമെന്താണ്? ആ സംഗീതത്തെയും ആ സംഗീതജ്ഞനെയും നമ്മുടെ ശ്രദ്ധയിലേക്ക്, മനസ്സിലേക്ക്, ഹൃദയത്തിലേക്ക് നാം പ്രവേശിപ്പിച്ചിരിക്കുന്നു എന്നുതന്നെ! ഇവിടെ ശ്രദ്ധ ഒന്നിൽത്തന്നെ കേന്ദ്രീകൃതമാകുന്ന നിഷ്ഠ എന്ന ഭാഗവതപ്രോക്തമായ 'ഭക്തിശ്രദ്ധ'കളുടെ സമന്വയമുണ്ട്. ഇത്തരമൊരു സർഗ്ഗാത്മക ശ്രദ്ധ അത്യപൂർവ്വമായ ഒരു പ്രതിഭാസമാണ്. അത് വെറുതെ പാട്ടുകേട്ട് സമയം പോക്കലിൽനിന്ന് വ്യത്യസ്തമായ എന്തോ ആണ്. ചെവികൊണ്ട് കേൾക്കുന്നതിലപ്പുറം സർവ്വ വിഷയേന്ദ്രിയങ്ങളാലും ദർശിച്ച്, സ്പർശിച്ച്, ഘ്രാണിച്ച്, രസനയോടെ മനനം ചെയ്ത് അപഗ്രഥിച്ച് സ്വാംശീകരിച്ച് സ്വന്തം ആത്മാവിൽ ലയിപ്പിക്കുന്ന ഒരനുഭവം! വിഷയേന്ദ്രിയങ്ങൾക്കതീതമായ, അതീന്ദ്രിയമായ ഒരു 'മൗനം' എന്ന് ആൽഡ്റിഡ്ജ് (1996) ഇതിനെ വിളിച്ചു. വാക്കുകൾക്കതീതമായ മൗനാനുഭവമെന്ന് യോഗശാസ്ത്രവും വേദാന്തവും രസസിദ്ധാന്തവും ഇതിനെ നിർവ്വചിച്ചു. ഈ ശ്രദ്ധാപൂർവ്വമായ ശ്രുതിശ്രവണത്തിലെ ദർശനത്തിൽ സൂക്ഷ്മമായ ഒരർത്ഥഗ്രഹണവുമുണ്ട്. നാദാനുസന്ധാനത്തിൽ, നാദത്തിന്റെ ഉത്ഭവസ്ഥാനമായ ഗായകന്റെ വ്യക്തിത്വത്തെയും സംഗീതരസാനുഭൂതിയെയും രസികർ സ്പർശിക്കുന്നു. ദീർഘകാലാടിസ്ഥാനത്തിൽ ശേഖരിച്ച പൂർവ്വകാല രാഗാനുഭവത്തോട് ഓരോ ഹ്രസ്വകാലാനുഭൂതിയും ചേരുന്നു; വരാനിരിക്കുന്ന തുടർച്ചയായ സംഗീതാനുഭവങ്ങളുടെ പ്രതീക്ഷകളും ചേരുന്നു. (Christenson 1996). ഇങ്ങനെ ത്രികാലാതീതമായ ശ്രദ്ധ വളരെ പ്രൈവറ്റ് ആയ ഒരു വൈയക്തികാനുഭവമാണ്. Perceptual/Cognitive/Emotional കർമ്മമാണ് ശ്രദ്ധ.

പല ഗായകരും 'Empirical' ശ്രദ്ധയുടെ തലത്തിൽത്തന്നെ നില്ക്കുന്നു. ശരീരത്തിന്റെ ചലനം, തങ്ങൾ ഉണ്ടാക്കിവച്ച ഇമേജുകൾ, ധാരണകൾ ഇവയുടെ വർണ്ണങ്ങൾ, സംഗീതം എന്ന action (കർമ്മം) നടത്താൻ വേണ്ട സാഹചര്യങ്ങൾ ഇതിനപ്പുറം പോകാത്ത ഒരു അടഞ്ഞ (closed) സമീപനം. ഏതാനും ചില നോട്ടുകൾ കുറിച്ചിട്ടതിന് ഒരു രാഗം കൊടുത്ത് പാടുക എന്നതിലുപരി പോകാത്ത സമീപനം. അകത്തും പുറത്തുമുള്ള സംഗീതത്തെ അർത്ഥമറിഞ്ഞ് ശ്രദ്ധാപൂർവ്വം ഉപാസിച്ച് തന്മയീഭവിക്കുന്ന ഗായകരിൽനിന്ന് എത്രയോ താഴെയാണ് ഇവരുടെ സ്ഥാനം.

അർത്ഥം അറിയുന്നതുമായി ബന്ധപ്പെട്ടേ 'ശ്രദ്ധ'യെ അറിയാനാകൂ. രണ്ടുപേർ ഒന്നിച്ച് പാട്ട് കമ്പോസ് ചെയ്യുമ്പോൾ, ശ്രദ്ധയും കർമ്മവും ഒന്നാവുന്നു. പരസ്പരം ശ്രദ്ധയോടെ അർത്ഥമറിഞ്ഞ് ഒരു കർമ്മം (ധർമ്മം) ആചരിക്കലാവുന്നു. ഇതൊരു പുതിയ അർത്ഥഗ്രഹണത്തിനും നവവികാസത്തിനും വഴിയൊരുക്കുന്നു എന്ന് ആൽഡ്റിഡ്ജ്. ഈ ഘടകങ്ങളൊന്നും ഭാഷാപരമല്ല എന്നും മാനസികകർമ്മങ്ങളാണ് എന്നും അറിയുക (ഭാഷ കൊണ്ട് വ്യക്തമാക്കാനാവാത്ത ആന്തരകർമ്മം). ഗുരുവും ശിഷ്യനും/ കാമുകീകാമുകന്മാർ/ഡോക്ടർ രോഗി/രണ്ടു സുഹൃത്തുക്കൾ—ഇവരൊക്കെ സ്നേഹത്തിന്റേതായ ഈ ബന്ധത്തിലുടെയാണ് പ്രവർത്തിക്കുന്നത്. ഒരു വ്യക്തിയെ ഒരു കലാവസ്തുവായി, ഒരു രാഗമായി നാം ശ്രദ്ധിക്കാൻ ആരംഭിക്കുമ്പോൾ നാം ആ വ്യക്തിയോട് അഭേദ്യമായ, അചിന്ത്യമായ, അനശ്വരമായ ഒരു സ്നേഹത്താൽ—ഒരനുരാഗത്താൽ—അടുത്തു പോകുന്നു. ഒരാത്മബന്ധം ആരംഭിക്കുന്നു. ശ്രദ്ധ ഒരു സൗന്ദര്യാനുഭവത്തിലേക്ക് നമ്മെ നയിക്കുന്നു. നാം ഒരു രാഗമാണ്; ഒരു സംഗീതസൃഷ്ടിയാണ്; നാദബ്രഹ്മത്തിൽ ഒരു കണമാണ് എന്ന ആനന്ദാനുഭവം നമ്മുടെ എല്ലാ കഴിവുകളെയും കാലദേശാതീതമായി വികസിപ്പിക്കുന്നു; നമ്മുടെ ആശയങ്ങളിലെ സർഗ്ഗാത്മകത പ്രപഞ്ചവുമായി സംവദിക്കുന്നു. ഡേവിഡ് ആൽഡ്രിഡ്ജിന്റെ 'Self as a performed work of art' എന്ന രീതിയിലും ഏതാണ്ട് സമാനമായ ചിന്താഗതി കാണാം. ഒരു വ്യക്തി ഒരു രാഗം! അത് പ്രപഞ്ചത്തിൽ നിരന്തരം സൃഷ്ടിക്കപ്പെടുന്ന ഒരനശ്വരരാഗം! സാംസ്കാരികവും സാമൂഹ്യവുമായ, ജൈവമായ ഒരു രാഗം! ഇവിടെ ശ്രദ്ധ എന്ന കർമ്മം സംഗീതത്തിനപ്പുറം, ആ സംഗീതരചയിതാവായ നാദബ്രഹ്മരൂപമായ പ്രപഞ്ചസ്രഷ്ടാവിനെ സ്പർശിക്കുന്നു. രസാനുഭവം ബ്രഹ്മാനുഭവമാണെന്ന് ഭാരതത്തിലെ സൗന്ദര്യാരാധകർ അതുകൊണ്ടാണ് പറഞ്ഞത്.

ആദ്യഘട്ടത്തിൽ 'ശബ്ദ'ത്തിലാണ് ശ്രദ്ധ കേന്ദ്രീകൃതമാവുന്നത്. ശ്രോതാവിന്റെ സംഗീതാത്മകബന്ധങ്ങൾക്കാണ് പ്രാധാന്യം! പിന്നീട്, ആ ശബ്ദത്തിലെ ഭാവം, ഗായകന്റെ വ്യക്തിത്വം ഇവയോടാണ് ശ്രദ്ധ. ശ്രുതി, താളം ഇവയിലേക്ക് ക്രമത്തിൽ ശ്രദ്ധ കടന്നുചെല്ലുന്നു. ഹൃദയത്തെ സ്പർശിക്കുന്ന സംഗീതം ആദ്യം നാദമായും ഭാവമായും, അതു തരുന്ന രസാനുഭവമായും, ആ രസാനുഭവം തന്ന വ്യക്തിയിലുള്ള ഭക്തിശ്രദ്ധാരൂപമായ ആരാധനയായും പരിണമിക്കുന്നു.

ഒരുമിച്ചിരുന്ന് രണ്ടു വ്യക്തികൾ ഒരു session (രാഗം) കേൾക്കുന്നു. അപ്പോൾ അത് ഒരു തുറന്ന (open) സമീപനമാണ്. രാഗത്തിന്റെ ഓരോ ഘടകവും നമ്മിലുണ്ടാക്കുന്ന അനുഭൂതികൾ പരസ്പരം ചർച്ച ചെയ്യാവുന്ന തലം. നമ്മുടെ intuition, impressions ശരിയെന്ന് ഗുരുവിൽനിന്ന് നേരിട്ട് ഗ്രഹിക്കുമ്പോഴുണ്ടാവുന്ന ആനന്ദതലം! ശിഷ്യരുടെ മനോനിലയിൽനിന്ന് തന്റെ കഴിവുകൾ എത്രയെന്ന് ഗുരു സ്വയം കണ്ടെത്തുന്ന തലവും! ഈ പരസ്പരം കണ്ടെത്തലിനെ ലീ (1995) ഹോളിസ്റ്റിക് ശ്രദ്ധ എന്നു വിളിക്കുന്നു. (പാറ്റ്ലി സെറിക്കിന്റെ രണ്ടാമത്തെ listening). ഗുരു നിർദ്ദേശിച്ചതനുസരിച്ച് ശിഷ്യർ സംഗീതത്തിന്റെ ഒരു പ്രത്യേക ഭാഗത്ത് മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുന്നതാണ് focused listening. ഇവിടെ സംഗീതം ഒരു വസ്തുവാണ്. ഒരനുഭവമല്ല. അതിൽ analysis-ഉം അകൽച്ചയുമുണ്ട്. എന്ത് (content) എങ്ങനെ ശ്രദ്ധിച്ച് എങ്ങനെ പാടണമെന്ന കർശനമായ ശിക്ഷയുണ്ട്. സംഗീതശ്രവണമെന്ന കർമ്മത്തെ ഘടനാരൂപത്തിൽ എങ്ങനെ ഓർഗനൈസ് ചെയ്യാം?

1. രണ്ടു വ്യക്തികൾ തമ്മിലുള്ള തുറന്ന interaction അഥവാ സംവേദനം.
2. അനുഭവം; അതിൽനിന്ന് അർത്ഥം ഉത്ഭവിക്കുന്നത്.
3. ചിന്തകളെ വാക്കിൽ (ഭാഷയിൽ) ഘട്ടം ഘട്ടമായി അവതരിപ്പിക്കുന്ന ശിക്ഷണം/തെറാപ്പി. അതുവഴി അനുഭവത്തിന്റെ ഓർമ്മയെ നിരന്തരം മസ്തിഷ്കത്തിൽ ശേഖരിക്കുന്ന രീതി.

| രണ്ടാം ലവൽ | മൂന്നാം ലവൽ |
|---|---|
| 1. വിവരണം | വിവരണത്തെ അനലൈസ് ചെയ്ത് interpret ചെയ്യൽ |
| 2. സംഗീതഭാഷ | തെറാപ്യൂട്ടിക് ഭാഷ |
| 3. സംഗീതപരവും, സംഗീത ബാഹ്യവുമായ ഡാറ്റ ആധാരം | തെറാപ്പി ഡാറ്റ ആധാരം |
| 4. എന്ത്—എങ്ങനെ? | വ്യക്തിപരമായ അഭിപ്രായങ്ങൾ |
| ശ്രോതാവ് (രോഗി) ഗായകൻ (തെറാപ്പിസ്റ്റ്) | ഏറ്റവും പ്രധാനമായ മുഹൂർത്തങ്ങളും അവയ്ക്ക് വ്യക്തിപരമായ പ്രതികരണങ്ങളും (MLP) |

ഒന്നാമത്തെ ലവൽ = Recorded material/കച്ചേരി/ഭജൻ--ഇത് തെറാപ്പി മെറ്റീരിയലാണ്. രണ്ടും മൂന്നും ലവലിലാണ് രണ്ടു വ്യക്തികളുടെ മനസ്സും, ശബ്ദവും കലർന്ന മ്യൂസിക് സൈക്കോളജി അപഗ്രഥനം നടക്കുന്നത്. എന്ത് എന്ന ചോദ്യത്തിലാണ് സംഗീതം, രാഗം, താളം, സാഹിത്യം, മുദ്ര, ഗതി, ഗമനം etc. വരുന്നത് (സംഗീതഘടകം). എങ്ങനെ എന്നതി

ലാണ് സംഗീതചികിത്സയും ഹൃദയത്തെ സ്പർശിക്കലും 'ബന്ധ'വും വരുന്നത്. ഈ ലവലിലാണ് Revelation അതിന്റെ വിവരണം എന്നിവ 'ബോധ'മായി വികസിക്കുന്നത്; എന്തു സംഭവിക്കുന്നു നമ്മുടെയുള്ളിൽ എന്നതിന് ഒരു running commentaryയും നാമവും നാം കൊടുക്കുന്നത്; ഈ രസാനുഭവത്തിന്റെ description ആയിട്ടാണ് രസസിദ്ധാന്തം മുഴുവനും ഉരുത്തിരിഞ്ഞത്. ഇതിനെ verify ചെയ്യാനും വീണ്ടും ഗവേഷണം നടത്തി റിസർച്ചു ചെയ്യാനും ഉള്ളതാണ് ലവൽ 1 എന്ന സംഗീതഘടന (അതായത് ഇന്ത്യൻ സംഗീതത്തിലെ ചിട്ടപ്പെടുത്തിയ സംഗീതം ഇത്തരം ഗവേഷണങ്ങൾക്ക് ഉതകുംവണ്ണമാണ് എന്നർത്ഥം). ഇലക്ട്രോണിക് ഉപകരണമൊന്നുമില്ലാതെ, ഗായകരുടെ കണ്ഠവീണകൊണ്ടുതന്നെ ഗാനം ചെയ്യാനും, ഗ്രാഫിക്കൽ നൊട്ടേഷനൽ മുദ്രകളായി കൈവിരലുകളിലും, വാദ്യോപകരണങ്ങളിലും ശേഖരിച്ചുവയ്ക്കാനും അന്നത്തെ ഗുരുക്കന്മാർ കാണിച്ച ശുഷ്കാന്തി നോക്കുക.

3-ാം ലവലിൽ transference, counter transference നടക്കുന്നു. ഏതെല്ലാം പ്രധാന മുഹൂർത്തങ്ങളിലാണ് രസാനുഭവം healing ആയി മാറിയത്—ആ മുഹൂർത്തങ്ങളിൽ ശ്രദ്ധകേന്ദ്രീകരിച്ചുള്ള അപഗ്രഥനമാണത്. ഓരോ ശ്രോതാവും ആ മുഹൂർത്തങ്ങളെ സ്വയം കണ്ടെത്തുന്നു, അനുഭവിക്കുന്നു. മ്യൂസിക് തെറാപ്പിയുടെ ഒരു 'കമന്ററി'യായിത്തീരുന്നു ഈ അനുഭവപാഠങ്ങൾ. തെറാപ്പിസ്റ്റ് സ്വന്തം അനുഭൂതികളുടെ വെളിച്ചത്തിലും തന്നോട് സംവദിക്കുന്ന രോഗികളുടെ അനുഭവങ്ങളുടെ വെളിച്ചത്തിലും അപഗ്രഥിച്ചെടുത്ത പാഠങ്ങൾ സമൂഹത്തിനു കൈമാറുന്നതോടെ ഒരു പുതിയ വിദ്യാഭ്യാസ സമ്പ്രദായം രൂപപ്പെട്ടു വരുന്നു (എന്റെ ഗ്രന്ഥരചനയിൽ ഈ മൂന്നാം ലവൽ ആണ് കാണേണ്ടത്). പലപ്പോഴും ഈ ലവലിൽ ആലങ്കാരികഭാഷ (metaphor) ഉപയോഗിക്കേണ്ടിവരും. സംഗീതം ഒരു ശമനൗഷധമായി പ്രയോഗിക്കുന്ന കർമ്മവും, ശമനമെന്ന (healing) പ്രക്രിയയും ഡാറ്റകളോടെ തെറാപ്പിസ്റ്റ് അവതരിപ്പിക്കുന്നു. ഇതിന് ഒരുപാടു ഗവേണഷ നിരീക്ഷണങ്ങൾ നടത്തേണ്ടതുണ്ട്. അതിനാണ് ആസ്പത്രികളെ കേന്ദ്രീകരിച്ച് ഗവേഷണവും ചികിത്സയും, യൂണിവേഴ്സിറ്റി കേന്ദ്രീകരിച്ച അക്കാദമിക് പഠനവും, ഗുരുകുലം കേന്ദ്രീകരിച്ച 'ശ്രദ്ധാത്മക'മായ ഭക്തിയും ചേർന്ന എന്റെ 'Institute of human values in health care system' ഞാൻ devise ചെയ്തത്. ഒരു ചർച്ചയ്ക്കു വരുന്നവർ താന്താങ്ങൾ ഏതേത് ലവലിൽ നിന്നുകൊണ്ടാണ് സംസാരിക്കുന്നതെന്ന് ഗ്രഹിച്ചാൽ ഒരുപാട് അനാവശ്യമായ confusion ഒഴിവാക്കാം. ചർച്ച കൂടുതൽ ക്രിയാത്മകമാക്കാം. (പല വലിയ Institution/Departments-ലും ചർച്ചയിൽ പങ്കെടുക്കാൻ വരുന്നവർക്ക് ഇങ്ങനെ ഒരു തയ്യാറെടുപ്പ് ഉണ്ടാവാറില്ല.)

ഒരു രോഗിയുമായി സംഗീതാത്മകമായി സംവദിക്കുന്നതിനു മുമ്പ്, ആദ്യം മ്യൂസിക് തെറാപ്പിസ്റ്റ് തന്നോടുതന്നെ അങ്ങനെ സംവദിച്ച് തന്റെ രോഗശമനം ഉറപ്പുവരുത്തുന്നത് ആത്മവിശ്വാസമുണ്ടാവാൻ നല്ലതാണ്.

ഒരു ചെറിയ exercise ഞാൻ രോഗികളിൽ പ്രയോഗിക്കാറുള്ളത് ഇങ്ങനെയാണ്. (1) ഒരു പ്രത്യേക രാഗത്തിൽ ഒരു പ്രത്യേക കീർത്തനം തെര

ഞെടുക്കുക (2) അത് യേശുദാസ് പാടിയതും മറ്റേതെങ്കിലും ഗായകർ പാടിയതും കേൾപ്പിക്കുക (3) രോഗിയുടെ അഭിപ്രായം കേൾക്കുക (4) താരതമ്യപ്പെടുത്തുക (5) ആ രാഗം ഒരുമിച്ചിരുന്നുകേട്ട് അഭിപ്രായങ്ങൾ കൈമാറുക–വാക്കുകളിലൂടെ (ഭാഷ) സംഗീതത്തെ കാണുക (6) ഇത് മറ്റുള്ളവരിലും അതേപടി പ്രയോഗിച്ച് അഭിപ്രായസമന്വയം (7) യേശുദാസ് കച്ചേരികളിൽ ആ രാഗം പാടുമ്പോൾ ഉണ്ടാവുന്ന അനുഭവം പലരിൽനിന്നും ശേഖരിക്കുക (അവരിൽ ഉത്തരേന്ത്യക്കാരും പെടുന്നു). ഇങ്ങനെ ഒരു comparative study ഏറെക്കാലം ചെയ്താൽ ഒരു pattern കിട്ടും. അതാണ് എന്റെ അനുഭവങ്ങളുടെ വെളിച്ചത്തിൽ ഞാൻ മുന്നോട്ടുവയ്ക്കുന്നത്. Cycle of listening-ൽ നമുക്ക് മുന്നോട്ടും പിന്നോട്ടും സഞ്ചരിച്ച് നമ്മുടെ വ്യത്യസ്ത മുഹൂർത്തങ്ങളിലെ ശ്രദ്ധയെ ശാസ്ത്രീയമായിത്തന്നെ അപഗ്രഥിക്കാം. 3-ാം ലവലിൽ നാം അറിയാതെതന്നെ നമ്മുടെ ശ്രദ്ധ പ്രവർത്തിക്കുന്നത് ശ്രദ്ധിക്കാം. ബേസിക് മെറ്റീരിയൽ (ലവൽ 1) എന്തെന്നറിയാതെതന്നെ അതിൽ നമ്മുടെ ബോധം സർഗ്ഗാത്മകപ്രതികരണം നടത്തുന്ന അസുലഭമായ ആനന്ദമുഹൂർത്തങ്ങളുടെ സൗന്ദര്യാനുഭവത്തിന്റെ ശാന്തി കണ്ട് വിസ്മയിക്കാം. Cycle of listening നമ്മുടെ ബോധത്തെ നിയന്ത്രിക്കുന്ന, ചിട്ടപ്പെടുത്തുന്ന ഒന്നായി പ്രവർത്തിക്കുന്നത് അറിയാം. നമ്മുടെ MLP-യിൽനിന്ന് സംഗീതം നമ്മുടെ ജീവിതത്തെ രൂപഭദ്രമാക്കിയവിധം നമുക്കുതന്നെ അനലൈസ് ചെയ്യാം. ഇതൊക്കെ ആത്മകഥാരൂപത്തിൽ മറ്റുള്ളവരോട് സംവദിക്കുകയുമാവാം. പുതിയ ഒരവബോധവും ജ്ഞാനവും തരുന്ന മൗനത്തിന്റെ സ്വർണ്ണഭൂമികകളിലാണ് രാഗങ്ങൾ നമ്മുടെ മനസ്സിനെ വിശ്രാന്തിതീരം അണയ്ക്കുന്നത്! What we have realised silently within ourselves is made public and understandable for others through conveyance in words (literature). ഈ transference/counter transference ആയി ഈ രചനകളെ ശ്രദ്ധിക്കുക!

ഒരു ചിന്തയ്ക്ക്, ഒരു രാഗത്തിന് ശമനശേഷിയുണ്ടോ? സൈക്കോസൊമാറ്റിക് ശമനത്തിന്റെ താത്ത്വികതലങ്ങൾ എന്തൊക്കെയാണ്? ഈ ചോദ്യത്തിന് ഉത്തരം പറയും മുമ്പ് ഓർക്കണം.

1) സൈക്കോ സൊമാറ്റിക് ശമനം എന്നത് വളരെ യഥാർത്ഥമായ, വളരെ സാധാരണമായ ഒരു പ്രതിഭാസമാണ്.

2) അത് ഒരു സ്വാഭാവികപ്രക്രിയയാണ്. ദൈവികമോ, പ്രകൃത്യതീതമോ അല്ല. എന്നാൽ, ഈശ്വരഹസ്തം പ്രവർത്തിക്കുന്നത് പ്രകൃതിപ്രക്രിയകളിലൂടെയാകയാൽ ഓരോ സ്വാഭാവികപ്രക്രിയയിലും ദൈവികഹസ്തം പ്രവർത്തിക്കുന്നുണ്ട്.

3) പ്ലാസിബോ ഇഫക്ട്, സൈക്കോന്യൂറോ ഇമ്യൂണോളജി എന്ന പുതിയ ശാസ്ത്രശാഖയിലെ പരീക്ഷണങ്ങൾ എന്നിവയുടെ വെളിച്ചത്തിൽ വേണം ഇത് പരിശോധിക്കാൻ.

4) ചിന്ത, വിശ്വാസം, സംസ്കാരം–ഇവയൊക്കെ ആരോഗ്യത്തെ ബാധിക്കുന്നുണ്ട്. നല്ല ചിന്ത, നല്ല വിശ്വാസം, നല്ല സംസ്കാരം–ഇവ നല്ല ആരോഗ്യമുണ്ടാക്കുന്നു. മനസ്സും മസ്തിഷ്കവും–മനസ്സും ശരീരവും–തമ്മി

ലുള്ള പരസ്പരസംവേദനം, മനസ്സും പ്രപഞ്ചവും തമ്മിലുള്ള സംവേദനം നടന്നുകൊണ്ടേ ഇരിക്കുന്നു. ഇവയുടെ യോഗാത്മകതയിലാണ് രാഗചികിത്സയുടെ സ്ഥാനം.

വസ്തു (ദ്രവ്യം)വിൽനിന്ന് ഗുണത്തിലേക്കും ക്രിയയിൽനിന്ന് ക്രിയാശക്തിയിലേക്കും സർഗ്ഗമായ പ്രപഞ്ചത്തിൽനിന്ന് സർഗ്ഗശക്തിയിലേക്കും ഭാരതീയശാസ്ത്രം നമ്മുടെ ചിന്തയെ സൂക്ഷ്മതയോടെ നയിക്കുന്നു. മനസ്സും ശരീരവും എന്നതും, ജീവനുള്ള വ്യക്തിയും പ്രപഞ്ചവും എന്നതും രണ്ടല്ല, ഒന്നാണ് എന്ന അദ്വൈതചിന്തയിലാണ് ഭാരതീയ നാദലയയോഗത്തിൽ രാഗചികിത്സ. ആധുനികശാസ്ത്രലോകത്തിൽ വൈറ്റ് ഹെഡ്ഡിന്റെ ഫിലോസഫിക്കൽ മാതൃകയിൽ ദ്രവ്യത്തിന്റെ ഗുണത്തിൽനിന്ന് 'ക്രിയേറ്റിവിറ്റി'യിലേക്ക് യാത്രചെയ്തിട്ടാണ് ഇതു സാധിക്കുന്നത്. (താരതമ്യം നോക്കുക.) ചിന്തയും വിശ്വാസവും ശമനൗഷധങ്ങളാവുന്നതും ഈ അദ്വൈതം കൊണ്ടാണ്. മനസ്സിന്റെ ശക്തിയെ കേന്ദ്രീകൃതമാക്കി, ഊർജ്ജം സംഭരിച്ച്, ആരോഗ്യം ഉറപ്പാക്കുന്ന നാദലയ'യോഗം' ഈ അദ്വൈത തന്മയത പരിശീലിപ്പിക്കുന്ന പ്രായോഗികമാർഗ്ഗമാണ്. മനസ്സ് കാരണം; ശരീരം കാര്യം. മനസ്സിന്റെ പൂർണ്ണത നേടിയാൽ ഒരാൾ എല്ലാവിധത്തിലും പൂർണ്ണാരോഗ്യവാനായി; പൂർണ്ണപുരുഷനായി. ആത്മാവിലാണ് യഥാർത്ഥ ശമനശക്തി. എല്ലാ പ്രപഞ്ചവസ്തുക്കളും (ഔഷധങ്ങൾ അടക്കം) ഈ അർത്ഥത്തിൽ ഒരുതരം പ്ലാസിബോ തന്നെയാണ്. ആത്മീയാനുഭവങ്ങൾ രോഗശമനം ഉണ്ടാക്കുമെന്നത് വെറും ശുഭപ്രതീക്ഷയാണോ? കുട്ടികളുടെ ബാലിശസ്വപ്നം മാത്രമാണോ? ബൗദ്ധികമാണ്, മതപരമല്ല ഈ ചോദ്യം. ഓരോ മനുഷ്യനും (ജാതിമതലിംഗാദികൾക്കപ്പുറം) ഏറ്റവും ആഴത്തിൽ വ്യക്തിപരമായി ചോദിക്കുന്നതും അറിയാനാഗ്രഹിക്കുന്നതുമാണ് അതിന്നുത്തരം. മനോഹരങ്ങളായ ദർശനങ്ങളും, ശാന്തിയും ചിന്താശ്രേണികളും കൊണ്ട് അനുഗൃഹീതമായ സംഗീതത്തിലൂടെ ആത്മീയാനുഭവം നേടി, ആനന്ദതന്മയത നേടി, പൂർണ്ണാരോഗ്യം നേടുന്ന നാദാനുസന്ധാനത്തിന്റെ ലയയോഗം കൊണ്ടുള്ള രാഗചികിത്സ അതിനാൽ 'യൂണിവേഴ്സൽ' ആണ്.

ചിന്തിക്കുക എന്നുവെച്ചാൽ സൃഷ്ടിക്കലാണ്. +ve ചിന്തകൊണ്ട് എന്തും സാധിക്കാമെന്ന ആശയം തികച്ചും മെറ്റീരിയലിസ്റ്റുകളായ ബിസിനസ്സുകാർക്കുകൂടി അറിയാം. അക്കാദമിഷ്യന്മാർ നെഗറ്റീവ് ചിന്തകളാൽ മനസ്സ് കലുഷമാക്കുക മാത്രമല്ല, മറ്റുള്ളവരുടെ മനസ്സിനെ കാലുഷ്യംകൊണ്ട് നിറയ്ക്കുന്ന സർഗ്ഗസൃഷ്ടികളാൽ മാദ്ധ്യമങ്ങളെ അലങ്കോലപ്പെടുത്തുന്നുമുണ്ട്. അതുകൊണ്ടുതന്നെ അവരുടെ സൃഷ്ടികൾ ഒരു നവലോകം കെട്ടിപ്പടുക്കാൻ പര്യാപ്തമാകുന്നില്ല. 17-ാം നൂറ്റാണ്ടിലെ കാർട്ടീസിയൻ മാതൃകയിൽ മനസ്സും ദ്രവ്യവും വെവ്വേറെയാണ് എന്നു വാദിക്കുന്ന ശാസ്ത്രജ്ഞന്മാർ (ഡോക്ടർമാർ അടക്കം) 300 കൊല്ലം പിന്തിരിപ്പന്മാരായി തുടരുകയാണ്. മനസ്സ് ചിന്തിക്കുന്ന, അറിയുന്ന, വികാരമുള്ള വസ്തു. ദ്രവ്യം പിണ്ഡവും ഗതിയുമുള്ള വസ്തു എന്ന് രണ്ടായി നിർവ്വചിക്കുന്ന പഴഞ്ചൻ രീതി പണ്ടേ കാലഹരണപ്പെട്ടതാണ്. ഇന്ത്യയിൽ അങ്ങനെ ഒരു തെറ്റിദ്ധാരണ ഉണ്ടായിട്ടേ ഇല്ല. മെഡിക്കൽ സയൻസിലെ 'ദ്വൈതം' ഇന്നും പൂർണ്ണ

മായി നീങ്ങിയിട്ടില്ല. ചുരുങ്ങിയപക്ഷം ഇന്ത്യയിലെ മെഡിക്കൽ പ്രാക്ടീഷണർമാർക്കിടയിൽ! മെറ്റീരിയലിസം ഒരുതരം ഗൂഢമായ (crypto) ദ്വൈതം (dualism) ആണ്. ദ്രവ്യത്തിൽനിന്ന് അനുഭൂതി ഉണ്ടാവുന്നതിനെ വിശദമാക്കാൻ അവർക്ക് ബുദ്ധിമുട്ടു നേരിടുന്നു. മനസ്സിന് ശമനശക്തിയുണ്ട് എന്നത് ആത്മശക്തിയെ അംഗീകരിക്കലാകയാൽ അവർ അതിനെ അവഗണിക്കുന്നു. ചിന്തയെ നിയന്ത്രിച്ചാൽ കർമ്മങ്ങളെയും നിയന്ത്രിക്കാം. നിയന്ത്രിതമായ ചിന്തയും കർമ്മവും കൂടുതൽ ധനാത്മകമായ ആശയങ്ങളിലേക്കു തിരിച്ചുവിടുമ്പോൾ ആത്മശക്തി പൂർവ്വോത്തരം വീര്യവത്താവുന്നു. അപ്പോൾ ശരീരവും വീര്യവത്താകുന്നു. നമ്മിൽ നിർല്ലീനമായ അനന്തസാദ്ധ്യതകളുള്ള ഊർജ്ജശക്തിയെ നമ്മുടെ സ്വാഭാവികമായ ഉണ്മയായി, ആത്മശക്തിയായി അറിയുകയും ആ സ്വാഭാവികശക്തിയാൽ നമ്മെ പ്രപഞ്ചശക്തിയോട് തന്മയീഭവിപ്പിക്കയും ചെയ്യലാണ് ജീവിതമെന്ന പരീക്ഷണശാലയിൽ നമുക്ക് ചെയ്യാവുന്ന ഏറ്റവും വലിയ ഗവേഷണം. ജീവിതം ഒരേസമയം പരീക്ഷണശാലയും പരീക്ഷണവുമാണ്. പരീക്ഷണങ്ങൾ ഡിസൈൻചെയ്ത പ്രകൃതിശക്തിയുടെ ഭാഗമാണ് നാം. അതിനാൽ നമ്മുടെ +ve ചിന്തകളാൽ ആ ഡിസൈൻ അറിയാനും നമുക്ക് സാധിക്കും. ഇതിന് എന്നെ സഹായിച്ച മാർഗ്ഗങ്ങളിൽ ഏറ്റവും മധുരവും മൃദുലവും സ്നേഹസമ്പൂർണ്ണവും പ്രധാനവുമായ മാർഗ്ഗം സംഗീതമാണ്.

സൈക്കോ സൊമാറ്റിക് ശമനത്തിൽ നമ്മുടെ ചിന്തകളാൽ നാം നമ്മെത്തന്നെ സുഖപ്പെടുത്തുന്നു. സൈക്കോ കൈനറ്റിക് ശമനത്തിൽ ഒരാളുടെ ചിന്ത മറ്റൊരാളെ സുഖപ്പെടുത്തുന്നു. രണ്ടും ചേർന്നതാണ് രാഗചികിത്സ. ചിന്ത ഒരു മാനസക്രിയയാണ്; മാനസജപം പോലെ! അതിൽ ഫാന്റസികളും വിശ്വാസങ്ങളും ആശയങ്ങളും ലക്ഷ്യങ്ങളും തീരുമാനങ്ങളും കലകളും ശാസ്ത്രങ്ങളും ഫിലോസഫിയും ഒക്കെ ഉൾപ്പെടും. ക്രിയ എന്നാൽ ഒരു സൃഷ്ടികർമ്മമാണ്. അത് മസ്തിഷ്കത്തിന്റെയും നാഡീവ്യൂഹത്തിന്റെയും കർമ്മമാണ്. അപ്പോൾപിന്നെ അതിൽ 'അശാസ്ത്രീയ'മെന്ന് പറയാവതൊന്നും ഉണ്ടാവതല്ല. ഞാൻ 'ഒന്നിൽ വിശ്വസിക്കുന്നു' എന്നത് എന്റെ ഒരു വിശ്വാസത്തെ ഒരു വാകൃത്തിൽ അവതരിപ്പിക്കലാണ് (ആ വിശ്വാസം ശരിയോ തെറ്റോ ആവാം). ഇത്തരം അവതരണങ്ങൾ ചിലപ്പോൾ ഒരു വ്യക്തിയുടെ മാത്രമാവാം. അല്ലെങ്കിൽ സമൂഹത്തിന്റെ മുഴുവനാവാം. രണ്ടിലും ധനാത്മകവും ഋണാത്മകവുമായവ ഉണ്ടാവാം. വിശ്വാസം ഒരു മൂല്യത്തിന്റെ ജഡ്ജ്മെന്റ് ആയിത്തീരുന്നു. ഒരു സമൂഹത്തിന്റെയോ വ്യക്തിയുടെയൊ ആന്തരികഗുണം, ഇഷ്ടാനിഷ്ടങ്ങൾ, മൂല്യബോധം ഇവയൊക്കെയായിത്തീരുന്നു. ഇത്തരം വിശ്വാസങ്ങളിൽ ഒരുനിശ്ചയവും, അതിനോട് പ്രതിബദ്ധതയും വരുമ്പോൾ അതിനെ ബൗദ്ധികമായി അംഗീകരിക്കാനും അംഗീകരിപ്പിക്കാനും വഴികൾ തേടുന്നു. (എനിക്ക് ബൗദ്ധികമായി അംഗീകരിക്കാനാവാത്ത ഒന്നിൽ വിശ്വാസം അർപ്പിക്കാൻ സാധിക്കയില്ലല്ലൊ.) അങ്ങനെയാണ് അനുഭവത്തിൽനിന്നുരുത്തിരിഞ്ഞ വിശ്വാസം ശാസ്ത്രീയവും ബൗദ്ധികവുമായി തെളിയിക്കാൻ മനുഷ്യർ ശ്രമിക്കുന്നത്. ഞാൻ അദ്വൈതത്തിൽ വിശ്വസിക്കുന്നു; രാഗചികിത്സയിൽ വിശ്വസിക്കുന്നു

എന്നൊക്കെ എന്നെപ്പോലെയൊരാൾ പറയുമ്പോൾ ശാസ്ത്രലോകം അതിനെ ന്നിൽ ഈ അനുഭവപാഠവും ശാസ്ത്രീയമായിത്തന്നെയും ഉയർന്നിട്ടുണ്ട്.

ദ്രവ്യം എന്നാൽ ആകാശം (space) തന്നെ അതിനെ വിഭജിച്ചാൽ ഫോട്ടോൺ ദ്രവ്യമാണ്. പലതും ആകാശത്തെ അതിനിർണ്ണയിച്ചിട്ടില്ല. ദ്രവ്യം ഊർജ്ജമാണ്. ഊർജ്ജം ദ്രവ്യമാണ്. തമ്മിൽ അന്തരം ഒന്നാണ്. കാസ്മിക്ക ഒരു ദ്രവ്യം തന്നെയല്ല. സംവദിക്കുന്നവ ഉൾക്കൊള്ളു കാണ് എന്നാൽ ആകാശം അതിനിർണ്ണയിക്കുമ്പോൾ ഉൾക്കൊണ്ട് ദ്രവ്യം ചേർന്നതാണ് എല്ലാ വസ്തുക്കളും. അങ്ങനെയാണ് മനസ്സ് അനുഭവിക്കുന്ന ചെടിയും മൃഗവും അനുഭവങ്ങൾ ഉള്ളവയാണ്. അതിനാൽ മനസ്സ് ഉള്ള താണ് അവരുടേത് ഒരു 'പ്രോട്ടോമനസ്സ്' ആണെന്നു മാത്രം. ചിലപ്പോൾ മൗനത്തിലും, ഭാഷയില്ലാത്ത ശബ്ദത്തിലും കൂടി സംവദിക്കുന്ന പ്രോട്ടോമനസ്സ്! സംഗീതത്തിൽ ഭാഷയ്ക്കുമപ്പുറമുള്ള ഒരു പ്രോട്ടോ സംവേദനമുണ്ട്. അതിനാൽ അത് സർവ്വസ്പർശിയാണ്. കഴിഞ്ഞ ദശകത്തിൽ മനസ്സ് എവിടെയും (mind everywhere) എന്ന ആശയം ഉരുത്തിരിഞ്ഞു. തലച്ചോറു വരെയുള്ള നാഡീവ്യൂഹകോശങ്ങളിലും ന്യൂറോ ട്രാൻസ്മിറ്റർ എന്ന രാസ വസ്തുക്കളിലും അകത്തും പുറത്തുമുള്ള ജൈവ, അജൈവ പ്രപഞ്ച ത്തിലും നിറഞ്ഞ ഒരു സമഷ്ടിമനസ്സിനെക്കുറിച്ച് 10 വർഷമേ ആയുള്ളൂ അലോപ്പതി മെഡിസിൻ ചിന്തിച്ചിട്ട് എന്നു നാമോർക്കണം. അദ്വൈത ചിന്ത കളിൽ ഈ സമഷ്ടിമനസ്സ് അനാദികാലം മുതൽ ചിന്തിക്കപ്പെട്ടിട്ടുണ്ട്. ബയോ എനർജി (ജൈവോർജ്ജം) കോസ്മിക് എനർജി (പ്രപഞ്ചോർജ്ജം) എന്നിവ ഒന്നാകയാലാണ് പ്രപഞ്ചനിയമങ്ങൾ മനുഷ്യമനസ്സിന് മനസ്സിലാ കുന്നതെന്ന് ഇപ്പോഴാണ് ആധുനികന്യൂറോളജിസ്റ്റുകൾ ചിന്തിക്കാൻ തുട ങ്ങിയത്. ഇതൊരു നല്ല ചിന്തയാണ്. ഒരു നല്ല തുടക്കമാണ്. കാർട്ടീസിയൻ പാരഡിഗത്തിൽനിന്ന് ഒരു വേറിട്ട ചിന്തയാണ്! ഈ ചുറ്റുപാടിൽനിന്നു കൊണ്ട് സബ്ജക്ടീവ്, ഒബ്ജക്ടീവ് എന്ന രണ്ടുതരം ശാസ്ത്രവീക്ഷണ ങ്ങളെ ശ്രദ്ധിക്കുക!

രണ്ടുപേർ (അനുഭവിക്കുന്നവർ) ഒരേ വസ്തുവെ നിരീക്ഷിക്കുന്നു, അനുഭവിക്കുന്നു (ഇവിടെ ഒരു രാഗം). രാഗം ഒന്ന്; അനുഭവിക്കുന്നവർ വേറെ. അവരുടെ അനുഭവങ്ങൾ ഡാറ്റയായി ശേഖരിക്കുന്നു. ഇവിടെ അവരുടെ അനുഭവങ്ങളുടെ (ഡാറ്റകളുടെ) സാദൃശ്യം അവർ തമ്മിലുള്ള (മനസ്സിന്റെ) സാദൃശ്യമാണ്. ഇതിനെ സബ്ജക്ടിവിറ്റി എന്നു പറയുന്നു. ദ്രവ്യവും മനസ്സും ഒന്നാണെന്നു വരുമ്പോൾ സബ്ജക്ടീവ്/ഒബ്ജക്ടീവ് വ്യത്യാസ ങ്ങൾക്കും അർത്ഥമില്ലാതാവുന്നു. സംഗീതം കൊണ്ടുള്ള രോഗശമനത്തിൽ രോഗികളുടെ സബ്ജക്ടീവ് അനുഭവവും, തെറാപ്പിസ്റ്റ് ശേഖരിക്കുന്ന ഡാറ്റ യുടെ ഒബ്ജക്ടീവ് അനുഭവവും ഉണ്ട് (Patient oriented medicineൽ ഇതിൽ ആദ്യത്തേതിനാണ് പ്രാധാന്യം). മ്യൂസിക് തെറാപ്പിസ്റ്റ് തന്റെ +ve ചിന്തക ളാൽ രോഗിയിൽ മാറ്റം വരുത്തുന്ന സൈക്കോ കൈനറ്റിക് ശമനവും ഉണ്ട്. ധാരാളം കേസ് ഹിസ്റ്ററികൾ, ആസ്പത്രി കേന്ദ്രീകൃതമായ ഡാറ്റകൾ എന്നിവ ശേഖരിക്കാനും, ഒബ്ജക്ടീവ് സബ്ജക്ടീവ് രീതിയിൽ ഡാറ്റ അന ലൈസ് ചെയ്ത് ശാസ്ത്രീയമായി അപഗ്രഥിക്കാനും തയ്യാറാകേണ്ടത്

സ്വന്തം രോഗികളുടെ ആരോഗ്യപരിപാലനത്തിൽ ആകാംക്ഷയുള്ള ഡോക്ടർമാരുടെ കടമകൂടിയാണ്.

ഒരു വ്യക്തിയിൽനിന്ന് സ്നേഹവും കാരുണ്യവും മറ്റൊരാളിലേക്ക് പ്രവഹിക്കുമ്പോൾ ഒരു +ve ചിന്ത ജനിക്കുന്നുണ്ട്. പഞ്ചഭൂതങ്ങളുടെ സത്വ ശുദ്ധി (ധാതുപ്രസാദം) സംഭവിക്കുന്നുണ്ട്. ശുദ്ധമായ ഒരു ശരീരം, മനസ്സ്, തെളിഞ്ഞ ബുദ്ധി—ശുദ്ധമായ ജലവും, വായുവും, അന്നവും, ആകാശവും ഉള്ള ഭൂമി (പ്രപഞ്ചം). ഇങ്ങനെ ഒരു ചുറ്റുപാടിൽ സ്നേഹത്തോടെ ഗുരുശി ഷ്യന്മാർ ചിത്തപ്രസാദവും ധാതുപ്രസാദവും ഉണ്ടാക്കുന്നു. അതുപോലൊരു ചുറ്റുപാടിൽ ജീവിക്കാൻ സാധിച്ചാൽ ഭൂമിയിൽ രോഗം ഉണ്ടാകയില്ല. ഇന്ന് അതിന്റെ താളം തെറ്റിയിരിക്കുന്നു. അതൊന്ന് നേരെയാക്കാൻ ശ്രമിക്കലാണ് നമുക്കു ചെയ്യാവുന്നത്. ഏതു പണ്ഡിതനും പാമരനും പ്രായോഗികമാക്കാ വുന്നതും, ചെലവു കുറഞ്ഞതുമാണ് രാഗചികിത്സ. രാഗമറിയാതെയും ഒരാൾക്കത് രോഗചികിത്സയ്ക്ക് ഉപയോഗിക്കാം. (കാറിന്റെ മെക്കാനിസമോ, കമ്പ്യൂട്ടറിന്റെ മെക്കാനിസമോ അറിയാതെയും അവയെ ദൈനംദിനജീവി തത്തിൽ മനുഷ്യർ ഉപയോഗിക്കുന്നതുപോലെ!)

# 5

## പ്രമേഹത്തിൽ!

Complimentary and alternative medicine (CAM) അമേരിക്കൻ ആസ്പത്രികളിൽ കൂടിക്കൂടി വരികയാണ്. 1990-ൽ 33.8% പേർ ഉപയോഗി ച്ചിരുന്ന CAM 1997-ൽ 42.1% ആയി (ഡേവിഡ് ഐസൻബർഗ്). രോഗം വരാതെ തടുക്കാനും, രോഗം വന്നാൽ ചികിത്സിക്കാനും, രോഗത്തിന്റെ മൂർദ്ധ ന്യാവസ്ഥയിൽ വരുന്ന complicationനും രാഗചികിത്സ ഉപയോഗിക്കാം. കാനഡയിൽ 1/3 ഭാഗം രോഗികളും CAM ഇഷ്ടപ്പെടുന്നു. ഫലം കിട്ടുന്നു; പാർശ്വഫലങ്ങളില്ല—ഇക്കാരണങ്ങളാലാണ് കൂടുതൽ പേർ അലോപ്പതിവിട്ട് ഇത്തരം ചികിത്സാ സമ്പ്രദായം സ്വീകരിക്കുന്നത്. അലോപ്പതി ആസ്പത്രി കളിലെ ഭാരിച്ച ചെലവും വർദ്ധിച്ചുവരുന്ന പാർശ്വഫലങ്ങളും കൂടി കാര ണങ്ങളായിട്ട് ഈ സർവ്വേയിൽ കാണുന്നു. അമേരിക്കയിൽ മാത്രമല്ല ഇന്ത്യ യിലും ഇത് ബാധകമാണ്.

ടൈപ്പ് I ഡയബറ്റിക്സ് ഉള്ള കുട്ടികളിൽ (7-12 വയസ്സ്) സംഗീത ചികിത്സ പരീക്ഷിച്ചപ്പോൾ പല രോഗലക്ഷണങ്ങളും മാറി. ഇൻസുലിൻ ഡോസ് സ്റ്റബിലൈസ് ചെയ്യാൻ കഴിഞ്ഞു. 30 കുട്ടികളിൽ 10 ദിവസം വീതം ഹെഡ്ഫോണും കോംപാക്ട് ഡിസ്കും കൊടുത്ത് രാഗചികിത്സ കൊടു ത്തുനോക്കി. കൺട്രോൾ ഗ്രൂപ്പിൽ സംഗീതം കൊടുത്തില്ല. ഇതുപോലെ യുള്ള പരീക്ഷണങ്ങൾ type II ഡയബറ്റിക്സിലും ചെയ്യാം. Type II ഡയ ബറ്റിക്സ് വിത്ത് കോംപ്ലിക്കേഷൻസിലും ചെയ്തുനോക്കാവുന്നതാണ്. പാശ്ചാത്യനാടുകളിൽ Medical resonance therapy music വച്ചുചെയ്ത പരീ ക്ഷണങ്ങൾ നാം ഇന്ത്യൻ സംഗീതം വച്ചു ചെയ്യണം. ആ ഒരു മാറ്റം മാത്രം വരുത്തി പരീക്ഷണങ്ങൾ വിവിധ ആസ്പത്രികളിൽ ചെയ്തുനോക്കേണ്ട താണ്. ഇവയുടെ ഫലങ്ങൾ ക്രോഡീകരിച്ച് പ്രസിദ്ധീകരിക്കുന്നത് ലോക മെമ്പാടുമുള്ള മ്യൂസിക് തെറാപ്പി റിസർച്ചിന് ഉപയോഗപ്രദമാകും.

81% പ്രമേഹരോഗികളിൽ dizziness

81% പ്രമേഹരോഗികളിൽ irritiability കുറഞ്ഞു, emotional stability കൂടി, മാനസികാവസ്ഥ ശാന്തമായി (QOL—Quality of Life നന്നായി). 80% type I പ്രമേഹമുള്ള കുട്ടികളിലും irritability കുറഞ്ഞു; ദാഹം മുതലായ രോഗലക്ഷണങ്ങൾ കുറഞ്ഞു. (10 ദിവസം കൊണ്ടുതന്നെ ഇതു സംഭവി ക്കുന്നതായാണ് ഗവേഷകർ റിപ്പോർട്ടു ചെയ്തിരിക്കുന്നത്).

ഒരു മാസത്തെ സംഗീതചികിത്സ

| Less ↓ | More ↑ |
|---|---|
| mental stress | trust |
| anxiety | feeling of security |
| symptoms | love |
| insulin dose | gratitude |
| | inner peace |
| | hope |
| | freedom from worry |
| | creativity |
| | zest for life |
| | happiness |

# 6
# ക്യാൻസർ

ഓങ്കോളജി, സൈക്കോ ഓങ്കോളജി ഡിപ്പാർട്ടുമെന്റുകളിൽ പലവിധം അർബ്ബുദരോഗികളിൽ സംഗീതം പരീക്ഷിച്ചിട്ടുണ്ട്. 21-62 വരെയുള്ള വയസ്സിൽപെട്ട രോഗികളിൽ 50% പേർ 6 മാസത്തിനകം മരിച്ചുപോയി. അതിനാൽ follow up കാര്യമായിട്ടില്ല. 50% പേരുടെ ദീനം അവസാനഘട്ടത്തിലെത്തിയിരുന്നതിനാൽ ഇത് ഒരു നെഗറ്റീവ് ഫലമായി കരുതേണ്ടതുമില്ല. എന്തു തരം രാഗം, ഏതു ടെക്നിക്ക്, അതുകൊണ്ടുണ്ടായ ഫലങ്ങൾ—എല്ലാം കൃത്യമായി റെക്കോർഡു ചെയ്തുവയ്ക്കണം.

3 ഗ്രൂപ്പാക്കി തിരിച്ച് ഒരു കൂട്ടർക്ക് ആക്ടീവ് തെറാപ്പിയും, ഒരു കൂട്ടർക്ക് പാസിവ് തെറാപ്പിയും 3-ാമത്തെ കൂട്ടർക്ക് സംഗീതമില്ലാതെ സാന്ത്വനസംഭാഷണം മാത്രവും കൊടുത്തുനോക്കി, ഓരോന്നിനും വെവ്വേറെ കൺട്രോൾ ഗ്രൂപ്പ് വെച്ചു, 3 തെറാപ്പിസ്റ്റുകൾ, 3 പ്രോജക്ട് ആയി, 3 വ്യത്യസ്ത സ്ഥാപനങ്ങളിൽ ചെയ്തു. ഓരോ ഗ്രൂപ്പിലും 12 രോഗി + 12 കൺട്രോൾ = 24.

3 ഗ്രൂപ്പിലായി 72 പേർ (36 രോഗി, 36 control)—ഇവരുടെ data സ്വതന്ത്രമായി അനലൈസ് ചെയ്തശേഷം ലോക്കൽ തെറാപ്പിസ്റ്റ് ദേശീയ/അന്തർദേശീയതലത്തിലുള്ള കോർടീം എക്സ്പർട്ടിന് റഫർ ചെയ്യുന്നു. കൂടാതെ, തെറാപ്പിസ്റ്റ് അല്ലാത്ത, പുറത്തുള്ള ഒരു നിരീക്ഷകൻ രോഗിയുടെ ലക്ഷണങ്ങളെ സ്വതന്ത്രമായി വിശകലനം ചെയ്യുന്നു. ഈ 3 സമീപനം താരതമ്യപ്പെടുത്തുന്നു.

വീട്ടിൽ ഒരാൾക്ക് അർബ്ബുദം പിടിപെടുന്നതും ആസ്പത്രിയിൽ കിടക്കുന്നതും വല്ലാതെ stress, anxiety ഉണ്ടാക്കുന്നു. ഇത് കുറയ്ക്കാൻ സംഗീതം ഉപയോഗിക്കുന്നു. ഡ്യൂക്ക് യൂണിവേഴ്സിറ്റി മെഡിക്കൽ സെന്റർ ഓങ്കോളജി റിക്രിയേഷൻ ഗ്രൂപ്പിൽ ഒട്ടേറെ ആക്ടിവിറ്റികൾ രോഗികളും ബന്ധുക്കളും ചികിത്സകരും ഒന്നിച്ചുചെയ്യുന്നു.

ഇവയിൽ ഫാമിലിട്രീ വരയ്ക്കലും മ്യൂസിക് തെറാപ്പിയും ഒക്കെയുണ്ട്. 1985 മുതൽ ഐർലന്റ് ക്യാൻസർ സെന്ററിൽ നല്ലൊരു മ്യൂസിക് തെറാപ്പി യൂണിറ്റ് ഉണ്ട്. മ്യൂസിക് തെറാപ്പിസ്റ്റ് ഡെഫോറിയ ലെയ്ൻ 2000 രോഗികളിൽ സംഗീതംകൊണ്ട് ശാരീരിക, മാനസിക പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തി. BMR കുറയ്ക്കുക, BP, Respiration rate, anxiety, depression കുറയ്ക്കുക, എൻഡോർഫിൻ സ്രവിക്കുന്നത് കൂട്ടി, വേദനാസംഹാരം,

ഇതൊക്കെ ഒരു ശാസ്ത്രമെന്ന രീതിയിൽ രാഗചികിത്സ ചെയ്യുന്നു. കലയെന്നനിലയിൽ, രോഗിയുടെ വൈകാരികപ്രശ്നങ്ങളെ share ചെയ്യാൻ പ്രേരിപ്പിക്കുക വഴി മറ്റു രോഗികളോടും വീട്ടുകാരോടും സൗമ്യമായി പെരുമാറാൻ രോഗിക്കു സാധിക്കുന്നു. അർബ്ബുദരോഗികൾ (ബന്ധുക്കളും) അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ ഭയം, ഏകാന്തത, വേദന, മറ്റുള്ളവരെ ആശ്രയിക്കേണ്ടിവരിക എന്നിവയോടു ബന്ധപ്പെട്ടവകൂടിയാണ്. അവർക്ക് ആത്മാർത്ഥമായ സ്നേഹവും, സത്യസന്ധമായ വൈകാരിക സാന്ത്വനവും സംവദിക്കാൻ സന്നദ്ധമായ ഒരു മനസ്സും ആണ് ആവശ്യം. പലപ്പോഴും ഇതിനുള്ള സാന്നിദ്ധ്യമോ സാവകാശമോ തിരക്കേറിയ ആസ്പത്രിയിലെ ഡോക്ടർമാർക്ക് ഇല്ലാതെ പോകുന്നു. വെറും മരുന്നുകുറിച്ചും പരിശോധനയുമായി വൈദ്യശാസ്ത്രം ചുരുങ്ങിപ്പോകുന്നത് നിർഭാഗ്യകരമായ ഒരവസ്ഥയാണ്. ഈ അവസ്ഥയിൽ ഒരു മ്യൂസിക് തെറാപ്പിസ്റ്റിന്റെ സാന്നിദ്ധ്യവും സേവനവും ഓരോ ആസ്പത്രിക്കും, ഓരോ രോഗിക്കും ഒരനുഗ്രഹവും ആവശ്യവുമായിത്തീരുന്നു; ഇത് മാനുഷികമായ ഒരാവശ്യമാണ്. അതേസമയം ഒട്ടനവധിപേർക്ക് തൊഴിൽ കണ്ടെത്താൻ രാഷ്ട്രത്തിന് ഒരു പുതുമാർഗ്ഗവുമാണ്. ഡോക്ടർ കെന്നത്ത് പെല്ലെറ്റിയർ രോഗം മാറിവന്ന അർബ്ബുദരോഗികളിൽ കാണുന്ന 5 സ്വഭാവങ്ങളെ വിലയിരുത്തി (Siegel). (1) ധ്യാനം, പ്രാർത്ഥന, ആത്മീയവിചാരം ഇവയിലൂടെ ഉണ്ടാവുന്ന അനിതരസാധാരണമായ ഒരു മാനസികമായ മാറ്റം (2) ഇതു കാരണം മറ്റുള്ളവരോടുള്ള സമീപനത്തിൽ വരുന്ന മാറ്റം (3) ഭക്ഷണത്തിൽ കൂടുതൽ ശ്രദ്ധ (4) ജീവിതത്തിന്റെ ആത്മീയ/ഭൗതികവശങ്ങളെക്കുറിച്ച് കൂടുതൽ ഉൾക്കാഴ്ച (5) തങ്ങളുടെ രോഗം മാറിയത് ഒരു വരദാനം മാത്രമല്ല, ഒരു നീണ്ട സമരത്തിന്റെ വിജയകരമായ പരിസമാപ്തിയുമാണെന്ന ബോധം. 'Individual, group therapy, Biofeed back, visualisation of music, MLP' ഇവയിലൂടെ മ്യൂസിക് തെറാപ്പിസ്റ്റ് ഇതിനു സഹായിക്കുന്നു.

# 7
# പെയ്ൻ ആന്റ് പാലിയേറ്റീവ് കെയർ

അർബ്ബുദത്തിനെതിരെ എല്ലാ ആയുധങ്ങളും പരാജയപ്പെടുമ്പോൾ, വാർദ്ധക്യത്തിനുനേരെ സർവ്വൗഷധവും പരാജയപ്പെടുമ്പോൾ സാന്ത്വന ചികിത്സ വരുന്നു.




ഇവയുടെ പാർശ്വഫലങ്ങൾ രോഗത്തെക്കാൾ കഠിനമാണ്. അതുകൊണ്ടുണ്ടാവുന്ന വിഷാദരോഗങ്ങൾ കഠിനതരവും. ഇതിന് സംഗീതചികിത്സ ഫലപ്രദമായി ഉപയോഗിക്കാനാവും. രണ്ട് സൈക്കോളജിക്കൽ ടെസ്റ്റുകൾ (Profile of mood states/POMS; Psychological adjustment to illness PAIS) പ്രതിരോധശേഷി അളക്കുന്ന മെഡിക്കൽ ടെസ്റ്റുകൾ (Leu 7/Lew 11) എന്നിവയുടെ സ്കോറുകൾ താരതമ്യപ്പെടുത്തുന്നത് (ടെസ്റ്റിലും കൺട്രോൾ ഗ്രൂപ്പിലും) വളരെ ഫലപ്രദമാണ്. സൈക്കോളജിക്കൽ ആയ പ്രശ്നങ്ങൾ അകലുന്നതോടൊപ്പം (സബ്ജക്ടീവ് എന്നു കരുതുന്നത്) പ്രതിരോധശേഷി വർദ്ധിപ്പിക്കുന്ന കോശങ്ങൾ അധികരിക്കുന്നതും കണ്ടു. അർബ്ബുദചികിത്സയിൽ കീമോതെറാപ്പിയാൽ നശിപ്പിച്ചുകളഞ്ഞ പ്രതിരോധശക്തിയുള്ള കോശങ്ങൾ (NK cells) പൂർവ്വസ്ഥിതിയിലാകുന്നു എന്ന നിരീക്ഷണവും അതിനോടനുബന്ധിച്ചാണ് മാനസികപ്രശ്നങ്ങൾ തീരുന്നതെന്നതും Mind-body barrier (subjective-objective differences) ഇല്ലായ്മ ചെയ്യുന്ന ഒരു നിരീക്ഷണമാണ്. മിനിമം 6 മാസമെങ്കിലും ചികിത്സ തുടർന്നാൽ ഈ നിലയിലുള്ള ഫലം കിട്ടുമെന്നാണ് പാശ്ചാത്യലോകത്ത് നിരീക്ഷണം. ഹാർവാർഡ് യൂണിവേഴ്സിറ്റിയിലെ Dr. Herbert Bensonന്റെ Relaxation response training, കസിൻസിന്റെ നിരീക്ഷണങ്ങൾ മുതലായവയിൽനിന്ന് ഉരുത്തിരിഞ്ഞ 'psychotherapeutic techniques'-ന്റെ മാർഗ്ഗത്തിലാണ് സംഗീതചികിത്സയും സഞ്ചരിക്കുന്നത്. എന്നാൽ ആ സൈക്കോ തെറാപ്പിയുടെ മൂലം ശരീരത്തിലെ പ്രതിരോധകോശങ്ങളുടെ പ്രവർത്തനമാകയാൽ ഇതൊരു മനോരോഗചികിത്സ മാത്രമല്ല. GIM (Guided Imagery Music) കൊണ്ട് മേല്പറഞ്ഞ എല്ലാ ഗുണങ്ങളും രോഗിക്കു മാത്രമല്ല, രോഗിയുടെ പാർശ്വവർത്തികളായ ബന്ധുക്കൾക്കും കൂടി ഉണ്ടാവുന്നുണ്ട്. കസിൻസിന്റെ

ഒരു വാക്യം ശ്രദ്ധേയമാണ്. 'Intelligence and free will can both combat existing diseases and help prevent future ones.' സംഗീതചികിത്സകൊണ്ട് പ്രതിരോധശക്തി നല്കുന്ന ശ്വേതരക്താണുക്കളെ വർദ്ധിപ്പിക്കാമെന്ന കണ്ടുപിടിത്തം രോഗം ഇല്ലാതാക്കാൻ മാത്രമല്ല, രോഗം വരാതിരിക്കാനും സംഗീതം ഉപയോഗിക്കാമെന്നു വിരൽ ചൂണ്ടുന്നു. Achterberg, Lawlisന്റെ അഭിപ്രായത്തിൽ എത്രത്തോളം സൂക്ഷ്മമായി mental imaginery ഒരാൾക്കു സാദ്ധ്യമാകുന്നുവോ അത്രത്തോളം അർബ്ബുദകോശവളർച്ചയെ തടുക്കാനുള്ള പ്രതിരോധശേഷിയും കൂടുതലാവും എന്നാണ്. സീഗൽ 'മനസ്സിന് അർബ്ബുദം സുഖപ്പെടുത്താ'മെന്ന് പറയുന്നതും ഇതേ തത്ത്വമനുസരിച്ചാണ്. ക്യാൻസർ സുഖപ്പെടുന്നതിനെ SRC (Spontaneous Regression of Cancer) എന്ന് മെഡിക്കൽ ജാർഗൺ പറയും. 'miracle' എന്ന് നോൺമെഡിക്കൽ ജാർഗൺ പറയും. T.C. ഇമേഴ്സണും W.H. കോളും 176 ഇത്തരം കേസ് റിപ്പോർട്ടുകൾ പ്രസിദ്ധീകരിച്ചു. SRC 1/100,000 അർബ്ബുദരോഗികളിലാണ് ഉണ്ടാവുന്നത്. (മാക്സിമം 1/80000) ഇത് ഒരു chance, miracle എന്നൊക്കെ പറഞ്ഞ് ചിലർ തള്ളിക്കളയുന്നുമുണ്ട് (സെന്റ് പെറെഗ്രിൻ പ്രാർത്ഥന കൊണ്ട് സ്വന്തം അർബ്ബുദം മാറ്റിയപോലെ!). ക്യൂഷു യൂണിവേഴ്സിറ്റിയിലെ യുജിറോ ഇക്കേമിയുടെ പഠനങ്ങളെ വിലയിരുത്തി, Dossey ഇതിനെ പുനർനിർവ്വചിക്കുന്നു. SRC വെറുമൊരു ആകസ്മികസംഭവമല്ല. ഒരു രോഗിയുടെ +ve ചിന്തകൾ, വികാരവിചാരങ്ങൾ ഇവകൊണ്ട് ശരീരത്തിൽ ഉണ്ടാവുന്ന രോഗപ്രതിരോധശക്തിയുടെ പ്രകാശനം കൂടിയാണ് എന്നാണ് നിഗമനം. 'spontaneous' അല്ല, ബോധപൂർവ്വമായ നിഷ്ഠകളിലൂടെ കൈവരുത്തുന്ന സിദ്ധിയാണ് അതെന്നർത്ഥം. കാസിലെത്ത് (NEJM) ഉന്നയിച്ച പ്രശ്നങ്ങളെ കസിൻസ് ഖണ്ഡിക്കുകയുണ്ടായി. Inherent biology മാത്രമാണ് psychosocial factor അല്ല രോഗത്തെ മാറ്റുന്നതെന്ന കാസിലെത്തിന്റെ വാദം ശരിയല്ലെന്ന് ആധുനിക വൈദ്യശാസ്ത്രം പതുക്കെ കണ്ടെത്തിത്തുടങ്ങിയിരിക്കുന്നു.

# 8
# സർജറി

സർജറി ചെയ്യുന്നതിനുമുമ്പും ചെയ്യുമ്പോഴും ചെയ്തശേഷവും ഒരാൾക്കുണ്ടാവുന്ന ശാരീരികവും മാനസികവുമായ വേദനകൾക്ക് സംഗീതത്തെ ഫലപ്രദമായി ഉപയോഗിക്കാം. സർജറിക്ക് ഉപയോഗിക്കുന്ന അനസ്തേഷ്യയിലെ ഔഷധങ്ങളുടെ ഡോസ് കുറയ്ക്കാനും, സർജറിയുടെ സമയം കുറയ്ക്കാനും, ഹോസ്പിറ്റലിൽ താമസിക്കുന്ന ദിനങ്ങളുടെ എണ്ണം കുറയ്ക്കാനും (അങ്ങനെ ചെലവു കുറയ്ക്കാനും) സർജിക്കൽ മുറിവുകൾ വേഗം ഉണങ്ങുന്നതിനും എല്ലാം പാശ്ചാത്യനാടുകളിൽ സംഗീതം ഉപയോഗിക്കുന്നു. ഇന്ത്യയിൽ സുശ്രുതന്റെ കാലം മുതൽ സമ്മോഹന വിദ്യ എന്നാണ് അനസ്തീഷ്യയ്ക്ക് പേര്. മദനകാമരാജനെന്നു പേരുള്ള ഒരു ചെടിയുടെ ഇലയും, മോഹനരാഗവും ഉപയോഗിച്ചാണ് ആളുകളെ മയക്കിക്കിടത്തി സർജറി ചെയ്തിരുന്നത്. പിന്നെ എപ്പോഴൊ ഇതിനെ വശീകരണത്തോടും, മന്ത്രവാദത്തോടും ഒക്കെ ആളുകൾ (അജ്ഞാനികൾ/അന്ധവിശ്വാസികൾ/ശാസ്ത്രത്തെ ചൂഷണം ചെയ്ത് പണമുണ്ടാക്കുന്നവർ) ബന്ധിപ്പിക്കാൻ തുടങ്ങിയിരിക്കണം. അതോ മറിച്ചാണോ സംഭവിച്ചത് എന്ന് പറയാനാവില്ല! അതേതായാലും Aesthetics സൗന്ദര്യത്തിന്റെ സമ്മോഹന ശാസ്ത്രമാണ്! ആനന്ദാനുഭവത്തിന്റെയും! Anaesthetics മൂർച്ഛാവസ്ഥയുടെ സമ്മോഹനവിദ്യ! വേദനകളിൽനിന്നുള്ള മോചനം! കലകളും വേദനാസംഹാരവും വൈദ്യവും ഈ രണ്ടുവാക്കുകളിൽ ഒരുമിക്കുന്നു!

ആസ്പത്രികൾ നടത്തുന്നവരും, ഡോക്ടർമാരും നേഴ്സുമാരും ഇക്കാര്യത്തിൽ ശ്രദ്ധിച്ചില്ലെങ്കിലും രോഗികളും ബന്ധുക്കളും ഉൾപ്പെട്ട സാമാന്യജനങ്ങളെങ്കിലും ഇതിൽ ശ്രദ്ധിക്കും എന്ന് എനിക്കുറപ്പുണ്ട്. വേദന ശമിപ്പിക്കണം, ശാന്തമായ ജീവിതം വേണം, സന്തോഷമായിരിക്കണം, ഏതു ജീവിതസന്ദർഭത്തെയും ചിരിച്ചുകൊണ്ട് തരണം ചെയ്യാൻ മനസ്സാന്നിദ്ധ്യമുണ്ടാവണം—ഇതൊക്കെ എല്ലാ മനുഷ്യർക്കും ആവശ്യമുള്ള (ആശയുള്ള) കാര്യങ്ങളായതിനാൽ രാഗചികിത്സയെ കണ്ടില്ലെന്ന് നടിക്കാൻ ഇനി ഏറെക്കാലം ആസ്പത്രി അധികൃതർക്കു സാധിക്കയില്ല. ജനങ്ങളുടെ സുഖവും ആനന്ദവും താത്പര്യവുമാണ് ഏറ്റവും വലുത് എന്നതിനാൽ രാഷ്ട്രപുനർനിർമ്മാണത്തിന്റെ പേരുപറഞ്ഞ് അധികാരസ്ഥാനത്തിരിക്കുന്നവർക്കും, യൂണിവേഴ്സിറ്റി/ആരോഗ്യമേഖലകളടക്കം എല്ലാ തൊഴിൽമേഖലകളിലും ഇതിന്റെ പ്രാധാന്യം ചർച്ച ചെയ്യാതിരിക്കുവാനും ആവില്ല.

കേരളത്തിലും ഭാരതമാകെയും സംഗീതത്തിലൂടെ ശാരീരികവും മാനസികവും ബൗദ്ധികവും ആത്മീയവുമായ ആരോഗ്യം സൃഷ്ടിക്കുന്ന മഹാദൈതത്തിന്റെ നവയുഗം പിറക്കാതിരിക്കയില്ല. അത് പ്രപഞ്ചത്തെ ശാന്തിയിലേക്ക് നയിക്കാതിരിക്കയുമില്ല. മനുഷ്യർക്ക് സ്വപ്നങ്ങളും ശുഭാപ്തിവിശ്വാസവും സ്വന്തം നന്മയിലും ആത്മശക്തിയിലും വിശ്വാസവും ഇല്ലാതായാൽ പ്രപഞ്ചം നാശോന്മുഖമാകും. പ്രപഞ്ചത്തെ പ്രവർത്തിപ്പിക്കാൻ, സംരക്ഷിക്കാൻ, എന്റേതായ ഒരു കുടന്ന സ്വപ്നങ്ങളുടെ പാരിജാതപ്പൂക്കൾ... ഒരു കുങ്കുമച്ചിമിഴു നിറയെ ശുഭാപ്തിവിശ്വാസം.... ആസേതുഹിമാചലമായ ഭാരതഭൂമിയിലെ രാഗസംഗീതത്തിന്റെ നന്മയിലും എന്റെ ഗുരുഭക്തിയിലും അധിഷ്ഠിതമായ ആത്മവിശ്വാസം...

കെല്പറ്റതെങ്കിലും എൻകയ്യും ചെല്ലായ്കിൽ
അപ്പൊഴെ നിശ്ചലം കാലചക്രം!

# 9
# വേദനാനിയന്ത്രണം (അലോപ്പതിയിൽ)

1. Verbal Pain Intensity Scale




2. Visual analog scale




3. 0-10 Numeric Pain Intensity scale




4. Faces-pain scale (Revised FPS–R)



5. Pain thermometer







വേദനയെ ചികിത്സിക്കാതിരുന്നാൽ?



വേദനാസോപാനം (WHO–pain ladder)



# 10

# ന്യൂറോസൈക്കോ ഇമ്യൂണോളജി

സൈക്കോ സൊമാറ്റിങ് ഹീലിങ്ങിൽ, ചിന്തകൾ പ്രതിരോധശക്തിയുള്ളവയാണ് എന്നു പറഞ്ഞു. അത് ഒരു സ്വാഭാവികപ്രക്രിയയാണ്. പ്ലാസിബോ ഇഫക്ടും, സൈക്കോ ന്യൂറോ ഇമ്യൂണോളജിയും, ശാസ്ത്രീയമായ പരീക്ഷണനിരീക്ഷണങ്ങളും, ചരിത്രപരമായ സംഭവങ്ങളും ഈ സിദ്ധാന്തത്തെ പിൻതുണയ്ക്കുന്നു.

So as he thinketh in his heart, so is he (Proverbs. 23:6. KJV) എന്ന ബൈബിൾ വചനവും തികച്ചും ഭാരതീയമായ യോഗപദ്ധതിയെ പിൻതുണയ്ക്കുന്നതാകയാൽ ഇത് എടുത്തുപറയട്ടെ. പ്രഹ്ലാദന്റെ വിശ്വാസം അവനെ രക്ഷിച്ചു. സംശയാത്മ വിനശ്യതി (ഗീത) ഇതിനു തുല്യമായി മാത്യു (21-21)വിന്റെ സുവിശേഷം "If ye have faith and doubt not ... if ye shall say unto this mountain, Be thou removed, and be thou cast into the sea; it shall be done"—അവനവനിൽ (ആത്മശക്തിയിൽ) ഉള്ള വിശ്വാസവും ഈശ്വരവിശ്വാസവും ഒന്നാവുന്ന ഒരു മുഹൂർത്തമാണ് യഥാർത്ഥ രക്ഷ. (അഹം ബ്രഹ്മാസ്മി/അനൽഹഖ്-ബോധം)—ഇത് ഉള്ളവർക്ക് എല്ലാ ഔഷധവും, സർജ്ജറിയും, ഭക്ഷണവും പ്ലാസിബോ ആയിത്തന്നെയാണ് പ്രവർത്തിക്കുന്നത്. ഇന്ന രീതിയിലുള്ള ശാസ്ത്രത്തിന്റെ ഇന്ന കമ്പനി തരുന്ന ഔഷധമേ ഫലവത്താകൂ എന്ന വിശ്വാസം, മതത്തിന്റെ പേരിലുള്ള അന്ധവിശ്വാസങ്ങളേക്കാൾ ഭീകരമാണ് എന്നർത്ഥം! 1980-ൽ LCLA മെഡിക്കൽ സ്കൂൾ ഫാക്കൽട്ടിയിൽ എഴുത്തുകാരനായ നോർമൻ കസിൻസിനെ നിയമിച്ചത് അലോപ്പതി, ആൾട്ടർനേറ്റീവ് മെഡിസിനെ അംഗീകരിച്ചതുകൊണ്ടാണ്. ഇന്ത്യയിലാണെങ്കിൽ, മെഡിക്കൽ ഫാക്കൽട്ടിയിൽ ഏറെക്കാലം പ്രവർത്തിച്ച എന്നെപ്പോലൊരാൾ ഇതു പറയുമ്പോൾ (രാഗചികിത്സയെക്കുറിച്ച്) അംഗീകരിക്കാൻ പ്രയാസം അലോപ്പതിയിൽ പ്രവർത്തിക്കുന്നവർക്കു തന്നെയാണ് എന്നത് ആശ്ചര്യകരമായിരിക്കുന്നു.

1. Sensation, cognition, thinking, movement, conscious and unconscious actions നിയന്ത്രിക്കുന്നത് നാഡീകോശം.
2. നാഡീകോശത്തിന്റെ സന്ദേശങ്ങൾ വൈദ്യുതിതരംഗങ്ങൾ (electrical impulses).
3. സന്ദേശം ലഭിക്കുന്ന കോശം വിരുദ്ധങ്ങളായ സന്ദേശങ്ങൾക്ക് കാതോർക്കാൻ കഴിവുള്ളതാണ്. ഈ വിരുദ്ധസന്ദേശങ്ങളെ കൂട്ടുവാനും കഴിവുള്ളതാണ്. neuronal arithmetic എന്ന ഈ

ഗണിതക്രിയയിൽ—Excitation കൂടുതലെങ്കിൽ electric impulse അയക്കുന്നു—തന്റെ പാതയിൽ, തന്റെ അധീനതയിൽ ഉള്ള സർവ്വ കോശങ്ങൾക്കും. Inhibition കൂടുതലെങ്കിൽ കോശം ഒരു മർമ്മരം പുറപ്പെടുവിക്കുന്നു. പ്രവർത്തിക്കുന്നില്ല.



നാഡീകോശം (neuron)

ശരീരത്തെ ഒരു പ്രതിരോധ (defence) ഡിപ്പാർട്ടുമെന്റായി വിഭാവനം ചെയ്താൽ അതിന് 3 ശാഖ വേണം. (1) Intelligence wing (2) Command wing (3) Control wing. നാഡീവ്യൂഹം ഈ കർമ്മങ്ങളെല്ലാം നിരന്തരം അനുഷ്ഠിക്കുന്നു. ഇതേ Infrastructure (നാഡീവ്യൂഹം) ഉപയോഗിച്ച് നമ്മുടെ Immune system പ്രവർത്തിക്കുന്നു എന്ന് പറഞ്ഞാൽ അതിനർത്ഥം, നമ്മുടെ Immune system (പ്രതിരോധ-defense)ത്തിന്റെ Intelligence, Command, Control പ്രവർത്തനങ്ങൾ നാഡീകോശത്തിലൂടെയാണ് എന്നാണ്. അവ തമ്മിൽ വ്യത്യാസമില്ല എന്നാണ്. എന്നാൽ 20-ാം നൂറ്റാണ്ടിന്റെ ആദ്യത്തിൽ ആധുനിക വൈദ്യശാസ്ത്രത്തിന് ഈ അറിവുണ്ടായിരുന്നില്ല. Immune system സ്വയം നിയന്ത്രിക്കുന്ന, സ്വയം പ്രവർത്തിക്കുന്ന (autonomous) സ്വന്തം communication network ഉള്ള ഒന്നായിരിക്കാമെന്നായിരുന്നു സങ്കല്പം. പെപ്റ്റൈഡ് ഹോർമോണുകൾ (ന്യൂറോപെപ്റ്റൈഡ്സ്) രണ്ടു സിസ്റ്റത്തിനും ഉണ്ടാക്കാനാവുന്നു എന്നും, അത് ന്യൂറോ എൻഡോക്രൈൻ, ഇമ്മ്യൂൺ പ്രവർത്തനങ്ങൾക്കാണെന്നും ഉള്ള ജ്ഞാനം വികസ്വരമായതോടെ ഒരു പുതിയ ഉൾക്കാഴ്ച വന്നു. Nervous system, Neuroendocrime system, Immuno system—ഇവ ത്രിമൂർത്തികളല്ല, ഒരേ ഊർജ്ജത്തിന്റെ മൂന്നുവിധം കർമ്മവും അതിന്റെ സന്ദേശങ്ങളുമാണ് എന്ന അറിവ്! ഇതിന്റെ പ്രവർത്തനമാണ് നമ്മുടെ വികാരവിചാരങ്ങൾക്കും, അതിൽനിന്നുണ്ടാവുന്ന കർമ്മ

ങ്ങൾക്കും ഹേതു എന്ന അറിവ്—അങ്ങനെയാണ്. 'ന്യൂറോ സൈക്കോ ഇമ്യൂണോളജി' എന്നൊരു 'ഫ്യൂഷ്യൻ നാമം' ഉണ്ടായത്.

നമ്മുടെ പ്രതിരോധശക്തിയെ (Immune system) അകത്തും പുറത്തുമുള്ള എല്ലാ പ്രതിഭാസങ്ങൾക്കും അനുകൂലമായോ പ്രതികൂലമായോ ബാധിക്കാൻ സാധിക്കും. വൈറസ്സും ബാക്ടീരിയയും പരിസരമലിനീകരണവും മുതൽ ആന്തരമായ സദ്/ദുഷ് വാസനകളും സ്മൃതികളും ഹോർമോണുകളും വരെ! ഈ കാരണത്താൽ നിരന്തരം മാറ്റത്തിനു വിധേയമാകുന്ന dynamic പ്രപഞ്ചത്തിൽ നിരന്തരം മാറ്റത്തിനു വിധേയമാകുന്ന, അതിന്റെ തന്നെ ഒരംശം മാത്രമായ ജീവശരീരത്തെ ജെസ്റ്റാൾട്ട് രീതിയിൽ കാണാം. ന്യൂറോസൈക്കോ ഇമ്യൂണോളജിയുടെ പ്രണേതാവായ Dr. David Felton, ടെലിവിഷൻ കമന്റേറ്റർ ബിൽ മോയേഴ്സിനു നല്കിയ അഭിമുഖത്തിൽ പറഞ്ഞു: "മൈക്രോസ്കോപ്പിലൂടെ കരൾ കോശങ്ങളുടെ ഇടയിൽ കടന്നുപോകുന്ന രക്തക്കുഴലുകളുടെ പാർശ്വവർത്തികളായ നാഡീകോശങ്ങളെ നോക്കിക്കൊണ്ടിരിക്കയായിരുന്നു ഞാൻ. പ്ലീഹയുടെ ഘടനയിൽ ധാരാളം പ്രതിരോധകോശങ്ങൾക്കിടയിലും നാഡീവ്യൂഹങ്ങളെക്കണ്ടു. ഞാൻ വിചാരിച്ചു 'ഇതെന്താണ്? നാഡീകോശങ്ങൾ എന്താണിവിടെ ചെയ്യുന്നത്? പ്രതിരോധകോശങ്ങളോട് അവർ എന്തിനു സംസാരിക്കുന്നു." അദ്ദേഹം കൂടുതൽ സെക്ഷൻ എടുത്തു പഠിച്ചു. Immune system + Nervous system ചേർന്ന ഒരു പ്രവർത്തനത്തെ അദ്ദേഹമാണ് പിന്നീട് neuropsycho immunology എന്ന് നാമകരണം ചെയ്ത് പുതിയ ശാസ്ത്രമായി വികസിപ്പിച്ചെടുത്തത്. പ്രതിരോധകോശങ്ങളുടെ പ്രതലത്തിൽ neurotransmitters-ന് ഉള്ള receptors വെറും അലങ്കാരത്തിനാവില്ല എന്നു തീർച്ച. Methionine encephaline, Bendorphine മുതലായ സ്വാഭാവിക ജൈവ ഓപ്പിയോയ്ഡുകളുടെ receptors, പ്രതിരോധകോശപ്രതലത്തിൽ (T Cells) ഉണ്ട്. അവ വേദനാസംഹാരികളായ ഇത്തരം ന്യൂറോ പെപ്റ്റൈഡുകൾ പ്രതിരോധശക്തിമേൽ പ്രവർത്തിക്കുന്നു എന്നതിനു തെളിവാണ്. പിനിയൽ ഗ്രന്ഥിയിൽനിന്നുണ്ടാവുന്ന മെലറ്റോണിൻ എന്ന ഹോർമോൺ പ്രവർത്തനം തടസ്സപ്പെട്ടാൽ നമ്മുടെ പ്രതിരോധശേഷി കുറയുന്നുണ്ട്. Interleukin I (activated monocyte/phagocyte) ഹൈപ്പോതലാമസിലെ corticotropin releasing activity വർദ്ധിപ്പിക്കുന്നു. അഡ്രിനോ കോർട്ടിക്കോ ട്രോപ്പിക്ക് ഹോർമോൺ, കോർട്ടിക്കോസ്റ്റീറോൺ പ്രതിരോധശക്തി കുറയ്ക്കുന്നു (ഷിസോഫ്രിനിയയിൽ ഇതുണ്ടാവുന്നുണ്ട്). ഇത് ഒരു സൂക്ഷ്മമായ microbiotic level പ്രവർത്തനം. സ്ഥൂലമായ Macrobiotic level-ൽ ഇതിന്റെ ഫലം—വിഷാദം, കുറ്റബോധം, ഭയം, നിരാശ, ലോഭം → അനാരോഗ്യം, ആനന്ദം, പ്രതീക്ഷ, മാപ്പുകൊടുക്കുന്ന മനസ്സ്, sense of humour, enthusiasm → ആരോഗ്യം, കോപം (ധാർമ്മികരോഷം) → രണ്ടുവിധത്തിലും പ്രവർത്തിക്കാം.

അലോപ്പതിയുടെ mind body problem കാർട്ടീസിയൻ മാതൃകയിൽ തീർക്കാവുന്ന ഒരു പ്രശ്നമല്ല എന്ന് ഐൻസ്റ്റൈനെ ഉദ്ധരിച്ച് പറയാം. ഭൂമിയിലിരുന്ന് ഭൂമിയെ പഠിക്കാൻ ഭൂകേന്ദ്ര വ്യവസ്ഥയെ നമുക്ക് അംഗീകരിക്കേണ്ടിവരുന്നു. അതൊരു limitation ആണ്. We need to go beyond the

notions of mind qua mind and matter qua matter altogether and focus instead on notions like creation and creativity (ഐൻസ്റ്റൈൻ)—ഈ സമീപനമാണ് ഭാരതീയരുടേത്. എന്റെ രാഗചികിത്സയും ഇതിനെ ആധാരമാക്കിയാണ്. (ഭാഗ്യംകൊണ്ട് മെഡിക്കൽ സയൻസിൽ ബിരുദാനന്തരബിരുദമെടുക്കാനും ന്യൂറോ സയൻസസ്, സൈക്കോളജി, ന്യൂറോ എൻഡോക്രൈൻ സിസ്റ്റം, ഇമ്യൂണോളജി മുതലായ ശാഖകളെ പാത്തോളജിസ്റ്റ് എന്ന നിലയിൽ അടുത്തറിയാനും സാധിച്ചു.)

സ്വാനുഭൂതി എന്നത് അനുഭവത്തിന്റെ യഥാർത്ഥ മുഹൂർത്തമാകയാൽ മാനസികവും ശാരീരികവുമായ ഘടകങ്ങൾ അതിൽ അടങ്ങിയിട്ടുണ്ട്. ഇത് ഭാരതീയമായ ശാസ്ത്രങ്ങൾ കണക്കിലെടുക്കുന്നുണ്ട്, കാർട്ടീസിയൻ ശാസ്ത്രവും എടുക്കുന്നുണ്ട്. എന്നാൽ ഒരനുഭവം (event) ഒരു ദേശത്തിൽ ഒരു കാലത്തിൽ മാത്രം നടക്കുന്ന ഒന്നല്ല, ഒരേ അനുഭവം ഒരേ കാലത്തും പല കാലങ്ങളിലും സംഭവിക്കാവുന്നതാണ് (simultaneous). ഭൂമിയിൽ സംഭവിക്കുന്ന ഒന്നിന് കാരണമായോ സമാന്തരമായോ ബിംബപ്രതിബിംബാത്മകമായോ ഒരു event, ഒരു creation, ഒരു creativity, അദൃശ്യമായി എവിടേയോ ഉണ്ടാവുന്നു എന്ന അറിവിൽ അതീന്ദ്രിയമായ, പ്രപഞ്ചത്തിന്റെ അനാദിയിലേക്കു ചിന്ത പോകുന്ന ഒരു ശാന്തിമന്ത്രമുണ്ട്. ഇന്ത്യൻ തത്ത്വചിന്തയും, കർമ്മസിദ്ധാന്തവും, പുനർജ്ജന്മസിദ്ധാന്തവും, ഗുരുപരമ്പരകളുടെ പ്രാചീനതയും, സംഗീതശാസ്ത്രവും, ജ്യോതിഷവും ഒക്കെ ഈ ശാന്തിമന്ത്രത്തിന്റെ പ്രകാശനമോ ആവർത്തനമോ ആകയാൽ അതിൽ ഒരു സാന്ത്വനമന്ത്രമുണ്ട്. അതിനെ ലാബറട്ടറി ടെസ്റ്റിലേക്കു മാത്രം ചുരുക്കുന്നത് ശരിയാവില്ല. എന്നാലും, ശാസ്ത്രയുഗത്തിൽ, ഇവയെക്കൊണ്ട് ഒരു വലിയ വിഭാഗം വരുന്ന ബുദ്ധിജീവികൾക്ക് തെളിവ് (experimental proof) കൊടുക്കേണ്ടതുണ്ട്. ഓരോ ഡോക്ടറും തന്റെ ശാസ്ത്രമാണ് മികച്ചതെന്ന് കരുതുന്നു (ആയുർവ്വേദക്കാരും, അലോപ്പതിക്കാരും, ഹോമിയോപ്പതിക്കാരും ഒക്കെ). രോഗികൾ/സാമാന്യജനത എന്തു കരുതുന്നു എന്നത് അവർക്കൊരു പ്രശ്നമല്ല. 'Patient-oriented medicine' എന്ന ശാഖയിലൂടെ ഈ സ്ഥിതി മാറ്റിയെടുക്കുകയാണ് മ്യൂസിക് തെറാപ്പിക്ക് പ്രാമുഖ്യം കൊടുക്കുന്ന പാശ്ചാത്യജനത. എല്ലാവർക്കും ആനന്ദമരുളുന്ന, പണ്ഡിതപാമരഭേദമെന്യേ ദ്രാക്ഷാപാകമായ, സംഗീതത്തിലൂടെ എല്ലാവിധ ചികിത്സാപദ്ധതികൾ പിൻതുടരുന്നവർക്കും ഉപകാരപ്രദമായ രീതിയിൽ, എല്ലാ രോഗികളിലും ഒരിറ്റ് സാന്ത്വനമധു പകരാൻ രാഗചികിത്സാപദ്ധതിക്കു കഴിഞ്ഞാൽ അതിലധികം ജീവിതം സാർത്ഥകമാവാൻ മറ്റൊന്ന് വേണോ? മരിക്കുന്നവരും മരിക്കാൻ പോകുന്നവരും ജീവിച്ചിരിക്കവെ സമൂഹത്തിനായി, സഹജീവികൾക്കായി, എന്തെങ്കിലും ചെയ്യണമെന്നാഗ്രഹിക്കുന്നവരും അല്ലാതെ ആരുണ്ട് ഈ ഭൂമിയിൽ! നന്മയുടെ ഒരു കണം എല്ലാവരിലും ഉണ്ട്. ആ ദൈവാംശത്തെ ഉണർത്തുന്ന രാഗസംഗീതം/സാമസംഗീതം ഈ ഭൂമിയെ സ്വർഗ്ഗമാക്കിത്തീർക്കട്ടെ എന്നാണ് എന്റെ പ്രാർത്ഥന!

## 11

# മൊസാർട്ട് ഇഫക്ട്, ബീഥോവൻ ഇഫക്ട്

പാശ്ചാത്യനാടുകളിലെ സംഗീതചികിത്സയിൽ ഇത്തരം ക്ലാസിക്കൽ സംഗീതം ഉപയോഗിച്ചുള്ള ഫലങ്ങൾ ഒട്ടേറെ ചർച്ചാവിഷയമായിട്ടുണ്ട്. എന്റെ പരീക്ഷണനിരീക്ഷണങ്ങളിൽ തികച്ചും ഭാരതീയമായ രാഗങ്ങളും കവിതകളും ഒക്കെയാണ് ഉള്ളത്. മലയാളികളിലും തമിഴ്, തെലുങ്ക്, കർണ്ണാടകഭാഷ സംസാരിക്കുന്നവരിലും കാണുന്ന 'യേശുദാസ് ഇഫക്ട്' ആണ് ഈ ഒരു പദ്ധതിക്ക് എന്റെ മനസ്സിൽ ബീജാവാപം ചെയ്തതുതന്നെ! ഭാരതീയന്റെ മനസ്സിലെ ആർക്കിടൈപ്പുകളെ (മഹാവിഷ്ണു, ഗണപതി, ദേവി, അയ്യപ്പൻ etc.) ഭക്തിസംഗീതത്തിലൂടെ/ക്ലാസിക്കൽ രാഗങ്ങളിലൂടെ നമുക്കു തന്ന ചരിത്രപുരുഷന്മാരുടെ (historical personalities) കലകളിലേക്കും മനസ്സിലേക്കും സഞ്ചരിക്കാൻ ജീവിച്ചിരിക്കുന്ന ഒരു ഗായകനെ/ഗായികയെ ആശ്രയിക്കാതെ തരമില്ല. അങ്ങനെ നന്നേ കുഞ്ഞായിരിക്കുമ്പോൾത്തന്നെ ഞാനറിയാതെ ശ്രീകൃഷ്ണൻ/മീര/സുബ്ബലക്ഷ്മി (archetype/historical personality/living singer) effect എന്നിൽ പ്രവേശിച്ചു. ഗുരുവായൂരപ്പനും ശ്രീരാമഭക്തനായ ത്യാഗരാജരും ചെമ്പൈ ശിഷ്യനായി പില്ക്കാലത്തു മാറിയ യേശുദാസും എന്റെ മനസ്സിൽ സംഗീതപ്രതീകങ്ങളായി പ്രവേശിച്ചതും ബാല്യത്തിൽത്തന്നെയാണ് (ശ്രീരാമ/ത്യാഗരാജ/യേശുദാസ് effect). ഇതൊരു നിയോഗമായോ പൂർവ്വജന്മപുണ്യമായോ അനുദിനം എന്നിൽ വളർന്നുവന്നു. ഈ effect സമൂഹത്തിലും എന്റെ കുഞ്ഞുങ്ങളിലും രോഗികളിലും ഒക്കെ പ്രവർത്തിക്കുന്നത് ഞാനറിയാതെ അന്നു മുതൽ ഇന്നുവരെ നിരീക്ഷിച്ചിട്ടുണ്ട്. ബോധതലത്തിലും പലപ്പോഴും അബോധ/ബോധാതീത തലത്തിലും ഉള്ള ആ നിരീക്ഷണപരീക്ഷണങ്ങൾ ഇങ്ങനെ ഒരു ലോകോപകാരപ്രദമായ പദ്ധതി തയ്യാറാക്കാൻ എനിക്കു ശക്തി തരുന്നു. ഇന്ത്യക്കാരായ നമ്മൾക്ക് ത്യാഗരാജ ഇഫക്ടും ദീക്ഷിതർ, ശ്യാമശാസ്ത്രി, സ്വാതി ഇഫക്ടുമൊക്കെ പരീക്ഷിക്കാനും നിരീക്ഷിക്കാനും ധാരാളം ബാക്കി കിടക്കുന്നുണ്ട്. അപ്പോൾ പിന്നെ വിദേശത്തുനിന്ന് ഒരിറക്കുമതി ആവശ്യമില്ലതന്നെ. എന്നാലും ഒരു ശാസ്ത്രവിഷയം കൈകാര്യം ചെയ്യുന്ന സമയത്ത്, പൂർണ്ണതയ്ക്കുവേണ്ടി എന്താണ് മൊസാർട്ട് ഇഫക്ട് എന്ന് അറിഞ്ഞിരിക്കണം. ടെമ്പറൽ ലോബ് നാഡീകോശങ്ങളെ കൂടുതൽ പ്രവർത്തിപ്പിച്ച് ശാന്തിയും ആനന്ദവും നല്കാനും, ശ്രദ്ധയും സിദ്ധിയും വർദ്ധിപ്പിക്കാനും ക്ലാസിക്കൽ സംഗീതത്തിന് (മൊസാർട്ട്) സാധിക്കുമെന്ന് കാലി

ഫോർണിയ യൂണിവേഴ്സിറ്റിയിൽ കണ്ടുപിടിച്ചു. Visual spatial learning skill വർദ്ധിപ്പിക്കുന്ന ക്ലാസിക്കൽ സംഗീതം വിദ്യാഭ്യാസവിചക്ഷണർ അതോടെ ഉപയോഗിക്കാൻ തുടങ്ങി. സങ്കീർണ്ണസംഗീതം സങ്കീർണ്ണ നാഡീ വ്യൂഹ പാറ്റേണുകളെ പ്രചോദിപ്പിക്കുകയും ഗണിതം മുതലായ മേഖല കളിലുള്ള മസ്തിഷ്കപ്രവർത്തനം വർദ്ധിപ്പിക്കുമെന്നും ഗവേഷകർ കണ്ടെത്തി. ഓർമ്മ, ശ്രദ്ധ, ജ്ഞാനം, സൃഷ്ടിപരത—എല്ലാത്തിലും കുട്ടി ക്കാലം മുതലേ ക്ലാസിക്കൽ സംഗീതം കേൾക്കുന്നവർ മികച്ചുനില്ക്കും. ഗർഭസ്ഥശിശുവിന് മൊസാർട്ടും വിവാൾഡിയും ഇഷ്ടമാണെന്ന ഡോക്ടർ തോമസ് വെർണേയുടെ കണ്ടുപിടിത്തം ഇതിനൊരനുബന്ധമായി. റൊസാലി റെബോല്ലോപ്രാറ്റ് ഒരാഴ്ചയിൽ 3 പ്രാവശ്യം മൊസാർട്ട് പ്രിസ്ക്രൈബ് ചെയ്യാൻ ആരംഭിച്ചു. ചെടികൾക്കുപോലും മൊസാർട്ട് കൂടു തൽ വളർച്ച നല്കുന്നു എന്നതായിരുന്നു അടുത്തപടി. ഡോൺകാംപ്ബെൽ (Founder of Institute of Music, health and education) മൊസാർട്ട് ഇഫ ക്ടിനെ ഫലപ്രദമായി ഉപയോഗിച്ചു. മൊസാർട്ട് ഇഫക്ട് എന്തെന്നറിയാ തെതന്നെ, യേശുദാസ് ഇഫക്ട് കൊണ്ട് (Vishnu/Thyagaraja/Yesudas effect) സ്വന്തം ജീവിതത്തിലും സമൂഹജീവിതത്തിലും വരുന്ന മാറ്റങ്ങളും ഗുണഫലങ്ങളും നിരീക്ഷിച്ചതിനാൽ എന്റെ റിസർച്ച് മറ്റൊരു വിധത്തി ലാണ്. തികച്ചും ഭാരതീയമാണ്; അതേസമയം മെഡിക്കൽ സയൻസിലുള്ള പരിചയത്താൽ ശാസ്ത്രീയമായ രീതി അവലംബിച്ചതുമാണ്. ഒരേ സമയം കലയും ശാസ്ത്രവുമാണ് ഇത്.

# 12

# ഗ്ലോബൽ യൂണിവേഴ്സൽ: ഇന്ത്യൻ ദർശനത്തിൽ

ഗുരുകുലങ്ങളിൽ ഉപനിഷദമായി ഗുരുമുഖത്തുനിന്ന് കേട്ടുപഠിച്ചതാണ് ഇന്ത്യയുടെ രാഗസംഗീതം. അത് 'ശ്രുതി' (വേദം)യാണ്. ഈ സുവർണ്ണ'നൂലി'നെ (നൂൽ = വേദം തമിഴിൽ) 'സുത്രേമണിഗണാ ഇവ' രാഗമാലികയാക്കി പ്രപഞ്ചമാകെ വ്യാപിപ്പിക്കുന്ന ശ്രീ ഗുരുവായുപുരേശനെന്ന ആകാശസഞ്ചാരിയായ 'നാദ'ബ്രഹ്മം എന്റെ ഗുരുവും പ്രാണമാരുതനും ആയി നവരസഭാവങ്ങളോടെ പ്രപഞ്ചക്ഷേത്രമാകെ, ജൈവക്ഷേത്രമാകെ വ്യാപിച്ച് വൈഷ്ണവതേജസ്സായിരിക്കുന്നു! 'ലോകാസ്സമസ്ത സുഖിനോ ഭവന്തു' എന്ന പ്രാർത്ഥനയോടെ അദ്വൈതമന്ത്രം പാടുന്നു! യൂണിവേഴ്സിറ്റിയും ഗൈഡും കോളേജും, ആസ്പത്രിയും, ക്ലിനിക്കുകളും, മനുഷ്യരും ശാസ്ത്രപുരാണങ്ങളും, 64 കലകളും, ത്രയീവിദ്യയും വൈറസ്സു മുതലുള്ള ജൈവശരീരങ്ങളും, സർവ്വ അജൈവവസ്തുക്കളും ആ ഒരൊറ്റ ഊർജ്ജത്തിൽ ആകെയൊന്നായിരിക്കുന്ന മഹാദ്വൈതാനുഭൂതിയാണ് എന്റെ ദർശനം. അതുകൊണ്ട് 'ഗ്ലോബൽ യൂണിവേഴ്സൽ' ആയ മഹാദ്വൈത തലത്തിലാണ് സംഗീതത്തെ ആനന്ദമയകോശത്തിൽ ഞാൻ അനുഭവിക്കുന്നതും അറിയുന്നതും. അടുത്ത തലമുറകൾക്കായി ഈ അനുഭവത്തെ, ദർശനത്തെ പകരുന്നതിന് പുസ്തകങ്ങളും പ്രഭാഷണങ്ങളും മാത്രം മതിയാവുകയില്ല. Interdisciplinary-യായ ഇന്ത്യൻ ദർശനത്തെ സംഗീതത്തിലൂടെ (ഇന്ത്യൻ രാഗസംഗീതത്തിലൂടെ) പ്രപഞ്ചം മുഴുവൻ എത്തിക്കാൻ ദേശീയ, അന്തർദ്ദേശീയതലത്തിൽ ഒരു പ്രോഗ്രാം ചിട്ടപ്പെടുത്തുന്നതിന്റെ ഭാഗമായാണ് Institute of Human Values in Health Care, ആരോഗ്യഗ്രാമങ്ങൾ, രാഗചികിത്സ മുതലായവയെ ഏകീകരിക്കുന്ന ഒരു പദ്ധതി മനസ്സിൽ ഉദിച്ചത്. അതിന്റെ രൂപരേഖ ഇങ്ങനെയാണ്: (മറുപുറം)

ഗുരുകുലം എന്ന വെറും പേര് അല്ല ഞാൻ ഉദ്ദേശിച്ചത്. ഏതെങ്കിലും ഒരു സന്ന്യാസിയോ, ഒരു മതവിഭാഗമോ നടത്തുന്ന സ്ഥാപനവുമല്ല. ഗുരുവിന് പറയപ്പെട്ട ഗുണങ്ങൾ പൂർത്തീകരിക്കുന്ന ഒരു വ്യക്തി, അദ്വൈതം ജീവിച്ചുകാട്ടുന്ന വ്യക്തി സംഗീതചക്രവർത്തി, സാന്ത്വനമരുളുന്ന സംഗീതത്താൽ സർവ്വസമ്മതനായ വ്യക്തി—യേശുദാസ് ഇഫക്ടിൽ റിസർച്ചു നടത്തിയ എനിക്ക് യേശുദാസല്ലാതെ മറ്റൊരു ഗുരുവിനെ ആ സ്ഥാനത്ത് സങ്ക

ല്പിക്കാൻ പോലും സാധിക്കുന്നില്ല. ഭാരതത്തിന്റെ ദർശനവും സംഗീതവും ദേശീയ അന്തർദ്ദേശീയതലത്തിലും, സാധാരണ മനുഷ്യന്റെ ഹൃദയത്തിലും ഒരുപോലെ സ്പർശിച്ചുകൊണ്ട് പ്രചരിപ്പിക്കുന്ന ഇങ്ങനെ ഒരു ശിഷ്യനെ തന്റെ ഉത്തമഭക്തനായ ചെമ്പൈസ്വാമിക്കു നൽകിയ ഗുരുവായൂരപ്പൻത ന്നെയാവാം എന്നേയും അദ്ദേഹത്തിലേക്ക് എത്തിച്ചത്.



നാദബ്രഹ്മമായ ഗുരുവായൂരപ്പന്റെ അദ്വൈതം ഭഗവദ് കീർത്തനം പാടുന്നവരുടെ ശരീരവും മനസ്സും ബ്രഹ്മമായിരിക്കുന്നതിനാൽ, ഭക്തന്റെ ജാതിയോ മതമോ, നാടോ, ലിംഗമോ ഒന്നും ചോദിക്കരുതെന്നാണ്. ജാതി ചോദിക്കരുത്, പറയരുത് എന്ന ശ്രീനാരായണസന്ദേശം. 'ഓൻറേ കുലവും ഒരുവനേ ദൈവവും' എന്ന തിരുമൂലരുടെ സന്ദേശം—ഈ പ്രപഞ്ചത്തെ,

"ജാതിഭേദം മതദ്വേഷം
ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന
മാതൃകാസ്ഥാന"മായി കാണാൻ മോഹമുള്ള ഏതൊരു വിശ്വ പൗരനും ആ അദ്വൈതമന്ത്രം പാടിക്കൊണ്ട് സംഗീതലോകത്ത് കടന്നുവന്ന യേശുദാസിനെയും 4 തലമുറയെ സംഗീതാസ്വാദകരാക്കിയ അദ്ദേഹത്തിന്റെ സംഗീതത്തെയും ശിരസ്സു നമിച്ച് സ്വീകരിക്കാതിരിക്കയില്ല. അദ്വൈത, സംഗീതഗുരുകുലത്തിൽ (ഗുരുപരമ്പരയിൽ) ശിഷ്യപ്പെട്ട ഓരോ വ്യക്തിക്കുമായി ഈ സംരംഭം ഗുരുവായുപുരേശപാദങ്ങളിൽ സമർപ്പിക്കുന്നു.

# 13
# RCT; റിസർച്ച് മെത്തേഡ്

RCT എന്നാൽ Randomised Controlled trial. ഗവേഷണത്തിൽ bias ഒഴിവാക്കാൻ double blind studies വേണം. ഇത് ഔഷധവില്പനക്കാരെ നിയന്ത്രിക്കാനാണ്. അമേരിക്കയിൽ മാത്രമാണ് RCT യഥാർത്ഥത്തിൽ നടക്കുന്നത്. മറ്റൊരു രാജ്യത്തും അതിന്റെ യഥാർത്ഥ രൂപത്തിൽ RCT നടക്കുന്നില്ല. RCT-യുടെ പേരിൽ ഒരുപാട് പബ്ലിക് ഫണ്ട് ധൂർത്തടിച്ചിട്ടും ചികിത്സാരംഗത്ത് അതിന്റെ ഗുണമൊന്നും കാണായ്കയാൽ അമേരിക്കൻ ജനത music therapy ഉൾപ്പെടെയുള്ള alternative ചികിത്സയിലേക്കു തിരിഞ്ഞിരിക്കയുമാണ്. Cook & Payne (2002) RCT-യ്ക്ക് നേരെ ഉയർത്തിയ 6 objections-ന്റെ പശ്ചാത്തലത്തിലാണിതിനെ വീക്ഷിക്കേണ്ടത്. Campbell Collaboration കണക്കുകളിൽ 9255 എണ്ണം അമേരിക്കയിലും, 233 എണ്ണം ബ്രിട്ടനിലും, 279 എണ്ണം കാനഡയിലും 69 എണ്ണം ആസ്ട്രേലിയയിലും 52 എണ്ണം നെതർലാന്റ്സിലും 24 എണ്ണം ജപ്പാനിലും 23 എണ്ണം സ്വീഡനിലും 17 എണ്ണം ജർമ്മനിയിലും 16 എണ്ണം സ്പെയിനിലും 8 എണ്ണം ന്യൂസിലാന്റിലും 7 എണ്ണം ഫ്രാൻസിലും RCT നടന്നിട്ടുണ്ട്. (അതുവെച്ചാണ് ഇന്ത്യയിലെ അലോപ്പതി ഡോക്ടർമാർ ആയുർവ്വേദമരുന്നുകൾക്കും സംഗീതത്തിനുമൊക്കെ RCT വേണമെന്ന് ദുശ്ശാഠ്യം പിടിക്കുന്നത്! അവർ ഉപയോഗിക്കുന്ന മരുന്നുകളെല്ലാം തന്നെ മറ്റുള്ളവർ RCT ചെയ്ത് certify ചെയ്തവയാണ്! നമ്മുടെ Intellectual Slavery-യുടെ ആഴം അളന്നുകാണിക്കുകയാണ്!)

പ്രാർത്ഥന, സംഗീതം എന്നിവയെ drug (മരുന്ന്) ആയി കണക്കാക്കിയിട്ടാണ് RCT വേണമെന്ന് അവർ ശഠിക്കുന്നത്. ഇത് സാദ്ധ്യമാണോ എന്ന ചോദ്യമാണ് ഞാൻ ആദ്യം എന്നോടുതന്നെ ചോദിച്ചത്. 60-ാം വയസ്സിൽ പറയത്തക്ക രോഗമൊന്നുമില്ലാതെ, ഔഷധമൊന്നും കഴിക്കാതെ, താരതമ്യേന ആരോഗ്യവതിയായിരിക്കാൻ എന്നെ സഹായിക്കുന്ന 'സംഗീതം' ഒരു 'drug' ആണോ എന്ന ചോദ്യം അങ്ങനെയെങ്കിൽ നാം കഴിക്കുന്ന ഭക്ഷണവും കുടിക്കുന്ന വെള്ളവും ശ്വസിക്കുന്ന വായുവും ഏല്ക്കുന്ന സൂര്യപ്രകാശവും—അമ്മ തന്ന മുലപ്പാലുപോലും drug അല്ലേ. RCT ചെയ്തു വേണമല്ലോ സ്വീകരിക്കാൻ എന്നാണ് എന്റെ മനസ്സ് എന്നോടു ചോദിച്ച രണ്ടാം ചോദ്യം. ആയുർവ്വേദക്കാർ ഉപയോഗിക്കുന്ന ഹെർബൽ (ഔഷധി/വനസ്പതി) മെഡിസിനുകളും അരി, ധാന്യങ്ങൾ, പച്ചക്കറികൾ

എന്നിവപോലെ പ്രകൃതിജന്യമാകയാൽ അവയിൽ RCT ശഠിക്കുന്നത് അലോപ്പതിക്കാരുടെ ഒരു 'ശീലം' മാത്രമാണ്, സയൻസല്ല എന്ന അറിവും അതോടെ ഉണ്ടായി.

എന്താണ് ഒരു RCT എന്ന് അറിഞ്ഞാൽ ഉത്തരം കുറെക്കൂടി സ്പഷ്ടമാവും. ഓരോ Randomised Policy Trialനും 24 Randonised medical trial നടന്നിരിക്കണം. 10000 ആളുകളിൽ (general population) പകുതിപേർ (5000) 5 മുതൽ 10 വർഷത്തേയ്ക്ക് ഒരേ ഔഷധം ദിനം പ്രതി കഴിച്ച്, അവർക്ക് പാർശ്വഫലങ്ങൾ ഇല്ലാതിരിക്കയും ഗുണഫലങ്ങൾ ഉണ്ടാവുകയും ചെയ്താലേ ഒരു കമ്പനി പുതുതായി ഇറക്കുന്ന ഒരൗഷധം രോഗികൾക്ക് prescribe ചെയ്ത് മാർക്കറ്റ് ചെയ്യാവൂ. ഇതിനാണ് മേല്പറഞ്ഞ RCT-യുടെ ഉദ്ദേശം. ആയുർവ്വേദത്തിന്റെ ഒറ്റമൂലികളും മറ്റും പതിനായിരക്കണക്കിനു വർഷങ്ങളായി ലക്ഷക്കണക്കിന് ആളുകൾ ദിനംപ്രതി ഉപയോഗിച്ച് ഗുണഫലം കണ്ടവയാണ്. അലോപ്പതി ഉപയോഗിക്കുന്ന മാരകങ്ങളായ പല വസ്തുക്കളും അങ്ങനെയല്ല. (Heavy metals ഉൾക്കൊള്ളുന്ന ചില ഭസ്മങ്ങളും മറ്റും drug എന്ന category-യിൽ പെടുന്നവയാണ് എന്ന് ഓർക്കുക). സംഗീതത്തെ ഒരു drug ആയി എടുക്കാവതല്ല. ഇനി വാദത്തിന് എടുത്താൽ ത്തന്നെ ഇന്ത്യയിൽ അതിന്റെ ഉപയോഗചരിത്രം ചുരുങ്ങിയത് 6000-7000 വർഷം മുമ്പുണ്ട്. വളരെ സ്പെസിഫിക്ക് ആയി പറഞ്ഞാൽ ഞാൻ ഉപയോഗിക്കുന്ന 'യേശുദാസിന്റെ ക്ലാസിക്കൽ/ഡിവോഷണൽ/പോപ്പുലർ സംഗീതം' 1961 മുതൽ ഇന്നുവരെ 'ദിനംപ്രതി' ലക്ഷക്കണക്കിന് ആളുകൾ ഗുണഫലത്തോടെ, പാർശ്വഫലം കൂടാതെ ഉപയോഗിച്ചതുമാണ്! അതിലാകട്ടെ എല്ലാപ്രായത്തിലും, ജാതിമതാദികളിലുമുള്ള 4 തലമുറ മനുഷ്യരുണ്ട്; പലഭാഷ സംസാരിക്കുന്നവരുണ്ട്!!

അക്കാദമിക് വൃത്തങ്ങളിൽ free association technique എന്നു വിളിക്കുന്ന ഒരു സർവ്വേയാണത്. Controlled association (Semistructured Questionnaire കൊടുത്ത്), പൈലറ്റ് പ്രൊജക്ട് എന്നിവ ശാസ്ത്രീയമായിത്തന്നെ ചെയ്തശേഷമാണ് 'Yesudas effect on society'-യെയും, മേളകർത്താരാഗ ഗവേഷണത്തെയും രാഗചികിത്സാരംഗത്ത് ഞാൻ ഉപയോഗിച്ചത് എന്നർത്ഥം.

കോഴിക്കോട് മെഡിക്കൽ കോളേജിലെ ഗാസ്ട്രോ എന്ററോളജി വിഭാഗത്തിൽ കൊളണോസ്കോപ്പി ചെയ്യപ്പെടുന്ന രോഗികളിൽ ചെയ്ത RCT ഇവിടെ എടുത്തുപറയട്ടെ. മിഡസോളിയം എന്ന സെഡേറ്റീവിന്റെ ഡോസ് കുറയ്ക്കാനും, വേദന കുറയ്ക്കാനും, Recovery time കുറയ്ക്കാനും സാധിച്ചതായി അവർ റിപ്പോർട്ടു ചെയ്തിരുന്നു. Visual analog scaleലാണ് വേദന അളന്നത്.

ഇതനുസരിച്ച് popular film music, bio accoustics folk songs ആണ് നല്ലതെന്ന് ഒറ്റനോട്ടത്തിൽ തോന്നാം. എന്നാൽ അത് ശരിയല്ല. (RCTയാണ് എന്നതുകൊണ്ട് result ശരിയാവണമെന്നില്ല) കാരണം അവർ ഉപയോഗിച്ച പോപ്പുലർ ഫിലിം music-ന്റെ listൽനിന്ന് ഞാനിവിടെ വ്യക്തമാക്കാം.




I. സിനിമ 34%

| | | | |
|---|---|---|---|
| 1. കാട്ടിലെ പാഴ്മുളം | (യേശുദാസ്) | ഹരികാംബോജി ജന്യം—കാംബോജി | മൂലാധാരം |
| 2. നാദബ്രഹ്മത്തിൻ | (യേശുദാസ്) | മേചകല്യാണിജന്യം | മൂലാധാരം |
| 3. ഉഷാകിരണങ്ങൾ | (,,) | മലയമാരുതം | ,, |
| 4. കാലമൊരജ്ഞാത | (,,) | സിം. മദ്ധ്യമം/ നടഭൈരവി | ,, |
| 5. സ്വപ്നങ്ങൾ | (,,) | ഷഹാന— ശങ്കരാഭരണജന്യം | ,, |
| 6. നീലഗിരിയുടെ | (ജയചന്ദ്രൻ) | മോഹനം | ,, |

7. മീശമാധവൻ, ഇഷ്ടം, മധുരനൊമ്പരക്കാറ്റ്, മഴ ഇവയിലെ ഗാനങ്ങൾ (ഏതെന്നു പറയായ്കയാൽ രാഗം കണ്ടുപിടിക്കാനായില്ല)

8. എ.ആർ റഹ്മാന്റെ last 5 numbers Tamil collections (ഏതെന്നു പറയായ്കയാൽ രാഗം കണ്ടുപിടിക്കാനായില്ല)

II. Instrumental 10%

| | | |
|---|---|---|
| ഹരിപ്രസാദ് ചൗരസ്യ | ചന്ദ്രകൗൻ | അനാഹതം |
| എൻ. രമണി | ശങ്കരാഭരണം, ഭൈരവി | മൂലാധാരം, അനാഹതം |
| കുന്നക്കുടി | ഹംസധ്വനി, ഷണ്മുഖപ്രിയ | മൂലാധാരം, സ്വാധിഷ്ഠാനം |
| അർജ്ജുൻഷെഫ്വാൽ | പക്കവാദ്യം | |
| ഫസൽ ഖുറേഷി | തബല | |

| | |
|---|---|
| എൽ. സുബ്രഹ്മണ്യം, സ്റ്റീഫാനിഗ്രാഫെറ്റി | (fusion) |
| അരിയംപട്ടി | |
| എസ്. ദണ്ഡപാണി | ജലതരംഗം |
| പി. ഭാരതി | വീണ (ഹംസധ്വനി, മിശ്രശിവരഞ്ജനി, നീലാംബരി, അമൃതവർഷിണി) |

III. Devotional 6%
IV. Classical music 6%
(III, IV:) ഏതെന്ന് specify ചെയ്തിട്ടില്ല.

V. Bio acoustics 23%

1. Sound scapes by music today—Rivers, mountains, deserts, rains
2. Cassettes from Mind Power Recured Institute, Udaypur, Rajasthan.
3. Pure bioacoustics by Jean Rosche (USA)

VI. Folk songs 21%

മാപ്പിളപ്പാട്ട്

മ്യൂസിക്കിന് colonoscopy ചെയ്യുന്ന രോഗികളിൽ ചില പ്രത്യേക effect ഉണ്ട് എന്ന് ഇത് തെളിയിക്കുന്നുണ്ട്. പക്ഷെ, music-ന്റെ കാര്യത്തിൽ ഇത് അത്തരമൊരു control പാലിച്ചിട്ടില്ല എന്നുകാണാം.

സിനിമാപ്പാട്ടുകളിൽ ആദ്യത്തെ 6-ൽ 5 യേശുദാസ് പാടിയതാണ്. ആറും മൂലാധാര രാഗങ്ങളാണ് എന്നതാണ് എന്റെ ശ്രദ്ധയിൽ ആദ്യം പെട്ടത് (colonoscopy മൂലാധാര ഭാഗത്ത് വേദന ഉണ്ടാക്കുന്ന ഒരു procedure ആണല്ലൊ.) ഡിവോഷണൽ, ക്ലാസിക്കൽ മ്യൂസിക്ക് 6% എന്നുപറഞ്ഞതല്ലാതെ അവ ഏതെന്നോ, രാഗമേതെന്നൊ പറഞ്ഞിട്ടില്ല. 10% instrumental music-ൽ മൂലാധാര രാഗങ്ങൾ ധാരാളമുണ്ട്. ഇങ്ങനെ വരുമ്പോൾ, താഴെ പറയുന്നതാണ് യഥാർത്ഥ അനാലിസിസ്.



ഇതാകട്ടെ, എന്റെ നിരീക്ഷണങ്ങളെയും പരീക്ഷണങ്ങളെയും കൃത്യമായി ശരിവയ്ക്കുന്നതുമാണ്. രാഗാധിഷ്ഠിതമായ ഭാരതീയസംഗീതം, vocal music, യേശുദാസിന്റെ സംഗീതം, യോഗത്തിലും മേളകർത്താരാഗചക്രത്തിലും മൂലാധാരവുമായി ബന്ധപ്പെട്ട രാഗങ്ങൾ ഇവയ്ക്കാണല്ലോ ഇവിടെ മുൻതൂക്കം കാണുന്നത്.

RCT-യിൽ താഴെപ്പറയുന്ന 5 എണ്ണം പ്രധാനമാണ്.

1. Formulate a research problem or the research question.
2. Comprehensive literature search.
3. Structured method of reporting.
4. Improving and updating reviews.
5. Select the best design.

അല്പം ആലോചിക്കുന്ന എല്ലാവർക്കും എന്റെ രാഗചികിത്സാപദ്ധതിയിൽ ഞാൻ ഈ തത്ത്വങ്ങൾ പാലിച്ചിട്ടുണ്ടോ എന്ന് സ്വയം തീരുമാനിക്കാവുന്നതാണ്.

Evidence based medicine (EBM)-ന്റെ 3 തലങ്ങൾ

1. ദൈനംദിനജീവിതത്തിലെ പ്രാക്ടീസിൽനിന്നുള്ള ഏറ്റവും നല്ല evidence ഉപയോഗിക്കുക.
2. അവയെ നമ്മുടെ ദൈനംദിന പ്രാക്ടീസിൽ പ്രായോഗികമാക്കുക.
3. ഒരു സിദ്ധാന്തം തെളിയിക്കാൻ ഏറ്റവും നല്ല evidence മാത്രം സ്വീകരിക്കുക.

ഈ മൂന്നു തലങ്ങളും ദൈനന്ദിനജീവിതത്തിലും മെഡിക്കൽ പ്രാക്ടീസിലും ഉപയോഗിക്കുന്നതാണ് EBM. അതിന് നേരത്തെപ്പറഞ്ഞ 5 ഘടകങ്ങൾ സഹായിക്കുന്നു. ഈ ഘടകങ്ങൾവച്ചുതന്നെയാണ് എന്റെ രാഗചികിത്സാപദ്ധതിയെ evidence സഹിതം ഞാൻ അവതരിപ്പിക്കുന്നത്. ചെയ്യേണ്ടത് 'Patient centered care' ആണ്. May 14, 2004. 27th Annual meeting (Society of Internal Medicine Chicago)- പിക്കർ ഇൻസ്റ്റിറ്റ്യൂട്ട് Patient centered care-ന്റെ 8 മാനങ്ങൾ അവതരിപ്പിച്ചു.

1. Respect for Patient s values, expressed needs and preferences
2. Information and education
3. Access to care
4. Emotional support to relieve fear and anxiety
5. Involvement of family and friends
6. Continuity and secure transition between health care settings
7. Physical comfort
8. Co-ordination of care

# 14

# ഓരോരുത്തർക്കും സ്വയം ചിന്തിക്കാൻ ഒരു എക്സർസൈസ്

ഭാഷ

ഭാസിക്കുക = പ്രകാശിപ്പിക്കുക

അജ്ഞാനത്തെ അകറ്റി ജ്ഞാനസൂര്യനെ പ്രകാശിപ്പിക്കുന്ന വാഗ്ദേവ ഭാഷ (logos). കുഞ്ഞ് ഭാഷ പഠിക്കുന്നതെന്തിന്? എങ്ങനെ? ആരിൽനിന്ന്?

ആദ്യസംവേദനം ഒരു ചിരി, കരച്ചിൽ, സ്പർശം? ഹൃദയതാളം? അമ്മയുടെ നാദം?

ആദ്യം പറയുന്ന വാക്ക്? ഞാൻ...? ഉണ്ണി? അമ്മ?

അഹം? സ്വന്തം പേര്?

അമ്മയുടെയും അച്ഛന്റെയും പേര്?

അവരുടെ സംവേദനക്ഷമത? ഹോബികൾ? തൊഴിൽ?

അവർ നിങ്ങളോട് എന്തെല്ലാം (കുട്ടിക്കാലത്ത്) സംവദിച്ചു?

കഥ? കവിത? കടംകഥ?

കുട്ടിക്കാലത്തെക്കുറിച്ച് ഓർത്ത് എഴുതുക (narrative medicine)

നിങ്ങളുടെ വംശവൃക്ഷം വരയ്ക്കുക (geneology, family tree) ഗുരുനാഥന്മാർ ആരെല്ലാം?

അവരുമായി സംവദിച്ചതിൽ ഓർമ്മ നില്ക്കുന്ന കാര്യങ്ങൾ—ജീവിതത്തിലെ പ്രധാന വഴിത്തിരിവുകൾ?

കുട്ടിക്കാലത്തു കേട്ട സംഗീതം—അതിൽ ഇന്നും ഓർമ്മയിൽ നില്ക്കുന്ന ഘടകങ്ങൾ—ജീവിതത്തിൽ സംഗീതം എങ്ങനെയൊക്കെ നിങ്ങളെ സ്വാധീനിച്ചു? ഈ കാര്യങ്ങൾ ക്ഷമാപൂർവ്വം ചിന്തിച്ച് എഴുതിവയ്ക്കുക. ഏറ്റവും നല്ല ഒരു exercise ആയിരിക്കും അത്. നിങ്ങളുടെ Musical Life Panorama (MLP) -യിലേക്കുള്ള രാജമാർഗ്ഗം! Self healing-ലേക്കുള്ള ആദ്യത്തെപടി!

സാഹിത്യത്തിനും സംഗീതത്തിനും അതിന്റെ സൗന്ദര്യം (aesthetics) അലങ്കാരമാണ്; ശാസ്ത്രീയതയ്ക്ക് ആധാരം വ്യാകരണനിയമങ്ങളും. സംരക്ഷണത്തിന് അവയെ അർഹമാക്കുന്നത് അവ തരുന്ന ആനന്ദാനുഭൂതിയും ജ്ഞാനവിജ്ഞാനസമ്പത്തും!

മാണ്; ധർമ്മമാണ്! വായിൽ തോന്നിയത് കോതയ്ക്ക് പാട്ട് എന്ന രീതിയിൽ സ്വന്തം പേരിനും പെരുമയ്ക്കുമായി സ്വാർത്ഥബുദ്ധിയോടെ മാറ്റിയും മറിച്ചും ഉദ്ദേശരഹിതമായും ഉദ്ദേശശുദ്ധിയില്ലാതെയും എഴുതുന്നതൊന്നും സാഹിത്യമല്ല, സാഹിത്യാഭാസമാണ്; അത് 'സത്യ'മല്ല; അസത്യവും അധർമ്മവുമാണ്. ഇതൊക്കെ ഗ്രഹിക്കാനുള്ള വിവേകവും സന്മനസ്സും നമുക്കുണ്ടാവുന്ന കാലം അകലെയല്ല. ഒരാളുടെ ജീവിതം സത്യാന്വേഷണമാകുമ്പോൾ ഭാഷയും സത്യമാകുന്നു. പഠിച്ച വിഷയങ്ങളുടെ ചരിത്രവും, പഠിച്ച വ്യക്തിയുടെ ചരിത്രവും (അറിവും അനുഭവവും) ഒന്നാകുമ്പോൾ ആ വ്യക്തിയുടെ സംവേദനത്തിൽ (അത് ദൈനംദിനസംഭാഷണമാകാം, പ്രസംഗമൊ, പുസ്തകമൊ, പ്രബന്ധമൊ, സംഗീതമൊ ആവാം) അതിന്റേതായ ഒരു സത്യം പ്രകാശിക്കുന്നു. അപ്പോൾ സ്വാഭാവികമായും സമൂഹവും രാഷ്ട്രവും അതിനെ തങ്ങളുടെ വികസനത്തിനും നന്മയ്ക്കുമായി ഉപയോഗിക്കേണ്ടതിന്റെ ആവശ്യകത തിരിച്ചറിയുന്നു. സമൂഹം, അതിലെ സ്ഥാപനങ്ങൾ, വ്യക്തികൾ, മാദ്ധ്യമങ്ങൾ, വ്യവസായങ്ങൾ മുതലായവ അവയെ ഉപയോഗിക്കാനും പലപ്പോഴും തങ്ങളുടേതാക്കി നിയന്ത്രിക്കാനും മുന്നോട്ടു വരുന്നു (ബാഹ്യമായ നിയന്ത്രണങ്ങളാണവ).

ആന്തരങ്ങളായ നിയന്ത്രണങ്ങളിൽ ഓരോ വ്യക്തിക്കും വ്യത്യാസമുണ്ട്. എന്നെ സംബന്ധിച്ചിടത്തോളം അവ:

1. ഭാഷ്യങ്ങൾ: (ഓരോ സൊസൈറ്റിയുടെയും major narratives എന്ന് ഫൂക്കോ വിളിക്കുന്നു) ഭാരതത്തിലെ പ്രസ്ഥാനത്രയത്തിന് കാലാകാലങ്ങളിൽ പുനർവ്യാഖ്യാനവും പുനർവായനയും നടത്തേണ്ട ദൗത്യം ഈശ്വരൻ ഈ കാലത്തിൽ എന്നെ ഏല്പിച്ചിരിക്കുന്നു എന്ന ഉൾവിളി. അതാതു കാലഘട്ടത്തിൽ ഉപയോഗിക്കാവുന്ന അനേകം നിഗൂഢാർത്ഥങ്ങൾ നിറഞ്ഞ ആത്മീയ, ധർമ്മശാസ്ത്ര, വൈദ്യശാസ്ത്ര, ജ്യോതിശ്ശാസ്ത്ര/സംഗീതഗ്രന്ഥങ്ങളുടെയും ദർശനങ്ങളുടെയും പഠനത്തിനായി ഞാൻ നീക്കിവെച്ച സമയം ആന്തരമായ ഒരു നിയന്ത്രണമാണെനിക്ക്. അത് ആരും അടിച്ചേല്പിച്ചതല്ല. സ്വാഭാവികമായി എന്നിൽത്തന്നെ ഉള്ള ഒരു നിയന്ത്രണമാണ്. ഈ നിയന്ത്രണം എന്നെ പുതിയ സൃഷ്ടികൾക്കുള്ള അവസരങ്ങൾ സൃഷ്ടിച്ചുതന്ന് അമൃതയാക്കി.

2. സംഗീതം: ആനന്ദരൂപമാണ് ഈശ്വരൻ. ആനന്ദാനുഭവമാണ് ഈശ്വരാന്വേഷണത്തിനു ഹേതു. ഈ ജീവിതം മുഴുവൻ അതിനായി സമർപ്പിച്ചതാണ് എന്റെ ആന്തരനിയന്ത്രണം. അത് എന്റെ സ്വഭാവവും എന്നിലെ പൂർണ്ണതയും ദൈവാംശവും എനിക്കു കാണിച്ചുതന്നു.

3. സ്രഷ്ടാവ് (author)—എല്ലാത്തെയും സമന്വയിക്കുന്ന unifying principle. ബ്രഹ്മം/ഗുരുവായുപുരേശനെന്ന നാദബ്രഹ്മം/അതിൽ എന്റെ തന്മയീഭാവം.

4. ഗുരു എന്ന നിലയിൽ ഒരു ക്ലാസ്/പ്രബന്ധം അവതരിപ്പിക്കുമ്പോൾ പാലിക്കേണ്ട നിയമങ്ങൾ/discipline. Pathology class-ൽ astronomy-യോ

സംഗീതമൊ പഠിപ്പിക്കാനാവില്ല. സംഗീതസെമിനാറിൽ പാത്തോളജി പഠിപ്പിക്കാനുമാവില്ല.

5. അധികാരം/അർഹത Ritual character അഥവാ ആചാരസ്വഭാവമുള്ളതെന്ന് ഫൂക്കോ പറയുന്ന Religion, Judiciary, Medicine, Politics etc. എങ്ങനെയാണ് ഒരാൾക്ക് ഒന്നിൽ അധികാരം/അർഹത കിട്ടുന്നത്? അതിന് ജ്ഞാനം ഉണ്ടായിട്ട് (ഡിഗ്രി ഉണ്ടായിട്ടല്ല). ധർമ്മം പഠിച്ചിട്ട് അധർമ്മം ചെയ്യുന്നവർ, ആത്മീയത പഠിച്ചിട്ട് ഭൗതികതയിൽ മുങ്ങിക്കിടക്കുന്നവർ, രാഷ്ട്രമീമാംസ പഠിച്ചിട്ടും പഠിക്കാതെയും രാഷ്ട്രീയത്തിൽ വിലസി രാഷ്ട്രനന്മയെ മറക്കുന്നവർ, വേദനിക്കുന്നവന്റെ വേദന മാറ്റാനുള്ള വൈദ്യശാസ്ത്രം പഠിച്ചിട്ട് ഭൂമിയുടെ വേദനയും ഭാരവും കൂട്ടുന്ന വൈദ്യശാസ്ത്രജ്ഞർ—ഇവരിലാർക്കൊക്കെയുണ്ട് അർഹത/അധികാരം? ചില വിഷയങ്ങൾ പറയാൻ ചിലർക്കേ അധികാരമുള്ളു എന്നത് അവരുടെ പഠിപ്പ്, ജീവിതരീതി, നിഷ്ഠ, ജ്ഞാനം എന്നിവയാൽ സമൂഹം അംഗീകരിക്കുമ്പോഴാണ്. സമൂഹം നിഷ്ഠയെയോ ജ്ഞാനത്തെയോ ജീവിതരീതിയേയോ അല്ല സമ്പത്ത്, അധികാരസ്ഥാനം (power) എന്നിവയേയാണ് മാനദണ്ഡമായി ആചരിക്കുന്നതെങ്കിൽ താമസ, രാജസഗുണങ്ങൾക്കു പ്രാമുഖ്യം കിട്ടും. സാത്വികമായ ജ്ഞാനം പിൻതള്ളപ്പെടും. സമൂഹത്തിൽ അത്തരമൊരു അധാർമ്മികത അധികരിക്കുമ്പോൾ സ്വാഭാവികമായും ഭൂമീദേവി ഭാരം താങ്ങാനാവാതെ രോദനം ചെയ്യും, സുനാമികളും പ്രകൃതിക്ഷോഭങ്ങളും വരും, ധർമ്മ സംസ്ഥാപനത്തിനായി പരമസാത്വികനും പരമഭാഗവതനുമായ ഒരാളുടെ നാവിൽ നാദബ്രഹ്മം സാക്ഷാൽ വാണിയായി വാണരുളും. അതാണ് ഭാരതത്തിലെ കീഴ്വഴക്കം!

6. വിദ്യ (ശ്രീവിദ്യാ ഉപാസന) അഥവാ Education

മേല്പറഞ്ഞ അഞ്ചിനെയും ഒന്നായിണക്കുന്ന പ്രക്രിയ. മനുഷ്യന്റെ ചിന്തയ്ക്കും വൈഖരിക്കും ഇടയിലാണ് പാശ്ചാത്യചിന്തയിൽ discourse ജനിക്കുന്നത്. ചിന്തകളെ പ്രകാശിപ്പിക്കുന്നതാണ് ഒരാളുടെ വാക്ക് (വാണി) അഥവാ വിദ്യ.

ഭാഷ എന്നു പറയുന്നത് അപൂർണ്ണമാണ്. അതിനെ പൂർണ്ണവും പുഷ്കലവുമാക്കുന്നത്, അതിന് ജീവൻ (ഉയിർ) കൊടുക്കുന്നത് നമ്മുടെ ചിന്തയുടെ (അനുഭൂതിയുടെ) പ്രകാശമാണ്. സ്വാനുഭൂതിയിൽ നാം പറഞ്ഞു പോകുന്നത് സത്യസന്ധമാണ്; ആത്മാർത്ഥമാണ്. അത് സമൂഹത്തിന് സ്വാഭാവികമായും ഗുണകരമായി ഭവിക്കുന്നു. ഓരോ ഗുരുവിന്റെയും ആന്തരമായ നിയന്ത്രണത്തിൽ ഈ വിദ്യാദേവിയുടെ ഉപാസനയും നിരന്തര സ്മൃതിയും ഇരിക്കുന്നു.

# 17

# മരണത്തിൽ അസമത്വം
# (Unequal in death)

ജനനവും മരണവും എല്ലാവർക്കും ഒരുപോലെയാണെന്നായിരുന്നു എന്റെ ധാരണ. എന്നാൽ അതങ്ങനെയല്ല എന്ന് 1996-ൽ BMJ (ബ്രിട്ടീഷ് മെഡിക്കൽ ജേർണൽ; 313, 1577-1580 Dec. 21, 1996) കണ്ടെത്തുന്നു. ധാരാളം സാംസ്കാരികസമ്മേളനങ്ങളിൽ പങ്കെടുക്കുന്നവർ, പുസ്തകങ്ങൾ വായിക്കുന്നവർ, സംഗീതം സൃഷ്ടിക്കുന്നവർ, പാടുന്നവർ—ഇവർ മരണത്തിൽ, ജീവിതത്തിലെന്നപോലെ, മറ്റുള്ളവരിൽനിന്ന് വിഭിന്നരാണെന്ന് ഒരു സ്വീഡിഷ് ഇന്റർവ്യൂ സർവ്വെ കണ്ടെത്തി. (Dept. of Social medicine - University of Umea, Swedon) 16 മുതൽ 74 വയസ്സുവരെയുള്ള 12982 പേരെ 1982-83 വർഷങ്ങൾക്കിടയിൽ trained nonmedical interviewers ഇന്റർവ്യൂ ചെയ്തു. Dec. 31, 1991 വരെ അവരുടെ സാംസ്കാരികപ്രവർത്തനങ്ങൾ follow up ചെയ്തു. 8 Confounding variables: (1) പ്രായം (2) ലിംഗം (3) വിദ്യാഭ്യാസ യോഗ്യത (4) ഇൻകം (5) ദീർഘകാലമായിട്ടുള്ള രോഗങ്ങൾ (6) Social Networks (7) Smoking (8) Physical Exercise.

Results

6301 പുരുഷൻ; 6374 സ്ത്രീ (ഇന്റർവ്യൂ എടുത്തത്)
533 പുരുഷൻ; 314 സ്ത്രീ (ഈ കാലയളവിൽ മരിച്ചുപോയവർ)

ധാരാളമായി സാംസ്കാരികകാര്യങ്ങളിൽ പങ്കെടുക്കുന്നവരുടെ ജീവിതനിലവാരവും ജീവിതദൈർഘ്യവും കൂടുതലാണ്. ബിരുദത്തിനോ ബിരുദാനന്തരബിരുദത്തിനോ ഇതിൽ യാതൊരു പങ്കുമില്ല.

3 സ്വതന്ത്ര variables

1. Attendance index
2. Reading index
3. Music index

Attendance index

ഒരു വർഷത്തിൽ 20 സാംസ്കാരികപരിപാടിയിൽ പങ്കെടുക്കുന്നവർ— 4 പോയിന്റ്

$>9$ | 9-12 — 2 low use group cohorits

12ൽ അധികം (Most active group)
80/വർഷം = Reference group

Reading index

ചുരുങ്ങിയത് ഒരു പുസ്തകം/ഒരാഴ്ചയിൽ വായിക്കുന്നവർ Reference group

Music index




സംഗീതജ്ഞർ, പള്ളിയിൽ പാടുന്നവർ എന്നിവരായിരുന്നു reference group.

ഇങ്ങനെ ഒരു ഗവേഷണം ഇന്ത്യയിലും നടത്താവുന്നതാണ്.

ക്രിയേറ്റീവ് മ്യൂസിക് തെറാപ്പിയാണ് കുട്ടികൾക്ക് ഏറെ നല്ലത്. അത് family centered (കുടുംബാധിഷ്ഠിതം) ആയ ഒന്നാണ്. കുടുംബത്തിൽ അംഗങ്ങളുടെ പരസ്പരധാരണ, സ്നേഹം, സൗഹൃദം എന്നിവയും മൂല്യ ബോധവും വർദ്ധിക്കും.

ഗ്രാമങ്ങളിൽ കുട്ടികൾക്കായി ഗ്രൂപ്പ് സെഷനുകൾ സംഘടിപ്പിക്കാവുന്നതാണ്. 20 കുട്ടികളെ വീതം ഉൾപ്പെടുത്തിയ ചെറിയ സെഷനുകളാണെങ്കിൽ എല്ലാവർക്കും വ്യക്തിപരമായ ശ്രദ്ധകൊടുക്കാനും സാധിക്കും. രക്ഷാകർത്താക്കൾക്കും ഈ പ്രോഗ്രാമിൽ താത്പര്യമെടുക്കാം.

7 ചോദ്യങ്ങൾ ഒരു പ്രോഗ്രാമിൽ പങ്കെടുക്കുന്ന മുതിർന്നവർ സ്വയം പരീക്ഷിച്ച് ഉത്തരം കണ്ടെത്തിയിരിക്കണം. അവനവൻ അനുഭവിക്കാത്തതും വിശ്വസിക്കാത്തതുമായ ഒന്ന് കുഞ്ഞുങ്ങളെ പഠിപ്പിക്കാൻ സാധിക്കയില്ല.)

1. സംഗീതം എന്റെ ജീവിതത്തിലും കുട്ടികളുടെ ജീവിത്തിലും എന്തുതരം മാറ്റങ്ങൾ വരുത്താൻ പര്യാപ്തമാണ്?
2. രാഗചികിത്സയും, കുട്ടികളുടെ വ്യക്തിത്വ വികാസത്തിന് ഉപയോഗിക്കുന്ന സംഗീതപരിപാടികളും തമ്മിൽ വ്യത്യാസമെന്ത്?
3. കുട്ടികളുടെ വിദ്യാഭ്യാസ പരിപാടിയിൽ മ്യൂസിക്ക് തെറാപ്പിയുടെ ഫിലോസഫി എന്താണ്? മുതിർന്നവർക്ക് ഇതെങ്ങനെ പ്രയോഗിക്കുന്നു? അവ തമ്മിൽ വ്യത്യാസമുണ്ടോ?
4. വ്യത്യസ്ത ചുറ്റുപാടിൽ വ്യത്യസ്തരായ കുട്ടികളിൽ ഒരേ ടെക്നിക്ക് ഉപയോഗിക്കാമോ? ഉദാ: മന്ദബുദ്ധികളിലും, സാധാരണ കുട്ടികളിലും.
5. മാതാപിതാക്കൾ, ബന്ധുക്കൾ, ടീച്ചർമാർ—ഇവർക്ക് ഈ പ്രോഗ്രാമിൽ മ്യൂസിക്ക് തെറാപ്പിസ്റ്റിനോട് എങ്ങനെയൊക്കെ സഹകരിക്കാം?
6. ഇന്ന് കുട്ടികളുടെ വിദ്യാഭ്യാസ രംഗത്ത് മ്യൂസിക് തെറാപ്പിയുടെ സ്ഥാനമെന്ത്? എന്തെങ്കിലും +ve ഗവേഷണഫലങ്ങൾ ഉണ്ടോ?
7. എനിക്ക് ഇതിനെക്കുറിച്ചുള്ള സ്വന്തമായ അഭിപ്രായങ്ങൾ എന്താണ്? പുതിയ awareness ആണെങ്കിൽ, അതിനുമുമ്പും ശേഷവുമുള്ള അഭിപ്രായങ്ങളുടെ താരതമ്യം. അത് എന്നിൽ വരുത്തിയ പോസിറ്റീവ് മാറ്റങ്ങൾ?

### ഓർഫ് മ്യൂസിക് തെറാപ്പി

ജർമ്മനിയിൽ ജെർട്രൂഡ് ഓർഫ് തുടങ്ങിവച്ച പ്രസ്ഥാനമാണ്. മ്യൂണിക്കിൽ developmental delay ഉള്ള കുട്ടികളിൽ 30 വർഷമായി ഇത് നടത്തുന്നു. ശിശുരോഗവിദഗ്ദ്ധർ, മനഃശാസ്ത്രജ്ഞർ, ഫിസിയോ തെറാപ്പിസ്റ്റുകൾ, മോൺടെസ്സോറി അദ്ധ്യാപകർ, വിദ്യാഭ്യാസവിചക്ഷണർ, സാമൂഹ്യപ്രവർത്തകർ, നഴ്സുമാർ, രക്ഷിതാക്കൾ, കുട്ടികൾ എന്നിവർ ചേർന്ന 'ടീം' ആണ് ഇത് നടത്തുന്നത്.

'വാക്ക്, ശബ്ദം, ചലനം' ഇവയുടെ ആകെത്തുകയാണ് സംഗീതം. ഇവ ഉപയോഗിച്ചുള്ള കളികൾ, ഗാനമേളകൾ, കച്ചേരികൾ, കടംകഥകൾ, താളമേളങ്ങൾ, നൃത്തനൃത്യങ്ങൾ—ഇവയെല്ലാം ഉപയോഗിച്ചാണ് കുട്ടികളെ പ്രചോദിപ്പിക്കുന്നത്. കുട്ടികൾ സ്വയം ഇതിൽ രസിക്കുന്നു. സ്വയം ക്രിയാത്മകമായി പ്രതികരിക്കുന്നു; സ്വന്തമായി സംഗീതാദികൾ സൃഷ്ടിക്കുന്നു. മുതിർന്നവർ അവരെ പ്രചോദിപ്പിക്കുന്നതേ ഉള്ളു. അവരുടെ പ്രതിഭയെ തടസ്സപ്പെടുത്തുന്നില്ല; നിയന്ത്രിക്കുന്നില്ല. എല്ലാ കുട്ടികളിലുമുള്ള ക്രിയേറ്റിവിറ്റിയെ പുറത്തുകൊണ്ടുവരാൻ ഇത് സഹായിക്കും.

കളികളിലൂടെ ശബ്ദത്തെ സ്പർശിക്കാൻ സാധിക്കുമെന്ന് കുട്ടികൾ അറിയുന്നു. അവരുടെ ജിജ്ഞാസ ഉണർത്തുന്ന വിധമാണ് പ്രോഗ്രാമുകൾ. കുട്ടികളുടെ ആശയങ്ങൾ സ്വീകരിക്കാനും ആസ്വദിക്കാനും മുതിർന്നവർ തയ്യാറാവണം. അപ്പോൾ മാത്രമെ കഴിവുകൾ പൂർണ്ണവികാസം പ്രാപിക്കുകയുള്ളു.

ഇന്ത്യയിലുള്ള ഗ്രൂപ്പ് തെറാപ്പി 'ഭജൻ' എന്നറിയപ്പെടുന്നു. ഒരു പാടുപേർ ഒന്നിച്ച് ഒരു കർമ്മത്തിൽ (ഭജന) പങ്കെടുക്കുന്നു. കച്ചേരിയും ഒരു ഗ്രൂപ്പു തെറാപ്പിയാണ്. ഒരുപാടുപേർക്ക് ഒരാൾ കൊടുക്കുന്നത്. കേൾക്കുന്നവർ അതിൽ മൗനമായി പങ്കെടുക്കുന്നതേയുള്ളു. കൂടെ പാടുന്നില്ല. വ്യക്തിപരമായ രീതിയിൽ കുട്ടികളുടെ (ശിഷ്യന്മാരുടെ) വ്യക്തിത്വവികസനം നടക്കുന്നത് ഗുരുകുലങ്ങളിലാണ്. ഇവയെല്ലാം സമന്വയിച്ച് ഒരു സമഗ്രവിദ്യാഭ്യാസരീതി ഉത്തമമാണ്.

പാശ്ചാത്യരുടെ ലോജിക്ക് രേഖാരൂപമാണ്. ജപ്പാനിലേത് സ്പൈറൽ രൂപവും.




Linear logic (western)



Spiral logic (Japan)

ഇതു രണ്ടും ചേർന്നതാണ് ശ്രീലങ്കയിലും ഇന്ത്യയിലും ഉള്ള ലോജിക്ക്. ശ്രീചക്രം ഇതിന്റെ മാതൃകയാണ്. രാവണന്റെ കോട്ടയായും ചിലർ വരയ്ക്കാറുണ്ട്.





linear



spiral + linear
(പരസ്പരം വിഴുങ്ങുന്ന സർപ്പരൂപം)

ശ്രീചക്രത്തിൽ പുറത്ത് കോസ്മിക് ഊർജ്ജമണ്ഡലങ്ങളും അകത്ത് നാദബിന്ദുവും, ജൈവോർജ്ജമണ്ഡലങ്ങളും, ജ്യാമിതീയരൂപരേഖകളും ചേർന്ന് സങ്കീർണ്ണമായ ഗണിതതത്ത്വാവിഷ്കാരമാണ് അത്. വിദ്യയെ ആരാധിക്കുന്നവരുടെ മുദ്ര! സംഗീത, സാഹിത്യങ്ങളുടെ മുദ്ര!

കാലിഫോർണിയയിലെ സാന്റാ ബാർബറയിൽ പിൽസ്ബെറി ഫൗണ്ടേഷൻ സ്കൂളിൽ കുട്ടികൾ നടത്തിയ വിപുലമായ ഒരു ഗവേഷണത്തിൽ, സംഗീതസൃഷ്ടിയിൽ 3 സ്റ്റേജുകൾ ഉണ്ട്. (1) Exploration (2) Development (3) Repetition and Completion. ആൺകുട്ടി/പെൺകുട്ടി എന്ന ഭേദം കണ്ടില്ല. 7 വയസ്സുള്ള കുട്ടികൾ കൂടുതൽ സമയം exploration-ൽ ചെലവിടുന്നു. 10 വയസ്സുകാർ വെറും 10 നിമിഷംകൊണ്ട് ഒരു composition ചെയ്യുന്നു (completion). 9 വയസ്സുകാർ സംഗീതാശയങ്ങൾ ആവർത്തിക്കുന്നതിലും വികസിപ്പിക്കുന്നതിലും കൂടുതൽ സമയം ചെലവഴിക്കുന്നു. 11 വയസ്സുകാർ ഒരിക്കൽ പൂർത്തിയാക്കിയതിനെ വീണ്ടും ആവർത്തിച്ച് ഉറപ്പിക്കുന്നതിൽ ഔത്സുക്യം കാട്ടുന്നു. എല്ലാ ഗ്രൂപ്പിലുംപെട്ട കുട്ടികളും തങ്ങൾ ചെയ്യുന്നതിൽ പൂർണ്ണമനസ്സോടെ ആനന്ദപൂർവ്വം സംഗീതം സൃഷ്ടിക്കുന്നു.

9-11 വയസ്സുവരെയുള്ള പ്രായത്തിൽത്തന്നെ ഒരു പ്രൊഫഷണൽ മ്യൂസിക് കമ്പോസറുടെ ഗുണങ്ങൾ പൂർണ്ണമായും കുട്ടികളിലുണ്ട്. കൂടുതൽ ശ്രുതിജ്ഞാനമുള്ളവരുടെ performance കൂടുതൽ നന്നായിരുന്നു. ശബ്ദം ഇല്ലാതെ മൗനമായിരിക്കുമ്പോഴും, സംഗീതം കേൾക്കുകയും അനുഭവിക്കുകയും ചെയ്യാനുള്ള കഴിവിനെയാണ് audition (ശ്രുതിജ്ഞാനം?) എന്നു വിളിക്കാവുന്നത്. ഒരാൾ കേൾക്കുന്നത് ചെവിയിലല്ല, മനസ്സിലാണ്; നാഡീവ്യൂഹത്തിലാണ് എന്നർത്ഥം. ഓഡിഷനും ക്രിയേറ്റിവിറ്റിയും തമ്മിൽ ബന്ധമെന്ത്? കുട്ടികൾ മനസ്സിൽ സംഗീതാശയങ്ങൾ സൃഷ്ടിക്കുന്നുണ്ട്; മനസ്സിൽ അത് ആവർത്തിച്ച് റിഹേഴ്സ് ചെയ്യുന്നുണ്ട്. ഇങ്ങനെ പലവട്ടം ചെയ്തവർക്ക് Exploration ഘട്ടം ഹ്രസ്വമാണ്. (മനസ്സിൽത്തന്നെ അതു കഴിഞ്ഞുപോകയാൽ) ഈ കഴിവു കൂടുന്തോറും സംഗീതത്തിന്റെ ക്വാളിറ്റി കൂടും. മാനസികമായ ഈ പ്രക്രിയ ക്രിയേറ്റീവ് കഴിവുകൾ വർദ്ധിപ്പിക്കും. ക്രിയേറ്റിവിറ്റി എന്നത് എല്ലാവർക്കും ഉള്ള ഒന്നല്ല. അത്യപൂർവ്വമാണ്. അതുള്ളവരെ എല്ലാവരും വിലമതിക്കുന്നു. കുട്ടികളിൽ ഈ കഴിവുകണ്ടെത്തുന്നതും അതിനെ പോഷിപ്പിക്കുന്നതും സമൂഹത്തോടു ചെയ്യുന്ന സേവനമാണ്. സംഗീതം മാനവവംശത്തിനു മുഴുവൻ അവകാശപ്പെട്ട പൈതൃകമാണ്. അതിനാൽ ആസ്വദിക്കാനും ആനന്ദിക്കാനും എല്ലാ ജീവജാലങ്ങൾക്കും മനുഷ്യനും സാധിക്കുന്നു; സംഗീതം (അമൂല്യമായ സംഗീതം) സൃഷ്ടിക്കാൻ എല്ലാ മനുഷ്യർക്കും സാധിക്കയില്ല.

I don t teach children. I just give them an environment to learn എന്ന് ഐൻസ്റ്റൈൻ അതുകൊണ്ടാവാം പറഞ്ഞത്!

ശബ്ദം പണ്ടു കേട്ടിട്ടുണ്ട്. അതെന്റെ നാവിന്റെ തുമ്പത്തുണ്ട്—മുതലായ വാക്യങ്ങൾ, മറന്നുപോയ ഒരു പാട്ടോ കവിതയൊ വീണ്ടും പഠിക്കുന്നത്, സ്വപ്നങ്ങളെ ഓർക്കുന്നത്, ക്രിയേറ്റിവിറ്റി—എല്ലാം പരസ്പരം ബന്ധമുള്ള വയാണ്. സംഗീതജ്ഞരും ഗണിതജ്ഞരും ശാസ്ത്രജ്ഞരും സ്വപ്നദർശ നങ്ങളിൽനിന്ന് പലതും കണ്ടുപിടിച്ചിട്ടുണ്ട്; സൃഷ്ടിച്ചിട്ടുണ്ട്. സ്വപ്നം/ യാഥാർത്ഥ്യം, ശാസ്ത്രം/കല എന്ന് വേർതിരിക്കാനാവാത്ത മേഖലയാണ് അത്. ഇവയെല്ലാം എവിടെനിന്ന് വന്നുവോ ആ ഉത്ഭവസ്ഥാനമായ നാദബ്ര ഹ്മത്തെയാണ് രാഗചികിത്സ ഉപയോഗപ്പെടുത്തുന്നത്.

മെറ്റീരിയലിസ്റ്റുകൾ നാഡീവ്യൂഹം, മസ്തിഷ്കം, ന്യൂറോ പെപ്റ്റൈഡ്, ന്യൂറോൺ എന്നു പറയുന്ന സ്ഥൂലത്തെ ആസ്ട്രോ ഫിസിക്സ് നാദതരംഗം, പ്രകാശകണം, ഊർജ്ജമണ്ഡലമെന്ന് സൂക്ഷ്മപ്രപഞ്ചമായി കാണുന്നു. സൗന്ദര്യാരാധകരുടെ ശ്രീചക്രവും സംഗീതാരാധകരുടെ നാദ ബ്രഹ്മവും ഒന്നാണ്. യോഗിയുടെ സാന്ധ്യഭാഷയിലും ചരകന്റെ വൈദ്യ ഭാഷയിലും അദ്വൈതിയുടെ വേദാന്തത്തിലും ഇതിന്റെ പാഠഭേദമേ ഉള്ളു. സ്മൃതികൾ ഈ വിഷയവിഷയികൾക്കപ്പുറം പൂർവ്വജന്മകർമ്മവിപാകത്തി ലേക്കും അതിന്നപ്പുറം സർവ്വാതീതമായ തുരീയത്തിലേക്കും നയിക്കുന്നു. മരിക്കാൻ പോകുന്നവരും NDE ഉണ്ടായവരും ഇത്തരം അനുഭവങ്ങൾ പറ യുമ്പോൾ അവ ശ്രദ്ധിച്ചു കേൾക്കാനും ഗ്രഹിക്കാനും അന്ധവിശ്വാസമെന്നു പുച്ഛിച്ചുതള്ളാതിരിക്കാനും ഉള്ള ജ്ഞാനവും കരുണയും മ്യൂസിക്ക് തെറാ പ്പിസ്റ്റിന് ഉണ്ടാവണം. രാഗചികിത്സ രോഗശാന്തിക്കും ലോകശാന്തിക്കുമുള്ള transformative research ആണ്; ചിന്തിക്കുന്നതിലും പെരുമാറ്റത്തിലും സ്മൃതിയിലും വ്യക്തികൾക്കും സമൂഹത്തിനും വന്നുപോയ മൂല്യച്യുതി യിലും അതിൽനിന്നുണ്ടായ ശീലങ്ങളുടെ പാറ്റേണുകളിലും പോസിറ്റീവ് ആയ മാറ്റം വരുത്താനുള്ളതാണ്; ശാരീരികവും മാനസികവും ബൗദ്ധികവും ആത്മീയവുമായ ആരോഗ്യത്തിനും വേദനാശമനത്തിനുമാണ്; കുട്ടികളുടെ വിദ്യാഭ്യാസപ്രക്രിയയിലുടെ പൂർണ്ണവികാസം പ്രാപിച്ച ലോകപൗരന്മാരെ സമൂഹത്തിനു സംഭാവന ചെയ്യേണ്ടുന്ന ഓരോ സ്വതന്ത്രരാഷ്ട്രത്തിന്റെയും ധർമ്മമാണ്; അനലിറ്റിക്കൽ, ക്രിയേറ്റീവ് ബോധമണ്ഡലങ്ങളുടെ ഗവേഷണ ത്തിനുമാണ്. (ഇങ്ങനെ ഒന്നിനെ ഒരു 'drug' എന്നു നിർവ്വചിക്കാൻ ഒരു തുച്ഛശാസ്ത്രത്തെയും അനുവദിച്ചുകൂടാ). മെഡിക്കൽ സയൻസിന്റെ മണ്ഡ ലത്തിലും അതിന് ചില കർമ്മങ്ങൾ ഉണ്ട് എന്നല്ലാതെ, അതിന്റെ സങ്കുചി തമായ പരിധിയിൽ മാത്രം ഒതുങ്ങുന്നതല്ല ഈ പദ്ധതി. അതുകൊണ്ടു തന്നെ ഗവേഷണസാദ്ധ്യതകളോടൊപ്പം ഒട്ടേറെ തൊഴിൽസാദ്ധ്യതകളും, പൊതുജനപങ്കാളിത്തവും സൃഷ്ടിക്കുന്നതുമാണ് ഈ മേഖല.

# 20

# ആയുർവ്വേദത്തിൽ ആമം

EBM എന്ന ഇംഗ്ലീഷുവാക്ക് ഉപയോഗിക്കുന്നില്ലെങ്കിലും ആയുർവ്വേദം evidence based medicine തന്നെയാണ്. ഒരു ശാസ്ത്രീയാന്വേഷണത്തിന്റെ ആദ്യത്തെ പടി ദർശനം (observation—perception) ആണ്. നിരീക്ഷിച്ചവയെ (ദർശിച്ചവയെ) ക്രോഡീകരിക്കുന്നതും ഗ്രന്ഥരൂപത്തിൽ (വരമൊഴി) വെയ്ക്കുന്നതും പിന്നീടാണ് തുടങ്ങിയത്. വളരെക്കാലം വാമൊഴിയായി, ശ്രുതിയായി, ഉപനിഷദമായി ഗുരുവിൽനിന്ന് ശിഷ്യപരമ്പരയിലേക്ക് പകർന്നു പോന്ന ഒന്ന് 'ഗ്രന്ഥ'മായി വരമൊഴിയായി പ്രത്യക്ഷപ്പെടാൻ മനുഷ്യചരിത്രം ഒട്ടേറെ കാലമെടുത്തു. ആ ഗ്രന്ഥങ്ങൾക്കുള്ള ഭാഷ്യങ്ങൾ, വ്യാഖ്യാനങ്ങൾ (explanations, interpretations) അനുഭവസ്ഥരായ പില്ക്കാല ശാസ്ത്രജ്ഞ രിൽനിന്നും അവരുടെ നിരീക്ഷണങ്ങളിൽനിന്നും ഉണ്ടാവാൻ പിന്നെയും ഏറെക്കാലമെടുത്തു. സ്വാനുഭൂതിയിൽനിന്ന് തെളിവ് ശേഖരിക്കുക, അവയെ താർക്കികബുദ്ധിയും ന്യായവും അടക്കം ആറു ദർശനങ്ങളുടെയും വേദ വേദാംഗങ്ങളുടെയും (പഴയ reference) വെളിച്ചത്തിൽ അപഗ്രഥിക്കുക മുത ലായ ആധുനികശാസ്ത്രീയ സങ്കേതങ്ങൾ ആയുർവ്വേദ ഗ്രന്ഥങ്ങളിൽ ഉട നീളം കാണാം. അവയിൽ കാണാത്തത് (1) ഇംഗ്ലീഷുഭാഷ. ആയുർവ്വേദ ഗ്രന്ഥങ്ങൾ ഭാരതത്തിന്റെ ഭാഷയായ സംസ്കൃതത്തിലൊ അതത് പ്രാദേ ശികഭാഷകളിലോ ആണ്. (2) ഇന്നത്തെ ടെക്നോളജി ആ പ്രാചീന ഗ്രന്ഥങ്ങളിൽ കാണില്ല (മൈക്രോസ്കോപ്പും സ്കാനും ഒന്നും കാണില്ല എന്നർത്ഥം)

ശാസ്ത്രത്തിന്റെ 5 stages കൃത്യമായി പാലിക്കുന്നുണ്ട് ആയുർവ്വേദം.

1. പ്രശ്നം എന്താണെന്ന് വിവരിക്കുക; വിലയിരുത്തുക
2. അതിന്റെ വരുംവരായ്കകൾ (outcome, prognosis) എന്തൊക്കെ എന്ന് ചർച്ച ചെയ്യുക.
3. ശാസ്ത്രീയമായ ചിന്തയിലൂടെ സിദ്ധാന്തങ്ങൾ രൂപവത്കരിച്ച് അവ തെളിയിക്കുക, ഫലം സംവദിക്കുക.
4. ശാസ്ത്രം വെറും ദ്രവ്യവും മാർഗ്ഗവും (materials and methods) മാത്രമല്ല. അവയിലുപരിയായി ഒരു ജീവിതരീതിയും, ഒരു പ്രത്യേക രീതിയിലുള്ള ചിന്തയും ആണെന്നറിയുക.

5. നിരീക്ഷിച്ച ദൃശ്യശ്രാവ്യപ്രപഞ്ചം (observable), നിരീക്ഷണഫലങ്ങളിൽനിന്ന് അനുമാനിച്ചെടുത്ത ചിന്താപ്രപഞ്ചം (inferred) ഇവയുടെ സാധർമ്മ്യ വൈധർമ്മ്യം ചർച്ചചെയ്യുക. അദൃശ്യങ്ങളായ (nonobservable) പ്രപഞ്ചങ്ങളെക്കുറിച്ചുള്ള അനുമാനങ്ങളിലൂടെ അവയെ (ചിന്താപ്രപഞ്ചം)പ്പോലും ദർശനങ്ങളുടെ കൂലങ്കഷ പരിശോധനയ്ക്കു വിധേയമാക്കുന്ന മനശ്ശാസ്ത്രപരവും ബോധശാസ്ത്രപരവുമായ സമീപനങ്ങൾ സ്വീകരിക്കുക.

ഇപ്രകാരം വ്യക്തിയുടെയും പ്രപഞ്ചത്തിന്റെയും ശാരീരിക, മാനസിക, ബൗദ്ധിക, ആത്മീയാരോഗ്യവും വികസനവും ആനന്ദവും ഉറപ്പുവരുത്തുന്ന ഭാരതത്തിന്റെ ആയുർവേദശാസ്ത്രത്തിൽ ആദിമവൈദ്യന്മാരായ ദസ്റന്മാർ (അശ്വിനീകുമാരന്മാർ) ശാബ്ദികഭേഷജമെന്നപേരിൽ ആദ്യമായി രാഗചികിത്സ ഉപയോഗിച്ചതായി കാണുന്നു. ശബ്ദത്തെ 'ഭേഷജം' (ഔഷധം) ആയി ഉപയോഗിക്കുക എന്നർത്ഥം. മന്ത്രവർണ്ണങ്ങൾ, സ്വരവർണ്ണങ്ങൾ, പദവർണ്ണങ്ങൾ, ചിട്ടപ്പെടുത്തിയ രാഗങ്ങൾ എന്നിങ്ങനെ ശാബ്ദികഭേഷജം വളർന്നുവന്നു.

ഔഷധിവനസ്പതികളാണ് ചികിത്സയിൽ പ്രധാനമായി ഉപയോഗിക്കുന്ന ദ്രവ്യങ്ങൾ. അത് പ്രകൃതിചികിത്സയാണ്. ഓശ എന്നാൽ കുരൽ (പ്രാണൻ—ശബ്ദം—നാദം) എന്നും പ്രകാശം എന്നും അർത്ഥമുണ്ട്. നാദപ്രകാശങ്ങൾ ചേർന്ന ധീ അഥവാ പ്രജ്ഞ (മേധ) എന്ന് ഔഷധി പദത്തിനർത്ഥം. (ദേവീമേധ എന്ന് വേദം സരസ്വതിയെയും, നാദബ്രഹ്മമെന്ന് മഹാവിഷ്ണുവിനെയും വിളിക്കുന്നു). സൂര്യനിലെ നാദപ്രകാശോർജ്ജത്തെ ഔഷധിവനസ്പതികൾ ഇംഗാല സാത്മീകരണത്താൽ 'അന്ന'മാക്കി തങ്ങളിൽ ശേഖരിക്കുന്നു. വൃക്ഷലതാദികളിലുള്ള ജൈവോർജ്ജം സൗരോർജ്ജമാണ്. മൃഗങ്ങളും മനുഷ്യരും അതിനെ ഉപജീവിക്കുന്നു. പ്രകൃതി (പരാശക്തി) അതിനാൽ അന്നപൂർണ്ണേശ്വരിയാണ്. ഭൂമിയുടെ ഊർജ്ജം, ജലസ്രോതസ്സ്, പഞ്ചഭൂതങ്ങളുടെ ശുദ്ധി, പ്രാണവായു (ഓക്സിജൻ) എന്നിവയുടെ ആവർത്തനചക്രങ്ങളും അവകൊണ്ട് അന്നവും ജീവനും നിലനിർത്തുന്ന ഐശ്വര്യദേവതകളായി വൃക്ഷങ്ങളെ (ഔഷധിവനസ്പതി)യും അവയിലെ ഊർജ്ജ (അഗ്നി)ത്തെയും അതിനാൽ ആരാധിച്ചു.

ആദിത്യ വർണ്ണേ തപസോ അധിജാതോ
വനസ്പതിസ്തവ വൃക്ഷോ അഥബില്വ (ശ്രീസൂക്തം—ഋഗ്വേദം)

ശുദ്ധവും പ്രകാശിക്കുന്നതുമായ ധാതുപ്രസാദം ഉള്ളവർക്കേ ശാസ്ത്രവിചാരവും ആത്മവിചാരവും സാധിക്കൂ എന്ന് ഛാന്ദോഗ്യ ഉപനിഷത്ത് പറയുന്നുണ്ട്. ധാതുപ്രസാദം ആരോഗ്യത്തിനാവശ്യമാണെന്ന ആയുർവ്വേദമതം സാമവേദപ്രോക്തമായ ഈ തത്ത്വമാണ്. ഇതാകട്ടെ, ഇന്ന് ആധുനിക ശാസ്ത്രം പതുക്കെ കണ്ടെത്തിക്കൊണ്ടിരിക്കയുമാണ്. പഞ്ചഭൂതശുദ്ധിയില്ലെങ്കിൽ (ശരീരത്തിലും പുറത്തും) അനാരോഗ്യം ഉണ്ടാവും. ആനന്ദസംവിത്സാഗരം സത്വശുദ്ധിയുള്ള സുകൃതികളുടെ ഹൃദയത്തിൽ സ്വയം പ്രഭമായി, ഉപാധിഹീനമായി, നിർവ്വികല്പമായി ശോഭിക്കുന്നു എന്ന മൈത്രേ

യുപനിഷദ് നിർവ്വചനമാണ് ആത്മാവിന്. ധാതുപ്രസാദം ഇന്ദ്രിയബലം തരുന്നു: മനോബലവും ധിഷണാശക്തിയും പ്രജ്ഞയും ആത്മഫലവും പൂർണ്ണമായി ഒരാളിൽ പ്രകാശിക്കാൻ ധാതുപ്രസാദം വേണം. കോസ്മിക് മണ്ഡലമായ പരാശക്തിയിൽനിന്ന് (സുവർല്ലോകം) 8 തുള്ളി 'പര' എന്ന ഊർജ്ജം (അന്നം) മതി ജീവസന്ധാരണത്തിനാവശ്യമായ അമൃതകലയെ (ജീവനെ—16-ാമത്തെ കല) നിലനിർത്താൻ! ഈ 'സുവരന്നം' (സുവർലോകത്തിലെ എനർജി—അന്നം) ആണ് നാദബ്രഹ്മം. ശരീരത്തെയും അതിന്റെ കർമ്മങ്ങളെയും, പുഷ്ടിയെയും, വംശങ്ങളെയും, സംസാരത്തെയും നിലനിർത്താൻ 1/2 അഞ്ജലി അപര എന്ന ഊർജ്ജം വേണം. ഇത് നിത്യവും നാം കഴിക്കുന്ന അന്നത്തിൽനിന്നു വരുന്നു. അന്നം ഭൂമിയുടേതാണ്. 'കൃഷി'യിൽനിന്നു കിട്ടുന്നതാണ് (കൃഷ് ഭൂവാചകം). അതിനാൽ ഭൂമിയുടെ അന്നം കൃഷ്ണമാണ് (കാർബൺ ഉള്ളത്—ഗന്ധം ഉള്ളത്). ഇങ്ങനെ കോസ്മിക്, ജൈവോർജ്ജങ്ങൾ ചേർന്നതാണ് ജന്തു (ജനിച്ചത്) വർഗ്ഗം മുഴുവൻ. ധാതുപ്രസാദമുള്ള ആരോഗ്യമുള്ള ഒരു വ്യക്തി സ്വാത്മാവിന്റെ മഹിമാനവും ശക്തിയും സർവ്വ ജീവനിലും 'അഗ്നി'യായി ജ്വലിക്കുന്നത് അറിയുന്നു. നാരായണോപനിഷത്തിൽ ഈ അഗ്നി 'നാരായണ'മായി (ജലത്തിൽ അയനം) നാഡീജാലങ്ങളുള്ള ഒരു താമരപ്പൂപോലെ 'നാഭി'യിൽ ഇരിക്കുന്നതായും, അത് ആഹാരത്തെ വിഭജിക്കാനും (വിഭജന്തി) കേശാദി പാദം തപസ്സോടെ (ചൂട്—മെറ്റബോളിക് ഹീറ്റ്) നിർത്താനും സഹായിക്കുന്നതായും പറയുന്നു. ഈ തപസ്സാണ് ജീവിതത്തിനും കർമ്മത്തിനും ഹേതു എന്നും പറയുന്നു. വിരാട്പുരുഷൻ (cosmic energy) സ്വരാട്ടായി (bioenergy) നമ്മുടെ ഓരോ കോശത്തിലും ഇരിക്കുന്നുണ്ട്. ഈ രണ്ട് ഊർജ്ജമണ്ഡലങ്ങൾ രണ്ടല്ല, ഒന്നാണ് എന്നറിയലിലാണ് ജീവാത്മ പരമാത്മ ലയനം. അതിനാകട്ടെ സത്വശുദ്ധിയുള്ള ഇന്ദ്രിയങ്ങൾ വേണം താനും. പഞ്ചഭൂതങ്ങളെ മലിനീകരിച്ച് അന്നവും ജലവും പ്രാണവായുവും ആകാശവും അശുദ്ധമാക്കുമ്പോൾ, സ്വാഭാവികമായും ഇത് സാദ്ധ്യമാവുകയില്ല എന്നർത്ഥം. ശുദ്ധമായ സൗരോർജ്ജം കൊണ്ടുമാത്രം ഉപജീവിക്കുന്ന ഔഷധി വനസ്പതികളാണ് സത്വശുദ്ധിയുള്ള ആഹാരം; മരുന്നും! ഇതാണ് ആയുർവ്വേദം 'കൃഷ്ണ'മായ 'അന്ന'ത്തിലൂടെ (ഔഷധിവനസ്പതി) ആരോഗ്യം കൈവരുത്താൻ ശ്രമിക്കുന്നത്. അതാത് ഭൂപ്രദേശങ്ങളിൽ അതാതു ഋതുക്കളിൽ ലഭ്യമാകുന്ന ഋതുപുഷ്പങ്ങൾ, ഇലകൾ, ഫലങ്ങൾ, ധാന്യങ്ങൾ, വേരുകൾ, കിഴങ്ങുകൾ എന്നിവയാണ് മനുഷ്യർക്ക് ഏറ്റവും അനുയോജ്യമായ അന്നവും (ഭക്ഷണം) മരുന്നും (ഔഷധം). ഋതു അഥവാ കാലം, ദേശത്തോടു ബന്ധപ്പെട്ടതാണ്. ദേശകാലാനുസൃതമായ ഭക്ഷണം, ജീവിതചര്യ, ഋതുരാഗങ്ങൾ എന്ന് ആയുർവ്വേദാചാര്യന്മാർ ഇതനുസരിച്ചാണ് ചിട്ടപ്പെടുത്തിയത്. ഇങ്ങനെയാണ് ഭാരതത്തിന്റെ രാഗസംഗീതം (നാദപ്രകാശോർജ്ജം) ആയുർവ്വേദ, യോഗ, ഋതുചര്യകളുടെ ഭാഗമായ 'ശാബ്ദിക ഭേഷജ'മായി ഇവിടെ വളർന്നുവന്നത്.

സൂര്യോർജ്ജത്തെ ഔഷധികൾ കാർബൺ, ഹൈഡ്രജൻ, ഓക്സിജൻ, നൈട്രജൻ, കാൽസിയം, ഫോസ്ഫറസ് മുതലായ ധാതുക്കളായി മാറ്റി,

ശേഖരിക്കുന്നു. ഈ ധാതുക്കളിൽനിന്ന് പ്രോട്ടീൻ, കാർബോഹൈഡ്രേറ്റ്, കൊഴുപ്പുകൾ, വൈറ്റമിനുകൾ മുതലായ സംഘാതങ്ങൾ ഉണ്ടാവുന്നു. പ്രാണൻ ധാതുവിന്റെ അയോണിക് അവസ്ഥയായ ഊർജ്ജം (സുവർണ്ണം) ആണെങ്കിൽ, ദ്രവ്യം അതിന്റെ ഘനീഭൂതാവസ്ഥയുടെ (കൃഷ്ണം) നിർവ്യ തിയാണ് (ഉയിർ, മെയ് എഴുത്ത്—സ്വര, വ്യഞ്ജനം). അന്നം വിഭക്തമാവു മ്പോൾ (ഭക്തം = ഉരുള—ഭക്തി വിഭക്തിയാവുമ്പോൾ) ജഠരാഗ്നിയുടെ പ്രവർത്തനം ഉണ്ട്. ഏറ്റവും സൂക്ഷ്മതമമായ അഗ്നി മുകളിലേക്കു പ്രാണ രൂപത്തിലും, ഏറ്റവും സ്ഥൂലമായ വസ്തു താഴേയ്ക്കു മലരൂപത്തിലും ബഹിർഗ്ഗമിക്കുന്നതിനാണത്. മദ്ധ്യമമായത് എല്ലായിടവും വ്യാപിക്കുന്ന ജല ധാതു (നാരം)വും അതിന്മേൽ വായുരൂപത്തിൽ മൃദുവായി കമ്പനമുണ്ടാക്കി യോഗനിദ്രകൊള്ളുന്ന നാരായണനും എല്ലായിടത്തും വ്യാപനശീലമുള്ള ജലം, പ്രാണവായു എന്നിവയാണ്. സമീകരണം ഉണ്ടാക്കുന്നത് (balancing), ജൈവോർജ്ജത്തെ സമത്വഭാവനയോടെ സംരക്ഷിക്കുന്നത് ഈ സത്ത്വ ഗുണപ്രധാനമായ ധാതുശോഭയത്രെ. ഇവിടെ ജലം (ആപസ്സ്) സരസ്വതി യായി ഒഴുകുന്ന 'അപ്സരസ്സും', വായു സർവ്വത്ര വ്യാപിക്കുന്ന ഗന്ധ(ർവ്വ) വാഹകനും വാജീകരണവുമായ ഗന്ധർവ്വവുമായി സിംബോളിസം കാണാം. ജലസ്രോതസ്സുകളെ അപ്സരസ്സിലെ മേധയായും ദേവീമേധയായ സരസ്വ തിയായും മാരുതനെ മഴ കൊണ്ടുവരുന്ന പ്രവഹാനിലനായും (ദക്ഷിണ, യജ്ഞപുരുഷൻ) ഒരു അഗ്നിമിഥുനമായാണ് കാണുന്നത്. ഔഷധിവന സ്പതി, ജലസ്രോതസ്സ്, സൂര്യരശ്മി, വായു, ആകാശമണ്ഡലങ്ങൾ, ഗന്ധ ഗുണമുള്ള ഭൂമണ്ഡലം ഇവയിലെ ദേവതകളായാണ് സരസ്വതിയുടെയും സപ്തമാതാക്കളുടെയും മേധയെയും, ദേവഗന്ധർവ്വനായ സൂര്യദേവന്റെ സ്വരനാദപ്രകാശതരംഗങ്ങളെയും മനസ്സിനെയും അറിയുന്നത്; ആവാഹി ക്കുന്നത്; ശുദ്ധീകരിക്കുന്നത്.

നമ്മുടെ ശരീരത്തിലെ അസംഖ്യം 'സ്രോതസ്സു'കളിലും നാഡിക ളിലും സർവ്വതോഗാമിനിയായി പ്രവഹിക്കുന്ന പ്രാണനും (ഓക്സിജൻ) ജലാംശവും അതിലെ വൈദ്യുതകാന്തിപ്രഭാമണ്ഡലവുമാണ് യോഗ, ആയുർവ്വേദപദ്ധതികളിൽ പറയപ്പെടുന്നത്. ഉദാനൻ ഊർദ്ധ്വഗാമിനിയായ (സൂര്യഗാമിനി) പരയാണ്. സമാനൻ സർവ്വത്തിലും സമമായി പ്രവഹിക്കുന്ന സമീകരണശക്തിയുള്ള മാരുതനും. തേജസ്സ് ആയുർവ്വേദത്തിൽ പിത്തം എന്നറിയപ്പെടുന്നു. അത് അഗ്നിയാണ്, സൂര്യനാണ്. സർവ്വശരീരത്തിലും (വിറകിലും) അത് മറഞ്ഞിരിക്കുന്നു. അതിന് വാസനയില്ല; വിജ്ഞാനമ യവും നിത്യനിരാമയവുമായ ആത്മതേജസ്സാണ് അഗ്നി. (ആമയം = രോഗം, നിരാമയം = സദാ അരോഗം) അതിനാൽ സദാനന്ദസ്വരൂപവും. ദർശനദ്വാര ങ്ങളുടെ സ്രോതസ്സുകൾ അടഞ്ഞാൽ, അവയിലൂടെ ജൈവോർജ്ജപ്രവാഹം തടസ്സപ്പെടും. തടസ്സപ്പെട്ട അഗ്നി ദുഷിച്ച് ആമയം (രോഗം) വരുത്തും. മൂർച്ഛാ വസ്ഥ ഉണ്ടാവും. തേജസ്സ് എങ്ങും ശുദ്ധസത്വമായി പ്രവഹിച്ചുകൊണ്ടിരു ന്നാൽ അത് നമുക്ക് ബ്രഹ്മവർച്ചസം തരും; നമ്മിൽ ജ്ഞാനവും ഭക്തിയും ഉദാത്ത കർമ്മങ്ങളും ഉണ്ടാക്കും. എന്താണ് ബ്രഹ്മവർച്ചസം?

തേജഃ ശരീരസ്ഥഃ ദീപ്തിഃ ഉജ്ജ്വലത്വം
പ്രാഗത്ഭ്യം വാ ബ്രഹ്മവർച്ചസം
വൃത്തസ്വാദ്ധ്യായ നിമിത്തം തേജഃ

സദ്വൃത്തരിൽ അവരുടെ സദാചാരം, സ്വാദ്ധ്യായം എന്നിവയാൽ ധാതുപ്രസാദം ഹേതുവായി, ഒരു ദീപ്തി, ഉജ്ജ്വലത്വം, പ്രാഗത്ഭ്യം എന്നിവ കാണുന്നു. സുകൃതികളുടെ ഉള്ളിലിരിക്കുന്ന തേജസ്സിന്റെ ആ ബഹിർസ്ഫുരണം തന്നെ ബ്രഹ്മവർച്ചസം. ഇതാണ് നിരാമയമായ അവസ്ഥാലക്ഷണം. ദുർവൃത്തരിലും സ്വാദ്ധ്യായം ചെയ്യാത്ത ദുരാചാരികളിലും ഇതിന്റെ വിപരീതമായ 'ആമയം' (രോഗം) കാണുന്നു. സ്ഥൂലപ്രപഞ്ചം, സ്ഥൂലശരീരം, സൂക്ഷ്മപ്രപഞ്ചം, സൂക്ഷ്മശരീരം, അവയുടെ അതിസൂക്ഷ്മമായ തേജോരാശിമണ്ഡലം ഇവ വെവ്വേറെയല്ല. ഒന്നാണ്. നാഡീസംവേദനത്തിൽ (nerve impulse communication) ബ്രഹ്മാണ്ഡവും ജൈവശരീരവും തമ്മിലുള്ള നൈരന്തര്യം (waves of polarisation, depolarisation) സൃഷ്ടിക്കുന്ന വൈദ്യുതകാന്തികമണ്ഡലമാണ് ബ്രഹ്മവർച്ചസം (തേജസ്സ്). വ്യഷ്ടിമനസ്സിൽ സമഷ്ടിമനസ്സും, സമഷ്ടിമനസ്സിൽ വ്യഷ്ടി മനസ്സും പരസ്പരം ആശ്രയമായിരിക്കുന്നു; ബിംബപ്രതിബിംബരൂപമായിരിക്കുന്നു (കഴിഞ്ഞ ദശാബ്ദത്തിലെ Mind every where concept). ഊർജ്ജത്തിന്റെ ഏറ്റവും ചെറിയ യൂണിറ്റായ 'അണിമിഷ്ടം' നമ്മുടെ നാഡീസംവേദനത്തിൽ പ്രവർത്തിക്കുന്നത് നാഡീമണ്ഡലമുള്ള ശരീരവും കോസ്മിക് ഊർജ്ജമണ്ഡലത്തിന്റെ ഒരു പരിച്ഛേദംതന്നെ ആകയാലാണ്. ഈ ആയുർവ്വേദ/യോഗതത്ത്വം തന്നെ വേദാന്തത്തിലും ജ്യോതിശ്ശാസ്ത്രത്തിലും മേളരാഗപദ്ധതിയിലും ഉപയോഗിക്കുന്നു. ഇതാണ് രാഗചികിത്സയിലും ഉപയോഗിക്കുന്നത്.

സാമവേദം മഹാവിഷ്ണുവാണ്. സാ = സ്ത്രീ. അമ = പുരുഷൻ. രണ്ടും ചേർന്നതാണ് സാമം (മഹാവിഷ്ണു). അവർ സമമായിരുന്നാൽ നിരാമയം. പ്ലുഷിനം, മശകം, നാഗം മുതൽ സർവ്വ ജീവനിലും അവർ ഇരിക്കുന്നതിനാൽ സാമസംഗീതത്തിന്റെ സൗന്ദര്യം സർവ്വത്തിലുമുണ്ട്. ഈ സമത പോകുമ്പോൾ ആമയം (രോഗം) വരുന്നു. ധാതുസാമ്യത്തിന് ചികിത്സ വേണ്ടി വരുന്നു. അപക്വമായ, ദഹിക്കാത്ത, അജീർണ്ണമായ വസ്തുവാണ് 'ആമം'. ശരീരത്തിന് അത് ആവശ്യമില്ല; അത് കെട്ടിക്കിടന്നാൽ രോഗമാണ് വരിക. വെറും toxic substance എന്നർത്ഥം മാത്രമല്ല ആമശബ്ദത്തിന്! കായാഗ്നി ശരിക്കു പ്രവർത്തിക്കാതെ വരുമ്പോൾ ഉണ്ടാവുന്ന എല്ലാ ഘടകങ്ങളും സംഭവങ്ങളും അതിൽപ്പെടുന്നു. രോഗങ്ങളിൽ അതിനുള്ള പങ്ക് 'ആമയ'മെന്ന രോഗപര്യായത്തിലുണ്ട്. അന്നവുമായി ബന്ധപ്പെട്ടതാണ് ആമമെന്ന് 'ആമാശയ'മെന്ന പദവും ചൂണ്ടിക്കാട്ടുന്നു. അഗ്നി കുറയുമ്പോൾ അന്നരസം ദുഷിച്ച് ആമാശയത്തിൽ കെട്ടിക്കിടക്കുന്നതായി ആചാര്യ വാഗ്ഭടൻ പറയുന്നുണ്ട്. ദുഷിച്ച അന്നരസത്തെ ആമരസമെന്നു പറയുന്നു. അതിൽനിന്നുണ്ടാവുന്ന വിഷാംശം സ്രോതസ്സുകളെ അടയ്ക്കുകയോ, ബലക്ഷയം വരുത്തുകയൊ, ഗൗരവത (ഭാരം) വർദ്ധിപ്പിക്കയൊ, വായുസഞ്ചാരം അടയ്ക്കുകയൊ (അനിലമൂഢ) ക്ഷീണം, അജീർണ്ണം, ഉമിനീർസ്രാവം. വേഗങ്ങൾ (മല, മൂത്ര, ആന്ത്രവായു) തടസ്സപ്പെടൽ, മന്ദാഗ്നി എന്നിവ ഉണ്ടാക്കുകയൊ ഒക്കെ

ചെയ്യുന്നു. ശാരീരിക, മാനസിക, ബൗദ്ധിക, ആത്മീയ വ്യായാമങ്ങളും വ്യാപാരങ്ങളും ചെയ്യാൻ വയ്യാതാക്കുന്നു. ലംഘനം, ഉപവാസം, വമനം, വിരേചനം, എന്നിവയ്ക്കുശേഷം ഇഞ്ചി, ആറണക്ക്, ഗഡൂചി, ഭല്ലാതകം, കുചലം, മുതലായ ഔഷധിപ്രയോഗം ആയുർവ്വേദം അനുശാസിക്കുന്നു.

അഗ്നിദോഷം വരാതെ തടുക്കാൻ യോഗവും നാദലയയോഗമെന്ന രാഗചികിത്സയും ചെയ്യുന്നു. ആമയം വന്നുപോയാൽ, ആയുർവ്വേദ ചികിത്സയോടൊപ്പം നാദലയയോഗം (രാഗചികിത്സ) ഉപയോഗിക്കണം. Preventive, curative എന്ന രണ്ടുവിധത്തിലും രാഗചികിത്സ ഉപയോഗിക്കാം.

ആധുനികവൈദ്യശാസ്ത്രത്തിലെ സ്വതന്ത്ര റാഡിക്കലുകളെക്കുറിച്ച് ഒരു താരതമ്യപഠനം ഇവിടെ ചെയ്യാവുന്നതാണ്. ഡ്രഗ് ടോക്സിസിറ്റി, വാർദ്ധക്യരോഗങ്ങൾ, അർബ്ബുദം, കണ്ണ്, നാഡി, മാനസികരോഗങ്ങൾ എന്നിവയിലെല്ലാം ഇത് തെളിയിക്കപ്പെട്ടതാണ്. ദൃശ്യവും ശ്രവണവും തമ്മിലുള്ള ബന്ധം ഡാർവിന്റെ കാലം മുതലാണ് പാശ്ചാത്യശാസ്ത്രം പഠിക്കുന്നത്. നീലക്കണ്ണുള്ള വെള്ളപ്പൂച്ചകൾ നാദതരംഗകമ്പനങ്ങൾ കേൾക്കുന്നില്ല (ബാധിര്യം) എന്ന് ഡാർവിൻ കണ്ടു. വർണ്ണവ്യത്യാസം ശ്രുതിയെ ബാധിക്കാം. ദൃശ്യശ്രാവ്യങ്ങൾ (രൂപം, നാമം) എന്നിവയെക്കുറിച്ച ഈ പഠനം 'നാമരൂപാത്മക'പ്രപഞ്ചം ഉള്ള കാലം മുതലേ ഭാരതീയമനസ്സിലുണ്ട്. നമ്മുടെ ഇമ്യൂൺ സിസ്റ്റം പ്രവർത്തനത്തിൽ പ്രതിരോധപ്രവർത്തനത്തിനായി ആക്ടീവ് ഓക്സിജൻ (പ്രാണവായുവിന്റെ കണം) ഉണ്ടാക്കുന്നുണ്ട്. അവയെ നീക്കം ചെയ്യാനുള്ള സംവിധാനവും ഉണ്ടാക്കുന്നുണ്ട്. എൻസൈമുകളെക്കൂടാതെ, കേന്ദ്ര കാറ്റക്കോളമിനർജിക്ക് നാഡീകോശങ്ങളിലുള്ള മെലനിൻ മുതലായവയും ഇതിൽ പെടുന്നു. പാർക്കിൻസൺസ് രോഗത്തിൽ സബ്സ്റ്റാൻഷ്യ നൈഗ്രയിൽ ഇത്തരം നിറമുള്ള നാഡീകോശങ്ങൾ (pigmented neurons) നശിച്ചുപോകുന്നു. ഷിസോഫ്രിനിയയിലും ഡോപ്പമിനർജിക് നാഡീകോശങ്ങൾ നശിക്കുന്നുണ്ട്. എൻഡോജിനസ് വിഷാദരോഗത്തിലും ആൽഷീമേഴ്സിലും നോർഅഡ്രിനെർജിക് നാഡീകോശങ്ങൾ നശിക്കുന്നു. മെലനിന്റെ പ്രവർത്തനം നാഡീകോശങ്ങളിൽ ആന്റി ഓക്സിഡന്റ് ഗുണത്തോടു ബന്ധപ്പെട്ടതാണ്. കെമിക്കൽ ആന്റി ഓക്സിഡന്റ് ഒരു സ്വതന്ത്ര റാഡിക്കലിന് ഒരു ഇലക്ട്രോൺ കൊടുക്കുന്നു; അതിനെ 'നോൺറാഡിക്കൽ' ആക്കുന്നു.

ഓക്സിജൻ മോളിക്യൂൾ $O_2$



O = O
(filled outer shell)

$H_2O$-യിലെ H ആറ്റമാണ് ശരീരത്തിലെ ജലാംശം നിയന്ത്രിക്കുന്നത്. ഇത് നമ്മുടെ ജൈവോർജ്ജമണ്ഡലത്തിന്റെ വ്യാപ്തിയെയും നിർണ്ണയിക്കുന്നു. ഹൈഡ്രജൻ ന്യൂക്ലിയസ്സിലെ അനേകം മൈക്രോ മാഗ്നറ്റുകൾ നമ്മുടെ 'ഓറ' നിർണ്ണയിക്കുക മാത്രമല്ല 'ഇമേജിങ്' അഥവാ സ്കാനിങ്ങിന് സഹായകമാവുകയും ചെയ്യുന്നു. സംഗീതത്തിൽ ലയിച്ചിരിക്കവെ നമ്മുടെ കോർട്ടിക്കോ ടെംപറൽ ആക്സിസ്സിലേക്ക് കൂടുതൽ രക്തം (ജലാംശം + പ്രാണവായു) ഒഴുകുന്നു. ഇതിനെ ന്യൂറോഇമേജിങ് കൊണ്ട് പടംപിടിക്കാം. അതായത്, പുതിയ ടെക്നിക്കുകൾ പുതിയ ഭാഷയിൽ ചിലതു കണ്ടുപിടിക്കുമ്പോൾ, പഴയ മനുഷ്യരും പഴയ ടെക്നിക്കുകൾ വെച്ച് പഴയ ഭാഷയിൽ ഇത് കണ്ടുപിടിച്ചിട്ടുണ്ടെന്നും ഓരോ അന്വേഷണവും (search) ഒരു പുനരന്വേഷണം (re-search) മാത്രമാണെന്നും ധരിച്ചാൽ മതി. അഹങ്കാരികളാവാതെ കഴിക്കാം.

ആധുനികവൈദ്യശാസ്ത്രം ഊറ്റം കൊള്ളുന്ന ടെക്നോളജികൾ ഫിസിക്സിന്റേതും ബയോളജിയുടേതും, ആസ്ട്രോ ഫിസിക്സിന്റേതുമാണ്. അവയെ ഉപയോഗിക്കാൻ എല്ലാവർക്കും സാധിക്കും. അവയെ റിസർച്ചിന് ഉപയോഗിക്കരുതെന്ന് ആയുർവ്വേദത്തോട് ശഠിക്കാൻ ആർക്കും സാദ്ധ്യമല്ല. അങ്ങനെ അവർ ചെയ്യുന്നതിനെക്കാൾ എളുപ്പവും ഉചിതവും ഒരേ രാഷ്ട്രത്തിലെ ആരോഗ്യരംഗത്ത് വിവിധ മാർഗ്ഗങ്ങളിൽ ചികിത്സയും ഗവേഷണവും നടത്തുന്നവരെന്ന അറിവോടെ ഒരു ടീം ആയി പ്രവർത്തിക്കുന്നതാണ്. രാഗചികിത്സ എന്ന യൂണിവേഴ്സൽ മാദ്ധ്യമം അതിനുള്ള ഒരു 'സംവാദി' രാഗം കൂടിയാണ്!

ആമം ഭൂതപ്രേതങ്ങളുടെ സൃഷ്ടിയാണെന്ന് ചിലർ പറയുന്നു. സംസ്കൃതത്തിൽ ഭൂതമെന്നാൽ എന്താണർത്ഥം? പഞ്ചഭൂതം (അഞ്ച് elements). ശരീരത്തിലും പരിസരത്തിലും (environmental pollution) ദുഷിക്കുന്നതാണ് ആമദോഷം. മറ്റൊരർത്ഥം പണ്ടുണ്ടായിരുന്നത് (past) പൂർവ്വകർമ്മഫലമായി പില്ക്കാലജീവിതത്തിൽ വന്നുചേരുന്ന രോഗങ്ങൾ. (ആൽക്കഹോളിസം, തീവ്രവും വഴിവിട്ടതുമായ വിഷയേച്ഛകൾ ഇവകൊണ്ട് ക്യാൻസറും രോഗപ്രതിരോധം തീരെ താറുമാറാവുന്ന AIDS രോഗവും വരെ ഉണ്ടാവും.)

രാഗദ്വേഷ ഫലമാണ് പൂർവ്വകർമ്മങ്ങളും അതുകൊണ്ടുണ്ടായ ധാതുദോഷവും. രാഗങ്ങളെ (രാഗദ്വേഷങ്ങളെ) രാഗങ്ങളാൽ ചികിത്സിക്കുന്ന രാഗചികിത്സയും യോഗചികിത്സയും അങ്ങനെ ആയുർവ്വേദത്തിൽ ഉൾപ്പെടുന്നു.

# 21
# യോഗദർശനം

നാദലയയോഗം യോഗദർശനമാണ്. ദർശനമെന്നാൽ പ്രത്യക്ഷം. തമിഴിൽ നാലുതരമാണ് ഒരാളുടെ കാഴ്ച.

1. വിഷയേന്ദ്രിയദ്വാരങ്ങളിലൂടെ വായിർകാട്ചി
2. മനസ്സിലൂടെ മനക്കാട്ചി
3. അനുഭവങ്ങളിലൂടെ തൻവേദനൈക്കാട്ചി
4. യോഗത്തിലൂടെ പരമാർത്ഥസത്താനുഭവം—യോഗക്കാട്ചി

രാജയോഗം, ജ്ഞാനയോഗം, ഭക്തിയോഗം, കർമ്മയോഗം എന്ന 4 പദ്ധതികളുടെയും ലക്ഷ്യം ഒന്നാണ്. നാലിലും അഷ്ടാംഗമാർഗ്ഗം പിൻതുടരുന്നുമുണ്ട്. എന്നാലും അഷ്ടാംഗയോഗത്തെ മാത്രമാണ് പലപ്പോഴും രാജയോഗമെന്ന് ആളുകൾ വ്യവഹരിക്കുന്നത്. ജാതിമതവർഗ്ഗലിംഗഭേദമെന്യേ, പരിപൂർണ്ണ ആരോഗ്യവാന്മാരായിരിക്കാൻ എല്ലാവരും അനുസരിക്കേണ്ട ജീവിതരീതിയാണ് അഷ്ടാംഗമാർഗ്ഗം. നാദലയയോഗിയായ ഭാഗവതരും രസികരും (ഗുരുശിഷ്യർ) ഇങ്ങനെയുള്ള ജീവിതചര്യ പിൻതുടരണം. ആദ്യത്തെ 2 എണ്ണം (യമനിയമങ്ങൾ) ഓരോന്നിലും 5 വീതം '10 കല്പനകൾ' ആണ്.

1. യമം
    1. അഹിംസ
    2. സത്യം
    3. അസ്തേയം (മറ്റുള്ളവരുടേത് അപഹരിക്കരുത്)
    4. ബ്രഹ്മചര്യം
    5. അപരിഗ്രഹം (മറ്റുള്ളവരിൽനിന്ന് കൈക്കൂലി വാങ്ങരുത്)

2) നിയമം: ശാരീരിക, മാനസികശുദ്ധിക്കാണ് യമനിയമങ്ങൾ
    1. ശൗചം– ബാഹ്യം / ആന്തരം (നല്ല ചിന്തമാത്രം)
    2. സന്തോഷം-ഏതു പരിതസ്ഥിതിയിലും തൃപ്തിയുണ്ടെങ്കിൽ സന്തോഷം
    3. തപം, നിഷ്ഠകൊണ്ട് വിഷയേന്ദ്രിയങ്ങളെ ജയിക്കൽ
    4. സ്വാദ്ധ്യായം (ജ്ഞാനയജ്ഞം)
    5. ഈശ്വരപ്രണിധാനം. ഗുരുവിനും ഈശ്വരനും സമ്പൂർണ്ണ സമർപ്പണം. ഗുരുവിനു പൂർണ്ണസമർപ്പണം ചെയ്യുമ്പോഴേ ഈശ്വര സമർപ്പണം ആവുകയുള്ളു

3) ആസനം

84 തരം ജീവകോടികൾക്കായി 84 തരം ആസനങ്ങൾ
(84 തരം ജീവകോടികൾക്കായി 84 തരം താനങ്ങൾ)
ഹഠയോഗികൾ സിദ്ധികൾക്കായി ഇത് ചെയ്യുന്നു. 'സുഖാസന'ത്തിൽ ഇരുന്ന് ധ്യാനിച്ചാൽ മതി, ഈശ്വരതന്മയതയ്ക്ക്. ആസനങ്ങളുടെ അഭ്യാസം അഷ്ടാംഗവിദ്യയിൽ 1/8 ഭാഗം മാത്രമാണ്. പലരും അതിനെയാണ് ഇപ്പോൾ 'യോഗം' എന്ന് വിചാരിക്കുന്നത്.

4) പ്രാണായാമം:

ആരോഹണാവരോഹണക്രമത്തിലുള്ള പ്രാണ സഞ്ചാരവും അതിനെ തടഞ്ഞുനിർത്തുന്ന കുംഭകവും ചേർന്നാണ് നാദം ഉണ്ടാവുന്നത്. ധ്യാന, ധാരണ, സമാധി അനുഭവങ്ങൾ ഉണ്ടാവുന്നത്. സംഗീതത്തിൽ ഇത് സംഭവിക്കുന്നു.

5) പ്രത്യാഹാരം:

പുറത്തേക്കു സഞ്ചരിക്കുന്ന മനസ്സിനെ അന്തർമുഖമാക്കുന്നു. ചിത്തവൃത്തിനിരോധം ആരംഭിക്കുന്നു.

6) ധാരണ:

മനസ്സിനെ ഒന്നിൽത്തന്നെ ശ്രദ്ധാപൂർവ്വം ഉറപ്പിക്കുന്നത് ധാരണ (12 സെക്കന്റ്)

7) ധ്യാനം:

12 ധാരണയാണ് ഒരു ധ്യാനം. അതായത് 12 x 12 = 144 സെക്കന്റ് സമയം മനസ്സിനെ ഏകാഗ്രമാക്കാൻ കഴിഞ്ഞാൽ ഒരു ധ്യാനമായി (2 മിനുട്ട്, 24 സെക്കന്റ്) ഇത്തരം 12 ധ്യാനം (1728 സെക്കന്റ്) ഒരു സമാധി.

8) സമാധി:

1728 സെക്കന്റ് എന്നാൽ 28 മിനിട്ട് 40 സെക്കന്റ് (ഏതാണ്ട് 1/2 മണിക്കൂർ) ഒന്നിൽത്തന്നെ ഏകാഗ്രതയോടെ ധ്യാനിക്കുന്നത്. സത്യയുഗ സംഖ്യ, കാലം, ഗണിതം, സംഗീതം, ജൈവോർജ്ജ മണ്ഡലം ഇവയോട് ബന്ധപ്പെട്ട സംഖ്യയാണ് 1728. കാലദേശസീമകളെ ലംഘിക്കുന്ന, അലൗകികാനന്ദത്തിന്റെ 'പരാർദ്ധം' അളവിലാണ് സമാധിയുടെ ആനന്ദാനുഭവം. സംഗീതം ഇത്തരം അനുഭൂതിയിലേക്ക് (നാദലയയോഗസമാധി) നയിക്കുകയും മണിക്കൂറുകളോളം ആ അവസ്ഥയിൽ നമ്മെ ഇരുത്തുകയും ചെയ്യുന്നു. ജീവാത്മാപരമാത്മ ലയനത്താൽ താൻ ആവശ്യപ്പെടാതെയും ചില സിദ്ധികൾ യോഗിക്കു കിട്ടുന്നു. 68 തരം സിദ്ധികളിൽ ഒന്ന് 'രോഗശമനശക്തി' (healing power) ആണ്. നാദലയയോഗം ആയുർവ്വേദത്തിന്റെ ഭാഗമായത് അങ്ങനെയാണ്. കൃഷ്ണൻ കുബ്ജയുടെ വളവു തീർത്തു—പരീക്ഷിത്തിന് ജീവൻ കൊടുക്കുമ്പോൾ 'ഞാൻ നൈഷ്ഠിക ബ്രഹ്മചാരിയാണെങ്കിൽ ഈ കുട്ടി ജീവിക്കട്ടെ' എന്നാ

ണ്ടദ്ദേഹം പറഞ്ഞത്. ശുദ്ധമായ ജീവിതചര്യ ഗായകർക്കു മാത്രമല്ല, എല്ലാവർക്കും ആവശ്യമാണ്. അത് സ്വയം ബോദ്ധ്യപ്പെട്ടിട്ടാവുന്നതാണ് കൂടുതൽ നല്ലത്. തിരുജ്ഞാനസംബന്ധരും ത്യാഗരാജരും, വൈദ്യനാഥൻ ശിവനും ചെയ്തത് miracle (അത്ഭുതകൃത്യം) അല്ല, യോഗം, പരിശുദ്ധ ജീവിതം, രാഗസപര്യ, നാദാനുസന്ധാനയോഗം മുതലായ കഠിന തപശ്ചര്യകൊണ്ട് നേടിയ ഒന്നാണ് എന്നർത്ഥം.

സമത്വമാണ് യോഗം (കൃഷ്ണൻ ഗീതയിൽ).

മൈത്രി, കരുണ, സുഖദുഃഖ പുണ്യാപുണ്യാദിദ്വന്ദ്വങ്ങളെ ഉപേക്ഷിക്കൽ, അതുകൊണ്ടുണ്ടാവുന്ന ചിത്തപ്രസാദം എന്ന് പതഞ്ജലി. യോഗി 'പ്രസാദം അധിഗച്ഛതി' എന്ന് ഗീതയും പറയുന്നു. ചിത്തപ്രസാദം, ധാതുപ്രസാദം, സത്വപ്രസാദം, വിഷ്ണുപ്രസാദം എന്നൊക്കെ പറയുന്നത് ഒന്നു തന്നെയാണ്. സമത്വചിന്തയും സർവ്വ ജീവജാലങ്ങളിലും മൈത്രിയും സ്നേഹവും കരുണയും ഉള്ളവരിൽ 'അദ്വൈത'വുമുണ്ട്; ചിത്തപ്രസാദവുമുണ്ട്; ബ്രഹ്മവർച്ചസവുമുണ്ട്. പരമശാന്തിയുമുണ്ട്. ഇവരിൽ കുണ്ഡലിനി പൂർണ്ണമായി ഉണർന്നിരിക്കയാൽ സർവ്വ സ്രോതസ്സുകളിലും സ്വച്ഛന്ദമായി ശുദ്ധധാതുക്കളുടെ പ്രവാഹം ഉണ്ട് (സരസ്വതീപ്രസാദം). എല്ലാ വിഘ്നങ്ങളും (obstruction) നീക്കുന്ന ഗുരുരൂപമായ വിഘ്നേശ്വരപ്രസാദവുമുണ്ട്. മൂലാധാരത്തിലെ ഗണേശചക്രം മുതൽ സഹസ്രാരത്തിലെ സരസ്വതീചക്രം വരെ ജൈവശരീരത്തിലും, യോഗിയുടെ സഹസ്രാരപത്മത്തിലെ സൃഷ്ടിശക്തി എന്ന ബ്രഹ്മരന്ധ്രത്തിലെ പ്രപഞ്ചമൂലാധാരം മുതൽ സർവ്വ പ്രപഞ്ചാതീതമായ ബ്രഹ്മാണ്ഡ സഹസ്രാരചക്രംവരെയും അനുസ്യൂതം ഊർജ്ജപ്രവാഹം സംഭവിക്കുന്നതാണ് ജീവാത്മപരമാത്മലയനം. യോഗിയുടെയും വേദാന്തിയുടെയും നിർവ്വാണം രാഗാലാപനത്തിലൂടെ തനിക്കു മാത്രമല്ല തന്നെചുറ്റിയിരിക്കുന്ന സഹജീവികൾക്കും സർവ്വപ്രപഞ്ചത്തിനും ദാനംചെയ്ത് അനുഭവവേദ്യമാക്കുന്ന നാദലയയോഗിയായ ഭാഗവതർ. ഭാഗവതധർമ്മത്തിന്റെ ആ പരമശാന്തിയാണ് രാഗചികിത്സയിൽ ഉപയോഗിക്കുന്നത്.

സാത്വികമായ ഭക്ഷണം കഴിക്കാൻ ശ്രദ്ധിക്കുക
വ്രതനിഷ്ഠയോടെ ജീവിക്കുക
ദുർജ്ജനസംസർഗ്ഗം ഒഴിവാക്കുക
സജ്ജനസംസർഗ്ഗം മാത്രം ചെയ്യുക

ചരകൻ പറയുന്നതുപോലെ 'സന്ധായ സംഭാഷണം' മാത്രം ചെയ്യുക. വൃഥാ തർക്കിക്കുന്നവരെ ഒഴിവാക്കുക (അത് ഏകാന്തതയ്ക്കും ഏകാഗ്രതയ്ക്കും ഭംഗം വരുത്തും). ആത്മീയത അധരസേവനമൊ പാണ്ഡിത്യമോ മാത്രമല്ല, ജീവിതത്തിൽ പ്രായോഗികമാക്കാവുന്ന സ്വാനുഭൂതിയാണ്. ശുഷ്കശാസ്ത്രപണ്ഡിതർക്ക് അത് ഉണ്ടായിക്കൊള്ളണമെന്നില്ല.

നിത്യാനിത്യവിവേകം ഉണ്ടാവുക. ധർമ്മാനുഷ്ഠാനത്തോടെ തൃപ്തിയോടെ ദ്വന്ദ്വങ്ങളാൽ ബാധിക്കപ്പെടാതെ കഴിയുക.

ബ്രഹ്മം = സത്യം
ജീവൻ = ബ്രഹ്മം
അതിനാൽ ജീവൻ = സത്യം
ജീവൻ = പ്രപഞ്ചത്തിന്റെ ഭാഗം

അതിനാൽ പ്രപഞ്ചവും സത്യമാകണം. പ്രപഞ്ചം മിഥ്യയാവുന്നത് ദ്വൈതഭാവന (ഭേദഭാവന) ഉള്ള മനസ്സിലാണ്. അദ്വൈതിക്ക് സർവ്വം ബ്രഹ്മമയം. സത്ചിത് ആനന്ദമയം. അഹം ബ്രഹ്മാസ്മി.

സർവ്വം ഖല്വിദംബ്രഹ്മഃ
ഈശാവാസ്യമിദം സർവ്വം

ഈ ആനന്ദതന്മയതയിൽ പാടിപ്പോകുന്ന നാദലയയോഗി നിത്യനിരാമയമായ നാദബ്രഹ്മം... നാദതനുമനിശം...

സർവ്വചരാചരത്തെയും സ്നേഹിച്ച് സമത്വഭാവനയോടെ, ഗുരുഭക്തിയോടെ, ഈശ്വരഭക്തിയോടെ, ശാന്തരായി, ഉത്തമപൗരരായി ഭൂമിയിൽ ജീവിച്ചിരിക്കാൻ സംഗീതം നമുക്ക് നിത്യസഹായമായിരിക്കുന്നു. അതിനെ സർവ്വർക്കുമായി ഉപയോഗിക്കാൻ പ്രചോദനമാകട്ടെ ഈ കുത്തിക്കുറിക്കുന്ന അമൃതാക്ഷരങ്ങൾ!

യാ ദേവി സർവ്വഭൂതേഷു
ശാന്തിരൂപേണ സംസ്ഥിതഃ
നമസ്തസ്യൈ നമസ്തസ്യൈ
നമസ്തസ്യൈ നമോനമഃ

സൗന്ദര്യശാസ്ത്രം/രസസിദ്ധാന്തം/ഗണിതം ഇവയുടെ evidence-ലൂടെ, അനേകം കുട്ടികളിലും മുതിർന്നവരിലും എന്നിൽത്തന്നെയും പരീക്ഷിച്ചു നിരീക്ഷിച്ചു നോക്കിയശേഷം ഉത്തമമെന്ന ബോദ്ധ്യം സ്വയം വന്നതിനുശേഷമാണ് ഈ പദ്ധതി എല്ലാ മനുഷ്യർക്കും, മൃഗപക്ഷികൾക്കും, ചെടികൾക്കും, നന്മവരട്ടെ; ഭൂമി സമ്പദ് സമൃദ്ധവും, സുഖസമൃദ്ധവും ആവട്ടെ എന്ന പ്രാർത്ഥനയോടെ 72 മേളകർത്താരാഗങ്ങളും, രാഗചികിത്സയും എല്ലാവർക്കുമായി സമർപ്പിക്കുന്നത്.

ഇത് എന്റെ സംഗീതഗുരുവായി ഞാൻ സ്നേഹാദരപൂർവ്വം സദാ സ്മരിക്കുന്ന ശ്രീ കെ.ജെ. യേശുദാസിന്റെ പാദങ്ങളിൽ, ശ്രീഗുരുവായൂരപ്പൻ എന്നിൽ ഏല്പിച്ച ഒരു നിയോഗത്തിന്റെ സാക്ഷാത്കാരമായി സമർപ്പിക്കുന്നു.

പാഥേയം പുണ്ഡരീകാക്ഷനാമ സങ്കീർത്തനം ഹരേഃ
സംസാര സർപ്പ സന്ദഷ്ട വിഷ ചേഷ്ടൈക ഭേഷജം
കൃഷ്ണേതി വൈഷ്ണവം നാമ ജപ്ത്വാമുക്തോർ ഭവേന്നരഃ
(ഗരുഡപുരാണം. 90-12)

ഓം

## ദ്വാദശചക്രം (Wheel of inquiry)
## അന്വേഷണത്തിന്റെ മീമാംസാചക്രം




12 രാശികളും സ്വരസ്ഥാനങ്ങളും ഉള്ള ദ്വാദശാക്ഷരമുള്ള ഈ മീമാംസാ ചക്രത്തിൽ ഒരാളുടെ മനസ്സും ബുദ്ധിയും സത്യാന്വേഷണത്തിന് ഉപയോഗിക്കുന്ന 12 മാർഗ്ഗങ്ങൾ കാണിക്കുന്നു. ഈ പന്ത്രണ്ടിലൂടെയും സത്യത്തിന്റെ മുഖം വീക്ഷിക്കാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്.

നാദരൂപസ്മൃതോ ബ്രഹ്മാ
നാദരൂപോ ജനാർദ്ദനഃ
നാദരൂപാ പരാശക്തിഃ
നാദരൂപോ മഹേശ്വരഃ
യോനാദഃ സർവ്വ ഭൂതാനാം സർവ്വ വർണ്ണസ്യ ചാങ്കുരം
യോ ബീജം മന്ത്രകോടീ നാം താംനിത്യം പ്രണമാമ്യഹം.

ത്രിസ്ഥാനശോഭി മധുരസ്വരഗാത്രലീന
തന്ത്രീവിലാസസുഭഗാമൃത ദിവ്യസിന്ധൌ
യസ്യാഃ പരം പരമഹംസഗണാവിവിക്തം
ക്രീഢന്തി സാവിതരതാന്മമസൂക്തി ഭിക്ഷാം.

(ഭരതകോശം)



# 1
# ശ്രീചക്രം

ജ്യാമിതീയമായ അനുപാതങ്ങളും ഗണിതവും സൗന്ദര്യത്തിന്റെ ലോജിക്കൽ മാത്തമാറ്റിക്കൽ വിശദീകരണങ്ങളാണ്. അതുകൊണ്ടുമാത്രം സൗന്ദര്യം പൂർണ്ണമാകുന്നില്ല (logical).

ഭൂമിയിലെ സമസ്ത ജീവജാലങ്ങളിലും (മനുഷ്യശരീരത്തിലടക്കം) ഉള്ള സൗന്ദര്യത്തിന്റെ വളവുകളെയും തരംഗങ്ങളെയും അറിഞ്ഞാസ്വദിച്ചാലും അത് പൂർണ്ണ സൗന്ദര്യാസ്വാദനമല്ല. ഭൗതികമായ ഒന്നാണത്; അലൗകികമല്ല (Physical).

ശ്രീചക്രത്തിന്റെയും ജ്യാമിതിയുടെയും പ്രപഞ്ചത്തിന്റെയും ഗണിതപരമായ അളവുകളിൽ വാസ്തുവും ഗൃഹവും പൂജയും മന്ത്രവും ചെയ്തിട്ടും, എല്ലാ ജീവശരീരങ്ങളിലും ഉള്ള ശരീരവടിവിന്റെ രസാനുഭവം പ്രജാപതി (വരുണ) വ്രതത്തിലൂടെ നുകർന്നിട്ടും ബ്രഹ്മം/ജീവാത്മാവ് തൃപ്തനായില്ല. അപ്പോൾ അതുരണ്ടും ചേർന്ന (സ്ത്രൈണപൗരുഷങ്ങൾ തുല്യമായ) സാമസംഗീതത്തിന്റെ ലാസ്യവിലാസമാർന്ന കൈശികീവൃത്തിയിൽ മഹാവിഷ്ണു തന്റെ വിശ്വവശ്യമായ അർദ്ധനാരീശ്വരരൂപം സ്വീകരിച്ചു. പ്രഭാതസന്ധ്യയിൽ ധന്വന്തരിമൂർത്തിയായി പുരുഷനായും, പ്രദോഷസന്ധ്യയിൽ മോഹിനിയായും അമൃതകുംഭവുമായി പൊന്തിവന്ന വിഷ്ണു മുടിയഴിച്ചിട്ട് പന്തടിച്ച് കളിച്ചപ്പോൾ ആ ലാസ്യത്തിൽനിന്ന് സംഗീതവും ശിവകാമിയും ഹരിഹരപുത്രനും ഒക്കെ ഉണ്ടായി! പ്രപഞ്ചം ആനന്ദാനുഭവത്തിൽ ദേവഗന്ധർവ്വ ലോകത്തിനു തുല്യമായ സാരസ്വതത്താൽ അനുഗൃഹീതമായി. ഇതൊരു പഴങ്കഥ!

ഡിസംബർ 21, 1792-ന് ഫ്രെഡറിക് ഷില്ലർ, ക്രിസ്റ്റ്യൻ ഗോട്ട്ഫ്രൈഡ് കോർണറിനയച്ച കത്തുകളിൽ (കല്ലിയാസ് കത്തുകൾ) പാശ്ചാത്യലോകം സൗന്ദര്യസിദ്ധാന്തം ആരംഭിച്ചു. ജനുവരി 25—1793 മുതൽ ഫെബ്രുവരി 28, 1793 വരെയാണ് ഇവരുടെ എഴുത്തുകുത്തുകൾ. കല്ലിയാസ് എന്നാൽ On the beautiful എന്നർത്ഥം.

കല്ലിയാസ് എഴുത്തുകളിലെ 4 സിദ്ധാന്തങ്ങൾ.

(1) sensuous subjective theory—എഡ്മണ്ട് ബർക്ക്

സൗന്ദര്യം ഭൗതികശരീരത്തിന്റെ വടിവുകളുടെ ആസ്വാദനത്തിലാണെന്ന കാമസിദ്ധാന്തം. ഇത് കല്ലിയാസ് എഴുത്തുകളിൽ ഖണ്ഡിക്കുന്നു.

(2) Rational objective theory–ബോംഗാർട്ടൻ, മെൻഡൽ സോംവെച്ച് അളവുകളുടെ അനുപാതം, symmetry എന്നിവയും തരംഗകമ്പനവും അളക്കുന്ന ബൗദ്ധികരീതി (ഇതും ഖണ്ഡിക്കുന്നു).

(3) Subjective rational—കാന്റ്

Logical/beautiful ഇവയുടെ വ്യത്യാസത്തെ കൃത്യമായി നിർവ്വചിക്കുന്നുണ്ടെങ്കിലും സൗന്ദര്യാനുഭവമെന്ന കേന്ദ്രാനുഭൂതിയെ പൂർണ്ണമായി വിട്ടുകളയുന്നു കാന്റ് (രസം നിർവ്വചനീയമല്ല–അനിർവ്വചനീയമാണ്).

(4) അങ്ങനെ ഒടുവിൽ sensuous subjective theory of Schiller അംഗീകരിക്കുന്നു കല്ലിയാസ് കത്തുകൾ.

അനുപാതം, നിയമം, സമത (Regularity) എന്നിവയല്ല സൗന്ദര്യം സൃഷ്ടിക്കുന്നത്. അവയെ പുസ്തകം നോക്കി പഠിക്കാം. പ്രഭാഷണം ചെയ്യാം. അവ സൗന്ദര്യത്തിന്റെ അസംസ്കൃതവസ്തുക്കളോ ആധാരമോ ആണ്.

ഒരു വസ്തുവിന്റെയോ കർമ്മത്തിന്റെയോ സ്വഭാവത്തിന്റെയോ വിഷയേന്ദ്രിയങ്ങൾക്കു ഗ്രഹിക്കാവുന്ന ഭൗതികമായ പൂർണ്ണതയുമല്ല സൗന്ദര്യം. അവയിലൂടെ അവയിൽനിന്നുള്ള സ്വാതന്ത്ര്യം (മുക്തി) അഭിവ്യക്തമാക്കി രസാനുഭവം തരുന്ന ഒരു അലൗകിക, അനിർവചനീയ തലമാണത്. ദ്രവ്യത്തിന്റെ രൂപമല്ല; പൂർണ്ണതയുടെ രൂപമാണ് സൗന്ദര്യം! ദ്രവ്യം അതിന്റെ ഒരംശം തന്നിൽ ഉൾക്കൊള്ളുകയാൽ 'സുന്ദര'മായിരിക്കുന്നു എന്നുമാത്രം. സുന്ദരമായ വസ്തുവിനെ, അതിനോടുള്ള മമതയും സ്വാർത്ഥചിന്തയും ഇല്ലാത്ത സ്വതന്ത്രമായ (മുക്തമായ) മാനസാവസ്ഥയിലാണ് പൂർണ്ണമായും ആസ്വദിക്കാനാവുക (Impersonal) എന്നതാണ് ഭാരതീയരുടെ ഏറ്റവും വലിയ സൗന്ദര്യശാസ്ത്രപരമായ സംഭാവന. നമ്മുടെ വ്യക്തിപരമായ ആനന്ദാനുഭവങ്ങൾ എല്ലാംതന്നെ യഥാർത്ഥ ബ്രഹ്മാനന്ദത്തിന്റെ കണികകളോ അപഭ്രംശങ്ങളോ മാത്രമാണ്.

മുന്നിലേക്കു സഞ്ചരിക്കുന്നതിൽ മാത്രമല്ല മുന്നോട്ടും പിന്നോട്ടും വൃത്തതരംഗാകൃതിയിൽ ചലിക്കുന്ന ഗതിയിലും, സന്തോഷവും സൗന്ദര്യവുമുണ്ട് എന്ന് സ്വരസഞ്ചാരത്തിലൂടെ തെളിയിച്ച ആദിമഋഷി (ആദിമദേവഗന്ധർവ്വൻ) വിവാദി എന്നൊന്നില്ലാത്ത സുന്ദരമായൊരു സംവാദിലോകത്തിന്റെ അനിർവ്വചനീയമായ സങ്കീർണ്ണസൗന്ദര്യാനുഭവം തരാൻ അതിനെ ആദ്യം തന്നിൽ സാക്ഷാത്കരിച്ചു. ഇഷ്ടംപോലെ (സ്വച്ഛന്ദം) മനോധർമ്മ സഞ്ചാരം നടത്തുന്ന അനിയതവും അകരണിയുമായ അപരിമേയതയിൽ എവിടെ സംവാദി/വിവാദി എന്ന ഭേദഭാവന! പ്രണയം, സംഗീതം—ഇതുരണ്ടിലും ഇത്തരമൊരു പൂർണ്ണാനുഭവം (ബ്രഹ്മാനുഭവസമം) ലഭിക്കുന്നു എന്നു തിരിച്ചറിഞ്ഞാൽ ആരും അതിനെ നിർവ്വചിക്കാൻ മെനക്കെടില്ല. അതിന്റെ സുധാസാഗരത്തിൽ മഗ്നമാകലല്ലാതെ മറ്റൊന്നും ചെയ്യാനില്ലാതായ അവസ്ഥ.

സ്വച്ഛന്ദം (സ്വതന്ത്രമായ ഛന്ദസ്സ്) എന്നതിൽ സ്വന്തം സ്വാതന്ത്ര്യവും മറ്റുള്ളവരുടെ സ്വാതന്ത്ര്യവും തമ്മിൽ ഭേദമില്ലായ്കയാൽ അഹിംസയും സ്നേഹവും മാത്രമെ ഉള്ളു. ഹിംസയോ വെറുപ്പോ ഇല്ല. ഇങ്ങനെ കരുണാമൂർത്തിയായ ഒരു സംഗീതജ്ഞനെ (സാമവേദി) മര്യാദാപുരുഷോത്തമനായി, പരമഭാഗവതനായി കരുതുന്നു, ഇന്ത്യയിൽ. ഈ വ്യക്തിയുടെ പെരുമാറ്റത്തെ ഏറ്റവും മാന്യവും അനുകരണീയവും സുന്ദരവുമായ ജീവിതമെന്നു വിളിക്കുന്നു (ഉദാ: ത്യാഗരാജൻ, മീര).

രണ്ട് (മിഥുനം)  

സമാന്തരരേഖകൾ, അവയ്ക്കിടയിൽ 2 ഗോളങ്ങൾ ഇവയുടെ സമത്വം, അനുപാതം സൗന്ദര്യം തരുന്നു. വ്യക്തിജീവിതത്തിലെ അർദ്ധനാരീശ്വരത്വമാണത്.

മൂന്ന്



രണ്ടു സമാന്തരരേഖകൾക്കിടയിൽ 3 സമവായ ഗോളങ്ങൾ. അവയുടെ കേന്ദ്രത്തിൽക്കൂടി ഒരു ത്രികോണം. ഇത് സുന്ദരം. മറിച്ച് താഴെക്കാണും പോലെ വരച്ചാൽ അസുന്ദരം.



Simple equality without proportion = simple beauty
Simple equality with proportion = complex beauty.

(ബ്രഹ്മാണ്ഡത്തിലും ഭാരതീയസംഗീതത്തിലും (Complex beauty യാണ്.) ത്രിപുരസുന്ദരിയുടെ complex beauty-യെ സ്വാഭാവികമായ പ്രകൃതിദത്തമായ സൗന്ദര്യമെന്നു വിളിക്കാം. സംഗീതത്തിൽ (വായ്പ്പാട്ടിൽ) ഇതുണ്ട്. ഇതേ സൗന്ദര്യം 'പത്മിനി' എന്ന സാമുദ്രികശാസ്ത്രപ്രകാരമുള്ള ശില്പത്തിലും (സ്ത്രീയിലും) ഉണ്ടെന്ന് നാരദൻ, ലക്ഷകൻ, വരാഹൻ, മാണ്ഡവ്യൻ മുതലായ മഹർഷിമാർ പറയുന്നു. സത്വപ്രസാദം പൂർണ്ണമായുള്ളവളാണ് പത്മിനി. നെറ്റിയിൽ ആജ്ഞാചക്ര ഭാഗത്തായി ചന്ദ്രക്കലയും ഇരുവശവും ഭസ്മക്കുറിപോലെ മൂന്നു വരകളും ഉണ്ടായിരിക്കും.



കറുത്ത് ഇടതൂർന്ന, മാർദ്ദവമുള്ള മുടി
ഞാഴൽ പൂപോലെ സുവർണ്ണവർണ്ണം
കഴുത്തിൽ 3 രേഖ (തിസ്രരേഖ)
നാഭിദേശത്ത് ത്രിവലി (3 രേഖ)
താമരപ്പൂപോലെ മയക്കുന്ന ഗന്ധം ഉള്ള മുഖം
ചുവന്ന ചുണ്ട്, മധുരമായ വാക്ക്
ധാർമ്മികസ്വഭാവം, സദാചാരം,
തളരാത്ത ആത്മധൈര്യം, കരുണയുള്ള ഹൃദയം

ഇത്രയുമുണ്ടായാൽ ഏറ്റവും സുന്ദരിയായ 'പത്മിനി'യായി. അകത്തും പുറത്തുമുള്ള സൗന്ദര്യം പ്രധാനമാണെന്നർത്ഥം. ബാഹ്യാവയവങ്ങളിൽ ശിരസ്സും മുഖവും, സ്തനങ്ങൾ, നിതംബം, തുട, നാഭിയും ഉദരവും, കൈകാലുകൾ, കഴുത്ത് ഇവയെല്ലാം വെവ്വേറെ എടുത്തുപറയുന്നുണ്ട് സാമുദ്രിക ശാസ്ത്രത്തിൽ. ഇതിന്റെ ബാഹ്യമായ അളവുകൾ വച്ചാണ് ശില്പങ്ങൾ ഉണ്ടാക്കുന്നത്. ഗണിതത്തിൽ സൈൻ, കോസൈൻ മൂല്യങ്ങൾപോലെയാണ് സ്ത്രീപുരുഷന്മാർ. ഒരേ മൂല്യം—പക്ഷേ 90°യിൽ ചില വ്യത്യാസം!

+ ഈ ചില്ലറ വ്യത്യാസംകൊണ്ട് രസകരമായ രൂപ,സ്വഭാവവ്യത്യാസങ്ങൾ സംഭവിക്കുന്നു. ഇഡ,പിംഗളകളുടെ സ്ഥാനമാറ്റം കൊണ്ടുള്ള മാറ്റത്തെ ഇങ്ങനെ കാണാം.

ഒരു –ve കോണിന്റെ സൈൻ = ഒരു +ve കോണിന്റെ നെഗറ്റീവ് സൈൻ –ve കോണിന്റെ കൊസൈൻ = +ve കോണിന്റെ കോസൈൻ. 360 ഡിഗ്രിക്ക് സൈനിൽ അസിമട്രി (അസമത)യും കോസൈനിൽ സിമട്രി (സമത)യും—വിഷമം, സമം—അഭിവ്യക്തമാകുന്ന ബ്രഹ്മാണ്ഡരചനയുടെ സ്വഭാവമാണത്. (ഇവിടെയാണ് ഗോളത്തിന്റെ elliptical function, ടോറോയ്ഡൽ ദേശകാലം എന്നിവയെ പൗരസ്ത്യർ കൃത്യമായി അറിഞ്ഞിരിക്കുന്നു എന്നതിന്റെ തെളിവ്). ഇത് ക്വാണ്ടം മെക്കാനിക്സിലും കാണാം. ശരീരസൗന്ദര്യത്തിലും കാണാം, സംഗീതത്തിലും കാണാം. പ്രപഞ്ചത്തിൽ എല്ലാ ശക്തിയും ഇങ്ങനെയാണ്, ഒന്നിൽനിന്നു മറ്റൊന്നിൽ പകരുന്നത് (Transfer of energy). ശക്തി ദേവിയാണ്, ഊർജ്ജമാണ്, സർവ്വകാരണമായ ജനനിയാണ്. ഫെർമിയോണിന്റെ ഗതിശീലംതന്നെ സ്വരഗതിക്കും, കാറ്റിനും, പ്രപഞ്ചപ്രതിഭാസങ്ങൾക്കും! ഫോട്ടോൺ, ഗ്രാവിറ്റോൺ ചലനം പ്രകാശവേഗതയിലാണ്.

ശിവശക്തികൾ






സൈൻ




$+\psi(1,2) = -\psi(2,1)$
Asymmetrical fermion
1/2 Integer spin
Fermi Dirac (പുരുഷൻ)
ദ്രവ്യം
(ശിവ)

കോസൈൻ




$+\psi(1,2) = +\psi(2,1)$
symmetrical bosons
Integer spin
Bose-Einstein (സ്ത്രീ)
ഊർജ്ജം
(ശക്തി)

വൃത്തത്തെ ചതുരശ്രീകരിക്കൽ (Squaring of circle-ൽ) എന്ന പ്രക്രിയയിലാണ് ശ്രീചക്രാദിമണ്ഡലങ്ങൾ വരയ്ക്കുന്നത്. നമ്മുടെ സ്വപ്നത്തിലും സങ്കല്പത്തിലും ഉള്ള ഇത്തരം ആർക്കിടൈപ്പൽ മുദ്രകളെക്കുറിച്ച് പഠിച്ചകാൾ യുങ് അവയെ പൂർണ്ണതയുടെ അടയാളമായി കരുതി (Archetype of wholeness).



സ്വപ്നങ്ങൾ ഒരാൾക്ക് സ്വന്തം നിയന്ത്രണത്തിലല്ലാതെ (autonomic system) ഹൃദയതാളംപോലെ സംഭവിക്കുന്ന ഒന്നാണ്. ഒരു ചെടിക്ക് പൂപോലെയാണ് മനുഷ്യന് സ്വപ്നങ്ങൾ. അവനവനെ അറിയാനും അന്വേഷിക്കാനുമാണ് സ്വപ്നങ്ങളെ ഉപയോഗിക്കേണ്ടത്. സംഗീതാനുഭവം മനുഷ്യന്റെ ഏറ്റവും സുന്ദരമായ സ്വപ്നങ്ങളോടും സങ്കല്പങ്ങളോടും ബന്ധപ്പെട്ടിരിക്കുന്നു. സ്വപ്നം കാണുന്നവരോട് സംസാരിക്കുന്ന ഒരു മിസ്റ്റീരിയസ് രൂപം (യുങ്ങിന്റെ ഫിലിമോൺ) നാമക്കൽ പരദേവതയും, ഗായത്രിയും, കൃഷ്ണനും രാമനും ഒക്കെയാണ് ഇന്ത്യക്കാർക്ക്! ഒരു ഗുരുവാണത്. ആന്തരമായി, തന്നിൽത്തന്നെ ഇരിക്കുന്ന പരമഗുരു! ഈശ്വരചൈതന്യം! അത് സഗുണരൂപത്തിലാവാം! നിർഗ്ഗുണചൈതന്യമായിട്ടാവാം! രണ്ടു രൂപത്തിലും മാറിമാറി കാണപ്പെടാം.

മഹാവിഷ്ണുവിനെയോ അഗസ്ത്യനെയോ ഒക്കെപ്പോലെ നിഷ്കളങ്കമായി നിശ്ചിന്തമായി പരമാനന്ദമായി ഉറങ്ങുന്നത് കുഞ്ഞുങ്ങളാണ്. (യോഗിയും) ആത്മീയവും കലാത്മകവും ശാസ്ത്രീയവുമായ ഒരദ്വൈതം, ഒരു സുരക്ഷിതത്വം യാതൊരു ദ്വന്ദ്വവുമില്ലാതെ ശാന്തമായിരിക്കാൻ കുഞ്ഞിലും യോഗിയിലും ഒരുപോലെ വർത്തിക്കുന്നുണ്ട്. ഇതെപ്പോൾ നമുക്ക് സാധിക്കുന്നുവോ അപ്പോൾ നമ്മിൽ സത്, ചിത്, ആനന്ദമയമായ സൗന്ദര്യം ജനിക്കുന്നു. സംഗീതം ഇതിന്ന് സഹായിക്കുന്നു. പൂർണ്ണതയുടെ അതീന്ദ്രിയ സൗന്ദര്യത്തിലേക്കാണ് അപൂർണ്ണമായ ഇന്ദ്രിയസൗന്ദര്യത്തിലേക്കല്ല സംഗീതം നമ്മെ കൊണ്ടുപോകുന്നത്. ദ്വന്ദ്വമിഥുനങ്ങൾ, അവയുടെ ഊർജ്ജത്തിന്റെ സമീകരണം കൊണ്ടുള്ള വളർച്ച (വികാസം), മിഥുനങ്ങളുടെ പരസ്പര സംയോഗത്താൽ സമീകൃതമായ ഊർജ്ജം (മദ്ധ്യദീപികാ ന്യായപ്രകാരം രണ്ടു മുറികളെ ഒരുപോലെ പ്രകാശിപ്പിക്കുന്നപോലെ), രണ്ടുജീവിതങ്ങളിലും ജ്ഞാനം ഉണ്ടാക്കുന്ന പ്രക്രിയയുടെ സൗന്ദര്യം—ഈ രീതിയിലുള്ള ഒന്നാണ് ഗുരുശിഷ്യന്മാർ തമ്മിൽ, കാമുകീകാമുകന്മാർ തമ്മിൽ, ഗായകരും രസികരും തമ്മിൽ, ഡോക്ടറും രോഗിയും തമ്മിൽ—ഏതു ബന്ധത്തിലും സംഭവിക്കേണ്ടത്. അതു സംഭവിക്കായ്കയാണ് (വെറും ഭൗതിക കാമനകളാൽ) ഇന്ന് സമൂഹം അനുഭവിക്കുന്ന മൂല്യച്യുതികൾക്കെല്ലാം കാരണം.

# 2
# ശ്രീചക്രഗോപാലം

മുത്തയ്യാ ഭാഗവതരുടെ സംഗീതകല്പദ്രുമം (page 78) ഇങ്ങനെ പറയുന്നു. സമസപ്തകത്തിൽ അവരോഹണഗതിയിൽ 'നിധപമഗരിസ' എന്ന സ്വരങ്ങൾ സൈന്ധവി അഥവാ ഖരഹരപ്രിയ എന്ന മേളം. ഓരോരോ സ്വരത്തെ ആധാരമായെടുത്ത് മറ്റ് 6 സ്വരത്തോടു ചേർത്താൽ (7 x 6) അതിൽ 42 സ്ഥാനം. ഇതിനോട് താരസ്ഥായിഷഡ്ജമെന്ന ബിന്ദു ചേർത്ത് 43. ഇത്, ഝോമ്പട എന്ന ആദിതാളത്തിൽ നിവേശിപ്പിച്ചു പാടുന്ന സ്വരാഷ്ടകമാണ് ശ്രീചക്രലക്ഷണം. അതായത്, ഓരോ സ്വരത്തിനും 42 കോണമുള്ള ചക്രവും, താരസ്ഥായി ഷഡ്ജമായ ബിന്ദുവും ചേർന്ന് 43 ത്രികോണമുള്ള ചക്രം (മന്ത്രരത്നാകരത്തെ ഉദ്ധരിച്ച്).

മേളരാഗത്തിന്റെ പഴയ പേര് 'ജാതി' എന്നാണ്. ജായതേ... ജനിച്ചത് ജാതി. ഒരു ജനനി (ജനകൻ)യോടു ചേരുന്നതല്ല, ഒരു ജനനിയിൽനിന്ന് ജനിച്ചതാണ് ജാതി. ജനകരാഗങ്ങളും 'ജാതി'കളാണ് എന്നർത്ഥം. അഥവാ ജനകമേളകർത്താരാഗങ്ങളാണ് പിന്നീടുണ്ടായ അനന്തം രാഗങ്ങൾക്ക് ജനയിതാക്കൾ. ഗോക്കളിൽ ഗോത്വം, മനുഷ്യനിൽ മനുഷ്യത്വം ആണ് ജാതിലക്ഷണം. രാഗത്തിൽ രാഗത്വമാണ് ജാതിലക്ഷണം അഥവാ രാഗലക്ഷണം. 18 ജാതികളും അവരുടെവ്യൂഹങ്ങളും എവിടെനിന്ന് ജനിച്ചു? 'ഗ്രാമ' ങ്ങളിൽനിന്ന്! 2 തരം ജാതിയേ ഗ്രാമങ്ങളിൽ ജനിച്ചിട്ടുള്ളു.

(1) ശുദ്ധജാതി (2) വികൃതജാതി. 7 ശുദ്ധജാതിയും 11 വികൃതജാതിയും ചേർന്നാണ് 18 ജാതി.

ശുദ്ധജാതി

1. ഷാഡ്ജി, 2, ആർഷഭി, 3. ഗാന്ധാരി 4. മദ്ധ്യമ 5. പഞ്ചമി.
6. ധൈവതി. 7. നൈഷാദി.

വികൃതജാതി

1. ഷഡ്ജകൈശികി (ഷാഡ്ജി + ഗാന്ധാരി)
2. ഷഡ്ജ മദ്ധ്യമ.
3. ആന്ധ്രി (ഗാന്ധാരി + ആർഷഭി)
4. ഷഡ്ജോദീച്യവാ (ഷഡ്ജി + ഗാന്ധാരി + ധൈവതി)
5. കർമ്മാരവി (ആർഷഭി + പഞ്ചമി + നിഷാദി)
6. നന്ദയന്തി ( " + " + ഗാന്ധാരി)

7. ഗാന്ധാരോദീച്യവാ (മദ്ധ്യമ + ധൈവതി + പഞ്ചമി + ഗാന്ധാരി)
8. രക്തഗാന്ധാരി (മദ്ധ്യമ, നിഷാദി + പഞ്ചമി + ഗാന്ധാരി)
9. കൈശികി (ഷഡ്ജി, ഗാന്ധാരി, മദ്ധ്യമ, പഞ്ചമി, നിഷാദി—ഋഷഭം ഇല്ല—ഇത് സ്ത്രീകൾക്കുമാത്രം.)

10 ഗാന്ധാര പഞ്ചമി.

11 ?

3 X 6 = 18

(ത്രി, ഷഷ്ടി ഭേദഭിന്നോ അഷ്ടാദശജാതിഷു; എന്ന് മതംഗൻ)

ഈ 18 പേർ 'സംജ്ഞ' എന്നറിയപ്പെടുന്ന സൂര്യന്റെ തേജസ്വിനികളായ പത്നിമാരാണ്. ഈ 18 സംജ്ഞകളിൽനിന്ന് അവരുടെ ഛായയിൽ ജനിച്ചവർ ഛായ (കപാലം) എന്നറിയപ്പെടുന്ന സൂര്യപത്നിമാരും ശുദ്ധത്തിന്റെ ഛായയുള്ളതിനാൽ ഛായാലഗമെന്നും പറയും. ഓരോ ശുദ്ധജാതിക്കും 7 വീതം 7 X 7 = 49 ഛായകൾ ഉണ്ട് (മരുത്തുക്കൾ).

49 ഛായാരാഗം +
7 ശുദ്ധരാഗം
11 വികൃതരാഗം
_______
67

67 + 6 പുരുഷരാഗം (ഋതുരാഗം) = 72 + 1

ഇതിൽ 72നെ 3 തരം എടുക്കുന്നു.

(1) ഓം 6 ഋതുരാഗം 12 ബ്രഹ്മഗീതി. 12 X 6 = 72.

(2) ഓം 6 പുരുഷരാഗം + 6 പത്നിരാഗം. 6 X 6 = 36 ഓരോന്നിനും ഓരോ ഛായ. 36 + 36 = 72.

(3) ഓം 18 ജാതി ഓരോന്നിനും 3 ഛായവീതം 4 പേരടങ്ങിയ ഒരു വ്യൂഹം □ 18 X 4 = 72.

ഒരക്ഷരത്തിന് ഒരു സംഖ്യ നല്കുന്ന രീതി അവലംബിച്ച് ചില പദങ്ങളുടെ സംഖ്യ കാണുക.

| പദം | സംഖ്യ |
|---|---|
| പദം | 13 |
| സ്വരം | 72 |
| നാദം | 03 |
| ശ്രുതി | 51 |
| ലയം | 31 |
| ചക്രം | 112 |
| പദ്മം | 135 |

| | |
|---|---|
| നാഭി | 04 |
| ബിന്ദു | 33 |
| കല | 13 |
| സദ്ജം | 733 (ഷഡ്ജം = 633) |
| രിസഭം | 273 (ഋഷഭം = 163) |
| ഗാന്ധാരം | 342 |
| മദ്ധ്യമം | 5235 |
| പഞ്ചമം | 115 |
| ധൈവതം | 441 |
| നിഷാദം | 063 |
| പരാ | 12 |
| പശ്യന്തി | 151 |
| വൈഖരി | 422 |
| ധ്വനി | 40 |

ഗ്രാമം

| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 | 11 | 12 | 13 | 14 | 15 | 16 | 17 | 18 | 19 | 20 | 21 | 22 | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | | | സ | | | രി | | ഗ | | | | മ | | | | പ | | | ധ | | നി | ഷഡ്ജം |
| | | | സ | | | രി | | ഗ | | | | മ | | | പ | | | | ധ | | നി | മദ്ധ്യമം |
| നി | | | സ | | | രി | | | ഗ | | | മ | | | പ | | | ധ | | | | ഗാന്ധാരം |

(താമസപ്തകം)

ഭരതനിൽനിന്നു വ്യത്യസ്തമായി, നാരദൻ, ഹനുമാൻ, വാദിമത്തഗജാങ്കുശമെന്ന ഗ്രന്ഥത്തിന്റെ കർത്താവ് എന്നിവർ ഈ മൂന്നു ഗ്രാമങ്ങളുടെ ഉത്പത്തിയെക്കുടി പറയുന്നു. ഷഡ്ജം നന്ദ്യാവർത്തത്തിൽനിന്നുണ്ടായി. ഋഷഭം ജീമൂതനിൽനിന്ന് (മേഘം). ഗാന്ധാരം സുഭദ്രത്തിൽനിന്ന്! ഗാന്ധാരം ശിവൻ, മഴ, അപരാഹ്നം, താരസപ്തകമായ ദേവലോകം ഇവയോടും, ആഭിചാരക്രിയകളോടും സംബന്ധപ്പെട്ടതാകയാലും, നാടകത്തിൽ ധ്രുവാഗാനത്തിൽ ഇതിനെക്കൊണ്ട് പ്രയോജനമില്ല എന്ന് ഭരതമുനി നിശ്ചയിക്കയാലും, മതംഗന്റെ കാലമായപ്പോഴേക്കും തീരെ ലുപ്തമായി. (താരസ്ഥായിയിൽ മാത്രം പാടുന്നത് ദേവഗന്ധർവ്വന്മാർക്കു മാത്രം സാധിക്കുന്നതാകയാൽ ഭൂലോകത്തിൽ ഇല്ലാതായി എന്ന് നാരദമഹർഷി).

സംഗീത, നാട്യ, നാടക ഗ്രന്ഥങ്ങളുടെ ഏറ്റവും പഴയ പതിപ്പുകളെല്ലാം ദക്ഷിണേന്ത്യയിൽനിന്നാണ് കണ്ടെടുത്തിട്ടുള്ളത് (പലതും മലബാറിൽനിന്ന്). ഭരതമുനിയുടെ നാട്യശാസ്ത്രം ദക്ഷിണേന്ത്യയിൽനിന്നാണ് കിട്ടി

യത്. 1600 എ.ഡി.യിൽ നേപ്പാൾ ഭരിച്ച ജ്യോതിർമല്ലന് സംഗീതചന്ദ്രോദയം ഒരു കോപ്പി വളരെ വിഷമിച്ചശേഷം ദക്ഷിണേന്ത്യയിൽനിന്നു കിട്ടി. പതഞ്ജലിയുടെ മഹാഭാഷ്യം ഉത്തരേന്ത്യയിൽ തീരെ കിട്ടാതായപ്പോൾ, കൃഷ്ണാനദിതീരത്തുള്ള ശ്രീപർവ്വതത്തിൽനിന്നും കിട്ടിയതായി ഭർത്തൃഹരി രേഖപ്പെടുത്തുന്നു. അഭിനവഗുപ്തന്റെ ഗ്രന്ഥങ്ങൾ മലബാറിൽനിന്നാണ് കിട്ടിയത്. ഹാലാസ്യ മാഹാത്മ്യവും കേരളത്തിൽ മാത്രമാണ് കോപ്പികൾ സൂക്ഷിച്ചിരുന്നത്.

1620-ൽ തഞ്ചാവൂർ ഭരിച്ച രഘുനാഥൻ സംഗീതസുധയിൽ കർണ്ണാട സിംഹാസനഭാഗ്യവിദ്യാരണ്യാഭിധ ശ്രീചരണാംഘ്രിണാഭ്യഃ ആരഭ്യ രാഗാൻപ്രചുര പ്രയോഗാൻ എന്ന് മേളകർത്താരാഗങ്ങൾ ഇന്നത്തെ നിലയിൽ പ്രചുരപ്രചാരമായത് വിദ്യാരണ്യനിൽനിന്നാണെന്ന് പറയുന്നു. രഘുനാഥന്റെ മകൻ വിജയരാഘവന്റെ സദസ്സിലാണ് വെങ്കടമഖി ജീവിച്ചത്. രഘുനാഥന്റെ മന്ത്രി ഗോവിന്ദദീക്ഷിതന്റെ മകനും, യജ്ഞനാരായണനെന്ന സംസ്കൃതകവി/സംഗീതജ്ഞന്റെ ഇളയസഹോദരനുമായ വെങ്കടമഖി അദ്വൈതപണ്ഡിതനും മീമാംസാകാരനുമായിരുന്നു. വികൃതികളെ 5 ആക്കി ചുരുക്കി (രാഗസാഗരകാരൻ ചെയ്തതുപോലെ), കൃത്യമായ ഗണിതക്രിയകളാൽ 72 മേളകർത്താക്കളെ നിർവ്വചിക്കാൻ അത്തരം കഴിവ് അദ്ദേഹത്തിന് സഹായകമായിരിക്കണം.

വിചിത്രകൗമുദി (കവി ആരെന്നറിയില്ല)യിൽ പിണ്ഡീബന്ധങ്ങളെക്കുറിച്ച് പറഞ്ഞവസാനിപ്പിക്കുന്ന വാക്യം മേളകർത്താരാഗങ്ങൾക്കും, നാദലയയോഗത്തിനും ചേരും.

ഏതത് കുണ്ഡലീനൃത്തം പാപകോടിവിനാശനം
പ്രേക്ഷകാണാം പ്രയോക്താണാം ആനന്ദസുഖകാരണം

## ശ്രീചക്രഗോപാലധ്യാനം

**ക്ഷീരാംബോധിസ്ഥ കല്പദ്രുമവന വിലസ-**
**ദ്രത്നയുങ് മണ്ഡപാന്തഃ**
**പ്രോദ്യുത് ശ്രീപീഠസംസ്ഥം കരധൃതജലജാ-**
**രീക്ഷു ചാപാങ്കുശേഷ്ടം**
**പാശം വീണാം സുവേണും ദധതമവനിമാ-**
**ശോഭിതം രക്തകാന്തിം**
**ധ്യായേദ് ഗോപാലമീശം വിധിമുഖവിബുധൈ-**
**രീഡ്യമാനം സമന്താത്.**

# 3
# രാഗധ്യാനദേവതകൾ

മന്ത്രതന്ത്രശാസ്ത്രങ്ങളിൽ പറയുന്ന ദേവതാസ്വരൂപങ്ങൾ ഋഷിദർശനങ്ങളാണ്. അവയെ ഉപാസിക്കാൻ കൃത്യമായ രീതികളും ശുദ്ധിയും വേണം. ഈ ദേവതാസ്വരൂപങ്ങളെയാണ് ചിത്രകാരന്മാരും ശില്പികളും ക്ഷേത്രങ്ങളിൽ പുനഃസൃഷ്ടിക്കുന്നത്. ശ്രീചക്രത്തിന്റെ ജ്യാമിതീയസൗന്ദര്യസങ്കല്പാനുപാതം തെറ്റാതെയാണ് ഇവയുടെ സൃഷ്ടി.

ഇതുപോലുള്ള ധ്യാനദേവതാരൂപങ്ങൾ ദ്രേക്കാണസ്വരൂപങ്ങളായി രാശിചക്രത്തിൽ ഉണ്ട്. 36 ദ്രേക്കാണദേവതകളുടെ രൂപം ഹോരാശാസ്ത്രം ദ്രേക്കാണസ്വരൂപപ്രകാരത്തിലുണ്ട്. ഒരു ദ്രേക്കാണത്തിന് 10 ഡിഗ്രിയാണ്. മിഥുനരാശിയുടെ മൂന്നാം ദ്രേക്കാണത്തിൽ ചന്ദ്രൻ പുണർതം നക്ഷത്രത്തിൽ നില്ക്കെ ജനിച്ച എനിക്ക് ആ ദ്രേക്കാണസ്വരൂപവും, അവിടെനിന്ന് 7-ാം ഭാവമായ ധനുരാശിയുടെ അവസാനദ്രേക്കാണവും ഉപാസനയോഗ്യങ്ങളാണ്. ഈ അറിവ് എനിക്ക് കിട്ടിയത് ശ്രീ എടപ്പാൾ ശൂലപാണിവാരിയരിൽനിന്നാണ്. അദ്ദേഹം 1975-ൽ എന്നോടു പറഞ്ഞു സുവർണ്ണയുടെ ഉപാസനമൂർത്തി വൈഷ്ണവതേജസ്സുള്ള വേട്ടയ്ക്കൊരുമകനാണെന്ന്! ഞാൻ പറഞ്ഞു; വൈഷ്ണവമാണ്—ഗുരുവായൂരപ്പനാണ്. ഒരു കുട്ടിയായിട്ടാണ് ഞാൻ കാണുന്നതെന്ന്! അദ്ദേഹം പറഞ്ഞു ദ്രേക്കാണചിന്തനപ്രകാരം കിരാതരൂപത്തിൽ താടിമീശകളോടെ പള്ളിവേട്ടയ്ക്ക് പുറപ്പെട്ട രൂപമാണ് കാണുന്നത് എന്ന്! അങ്ങനെയാണ് ദ്രേക്കാണചിന്തനത്തിലെ ശ്ലോകങ്ങൾ ഞാൻ തേടിപ്പിടിച്ചത്.

പുണർതം: മിഥുനം മൂന്നാം ദ്രേക്കാണം: ധ്യാനരൂപം

ഭൂഷിതോ വരുണവത് ബഹുരത്നൈ-
ർബ്ബദ്ധ തൂണ കവചഃ സ ധനുഷ്ക്കഃ
നൃത്ത വാദിത കലാസുച വിദ്വാൻ
കാവ്യകൃന്മിഥുന രാശ്യവസാനേ.

(വരുണനെപ്പോലെ ധാരാളം രത്നാഭരണമണിഞ്ഞ്, കവചം, ധനുസ്സ്, ശരങ്ങൾ എന്നിവ ധരിച്ച്, നൃത്ത, വാദ്യാദി കലകളിൽ വിദ്വത്തത്തോടുകൂടി കാവ്യകൃത്തായ പുരുഷരൂപം!)

ധനുരാശിയുടെ അവസാന ദ്രേക്കാണത്തിൽ പൂരാടത്തിന്റെ അവസാനവും ഉത്രാടത്തിന്റെ ആരംഭവുമായി രണ്ടു ധ്യാനരൂപങ്ങൾ വരും. ഒന്ന് സ്ത്രീരൂപവും ഒന്ന് പുരുഷരൂപവുമാണ്. രണ്ടും താഴെ കാണുക.

1. മനോരമാ ചമ്പകഹേമവർണ്ണാ
ഭദ്രാസനേ തിഷ്ഠതി മദ്ധ്യരൂപാ
സമുദ്രരത്നാനി വിഘട്ടയന്തീ
മദ്ധ്യ ത്രിഭാഗോ ധനുഷഃ പ്രദിഷ്ടഃ

മനോരമയായി ചമ്പകത്തിന്റെയും സ്വർണ്ണത്തിന്റെയും നിറമുള്ള വളായി ഒരു സ്ത്രീ ഭദ്രാസനത്തിലിരിക്കുന്നു. അവൾ സമുദ്രത്തിൽനിന്ന് (സിന്ധു!) ലഭിക്കുന്ന രത്നങ്ങളായ മുത്തും പവിഴവും വേർതിരിക്കുന്ന കർമ്മത്തിൽ വ്യാപൃതയാണ്!

2 കൂർച്ചീനരോ ഹാടകചമ്പകാഭോ വരാസനേ ദണ്ഡധരോ നിഷണ്ണഃ
കൌശേയകാന്യുദ്വഹതേ fജിനം ച തൃതീയ രൂപം നവമസ്യ രാശേഃ

ഈ പുരുഷരൂപത്തിനും സുവർണ്ണ, ചെമ്പകവർണ്ണമാണ്. ഇദ്ദേഹവും വരാസനത്തിൽ ഇരിക്കുന്ന ഗുരുരൂപമാണ്. ധരിച്ചിരിക്കുന്നത് പട്ടുനൂൽപ്പുഴുവിൽനിന്നെടുത്ത പട്ടുവസ്ത്രം; അജിനം (ഉത്തരീയം) വ്യാഘ്രം, മാൻ ഇവയുടെ തോൽകൊണ്ട് 'ദണ്ഡധര'നാണ് (കയ്യിൽ ദണ്ഡം ധരിക്കുന്നത് ധർമ്മദേവൻ)—ധാരാളം മുഖരോമങ്ങളുണ്ട്.

രണ്ടും മാനുഷ ദ്രേക്കാണം. രണ്ടും സായുധം, ഒന്നിൽ വാക്യാദികൾ, മറ്റൊന്നിൽ ദണ്ഡം! രണ്ടും ഭദ്ര/വരാസന സ്ഥിതം. ധർമ്മാധർമ്മവിവേചനം, ധർമ്മനിർവ്വഹണം, സുകുമാര കലകൾ—ഇങ്ങനെ ഒരർദ്ധനാരീശ്വരരൂപമാണത്. വൈഷ്ണവ, ശൈവ, ശാക്ത സമന്വയമായ ഒരു ഹരിഹരമോഹിനീസ്വരൂപം ആലാപ, ഠായ, ഗീത പ്രബന്ധമായും സ്ഥായി, സഞ്ചാരി, ആരോഹാവരോഹമായും, 18 വീതം 4 ദണ്ഡമായ മേളകർത്താരാഗമായും ചതുർദണ്ഡി ധരിച്ച്, വ്യാഖ്യാനസിംഹാസനത്തിൽ ശ്രീശാരദാസർവ്വജ്ഞപീഠത്തിലിരിക്കുന്ന തേജസ്വിയായ ഒരു ഋഷി/ ഗുരുപത്നി സ്വരൂപം! ഇത് ഞാൻ ജനിക്കും മുമ്പേ എനിക്കായി പരാശക്തി തെരഞ്ഞെടുത്തത്!

36 ദ്രേക്കാണദേവതകളെപ്പോലെയാണ് ശക്തിതത്ത്വങ്ങളെയും ഉപാസിക്കുന്നത്. 36 ദ്രേക്കാണദേവതകളെ ശുക്ലകൃഷ്ണ (അഹോരാത്ര) രൂപത്തിൽ മിഥുനീകരിച്ചാൽ 5° യ്ക്ക് ഒരു രാഗമെന്ന് 360° യ്ക്ക് ലഭിക്കും. ഈ അറിവുമായി എവിടെയോ തേടുന്ന എനിക്ക് ഒരു ഗ്രന്ഥത്തിലും ഒരു സംഗീതജ്ഞനിലും നിന്ന് രാഗദേവതാധ്യാന രൂപങ്ങളെക്കുറിച്ച് പരാമർശം കേൾക്കാനായില്ല.

ഒരിക്കൽ യേശുദാസ് ചെന്നൈയിൽനിന്ന് വിളിച്ചു. അദ്ദേഹം പറഞ്ഞു. "മേളകർത്താരാഗങ്ങൾ പാടുന്നതിനുമുമ്പ് രാഗദേവതാരൂപങ്ങളെ ഉപാസിക്കണം. അല്ലെങ്കിൽ ഉദ്ദേശിച്ച ഫലം കിട്ടില്ല." എന്നിട്ടദ്ദേഹം മേചകല്യാണിയുടെ രാഗധ്യാനശ്ലോകം അതിമധുരമായ മൃദുസ്വരത്തിൽ പാടിത്തന്നു.

ക്വണാദ് വീണാഹസ്താം
കനക കുസുമാവൃത ഗലാം
ഹരിദ്രാമുദ്രാ ഗാനരുചിര-
ജലജാം ധൃതവരാം

ശുകീ ശാരീഹംസീ മുഖമുഖര
സന്തോഷിതഗലാം
സുകല്യാണാം ധ്യായേ
മമമനസിനിത്യം ക്രതുമതീം.

(ഗീതവാദ്യോപകരണം ആയുധമാക്കിയ ദേവി, മഞ്ഞളു പുരട്ടിയ സുവർണ്ണമേനി, ചെമ്പകപ്പൂ കഴുത്തിൽ; ജ്ഞാനമുദ്ര, സംഗീതത്തിൽ മുങ്ങി മയങ്ങിയ മനോഹരമായ മുഖഭാവം; ഈ ദേവിയും 'ജലജ'യാണ്; സമുദ്രത്തിൽനിന്നുണ്ടായ രത്നം! ഇവൾ തത്തകൾ, അരയന്നങ്ങൾ മുതലായ പക്ഷികളുടെ കൊഞ്ചൽ കേട്ടും അവയെ കൊഞ്ചാൻ പഠിപ്പിച്ചും ലീലാവിലോലയായി, ലളിതമധുരയായിരിക്കുന്ന 4 വയസ്സുകാരി! നിത്യംക്രതുമതിയായ കല്യാണസ്വരൂപിണി!—ഈ ദേവിയെ അന്നുരാത്രി ഊഞ്ഞാലിൽ ആടുന്ന ലളിതാപരമേശ്വരീ രൂപത്തിൽ ഞാൻ ശൈശവത്തിൽ എന്നപോലെ, പൂത്ത ഇലഞ്ഞിക്കൊമ്പിൽ, നാലപ്പാട്ടെ പാമ്പിൻകാവിൽ ദർശിച്ചു!)

മറ്റു രാഗങ്ങൾക്കും ഇതുപോലെ രാഗധ്യാനമുണ്ട്. യേശുദാസിൽ നിന്നാണ് ഞാൻ ഇതു ഗ്രഹിച്ചത്. അദ്ദേഹം എനിക്കു റഫറൻസ് ആയി 'ഭരതകോശം' നിർദ്ദേശിച്ചു. അതിലെ രാഗധ്യാനശ്ലോകങ്ങൾ ഇവിടെ കൊടുത്തിരിക്കുന്നു.

(1) രാഗമൂർത്തി ധ്യാനാവശ്യകത എന്ത്?

ധ്യാനം വിനാ രാഗസമൂഹമേതം
ഗായന്തി രാഗേ നിപുണാജനായേ
സംഗീതശാസ്ത്രോക്തി ഫലാനി രാഗഃ
തേഭ്യ പ്രയഛന്തി കദാപിനൈവഃ

(2) എന്തുകൊണ്ട് മേളകർത്താരാഗങ്ങൾ (സമ്പൂർണ്ണരാഗങ്ങൾ) പാടണം?

ആയുർദ്ധർമ്മോയശഃ കീർത്തി
ബുദ്ധിസൌഖ്യധനാനി ച
രാജ്യാഭിവൃദ്ധിഃ സന്താനഃ
പൂർണ്ണരാഗേഷു ജായതേ.

പാടുന്നവർക്കും കേൾക്കുന്നവർക്കും ആയുസ്സും ധർമ്മവും യശസ്സും കീർത്തിയും ബുദ്ധിയും സൗഖ്യവും ധനവും സന്താനസൗഭാഗ്യവും മാത്രമല്ല രാജ്യത്തിനു മുഴുവൻ (അവർ ജീവിക്കുന്ന ഭൂമിക്ക്) അഭിവൃദ്ധിയുണ്ടാക്കാൻ സമ്പൂർണ്ണ രാഗങ്ങൾക്കേ കഴിയൂ.

(3) ഈ പുസ്തകത്തെ എങ്ങനെയൊക്കെ ഉപയോഗിക്കാം?

ഇതിൽ പറയുന്ന രാഗദേവതാധ്യാനങ്ങൾ ഗായകർ അതാത് രാഗം പാടും മുമ്പ് ഉപാസിക്കാനുള്ളവയാണ്. ശില്പികൾക്ക് ഈ രൂപങ്ങൾ കൊത്തിവയ്ക്കാം; ചിത്രകാരന്മാർക്ക് വരയ്ക്കാം; കലാഗ്രാമങ്ങളിലും ക്ഷേത്രങ്ങളിലും ഗുരുകുലങ്ങളിലും മ്യൂസിയങ്ങളിലും പ്രദർശിപ്പിക്കാം. ടൂറിസ്റ്റുകേന്ദ്രങ്ങളിൽ ഇവയുടെ പ്രദർശനത്തോടൊപ്പം അതാത് രാഗങ്ങളുടെ demonstration കൊടുക്കാം.

പാടാനറിയാത്തവർക്ക് (അറിയുന്നവർക്കും) അവനവന്റെ ദ്രേക്കാണ സ്വരൂപങ്ങൾ, അതോടനുബന്ധിച്ചു വരുന്ന രാഗദേവതാധ്യാന ശ്ലോകങ്ങൾ ഇവയുടെ ഉപാസന ചെയ്യാം. അതാതു രാഗങ്ങൾ ശേഖരിച്ച് കേൾക്കുക; ആയുരാരോഗ്യത്തിനും സമൃദ്ധിക്കും സഹായകമാവും.

(4) ദ്രേക്കാണ ദേവതാധ്യാനം 10° യാണെങ്കിൽ, രാഗദേവതാധ്യാനം 5° യാണ്; നക്ഷത്രാവധി 13°-20° ഉണ്ട്. അതിനാൽ ഈ മൂന്നിന്റെയും ചാർട്ട് ശ്രദ്ധിക്കുക; രോഗമുള്ളവർ അതാത് രോഗാനുസൃതമായ രാഗം കൂടി ചേർക്കുക.

(5) യോഗസമ്പ്രദായത്തിൽ മൂലാധാരാദിഷഡ്ചക്രങ്ങളെ ഇടത്തും വലത്തുമായി (ഇഡ/പിംഗള) 12 ദ്വാദശരാശി രൂപങ്ങളാക്കുകയാൽ, ഓരോ ചക്രത്തിനും ഇടത്ത് 6, വലത്ത് 6 എന്ന് 12 രാഗധ്യാന ദേവതകൾ വരുമെന്ന് പ്രത്യേകം ഓർക്കുക.

## ആദ്യമായി അപ്സര/ഗന്ധർവ്വ ധ്യാനശ്ലോകങ്ങൾ

(ഇത് ദേവജനവിദ്യയായ ഗന്ധ, വാദ്യ, നൃത്യ, നാടക, ശില്പ, യുക്ത്യാദികളിൽ പ്രാവീണ്യം നേടാൻ ആഗ്രഹിക്കുന്നവർക്കാണ്.)

(1)

രാജത് കൗസുംഭ മാലാഞ്ചിത ചികുരഭരഃ
 കുണ്ഡലാലംകൃതശ്ച.
ശ്രീമാനുത്തപ്തകാർത്തസ്വരരുചിരതനുർ-
 ഹേമവാസോ വസാനഃ
കസ്തൂരീ ഗന്ധ സാരദ്രുത സുഭഗ തനുർ-
 ഭക്തവാത്സല്യശാലീ
ഗന്ധർവ്വശ്ചിന്തിതാർത്ഥാൻ കലയതു നിതരാം
 പൂർണ്ണ പുണ്യൈക ലഭ്യഃ

(കുങ്കുമപ്പൂമാല ചൂടിയ മുടി, കുണ്ഡലം, തപിപ്പിച്ച സുവർണ്ണനിറമുള്ള മനോഹരശരീരം, സ്വർണ്ണസമാനമായ പീതാംബരം, കസ്തൂരിചന്ദനലേപ മണിഞ്ഞ സൗന്ദര്യരൂപം; ഭക്തവാത്സല്യശാലിത്വം—പൂർണ്ണപൂർവ്വ ജന്മ പുണ്യം ഒന്നിനാൽ മാത്രം ലഭിക്കുന്നവൻ, ചിന്തിച്ചതെല്ലാം സഫലമാക്കുന്നവൻ--ഇപ്രകാരമുള്ള ശ്രീമാൻ (ശ്രീയോടു ചേർന്ന) വൈഷ്ണവ ഗന്ധർവ്വനെ ഉപാസിക്കുന്നു.)

(2)

വന്ദേ ഗന്ധർവ്വരാജാനാം വീണാമാലാ വിരാജിതം
സുധർമ്മാധിഷ്ഠിതം നിത്യം ശുദ്ധചാമീകരപ്രഭം

(വീണ, മാല ഇവ ധരിച്ച്, സുധർമ്മ എന്ന സഭയിൽ പാടുന്ന ശുദ്ധ സുവർണ്ണപ്രഭയുള്ള ശൈവഗന്ധർവ്വരാജനെ വന്ദിക്കുന്നു.)

(3)

ദുകൂലവസനാഃ സർവ്വാഃ പീനോരു ജഘന സ്തനാഃ
നാനായുധ സമായുക്താഃ കിഞ്ചാത് പ്രഹസിതാനനാഃ
നാനാലങ്കാരസംയുക്താ ഭൂപീഠോപരി സംസ്ഥിതോഃ
ലോകാഭീഷ്ട പ്രദാ സ്സപ്തമാതരോപ്സര സസ്മരേദ്.

(പട്ടുവസ്ത്രം ധരിച്ചവരും, സൗന്ദര്യ സാമുദ്രികശാസ്ത്രപ്രകാരമുള്ള ശരീരവടിവുകളുള്ളവരും, താന്താങ്ങൾക്ക് അഭിരുചിയുള്ള നാനാവിധ (ഗാനവാദ്യ) ആയുധം ധരിച്ചവരും, അലങ്കാരമണിഞ്ഞവരും ഭൂപീഠത്തിൽ ഇരിക്കുന്നവരും നില്ക്കുന്നവരുമായി സർവ്വ പ്രപഞ്ചത്തിനും സർവ്വാഭീഷ്ടങ്ങളും നല്കുന്ന, മന്ദഹാസത്തോടുകൂടിയ മുഖമുള്ള സപ്തമാതൃക്കളായ അപ്സരസ്സുകളെ സ്മരിക്കുന്നു.

(4)

ഋഷയഃ പീതവർണ്ണാശ്ച നാനാവർണ്ണാംബരാന്വിതാഃ
വൃദ്ധാശ്ച ദ്വിഭുജാഃ ശാന്താ ജടാ മകുടമണ്ഡിതാഃ
ബിഭ്രാണാ ജ്ഞാനമുദ്രാം വൈ ദക്ഷിണേന സ്വപാണിനാ
വാമജാനുപരിന്യസ്ത വാമഹസ്ത സമന്വിതാഃ
ഭസ്മത്രിപുണ്ഡ്ര കോപേതാ യജ്ഞ സൂത്രസമന്വിതാഃ
നാനാ മുനിജനാ കീർണ്ണാ ധ്യേയാജ്ഞാന പ്രസിദ്ധയേ.

(മഞ്ഞനിറം, പലവർണ്ണവസ്ത്രം, രണ്ടു കയ്യ്, ശാന്തത, ജടാമകുടം, താടി വലംകയ്യിൽ ജ്ഞാനമുദ്ര, ഇടംകൈ ഇടത്തുകാൽ മുട്ടിൽ, ഭസ്മത്താൽ മൂന്നുവര, യജ്ഞസൂത്രം, ഉപദേശം കേൾക്കുന്ന മുനിമാരും ജനങ്ങളും ചുറ്റും—ഇങ്ങനെ ഗുരുരൂപത്തിൽ വൃദ്ധരായ സപ്തർഷിമാരെ ജ്ഞാനസിദ്ധിക്കായി ധ്യാനിക്കുന്നു.)

## വൃദ്ധപദത്തിന് ഭരതമുനി കൊടുത്ത അർത്ഥം

പൂർവ്വരാജ നയാഭിജ്ഞാ സർവ്വരാജ പ്രപൂജിതാഃ
പൂർവ്വരാജോപചാരജ്ഞാ സ്താവൃദ്ധാ ഇതിസംജ്ഞിതാ.

(മുമ്പുള്ളവരുടെ നയം, ധർമ്മം ഇവ അറിയുകയാൽ ആരെ എല്ലാവരും പൂജിക്കുന്നുവോ അവർ; തന്റെ പൂർവ്വികരെ ഉപചരിക്കാനും വരുംതലമുറയെ ഉപദേശിക്കാനും കെല്പുള്ള ജ്ഞാനവൃദ്ധർ.)

## ഭരതകോശത്തിൽനിന്ന് രാഗധ്യാനദേവതാ രൂപങ്ങൾ

(ഇതിൽ എല്ലാ രൂപവും ജയദേവകവി രാധാമാധവലീലയിൽ 19 രാഗങ്ങളിലൂടെ കൊണ്ടുവരുന്നുണ്ട്)

1. അസാവേരി

കുചാ ഭോഗാഹാരാം ഗലിതവസനാം സദ്വിലസനാം
ഭുജാദേശപ്രാഞ്ചത് കചഭരധരാം കന്ദുകധരാം

നമദ് ഗാത്രാ മേവ പ്രകടിത മുഖീം ഗൗരസുനഖീ-
മസാവേരീം ധ്യായേ മമ മനസി രക്താംബരയുതാം.

**2. ആനന്ദഭൈരവി**

കേകീ പിഞ്ഛധരം നാഗസ്വരഹസ്തം ജടാധരം
ആനന്ദ ഭൈരവം ധ്യായേ വില്വമൂല നിവാസിനം.

**3. ആഭീരികാ (ബിംപലാസ്)**

വാകങ്കണ വിഭൂഷിത ബാഹുവല്ലീ-
രുന്നിദ്ര ചമ്പക മനോഹര ഗാത്രയഷ്ടിഃ
ശ്രീഖണ്ഡ ശൈല ശിഖരേ ഗജമൗക്തികൗഘൈഃ
ആഭീരികാ വിദധതി സ്രജമിന്ദു ശുഭ്രാം.

**4. ആസാവരി (അസാവേരി)—(മുഖാരി)**

(ശ്രീരാഗ ഭാര്യ)
ശ്രീഖണ്ഡ ശൈലശിഖരേ ശിഖിപിഞ്ഛവസ്ത്രാ
മാതംഗ മൗക്തിക മനോഹരഹാരവല്ലി
ആകൃഷ്യ ചന്ദനതരോരുരഗം വഹന്തി
ആസാവരീവലയ മുത്പലനീലകാന്തി.

**5. ആഹിരി**

കുസുമശയനേ ശായന വീണാ രസോല്ലസിതാനനാം
സ്ഫടിക ചഷകേ മധ്വാധാരാം നിമീലിത ലോചനാം
വരയുവതി ഹസ്താഗ്രാഞ്ചബ്ദ ചാലനഭാസിതാം
മമ ഹൃദിസദാ ധ്യായേ സൗഭാഗ്യരൂപധനാ ആഹരീം.
(ധനാഹരീം എന്നു ചേർത്ത് പാടരുത് ഫലം മാറും.)

**6. ഉഷാണി (ഹുസൈനി)**

കഷായ വസ്ത്രധാരിണീം വിഷാണനാദ ലോലുപാം
ചഷപ്രപൂരണാസവപ്രയുക്ത ഹസ്തപങ്കജാം
ത്ധഷാങ്കവൈരി പൂജനാം വൃഷാഭിനന്ദവൈഭവാം
ഉഷാണികാം വിചിന്തയാമി ഘോഷിണീം സുഭാഷിണീം.

**7. കുകുഭ**

സുപോഷിതാംഗീരസമണ്ഡിതാംഗീ
ചിത്രാനനാ ചമ്പക ദാമയുക്താ
കടാക്ഷിണീസ്യാത് പരഭാവചിത്രാ
ദാനേനയുക്താ കുകുഭാ മനോജ്ഞാ.
(മാളവ കൈശികീ ഭാര്യ)

8. കന്നഡഗൗള (കാനഡഗൗല-നാമാന്തരം)
വാമഹസ്ത തല ഭാജികപോലാം
ചിന്തയാ പരിഗുംഭിത ശീലാം
ദൂതികാം പ്രതി വിലാപന ശീലാം
ഭാവയാമി ഹൃദി കന്നഡഗൗലാം.

9. കം ഭാവതി

a) കംഭാവതീസ്യാത് സുഖദാ രസജ്ഞാ
സൗന്ദര്യലാവണ്യ വിഭൂഷിതാംഗീ
ഗാനപ്രിയാ കോകില തുല്യനാദാ
പ്രിയംവദാ കൗശികരാഗിണീയം.

b) വാസോവസാനാ ശരദിന്ദു ശുഭ്രം
വിരിഞ്ചദേവീ പരികീർത്തനീയാ
കുന്ദാവനിത്യാ ചതുരാനനസ്യ
കംബാവതീ ലബ്ധ സമൃദ്ധസേയാ.

10. കർണ്ണാട രാഗധ്യാനം

a) കൃപാണപാണി സ്തുരഗാധി രൂഢോ
മയൂര കണ്ഠോപമ കണ്ഠകാന്തിഃ
സ്പുരത് സിതോഷ്ണീഷധരഃ പ്രയാതി
കർണ്ണാടരാഗോ ഹരിണാൻ വഹന്തും.

b) രാജീവനേത്രഃ പൃഥുലാതപത്രഃ
പത്മം വഹൻ ദക്ഷിണഹസ്തകേന
സ്തുത്യോന്യപഃ കിന്നര ചാരണാദ്യൈഃ
കർണ്ണാട രാഗഃ കരവാളപാണി.

11. കർപ്പാടി
ശീർണ്ണാളകാലിം സ്മിത മഞ്ജുചേലാം
കർണ്ണാഗ്രതാടങ്ക യുതാം കൃശാഗീം
സുവർണ്ണ വർണ്ണാഞ്ചിത പർണ്ണഹസ്താം
കർണ്ണാടികാം മേമനസാസ്മരാമി

12. കല്യാണരാഗം
കരേകൃപാണം തിലകം ലലാടേ
ധത്തേപ്രതിഷ്ഠസ്സമരേ പ്രചണ്ഡഃ
ആരക്തവർണ്ണ സ്തപനീയഭൂഷഃ
കല്യാണ രാഗോ മുനിനാ പ്രദിഷ്ഠഃ

13 കല്യാണി
ക്വണാദ് വീണാഹസ്താം കനക കുസുമാവൃതഗളാം
ഹരിദ്രാമുദ്രാംഗാനന രുചിരജലജാം ധൃതവരാം
ശുകീ ശാരീ ഹംസീമുഖ മുഖരസന്തോഷിതഗലാം
സുകല്യാണാം ധ്യായേ മമമനസി നിത്യം ക്രതുമതിം.

14. കല്യാണനാട്ട
കൃപാണ പാണിർഗ്ഗജ ദന്തപത്ര
സുവീര വേഷഃ സമരേ പ്രവിഷ്ടഃ
പ്രചണ്ഡമൂർത്തിഃ കിലരക്തവർണ്ണഃ
കല്യാണനാടഃ കഥിതോമുനീന്ദ്രൈഃ

15. കാനഡ
കടിതട കചബന്ധാം കാളിമാംഗീം കുരംഗീം
വദന നിഹിതഹസ്താം ചാരുഭൂഷാവിശേഷാം
വട വിടപീസമീപാവാസ ലോലാം സലീലാം
മദനരണപരോഢാം കാനഡാം ചിന്തയാമി.

16. കാപി
ഹേലായാ നിജനായകാങ്കനിവാസിനീം സുവിലാസിനീം
ഗൗരവർണ്ണ വിഭസിതാം ബഹുഭൂഷിതാം ശുകതോഷിതാം
നീലവസ്ത്രധരാം സുധാമയമന്ദിരാം വിജിതേന്ദിരാം
സംസ്മരാമി ഹൃദയാംബുജേ മമ കാപികാം സ്മരദീപികാം.

17. കാമോദ (കാമോദി)—(ഹരികാംബോജി)

a) പീതാംബരാഃ ഫുല്ല സരോജ നേത്രാ
നിതംബിനീ മണ്ഡല മദ്ധ്യവർത്തി
യുവാ മനോജ്ഞഃ സ്മിതഭാസുരാസ്യഃ
കാമോദരാഗോ നിതരാം വിഭാതി.

b) അക്ഷമാലാം കരേധൃത്വാ ജപൻ ജഹ്നു സുതാതീരേ
കാമോദ പരികീർത്തിതഃ

c) ഭർത്രീ സമം പാഥസിഹേമവർണ്ണാ
പയോ വിഹാരേണ സരോരുഹാണി
വിചിന്വതീ സൗരഭമോദധാനാ
കാമോദരാംഗീ കഥിതാ വിദഗ്ദ്ധൈഃ

d) പീതാംബരാ കാകലി നാദിനീയം
സുകേശപാശാ വിപിനേ രുദന്തി
വിലോകയന്തി ഭയമുദ്വഹന്തി
കാമോദികാ നാഥ മനുസ്മരന്തി.

e) പീതം വസാനാ വസനം സുകേശീ
വനേരുദന്തീ പികനാദദീനാ
വിലോകയന്തീ വിദിശോ ƒതിഭീതാ
കാമോദികാ കാന്തമനുസ്മരന്തി.

18. കാംബോജി
കരതലധൃത വാമഖണ്ഡഭാഗാം
ചരണതലേന ഭുവം സദാ ലിഖന്തീം
അവിരള സവിലാസ ഗാനലോലാം
മനസിധ്യായാമി സന്തതം കാംബോജീം.

19. കുരംഗനാട്ട
ഭല്ലായുധ തിരോധാന ധാരിണം പാദചാരിണം
കുരംഗനാട രാഗാഖ്യം ഭജാമിഹൃദി സന്തതം.

20. കുരഞ്ജി (കൗശിക/കൗശികേയ)
ഗൗരാംഗിം ചന്ദ്രവദനാം സഖിം പ്രതിസുഭാഷിണീം
ചലദായതനേത്രാം താം കുരഞ്ജീം സംസ്മരാമ്യഹം

21. കേദാരഗൗള
സഖീപദാഗ്രേ സ്വപദാഗ്രയോജിനീ
തഥാ കരാഗ്രാണി വിപര്യയാണി.
ഈഷത്തിരശ്ചീന കൃതാംഗ രേഖാം
കേദാരഗൗലാം മനസാസ്മരാമി.

22. കേദാരം
ഗംഗാധരഃ സുന്ദരചന്ദ്രമൗലിഃ
ഭുജംഗമോദ് ഭാസുരയജ്ഞസൂത്രഃ
ധ്യാനേ നിവിഷ്ടോ ധൃതയോഗപീഠഃ
കേദാരരാഗോ ജടിലോവിഭാതി.

23. കേദാരിക
ജയം ദധാനാ സിത ചന്ദ്രമൗലി
നാഗോത്തരീയാധൃതയോഗപട്ടാ
ഗംഗാധരധ്യാനനിമഗ്നചിത്താ
കേദാരികാ ദീപകരാഗിണീയം.

24. കേദാരി
ശിവാലയ പുരോഭാഗ വാസിനീം രുചിരാംബരാം
ശുകപുസ്തക പാണിംതാം ധ്യായേ കേദാരികാംസദാ.

**25. ഗാന്ധാരം**

a) ജടാം ദധാനഃ കൃതഭൂതിഭൂഷഃ
കഷായ വാസാ തനുദേഹയഷ്ടി
സയോഗപട്ടഃ കൃതനേത്ര മുദ്രോ
ഗാന്ധാരരാഗ കഥിത സ്തപസ്ത്രി.

b) ശിവാലയ സമീപസ്ഥാം
വീണാവാദ കരദ്വയീം
സ്വർണ്ണ മാണിക്യ മകുടാം
ധ്യായേ ഗാന്ധാരികാം സദാ

**26. ഗുണകരി**

ശോകാഭിഭൂത നയനാരുണദീനദൃഷ്ടിർ-
നമ്രാനനാധരണിധൂസര ഗാത്രയഷ്ടിഃ
ആമുക്ത ചാരുകബരീപ്രിയദൂരവർത്തിഃ
ന്യുക്താതദാ ഗുണകരീ കരുണേ കൃശാംഗി.
(മാളവ കൗശിക ഭാര്യ)

**27. ഗുണ്ഡക്രി**

രതോത്സുകാ കാന്ത പഥപ്രതീക്ഷാ-
മാപാദയന്തി മൃദുപുഷ്പതല്പേ
ഇതസ്തതഃ പ്രേരിത ദൃഷ്ടിരാർത്താ
ശ്യാമാംഗികാ ഗുണ്ഡ കരീപ്രദിഷ്ടാ.

**28. ഗുണ്ഡക്രിയ**

ശ്രീചന്ദനോദ്യാന വിലാസഭാസുരാം
പീതാംബരാലംകൃതസന്നിതംബിനീം
വീണാപ്രവാളാഞ്ചിത വാമഭാഗാം
ഗുണ്ഡക്രിയാം താം മനസാസ്മരാമി.

**29. ഗുമ്മകാംബോജി**

അസ്യ കൂർമ്മകാംബോജി രാഗധ്യാനം.
കൂർമ്മാസനാം മന്മഥ വൃക്ഷമൂല
നിവാസിനീം ഹംസമുഖാഗ്രഹസ്താം
കാഷായ ചേലാം സ്ഫടികാക്ഷമാലാം
ശ്രീ കൂർമ്മകാംബോജി മഹം ഭജാമി.

**30. ഗൂർജ്ജരി**

മഹാരാഷ്ട്രത്തിൽ മാത്രം നടപ്പുള്ളത്, മഹാരാഷ്ട്രത്തിലും സൗരാഷ്ട്രത്തിലുമുള്ളത്, ദാക്ഷിണാത്യരുടേത്, എല്ലാവർക്കുമുള്ള സമ്പൂർണ്ണ ദ്രാവിഞ്ചി എന്ന് 4 തരം ഗുർജ്ജരികളുണ്ട്.

ഗുർജ്ജരി ചതുഷ്ക ലക്ഷണം

(1) മഹാരാഷ്ട്രീ: അപഞ്ചമം, താഡിതസ്വര, ഋഷഭാംശന്യാസയുക്ത, മന്ദ്രമായി പടുന്നു.

(2) മഹാരാഷ്ട്രി, സൗരാഷ്ട്രി: പരിപൂർണ്ണരാഗം ഋഷഭകമ്പനം.

(3) ദാക്ഷിണാത്യം മദ്ധ്യസ്ഫുരണം, സമ്പൂർണ്ണ, താഡിതസ്വര, ഋഷഭാംശഗ്രഹന്യാസം (രണ്ടിന്റെയും ചേർച്ച).

(4) സമ്പൂർണ്ണ ദ്രാവിഞ്ചി ഹർഷദായിനി. താരത്തിലും മന്ദ്രത്തിലും ഋഷഭസ്ഫുരണം.

രാഗധ്യാനം:

a) ഇന്ദീവര ശ്യാമതനുസ്സുകേശീ
പാടീര പത്രാവലിചാരുതല്പാ.
ശ്രുതിസ്വര വ്യൂഹവിഭാഗരമ്യാ
തന്ത്രീമുഖാന്മഞ്ജുളഗുർജ്ജരീയം.

b) ശ്വേത കവചാവൃതാംഗീം കന്ദുക ഹസ്താം
സഖീജനേനഖേലന്തിം
ശംബരഢിംബക ലോലാം മാനസദേശേച
ഗുർജ്ജരീം ഹി ഭജേ.

31. ഗോപികാംബോജി

ദധിഘട വിനിഹിതഹസ്താം
നവനീതാകർഷണ പ്രശസ്താന്യകരാം
ബാലക ലാലന ലോലാം
മനസി ധ്യായാമി ഗോപികാംബോജി.

32. ഗൗഢീരാഗം

a) ശുചിഹരി ചന്ദന പങ്കേരുഹസഹിതം
മാന്മഥം പുരസ്കൃത്യ
ഗൗരതനുർ ബഹുർവിധാനാ
ഗൗഢീപരിപൂജയേത്

b) മധൂക വന വാസിനീം ശുകസമൂഹമാലാപിനീം
ജപാരുണ സമാംബരാം യുവതി പൂജിതാംഘ്രിദ്വയാം
മരാളപതി വാഹനാം വിധുസുധാപ്രഭാംഗീം മുദാ
ഭജാമി മധുപാത്രികാം മനസിമേസദാഗൗഢികാം.

c) രസാല നവ്യാങ്കുരകർണ്ണ പൂരാ കാദംബിനീ ശ്യാമള മഞ്ജുദേഹാ
പീയൂഷ നിഷ്യന്ദി മൃദുസ്വനാഢ്യാ ഗൗഢീ നിയുക്താധിക കൗതുകേന.

**33. ഗൗരി**

നിവേശയന്തീ ശ്രവണാവതംസ-
മാമ്രാങ്കുരം കോകില നാദരമ്യം
ശ്യാമാ മധുസ്യന്ദിത സൂക്ഷ്മനാദാ
ഗൗരീയമുക്താ കില കോഹലേന.
(മാളവകൗശിക ഭാര്യാ)

**34. ഗൗലീപന്തു**

സുസ്തനീ സഹിത കേലികാരതാം
മസ്തകോപരിവിലാസ ദർശിനീം
ഹസ്ത കീലിത സുവർണ്ണ കന്തുകാം
സംസ്മരാമി ഹൃദി ഗൗലപന്തുകാം.

**35. ഗൗളീ (ലീ)-ഗൗരീ**

ശുകപഞ്ജരാഗ്ര ഹസ്താം വികടാസന സംസ്ഥിതാം
സുവർണ്ണാംഗിം മകുടാലംകൃത ശിരസം
പ്രകടിത പുരുഷാം ച ഗൗലികാം ധ്യായേ.

ഗൗഡ ചതുഷ്ടയ ലക്ഷണം

a) സന്യാസാംശഗ്രഹോഗൗഡഃ കർണ്ണാട പദലാഞ്ഛിതഃ
ഗാനം സ്യാദ്വീര ശൃംഗാര സ്വസ്ഥാനേ താഡിതസ്വരഃ

b) ഷഡ്ജാംശന്യാസ സംയുക്തോ ദേശാ വാലോരിപോജ്ഝിതഃ
ഗേയോ വീര രസേവിദ്ഭി ഷഡ്ജേനാന്ദോലിതാംബരഃ

c) ഏഷത് പ്രസിദ്ധിമഗമത് പൂർവ്വായോ ഗൗഡഇത്യപി
നിഗ്രഹാം ശോ രിപ ത്യക്തോ ഗോബഹു മന്ദ്രതാഡിത:

d) തുരുഷ്ക്ക ഗൗഡീ വീരേസ്യാത്മാലവീയഃ സ്മൃതോജനൈഃ
ദ്രാവിഡോ നിഗ്രഹം ശബ്ദസ്ഫുരിതൗ ഷഡ്ജപഞ്ചമൗഃ

**36. ഘണ്ടാരവ**

കരേദധാനഃ കില ശംഖമേകം
വാമേച ഘണ്ഡാം കലനാദരമ്യാം
ധൗതാംബരശ്ചാരുകടീപ്രദേശേ
ഘണ്ടാരവോ ƒയം ഹരിഭക്തിമുഖ്യഃ

**37. ഘണ്ടാരവി**

ലംബോളകാം ദീർഘ കചാം ശുഭാംഗീം
വ്യസ്തസ്ത്ര പാദാബ്ജ യുഗപ്രദർശിനീം
സഖീയുഗേന പ്രതിഭാഷയന്തി
ധ്യായാമി ഘണ്ടാരവികാം മനോഹരാം.

**38. ചഞ്ചുമല്ലാരി**

അഹിഭുക് പത്രിക വസനാം
സുമമൂലാഞ്ചര പ്രകാശധർമ്മിലാം
ഗുഞ്ജാ പുഞ്ജ സുഭൂഷാം
മനസിധ്യായാമി ചഞ്ചുമല്ലാരീം.
(ചഞ്ചു, ചൻസു എന്നീ പദങ്ങൾ കിരാതി, ത്വരിത എന്നർത്ഥമുള്ളവ
മല്ലാരി—കൃഷ്ണൻ.)

**39. ചൻസു കാംബോജി**

ധനുർശര വിഭാസിത പ്രകടപാർശ്വഭാഗാം സദാ
സുവർണ്ണ പുടികാസ്ഥിതോല്ലാസിത മൂർദ്ധ്നികാം ശ്യാമളാം
സതിം ചചരമസ്ഥലേ ശിശുനിബദ്ധചേലാഞ്ചലാം
സ്മരാമി കരപാത്രികാം മനസി ചൻസു കാമോദികാം.

**40. ചിത്രവേല**

ശയ്യാസ്ഥിതായാ ഘലനനായികായ
സമീപതാംബൂല കരണ്ഡവാഹിനീം
തസ്യാഃ പദാഗ്രസ്ഥിതവാമഹസ്താം
ഭജാമി നിത്യം വരചിത്ര വേലാം.

**41. ചൈത്തി**

ശ്രുതികൃതരസാലവല്ലരീരരുണാംബരഗൗരതനുരഭീഷ്ടവനാ
പികരവഗല ചിത്താചിത്തഹരാ കീർത്തിതാ ചൈത്തി.

**42. ഛായാ**

സൂര്യപ്രിയാ സൂര്യമയൂഖദൂനാ
ആഹ്ലാദയന്തി പഥികാൻ സ്വകാന്ത്യ
കരേദധാനാ രണപത്മമാലാം
ഛായാ ഗൃഹിഷ്വേഹ മനോജ്ഞ രൂപാ.
(സ്ഥാനേ ഗീയതേഃ ഛായൈവ സൗരീത്യുച്യതേ ഇയം ഷാഡവാ.)

**43. താര**

അംഗഹാരാൻ ശിക്ഷയന്തി
കുമാരാൻ നൃത്യ മന്ദിരേ
ആരാമാരംഗനാകാരാ
നാഢ്യാ ടോപ വിദാംബരാ.

**44. തോഡീപുന്നാഗ**

സതീകണ്ഠ ദേശസ്ഥ സവ്യപ്രകീഷ്ഠം
ദ്വിതീയേ ചഹസ്തേ തദീയോരുയുഗ്മം

സദാ നാഗബന്ധ പ്രശസ്താകപീഠം
ഭജേ സന്തതം തോഡി പുന്നാഗരാഗം.

**45. തോഡി**

a) തുഷാര കന്ദോജ്ജ്വല ദേഹയഷ്ടിഃ
കാശ്മീര കർപ്പൂര വിലിപ്ത ദേഹാ
വിനോദയന്തീ ഹരിണം വനാന്തേ
വീണാധരാ രാജതി തോഡികേയം.
(മാലവകൈശികഭാര്യ)

b) മൃണാളകുന്ദേന്ദു സമാനഗാത്രീ
വിലിപ്ത ദേഹാ ഹരിചന്ദനേന
വിനോദയന്തീ വിപിനേകുരംഗം
തോഡീ വിപഞ്ചിം ദധതീകരാഭ്യാം.

c) കാദംബരീ രസവീപൂരിത കാച പാത്രാം
വിന്യസ്ത വാമകര ശോഭിത ചാരുവക്ത്രാം
സവ്യേന നായകപടാഗ്രദശാം വഹന്തിം
തോഡീം സദാ മനസിമേപരിചിന്തയാമി.

**46. ത്രാവണികാ**

കദലീമൂലാസീനാ പീന കുചാധീനനായകാ തന്വീ
കനകനിഭാ ശുഭഹാരാ ത്രാവണികാ വർണ്ണ്യവേണികാ.

**47. ത്രിവണ (ത്രവണ)**

ചാരുരംഭാ തരോർമൂലേ നിഷണ്ണാ കനകപ്രഭാ
നതാംഗീ ഹാരലലിതാ കാന്തേന ത്രിവണാമതാ.

**48. ദീപകരാഗം**

ബാലാരതാർത്ഥം പ്രവിലീനദീപേ
ഗ്രഹേ *f*ന്ധകാരേ സുഭഗഃപ്രവൃത്തഃ
തസ്യാഃ ശിരോ ഭൂഷണ രത്നദീപാത്
ലജ്ജാം പ്രകുർവ്വൻ കൃതവാൻ പ്രദീപം.

**49. ദേവകിരി**

കാദംബിനീ ശ്യാമതനുർ സുവൃത്താ
തുംഗസ്തനീ സുന്ദരഹാരവല്ലീ
ചിത്രാംബരാ മത്ത ചകോരനേത്രാ
മദാലസാ ദേവകിരീപ്രദിഷ്ടാ.

**50. ദേവക്രിയ**

പത്മാസനേ സംസ്ഥിത സുന്ദരാംഗീം
പത്മാനനാം പുഷ്പിത ഗുഞ്ജഹാരാം
പത്യുർസ്സദാധ്യായതി സന്നിധാനേ
ദേവക്രിയാം താം മനസാസ്മരാമി.

**51. ദേവകി**

ഭ്രമന്തി നന്ദനേ ശ്യാമാ പുഷ്പപ്രചയതല്പരാ
ഖ്യാതാ ദേവകിരിഹ്യേഷാ കരാർപ്പിത സഖീകരാ.

**52. ദേവഗാന്ധാര**

ഗന്ധർവ്വ വിദ്യാധര കിന്നരാണാം
നിതംബിനീഭിഃ പരിവേഷ്ടിതോ ƒസൗ
നൃത്യോത്സവേ പ്രീതിമുപൈതിദേവ-
ഗാന്ധാര രാഗോ നിതരാം പ്രസിദ്ധഃ

**53. ദേവഗാന്ധാരി**

a) തപസ്വിനീ ധ്യാന ശിലാദേവർഷീഗണസേഷിതാ
പത്മാസനസ്ഥാ ഗർവ്വാംഗീ ദേവഗാന്ധാരികാമതാ.

b) ലതാന്ത മൃദുനാഭികാഗുരു സുഗന്ധപാത്രാഞ്ചിതാം
മൃദംഗകരവാദന പ്രകടവേണു നാദോജ്ജ്വലാം
ജലാശയ സമീപഗാം സുരുചിരാം മനോഹാരിണീം
സ്മരാമി ഹരിസന്നിധൗ മനസി ദേവ ഗാന്ധാരികാം.

**54. ദേശകാരി**

a) ഉത്തരീയാഞ്ചല ന്യസ്ത മസ്തപ്രഭാവാം
ശടികാ പേടികാ വീടികാഞ്ചത്കരാം
സന്നിധൗ ബാലികാ ഖേലനാ ലോലുപാം
ചിന്തയേ ശ്യാമളാം ദേശകാരീം സദാ.

b) ഭർത്രീസമം കേലിസുഖം ദധാനാ
സർവ്വാംഗപൂർണ്ണാ കമലായതാക്ഷീ
പീനസ്തനീ രുഗ്മതനുഃ സുപൂർണ്ണാ
ചന്ദ്രാനനാ സൈവഹി ദേശകാരി (മേഘരാഗരാഗിണി)

**55. ദേശാക്ഷി (ശൂലിനി)**

a) ജാതീമാലാഞ്ചദ്വദമ്മില്ലാം മന്ദാരാബ്ജ ഭ്രാജദ്വസ്താം
ബാലാജാലാ ലോലാലീലാം നീരാം ധ്യായേശ്രീദേശാക്ഷീം

b) സമ്പൂർണ്ണ ശീതാംശു മനോജ്ഞ വക്ത്രാ
പ്രഫുല്ല രാജീവവിലോല നേത്രാ
പ്രാപ്ത പ്രസന്നാ സവിലാസബാഹുർ
ദേശാക്ഷികേയം ഗദിതാമുനീന്ദ്രൈഃ

**56. ദേശാഖ്യ**

a) വീരേരസേ വ്യഞ്ജിതരോമഹർഷ
നിരോധ സംബന്ധ വിലാസബാഹുഃ
പ്രാംശു പ്രചണ്ഡാഖില ചന്ദ്രരാഗാ
ദേശാഖ്യനാമ്നി കഥിതാമുനീന്ദ്രൈഃ (ഹിന്ദോളഭാര്യ)

b) ആസ്ഫോടനാവിഷ്കൃത രോമഹർഷൗ
നിയുദ്ധസന്നദ്ധവിശാലബാഹുഃ
പ്രാംശുപ്രചണ്ഡ ദ്യുതിഹൈമ ഗൗരൗ
ദേശാഖ്യരാഗഃ സ ഹി മല്ലരാജഃ

**57. ദേശി**

a) ഗജപതിഗതിരേന്ദീലോചനേന്ദീവരാംഗാ
പൃഥുലതരനിതംബാ ലംബവേണീ ഭുജംഗാ
തനുതര തനുവല്ലീ പീതകൗസുംഭവാസാ
ഇയമുദയതിദേശീ വാണിനീ ചാരുഹാസാ.

b) രുചിരാഗാര നിവാസാം സുമമാലാഞ്ജത് കരാംസുമൗരാംഗീം
രുചിരാംബരാവൃതാം താം ദേശീം ധ്യായാമി യുവതികര സംഗീം

c) നിദ്രാലസം സാ കപടേനകാന്തം
വിബോധയന്തി സുരതോത്സുകേവ
ഗൗരീ മനോജ്ഞാ ശുകപുഛവസ്ത്രാ
ഖ്യാതാ ച ദേശീരസപൂർണ്ണ ചിത്താ. (ദീപക രാഗിണി)

**58. ധനശ്രീ**

a) ദൂർവ്വാദല ശ്യാമതനൂർ മനോജ്ഞാ
കാന്തം ലിഖന്തി വിരഹേണദൂനാ
ശോഭേ കപോലേ ദധതീ ദൃഗംബു-
നിഷ്പാദനിർഘാത കുചാധനശ്രീ. (ശ്രീരാഗഭാര്യ)
(അസ്യധന്യാശ്രീഃ ധന്യാസി, ധനാശി, ധനാസി ഇത്യാദി നാമാ നിസന്തി.)

ധന്യാസി

b) ധാത്രീ വരാർ ഹാഞ്ചിത ചാരുമണ്ഡപേ
ഘടായി രൂഢാം ചരണായി നാഥാം
വീണാ കുചാഗ്രസ്ത സുനീലദേഹാം
ധന്യാസികാം മേ മനസാ സ്മരാമി.

c) നീലോല്പല ശ്യാമളമൂർത്തിരേഷാം
പ്രിയം ലിഖന്തീ വിരഹേണയുക്താ
ശ്രീഖണ്ഡ ചർച്ചാ വിലസത് കുചാസ്യാ-
ധ്യന്ന്യാസികാ ഭാതി മനോജ്ഞ വേഷാ.

59. നടമല്ലാരി
നടമല്ലാരിരനിലോ നൃത്യകുതുകേന നർത്തയത് ശിഖിനഃ
കലിത കദംബോ ലലിതോമിലിതാലിഃ സൗരഭാംത്കലിതഃ

60. നടനാരായണ

a) നവ്യാംബുദ ശ്യാമതനൂർ മനോജ്ഞഃ
പ്രഫുല്ല പങ്കേരുഹലോചനശ്രീഃ
ചതുർഭുജഃ ശംഖഗദാരിപത്മൈഃ
നാരായണോ ſസൗ നിതരാം വിഭാതി-

b) ശ്രീ കേസരീസ്യാത് പുരുഷോ നവീനഃ
സംഗീതശാലേ ഭ്രമിമാദധാനഃ
ഗായൻ സ താലം സലയം മനോജ്ഞഃ
സ്യാന്നാട്ടനാരായണ ഏഷരാഗ.
(അയം സംപൂർണ്ണഃ)

61. നട്ടാ (നാട്ട)

a) വിദേശസ്ഥസ്യകാന്തസ്യവൃത്താന്തമതിവിഹ്വലാ
നട്ടാരഹിത വേഷൗധാപൃശ്ചന്തികാരമദരാത്
ഇയം സംപൂർണ്ണ- നാടീത്യുച്യതേ.

b) അയം നട, നർത്ത, നാട, നാട്ടനാമമിവ്യവഹ്രീയതേ-
തുരംഗമാരൂഢ വിശാലബാഹൂർ
വിശുദ്ധചാമീകരചാരുവർണ്ണഃ
രണേ പ്രതാപീരുധിരാർദ്ര ദേഹോ
വിരാജതേ ശുദ്ധനടാഖ്യരാഗഃ

c) ധനാശ്വരോഹിണം കൃപാണ ഖേടധാരിണം
ധനുശ്ശരാഗ്രഹസ്തമദ്ഭുത പ്രതാപമുഗ്രശേഖരം
യുധിപ്രചാരിണം കബന്ധസംവൃത്തം ദയാപരം
സദാഭജാമി നാടരാഗ ചന്ദ്രമൗലിശേഖരം

62. നന്ദികാംബോജി
ഖട്വാധിഷ്ഠിത നായകസ്യപുരതോ
ദൂരസ്ഥിതാം ലജ്ജയാ
ദീപസ്തംഭനിവാസഭൂനിവസിതാ-
മീഷത്തദാലോകിനീം

നീലാംഗീ ഭയസംയുതാ സുവസനാം
ലീലാ നവോഢാംസദാ
ധ്യായേ കാന്തികരാപകർഷണവതീം
ശ്രീനന്ദി കാംബോജി കാം

63. നാഗവരാളി
വീണാ നാഗസ്വരോദ് ഹാസഹസ്താം
കവചധാരിണീം
കിരീടരാജിതാം നീലാം ധ്യായേ
നാഗവരാളികാം.

64. നാടകുരഞ്ജി
നായകോഷ്ഠഗതവാമകരാഗ്രാം
തസ്യഹസ്തയുതനീലകചാഗ്രാം
ദക്ഷിണേന ചകരേണചപേടാം
ചിന്തയാമി ഖലു നാടകുരഞ്ജീം

65. നാദരാമക്രിയ
നീലവർണ്ണാം ശ്വേതവസ്ത്രധരാംമകുടഭൂഷിനാം
വേണുർ വീണാകരാം ധ്യായേനാദരാമക്രിയാം സദാ.

66. നാരായണഗൗല
പ്രാവൃഢ്കാലപയോദ ചാരുരുചിരാം
ശ്വേതാംബരാലംകൃതാം
ജ്യോത്സനാ തുല്യ സിതാംഗകാന്തിവിലസത്
കാന്തായുതാം കൗശികാം
രത്നവ്യാപിത കീരപഞ്ജരകരാന്തർ-
ബ്ബലികാന്യൂനവാക്
ക്ഷിപ്താം മേ മനസാ സ്മരാമി സതതാം
നാരായണീഗൗലികാം.

67. നാരായണി
ശ്രീ സ്വാമി പാദാർച്ചന സവ്യഹസ്താം
സൗവർണ്ണകുംഭാർച്ചിത വാമഹസ്താം
ആളീജനൈർ ദത്ത മഹോപചാരാം
നാരായണീം മേമനസാസ്മരാമി-

68. നീലാംബരി
കദംബതരുമൂലകാം പുരുഷരത്ന ഗോഷ്ഠീരതാം
കചാഗ്ര കരഭാസിതാം വില്ലുലിതാലകാംസുസ്തനീം
ദ്വിതീയകരസംസ്ഥിതാം വിചികലേ ശിരോജസ്ഥലേ
മദാധിക സുചേഷ്ടിതാം ഹൃദിഭജാമിനീലാംബരിം

69. പഞ്ചമരാഗധ്യാനം

a) രത്നാംബരോ രക്തവിശാല നേത്രഃ
ശൃംഗാര യുക്ത സ്തരുണോ മനസ്മിഃ
പ്രഭാത കാലേ വിജയീ ചനിത്യം
സദാപ്രിയഃ കോകില മഞ്ജുഭാഷി.

b) രത്നാംബുജാ ക്ഷാരുണ ചാരുചീരഃ
യുവാ സുവേഷോ രതിരംഗ യുക്തഃ
പ്രത്യുഷകാലേ വിജയീനിതാന്തം
സ പഞ്ചമാഖ്യഃ കലകണ്ഠ ഭാഷി.

70 പഞ്ചമി

വാണീനകേവല മഹാരി യഥാവിജിത്യ
പ്രീതിപദാ പികകുലാത്സചവർണ്ണഭേദഃ
ദേവേന്ദ്ര ശേഖരിത പാദസരോദരേണും
താം പഞ്ചമശ്രുതി മയീ മനിശം നമാമി

71. പന്തു

അഭിനവ ജലദാഭ ശ്യാമലാം കോമലാംഗീം
കരഗത ശുക ബാലാം കാന്തസാന്നിധ്യലീലാം
ശുചി വിമല ദുകൂലാം ചാരുസൗവർണ്ണകൈലാം
മധുചഷക സമീപാം പന്തുകാം ചിന്തയാമി.

72. പന്തുവരാളി

ഗണ്ഡമണ്ഡിത സുകുന്തള ജാലാം
ദണ്ഡകേലിവര കുണ്ഡല ലോലാം
പാടലാഹിതസഖീസഹലീലാം
നാടികാം ഭജതിപന്തുവരാളി

73 പരജ (പരജ്ജു)

പരജ ഇക്ഷ്ഠ ധനുർദ്ധാരീ ഹാരീ
ഗൗരസ്തനൂ സ്തനൂ ദീർഘ മിഥ
ആഹതതാലവധൂ ശാലീ-
സ്താവനേന ശാലീനഃ

74. പഹാഡി

വീഗോപഗായത്പതി സുന്ദരാംഗി
രക്താംബരാ വഞ്ജുളവൃക്ഷമൂലേ
ശ്രീചന്ദ്രനാർദ്രൗസ്ഥിതികാരിണീസാ
ശ്രീരാഗ കാന്താ വിദിതാ പഹാഡി.

75. പാടി (പാഡി)
ചികുര വിജിത മത്താലിം
കാന്തിപരാഭൂത പ്രാവൃഢധരപാലിം
ശുദ്ധസ്വരാലിം ഹൃദിപാലിം
ധ്യായാമി മൂർത്തിം അസവർണ്ണകാലിം.

76. പാലി
(അസ്യ പാടീതി നാമാന്തരം വർത്തതേ.)
പാലീ ലലാടോദിത ചന്ദ്രരേഖാ
പ്രഫുല്ല രാജീവ സമത്രിണേത്രാ
ഭാഗിരഥീ പൂത ജടാകലാപാ
ചകാസ്തി മുക്താഫല ചാരുഹാരാ.

77. പാനാട ഗൂർജ്ജരി
ഖണ്ഡ ഖേടധരാം രക്താം
ചാപതൂണിരഭാസിതാം
ദുകൂല മകുടോദ്ഭാസാം
ഭജേ പാനാടഗുർജ്ജരീം.

78. പാവകരാഗം
ഗോപാലവേഷ ഏഷഃ കണ്ണായൻ വേണും
സദാമുദാക്രീഡൻ
ചിത്രാംഗ രാഗവിഭവഃ
പാവകരാഗോ ƒഅസിതോ ലലിതഃ

79. പുന്നാഗം
കാന്താദ്വയേനാംഘ്രി യുഗം വഹന്തം
ഗജാധിരൂഢം കവചായുധാശ്രിതം
കേലീസരസ്തീര വനാന്തവാസിനം
പുന്നാഗ രാഗം മനസാസ്മരാമി.

80. പൂർവ്വഗൗലി
വ്യാഘ്രാസനം മഞ്ജുളരത്നഹാരിണീം
പുണ്ഡ്രേക്ഷുപാശാങ്കുശബാണ ധാരിണീം
രത്നാംബരാം പീതസുവർണ്ണ കഞ്ചുകാം
ഭജാമിനിത്യം വരപൂർവ്വ ഗൗലികാം.

81. പൂർവ്വികല്യാണി
സഖീവര കരാഞ്ചിതാം വിവൃത ഗോർദ്ധ്വബാഹുദ്വയാം
നതാംഗിം വരലേഖികാം വിഷമപാദനാഢ്യസ്ഥിതാം
സിതാംബര ധരാം ലസത് പ്രസവദാമഭൂഷികൃതാം
ഭജാമി സുവിലാസിനീം മനസിപൂർവ്വ കല്യാണികാം

82. പൂർവ്വി

അമൃതകല നിഭാംഗീമംഗനാഥോത്തമാംഗാം
ഹരിണശിശുവിലോലാമാലികാ സേവ്യലീലാം
മധുചഷകശുകീ വിന്യസ്തഹസ്താം പ്രശസ്താം
കനകമയസുചേലാം പൂർവ്വികാം ചിന്തയാമി.

83. പൗരവികാ

തനുഗൗരീ പൗരവികാഽയതവേണീ
മിലിതകഞ്ചുകീ ബദ്ധാ ഡോലാന്ദോലന ലോലാ
നീര നിചോലാ മദ്ധൌ മുദിതാ.

84. പ്രഥമ മഞ്ജരി

വിയോഗിനീകാന്ത വിതീർണ്ണ പുഷ്പ-
സ്രജം വഹന്തീ വപുഷാതിമുഗ്ദ്ധാ
ആശ്വാസമാനാ പ്രിയയാ ചസവ്യാ
വിധൂസരാംഗാ ഫലമഞ്ജരീയം.

85. ബംഗാല (വംഗാള)

a) ഇന്ദ്രനീല ഭാസമാനകാകപക്ഷധാരിണം
ചന്ദ്രശേഖരാംഘ്രിയുഗ്മ പൂജനം ജനാർച്ചിതം
ഖഡ്ഗ ഖേട ധാരിണം ജയാസുമാരുണം ചവം-
ഗാള രാഗ ശേഖരം ഹൃദിസ്മരാമി സന്തതം

b) ഭസ്മോജ്ജ്വലാംഗ സ്തരുണാർക്ക വർണ്ണോ
ജടാകലാപം ശിരസാ ദധാനഃ
കക്ഷാസ്ഥല സ്ഥൂല വലത്ക്കരണ്ഡോ
ബംഗാലരാഗഃ കഥിതസ്തപസ്വി.

c) മനോജ്ഞവേഷഃ കമനീയകേശഃ
പ്രഫുല്ല നേത്രഃ ശരദിന്ദുവക്ത്ര
സദാവിലാസീ നവഗേഹവാസീ
ബംഗാല നാമാ രവികല്പധാമാ.

d) മനോജ്ഞ മൗഞ്ജീ ഗുണഗുംഭിതാംഗഃ
സ്വരം ദധാനോ ധരണീരുഹസ്യ
ചണ്ഡഃ കുമാരഃ കമനീയമൂർത്തിഃ
ബംഗാലരാഗഃ ശുചിസാമഗാനഃ

86. ബംഗാലി

a) കക്ഷാ നിവേശിതകരണ്ഡധരാ തപസ്വി-
ന്യുധ്യത്രിശൂല പരിമണ്ഡിത വാമഹസ്താ
ഭസ്മോജ്ജ്വലാനിബിഡ ബദ്ധജടാകലാപാ
ബംഗാലികേത്യഭിഹിതാ തരുണാർക്കവർണ്ണാ.

b) സിന്ദൂര ശോഭിസീമന്താ വേഷ്ടിതാംഗിസുവാസസാ
സംസ്ഫുരത് കംബുവലയാ ബംഗാലീസോന്നതസ്തനാ.

**87. ബഹുലി (രാമകൃതി-മായാമാളവജന്യം)**
**ബകുളി-(ഇലഞ്ഞി എന്നർത്ഥം)**

a) ദൂർവ്വാദല ശ്യാമള ഭവ്യഗാത്രാ
ശയ്യാതലഭ്യാപിത നവ്യപാത്രാ
പ്രസൂനമാലാപരിബദ്ധകേശീ
വിലാസിനീ യം ബഹുലീ വിഭാതി.

b) മദന സന്നിധൗ മാധവീലതാ ഗൃഹനിവാസിനീം ഗൂഢചാരിണീം
വിഹിതമാലയാ വീണയാഞ്ചിതാം ബഹുലികാം സദാ ഭാവയാ
മ്യഹം.

**88. ബിലഹരി (ബിലവൽ) കണ്ഠഗത**
പുഷ്പമാലാം മംഗലസംഗീത ലോലുപാം സാധ്വീം
വാമകര നിഹിതവീണാം നാദകലാം ബിലഹരീം ധ്യായേ

**89. ബേഗഡ**
സ്വനാഥ ചിബുകന്യസ്ത സവ്യഹസ്താം സിതംബരാം
കരേണാന്യേന ഗൃഹന്തീ ഹൃദിധ്യായാമി ബേഗഡാം

**90. ഭർഗ്ഗഭൂപാലം**
വൃഷാധീശപാത്രം സുവർണ്ണാഭഗാത്രം
ഗദാവങ്ഗ ശാർങ്ഹാരി ശംഖാരി ഹസ്തം
ചതുർബാഹു....ലോലം ഭജേഹം
ത്രിമൂർത്ത്യാത്മകം ഭർഗ്ഗഭൂപാലദേവം

**91. ഭല്ലാതി (ചക്രവാകജന്യം)**
ഹസ്താഗ്ര നിഹിത വീണാം കുസുമസമൂഹേന ഭൂഷിതാഭ്യുദയാം
ഹരിമണി സമനീലാംഗീ മമ മനസി വിചിന്തയാമി ഭല്ലാതീം

**92. ഭൂപാലം**
സിംഹാസന മധിവസിതം ചാമരലസിതം കുരംഗനയനാഭ്യാം
പരിവാര ബലസമേതം മനസിധ്യായാമി സതതം ഭൂപാലം

**93. ഭൂപാലി**

a) ഉത്തുംഗ വക്ഷോഭരഭാരനമ്രാ
ഗൗരീസ്ഫുരത് കുങ്കുമലിപ്തദേഹാ
സമ്പൂർണ്ണ ശീതാംശു മനോജ്ഞ വക്ത്രാ
ഭൂപാലികാ സൈവപതിം സ്മരന്തി.

b) ഗൗരദ്യുതിഃ കുങ്കുമ ലിപ്തദേഹാ
തുംഗസ്തനീ ചന്ദ്രമുഖീ മനോജ്ഞാ
പ്രിയം സ്മരന്തീ വിരഹേണ നൂനം
ഭൂപാലികേയം രസകാന്തി യുക്താ

**94. ഭൈരവം**

a) സചന്ദ്ര ഹാസം ഫലകം ദധാനോ
നിബദ്ധ കോപോ ഹൃതബദ്ധ ചൂഡഃ
ചാരീർവ്വിതന്വൻ ബഹുധാപദാതി
പ്രചണ്ഡരൂക്ഷഃ കിലഭൈരവോഽയം

b) ശ്രുതിസ്വര മഹോദധിം സകലകതാലമാനാവൃതം
ശിവാർച്ചിത മനോഹരം ഭസിതലേപിതാംഗംസദാ
ജടാമകുടഭാസുരം ശിശുശശി പ്രഭാമൗലികം
കപാല ഭരണം ഭജേ നടന കൗശലം ഭൈരവം

c) ഗാന്ധാരകഃ ശശികലാ ഫലിത ത്രിണേത്രഃ
സർപ്പൈഃ ത്രിഭൂഷിതതനുർ ഗജകൃത്തിവാസാഃ
ഭാസ്വത് ത്രിശൂലകര ഏഷനൃമുണ്ഡധാരി
ശുഭ്രാം ബരോ ജയതി ഭൈരവ ആദിരാഗഃ

**95. ഭൈരവി**

a) സരോരുഹസ്ഥേ സ്ഫടികസ്യമണ്ഡപേ
സരോരുഹേഃ ശങ്കരമർച്ചയന്തി
താലപ്രയോഗൈഃ പ്രതിബദ്ധഗീതാ
ഗൗരീ തനുർ നാരദ ഭൈരവീയം.

b) സ്ഫടിക രചിതപീഠ രമ്യകൈലാസ ശൃംഗേ
വികചകമലപത്രൈരർച്ചയന്തീ മഹേശം
കരധൃതഘനവാദ്യാ പീതവർണ്ണാ വരാക്ഷീ
സുകവിഭിരിയ മുക്താ ഭൈരവീ ഭൈരവശ്രീ.

c) സുവർണ്ണ വർണ്ണാ ഘനവാദ്യഹസ്താ
വിശാലനേത്രാദ്വിജരാജ വക്ത്രാ
നിത്യംസ്ഥിതാ സ്ഫാടിക ചാരുപീഠേ
കൈലാസശൃംഗേകില ഭൈരവീയം

**96. മംഗല കൈശിക (മംഗലകൗശിക, മംഗലകൗശികി)**

കുസുമാഞ്ജലിനാ സമ്യക് ഭസിതാം ഹരിസന്നിധൗ
നീലാംഗീം ശ്വേതചേലാം താംഭജേ മംഗല കൗശികാം

**97. മധുമാവതി**

ഗൃഹീത മധുപാത്രികാം പരസനാഥ നാഥാലികാം
ജപാസുമസമാരുണാം വിമല ചാരുപീതാംബരാം
ദ്വിതീയകരസാഗീത പ്രകട ശബ്ദരാങ്ബരാം
സ്മരാമി മധുമാവതീം മനസിമേ സദാമാനിനീം.

**98. മദ്ധ്യമാദി**

സത്യാ സഹാസം പരിരമ്യകാമാ
സചുംബിതാസ്യാ കമലായതാക്ഷീ
സ്വർണ്ണ ഛവിം കുങ്കുമലിപ്തദേഹാ
സാ മദ്ധ്യമാദി കഥിതാ മുനീന്ദ്രൈഃ

**99. മനോഹരി**

സുധാവർണ്ണ ചേലാം മദായത്തലീലാം
സദാനംഗ സാന്നിദ്ധ്യ സംഗീതലോലാം
കടിന്യസ്തഹസ്താം കുചാഗ്ര്യന്നഹസ്താം
മനോഹാരിണീം ചിന്തയേഽഹം ശുഭാംഗിം

**100. മന്ദാരീഗൗലി**

മന്ദാരമാലാഞ്ചിത കേശജാലാം
ബൃന്ദാവനാന്തഃ പ്രവിലാസലീലാം
ഇന്ദീവരാക്ഷീയുതനൃത്ത ശീലാം
മന്ദാരഗൗലാം മനസാസ്മരാമി.

**101. മന്ദാലി**

സേവന്തികാ സുരസിദാമ വിലോലകേശാം
സീമന്തിനീകരസമർപ്പിത ചാരുവീണാം
കൂർമ്മാസനേ നിവസിതാം സുരശാഖിമൂലേ
മന്ദാലികാം മനസി മേസതതംസ്മരാമി.

**102. മലഹരി**

ശരദം ബുധനിഭദേഹാം
സുരതരുമൂലേനിവാസിനീം ശുദ്ധാം
ശിവപൂജാ പരതന്ത്രീം ശരദരവിന്ദാം
മലഹരീം ധ്യായേ.

**103. മല്ലാര (മല്ലാരി)**

a) ശംഖാവദാതാംഗുലികം ദധാനാഃ
പ്രലംബകർണ്ണഃ കുമുദേന്ദുവർണ്ണഃ
കൗപീനവാസാഃ ശുചിഹാരധാരീ
മല്ലാര രാഗഃ കഥിതസ്തപസ്വി.

b) ഗൗരീകൃശാഃ കോകിലകണ്ഠനാദാഃ
ഗീതാഛലേനാദ്മപതിം സ്മരന്തി
ആദായ വീണാം മലിനാ രുദന്തി
മല്ലാരികാ യൗവന ദൂനചിത്താ (മേഘരാഗ ഭാര്യ)

104. മൽഹാരഃ
വീണാതിവാദഃ കലകണ്ഠനാദാ
സുവർണ്ണ വർണ്ണ സ്പുര ദബ്ജ കർണ്ണഃ
കാശ്മീര ചിത്ര ശശ-രദിന്ദു വക്ത്രോ
മൽഹാരനാമാനിതരാം വിഭാതി.

105. മൽഹാരി
മൃണളതന്വീ പികകണ്ഠനാദിനീ
ഗാനഛലേന സ്മരതിപ്രിയംസ്വകം
വിപഞ്ചികാ മഞ്ജുല പാണിരുത്തമാ
മൽഹാരികാ യൌവന ഭാരസന്നുതാ

106. മാരവ
കേലീചിത്ര രചനാംഗ ധാരിണീം
ഫാല ലോചന സമീപവാസിനീം
ആരസാലതരുമൂല സംസ്ഥിതാം
മാരവാം മനസി ചിന്തയാമി താം.

107. മാർവ്വി
ഇന്ദുമുഖീ കനകാഭം ദീർഘാലം ബാലകാതുലാ ചലദൃക്
അരുണാംബരാ നൃപവരാൻ ത്വരയന്തി മാരവീ സമിതേ.

108. മാലതി (മാലസി) സംപൂർണ്ണരാഗം
കരാവധുതാംബുജ യുഗ്മരമ്യാ
ഇതസ്തത ശ്ചാരു വിലോകയന്തി
കണ്ഠസ്ഫുരൽ മൗക്തിക ചാരുഹാരാ
സാമാലതീ സങ്കലിതാ വിചിത്രാ.

109. മാളവകൈശിക
ആരക്തവർണ്ണോ ധൃത ഗൗരയഷ്ടിഃ
വീരഃ സുവീരേഷുകൃതപ്രചാരഃ
വീരൈർ വൃതോ വൈരികപാലമാലാ
മലീമസോ മാലവ കൈശികോയം.

**110. മാളവഗൗള**

ഉത്തുംഗവക്ഷോരുഹ നമ്രകാന്തഃ
കാന്താസമാലിംഗിത ഗൗരഗാത്രഃ
ഹേമസ്ഫുരത് കുണ്ഡലമണ്ഡിതാസ്യോ
വിരാജതേ മാലവഗൗലരാഗഃ

**111. മാളവരാഗം (അയമേവ മാലവ കൗശിക ഇത്യുച്യതേ)**

a) നിതംബിനി ചുംബിത വക്ത്ര പത്മഃ
ശുകദ്യുതിഃ കുണ്ഡലവാൻ പ്രമത്തഃ
സംഗീതശാലാം പ്രവിശത് പ്രദോഷേ
മാലാധരോ മാലവരാഗരാജാ.

b) സുന്ദരീ യുഗ കുചാഞ്ചിത ഹസ്തം
കുണ്ഡലോല്ലസിത ചാരുകപോലം
ഗാഢചുംബിത നിതംബിനിവക്ത്രം
ഭാവയാമി ഹൃദി മാലവരാഗം.

**112. മാലവശ്രീ**

a) ലീലാരവിന്ദസ്യ ദലാനിബാലാ
വിഭാവയന്തീ തനുദേഹയഷ്ടി
മാലൂരവൃക്ഷസ്യതലേനിഷണ്ണാ
ശോണാമൃദുഃ മാലവശ്രീഃ പ്രദിഷ്ടാ

b) പ്രഫുല്ല രക്തോല്പല പാണിരേഷാ
മന്ദസ്മിതോദ്ഭാസിത ഗല്ലയുഗ്മാ
സ്വൈരം നിഷണ്ണാ സഹകാരമൂലേ
വിഭാതി നിത്യം കിലമാലവശ്രീഃ

**113. മാലാശ്രീ**

തന്വീ രസാലതലഗാ കലഗാന സസ്മിതാ പ്രതിസ്വപത്നിം
മൃഗദുഷ്ക്കര ഗതകമലാ മാലാശ്രീഃ മാലയോല്ലസിതാ.

**114. മുഖാരി**

a) സഖീദ്വയേ ഹസ്തയുഗം ചദത്വാ പ്രസർപ്പയന്തീമദലാലസേന
മന്ദാരമാലാഞ്ചിത കണ്ഠഭാഗാം ധ്യായേൻ മുഖാരിംസതതം
മനോരമേ

b) ശിഖണ്ഡ ധമ്മില്ല മിലദ്വപഞ്ചിം പ്രപഞ്ചയന്തിചലദംഗുലീഭി
ചതുർഭുജാ ചാരു ചകോര നേത്രാ മുഖാരിക ചന്ദ്രമുഖീ
വിഭാതി.

115. മേഘരഞ്ജനി

വിദ്യുല്ലതാഗിം വിബുധേന്ദ്രപൂജാ
സന്ധാനഹസ്താർപ്പിത പുഷ്പ മാലാം
നീലിംബരാഡംബരസന്നിതംബിനീം
ഭജാമിനിത്യം ഘനമേഘരഞ്ജനീം.

116. മേഘരഞ്ജി (ശ്രാവണി)

ശ്രുതൗ ദധാനാ വചകർണ്ണികാരം
കടിസ്പുരത് കേസര പുഷ്പകാഞ്ചിഃ
അദ്ധ്യാപകന്തി സ്വകരസ്ഥ ശാരിം
ശ്രീരാമ രാമേതിച മേഘരഞ്ജി.

117. മേഘരാഗം

a) പര്യങ്കേ പ്രിയയാ സാർദ്ധ മാസീനശ്ചോപവീണായൻ
പീതാംബരബ്ബുഭൂഷാഢ്യോ മേഘരാഗോ ഘനാദിത.

(സമ്പൂർണ്ണ രാഗം)

b) നീലോല്പലാഭാ വപു,രിന്ദു ചേലാ
പീതാംബരസ്തുഷിത ചാതക യാച്യമാനാഃ

(ചാരുതയാ പാഠാന്തരം)

വീരേഷു രാജതി യുവാ കില മേഘരാഗഃ

(വാരേഷു-പാഠഭേദം)

118. മോഹനം

പരിഗലിത ശിഖാഗ്രാം പാരിജാത പ്രസൂന-
സ്രഗവിമലഭൃജാന്താം ശ്യാമളാം ശ്വേതചേലാം
ചികുര വിചികിലാഗ്രവ്യാപ്തിലീലാം സുശീലാം
മുകുരസഹിതഹസ്താം മോഹനാം ചിന്തയാമി.

119. യമുനാകല്യാണി

ഡോലാ നടനാഞ്ചത്പാരാം
നാരീകരഭാസ്വദ്വസ്താം
നീലായത രാജച്ചേലാം
ധ്യായേ യമുനാകല്യാണിം.

120. യമുനാ

ശൃംഗാരമാതൃകാം മേദുരിപുവാമാംഗവാസിനീം സദ്ഭൂഷാം
യമുനാം രുചിജിതയമുനാം മനസിധ്യായാമിസന്തതം മൃദംഗീം.

**121. രാമക്രീയ**

വീരാസനേവസന്തിംതാം ശരകോദണ്ഡധാരിണീം
ജംബൂഫലനിഭാം ദേവിം ധ്യായേരാമക്രിയാംസദാ

**122. രാമക്രീ**

സ്വർണ്ണപ്രഭാ ഭാസുരഭൂഷണാഢ്യാ
നീലം നിചോലം വപുഷാ വഹന്തി
കാന്തേപദോപാന്ത മധിഷ്ഠിതോ/പി
മാനോന്നതാ രാമകിരീപ്രദിഷ്ടാ.

**123. രാമലീ**

താലീദല താടങ്കാം വലിത്രയ സുമദ്ധ്യമാം സുനീലാംഗീം
മാധവപൂജാനിരതാം പുസ്തക ഹസ്താം ച
രാമലീം ധ്യായേ

**124. രേഗുപ്തി**

രസാലതരുമൂലഗാം നിജവരാംശ ശയ്യാതലാം
കരേനിഹിത പുസ്തകാം ശുകപികാലിനാദാഞ്ചിതാം
സുമാസവചസപ്രിയാം മദവിധൂർണ്ണിതാക്ഷിംസദാ
ദുകൂലവസന പ്രിയാംഹൃദി ഭജാമിരേഗുപ്തികാം.

**125. ലലിത**

സപ്തച്ഛദാനാം കുസുമൈർ വിചിത്രോ
ഗൗരോയുവപങ്കജ പത്രനേത്രഃ
വിഭാതിചിത്രം ലലിതാഭിധാനഃ
പ്രസന്നവക്ത്രഃ സവിലാസവേഷഃ

**126. ലലിതാ**

വീണാപുസ്തകപാണിം മഞ്ജുലകേശിം പ്രിയേണജല്പന്തിം
അരുണാരവിന്ദ നയനാം ലലിതാം സംഗീതമാതൃകാം ധ്യായേ.

**127. വരാടി**

വിനോദയന്തി ദയിതം ചഗൗരി (സുകേശീ-പാഠഭേദം)
സുകങ്കണാചാമര ചാലനേന
കർണ്ണേ ദധാനാ സുരപുഷ്പഗുച്ഛം
വരാംഗനേയാ കഥിതം വരാടി.

**128. വരാളീഗൗഡി**

സുമാലിദാമാവൃത ചാരുകേശാം
പുരഃപ്രദേശസ്ഥിത രുദ്രവീണാം
സഖീ മുഖാഞ്ചത് മൃദുവേണുനാളാം
വരാളിഗൗലീം ഹൃദി ചിന്തയാമി.

129. വരാളി

വിവദ് കുസുമഭൂഷാം സംവൃതാ ലിംസദാലിം
മധുര മൃദുലവാക്യൈസ്തോഷയന്തിം വലന്തീം
വലഭിദുപലനീലാം ഭാർഗ്ഗവേധ്യാന ലോലാം
മമമനസി സദാതാം ചിന്തയേ ശ്രീവരാലിം

130. വല്ലാലി

സഖ്യാപ്രബോധ്യമാനാപി കാന്തേരോഷം ന മുഞ്ചതി
പരാവൃത്തമുഖീ ശ്യാമാ വല്ലാലീ പ്രീതനായകാ.

131. വസന്തഭൈരവം

പീതവസ്ത്രധരം ഗന്ധകുങ്കുമാഗരുലേപനം
വസന്തഭൈരവം ധ്യായേ കാർത്തികേയ സ്വരൂപിണം.

132. വസന്ത

a) ശൃംഗാര വനസമീപേ നർത്തനം
യുവതീജന കദംബൈശ്ച
ശുകപിക ശാരീയുക്തം
ധ്യായേ മേ മനസി സന്തത വസന്തം.

b) ശിഖണ്ഡി പിഞ്ഛോച്ചയ ചാരുചൂഢഃ
ചൂതാംഗുരോദ് ഭാസുര കർണ്ണപൂരഃ
നവ്യാംബുദ ശ്യാമതനുർ വിലാസീ
വസന്തരാഗോƒതി മനോഹരശ്രീ.

c) ശിഖണ്ഡ ബർഹോച്ചയ ബദ്ധചൂഢഃ
വൃഷ്ണാൻ പികം ചുതലതാങ്കുരേണ
ഭ്രമൻ മുദാരാമ മനംഗമൂർത്തിർ
മാതേ മതംഗസ്യവസന്തരാഗഃ

133. വിഭാസികാ (വിഭാഷിക)

സ്വഛന്ദ സമ്മാനിത പുഷ്പ ചാപാ
പ്രിയാധരാസ്വാദരസാഭിതൃപ്താ
പര്യങ്ക മദ്ധ്യാ ശയനോപവേശാ
സ്ഥിതാഹ മന്ദർ വിഭാസാ!

134. വിഹഗംല

വിധുകരസൗരസ്സുരഭിഃ സുമനഃ കൃതഭൂഷണാംബരേക്ഷു ധനുഃ
വിരഹിജനമനോമോഹീ വിഹഗംലഃ കിരവാഹിസഃ

**135. വേഗവാഹിനി**

സ്യാന്നില കണ്ഠവിധിധേനുവിരാജ ശുദ്ധമദ്ധ്യം
പികാച്യുരഹയാച്യുതകുഞ്ജരം ച
ആരോഹണേ ഗജ മപാസ്യതു വേഗവാഹിന്യാഖ്യാത
രാഗഃ ഇഹ ഷാഡവപൂർണ്ണജാതി.
സരിഗപാ ശുദ്ധാ സാധാരണേഗാഃ
ചതുശ്രുതിധൈവതഃ കൈശികി നിഷാദഃ

**136. വേലാവലി—(വേലാഹൂരിം)**

a) വിധായ സങ്കേതമിയം പ്രിയേണ
ഹേമ് നോല്ലസദ് ഭൂഷണമുദ്വഹന്തി
സ്മരം സ്മരന്തീ സ്മരകാദിനീഭാ
വേലാവലീം ശ്യാമതനൂർ വിഭാതി.

b) സങ്കേത ദീക്ഷാം ദയിതസ്യദത്വാ
വിതന്വതീ ഭൂഷണമംഗയഷ്ടേഃ
മുഹുഃസ്മരന്തീ സ്മരമിഷ്ടദൈവം
വേലാവലി നീലസരോജകാന്തിഃ

c) പീഠസ്ഥിതായാ നിജനായികായാഃ
സമീപദേശേജലപാത്ര ധാരിണീം
ചിത്രാബരാം നിമ്നഗതാംഗരേഖാം
വേലാഹുരിം മേ മനസാസ്മരാമി.

**137. ശങ്കരാഭരണം**

a) മഹേശമൗലിന്ദു സുധാതിതൃപ്തഃ
സ്പുരത് ഫണാസ്ഥൂല മണിപ്രദീപഃ
ഭുജംഗമൂർത്തിഃ കമനീയ കീർത്തിർ-
വ്വിരാജതേ ശങ്കരഭൂഷണാഖ്യ.

b) വീണാഞ്ചിത കരാം ചന്ദനാഗമൂല നിവാസിനീം
ശങ്കരാഭരണം ധ്യായേ സർപ്പാവൃത്ത ശരീരിണം.

**138. ശബരി (ആശാവരി)**

ശ്രീകണ്ഠ ശൈല ശിഖരേ ശിഖിബർഹവാസാ
മാതംഗമൗക്തിക കൃതോത്തമഹാരയഷ്ടിഃ
ആകൃഷ്യതേ വനതരോ ശ്ശബരീ ഭുജംഗ-
മാബദ്ധകീ വലയ മുജ്ജ്വലനീരകാന്തിഃ

**139. ശുദ്ധനാട്ട**

തുരംഗമസ്കന്ദനിബദ്ധബാഹുഃ
സ്വർണ്ണപ്രഭഃ ശോണിതശോഭിഗാത്രഃ

സംഗ്രാമഭൂമൗവിചലൻ പ്രതാപ-
നാടോƒയ മുക്തഃ കിലരംഗമൂർത്തി.

140. ശുദ്ധവരാടിക (സുവർണ്ണാംഗി)

a) സൗവീരാംഗം ശുദ്ധവരാടീ ബന്ധൂകീഘനിപാദികാ
സന്യാസാംശഗ്രഹാ താരാസദാശാന്തേ നിയുജ്യതേ
പ്രയോജ്യാ പശ്ചിമേ യാമേ ശാന്തേ രൗദ്രേ ƒത്ഭുതേരസേ.

b) സൗവീരീ മുനിപുംഗവൈനിഗദിതാഭാഷാച സൗവീരജാ
തസ്യാ അംഗമിദം വദന്തി ശുദ്ധാ വരാട്യേവസാ
ന്യാസാംശഗ്രഹഷഡ്ജ ശോഭിതതനുഃ ശാന്തേരസേഗീയതെ
പൂർണ്ണാ ധൈവതതാരകാ ച ധനി പത്രാചുര്യദൃശ്യാസദാ.

141. ശോകവരാളി (നാടകപ്രിയജന്യം)

കപോലയുഗളേ ന്യസ്തഹസ്ത പൃഷ്ടാംഗ ഗലോജ്വലാം
ജാനുകൂപര സംയുക്താം ധ്യായേ ശോകവരാടികാം.

142. ശ്രീരാഗം

a) ലീലാ വിഹാരേണ വനാന്തരാളേ
ചിന്വൻ പ്രസൂനാനി വധൂസഹായഃ
വിലാസ വേഷാസിത ദിവ്യമൂർത്തിഃ
ശ്രീരാഗ ഏഷഃപ്രഥിതഃ പൃഥിവ്യാം
അയം ഏവ ദക്ഷിണശ്രീരിതി സമ്പ്രദായഃ

b) വീരാസനം സിംഹമുഖാഗ്രഹസ്തം
മാണിക്യ കോടീര വിഭാസിതംസദാ
പാർശ്വദ്വയസ്ഥാബ്ജ മുഖീകദംബം
ശ്രീരാഗ ദേവം ഭജതാം തനോമേ.

c) കന്ദർപ്പ മൂർത്തി സ്തരുണോ ƒരുണാംബരഃ
കർണ്ണാവതംസീകൃത നവ്യ പല്ലവഃ
ഷഡ്ജാദി സേവ്യഃ ക്ഷിതി പാലസുന്ദരഃ
ശ്രീരാഗനാമാ നിതരാം വിഭാതി.

d) അഷ്ടാദശാബ്ദഃ സ്മര ചാരുമൂർത്തിഃ
ധീരോ ലസത് പല്ലവകർണ്ണപൂരഃ
ഖഡ്ഗാദിസേവ്യോ ƒരുണ വസ്ത്രധാരീ
ശ്രീരാഗ രാജഃ ക്ഷിതിപാലരൂപഃ

143 ഷഡ്ജകൈശിക

ബഹുസൗവർണ്ണികാതാനോ ഹരിണാശോമൂർഛനോദയോ ദാരഃ
ഷഡ്ജാംശഗ്രഹ യുക്തോ ഗാന്ധാരാന്തോസപ്തമോച്ചഃ

ഋഷഭസ്വരേണ ഹീനോ ജാത്യാ ജനിതസ്സ ദൈവകൈശിക്യാ
ഷഡ്ജാപന്യാസ യുതോ വിജ്ഞേയ ഷഡ്ജകൈശികോ രാഗഃ
(ബഹു സുപർണ്ണകതാനം/ബഹുസുവർണ്ണകതാനം/ബഹുസൗവർണ്ണ താനം ഋഷഭലോപഷാഡവം, ധപമഗസനി)

ഷാഡവരാഗ ഗാനഫലം: സംഗ്രാമേവീരതാ രൂപലാവണ്യം
ഗുണകീർത്തനം, ഗാനേ ഷാഡവരാഗാണാംഗദിനം പൂർവ്വ സൂരിഭിഃ

(ഇതിൽ വ്യാധിനാശമോ, രാജ്യത്തിന് ഉപകാരമോ ഇല്ല എന്ന് ശ്രദ്ധിക്കുക. നേരത്തെപറഞ്ഞ സമ്പൂർണ്ണ മേളകർത്താഫലത്തോടു താരതമ്യം ചെയ്യുക.)

ഷാഡവത്തെക്കാൾ വ്യത്യസ്തമാണ് ഔഡവം. അത്,

വ്യാധിനാശോ ശത്രുനാശോഭയശോക വിനാശനെ
ഔഡവാസ്തു പ്രഗാതവ്യാ ഗൃഹ ശാന്ത്യർത്ഥ കർമ്മണി എന്ന ഫലമുണ്ടാക്കുന്നു.

ഔഡുവം (ഔഡവം) എന്നത് നക്ഷത്രം (പഞ്ചനക്ഷത്രം) എന്നപദത്തിൽ നിന്നുണ്ടായതാണ്; ഉഡവോ നക്ഷത്രാണി ഗഛന്തി യസ്മിന്നാകാശേ തദാകാശം ഔഡവം. തേന പഞ്ചസംഖ്യാലക്ഷ്യതേ. പഞ്ചമം ഹി മഹാഭൂതം. അതിൽനിന്ന് അസംഖ്യം സംഭവിക്കുന്നതായി മതംഗൻ—ഷഡ്ജസ്വരഗ്രാമമന്ത്രത്തിൽ ഷാഡവം കവചമാണ്.

ഷഡ്ജസ്വരമന്ത്രം:

ഷഡ്ജഗ്രാമഃ ഹൃദയായനമഃ മദ്ധ്യമഗ്രാമഃ ശിരസേ സ്വാഹാഃ
ഗാന്ധാരഗ്രാമഃ ശിഖായൈ വഷട്. ഷാഡവഃ കവചായ ഹും.
ഔഡുവഃ നേത്രായവൗഷട്. സമ്പൂർണ്ണഃ അസ്ത്രായഫട്.
സനകഋഷിഃ സുപ്രതിഷ്ഠാ ഛന്ദഃ ഗൗരീദേവതാ.
ഐം ശ്രീം ഗീംസം നമഃ

**144. സാധുനാട്ട**

ശിബികാരോഹിണം സ്വംഗഹസ്ത മുഷ്ണീഷധാരിണം
ശ്വേതവസ്ത്രധരം സാധുനാട രാഗമജം ഭജേ.

**145. സാമന്തമൽഹാരി**

കാമാക്ഷി ദേവീ സുധാമാധിവാസാം
ശ്യാമാം ദ്വിതന്ത്രീസ്ഥവീണാഞ്ചിതാം താം
സേവന്തികാധാമ ഭാസ്വത് സുചേലാം
സാമന്ത മല്ലാരികാം ചിന്തയാമി.

**146. സാമന്ത**

കരധൃതകരവാലഃ ശസ്ത്രസന്ദോഹ കാലഃ
പ്രഥന മധികരാലഃ പ്രൗഢ കീർത്ത്യാം വിശാലഃ
ഹൃദയനിഹിതമാലഃ കുങ്കുമപ്രാക്ത കാലഃ
സ്ഫുരതി ധരണിപാല, സ്യാതസാമന്ത രാഗഃ

147. സാരംഗനാട (സാരംഗ)

a) കരധൃതവീണാ സഖ്യാസഹോപവിഷ്ടാ ച കല്പതരുമൂലേ
ദൃഢതരനിബദ്ധ കബരീ സാരംഗാ /സൗ സുരാരിണം പ്രോക്താ.

b) കുന്തളജിത സാരംഗാ മന്തികതാലീ മുഖോത്ഥ സാരംഗാം
മദനാഹിത സാരംഗാം മനസിധ്യായാമി സന്തതം സാരംഗാം

c) പ്രസൂനമാലീപരിബദ്ധകേശോ
വീണാം ദധാനോ ലസദംശദേശേ
സഹ പ്രിയാ മിത്സഹ കാരമൂലേ
സാരംഗരാഗോരസികോവിഭാതി.

148. സാലംഗനാട
രഥാധിരൂഢ മാഖേടശരചാപസമന്വിതം
ഹരിദ്വാംസ്ത്രം ച സാലങ്കനാട്ടരാഗാമഹം ഭജേ.

149. സാവേരി
കുസുമാവൃത ധമ്മില്ലാം ചന്ദ്രികിപിഞ്ഛാവതംസിതേപ്രകോഷ്ടാം
സാവേരീ ധ്യായാമി പ്രകടിതവീണാധരാംസിതവസനാം

150. സാഹുലി (സൂര്യകാന്തജന്യം)
നവശക്തോത്പ്പലനീലാം പ്രവിമലവസനാം
പ്രവാളമണിഭൂഷാം
ശിവപൂജാപരതന്ത്രീമവിരളമനസാം
ച സാഹുലീം ധ്യായേ.

151. സുഭാണ്ഡി
ശിരോഗ്രവിന്യസ്ത സുവർണ്ണകുംഭാം
സവ്യേ ച ഹസ്തേ ഗജപുഷ്പമാലാം
ദ്വിതീയ ഹസ്തേന സഖിംഗൃഹീത്വാ
സദാഭജേഹം മനസാ സുഭാണ്ഡിം.

152. സുരട്ട (സുരത)
തംബുരുവീണാ ഹസ്താം ശംബരരിപു സന്നിഭേസമാസീനാം
സ്വരട്ടാം സ്വരഗുണസുരട്ടാം കവചോഷ്ണീഷകധാരിണീം സ്മരാമി-

153. സുവർണ്ണ നാട്ട (ഛായാ നാട്ട)
ഹാരീ ഗൗരോ അരുണദൃക്
ഹിമസിതവസനോ അഛപാടലോഷ്ണീഷഃ
ഛായാനാടവരാഖ്യഃ സുവർണ്ണനാടോ ഭടോ രസികഃ

**154. സൈന്ധവി**

(a) ഷഡ്ജഗ്രഹാംശകന്യാസാ
പൂർണ്ണാ സൈന്ധവികാ മതാ.
മൂർഛനോത്തരമന്ദ്രാഢ്യാ
കൈശ്ചിത് ഷഡ്ജത്രയാ മതാ.
രിഹീനാ തു ഭവേദിത്ഥം
രസേ വീരേ പ്രയുജ്യതേ

(b) ത്രിശൂലപാണിഃ ശിവഭക്തരക്താ
രക്താംബരാധാരിത ബന്ധു ജീവാ
പ്രചണ്ഡ കോപാരസവീരയുക്താ
സാ സൈന്ധവീ ഭൈരവ രാഗിണീയം.

**155. സൗരാഷ്ട്രി**

(a) പീനോന്നതസ്തന മനോഹരഹാരവല്ലി
കർണ്ണോല്പല ഭ്രമരനാദ വിദഗ്ദ്ധചിത്താ
യാതി പ്രിയാന്തികമഥ ശ്ലഥബാഹുവല്ലീ
സൗരാഷ്ട്രികാസ്മര വധൂ ലലിതാംഗയഷ്ടീ.

(b) മദാലസ വിലോചനാം മധുരവേണു നാദാഞ്ചിതാം
പുരസ്ഥിതര മാധവാം ജലജ മണ്ഡപാവാസിനീം
ഗുഡാസവഘടാഞ്ചിത പ്രതിനിവേശിനീം സർവ്വദാ
ഭജാമി ഹൃദയാംബുജേ സുവസനാം ചസൗരാഷ്ട്രികാം

(c) ഉത്തുംഗപീനസ്തന ലോലഹാരാ
കർണ്ണോത്പ്പലാലിധ്വനി ദത്തചിത്താ
പ്രിയാന്തികം യാതി വിലോലബാഹുഃ
സൗരാഷ്ട്രികാ കുങ്കുമലിപ്തഗല്ലാ.

**156. ഹമ്മീര. (ഹമീർകല്യാണി)**

രസികോയുവഃ സഹാസോ
അരുണവസനോ ദണ്ഡകന്ദുകീകുതുകീ
താംബൂലരുചിരുചിരോ
ഗൗരോ വീരസ്തു ഹമ്മീരഃ

**157. ഹർഷപുരി**

നിപാതൃതല്പേ സുദൃഢാനുരാഗാ
കാന്തംരതേ സുപ്തമവേത്യമുഗ്ദ്ധാ
പ്രൗഢാംഗനാപൗരുഷമാചരന്തി
മനോഹരാ ഹർഷപുരി പ്രവിഷ്ടാ.

158. ഹിന്ദോളം (തെക്കെ ഇന്ത്യ) (മാളവകൗശിക ഉത്തരേന്ത്യയിൽ)

(a) നിതംബിനീ മന്ദതരംഗിതാസു
ഡോലാസുഖേ സുഖമാദധാനഃ
സർവ്വഃ കപോതദ്യുതി കാമയുക്തോ
ഹിന്ദോളരാഗഃ കഥിതോ മുനീന്ദ്രൈഃ

(b) ന്യഗ്രോധാഗ്രജടാഗ്രബദ്ധകനക
പ്രദ്യോത ഡോലാസനേ
ശ്രീകൃഷ്ണേ കമലൈശ്ചപൂജനപരാം
ഭക്തി പ്രയുക്താത്മകാം
ഗൗരാംഗിം മണിഭൂഷണാം
മുരളികാ ഗാനപ്രിയാം മേ മനേ
ഹിന്ദോളാം വരചിത്രവസ്ത്രലസിതാം
തുംഗസ്തനീം ധ്യായതി.

# 4

# ഗായകർക്ക് സാനന്ദ ഗോവിന്ദ രാഗശ്രേണീ കുസുമാസ്തരണം

(17 രാഗങ്ങളെ പുഷ്പങ്ങളായി ഭാവിച്ച് ഗോവിന്ദന് അർപ്പിക്കുന്നു. ശൃംഗാരഭക്തിയിൽ, നായികാഭാവത്തിൽ, കൈശികീരീതിയിലാവണം പദരചന. ഛന്ദസ്സ് സ്വേച്ഛാവിരചിതം. ഇതുകൊണ്ട് സാനന്ദ ഗോവിന്ദപദം അടയാം, സപ്തദശരാഗങ്ങൾ ഭരതകോശത്തിൽ താളസഹിതം ക്രമത്തിൽ ഇങ്ങനെ കൊടുത്തിരിക്കുന്നു.)

| | |
|---|---|
| 1. നാട്ട. | തിസ്രം. |
| 2. കേദാരം | (താളം പറഞ്ഞിട്ടില്ല) |
| 3. ശ്രീ | രൂപകം |
| 4. സ്ഥാനഗൗഡക | മഠ്യം |
| 5. ധരിണീ | അശ്വംഗതാളം |
| 6. മാലവി | ത്രിപുട |
| 7. വരാളി | (താളം പറഞ്ഞിട്ടില്ല) |
| 8. മേഘരാഗം | ത്രിപുട |
| 9. മാളവശ്രീ | രൂപകം |
| 10. ദേവശാഖ | (താളം പറഞ്ഞിട്ടില്ല) |
| 11. ഗുണ്ഡക്രിയ | രൂപകം |
| 12. ഭൈരവം | ദ്രുതമണ്ഡകം |
| 13. ധന്യാസി | രൂപകം |
| 14. വസന്ത | പ്രതിതാളം |
| 15. ഗുർജ്ജരി | രൂപകം |
| 16. മല്ലാരം | പ്രതിതാളം |
| 17. ലളിത | രൂപകം |

(ഉത്തരക്രതു = രാജസൂയം മുതൽ സഹസ്രസംവത്സരക്രതു വരെ 17 എണ്ണം—ഇതിനു തുല്യമാണ് ഗായകരുടെ സാനന്ദ ഗോവിന്ദം.)

**ചൂഡാമണിസാരം**

വേലാധൂലി, വരാടി, തോടി, പുരനീര, ഝാലി, പൗരാലയ താന, ശ്വാന്തര, യശ്ചകാമര, മദശ്രീകണ്ഠ, ടക്കാഹായൗ

ഗാന്ധാരശ്ച, കുരുല, കുരുഞ്ചി, വിമലാ, മുംഗാഭിധാ,
കൈശികാ ഹിന്ദോളദ്വയ, പഞ്ചമത്രയ മമി രാഗാശ്ചനാട്യേ
സ്മൃതാ.

ഉഷസി..... വ്യപ്യാസേ പുരനീര വർഷവർണ്ണനേ.
ശ്രീകാമരസ്തു ശൃംഗാരേ, വിസ്മയേതാന മിഷ്യതേ
ഉത്കൃഷ്ടായാം നികൃഷ്ടസ്യകാമേ മൃംഗാഭിധാനകഃ
ഹിന്ദോള ശ്ചോത്തമേപാത്രേ മദ്ധ്യമേ പഞ്ചമം ഭവേത്.

(കാമം ഉത്തമപാത്രത്തിലാവുമ്പോൾ ഹിന്ദോളം, മദ്ധ്യമപാത്രത്തിൽ പഞ്ചമം, നികൃഷ്ടനിലാവുമ്പോൾ മൃംഗം)

പ്രമേയസ്യാന്തരിംവിദ്യാ ച്ചേടിനാം പഞ്ചമംഭവേത്
കുരുലകുരുഞ്ചിത്രാനകാണാം വേലാധൂലിം മുദാന്വിതേ
ശ്രീകണ്ഠീ രതിഭക്ത്യാം തു ഭക്ത്യാം തോഡീതു കഥ്യതേ.
വീരേരസേതക്കരാഗ ഉന്മാദേ മുരളീദലം
ഹാസ്യേതു കൗശികീ പാത്രേ നീചാപാത്രേവരാടികാ
ദുഃഖേ സുഖേതു ഗാന്ധാരമാർത്താം ശൃംഗാര മിശ്രിതം
ഏതേ രാഗായാം ദ്രാവിഡഭാഷായാം പണ്ണിത്യുച്യതേ.
തക്കേശി, ഗൗളി, മേഘരാഗഃ സാദാരി, മട്ട, പാഡഃ ഇതി അധികം വിദ്യതേ. ശ്രീകണ്ഠി ഏവതക്കേശിസ്യാദ്.

## 64 തരം അനുരാഗങ്ങൾ

(1) നിത്യാനുരാഗം (കാലദേശമില്ലാതെ എന്നും അനശ്വരമായിരിക്കുന്നത്) ഈശ്വരനിൽ/ നിർവ്വാണം.
(2) നൈമിത്തികം (ചില കാലത്തും ദേശത്തും ചിലരോടുള്ള താത്കാലികമായ സംസാരം.
(3) സാമാന്യം (ജാതിവിഷയം) സംഗീതം, ജ്യോതിഷം, ഏതെങ്കിലും ശാസ്ത്ര, കലാവിഷയങ്ങൾ, പ്രകൃതി ഇത്യാദിയിൽ
(4) വിശേഷം (വ്യക്തിവിഷയം) ഒരു പ്രത്യേക വ്യക്തിയിൽ—വ്യക്തി ഗുണം, രൂപം എന്നിവയിൽ.
(5) പ്രകാശം (സ്വാംഗനാദിഗോചരം)
(6) പ്രച്ഛന്നം (പരാംഗനാദിഗോചരം)
(7) അകൃത്രിമം (പ്രയോജനനിരപേക്ഷം) ഒന്നും നേടാനല്ലാതെ അഹൈതുകി.
(8) കൃത്രിമം (എന്തെങ്കിലും നേടാൻ ഹൈതുകി) ഇത് എട്ടും ചേർന്നതാണ് പ്രതിപ്രകാരം. (64[th])

1. അഭിലാഷം
2. ആകാംക്ഷ.
3. അപേക്ഷ
4. ഉത്കണ്ഠ
5. ഈപ്സ
6. ലിപ്സ
7. ഇച്ഛ
8. വാഞ്ഛ
9. തൃഷ്ണ
10. അഭിഷംഗഃ

11. മോഹം
12. ആകൃതം
13. കുതൂഹലം
14. വിസ്മയം
15. രാഗം
16. വേഗം
17. അദ്ധ്യവസായം
18. വ്യവസായം
19. കാമത
20. വാസന
21. സ്മരണം
22. സങ്കല്പം
23. ലാലനം
24. സ്പൃഹ
25. ലൗല്യം
26. ഗന്ധം
27. ശ്രദ്ധ
28. രുചി (രസം)
29. ദോഹദം
30. ആശ
31. ആശിസ്സ്
32. ആശംസ
33. മനോരഥം
34. ആസ്ഥ
35. അഭിനിവേശം
36. അനുബന്ധം
37. ആഗ്രഹം
38. വിമർശം
39. മനീഷ
40. അഭിപ്രായം
41. പക്ഷപാതം
42. ലോഭം
43. ആസംഗം
44. ഭാവം
45. രാസം
46. രതി
47. പ്രീതി
48. ദാക്ഷിണ്യം
49. അനുഗ്രഹം
50. വാത്സല്യം
51. അനുക്രോശം
52. വിശ്വാസം
53. വിസ്രംഭം
54. വശീകാരം
55. പ്രണയം
56. പ്രാപ്തി
57. പര്യാപ്തി
58. അഭിമാനാപ്തി
59. സ്നേഹം
60. പ്രേമം
61. ആഹ്ലാദം
62. നിർവൃതി (ബ്രഹ്മ/രസാനുഭവം)
63. ആസക്തി
64. പ്രതിപ്രകാരം.

(ഏറ്റവും ഉത്തമം അഹൈതുകിയായ നിത്യാനുരാഗം. അത് ഈശ്വരനിലും ശാസ്ത്രകലാദികളിലും ഗുരുവിലും ഭക്തിശ്രദ്ധകളായിരിക്കുന്ന പക്ഷം സംസാരമുക്തിയും ബ്രഹ്മരസാനുഭവവും.)

വ്യക്തിയിലാണ് തോന്നുന്നതെങ്കിൽ അത് ഗുണാധിഷ്ഠിതവും നിത്യവും അഹൈതുകിയുമാവാൻ ശ്രദ്ധിക്കുന്നത് ഗുണം ചെയ്യും. അങ്ങനെയല്ലാത്തത് ഒന്നുംതന്നെ അനുരാഗമല്ല—സ്വാർത്ഥമാണ്—ലോകത്തിൽ കാണുന്ന പല ബന്ധങ്ങളും സ്വാർത്ഥാധിഷ്ഠിതമാകയാലാണ് ഇത്രയേറെ ദുഃഖങ്ങളും പ്രശ്നങ്ങളും നമ്മുടെ ചുറ്റും കാണുന്നത്. ഓരോ വ്യക്തിയും അവനവന്റെ ഉള്ളിലേക്കു നോക്കി സ്വന്തം വികാരവിചാരങ്ങളെ മനനം ചെയ്താൽ ഇത് ഒഴിവാക്കാം.

## ശില്പി/ചിത്രകാരന്മാർക്ക്

രാഗരാഗിണീസ്വരൂപങ്ങൾ വരയ്ക്കുമ്പോൾ/നിർമ്മിക്കുമ്പോൾ ബ്രഹ്മരസാനുഭൂതിയിൽ (നിർവൃത) ലീനമുദ്രാഹസ്തം (പുനർവ്വസുമുദ്ര) കാണിക്കുന്നത് നന്നായിരിക്കുമെന്ന് തോന്നുന്നു. മദ്ധ്യമ, തർജ്ജനീ ചേർത്ത് സ്വമൂലത്തിൽ കുഞ്ജിതാകൃതിയിൽ പിടിക്കുന്നതാണ് ലീനമുദ്രാഹസ്തം. നൃത്താഭിനയത്തിൽ ഇത് കാണിക്കാറുണ്ട്.

## സംഗീതത്തിൽ

### ഷഡ്ജ സ്വരമന്ത്രഃ

**അംഗന്യാസം**

ഷഡ്ജഗ്രാമഃ ഹൃദയായ നമഃ (മോഹനം)
മദ്ധ്യമഗ്രാമഃ ശിരസേ സ്വാഹാ (സ്ത്രീ)
ഗാന്ധാരഗ്രാമഃ ശിഖായൈവഷട് (സ്ത്രീ)
(സ്വാഹാ, വഷട് സ്ത്രീമന്ത്രം)

ഷാഡവഃ കവചായ ഹും (പ്രജാപതിമന്ത്രം)
ഔഡുവഃ നേത്രായ വഷട് (സ്ത്രീ മന്ത്രം)
സമ്പൂർണ്ണഃ അസ്ത്രായ ഫട്. (പുരുഷമന്ത്രം)

**ഗൗരീ ദേവതാ**
ഐം ശ്രീം ഗീം സം നമഃ

കരന്യാസം

സ്വരം




(നമ 1 മോഹനത്തിന്)

2 നമ (മോഹനം)
2 വഷട് | 4 സ്ത്രീമന്ത്രം
2 സ്വാഹാ |
1 പ്രജാപതി (സംയോഗം)
1 പുരുഷൻ

സ്ത്രീദേവത

ഐം = ഭുവനേശ്വരി/ കുണ്ഡലിനി
ശ്രീം = ശ്രീദേവി
ഗീം = ഗീതം
സം = സമ്യക്, സംയമം

(ഗൗരീരാഗം വിജയാനന്ദ താളത്തിൽ ഭക്തിരസപ്രധാനമായി പാടുന്നത് ശിവശക്തിവിഷ്ണുപ്രീതികരമാണ്.)

സ്വരസ്ഥാനം




ദ്വാദശമണ്ഡലം

16 ശ്രുതിമണ്ഡലം




പത്മമുദ്ര ഷോഡശ (16) മണ്ഡലം

ലക്ഷ്മിയും സരസ്വതിയും പാർവ്വതിയും സ്വശരീരത്തിലും സ്വന്തം കരത്തിലും സ്വരാക്ഷരവർണ്ണമാലയായി (ശ്രീവിദ്യയായി) ഇരിക്കുന്നതായി ഭാവന ചെയ്ത് വർണ്ണോപാസന, സ്വരോപാസന, രാഗോപാസന, വിദ്യോപാസന ശ്രദ്ധാപൂർവ്വം ഗുരുഭക്തിയോടെ ഏതൊരു വ്യക്തിയും ലിംഗഭേദമെന്യേ ജാതിമതഭേദമെന്യെ ചെയ്യാം. വിദ്യയെ സ്വശരീരക്ഷേത്രത്തിൽത്തന്നെ ഗുരുകടാക്ഷത്തോടെ, ഈശ്വരപ്രണിധാനത്തോടെ ഉണർത്താനും അതിന്റെ പരമശാന്തിയും ആനന്ദവും നുകരാനും, നല്ല ഒരു ഗാർഹസ്ഥ്യ ജീവിതം, നയിച്ച് രാഷ്ട്രത്തിനും ലോകത്തിനും മാതൃകയായിരിക്കാനും ഈശ്വരൻ എല്ലാവരെയും അനുഗ്രഹിക്കട്ടെ. ഇത് എന്റെ പാഥേയം.

പാഥേയം പുണ്ഡരീകാക്ഷ നാമസങ്കീർത്തനം ഹരേഃ
സംസാരസർപ്പസന്ദഷ്ടവിഷ ചേഷ്ടൈക ഭേഷജം
കൃഷ്ണേതി വൈഷ്ണവം നാമജപ്ത്വാമുക്തോർ ഭവേന്നരഃ
(ഗരുഡപുരാണം)

ആയുരാരോഗ്യസൗഖ്യം
ഓം നമോ ഭഗവതേ വാസുദേവായഃ

# 5
# ദ്രേക്കാണ ദേവതാധ്യാനരൂപങ്ങൾ

| രാശി | ഡിഗ്രി രാശി ചക്രം | ദ്രേക്കാണദേവതാധ്യാനശ്ലോകങ്ങൾ | |
|---|---|---|---|
| മേടം | 10° | ഒന്നാം ദ്രേക്കാണം | അശ്വതി 10° |
| (ഋതുചക്രം) | 20° | രണ്ടാം ദ്രേക്കാണം | അശ്വതി 3° 20'+ഭരണി 6° .46' |
| 6 | 30° | മൂന്നാം ദ്രേക്കാണം | ഭരണി 6° .40'+കാർത്തിക 3° +20' |
| ഇടവം | 40° | ഒന്നാം ദ്രേക്കാണം | കാർത്തിക 10° + |
| (ഇന്ദുചക്രം) | 50° | രണ്ടാം ദ്രേക്കാണം | രോഹിണി 10° |
| 1 | 60° | മൂന്നാം ദ്രേക്കാണം | രോഹിണി 3° 20' മകയിരം+6° +40' |
| മിഥുനം | 70° | ഒന്നാം ദ്രേക്കാണം | മകയിരം 0° 40'+തിരുവാതിര 3° .20' |
| (നേത്രചക്രം) | 80° | രണ്ടാം ദ്രേക്കാണം | തിരുവാതിര 10° |
| · 2 | 90° | മൂന്നാം ദ്രേക്കാണേ | പുനർവസു 10° |
| കർക്കിടകം | 100° | ഒന്നാം ദ്രേക്കാണം | പുനർവസു 3.20° +പൂയം 6° .40' |
| (അഗ്നിചക്രം) | 110° | രണ്ടാം ദ്രേക്കാണം | പൂയം 6° 40' + ആയില്യം 3° .20' |
| 3 | 120° | മൂന്നാം ദ്രേക്കാണം | ആയില്യം 10° |
| ചിങ്ങം | 130° | ഒന്നാം ദ്രേക്കാണം | മകം 10° |
| (വേദചക്രം) | 140° | രണ്ടാം ദ്രേക്കാണം | മകം 3° .20' + പൂരം 6° 040' |
| 4 | 150° | മൂന്നാം ദ്രേക്കാണം | പൂരം 6° .40' + ഉത്രം 3° .20' |
| കന്നി | 160° | ഒന്നാം ദ്രേക്കാണം | ഉത്രം 10° + |
| (ബാണ | | | |
| ചക്രം) | 170° | രണ്ടാം ദ്രേക്കാണം | അത്തം 10° |
| 5 | 180° | മൂന്നാം ദ്രേക്കാണം | അത്തം 3° .20'+ ചിത്ര 6° .40' |

| | നക്ഷത്രം, ഡിഗ്രി | ദ്രേക്കാണ ദേവതാധ്യാനം | ഡിഗ്രി രാശി ചക്രം | രാശി |
|---|---|---|---|---|
| ആജ്ഞ | രേവതി 10° | മൂന്നാം ദ്രേക്കാണം | 360 | മീനം |
| | ഉത്രട്ടാതി 6° .40, രേവതി 3° –20 | രണ്ടാം ദ്രേക്കാണം | 350 | (ആദിത്യ ചക്രം) |
| | പൂരോരുട്ടാതി 3° 20'+ഉത്രട്ടാതി 6° .40' | ഒന്നാം ദ്രേക്കാണം | 340 | 12 |
| വിശുദ്ധി | പൂരോരുട്ടാതി 10° | മൂന്നാം ദ്രേക്കാണം | 330 | കുംഭം |
| | ചതയം10° | രണ്ടാം ദ്രേക്കാണം | 320 | (ഋഷിചക്രം) |
| | അവിട്ടം6° 40' + ചതയം 3° 20' | ഒന്നാം ദ്രേക്കാണം | 310 | 7 |
| അനാഹതം | അവിട്ടം 6° 40'+തിരുവോണം 3° 20' | മൂന്നാം ദ്രേക്കാണം | 300 | മകരം |
| | തിരുവോണം 10° | രണ്ടാം ദ്രേക്കാണം | 290 | (വസുചക്രം) |
| | ഉത്രം 10° | ഒന്നാം ദ്രേക്കാണം | 280 | 8 |
| മണിപൂരം | പൂരാടം 6° 40' +ഉത്രാടം 3° 20' | മൂന്നാം ദ്രേക്കാണം | 270 | ധനു |
| | മൂലം 3° 20' + പൂരാടം 6° 40' | രണ്ടാ ദ്രേക്കാണം | 260 | (ബ്രഹ്മചക്രം) |
| | മൂലം 10° | ഒന്നാം ദ്രേക്കാണം | 250 | 9 |
| സ്വാധിഷ്ഠാനം | ജ്യേഷ്ഠ 10° | മൂന്നാം ദ്രേക്കാണം | 240 | വൃശ്ചികം |
| | അനിഴം 60° + ജ്യേഷ്ഠ 3° 20' | രണ്ടാം ദ്രേക്കാണം | 230 | (ദിശിചക്രം) |
| | വിശാഖം 6° 40' + അനിഴം 3° 20' | ഒന്നാം ദ്രേക്കാണം | 220 | 10 |
| മൂലാധാരം | വിശാഖം 6° 40' + ചോതി 3° 20' | മൂന്നാം ദ്രേക്കാണം | 210 | തുലാം |
| | ചോതി 10° | രണ്ടാം ദ്രേക്കാണം | 200 | (രുദ്രചക്രം) |
| | ചിത്ര 6° 40' + ചോതി 3° 20' | ഒന്നാം ദ്രേക്കാണം | 190 | 11 |

## ജ്യോതിഷത്തിൽ

മേഷാശിപ്രഥമാ എന്ന ക്രമത്തിലാണ് ദ്രേക്കാണസ്വരൂപം. രാഗചികിത്സയ്ക്ക് ഋഷഭത്തിൽ (ഇടവം രാശി) ഒന്നാം ഡിഗ്രിയിൽ കാർത്തികയുടെ 3°-21 മുതൽ 13°-20 വരെയുള്ള ഭാഗം മുതലാണ് വിശുദ്ധിചക്രത്തിൽ കനകാംഗി മുതൽ മേളരാഗസ്വരൂപങ്ങൾ (കാർത്തികയിൽ തുടങ്ങി കാർത്തികയിൽ അവസാനിക്കുന്ന രീതിയിൽ.)

**മേടം രാശി**

**ഒന്നാം ദ്രേക്കാണം—അശ്വതി**

കട്യാം സിതവസ്ത്രവേഷ്ടിതഃ കൃഷ്ണഃ ശക്ത ഇവാഭിരക്ഷിതും.
രൗദ്രം പരശും സമുദ്യതം ധത്തേ രക്തവിലോചനഃ പുമാൻ

അരയിൽ വെളുത്തവസ്ത്രമുടുത്ത, ശക്തനും സംരക്ഷിക്കുന്നവനും ഭൂസംരക്ഷണത്തിനും ധർമ്മസംരക്ഷണത്തിനുമായി രൗദ്രഭാവത്തിൽ പരശു ഉയർത്തിപ്പിടിച്ചവനും ചെന്താമരപോലെ ചുവന്ന കണ്ണുള്ളവനുമായി, സായുധനായി, മനുഷ്യരൂപത്തിൽ പരശുരാമസ്വരൂപം.
രാഗങ്ങൾ യാഗപ്രിയ, രാഗവർദ്ധിനി.

**രണ്ടാം ദ്രേക്കാണം—അശ്വതി, ഭരണി**

രക്താംബരാ ഭൂഷണസക്തചിത്താ കുംഭാകൃതിർവ്വാജിമുഖീ തൃഷാർത്താ
ഏകേന പാദേന ച മേഷ മദ്ധ്യേ ദ്രേക്കാണരൂപം യവനോപദിഷ്ടം.

ചുവന്ന പട്ടുടുത്ത സ്ത്രീരൂപം; ആഭരണാലങ്കാരങ്ങളിൽ ആസക്തചിത്തം, കുടത്തിന്റെ ആകൃതി, വാജീമുഖം, തൃഷാർത്തി (വെള്ളം ദാഹം).
രാഗങ്ങൾ—ഗാംഗേയഭൂഷണി, വാഗധീശ്വരി.

**മൂന്നാം ദ്രേക്കാണം—ഭരണി, കാർത്തിക**

ക്രൂരഃ കലജ്ഞഃ കപിലഃ ക്രിയാർത്ഥീ
ഭഗ്നവ്രതോ *ƒ*ഭ്യുദ്യത ദണ്ഡഹസ്തഃ
രക്താനി വസ്ത്രാണി ബിഭർത്തി ചണ്ഡോ
മേഷേ തൃതീയഃ കഥിതസ്ത്രിഭാഗഃ

ക്രൂരസ്വഭാവി, കലകളിൽ നൈപുണ്യമുള്ളവൻ, ചെമ്പൻനിറം, ക്രിയകളിൽ (യാഗാദിസത്കർമ്മം) ആഗ്രഹമുണ്ടെങ്കിലും ഒരു വ്രതവും പാലിക്കാനാകാതെ വ്രതഭംഗം വരുത്തുന്ന സ്വഭാവക്കാരൻ, ഉയർത്തിയ ദണ്ഡം കയ്യിൽ പിടിച്ചവൻ, വസ്ത്രത്തിൽ രക്തം പുരണ്ടവൻ (ഹിംസ), ആയ മനുഷ്യൻ (പുരുഷൻ).
രാഗങ്ങൾ ശൂലിനി, ചലനാട്ട.

**ഇടവം**

**ഒന്നാം ദ്രേക്കാണം—കാർത്തികനക്ഷത്രം**

കുഞ്ചിതലൂന കചാ ഘട ദേഹാ ദഗ്ദ്ധപടാ തൃഷിതാശനചിത്താ
ആഭരണാന്യഭിവാഞ്ഛതി നാരീ രൂപമിദം പ്രഥമം വൃഷഭസ്യ.

ചുരുണ്ട മുടി മുറിച്ചിട്ടുണ്ട്; കുടം പോലെ വയറ്, തീപിടിച്ച വസ്ത്രം, സദാ തിന്നണം കുടിക്കണം എന്ന ആഗ്രഹം, ആഭരണങ്ങളിൽ അതിയായ താത്പര്യം എന്നിങ്ങനെയുള്ള ഒരു സ്ത്രീയുടെ രൂപം. (വസ്ത്രത്തിൽ തീപടർന്നിരിക്കുന്നത് നല്ലതല്ല.)

രാഗങ്ങൾ കനകാംഗി, രത്നാംഗി

**രണ്ടാം ദ്രേക്കാണം—രോഹിണി**

ക്ഷേത്രധാന്യ ഗൃഹധേനു കലാജ്ഞോ
ലാംഗലേ സശകടേ കുശലശ്ച
സ്കന്ധ മുദ്വഹതി ഗോപതിതുല്യം
ക്ഷുത്പരോ അജവദനോ വൃഷമദ്ധ്യഃ

ക്ഷേത്രങ്ങൾ, ധാന്യങ്ങൾ ഗൃഹങ്ങൾ, ധേനുക്കൾ, കലകൾ ഇവയെക്കുറിച്ചെല്ലാം നല്ല പരിജ്ഞാനം; കൃഷിഭൂമിയിലും വണ്ടികളിലും (കാറ്, etc) കുശലത എന്നിവയുള്ള പുരുഷസ്വരൂപം. കാള തന്റെ തോളുകൊണ്ട് കലപ്പ ചുമക്കുന്നു. ഗോപതി (കൃഷ്ണൻ) തന്റെ ചുമലിനാൽ ഗോവർദ്ധനമുയർത്തി ഗോകുലം സംരക്ഷിച്ചു. അജവദനമെന്നതിനാൽ നാലു വശത്തേക്കും തിരിച്ച ചതുർമ്മുഖമായ ബ്രഹ്മമുഖം. ചതുപ്പാണ് ദ്രേക്കാണം. ഗോവർദ്ധനോദ്ധാരകനായ കൃഷ്ണൻ (ഗോപതി/പശുപതി എന്നാൽ ശിവൻ) ബ്രഹ്മാവ് എന്ന് ത്രിമൂർത്തി സ്വഭാവം. കാളക്കഴുത്തും, നല്ല വിശപ്പും ഉള്ളവൻ.

രാഗങ്ങൾ ഗാനമൂർത്തി, വനസ്പതി.

**മൂന്നാം ദ്രേക്കാണം—രോഹിണി, മകയിരം**

ദ്വിപസമകായഃ പാണ്ഡര ദംഷ്ട്രഃ
ശരഭസമാംഘ്രിഃ പിംഗലമൂർത്തിഃ
അവിമൃഗലോമാ വ്യാകുലചിത്തോ
വൃഷഭവനസ്യപ്രാന്തഗതോ ƒയം

ആനയെപ്പോലെ ശരീരം, വെളുത്ത പല്ല് (കൊമ്പ്)—ഗണപതി. ശരഭേശ്വരതുല്യമായി ശീഘ്രഗതിയുള്ള പാദങ്ങൾ, ചെമ്പുനിറം, അവയം (ആട്) മൃഗം (മാൻ) ഇവയെപ്പോലെ നാനാവർണ്ണത്തിൽ രോമങ്ങൾ, സദാ വ്യാകുലചിത്തം—പുരുഷദ്രേക്കാണം.

രാഗങ്ങൾ—മാനവതി, താനരൂപി.

**മിഥുനം**

**ഒന്നാം ദ്രേക്കാണം—മകയിരം, തിരുവാതിര**

സൂച്യാശ്രയം സമഭിവാഞ്ഛതികർമ്മനാരീ
രൂപാന്വിതാ ഭരണകാര്യകൃതാദരാച
ഹീനപ്രജോച്ഛ്രിത ഭുജർത്തു മതീത്രിഭാഗ-
മാദ്യം തൃതീയ ഭവനസ്യവദന്തിതജ്ഞാഃ

സൂചിപ്രയോഗത്തിൽ (തുന്നൽ) ഇഷ്ടമുള്ളതിനാൽ ആ പ്രവൃത്തിയിലേർപ്പെട്ട സ്ത്രീരൂപം. ആഭരണങ്ങളിൽ താത്പര്യം. സുന്ദരി. കൈകൾ ഉയർത്തിപ്പിടിച്ചിരിക്കുന്നു. രജസ്വലയും സന്താനരഹിതയുമാണ്.

രാഗങ്ങൾ സേനാവതി, ഹനുമത്തോടി.

**തിരുവാതിര നക്ഷത്രം—രണ്ടാം ദ്രേക്കാണം**

ഉദ്യാന സംസ്ഥഃ കവചീ ധനുഷ്മാൻ
ശൂരോ ƒസ്ത്ര ധാരീ ഗരുഡാനനശ്ച
ക്രീഡാത്മ ജാലം തരണാർത്ഥ ചിന്താം
കരോതി മദ്ധ്യേ മിഥുനസ്യ ചായം.

കവചവും വില്ലും അസ്ത്രവും ധരിച്ച് ശൂരനായ പുരുഷന്റെ രൂപം, ഗരുഡമുഖം; ക്രീഡ, ആത്മജർ, അലങ്കാരം, അർത്ഥചിന്ത എന്നിവയോടെ ഉദ്യാനത്തിലിരിക്കുന്ന ഗൃഹസ്ഥരൂപമാണ്.

മനുഷ്യപക്ഷിമുഖദ്രേക്കാണം. ഗരുഡനാരായണരൂപം

രാഗങ്ങൾ—ധേനുക, നാടകപ്രിയ.

**പുണർതം—മൂന്നാം ദ്രേക്കാണം**

ഭൂഷിതോ വരുണവത് ബഹുരത്നൈർ
ബദ്ധ തൂണ കവചഃ സധനുഷ്ക്കഃ
നൃത്തവാദിത കലാസുചവിദ്വാൻ
കാവ്യകൃന്മിഥുന രാശ്യവസാനേ.

വരുണനെപ്പോലെ അനേകം രത്നാഭരണങ്ങളാൽ സർവ്വാലങ്കാരഭൂഷിതനും കവചം, ധനുസ്സ്, ആവനാഴി ഇവ ധരിച്ചവനുമാണ്. നൃത്തവാദ്യാദികലകളിൽ വിദ്വാനും കാവ്യകൃത്തുമാണ്. ധനുർദ്ധാരിയായ ശ്രീരാമന്റെയും, ഗന്ധർവ്വന്റെയും രൂപമുള്ള പുരുഷരൂപം.

രാഗങ്ങൾ—കോകിലപ്രിയ, രൂപവതി. (കച്ഛപിവീണയുടെ മറ്റൊരു പേരാണ് രൂപവതി. സരസ്വതിയുടെ വീണയായ കച്ഛപിയെ ഉത്തമഗായകർ അവരുടെ ഗാത്രവീണയിലും കണ്ഠവീണയിലും ധരിക്കുന്നതായി വിശ്വാസം.

**കർക്കിടകം**

**പുണർതം, പൂയം—ഒന്നാം ദ്രേക്കാണം**

പത്രമൂലഫലഭൃദ് ദ്വിപകായഃ കാനനേ മലയഗഃ ശരഭാംഘ്രിഃ
ക്രോഡതുല്യവദനോ ഹയകണ്ഠഃ കർക്കടേ പ്രഥമരൂപ മുശന്തി

മലയപർവ്വതത്തിലെ (സഹ്യൻ) ചന്ദനവനത്തിൽ ഇല, കിഴങ്ങ്, പഴങ്ങൾ ഇവ ധരിച്ചും ഭുജിച്ചും ആനയുടെ ശരീരമുള്ള (ഗണപതി) രൂപം; വരാഹമുഖം (വരാഹമൂർത്തി), ഹയകണ്ഠം (ഹയ ഗ്രീവാതാരം), ശരഭത്തിന്റെ പാദം (ശരഭേശ്വരരൂപം) ഇവ ചേർന്ന രൂപം. ചതുഷ്പാത്ത്.

രാഗങ്ങൾ ഗായകപ്രിയ, വകുളാഭരണം.

**പൂയം/ആയില്യം—രണ്ടാം ദ്രേക്കാണം**

പത്മാർച്ചിതാ മൂർദ്ധനി ഭോഗിയുക്താ
സ്ത്രീ കർക്കശാ ſ രണ്യഗതാവിരൗതി
ശാഖാം പാലാശസ്യ സമാശ്രിതായ
മദ്ധ്യേസ്ഥിതാ കർക്കടകസ്യരാശേഃ

ഇത് പത്മാവതീസ്വരൂപം (നാഗമാതാ), ശിരസ്സിൽ സർപ്പഫണ കിരീടം, പത്മാർച്ചിത (പത്മയാൽ—പത്മങ്ങളാൽ അർച്ചിക്കപ്പെടുന്നവൾ), കഠിനമായ കാട്ടിൽ പലാശശാഖയിൽ പിടിച്ചുനിന്ന് (പാമ്പിൻകാവിലെ പലാശശാഖയിൽ ആശ്രയിച്ച എന്നും) വിരഹത്താൽ കരയുന്ന രൂപം. (ജരത്ക്കാരുവിരഹംകൊണ്ട്/സർപ്പസത്രവേളയിൽ)—എല്ലാ മനുഷ്യരുടെയും പിതൃരൂപത്തിൽ ആരണ്യകങ്ങളിലെ ആദ്യത്തെ അമ്മയായ മനസാരൂപം.

രാഗങ്ങൾ മായാമാളവ ഗൗള, ചക്രവാകം.

**ആയില്യം—മൂന്നാം ദ്രേക്കാണം**

ഭാര്യാഭരണാർത്ഥ മർണ്ണവേ നൗസ്ഥോഗഛതിസർപ്പ വേഷ്ടിതഃ
ഹൈമൈശ്ച വിഭൂഷണൈദ്യുതശ്ചിപിടാസ്യോ ſ ന്തഗതശ്ച കർക്കടേ.

ഭാര്യയ്ക്ക് ആഭരണങ്ങൾ സമ്പാദിക്കാനായി സമുദ്രത്തിൽ കപ്പലിൽ സഞ്ചരിക്കുന്ന സഞ്ചാരിയായ പുരുഷരൂപം. ശരീരത്തിൽ സർപ്പങ്ങളെ അണിഞ്ഞ ശിവസ്വരൂപമാണ് (അഗസ്ത്യരൂപവും). നിറയെ സ്വർണ്ണാഭരണമണിഞ്ഞിരിക്കുന്നു (അഗസ്ത്യ ലോപാമുദ്രാകഥകളുടെ സാരം).

രാഗങ്ങൾ സൂര്യകാന്തം, ഹാടകാംബരി.

**ചിങ്ങം**

**മകം—ഒന്നാം ദ്രേക്കാണം**

ശല്മലേരുപരി ഗൃദ്ധ്റ, ജംബുകൗ ശ്വാനരശ്ചമലിനാംബരാധരഃ
രൗതി മാതൃപിതൃവിപ്രയോജിതഃ സിംഹരൂപമിദമാദ്യമുച്യതേ.

ശാല്മലീ ദ്വീപിനുപരി/ശാല്മലീ (പൂള)വൃക്ഷത്തിനു മുകളിൽ ഇരിക്കുന്ന ഒരു ഗരുഡസ്വരൂപമാണ്. ഗരുഡൻ കരഞ്ഞുകൊണ്ട് (ശബ്ദിച്ചുകൊണ്ട്) ഇരിക്കുന്നു. മലിനവസ്ത്രം ധരിച്ച് മാതാപിതാക്കളെ പിരിഞ്ഞ് വിരഹത്തിലാണ് കരച്ചിൽ. ചുറ്റും കുറുക്കനും, ശ്വാനനും മനുഷ്യരും ഉണ്ട്. ജംബുദ്വീപ മദ്ധ്യത്തിലുള്ള ശാല്മലി ദ്വീപോപരിയാണ് ഗരുഡൻ. ശ്വാനൻ (dogstar), സിംഹരൂപം (Leo), നരനാരായണരൂപം (നരൻ) ഇവ പറയുന്നു. മനുഷ്യൻ, സിംഹം, ശ്വാനൻ, ഗരുഡൻ എന്ന 4 രൂപം (എസക്കിയേൽദർശനം പോലെ) നര, സിംഹ രൂപവും ഗരുഡനാരായണ, നരനാരായണരൂപവും 4 വേദങ്ങളായി ശ്വാനരൂപവും!

രാഗങ്ങൾ ധ്വംകാരധ്വനി, നടഭൈരവി.

**രണ്ടാം ദ്രേക്കാണം—മകം/പൂരം**

ഹയാകൃതിഃ പാണ്ഡരമാല്യ ശേഖരോ
ബിഭർത്തി കൃഷ്ണാജിന കംബളം നരഃ

ദുരാസദഃ സിംഹ ഇവാത്ത കാർമ്മുകോ
നതാഗ്രനാസോ മൃഗനാഥമദ്ധ്യമഃ

ഹയം (കുതിര) ആകൃതി, ശിരസ്സിൽ വെളുത്ത പൂമാല കൃഷ്ണാജിനവും കംബള (കരിമ്പടം)വും ധരിച്ച മനുഷ്യന്റെ മുനിവേഷം. കയ്യിൽ കുലയ്ക്കാനെടുത്ത ധനുസ്സ്, സിംഹത്തെപ്പോലെയുള്ള തേജസ്സിനാൽ ആർക്കും അടുക്കാനാവുന്നില്ല. മൂക്കിൻതുമ്പ് അല്പം പതിഞ്ഞിരിക്കുന്നു. കടീഭാഗം മെലിഞ്ഞ് സിംഹേന്ദ്രമദ്ധ്യമമായിരിക്കുന്നു. കുതിരയെപ്പോലെ എന്നതുകൊണ്ട് പേശീബലം സൂചിതം. കോദണ്ഡരാമരൂപം.

രാഗങ്ങൾ കീരവാണി, ഖരഹരപ്രിയ

**മൂന്നാം ദ്രേക്കാണം—പൂരം, ഉത്രം**

ഋക്ഷാനനോ വാനരതുല്യചേഷ്ടോ ബിഭർത്തിദണ്ഡം ഫലമാമിഷംച;
കൂർച്ചീ മനുഷ്യഃ കുടിലൈശ്ചകേശൈർ മൃഗേശ്വര സ്യാന്ത്യഗതസ്ത്രിഭാഗഃ

ഋക്ഷത്തിന്റെ (ജാംബവാൻ) മുഖം; വാനരതുല്യമായ ചേഷ്ട; ഉയർത്തിയ ദണ്ഡം; ഫലവും മാംസവും ഭക്ഷണം. ചുരുണ്ടമുടിയുള്ള മനുഷ്യരൂപം. വളരെ പ്രാകൃതവും, പ്രാചീനവുമായ ദണ്ഡങ്കരമായ ദ്രേക്കാണരൂപം. ആദിമനുഷ്യരൂപം.

രാഗങ്ങൾ ഗൗരീമനോഹരി, വരുണപ്രിയ.

**കന്നി**

**ഒന്നാം ദ്രേക്കാണം—ഉത്രം**

പുഷ്പ പ്രപൂർണ്ണേന ഘടേനകന്യാ
മല പ്രദിഗ്ദ്ധാംബര സംവൃതാംഗീ.
വസ്ത്രാർത്ഥ സംയോഗ മഭീപ്സമാനാ
ഗുരോഃ കുലം വാഞ്ഛതി കന്യകാദ്യഃ

ഒരു ഘടം (കുടം) നിറയെ പൂക്കൾ ശേഖരിച്ച്, അതുംകൊണ്ട്, കറപിടിച്ചു മുഷിഞ്ഞ വസ്ത്രങ്ങളാൽ ശരീരത്തിന്റെ നഗ്നതയെ മറച്ച്, വസ്ത്രം, അർത്ഥം, സംയോഗം ഇവയെ അഭിലഷിച്ച് ഗുരുവിന്റെ കുലത്തിലേക്ക് പോകാൻ തയ്യാറെടുക്കുന്ന സുന്ദരിയായ കന്യകയുടെ രൂപം (കന്യാകുമാരി, കന്യാപരമേശ്വരി).

രാഗങ്ങൾ മാരരഞ്ജനി, ചാരുകേശി.

**രണ്ടാം ദ്രേക്കാണം—അത്തം**

പുരുഷഃ പ്രഗൃഹീതലേഖനഃ ശ്യാമോ വസ്ത്രശിരാ വ്യയായകൃദ്
വിപുലം ച ബിഭർത്തി കാർമ്മുകം രോമവ്യാപ്തതനുശ്ച മദ്ധ്യമഃ

എഴുത്താണിയും ഓലയുമെടുത്ത്, വലിയ ധനുസ്സും ധരിച്ച്, ശിരസ്സിൽ ഉഷ്ണീഷം കെട്ടി, ആയവ്യയം (വരവുചെലവ്) ഗണിക്കുന്ന ശ്യാമവർണ്ണനായ പുരുഷൻ. ഇദ്ദേഹത്തിന്റെ ശരീരത്തിൽ നിറയെ രോമമുണ്ട്. വിദ്യാ

രംഭത്തിന് (എഴുത്ത്, ആയോധനവിദ്യ, എണ്ണ് അഥവാ ഗണിതം) തയ്യാറെടുക്കുന്ന ഗുരു (എഴുത്തച്ഛൻ) സ്വരൂപം.

രാഗങ്ങൾ സരസാംഗി, ഹരികാംബോജി.

**മൂന്നാം ദ്രേക്കാണം—അത്തം, ചിത്ര**

ഗൗരീസുധൗതാർദ്രദുകുലയുക്താ സമുഛ്രിതാ കുംഭകടച്ഛുഹസ്താ
ദേവാലയം സ്ത്രീ പ്രയതാ പ്രവൃത്താ വദന്തി കന്യാന്ത ഗതസ്ത്രി ഭാഗഃ

കുളിച്ച് ശുദ്ധമായി അരയിൽ വെളുത്ത ഈറൻ വസ്ത്രം ധരിച്ച് കയ്യിൽ അമൃതകുംഭവും കടച്ഛു (വിളമ്പാൻ ചട്ടുകം)വും എടുത്ത് അമ്പലത്തിലേക്കു പോകുന്ന, തിരളാത്ത, നല്ല ഉയരമുള്ള, കന്യകയായ ഗൗരി. (അമൃതമോഹിനിസ്വരൂപം) വെളുപ്പ്, അരുണിമ, മഞ്ഞ ഇവ മൂന്നും ചേർന്ന നിറമാണ് ഗൗരം. (ഗൗരോ അരുണേസിതേപീതേ) ഗൗരിയിൽ ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യരും ലക്ഷ്മി, പാർവ്വതി, സരസ്വതിമാരും സമന്വയം. ഇത് പാലാഴിമഥനശേഷം അമൃതു വിളമ്പാൻ പുറപ്പെടുന്ന വിഷ്ണുരൂപം.

രാഗങ്ങൾ ധീരശങ്കരാഭരണം, നാഗനന്ദിനി

**തുലാം**

**ഒന്നാം ദ്രേക്കാണം—ചിത്ര, ചോതി**

വീഥ്യന്തരാപണഗതഃ പുരുഷസ്തു ലാവാ-
നുന്മാന കുശലഃ പ്രതിമാന ഹസ്തഃ
ഭാണ്ഡം വിചിന്തയതി കസ്യ വിപണ്യമേത.
(കസ്യ ച മൂല്യം പാഠാന്തരം)
ദ്രൂപം വദന്തി യവനാഃ പ്രഥമം തുലായാഃ

രാജവീഥിയുടെ അന്തരപ്രകാരത്തിലെ അങ്ങാടിയിൽ തുലാസും തൂക്കുകട്ടിയും പിടിച്ചിരിക്കുന്ന (ഉന്മാന മാനകുശലനും, പ്രതിമാനഹസ്തനും) കച്ചവടക്കാരൻ ഇതിന്റെ മൂല്യമെന്താണ്, ഈ വസ്തു (ഭാണ്ഡം) ആർക്ക് വില്ക്കണമെന്ന ചിന്തയാണ് മനസ്സിൽ. ധർമ്മാധർമ്മ, നിത്യാനിത്യവസ്തുവെ തൂക്കിക്കണക്കാക്കുന്ന, നീതിന്യായജ്ഞനായ ഒരാളായും വൈശ്യനായും കരുതാം.

രാഗങ്ങൾ ചിത്രാംബരി, മേചകല്യാണി.

**രണ്ടാം ദ്രേക്കാണം—ചോതി**

കലശംപരിഗൃഹ്യ വിനിഷ്പതിയും
സമഭീപ്സതി ഗൃദ്ധ്രമുഖഃപുരുഷഃ
ക്ഷുധിതസ്തൃഷിതശ്ച കളത്രസുതാൻ
മനസൈതി തുലാധര മദ്ധ്യഗതഃ

കയ്യിൽ കലശം ധരിച്ച്, ഗരുഡമുഖമുള്ള ഒരു പുരുഷൻ അതിയായ വിശപ്പും ദാഹവുംകൊണ്ട് സ്വന്തം ഭാര്യയെയും മകനെയും മനസ്സിൽ ധ്യാനി

പ്പിരിക്കുന്നു. ഇതിനെ വിട്ടുപോകണം (ഇരിപ്പിടമായ സംസാരം ഉപേക്ഷി ക്കണം) എന്ന ആഗ്രഹമുണ്ട്. നിത്യാനിത്യവസ്തുവിവേകം വന്നു. പക്ഷേ, സംസാരം വിട്ടിട്ടില്ല.

രാഗങ്ങൾ വാചസ്പതി, ലതാംഗി.

**മൂന്നാം ദ്രേക്കാണം—ചോതി, വിശാഖം**

വിഭീഷയം സ്തിഷ്ഠതി രത്നചിത്രിതോ
വനേ മൃഗാൻ കാഞ്ചന തൂണവർമ്മഭൃത്
ധനുർദ്ധരഃ കിന്നര രൂപഭൃന്നര-
സ്തുലാവസാനേ യവനൈരുദാഹൃതഃ

രത്നചിത്രിതങ്ങളായ ആഭരണമണിഞ്ഞ്, സ്വർണ്ണം കൊണ്ടുള്ള കവചം, ആവനാഴി ഇവ ധരിച്ച്, ധനുർദ്ധാരിയായി വനത്തിൽ മൃഗങ്ങളെ ഭയപ്പെടുത്തിനില്ക്കുന്ന കിന്നരരൂപിയായ മനുഷ്യൻ.

രാഗങ്ങൾ: ഋഷഭപ്രിയ, കാന്താമണി.

**വൃശ്ചികം**

**ഒന്നാം ദ്രേക്കാണം—വിശാഖം, അനിഴം**

വസ്ത്രൈർവ്വിഹീനാഭരണൈശ്ചനാരീ
മഹാസമുദ്രാത് സമുപൈതികൂലം
സ്ഥാനച്യുതാ സർപ്പ നിബദ്ധപാദാ
മനോരമാ വൃശ്ചിക രാശി പൂർവ്വഃ

വസ്ത്രാഭരണഹീനയായി, നഗ്നയായി, അതിമനോഹരിയായ ഒരു സ്ത്രീയെ കാലിൽ പിണഞ്ഞ സർപ്പക്കെട്ട് (വള്ളികളാൽ കാൽകെട്ടി) അഥവാ പവിത്രക്കെട്ടോടെ മഹാസമുദ്രത്തിൽനിന്ന് കയറിവരുന്ന രൂപത്തിൽ. ഇത് സംസാരത്തിൽനിന്നും കയറുന്ന ജീവാത്മാവ്. കിണറ്റിൽനിന്നും കയ റുന്ന ദേവയാനീസ്വരൂപം. (മുരുകന് ഇനിയുമൊരു നാഗബന്ധമായി വള്ളിയും, യയാതിക്ക് ശർമ്മിഷ്ഠയും ബാക്കി).

രാഗങ്ങൾ നീതിമതി, ധർമ്മവതി.

**രണ്ടാം ദ്രേക്കാണം—അനിഴം, ജ്യേഷ്ഠ**

സ്ഥാനസുഖാന്യഭിവാഞ്ഛതി നാരീ ഭർത്തൃകൃതേ ഭുജഗാവൃത
ദേഹാ
കച്ഛപകുംഭസമാന ശരീരാ വൃശ്ചിക മദ്ധ്യമരൂപമുശന്തി.

ശരീരമാകെ പാമ്പുകൾ ചുറ്റിയ ഭർത്താവിന്റെ അർദ്ധാംഗിനി എന്ന സ്ഥാനം, സുഖം ആശിക്കുന്ന ശക്തിസ്വരൂപിണിയായ ദേവി (സങ്കർഷണന്റെ പത്നിയായ അനന്ത). കഴുത്ത്, കയ്യ്, തുട, കണംകാൽ, സ്തനം, നിതംബം എല്ലാം ഉരുണ്ട് സുന്ദരമായിരിക്കുന്നു (കച്ഛപകുംഭം = പഞ്ചദശി രേഖപ്പെടു ത്തിയ ആമയുടെ അളവുകൾ കൃത്യമായി പാലിക്കുന്ന സുന്ദരശരീരം). അർദ്ധനാരീശ്വരധ്യാനത്തിൽ ഭർത്താവിനെ അനുഗമിക്കുന്നു.

രാഗങ്ങൾ ഹേമവതി, സിംഹേന്ദ്രമദ്ധ്യമം.

**മൂന്നാം ദ്രേക്കാണം—തൃക്കേട്ട**

പൃഥുല ചിപിട കൂർമ്മതുല്യവക്ത്രഃ ശ്വമൃഗ സൃഗാലവരാഹഭൂതികാരീ
അവനിച മലയാകരപ്രദേശം മൃഗപതി രന്ത്യഗതശ്ച വൃശ്ചികസ്യ.

പതിഞ്ഞ മൂക്ക്; ആമയുടെ അളവിൽ ഉരുണ്ട മുഖം; കഴുത്തുമുതൽ താഴേക്ക് സിംഹരൂപം. നൃസിംഹ, മലയപർവ്വതത്തിലെ ചന്ദനക്കാട്ടിലെ നായ്ക്കൾ, മാനുകൾ, കുറുക്കന്മാർ, വരാഹങ്ങൾ ഇവയെ ഭയപ്പെടുത്തി വനത്തെ സംരക്ഷിക്കുന്നു. (മലയാകരം—ആകരം = വിളവുനിലം. ചന്ദന ക്കാട് എന്നും, മലയപർവ്വതനിരകളിലെ കൃഷിസ്ഥലവും വിളവുകളും എന്നും അർത്ഥം.)

രാഗങ്ങൾ ഷണ്മുഖപ്രിയ, ശ്യാമളാംഗി.

**ധനു**

**ഒന്നാം ദ്രേക്കാണം—മൂലം**

മനുഷ്യവക്ത്രോ *ƒ*ശ്വസമാനകായോ ധനുർവ്വികൃഷ്യായത മാശ്രമസ്ഥഃ
ക്രതൂപയോജ്യാനി തപസ്വിനശ്ച രക്ഷത്യഥാദ്യോ ധനുഷസ്ത്രിഭാഗഃ

അരയ്ക്കു മുകളിൽ മനുഷ്യൻ; താഴെ കുതിര. കുലച്ച ധനുസ്സോടെ ആശ്രമങ്ങളിൽ യാഗം ചെയ്യുന്ന തപസ്വികളെയും അവരുടെ ഉപകരണങ്ങ ളെയും സംരക്ഷിക്കുന്നു. അശ്വസമാനകായം പേശീബലം കാണിക്കുന്ന തിനാണ്. യാഗരക്ഷ ചെയ്യുന്ന ധനുർദ്ധരനായ ശ്രീരാമസ്വരൂപം.

രാഗങ്ങൾ വിശ്വംഭരി, ഗമനശ്രമ.

**രണ്ടാം ദ്രേക്കാണം—മൂലം, പൂരാടം**

മനോരമാ ചമ്പക ഹേമവർണ്ണാ ഭദ്രാസനേതിഷ്ഠതി മദ്ധ്യരൂപാ
സമുദ്രരത്നാനി വിഘട്ടയന്തീ മദ്ധ്യത്രിഭോഗ ധനുഷഃ പ്രദിഷ്ടഃ

മനോരമയായ ഒരു സുന്ദരി ചമ്പക, സുവർണ്ണവർണ്ണയായി ഭദ്രാസന ത്തിലിരിക്കുന്നു. മദ്ധ്യരൂപ എന്നതിനാൽ 'സമഗാത്ര' എന്നർത്ഥം. അവൾ സമുദ്രവിഭവങ്ങളായ മുത്തും പവിഴവും വേർതിരിച്ചു വച്ച് ഇരിക്കുകയാണ്. ഭദ്രാസനത്തിലിരിക്കയാൽ ശ്രേഷ്ഠയുമാണ്.

രാഗങ്ങൾ രാമപ്രിയ, കാമവർദ്ധനി.

**മൂന്നാം ദ്രേക്കാണം—പൂരാടം, ഉത്രാടം**

കൂർച്ചീ നരോ ഹാടക ചമ്പകാഭോ വരാസനേ ദണ്ഡ ധരോ നിഷണ്ണഃ
കൗശേയകാന്യുദ്വഹതേ *ƒ*ജിനം ച തൃതീയരൂപം നവമസ്യരാശേഃ

താടിമീശകളുള്ള ഒരു ശ്രേഷ്ഠപുരുഷൻ വരാസനത്തിലിരിക്കുന്നു. ചമ്പക സുവർണ്ണവർണ്ണം; കയ്യിൽ ദണ്ഡുധരിച്ച ഗുരുരൂപം. പട്ടുവസ്ത്രം ധരിച്ച് പുലിത്തോൽ/മാൻതോൽ ഇവകൊണ്ട് അജിനം ധരിച്ചിട്ടുണ്ട്. 2,3 ദ്രേക്കാണങ്ങൾ ഗുരുപത്നി/ഗുരുസ്വരൂപത്തിലാണെന്ന് ശ്രദ്ധിക്കുക.

രാഗങ്ങൾ നാമനാരായണി, ധവളാംബരി.

**മകരം**

**ഒന്നാം ദ്രേക്കാണം—ഉത്രാടം**

രോചിതോ മകരോപമദംഷ്ട്രഃ സൂകരകായ സമാനശരീര.
യോക്ത്രക ജാലക ബന്ധന ധാരീ രൗദ്രമുഖോ മകരപ്രഥമസ്യ

അരയ്ക്കു മുകളിൽ മനുഷ്യൻ, താഴെ വരാഹം. ശരീരമാകെ രോമം; മുതലയുടെ ദംഷ്ട്രപോലെ പല്ല്. കയ്യിൽ നുകം കെട്ടുന്ന നുകക്കയറ്, പക്ഷിമത്സ്യാദികളെ പിടിക്കുന്ന വല, കൈകളെ ബന്ധിക്കുന്ന ചങ്ങല, ആമം ഇവ ധരിച്ചിട്ടുണ്ട്. മനുഷ്യമൃഗരൂപത്തിൽ സർവ്വരേയും സമ്മോഹനത്താൽ ജയിക്കുന്ന ഒരു രൂപമാണ്. വേട്ടയ്ക്കൊരുങ്ങിയ ഒരു ക്ഷത്രിയന്റെ രൂപം.

രാഗങ്ങൾ ദിവ്യമണി, സുവർണ്ണാംഗി.

**രണ്ടാം ദ്രേക്കാണം—തിരുവോണം**

കലാസ്വഭിജ്ഞാ /ബ്ജ ദളായതാക്ഷീ
ശ്യാമാ വിചിത്രാണി ച മാർഗ്ഗമാണാ
വിഭൂഷണാലംകൃത ലോഹകർണ്ണാ
യോഷാ പ്രദിഷ്ടാ മകരസ്യ മദ്ധ്യേ.

സകലകലാ വല്ലഭയും, താമരപ്പൂവിന്റെ ദളംപോലുള്ള കണ്ണുകളുള്ളവളും, ശ്യാമവർണ്ണയും വിഭൂഷണങ്ങളാൽ അലംകൃതയും, ലോഹങ്ങളാൽ കർണ്ണാഭരണമണിഞ്ഞവളുമായ സുന്ദരി. അവൾ കലാഭിജ്ഞയാകയാൽ കലാവിദ്യകളിൽ വിചിത്രങ്ങളായ അനേക മാർഗ്ഗങ്ങൾ അന്വേഷിച്ചു കണ്ടുപിടിക്കുന്നവളാണ്.

രാഗങ്ങൾ ഷഡ്വിധമാർഗ്ഗിണി, ശുഭപന്തുവരാളി.

**മൂന്നാം ദ്രേക്കാണം—തിരുവോണം/അവിട്ടം**

കിന്നരോപമതനുഃ സകംബളസ്തൂണ ചാപകവചൈസ്സമന്വിതഃ
കുംഭമുദ്വഹതി രത്നചിത്രിതം സ്ക്കന്ധഗം മകരരാശി പശ്ചിമഃ

കിന്നരോപമമായ ശരീരം, ആവനാഴി, ശരം, ധനുസ്സ്, കംബളം (കരിമ്പടംകൊണ്ട് ഉത്തരീയം) എന്നിവ ധരിച്ച്, അനേകം രത്നം പതിച്ച ഒരു കുടം തോളത്തേറ്റി ഗമിക്കുന്ന മുനികുമാരരൂപം.

രാഗങ്ങൾ ഭവപ്രിയ, ഗവാംബോധി.

**കുംഭം**

**ഒന്നാം ദ്രേക്കാണം—അവിട്ടം, ചതയം**

സ്നേഹമദ്യജല ഭോജനാ /ഗമവ്യാകുലീകൃത മനാഃ സകംബളഃ
കൗശികേയ വസേനാ /ജിനാന്വിതോ ഗൃധ്രതുല്യവദനോഘടാദിഗഃ

സ്നേഹം, മദ്യം, ജലം, ഭക്ഷണം ഇവയെക്കുറിച്ച് വ്യാകുലത പൂണ്ട് അവയെ അന്വേഷിച്ചുനടക്കുന്നവനും ഗരുഡതുല്യമായ മുഖമുള്ളവനുമായ

പുരുഷൻ. ഇരിക്കുന്നത് പുലിത്തോലിൽ. ഉത്തരീയം, പൂണൂൽ മുതലായി മുനിതുല്യമായ വസ്ത്രധാരണം. സൂക്ഷ്മദൃക്കും, ചിന്താഗ്രസ്തനുമാണ്.

രാഗങ്ങൾ രഘുപ്രിയ, പാവനി.

**രണ്ടാം ദ്രേക്കാണം—ചതയം**

ദഗ്ദ്ധേ ശകടേ സശാല്മലേ ലോഹാന്യാഹരതേ /ഗനാവനേ
മലിനേന പടേന സംവൃതാ ഭാണ്ഡൈർ മൂർദ്ധ്നി ഗതൈശ്ചമദ്ധ്യമാ

മുഷിഞ്ഞ വസ്ത്രത്താൽ ദേഹം മൂടിയ ഒരു സ്ത്രീ ശാല്മലീവനത്തിൽ (പൂളക്കാട്) നടന്ന് ലോഹക്കഷ്ണങ്ങൾ ശേഖരിക്കുന്നു. അവയെ പകുതി മുറിഞ്ഞതോ പകുതി തീ കത്തിനശിച്ചതോ ആയ വണ്ടിയിലാണ് ശേഖരിക്കുന്നത്. ശിരസ്സിൽ ഒരു ഭാണ്ഡത്തിൽ പാത്രങ്ങളുണ്ട്.

രാഗങ്ങൾ നവനീതം, ഝാലവരാളി (വരാളി).

**മൂന്നാം ദ്രേക്കാണം—പൂരോരുട്ടാതി**

ശ്യാമഃ സരോമ ശ്രവണഃ കിരീടീത്വക്പത്രനിര്യാസ ഫലൈർബ്ബിഭർത്തി
ഭാണ്ഡാനി ലോഹവ്യതി മിശ്രിതാനി സഞ്ചാരയത്യന്ത്യഗതോഘടസ്യ.

ചെവികളിൽ രോമമുള്ളവനും, കിരീടംധരിച്ചവനും ആയ ശ്യാമവർണ്ണനായ പുരുഷൻ. ത്വക്ക് (തോൽ, ചർമ്മം), ഇല, പശ, കായ മുതലായവയെ ലോഹപാത്രത്തിൽ മിശ്രിതമാക്കുന്ന (ഔഷധമുണ്ടാക്കുന്ന) വൈദ്യരൂപമാണ്. അതുകൊണ്ട് പലയിടത്തും സഞ്ചരിക്കുന്നുമുണ്ട് (ചരകൻ).

രാഗങ്ങൾ ജലാർണ്ണവം. സാലഗ.

**മീനം**

**ഒന്നാം ദ്രേക്കാണം—പൂരോരുട്ടാതി, ഉത്രട്ടാതി**

സ്രുഗ് ഭാണ്ഡമുക്താമണി ശംഖ മിശ്ര-
വ്യാക്ഷിപ്തഹസ്തഃ സവിഭൂഷണശ്ച
ഭാര്യാവിഭൂഷാർത്ഥ മപാം നിധാനം
നാവാ പ്ലവത്യാദി ഗതോത്ത്സഷസ്യ.

സ്രുക്ക്, മുത്ത്, മണി, ശംഖം മുതലായി വിവിധവസ്തുക്കളെ ക്ഷീണിതമായ കൈകളിൽ പേറുന്നവനും കൈമാറുന്നവനുമായ സഞ്ചാരിയായ വണിക്പുരുഷൻ. ധാരാളം ആഭരണങ്ങളണിഞ്ഞിട്ടുണ്ട്. തോണി, കപ്പൽ ഇവയിൽ സഞ്ചാരം. ഈ കച്ചവടത്തിന്റെ (സഞ്ചാരത്തിന്റെ) ഉദ്ദേശം ആഭരണത്തിൽ താത്പര്യമുള്ള ഭാര്യയ്ക്ക് വിഭൂഷകൾ നേടൽമാത്രം.

രാഗങ്ങൾ സുചരിത, ജ്യോതിസ്വരൂപിണി.

**രണ്ടാം ദ്രേക്കാണം—ഉത്രട്ടാതി, രേവതി**

അത്യുച്ഛ്രിതധ്വജപതാക മുപൈതി പോതം
കൂലം പ്രയാതി ജലധേഃ പരിവാരയുക്താ
വർണ്ണേന ചമ്പകമുഖാ പ്രമദാ ത്രിഭാഗോ
മീനസ്യ ചൈഷ കഥിതോ മുനിഭിർദ്വിതീയഃ

ചെമ്പകപ്പൂവിന്റെയും ഉഷസ്സിന്റെയും വർണ്ണമുള്ള പ്രമദയായ സ്ത്രീ തന്റെ പരിവാരങ്ങളോടുകൂടി വളരെ ഉയർന്ന ധ്വജത്തിൽ പതാക പറക്കുന്ന ഒരു കപ്പലിൽ സമുദ്രത്തിന്റെ അക്കരയ്ക്ക് തീരം അടുപ്പിച്ച് യാത്രചെയ്യുന്നു.
രാഗങ്ങൾ ധാതുവർദ്ധനി, നാസികാഭൂഷണി.

**മൂന്നാം ദ്രേക്കാണം—രേവതി**

ശ്വഭ്രാന്തികേ സർപ്പ നിവേഷ്ടിതാം ഗോ
വസ്ത്രൈർ വ്വിഹീനഃ പുരുഷസ്ത്വടവ്യാം
ചോരാനല വ്യാകുലിതാന്തരാത്മാ
വിക്രോശതേ ſന്ത്യോപഗതോ ഝഷസ്യ.

വിവസ്ത്രനായ ഒരു പുരുഷൻ മേലാകെ നാഗങ്ങളെ ചുറ്റിയിരിക്കുന്നു. കാട്ടിൽ ഒരു കുഴിയുടെ വക്കത്തുനിന്ന് ചുറ്റും കാണുന്ന കാട്ടുതീയിനെയും, കള്ളന്മാരേയും ഭയന്ന് രക്ഷപ്പെടാൻ വഴികാണാതെ വ്യസനത്തോടെ ആക്രോശിക്കുന്നു.
രാഗങ്ങൾ കോസലം, രസികപ്രിയ.

# 6
# രാഗചികിത്സ/നാദലയയോഗം

## ആജ്ഞാചക്രരാഗങ്ങൾ




## വിശുദ്ധിചക്രരാഗങ്ങൾ



### അനാഹതചക്രരാഗങ്ങൾ

ഹൃദയം

| | D1 | D1 | D1 | D2 | D2 | D3 | നേത്രം 2 |
|---|---|---|---|---|---|---|---|
| R1 | സേനാവതി | ഹനുമത്തോടി | ധേനുക | നാടകപ്രിയ | കോകിലപ്രിയ | രൂപവതി | G2 |
| | ഗവാംബോധി | ഭവപ്രിയ | ശുഭപന്തുവരാളി | ഷഡ്വിധമാർഗ്ഗിണി | സുവർണ്ണാംഗി | ദിവ്യമണി | |
| | N1 | N2 | N3 | N2 | N3 | N3 | വസു 8 |

### മണിപൂരചക്രരാഗങ്ങൾ

| | D1 | D1 | D1 | D2 | D2 | D3 | അഗ്നി 3 |
|---|---|---|---|---|---|---|---|
| R1 | ഗായകപ്രിയ | വകുളാഭരണം | മാ.മാ. ഗൗളം | ചക്രവാകം | സൂര്യകാന്തം | ഹാടകാംബരി | G3 |
| | ധവളാംബരി | നാമനാരായണി | കാമവർദ്ധിനി | രാമപ്രിയ | ഗമനാശ്രമ | വിശ്വംഭരി | |
| | N1 | N2 | N3 | N2 | N3 | N3 | ബ്രഹ്മ 9 |

### സ്വാധിഷ്ഠാനചക്രരാഗങ്ങൾ

| | D1 | D1 | D1 | D2 | D2 | D3 | വേദം 4 |
|---|---|---|---|---|---|---|---|
| R2 | ഝങ്കാരധ്വനി | നഠഭൈരവി | കീരവാണി | ഖരഹരപ്രിയ | ഗൗരിമനോഹരി | വരുണപ്രിയ | G2 |
| | ശ്യാമളാംഗി | ഷണ്മുഖപ്രിയ | സിംഹേന്ദ്രമധ്യമം | ഹേമവതി | ധർമ്മവതി | നീതിമതി | |
| | N1 | N2 | N3 | N2 | N3 | N3 | ദിശി 10 |

## മൂലാധാരചക്രരാഗങ്ങൾ




## മണിപൂരത്തിൽ (നാഭി) വിഷ്ണുധ്യാനം (സൂര്യാഗ്നിധ്യാനം)

ഡാദ്യൈഃ പാന്തഗതൈഃ പ്രകല്പിതദളേ
പത്മേ നിവിഷ്ടം ഹരിം
മാർത്താണ്ഡദ്യുതിം ആദിപുരുഷം അജം
നാരായണം ചിന്മയം
ഹസ്ത ന്യസ്ത ഗദാരി ശംഖകമലം
പീതാംബരം കൗസ്തുഭം
ശ്രീവത്സാങ്കിത മിന്ദ്ര നീലസദൃശം
ധ്യായേജ്ജഗന്മോഹനം.

## അനാഹതത്തിൽ ഷോഡശാക്ഷരീ ഗോപാലം
(ഹൃദയത്തിൽ, ഇന്ദു, ഋഷിസ്വരൂപം)

വിഷ്ണും ശാരദ ചന്ദ്രകോടി സദൃശം
ശംഖം രഥാംഗം ഗദാ-
മംബോജം ദധതംസിതാബ്ജനിലയം
കാന്ത്യാ ജഗന്മോഹനം
ആബദ്ധാംഗദഹാര കുണ്ഡലമഹാമൗലിം
സ്ഫുരത്കങ്കണം.
ശ്രീവത്സാങ്ക മുദാരകൗസ്തുഭധരം
വന്ദേ മുനീന്ദ്രസ്തുതം

(മഹാവിഷ്ണുവിന്റെ സ്ത്രീരൂപം ത്രിപുരസുന്ദരി, വിഷ്ണുമോഹിനിയായി ധ്യാനിക്കുക.)

സൂര്യൻ, ചന്ദ്രൻ, സ്ത്രീപുരുഷരൂപങ്ങളിൽ ധ്യാനിച്ചശേഷം, ശ്രീവിദ്യയെ ധ്യാനിക്കും മുമ്പ് നമ്മുടെ അമ്മയായ ഭൂമിദേവിയെ ധ്യാനിക്കണം.

മുഖ്യാം ബോജേനിവിഷ്ടാ/രുണ ചരണതലാ
ശ്യാമളാംഗീ മനോജ്ഞാ
ചഞ്ചച്ഛാല്യഗ്രചുംബച്ഛുക ലസിതകരാ
പ്രാപ്ത നീലോല്പലാച
രക്താ കല്പാഭി രാമാ മണിമയമകുടാ
ചിത്രവസ്ത്രാപ്രസന്നാ
ദിശ്യാദ്വിശ്വംഭരാ വഃ സതതമഭിമതം
വല്ലഭാ കൈടഭാരേഃ

(താമരപ്പൂവിൽ ഇരിക്കുന്ന അരുണവർണ്ണമായ പാദം; ശ്യാമളശരീരം; അതിമനോഹരി. ചലിക്കുന്ന ശാലിനെല്ലിന്റെ കതിരറ്റം ചുംബിക്കുന്ന തത്ത ഉല്ലസിക്കുന്ന ഒരു കൈ; നീലത്താമരപ്പൂ ധരിച്ച മറുകൈ, ചുവന്ന അലങ്കാരങ്ങളാൽ (കുങ്കുമം, ചാഞ്ചല്യം, പുഷ്പം) അഭിരാമി; മണിമയമകുടം ധരിച്ച ശിരസ്സ്; അനേകവർണ്ണങ്ങളുള്ള ചിത്രാംബരം ഉടുത്തിരിക്കുന്നു; പ്രസന്നമുഖം. വിശ്വംഭരനായ സൂര്യനാരായണന് ഏറ്റവും പ്രിയപ്പെട്ട വല്ലഭ; സർവ്വാഭീഷ്ടദായിനിയായ അമ്മ; ഇതാണ് ധ്യാനം.)

മൂലാധാരത്തിൽ വ,ശ,ഷ,സ ദലയുക്തനായ ഗണപതിയെയും സഹസ്രാരത്തിൽ സഹസ്രദളപത്മത്തിൽ സർവ്വവർണ്ണങ്ങളും ചേർന്ന മഹാസരസ്വതിയെയും ധ്യാനിച്ചശേഷം ഗുരുവിനെ ധ്യാനിക്കുക.

എല്ലാ വിഘ്നങ്ങളും ഗുരുകടാക്ഷമുണ്ടെങ്കിൽ സ്വയം പരിഹരിക്കപ്പെടും. ദേവഗുരുവായ വ്യാഴം ഏതു ദ്രേക്കാണത്തിലാണോ ആ ദ്രേക്കാണസ്വഭാവമുള്ള ഒരു ഗുരുവാണ് ഈശ്വരൻ നമുക്കായി തെരഞ്ഞെടുത്ത ഗുരു. ഉദാഹരണമായി വ്യാഴം ധനുവിൽ, 10° 14 അംശിച്ചുനില്ക്കുന്ന ഒരു കുട്ടിയുടെ ജാതകത്തിൽ ധനുവിലെ രണ്ടാം ദ്രേക്കാണവും മൂന്നാം ദ്രേക്കാണവും ചേർന്നതാണ് ഗുരുരൂപം. വ്യാഴം കന്നിയിൽ 26° 32 അംശിച്ചുനില്ക്കുന്ന ജാതകത്തിൽ കന്നിയിലെ മൂന്നാം ദ്രേക്കാണരൂപമാണ് ഗുരുരൂപം (ഇത് എന്റെ ജാതകത്തിലെ ഗുരുസ്ഥാനം). ധനുവിലെ ഗുരുവിൽനിന്ന് കന്നിയിലെ ഗുരുവരെ 9 രാശി 16° ആകയാൽ കർമ്മത്തിലാണ് ഇത്; തിരിച്ച് കന്നിയിലെ ഗുരുവിൽനിന്ന് ധനുവിലെ ഗുരുവരെ 2 രാശി 14° ആകയാൽ അത് സഹോദരസ്ഥാനീയനായ ഗുരുസ്ഥാനമാണ്. ഇതുപോലെ ഗുരുസ്ഥാനീയരെ ആദരിക്കാനും അനുഗ്രഹം വാങ്ങാനും ഭാഗ്യമുണ്ടായാൽ സർവ്വവിഘ്നവും നീങ്ങും. ഈശ്വരപ്രസാദം, ഗുരുകടാക്ഷം ഇവ ചേർന്നാലേ ഏതു ജീവിതവും മഹനീയമാവുകയുള്ളു.

ഇവിടെ ധ്യാനിക്കുന്നത് സൂര്യൻ, ചന്ദ്രൻ, ഔഷധിവനസ്പതികൾ, ഭൂമി, ഗുരു, സ്വരവർണ്ണങ്ങൾ, വിദ്യ, സ്വശരീരത്തിലും മനസ്സിലും ആത്മാവിലും സർവ്വപ്രപഞ്ചത്തിലും ഇരിക്കുന്ന അഗ്നിരൂപമായ എനർജി (ശക്തി/ഊർജ്ജം) ഇവ തരുന്ന ശാന്തിയെയാണ്. അതിനാൽ നിരീശ്വരവാദികൾക്കും എല്ലാ മതക്കാർക്കും ഈ രീതിയിലുള്ള രാഗധ്യാനത്തിനായി പഞ്ചശുദ്ധി, കര, ഷഡംഗന്യാസങ്ങൾ ചെയ്യാം.

സൂര്യനും ഭൂമിയും കൂടി നായികാനായകഭാവത്തിലുള്ള രാസലീല യിലാണ്, 6 ഋതുരാഗങ്ങൾ (പുരുഷൻ) അവരുടെ രാഗിണികളോടെ (12 ബ്രഹ്മഗീതികൾ) ജനിക്കുന്നത്. ദ്വാദശാദിത്യന്മാരുടെ പേരുകൾ, അവരുടെ ഋഷിമാർ, (ദർശകർ) പാടുന്ന ഗന്ധർവ്വരും, ആടുന്ന അപ്സരസ്സുകളും, അക മ്പടിക്കാരായ യക്ഷ,രാക്ഷസ,നാഗ പരിവാരങ്ങളും അടക്കമുള്ള 'പിതൃക്കൾ' എന്നിവരെയാണ് സൂര്യവ്യൂഹത്തിൽ കൊടുത്തിരിക്കുന്നത്. സൂര്യനാരായ ണനെ നമിക്കുമ്പോൾ നാം ഇവരെയെല്ലാം നമിക്കുന്നു എന്ന് സങ്കല്പം.

പ്രപഞ്ചത്തിൽ ദൃശ്യവും അദൃശ്യവുമായ സർവ്വവിധ ഊർജ്ജ ത്തിനും നമസ്കാരമാണ് സൂര്യനമസ്കാരം

ശില്പശാസ്ത്രത്തിൽ ഉത്തമ, മദ്ധ്യമ, അധമ വിഗ്രഹങ്ങളുടെ ശരീ രാനുപാതം (ദേഹാംഗുലം) പോലെത്തന്നെയാണ് ഉത്തമ സ്ത്രീപുരുഷന്മാ രുടെ അനുപാതവും.

ഉത്തമദശതാലം—124 ദേഹാംഗുലം—ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ, സൂര്യൻ etc. (പൂർണ്ണം)

മദ്ധ്യമ: 120 ദേഹാംഗുലം. ശ്രീദേവി, ഭൂമിദേവി, ഉമ, സരസ്വതി, ദുർഗ്ഗ, സപ്തമാതൃക etc.

അധമ 116 ദേഹാംഗുലം, അഷ്ടദിക്പാലർ, ഏകാദശരുദ്രർ, അഷ്ട വസുക്കൾ, അശ്വിനികൾ, ഉപദേവന്മാർ, ഗരുഡൻ, ചിലപ്പോൾ സൂര്യാദി കൾക്കും.

നവാർദ്ധതലം കുബേരൻ, നവഗ്രഹങ്ങൾ

ഉത്തമനവ: ദൈത്യേശ, യക്ഷ, ഉരഗേശ, യക്ഷ, സിദ്ധ, ഗന്ധർവ്വ, ചാരണ, ശിവാഷ്ടമൂർത്തികൾ.

സത്ര്യംഗുലനവ ശക്തികൊണ്ട് ഈശ്വരതുല്യരെന്ന് കരുതുന്നവർക്ക്.

നവ: രാക്ഷസ, അസുര, അപ്സര, അഷ്ടമൂർത്തി, മരുദ്ഗണ.

അഷ്ടദ്: മനുഷ്യർ.

സപ്ത = വേതാള, പ്രേതാതികളുടെ വിഗ്രഹം (6 അംഗുലത്തിലും ഉണ്ടാക്കും).

പഞ്ച: കുബ്ജ, വിഘ്നേശ്വരൻ.

ചതുസ്താല: വാമനമൂർത്തി, കുട്ടികൾ.

ത്രിതല: ഭൂതകിന്നരാദി.

ദ്വിതല: കുശ്മാണ്ഡം.

ഏകതലം = കബന്ധന് (വൈഖാനസാഗമപ്രകാരം).

124, 120, 116...

27, 9, 8, 7, 6, 5, 4, 3, 2, 1

ഇങ്ങനെ പരിവാരവ്യൂഹസമേതം സപരിവാര പൂജയ്ക്ക് ഗീത, നൃത്ത, നൃത്യ, വാദ്യപ്രയോഗം വേണം. അങ്ങനെയാണ് ഇന്നത്തെ രീതിയിൽ ക്ഷേത്രകലകൾ വികസിച്ചുവന്നത്.

## സൂര്യവ്യൂഹം

| | മാസം (രാശി) | സൂര്യൻ | ഋഷി | യക്ഷ | രാക്ഷസ | നാഗങ്ങൾ | ഗന്ധർവ്വ | അപ്സരസ്സ് |
|---|---|---|---|---|---|---|---|---|
| | | | പിതൃദേവഗണങ്ങൾ | | | | | |
| വസന്തം | മധു മാസം ചൈത്രം (മേടം) | ധാതാ | പുലസ്ത്യ | രഥകൃത്ത് | ഹേതി | വാസുകി | തുംബുരു | കൃതസ്ഥലി |
| ഗ്രീഷ്മം | വൈശാഖം (ഇടവം) | ആർയ്യമാ | പുലഹ | അഥൗജസ്സ് | പ്രഹേതി | കച്ഛനീരൻ | നാരദൻ | പുഞ്ജികസ്ഥലി |
| | ജ്യേഷ്ഠം (മിഥുനം) | മിത്രൻ | അത്രി | രഥസ്വനൻ | പൗരുഷേയൻ | തക്ഷകൻ | ഹാഹാ | മേനക |
| വർഷം | ആഷാഢം (കർക്കിടകം) | വരുണൻ | വസിഷ്ഠൻ | സഹജന്യൻ | ചിത്രസ്വനൻ | ശുക്രൻ | ഹൂഹൂ | രംഭ |
| | ശ്രാവണം (ചിങ്ങം) | ഇന്ദ്രൻ | അംഗിരസ് | ശ്രോതാസ് | വര്യൻ | ഏലാപത്രൻ | വിശ്വവസു | പ്രമ്ലോച |
| ശരത് | ഭാദ്രപദം (കന്നി) | വിവസ്വാൻ | ഭൃഗു | ആസാരണൻ | വ്യാഘ്രൻ | ശംഖപാലൻ | ഇന്ദ്രസേനൻ | അനുമ്ലോച |
| | ആശ്വിനം (തുലാം) | ത്വഷ്ടാവ് | ജമദഗ്നി | ശതജിത്ത് | ബ്രഹ്മാവേതൻ | കംബളൻ | ധൃതരാഷ്ട്രൻ | തിലോത്തമ |
| ഹേമന്തം | കാർത്തികം (വൃശ്ചികം) | വിഷ്ണു | വിശ്വാമിത്രൻ | സത്യജിത് | മഖാപേതൻ | അശ്വതരൻ | സൂര്യവർച്ചസ് | രംഭ |
| | മാർഗ്ഗശീർഷം (ധനു) | അംശുമാൻ (സൂര്യൻ) | കശ്യപൻ | താർക്ഷ്യൻ | വിദ്യുച്ഛത്രു | മഹാശംഖൻ | ഋതുസേനൻ | ഉർവ്വശി |
| ശിശിരം | പുഷ്യം (മകരം) | ഭഗൻ | ആയുസ്സ് | ഊർണ്ണൻ | സ്ഫൂർജ്ജൻ | കർക്കോടകൻ | അരിഷ്ടനേമി | പൂർവ്വചിത്തി |
| | മാഘം (കുംഭം) | പൂഷാവ് | ഗൗതമൻ | സുരുചി | വാതൻ | ധനഞ്ജയൻ | സുഷേണൻ | ഘൃതാചി |
| വസന്തം | ഫാൽഗുനം (മീനം) | പർജ്ജന്യൻ | ഭരദ്വാജൻ | ക്രതു | വർച്ചസ്സ് | ഐരാവതം | വിശ്വൻ | സേനജിത്ത് |

വിഗ്രഹാരാധന ഇന്ന് പാശ്ചാത്യർ Visualisation of music എന്ന് ഇംഗ്ലീഷിൽ പറയുന്ന music therapy ടെക്നിക്കിന്റെ ഏറ്റവും പുരാതനവും സജീവവുമായ സാംസ്കാരിക ചിഹ്നമാണ് എന്നർത്ഥം. അതിനെ ഒരു മതമെന്ന് കരുതാതെ ഒരു ജനതയുടെ ജീവിതരീതിയോടും സംസ്കാരത്തോടും ഇഴചേർന്ന ഒന്നായി മനസ്സിലാക്കണം.

കാണുന്നവന്റെയും കേൾക്കുന്നവന്റെയും അറിയുന്നവന്റെയും സൗന്ദര്യസങ്കല്പങ്ങളിൽ വ്യത്യാസം വരുന്നത് വ്യക്തിപരമായ അജ്ഞത കൊണ്ടും, മുൻവിധികൾ കൊണ്ടുമാണ്. അവ കൂടാതെ, ഹിമാലയം തൊട്ട് കന്യാകുമാരി വരെയുള്ള ഭാരതത്തിന്റെ ഭാവരാഗതാളസമ്മിളിതമായ ഭാരതകല, സംസ്കാരം, ഗുരുകുലസമ്പ്രദായം, വിദ്യോപാസന ഇവയുടെ സൗന്ദര്യ, ആനന്ദസങ്കല്പങ്ങളോട് ബന്ധപ്പെട്ട് ക്ഷേത്രങ്ങളെ മനസ്സിലാക്കാൻ ശ്രമിക്കുന്നത് നല്ലതാണ്. എല്ലാവർക്കും!

ലോകാസ്സമസ്ത സുഖിനോ ഭവന്തു!!

# 7
# കല്പം

ദേവതയെക്കുറിച്ചു പറയുന്ന മന്ത്രശാസ്ത്രമാണ് 'കല്പം'. രാഗദേവതാമന്ത്രങ്ങളെക്കുറിച്ചു പറയുന്നതിനാൽ ഇത് കല്പത്തിൽപ്പെടും. രാഗദേവതാമന്ത്രങ്ങൾ കൂടുതൽ സ്ത്രീദേവതാ മന്ത്രങ്ങളാണ്. അതിനാൽ അവ 'നവാംഗ'ങ്ങളാണ്. പുരുഷദേവതാമന്ത്രങ്ങൾ 'പഞ്ചാംഗ'ങ്ങൾ. ജ്യോതിഷം 'പഞ്ചാംഗ'മാണ്; സംഗീതം 'നവാംഗ'വും.

12 അംഗങ്ങളോടെ 7 കോടി മഹാമന്ത്രങ്ങളുണ്ട്. പന്ത്രണ്ട് അംഗങ്ങൾ.

നവാംഗം—പ്രധാനം:

1. മൂലമന്ത്രം
2. ന്യാസം
   - കരന്യാസം
   - അംഗന്യാസം.
3. ആവാഹനം (ചിലർ ആവാഹനം ചെയ്യാറില്ല.)
4. ധ്യാനം
5. മാല (ഋഷിമാർ മാലാമന്ത്രം എടുക്കില്ല.)
6. കവചം
7. ദളം
8. അർഗ്ഗളം
9. കീലകം. (മന്ത്രരൂപമായ ദേവതയുടെ ജ്വാല.)
10. അഷ്ടോത്തരശതനാമം.
11. സഹസ്രനാമം.
12. സ്തോത്രം (സംഗീതം)

**പഞ്ചാംഗം**

1. പടലം
2. പദ്ധതി
3. പ്രയോഗം
4. കവചം
5. സഹസ്രനാമം

പടലം

1. മൂലമന്ത്രം
2. ഉപദേശം (ഗുരു) പരമ്പര
3. മാഹാത്മ്യം
4. ഋഷി
5. ഛന്ദസ്സ്
6. ഷഡംഗാദിന്യാസം
7. മാലാമന്ത്രം

പദ്ധതി

പ്രാതസ്മരണം, സ്നാനം, ആചമനം, സൂര്യാർഘ്യം, ദ്വാരദേവതാപൂജനം, ചക്രലേഖനം, പീഠന്യാസം, ഭൂതശുദ്ധി, പ്രാണപ്രതിഷ്ഠ, ഋഷ്യാദിന്യാസം, ധ്യാനം, പീഠദേവതാപൂജ, ആവരണദേവതാപൂജ, മൂർത്തിപൂജ, തർപ്പണം, ബലി, ഹോമം.

പ്രയോഗം വശ്യാദികർമ്മങ്ങൾ



ഋഷിയെ മൂർദ്ധാവിലും (ഗുരുവിന്റെ ശിരസ്സിൽ) ഛന്ദസ്സിനെ (രാഗത്തെ) മുഖത്തിലും (നാവിൽ) രാഗദേവതാരൂപത്തെ ഹൃദയത്തിലും—ബീജമന്ത്രത്തെ ഗുഹ്യമൂലാധാരത്തിലും, ശക്തിയെ പാദത്തിലും കീലകത്തെ സർവ്വാംഗങ്ങളിലും ധ്യാനിച്ച് ജപിപ്പിക്കുക.

വേദത്തെ ആറുവിധത്തിലാണ് വ്യാഖ്യാനിച്ചിട്ടുള്ളത്.

(1) മനു—ധർമ്മശാസ്ത്രപരം

(2) ബൃഹസ്പതി—അർത്ഥശാസ്ത്രപരം

(3) നന്ദികേശ്വരൻ—കാമശാസ്ത്രപരം

(4) ബാദരായണൻ—മോക്ഷശാസ്ത്രപരം

(5) ജൈമിനി—സ്വർഗ്ഗപ്രാപ്തിപരം

(6) ധന്വന്തരി—ചികിത്സാ/ആയുർവ്വേദശാസ്ത്രപരം

ഈ ആറും ചേർന്ന പ്രയോഗശാസ്ത്രമാണ് സംഗീതം. പുരുഷാർത്ഥങ്ങളും സ്വർഗ്ഗസുഖവും ആയുരാരോഗ്യവും തരുന്നത്.

ആചമനമന്ത്രം പ്രണവത്തിൽ തുടങ്ങി സ്വാഹായിൽ അവസാനിക്കുന്നു.

(പ്രണവാദ്യം സ്വാഹാന്തം)

മാധ്വർ (എമ്പ്രാന്മാർ) ഓം ഋഗ്വേദായ സ്വാഹാ
മാധ്വർ (ഗൗഡസാരസ്വതർ) ഓം കേശവായ സ്വാഹാ

സ്മാർത്തർ/വൈഷ്ണവർ/അയ്യങ്കാർ: സ്വാഹാ എന്നതിനുപകരം നമഃ എന്ന് ചേർക്കും. ഓം അച്യുതായ നമഃ ഓം അനന്തായ നമഃ

വിഘ്നോപശാന്തി ഗൃഹം/ഗേഹം എന്നാൽ ഗണപതി/ഗന്ധർവ്വൻ എന്നിവർ പൂജിക്കപ്പെടുന്ന സ്ഥലമാണ്.

മാധ്വർ—വിഘ്നരാജൻ
വൈഷ്ണവർ—വിഷ്വക്സേനൻ
സ്മാർത്തർ—ഗണപതി

ശുക്ലാംബരധരം വിഷ്ണും
ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേത്
സർവ്വവിഘ്നോപശാന്തയേ.

ലോകത്തിലുള്ള സർവ്വ ജലവും തീർത്ഥം;
സർവ്വ കർമ്മവും പുണ്യകർമ്മം.
ആചമനം ചെയ്യുന്നതിനെ, ബ്രഹ്മതീർത്ഥം
പിതൃതർപ്പണം ചെയ്യുന്നതിനെ പിതൃതീർത്ഥം
പ്രജാപത്യം (സംഭോഗം) ചെയ്യുന്നതിനെ കായതീർത്ഥം
ദേവതർപ്പണം ചെയ്യുന്നതിനെ ദേവതീർത്ഥം—എന്നു വിളിക്കുന്നു.

മുദ്രയുടെ നിർവ്വചനം

മുദംരാതിദദാതി മുദ്രേതിനിർവ്വചനം

അക്ഷമാല:

അകാരം മുതൽ ക്ഷകാരം വരെയുള്ള വർണ്ണമാലയാണ് അക്ഷ(ര) മാല.

എല്ലാ ഉത്തമ കർമ്മങ്ങൾക്കും തള്ളവിരലും അനാമികയും (മോതിര വിരൽ) ചേർത്ത് മുദ്ര കാണിക്കുന്നു. (സ-മ-പ.) സമർപ്പയാമി എന്നു സമർപ്പ ണത്തോടെ.

ല, വ, ര, യ, ഹ എന്നീ വർണ്ണങ്ങൾ പഞ്ചഭൂതങ്ങളെയും യാകിനി, രാകിനി, ലാകിനി, ഹാകിനി തുടങ്ങിയ യോഗചക്ര ദേവതമാരെയും സൂചി പ്പിക്കുന്നതിനാൽ പ്രധാനമാണ്. സംഗീതത്തിൽ ഈ അക്ഷരങ്ങൾ അനു പ്രാസമായി ഉപയോഗിച്ച സാഹിത്യം സുന്ദരമായിരിക്കും. (സ, ക എന്നി വയും പ്രധാനം)

| | | | | |
|---|---|---|---|---|
| ലം സ്വർണ്ണനിറം/മഞ്ഞ (ഹൃദയം) | പൃഥ്വി | ഗന്ധം | തള്ളവിരൽ | മ, പ |
| വം ശുക്ലം | ജലം | രസം | ചൂണ്ടാണി | ഗ |
| രം രക്തം | അഗ്നി | തേജസ്സ് | മദ്ധ്യമവിരൽ | രി |
| യം കൃഷ്ണം (സൂക്ഷ്മശരീരം) | മരുന്ന് | വായു (പ്രാണം) | മോതിരവിരൽ | സ |
| ഹം ശുക്ലതരം | വിയത് (ആകാശം) | ശബ്ദം/നാദം | (മഹാപ്രാണം ചെറുവിരൽ) | ധ, നി |

പഞ്ചശുദ്ധി ഇല്ലാതെ ഉപാസന ചെയ്യരുത്.

ആത്മശുദ്ധി സ്ഥാനശുദ്ധി മന്ത്രശുദ്ധി ഹവ്യശുദ്ധി ദേവശുദ്ധി—ഈ ശുദ്ധി പാലിക്കുന്നതിനുള്ള കഠിന വ്രതങ്ങളെ (ആചാരങ്ങളെ) അനുഷ്ഠി ക്കാതെ പൂജ ചെയ്താൽ ഗുണത്തിനുപകരം ദോഷം വരും (ആഭിചാരക്രിയ പോലെയാവും). അതുകൊണ്ടാണ് ക്ഷേത്രങ്ങളിലും ഗൃഹങ്ങളിലും ശുദ്ധി കർശനമാക്കിയിരുന്നത്. സ്ത്രീകൾ സ്വതേ ശുദ്ധമനസ്കരും വേഗം സ്നേഹിക്കുന്നവരുമാകയാൽ ഭക്തിപൂർവ്വം ജപിച്ചാൽത്തന്നെ അവർക്കു ഫലം കിട്ടുമെന്ന് ഭാഗവതത്തിലുണ്ട്.

വൈശാഖം, ശ്രാവണം, അശ്വായുജം, കാർത്തിക, മാർഗ്ഗശീർഷം, മാഘം, ഫാൽഗുനം എന്നീ 7 മാസങ്ങൾ മന്ത്രാരംഭത്തിനു നല്ലതാണ്. ബുദ്ധി, ഓർമ്മ, സമൃദ്ധി ഇവയ്ക്കായി ബുധന്റെ മാന്ത്രികചതുരം മുമ്പുകാ ലത്ത് ഇന്ത്യയിലും അറേബിയയിലും ധരിച്ചിരുന്നു.

സൗരോർജ്ജമാണ് വർണ്ണവും നാദവുമാകുന്നതെന്നും, നാദം ലോഹ ധാതുവായി, അതിൽനിന്ന് സ്ഥൂലലോഹരൂപം ഉണ്ടാവുന്നു എന്നും, അവ യുടെ കമ്പനം ചെയ്യുന്ന കണങ്ങൾ ചെടികളിൽ പ്രവേശിച്ചിട്ടാണ് ചെടി കൾക്ക് പല നിറവും ഗന്ധവും ഉണ്ടാവുന്നതെന്നും ഉള്ള അറിവിൽനിന്നാണ് ഔഷധി വനസ്പതികളിൽ വർണ്ണ, ഗന്ധ, രൂപ, നാദതന്മാത്രകളുടെ ദേവ

തകളായ ഗന്ധർവ്വാപ്സരസ്സുകൾ ജലമയരസമയമായിരിക്കുന്നു എന്ന് ചമത്കാരരൂപത്തിൽ പറയുന്നത്. നിറവും ഗന്ധവും (വർണ്ണം, ഗന്ധം) പ്രകാശനാദോർജ്ജത്തിന്റെ കമ്പനവേഗതകൊണ്ടുണ്ടാവുന്നതെന്ന ശാസ്ത്രീയമായ അറിവിന്റെ തെളിവാണ് പഴയ സംസ്കൃത ഗ്രന്ഥങ്ങളിലെ ഇത്തരം പരാമർശങ്ങൾ. (Colour, smell - properties that depend upon rate of vibration of energy per unit time.) ചെടികളിൽനിന്ന് അത് മനുഷ്യനടക്കമുള്ള ജീവികൾക്ക് അന്നമായി ലഭിക്കുന്നു. നാം ജീവിക്കുന്ന ഭൂമി സൂര്യന്റെ ഒരു ഛായ അഥവാ മായ മാത്രമാകയാൽ (Reflection , illusory) സംഗീതസ്വരങ്ങൾ സൂര്യനിൽനിന്ന് ഭൂമിയിലേക്കുള്ളതിന്റെ വിപരീത ക്രമത്തിൽ വേണം ഭൂമിയിൽനിന്ന് സൂര്യനിലേക്ക് (Notations). സ to നി ആണ് സൂര്യനിൽനിന്ന് അവരോഹണം; തിരിച്ച് സ to നി ഭൂമിയിൽനിന്ന് ആരോഹണം. പ്രിസത്തിൽ ചുവപ്പാണ് നാം ആദ്യം പറയുക. ശരിക്ക് വയലറ്റാണ് അടുത്തത് എന്നർത്ഥം. മുകളിലെ ചാർട്ട് നോക്കുക. ഓരോ വർണ്ണവും അതിന്റെ മുമ്പുള്ളതിൽനിന്ന് 42 (6 x 7) വ്യത്യാസമുണ്ട്. അതിനാലാണ് 43 ത്രികോണം ശ്രീചക്രത്തിൽ വരയ്ക്കുന്നത്. (6 x 7) എന്നാൽ 6th progression-ന്റെ കമ്പനം.

## സൗരയൂഥ ഗ്രഹങ്ങൾ

| | | | | | |
|---|---|---|---|---|---|
| സൗരയൂഥത്തിലെ അകത്തെ അംഗങ്ങൾ കയ്യിൽ അകത്തെ മൂന്നുവിരൽ. | ചൊവ്വ (നെറ്റി, മൂക്ക്, sex organs) | ഇരുമ്പ് | കാമരൂപം | ചുവപ്പ്. R | സ |
| | സൂര്യൻ (വലത്തുകണ്ണ്, ഹൃദയം) | സുവർണ്ണം | പ്രാണൻ | ഓറഞ്ച് O | രി |
| | ബുധൻ (വായ, കൈ, ഉദരം, നാഡീവ്യൂഹം) | രസം (mercury) | ബുദ്ധി | മഞ്ഞ y | ഗ |
| അകലെയുള്ള ഗ്രഹങ്ങൾ-അകന്ന വിരൽ-അംഗുഷ്ടം | ശനി (വലത്തു ചെവി) | ഈയം (ലെഡ്) | കാമമനസ്സ് | പച്ച G | മ |
| | വ്യാഴം (ഇടത്തു ചെവി) | ടിൻ | ഓറ (ജൈവോർജ്ജ മണ്ഡലം) | നീല B | പ |
| മധ്യസ്ഥാനം(ഭൂമിയോട് അടുത്ത ഗ്രഹങ്ങൾ, ഷഡ്ജത്തോടടുത്ത വിരൽ (ചെറുവിരൽ) | ശുക്രൻ (താടി, കവിൾ, കഴുത്ത്, രക്തധമനി) | ചെമ്പ് (താമ്രം) | മനസ്സ് | ഇൻഡിഗോ I | ധ |
| | ചന്ദ്രൻ (ഇടത്തുകണ്ണ്, സ്തനം, ജലാംശം) | വെള്ളി | ലിംഗശരീരം | വയലറ്റ് V | നി |

7th progression-ന്റെ കമ്പനം 7 × 7 = 49 മരുത്തുക്കളുടെ സംഖ്യയാണ്. (6 × 7)= ബുദ്ധി, ആത്മപ്രകാശം കൊണ്ടുണ്ടാവുന്ന ജ്യോതിർമയമായ ആവരണം (ഓറ). സുഷുമ്ന ബ്രഹ്മദണ്ഡവും, അതിനെചുറ്റിയ ഇഡ പിംഗളകൾ നാദത്തിന്റെ തീവ്ര, മന്ദ്ര—അല്ലെങ്കിൽ sharp, flat-ങ്ങളും ചേർന്ന നാഡീവ്യൂഹവുമാണ്. ബുധൻ സൂര്യനോടടുത്ത ഗ്രഹമാകയാൽ നാഡീവ്യൂഹത്തിന്റെ പ്രവർത്തനം ഹൃദയം, വലതുകണ്ണ് എന്നിവയെയും വലത്തെ മസ്തിഷ്കഭാഗത്തെയും പെട്ടെന്നു ചലിപ്പിക്കും. സ്ത്രീകളിൽ 'ഇഡ'യുടെ stimulation ആണ് അത്. ആത്മീയമനസ്സും പ്രപഞ്ചകാമവും ചേർന്നതാണ് മനുഷ്യൻ. രണ്ടിനെയും ബാലൻസ് ചെയ്യാൻ ഉത്തമമാണ് രാഗം. ആദ്യമായിട്ട് 'മാനവതി'രാഗം പാടിക്കേട്ട അവസരത്തിൽ എനിക്ക് ഇങ്ങനെ ഒരനുഭവം ഉണ്ടായിട്ടുണ്ട്.

ഗാന്ധാര, ഷഡ്ജ, മദ്ധ്യമ ഗ്രാമങ്ങൾ പോലെ ജ്യോതിഷത്തിൽ സൂര്യ, ശുക്ര, ബുധ ഗ്രാമങ്ങളുണ്ട്.

| 1- 20 സൂര്യഗ്രാമ | | 21-40 ശുക്രഗ്രാമം | | 41-60 ബുധ ഗ്രാമം | |
|---|---|---|---|---|---|
| സൂ | രി | ശു | ധ | ബു | ഗ |
| ച | നീ | ശ | മ | വ്യാ | പ |
| കു | സ | സൂ | രി | ശു | ധ |
| ബു | ഗ | ച | നി | ശ | മ |
| വ്യാ | പ | കു | സ | സൂ | രി |
| ശു | ധ | ബു | ഗ | ച | നി |
| ശ | മ | വ്യാ | പ | കു | സ |

## യോഗിനീസപ്തകം

**1. മൂലാധാരത്തിൽ സാകിനി. 'സ' എന്ന വർണ്ണം**

മൂലാധാരസ്ഥപത്മേ ശ്രുതിദലലസിതേ
പഞ്ചവക്ത്രാം ത്രിനേത്രാം
ധൂമ്രാഭാം അസ്ഥിസംസ്ഥാം സൃണിമപികമലം
പുസ്തകം ജ്ഞാനമുദ്രാം
ബിഭ്രാണാം ബാഹുദണ്ഡൈസ്സുലളിത വരദാം
പൂർവ്വ ശക്ത്യാവൃതാം താം
മുദ്ഗന്നാസക്ത ചിത്താം മധുമദമുദിതാം
സാകിനീം ഭാവയാമഃ

**(2) സ്വാധിഷ്ഠാനത്തിൽ കാകിനി. വർണ്ണം 'ക'**

സ്വാധിഷ്ഠാനാഖ്യപത്മേ
രസദലലസിതേ
വേദവക്ത്രാം ത്രിനേത്രാം
ഹസ്താഭ്യാം ധാരയന്തീം

ത്രിശിഖ ഗുണകപാലാഭയാന്യാത്തഗർവ്വാം
മേദോധാതു പ്രവിഷ്ടാമളി മദമുദിതാം
ബന്ദിനീ മുഖ്യയുക്താം
പീതാം ദധ്യോദനേഷ്ടാ-
മഭിമത ഫലദാം കാമിനീം ഭാവയാമഃ

(3) മണിപൂരത്തിൽ ലാകിനി—വർണ്ണം 'ല'

ദിക്പത്രേ നാഭിപത്മേ ത്രിവദനവിലസ-
ദംഷ്ടിനീം രക്തവർണ്ണാം
ശക്തിം ദംഭോളിദണ്ഡാവഭയമപി
ഭുജൈ ദ്ധാരയന്തീം മഹോഗ്രാം
ഡാമര്യാദ്യൈഃ പരീതാം
പശുജനഭയദാം മാംസധാത്വൈകനിഷ്ഠാം
ഗൗഡാന്നാസക്ത ചിത്താം
സകല സുഖകരീം ലാകിനീം ഭാവയാമഃ

(4) അനാഹതത്തിൽ രാകിനി. വർണ്ണം 'ര'

ഹൃത്പത്മേ ഭാനുപത്രേ ദ്വിവദന ലസിതാം
ദംഷ്ടിണീം ശ്യാമവർണ്ണാം
ചക്രം ശൂലം കപാലം ഡമരുമപിഭുജൈർ-
ധാരയന്തീം ത്രിനേത്രാം
രക്തസ്ഥാം കാളരാത്രി പ്രഭൃതി പരിവൃതാം
സ്നിഗ്ദ്ധഭക്ഷൈക സക്താം
ശ്രീമദ് വീരേന്ദ്രവന്ദ്യാം അഭിമതഫലദാം
രാകിനീം ഭാവയാമഃ

(5) വിശുദ്ധിയിൽ ഡാകിനി. വർണ്ണം ഡ

ഗ്രീവാകൂപേ വിശുദ്ധൗ നൃപദള കമലേ
ശ്വേതരക്താം ത്രിനേത്രാം
ഹസ്തൈഃ ഖട്വാംഗ ഖഡ്ഗൗ ത്രിശിഖമപി
മഹാ ചർമ്മ സംധാരയന്തീം
വക്ത്രേണൈകേനയുക്താം പശുജനഭയദാം
പായസാന്നൈകസക്താം
ത്വക്സ്ഥാം വന്ദ്യേമൃതാദ്യൈഃ
പരിവൃത വപുഷം ഡാകിനീം ഭാവയാമഃ

(6) ആജ്ഞാചക്രത്തിൽ ഹാകിനി. വർണ്ണം 'ഹ'

ഭ്രൂമദ്ധ്യേ ബിന്ദുപത്മേ ദളയുഗ കലിതേ
ശുക്ലവർണ്ണാം കരാബ്ജൈർ

വിഭ്രാണാം ജ്ഞാനമുദ്രാം ഡമരു മമലാ-
മക്ഷമാലാം കപാലം
ഷഡ്ചക്രാധാരമദ്ധ്യാം ത്രിനയനലസിതാം
ഹംസവത്യാദി യുക്താം
ഹാരിദ്രാന്നൈക സക്താം സകല ശുഭകരീം
ഹാകിനീം ഭാവയാമഃ

(7) **സഹസ്രാരത്തിൽ യാകിനി. വർണ്ണം യ**

മുണ്ഡവ്യോമസ്ഥ പത്മേ ദശശത ദളകേ
കർണ്ണികാചന്ദ്ര സംസ്ഥാ
രേതോനിഷ്ഠാം സമസ്തായുധകലിതധരാം
സർവ്വ തോവക്ത്ര പത്മാം
ആദിക്ഷാന്താർണ്ണ ശക്തിപ്രകര പരിവൃതാം
സർവ്വവർണ്ണാം ഭവാനീം
സർവ്വാന്നാസക്ത ചിത്താം പരശിവരസികാം
യാകിനീം ഭാവയാമഃ

ഓങ്കാരം: ശരീരത്തിലെ എല്ലാ അവയവങ്ങളെയും, പ്രത്യേകിച്ച് മസ്തിഷ്കം, ഹൃദയം, ഉദരം ഇവയെ ഉണർത്തുന്നു.

ഹ്രാം: മസ്തിഷ്കം, ഹൃദയം, ശ്വാസകോശം, ദഹനേന്ദ്രിയം, മുകളിലെ വാരിയെല്ലുകൾ.

ഹ്രീം കണ്ഠം, താലു, ഹൃദയം, ശ്വാസകോശം, ദഹനേന്ദ്രിയം.

ഹ്രൂം ലിവർ, പ്ലീഹ, ദഹനേന്ദ്രിയം, ഉദരം, ഗർഭാശയം, കുടൽ, ജനനേന്ദ്രിയം.

ഹ്രൈം വൃക്കകൾ.

ഹ്രൗം വൻകുടൽ, ഗുദം.

ഹ്രഃ വക്ഷസ്സും കണ്ഠവും.

**സൂര്യനെ നോക്കി ഹംസകല്പ നമസ്കാരം**

ആചമ്യ പ്രാണാ നായമ്യ.
തിഥിവിഷ്ണു, സ്തഥാ വാരോ, നക്ഷത്രം വിഷ്ണുരേവചഃ
യോഗശ്ചകരണം വിഷ്ണുഃ സർവ്വം വിഷ്ണുമയം ജഗത്
അദ്യ പൂർവ്വോച്ചരിതൈവം
ഗുണ വിശേഷണ വിശിഷ്ടായാം
ശുഭപുണ്യതിഥൗ മമാത്മനഃ
ശ്രുതി സ്മൃതി പുരാണോക്ത ഫലപ്രാപ്ത്യർത്ഥം
ശ്രീ സവിതൃ സൂര്യ നാരായണ പ്രീത്യർത്ഥം ച
ശ്രീ ഹംസ കല്പേ നോക്ത വിധിനാ
യഥാശക്തി നമസ്കാരാഖ്യം കർമ്മ കരിഷ്യേ.

## ഷട്ചക്രനിരൂപണം

| ചക്രം | ദളം | വർണ്ണം | തത്ത്വം/ ഗുണം | നിറം/ മയൂഖം | രൂപം/ ലയ തത്വം | ബീജം/ വാഹനം | ദേവത/ വാഹനം | ശക്തി | ലിംഗം/ യോനി |
|---|---|---|---|---|---|---|---|---|---|
| മൂലാധാരം | 4 | വം ശം ഷം സം | പൃഥ്വി ഗന്ധം | മഞ്ഞ 56 | □ ഗന്ധം, പാദം | ലം ഐരാവതം ഇന്ദ്രൻ | ബ്രഹ്മ ഹംസം | ഡാകിനി ദാകിനി | സ്വയംഭൂ ത്രിപുര |
| സ്വാധിഷ്ഠാനം | 6 | ബം ഭം മം യം രം ലം | ജലം/ രസം, പ്രകാശ വിമർശം | വെള്ള 62 | ◡ രസം- കയ്യ് | വം മകരം വരുണൻ | വിഷ്ണു ഗരുഡൻ | രാകിനി | സ്വയംഭൂ ത്രിപുര |
| മണിപൂരം | 10 | ഡം ഢം ണം തം ഥം ദം ധം നം പം ഫം | തേജസ്സ്/ തപസ്സ്, ദർശനം | ചുവപ്പ് 32 | △ കാഴ്ച യോനി ഗുദം | രം അജം അഗ്നി | രുദ്രൻ ഋഷഭൻ | ലാകിനി | സ്വയംഭൂ ത്രിപുര |
| അനാഹതം | 12 | കം ഖം ഗം ഘം ങം ചം ഛം ജം ഝം ഞം ടം ഠം | വായു/ ചലനം, സ്പർശം | ധൂമ്രം (പുക) 54 | ✡ സ്പർശം/ ലിംഗം/ യോനി | യം കലമാൻ വായു | ഈശൻ മാൻ | കാകിനി | ബാണം, ത്രികോണം |
| വിശുദ്ധി | 16 | അ ആ ഇ ഈ ഉ ഊ ഋ ൠ എ ഐ ഒ ഔ അം അഃ | ആകാശം /ശ്രുതി | വെളുപ്പ് 72 | ○ ശബ്ദം മുഖം/ ജിഹ്വ | ഹം ഐരാവതം ഇന്ദ്രൻ | സദാ ശിവൻ | സാകിനി | |
| ആജ്ഞ | 2 | ഹം ക്ഷം | പിതൃക്കൾ | (—) 64 | (—) മഹത് ഹിരണ്യഗർഭൻ (സൂക്ഷ്മ പ്രകൃതി) | ഓം | ശംഭു | ഹാകിനി | താര ത്രികോണം |
| 6 ചക്രം | 51 ദളം | 51 വർണ്ണം | | 360 മയൂഖം അഥവാ രശ്മി | | | | | |

അഥ ധ്യാനം:

ധ്യേയഃ സദാ സവിതൃമണ്ഡല മധ്യവർത്തീ
നാരായണഃ സരസിജാസന സന്നിവിഷ്ടഃ
കേയൂരവാൻ മകരകുണ്ഡലവാൻ കിരീടീ
ഹാരീഹിരണ്മയവപുർ ധൃത ശംഖചക്രഃ

സൂര്യനാരായണ ഭഗവാന്റെ മാറിലെ ശ്രീവത്സമായി പ്രകൃതിയെയും കൗസ്തുഭമായി ജീവാത്മാവിനെയും വനമാലയായി പഞ്ചഭൂതങ്ങളെയും ഗദയായി മഹത്തിനെയും, ശംഖമായി സാത്വികാഹങ്കാരത്തെയും, നന്ദകം വാളായി ജ്ഞാനത്തെയും, അതിന്റെ ഉറയായി അജ്ഞാനത്തെയും സുദർശനചക്രമായി മനസ്സിനെയും ബാണങ്ങളായി ഇന്ദ്രിയങ്ങളെയും ധ്യാനിക്കുക.

സൂര്യഖണ്ഡം, ചന്ദ്രഖണ്ഡം, അഗ്നിഖണ്ഡം എന്ന് മൂന്നായി, പഞ്ചാദശ് വർണ്ണാത്മികയായ ശ്രീ മഹാദേവീ ത്രിപുരസുന്ദരിയുടെ ശ്രീവിദ്യാശക്തിയെ ശ്രീസൂക്തത്തിൽ ധ്യാനിക്കുക.

(1) അഗ്നിഖണ്ഡം: മൂലാധാരം, സ്വാധിഷ്ഠാനം (108 രശ്മി; 10 ദളം)

(2) സൂര്യഖണ്ഡം: മണിപൂരം, അനാഹതം (86 രശ്മി, 22 ദളം)

(3) ചന്ദ്രഖണ്ഡം: വിശുദ്ധി, ആജ്ഞ (136 രശ്മി, 18 ദളം)

ആകെ. 360 രശ്മി 51 ദളം

മനുഷ്യർ, അഗ്നികുലം, സൂര്യകുലം, ചന്ദ്രകുലം എന്ന് 3 ജാതിയേ ഉള്ളൂ എന്ന് ഭാരതീയർ അതിനാൽ വിശ്വസിച്ചു.

രാഗചികിത്സയിൽ എന്തുകൊണ്ടാണ് കനകാംഗി വിശുദ്ധിയിൽ, ഋഷഭരാശിയുടെ ഒന്നാം ഡിഗ്രിയിൽ തുടങ്ങിയത് എന്ന് ആർക്കെങ്കിലും സംശയമുണ്ടെങ്കിൽ മേല്പറഞ്ഞ ചാർട്ട് നോക്കുക. വർണ്ണമാലയുടെ 51 അക്ഷരങ്ങൾ 'ആദിക്ഷാന്ത'മായസുവർണ്ണബിന്ദുക്കളായി ദേവിയുടെ ശരീരത്തിൽ വിന്യസിച്ചിരിക്കുകയാണ്. അ തുടങ്ങുന്നത് വിശുദ്ധിയിൽ. ക്ഷ അവസാനിക്കുന്നത് ആജ്ഞയിൽ അതായത്, നേരത്തെ വിപരീതക്രമം പറഞ്ഞതുപോലെ ഇവിടെ വിശുദ്ധി, അനാഹതം, മണിപൂരം, സ്വാധിഷ്ഠാനം, മൂലാധാരം എന്ന് (ചാർട്ടിൽ മുകളിലേക്ക്—ശരീരത്തിൽ താഴേക്ക്) വന്നിട്ട് പിന്നെ ഒരു geodesic (വർത്തുള/സ്പൈറൽ) കുണ്ഡലീ രൂപത്തിൽ പ്രതിപ്രവർത്തനമാണ്. (ഹ, ക്ഷ, ഓങ്കാരം പിതൃക്കളാണ്. രൂപധ്യാനം കൊടുത്തിട്ടില്ല.) അതിനാൽ വിശുദ്ധിയിൽ രൂപം ① ആണ്; തത്ത്വസംഖ്യ 72 (മേളകർത്താ); പൂർവ്വികരുടെ 64 കലകളുടെ ഒരാവർത്തനം മാത്രമാണ് ഓരോ കാലഘട്ടത്തിലും ജീവിക്കുന്ന നമ്മൾ ചെയ്യുന്നത് എന്നർത്ഥം.

# 8

# ജയദേവന്റെ അഷ്ടപദിയിലെ രാഗരൂപധ്യാനം

ഒന്നാം സർഗ്ഗത്തിന് ജയദേവൻ കൊടുത്ത പേര് സാമോദദാമോദരം എന്നാണ്. 2002-ൽ ഭരതകോശമെന്ന പുസ്തകം കയ്യിൽ കിട്ടിയപ്പോഴാണ് സാനന്ദഗോവിന്ദം, സാമോദ ദാമോദര മുതലായ വാക്കുകൾക്ക് ചില പ്രത്യേക അർത്ഥങ്ങൾ കൂടെ ഉണ്ടെന്നറിയുന്നത്.

സാനന്ദഗോവിന്ദം എന്നാൽ 17 രാഗങ്ങളെ (സപ്തദശം) പുഷ്പങ്ങളാക്കി സങ്കല്പിച്ച് അവയെ സമർപ്പിച്ച് "രാഗശ്രേണീ കുസുമാസ്തരണം" ചെയ്യലാണ്. ഒരു രാഗപുഷ്പ സോപാനത്തിലൂടെ ഭഗവാനിൽ എത്തൽ.

സാമോദ ദാമോദരം എന്നാൽ ഒരു രാഗപ്രബന്ധമാണ്. അതിൽ സാമോദ ദാമോദര ഭ്രമരപദം എന്നൊന്നുണ്ട്. ഗുർജ്ജരീരാഗത്തെ ഉചിത താളത്തിൽ ഗദ്യത്തിലും പദ്യത്തിലും യഥാശോഭം പ്രയോഗിക്കുന്ന സൂഡ പ്രബന്ധമാണത്. ആഭോഗാന്തത്തിൽ സ്വരം പാടാം. പിന്നെ പദ്യം... ഇങ്ങനെ ഗുർജ്ജരി ചതുഷ്ക്കം മാറിമാറി പ്രയോഗിക്കുന്നു. ഒരു രാഗപുഷ്പമാലിക നിറവും തേനും പരാഗവും ഗന്ധവും ഉള്ളതാണെങ്കിൽ ഭ്രമരങ്ങൾ അതിൽ പദം പതിച്ച് ആടുന്നു. ഭഗവാന്റെ വനമാലയിൽ ചിത്തഭൃംഗം സാമോദ ദാമോദരമായി നൃത്തംവയ്ക്കുന്നു; കവി കോർത്ത രാഗമാലയിൽ പത്മാവതിയുടെ (കവിപത്നി എന്നും ശ്രീദേവി എന്നും) മനഭൃംഗം ആനന്ദം നുകരുന്നു; പദങ്ങൾ നൃത്തമാടുന്നു. ഇത്തരമൊരു മനോഹരദൃശ്യം പണ്ഡിതനായ ഭക്ത കവിയുടെ ഉള്ളിൽ ഉള്ളതുകൊണ്ടാണ് ഒന്നാം സർഗ്ഗത്തിന് ഇത്തരമൊരു പേര് അദ്ദേഹം കൊടുത്തത്. "പത്മാവതീ ചരണ ചാരണചക്രവർത്തി" എന്ന പ്രയോഗത്തിന്, പ്തമാവതി (പത്നി, ലക്ഷ്മീദേവി)യെക്കൊണ്ട് ആനന്ദ നൃത്തം ചെയ്യിക്കുന്ന കവിഗായക ചക്രവർത്തി എന്നൊരർത്ഥം ലക്ഷ്മീധര വ്യാഖ്യാനത്തിലുണ്ട്. സാമോദദാമോദരമെന്ന ഒന്നാം സർഗ്ഗത്തിലെ ഈ ചരണചാരണമെന്ന ഭ്രമരപദം തന്റെ കാവ്യത്തെ ഒരു സൂഡപ്രബന്ധമായി അവതരിപ്പിക്കാനാണ് ജയദേവൻ രചിച്ചതെന്ന് സൂചിപ്പിക്കുന്നുണ്ട്.

ദേവീഭാഗവതത്തിൽ ആദ്യമായി പത്മാവതീദേവീപൂജനടത്തിയത് ശ്രീകൃഷ്ണനാണെന്നും ഇത് ഗോലോകത്തിലാണ് നടന്നതെന്നും പറയുന്നുണ്ട്. ഈ സ്ത്രീപൂജനത്തിന്റെ സൂചന ആദ്യശ്ലോകത്തിലുണ്ട്. "മേഘൈർ മേദുര മംബരം" എന്നതുകൊണ്ട് ആഷാഢമേഘങ്ങൾ നിരന്ന കാലത്ത് യമുനാതീരത്തിൽ ദേവീപൂജനടക്കുന്ന കാലമാണെന്ന് ധരിക്കണം

(കർക്കിടകത്തിലെ മംഗളഗൗരി/പത്മാവതീപൂജ). ഗുജറാത്തിൽ ആഷാഢത്തിലെ ഗോറോ (ഗൗരീപൂജ). അവിടെവച്ച്, പണ്ട് താൻ ഗോകുലത്തിൽ അനുഷ്ഠിച്ചതുപോലെ, രാഗഭാവതാളസാന്ദ്രമായ സംഗീതത്താൽ രാധയുടെ മനസ്സിനെ തന്നിൽ രമിപ്പിച്ച് ഗോകുലത്തിലും ഒരു "ഭ്രമരപദപത്മാവതീ ചരണ ചാരണ ചക്രവർത്തി"യായി കൃഷ്ണൻ. പൂർവ്വകഥ, ഇപ്പോഴത്തെ കഥാസന്ദർഭം, ഋതുസൂചന, സംഗീതനൃത്തപ്രധാനമായ ഒന്നാണ്. "വാഗ്ദേവതാ ചരിത ചിത്രിത ചിത്ത സത്മാ"വായ താൻ വാസുദേവരതികേളികഥയോടുകൂടി രചിച്ചിരിക്കുന്ന പ്രബന്ധം—ഇത്രയും കാര്യം ആദ്യത്തെ രണ്ടു ശ്ലോകത്തിൽത്തന്നെ പറയുന്നുമുണ്ട്. എന്തിനാണ് ഈ പ്രബന്ധം രചിച്ചത്?

ഹരിസ്മരണയിൽ മനസ്സ് രസിക്കുന്നവർക്ക്, വിലാസകലകളിൽ കുതൂഹലചിത്തരായവർക്ക്, മധുരകോമള മനോഹര പദാവലികളോടു ചേർന്ന കവിത കേൾക്കാൻ ഇഷ്ടമുള്ളവർക്ക്—(ഭക്തർക്കും കലാരസികർക്കും, കവികൾക്കും, രാഗികൾക്കും)—ഈ ജയദേവസരസ്വതിയുടെ നൃത്തം (ഭ്രമരപദം—ചരണചാരണം) "സാമോദ ദാമോദര"മായിരിക്കും എന്ന ഉറപ്പോടെയാണ് പ്രബന്ധരചന. വംഗരാജാവായിരുന്ന ലക്ഷ്മണസേനന്റെ സദസ്യരായ പഞ്ചരത്നകവികളിൽ ഒരാളായിരുന്നു ജയദേവൻ എന്നു കാണിക്കുന്നതാണ് 4-ാമത്തെ ശ്ലോകം.

(1) ഉമാപതിധരൻ—വാക്കുകൾ തളിരുപോലെയാണ്. പക്ഷേ ഔചിത്യമില്ല.

(2) ജയദേവൻ—വാക്കുകൾ തളിർപോലെ; സന്ദർഭമറിഞ്ഞ് പ്രയോഗിക്കുന്ന ഔചിത്യബോധമുണ്ട്.

(3) ചരണൻ—ശ്ലാഘ്യനാണ്. എന്നാലും പദത്തിൽ ദുരൂഹത ഉണ്ട്.

(4) ആചാര്യ ഗോവർദ്ധനൻ—ശൃംഗാരപ്രധാനങ്ങളായ സത്പ്രമേയ രചനയിൽ ഒന്നാമൻ.

(5) ധോയി—ഇവരെക്കാളൊക്കെ മികച്ച് കവിചക്രവർത്തിയായിരിക്കുന്നു. വിശ്രുതനായ ശ്രുതിധരൻ (ശ്രുതിയെ ധരിച്ച) അഥവാ ഗായക കവിയാണദ്ദേഹം. എല്ലാം ഓർമ്മയിൽ ധരിച്ചുവച്ച് പാടുന്നു. (വാഗ്ഗേയ/ ഗായകൻ) ഈ ശ്ലോകം ലക്ഷ്മണസേനൻ തന്നെ രചിച്ചതെന്നു പറയപ്പെടുന്നു. ഒരുപക്ഷേ തനിക്കും ഈ കഴിവുകളുണ്ടെന്ന് സദസ്യർക്കും രാജാവിനും ബോദ്ധ്യപ്പെടുത്താനോ ധോയിക്ക് ഓർത്തുപാടാനോ കൂടിയാവാം ഗ്രന്ഥരചന.

ഒന്നാം അഷ്ടപദി തികച്ചും പുരുഷരാഗമായ മാളവിയിൽ ദശാവതാരം കീർത്തിച്ചുകൊണ്ടാണ്. ഉത്തുംഗവക്ഷോരുഹയും നിതംബിനിയുമായ തന്റെ അർദ്ധാംഗിനിയുടെ മുഖപത്മം ചുംബിച്ചുകൊണ്ട്, കുണ്ഡലധാരിയായി ആനന്ദപ്രമത്തനായി, മാലകൾ ധരിച്ചവനായി, പ്രദോഷസന്ധ്യയിൽ സംഗീതശാലയിലേക്ക് പ്രവേശിക്കുന്ന മാളവരാഗരാജൻ എന്നാണ് സംഗീതസരണിയിൽ പറയുന്നത്. സന്ധ്യയ്ക്ക് ഇരുണ്ട മരങ്ങൾ നിറഞ്ഞ വനത്തിലേക്ക്, രാധയോടൊത്ത്, തന്റെ രാഗകുസുമവനമാലചാർത്തി സംഗീതശാലയിലേ

ക്കെന്നപോലെ പ്രവേശിക്കുന്ന ഭഗവാന്റെ ദശവിധലീലകൾ പറഞ്ഞ് അദ്ദേഹത്തെ സ്തുതിച്ച് പൗരുഷരസപ്രേമവിലാസം (ഭരതകോശം നോക്കുക) ഉണർത്തുകയാവണം ഇത്. ശൃംഗാരരസത്തെ കൈശികീരീതിയിൽ കാമതൃപ്തിപൂരസ്സരം കാമിനിയെ ചിരിപ്പിക്കുന്ന വിധം പ്രയോഗിക്കുന്നത് ശ്രീപതിക്കും (ശ്രീപപ്രിയ), കർണ്ണാടകവംഗാളമട്ടിൽ പൗരുഷരസത്തിൽ പ്രേമത്തോടെ വിലാസമായി പാടുന്നത് മാധവനും (മാധവപ്രിയ) ഇഷ്ടമാണ് എന്ന് വംഗാളനാട്ടിലെ കർണ്ണാടക സംഗീതജ്ഞനായ കവിക്കറിയാം. ഗൗരി (ഗൗഡീ)രാഗം ബംഗാളിലെ പൗരുഷരസ പ്രേമവിലാസമുള്ള ലീലാനായകന്മാരെ (മാളവരാഗരൂപധ്യാനത്തിൽ പറഞ്ഞ മട്ടിലുള്ള) സംഭവിപ്പിക്കുന്നതിനാണ് എന്ന് ഭരതകോശം പറയുന്നു. മീനമായും കഛപമായും വരാഹമായും ഭൂമിയെയും വിദ്യയെയും കൊമ്പിലും പൃഷ്ഠത്തിലും മടിയിലും ധരിച്ച് രസസാഗരത്തിൽനിന്ന് പൊന്തിവരുന്ന രസരാജശൃംഗാരജ്ഞനായ ഭൂദേവീസഹിതനായ സാമവേദജ്ഞനായ വിഷ്ണുവിന്റെ പൗരുഷത്തെ ഉണർത്തുന്നതാവാം. ധർമ്മസംരക്ഷണത്തിനും ഭക്തസംരക്ഷണത്തിനും ഭക്താനുഗ്രഹത്തിനും വീരരസം വേണം. ശൃംഗാരവും വീരവും ചേർന്ന, ചക്രവർത്തീരൂപത്തിൽ അർദ്ധാംഗിനിയോടൊത്ത് ആനന്ദിച്ചിരിക്കുന്ന മാളവരാഗരൂപധ്യാനം ഒന്നാമത്തെ അഷ്ടപദിയുടെ ദശാവതാരവർണ്ണനാ ഭാവത്തിന് ചേരുന്നുണ്ട്. 2, 5, 7 അഷ്ടപദികൾ (ഗുർജ്ജരി) രാഗത്തിലാണ്. 2-ാം അഷ്ടപദി അടതാളത്തിൽ. 5, 7 ഇവ രണ്ടും രൂപകത്തിൽ.

2-ാം അഷ്ടപദി ഒന്നാം സർഗ്ഗത്തിലും, 5-ാം അഷ്ടപദി രണ്ടാം സർഗ്ഗത്തിലും, 7-ാം അഷ്ടപദി മൂന്നാം സർഗ്ഗത്തിലും വരുന്നു.

മഹാരാഷ്ട്രി, മഹാരാഷ്ട്രിസൗരാഷ്ട്രി, ദാക്ഷിണാത്യം, സമ്പൂർണ്ണ ദ്രാവിഡി എന്ന് ഗൂജ്ജരി ചതുഷ്ക്ക ലക്ഷണത്തിൽ മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞപോലെയും, 'സാമോദ ദാമോദര ഭ്രമരപദ'ത്തിൽ പറയുന്ന മട്ടിൽ ഗുർജ്ജരിയെ താളം മാറ്റിയും ഗദ്യപദ്യസൂഡപ്രബന്ധരൂപത്തിലും ഉപയോഗിക്കുന്ന വിധം വളരെ വ്യക്തമായി demonstrate ചെയ്യുന്നുണ്ട്. എനിക്ക് ഈ രഹസ്യം മനസ്സിലായത് ഭരതകോശം വായിച്ചപ്പോഴാണ്. പലർക്കും ഇതറിവുണ്ടാവില്ല എന്നതുകൊണ്ട് (സംസ്കൃതഗ്രന്ഥമായ ഭരതകോശം അധികം ആരും വായിച്ചുകാണില്ല) ഇവിടെ പറയുന്നു. ഉദാഹരണമായിട്ട് ഇവിടെ ചില ശ്ലോകങ്ങൾ ഉദ്ധരിക്കാം.

(a) അഷ്ടപദി 2 ഗുർജ്ജരി—അടതാളം.
(ശൃംഗാരരസപ്രധാനമായ ഹരിസ്തുതി.)

ശ്ലോകം 1—5-ന്റെ രീതി

ശ്രിതകമലാകുചമണ്ഡല, ധൃതകുണ്ഡല
കലിത ലളിത വനമാല, ജയ ജയദേവഹരേ.

ശ്ലോകം 6 വ്യത്യസ്തം:

പത്മാപയോധര തടീപരിരംഭലഗ്ന
കാശ്മീര മുദ്രിതമുരോ മധുസൂദനസ്യ

വ്യക്താനുരാഗമിവ ഖേലദനംഗഖേദ
സ്വേദാംബുപൂരമനുപൂരയതു പ്രിയംവഃ

ശ്ലോകം 7 വൃത്യസ്തം

വസന്തേ വാസന്തീ കുസുമ സുകുമാരൈരവയവൈ
ഭ്രമന്തീം കാന്താരേ ബഹുവിഹിത കൃഷ്ണാനുസരണാം
അമന്ദ കന്ദർപ്പ ജ്വരജനിത ചിന്താകുലതയാ-
വലത്ബാധാം രാധാം സരസമിദമുചേസഹചരീ

(6 സംഭോഗശൃംഗാരം. 7 വിപ്രലംഭശൃംഗാരം. സ,ര,വ,ഹ,ദ,ധ മുതലായ വാക്കുകൾ അനുപ്രാസമായി ആവർത്തിച്ച് പ്രയോഗിക്കുന്നത് കാവ്യഭംഗിയോടൊപ്പം മൂലാധാര, സ്വാധിഷ്ഠാന, മണിപൂര, ആജ്ഞാ ചക്രങ്ങളെ ഉണർത്തുകയും ചെയ്യുന്നു എന്നത് ശ്രദ്ധിക്കുക.)

(b) **അഷ്ടപദി 5. രൂപകതാളത്തിൽ**

ദ,ധ,ര,ഹ,സ,മ,ല,ട,ഗ,ക—ഇങ്ങനെ എല്ലാ ലളിത മൃദുപദങ്ങളുടെയും അനുപ്രാസം. 6 ചക്രങ്ങളെയും ഉണർത്തുന്നു. നായികയുടെ വിപ്രലംഭശൃംഗാരത്തിന്റെ ഭാവങ്ങളിലെ പരിഭവം, കോപം, നിത്യസ്മരണ, തീവ്രാനുരാഗം, തന്റെ മനസ്സ് എന്തുകൊണ്ട് പിന്നെയും പിന്നെയും കൃഷ്ണനെ മറക്കാനാവാതെ അദ്ദേഹത്തെത്തന്നെ ചുറ്റിപ്പറ്റി മോഹിതമായിരിക്കുന്നു എന്ന ചോദ്യം—ഇവയൊക്കെ ഗദ്യ, പദ്യ, രാഗ രൂപത്തിൽ തന്നിരിക്കുന്നു. "നിതംബവതീമുഖ ചുംബിതലംഭിതലോഭം" എന്ന കവിയുടെ പ്രയോഗം മാളവരൂപധ്യാനത്തിൽ പറഞ്ഞ "നിതംബിനീ ചുംബിതവക്ത്രപത്മ" തന്നെയാണ് എന്നതും ശ്രദ്ധിക്കുക.

ഉദാഹരണങ്ങൾ

1. സഞ്ചരദധരസുധാമധുരധ്വനിമുഖരിത മോഹനവംശം
ചലിത ദൃഗഞ്ചല ചഞ്ചലമൗലി കപോല വിലോലവതംസം
രാസേ ഹരിമിഹ വിഹിതവിലാസം
സ്മരതി മനോ മമകൃത പരിഹാസം

(അനുപ്രാസം, അന്ത്യപ്രാസം)

2. ഗണയതി ഗുണഗ്രാമം, ഭ്രാമം
ഭ്രമാദപി നേഹതേ
വഹതി ച പരിതോഷം, ദോഷം
വിമുഞ്ചതി ദൂരതഃ
യുവതിഷു വലത്തൃഷ്ണേ കൃഷ്ണേ
വിഹരിണി മാം വിനാ
പുനരപി മനോവാമം കാമം
കരോതി കരോതി കിം?

ഇപ്രകാരമുള്ള അചഞ്ചല അഹൈതുകാനുരാഗം 'ഹരിചരണസ്മരണ'ത്തിനാണെന്നും (ഭക്തിലക്ഷണം) കവി പറയുന്നുണ്ട്. ആഹരി

പാദപങ്കജത്തിന്റെ നൃത്തത്തിനൊത്തു ചുവടുവയ്ക്കാനും, ആപാദപങ്കജത്തിൽ ഭ്രമരപാദം വെച്ച് മനഭൃംഗം വിലാസനൃത്തമാടാനും അതല്ലാതെന്തു കാരണം?

(c) **സർഗ്ഗം 3. 7–ാം അഷ്ടപദി. ഗുർജ്ജരി. രൂപകം.**

നായികമാത്രം വിപ്രലംഭശൃംഗാരത്തിന് അടിമപ്പെട്ടതുകൊണ്ടായില്ല. പരസ്പരാനുരാഗമുള്ള രണ്ടുപേരും വിരഹദുഃഖം അനുഭവിക്കുന്നുണ്ട്. ഇവിടെ കൃഷ്ണന്റെ വിരഹം പ്രതിപാദ്യം. അപവാദം ഭയന്നാണ് രാധയെ താൻ തടുക്കാത്തതെന്നും, അവളില്ലാതെ ധനവും ഗൃഹവും ബന്ധുക്കളുമെന്നല്ല ജീവിതംകൊണ്ടുതന്നെ പ്രയോജനമില്ല എന്ന അവസ്ഥയിലാണ് ഭഗവാൻ. കോപംകൊണ്ടു ചെന്താമരപോലെ ചുവന്ന രാധയുടെ വദനത്തിലെ ചലിക്കുന്ന പുരികക്കൊടിയാണ് ഇവിടത്തെ 'ഭ്രമരപദം'. രാധ സദാ തന്റെ മനസ്സിലുണ്ടെന്നും, അവളെ എങ്ങനെ അനുനയിപ്പിക്കണമെന്ന് തനിക്കറിയുന്നില്ലെന്നും പറയുന്ന കൃഷ്ണൻ ഇവിടെ ദർശനസുഖം പ്രാർത്ഥിക്കുന്നു. ക്ഷമ ചോദിക്കുന്നു.

ഉദാഹരണങ്ങൾ:

1 ക്ഷമ്യതാ മപരം കദാപിതവേദൃശംന കരോമി
ദേഹി സുന്ദരി, ദർശനം മമ മന്മഥേന, ദുനോമി-
വർണ്ണിതം ജയദേവകേന ഹരേരിദംപ്രവണേന
കിന്ദു വില സമുദ്ര സംഭവ രോഹിണീരമണേന

2 ഭ്രൂവല്ലരീ ധനുരപാംഗതരംഗിതാനി
ബാണാഗുണഃ ശ്രവണപാളിരിതി സ്മരേണ
അസ്യാ മനംഗജയ ജംഗമ ദേവതായാ-
മസ്ത്രാണി നിർജ്ജിത ജഗന്തി കി മർപ്പിതാനി?

3 തിര്യഗ് കണ്ഠവിലോല മൗലിതരളോ-
ത്തംസസ്യ വംശോച്ചലത്
ഗീതിസ്ഥാന കൃതാവധാന ലലനാ-
ലക്ഷൈർ ന സംലക്ഷിതാഃ
സമ്മുഗ്ദ്ധാ മധു സൂദനസ്യ മധുരേ
രാധാ മുഖേന്ദൗ മൃദു-
സ്പന്ദം കന്ദുളിതാ ശ്ചിരം ദധതുവഃ
ക്ഷേമം കടാക്ഷോർ മയഃ

മൂന്നാം അഷ്ടപദിയിൽ ജയദേവൻ പ്രയോഗിക്കുന്നത് വസന്തരാഗമാണ്. വസന്തരാഗം ഋതുരാഗമാണ്. ഈ അഷ്ടപദി പ്രസിദ്ധമായ "ലളിതലവംഗലതാ പരിശീലനകോമള മലയസമീരേ" എന്നാരംഭിക്കുന്നതാണ്. വസന്തരാഗത്തിന്റെ മൂന്നു രാഗധ്യാനരൂപങ്ങൾ മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞു.

ശൃംഗാരവനത്തിൽ നർത്തനം ചെയ്യുന്ന യുവതിമാരുടെ മധ്യത്തിൽ, കാതിലും കയ്യിലും മാമ്പൂധരിച്ച്, ശിരസ്സിൽ മയിൽപ്പീലിയണിഞ്ഞ്, ശുക, പിക, ശാരികളായ പക്ഷികളുടെ പാട്ടിന്റെ പക്കമേളത്തോടെ നികുഞ്ജത്തിൽ കാമദേവസദൃശനായി കേളിയാടുന്ന ശ്രീകൃഷ്ണനെയാണ് ആ മൂന്നു ധ്യാനശ്ലോകങ്ങളിൽ പറഞ്ഞിട്ടുള്ളത്. മൂന്നാം അഷ്ടപദിയിൽ ഇതേ ലീലാരൂപമാണ് ജയദേവൻ വർണ്ണിക്കുന്നത്. വസന്തത്തിലെ പൂക്കളായ ഇലഞ്ഞി, പ്ലാശ്, പുന്ന, പാതിരാപ്പൂ, പൂക്കൈത, മുല്ല, പിച്ചകം, മാമ്പൂ, ഇവയെല്ലാം പൂത്ത വൃന്ദാവനം രാജസ്ഥാനിലോ ബംഗാളിലോ അല്ല എന്നത് ആശ്ചര്യകരമായിരിക്കുന്നു. മലയമാരുതൻ (മലയപർവ്വതത്തിലെ ചന്ദനസുഗന്ധിയായ കാറ്റ്) ഇലവർങ്ഗ ലതകളെ ആനന്ദനൃത്തം ചെയ്യിക്കുന്ന ഭൂപ്രദേശമാണ്!! കുയിലുകളുടെ വസന്തഗാനം വിരഹികളായ അനുരാഗികളിൽ വിപ്രലംഭശൃംഗാരത്തെ പരമോന്നതാവസ്ഥയിലെത്തിക്കുന്നു. ദൂരസ്ഥനായ കാമുകനെ ധ്യാനാവധാനതയാൽ ക്ഷണനേരത്താൽ ഭാവനാതന്മയതയാൽ പ്രാപിച്ച് സമാഗമ രസോല്ലാസാനുഭൂതി നല്കുകയും ചെയ്യുന്നു.

നാലാം അഷ്ടപദി രാമക്രിയയിലാണ്; ഇതിൽ ഒരു ഗോപിക 'പഞ്ചമ'രാഗം പാടുന്നുമുണ്ട്. രാമക്രിയയ്ക്കു പറഞ്ഞ 3 രാഗദേവതാ ധ്യാനരൂപങ്ങളും പഞ്ചമ രാഗത്തിനു പറഞ്ഞ 2 രാഗദേവതാധ്യാനരൂപങ്ങളും ചേർന്ന് വസന്ത ഋതുകാലത്തിലേക്കായി രചിച്ചതാണ് ഈ അഷ്ടപദി. "ചന്ദനചർച്ചിത നീലകളേബര" എന്ന ഈ അഷ്ടപദിയും അതീവ മോഹനവും പ്രസിദ്ധവുമാണ്. ഗാനശ്രവണ ഭക്തിസാധനയാൽ സ്തുതിക്കപ്പെട്ട് ആഹ്ലാദചിത്തനായ സ്മിതമനോഹരിയായ ഹരി ഭക്തരെ സ്നേഹിക്കുന്നു. ഉപാസകരെ ഉപാസ്യദേവൻ ഉപാസിക്കുന്നു എന്നർത്ഥം. മലയമാരുതൻ വടക്കോട്ട് വീശുന്നു എന്ന് ഇവിടെ ഋതുകാലത്തെ സ്പഷ്ടമാക്കുന്നുണ്ട്.

ആറാം അഷ്ടപദി ഗുഞ്ജക്രിയാരാഗമാണ്. ഗുഞ്ജമെന്നാൽ കുഞ്ജം, നികുഞ്ജം, വള്ളിക്കുടിൽ, നികുഞ്ജഗൃഹത്തിലേക്ക് കൃഷ്ണനെ ക്ഷണിക്കുന്നതാണ് സന്ദർഭം. ഗുജ്ജക്രിയയെ ഇപ്പോൾ ഗുണ്ഡക്രിയ എന്ന് പറഞ്ഞും എഴുതിയും വരുന്നുണ്ട്. ശ്രീചന്ദനവനത്തിലെ വള്ളിക്കുടിലിലിരിക്കുന്നവളും, പീതാംബരം ധരിച്ചവളും നിതംബിനിയും വീണാപ്രവാളാഞ്ചിത വാമഭാഗവുമായ രാധയാണ് ഗുഞ്ജക്രിയയുടെ രാഗധ്യാനദേവതാരൂപം. ഇതും വസന്തകാല രാഗമാണ്. 17-ാം ശ്ലോകത്തിൽ ശിഖരിണി എന്ന മുദ്രാലങ്കാരംകൊണ്ട് അറ്റം കൂർത്ത മാമ്പൂവിന്റെ ദർശനം (ചുറ്റം പറക്കുന്ന—ഭ്രമരപദം പാടുന്ന—പെൺവണ്ടുകളോടുകൂടിയതാകയാൽ) തന്റെ ഹൃദയത്തെ പിളർക്കുന്നു എന്ന് ഔചിത്യപൂർവ്വം സൂചിപ്പിക്കുന്നുണ്ട്. ഇവിടെ നായികയുടെ സംഭോഗശൃംഗാരേച്ഛയാണ് കാണുന്നത്.

8-ാം അഷ്ടപദി കർണ്ണാടകരാഗത്തിലാണ്. ആറ്റുവഞ്ചിപ്പടർപ്പിൽ പ്രേമോദഭ്രാന്ത മനസ്കനായിരിക്കുന്ന മാധവനോട് സഖി രാധയുടെ അവസ്ഥ പറയുന്നതാണ് ഈ ഭാഗം. കർണ്ണാടക രാഗധ്യാനം കുതിരപ്പുറത്ത് വാളും പരിചയും തലക്കെട്ടും വഹിച്ച യോദ്ധാവായും, വലത്തുകയ്യിൽ താമര പിടിച്ച്, രാജീവനേത്രനായി കിന്നരചാരണരാൽ സ്തുതിപാടുന്ന കാന്തിമാനായ നൃപനായുമാണ്. ഒരേസമയം ശൃംഗാരാനന്ദവും, വേദ

നിപ്പിക്കുന്ന ആയുധങ്ങളാൽ ഉണ്ടാകാവുന്ന മനഃക്ലേശവും സൂചിതം. രാധയും കൃഷ്ണനും ആ അവസ്ഥയിലാണെന്ന് പ്രേമഭരോദ്ഭ്രാന്തം മാധവമെന്ന പ്രയോഗത്തിലും സഖീവാക്യത്തിലും കാണാം. മനസിജ വിശിഖഭയം. അതിൽനിന്നു രക്ഷപ്പെടാൻ യുദ്ധസന്നദ്ധയെപ്പോലെ താമരയിതളാൽ മാർച്ചട്ട ധരിക്കൽ, കുസുമവിശിഖ ശരതല്പശയനം, രാഹുദംഷ്ട്രയേറ്റ ചന്ദ്രസദൃശമുഖം, വീട് കാടായും, ഇഷ്ടസഖിമാർ വലയായും, ഉൾത്താപം കാട്ടുതീയായും അനുഭവപ്പെടൽ, മാൻപേടയായ അവളെ വേട്ടയാടാൻ കാമദേവൻ കടുവയെപ്പോലെ, കാലനെപ്പോലെ വരൽ—എല്ലാം കർണ്ണാടകരാഗധ്യാനരൂപം അനുസ്മരിപ്പിക്കുന്നു. സുധാനിധിയായ ചന്ദ്രൻ തനുദാഹം ചെയ്യുന്നതും, കാമന്റെ മാമ്പൂശരം ദേഹമാകെ കീറിമുറിച്ച് ശരശയ്യയിൽ കിടത്തുന്നതും ഇങ്ങനെ ദണ്ഡിച്ചിട്ടും അനുരാഗകാരണമായ പ്രിയതമനിൽ ദേഷ്യമോ, വെറുപ്പോ വരാതെ ഭാവനയാൽ അവനിൽത്തന്നെ ലീനയായിരിക്കുന്നത്—രാധയും മാധവനെപ്പോലെ പ്രേമോദ്ഭ്രാന്തമനസ്കയായിരിക്കുന്നു എന്നർത്ഥം. ഇത് നന്നായാസ്വദിക്കണമെങ്കിൽ 'ഹരിവിരഹാകുലവല്ലവയുവത'യുടെ അവസ്ഥ അനുഭവിച്ചിട്ടുണ്ടാവണമെന്ന് കവി പറയുന്നു. ഒമ്പതാം അഷ്ടപദി ദേശാക്ഷിരാഗത്തിലാണ്.

ദേശാക്ഷിരാഗധ്യാനം ആഭരണങ്ങളും പുഷ്പങ്ങളും അണിഞ്ഞ വിലാസവതിയും പ്രസന്നമുഖിയുമായ സുന്ദരിയുടേതാണ്. എന്നാൽ ഇതുവരെയുള്ള പതിവിനു വിപരീതമായി, ജയദേവൻ വിരഹിണിയായ രാധയുടെ അലങ്കാര, ലേപനാദികളറ്റ അവസ്ഥയെയാണ് ദർശിക്കുന്നത്. കന്നടഗൗളയുടെ രാഗധ്യാനത്തിൽ കാണുന്നതുപോലെയാണ് വാമകരത്താൽ കപോലം താങ്ങിയ വിരഹാതുരയായ രാധയുടെ ഇരുപ്പും "ഹരിരിതി ഹരിരിതി ജപതി സകാമം" എന്ന നിലയും—കന്നടരാഗം പുരുഷനാണെങ്കിൽ ഏതാണ്ടതുപോലെ ആയുധധാരിയായ ഒരു സ്ത്രീയുടെ രൂപമാണ് ശൂലിനി എന്ന രാഗത്തിന്. ശൈലദേശാക്ഷി എന്ന ഈ ശൂലിനിയുടെ വിരഹവും, പ്രേമോദ്ഭ്രാന്തവും, വിരഹവേദനയാൽ രോഗാതുരവും ആയ (കന്നടഗൗഡ, കന്നട രാഗങ്ങളുടെപോലെ) അവസ്ഥയാണ് കവി സഖിയുടെ വാക്കുകളിലൂടെ കൃഷ്ണന് വരച്ചുകാട്ടുന്നത്. പ്രേമരോഗംകൊണ്ട് അവൾ മെലിഞ്ഞുപോയി. ആ സ്മരാതുരയുടെ വൈദ്യൻ കൃഷ്ണൻ മാത്രമാണെന്ന് തോഴി പറയുന്നു.

പത്താം അഷ്ടപദി വരാളിരാഗത്തിലാണ്. സഖിയുടെ മുഖത്തുനിന്നു വരുന്ന പ്രിയദവും മധുരമൃദുലവുമായ വാക്കുകേട്ട് ആനന്ദിക്കുന്ന സുന്ദരിയുടെ രാഗദേവതാരൂപം. ഇവിടെ 'തവ വിരഹേ വനമാലി' വല്ലിക്കുടിലിൽ (നികുഞ്ജമന്മഥ മഹാതീർത്ഥത്തിൽ) നിന്നെ ധ്യാനിച്ച്, വിരഹവിവശനായി, നിന്റെ പേർമാത്രം ജപിച്ച് കാത്തിരിക്കുന്നു എന്ന സന്തോഷകരമായ വാർത്ത സഖിയിൽനിന്ന് രാധ കേൾക്കുന്നു.

11-ാം അഷ്ടപദി വളരെ പ്രസിദ്ധമായ 'രതിസുഖസാരേ ഗതമഭിസാരേ' ഗൗഡരാഗത്തിലാണ്. ഗൗഡരാഗം ബംഗാളികൾക്ക് പ്രിയപ്പെട്ട രാഗമാണ്. ദക്ഷിണഗൗഡമെന്ന പേരുള്ള തഞ്ചാവൂർ ഭാഗത്തും ഇത് പ്രിയങ്ക

രമാണ്. ഗൗരി (ഡീ) പൂജയ്ക്ക് പ്രസിദ്ധമാണ് ബംഗാൾ. ശുചിഹരിചന്ദന പങ്കേരുഹസഹിതം, മന്മഥനെ മുൻനിർത്തി ഗൗരതനുവെ പലവിധം അലങ്കരിച്ച് ഗൗരിയെ പരിപൂജിക്കുക എന്നതാണ് ഗൗഡീരാഗത്തിന്റെ ഒരു ദേവതാധ്യാനം. കദംബവനവാസിനിയും തത്തകളെക്കൊണ്ട് പാട്ടുപാടിക്കുന്നവളും ചുവന്ന പട്ടുടുത്തവളും, ഹംസവാഹിനിയും ചന്ദ്രപ്രഭാംഗിയും, മധുപാത്രം ധരിച്ചവളുമായ ദേവിയെ ധ്യാനിച്ച് പാദകമലങ്ങൾ പൂജിക്കുന്നത് രണ്ടാമത്തെ ദേവതാധ്യാനശ്ലോകം. മാമ്പൂവ് കർണ്ണാഭരണമായി ധരിച്ച് കൃഷ്ണനെപ്പോലെ ശ്യാമവർണ്ണയായ, അമൃതുപോലെ മൃദുസ്വരത്തിൽ പാടുന്നവളായിട്ടും രാഗധ്യാനദേവതാ രൂപമുണ്ട്. തന്നെ നികുഞ്ജ മന്മഥ മഹാതീർത്ഥത്തിൽ പൂജിക്കാനിരിക്കുന്ന കൃഷ്ണനെ (ഉപാസകനെ) തേടിപ്പോകുന്ന ഉപാസനാമൂർത്തിയാണ് ഇവിടെ വിഷ്ണുപ്രിയയായ ദേവി.

12-ാം അഷ്ടപദി—ശങ്കരാഭരണം. മാനസ എന്ന ജഗദ്ഗൗരി (പത്മാവതി) ദ്വാദശനാമങ്ങളുള്ളവളും അനന്തന്റെയും വാസുകിയുടെയും സഹോദരിയുമാണ്. ആ നാഗദേവിയാണ് തന്നെ കാത്തിരിക്കുന്ന 'കൃഷ്ണഭോഗി' (ദ്വയാർത്ഥം) ചുറ്റിക്കിടക്കുന്ന അതിന്റെ ഇരിപ്പിടമായ ഭാണ്ഡീരകവടവൃക്ഷച്ചുവട്ടിലേക്കു പോകുന്നത്. പത്മാവതി കൃഷ്ണനാൽ ആദ്യം പൂജിക്കപ്പെട്ടവളും ശങ്കരന്റെ പ്രഥമശിഷ്യയുമായ മംഗളഗൗരിയാണ്; ശിരസ്സിൽ നാഗഫണമുള്ള നാഗകന്യക (നാഗനന്ദിനി)യാണ്. വീണ ധരിച്ച്, സർപ്പാവൃതശരീരിണിയായി, ചന്ദനമരച്ചോട്ടിലിരിക്കുന്ന 'ശങ്കരാഭരണ' രാഗധ്യാനരൂപിണിയാണ് ഇവിടെ കൃഷ്ണനെന്ന ഭോഗി (സർപ്പം)യെ തേടിച്ചെല്ലുന്ന ഭോഗിനിയായ രാധ.

13-ാം അഷ്ടപദി ആഹരിരാഗം. പുഷ്പശയ്യയിൽ, വീണാനാദം കേട്ട്, സ്ഫടികചഷകത്തിലെ മധുനുകർന്ന് അർദ്ധനിമീലിതമോ നിമീലിതമൊ ആയ മിഴികളോടെ ഇരിക്കുന്ന സൗഭാഗ്യരൂപധനയാണ് ആഹിരി. എന്നാൽ ഇവിടെ ഈ സുഖം കാംക്ഷിച്ചു പോകുന്നുവെങ്കിലും കൃഷ്ണൻ വരാൻ താമസിക്കയാൽ സംശയത്തോടെ വിരഹിണിയായിത്തന്നെ ഇരിക്കയാണ്. മറ്റേതെങ്കിലും സ്ത്രീയുമായി കൃഷ്ണന്റെ സമാഗമമോർത്ത് ആശങ്കയും സംശയവും അവളുടെ സൗഭാഗ്യരൂപധനങ്ങളെ ഹരിച്ചുകളയുന്നു. സൗഭാഗ്യരൂപധനാ ആഹരീ എന്നത് സൗഭാഗ്യരൂപധനാഹരീ എന്ന് തെറ്റായി വിഗ്രഹിച്ച് ധ്യാനിച്ചാൽ സർവ്വസൗഭാഗ്യവും ധനവും (ആഹാരം അടക്കം) പോകും എന്ന് ഒരർത്ഥം ഈ രാഗത്തിന് വരാൻ ജയദേവന്റെ അഷ്ടപദിയിലെ പ്രകൃതവും കാരണമായിത്തീർന്നിരിക്കാം. ഒരുപക്ഷേ, കൃഷ്ണന്റെ മദനാതുരമായ വാക്കുകൾ കേട്ട് അത് വരാളിരാഗത്തിൽ തനിക്കു പാടിത്തന്ന്, കൃഷ്ണനെ കൂട്ടിക്കൊണ്ടുവരാൻ പോയ സഖിയിൽത്തന്നെയും സംശയവും സ്പർദ്ധയും രാധയ്ക്ക് തോന്നിയിരിക്കാം. വരാളി രണ്ടുപേർ തമ്മിൽ അതിരഹസ്യമായി പറയേണ്ട, അറിയേണ്ട ഒന്നാണ്. സ്വാഭാവികമായി സംഭവിക്കേണ്ടതാണ്. മറ്റൊരാൾ (മൂന്നാമതൊരാൾ) പറഞ്ഞ് പഠിപ്പിച്ച് അറിയേണ്ടതല്ല എന്ന വിശ്വാസത്തിനും ഇതാവാം കാരണം പഠിപ്പിച്ചുകൊടുത്തവനോട് അസൂയയും സ്പർദ്ധയും തോന്നിക്കുന്നത്ര ആകർഷകമാണ് ഈ അനുരാഗം എന്നർത്ഥം.

14-ാം അഷ്ടപദി—കേദാരബന്ധു. കേദാരഗൗളയുടെ രാഗദേവതാധ്യാനത്തിൽ സ്വന്തം പദാഗ്രം സഖിയുടെ പദാഗ്രത്തിലും, കരാഗ്രം സഖിയുടെ കരാഗ്രത്തിലും യോജിപ്പിച്ചുനോക്കി മറച്ചുവച്ച (സംശയത്താൽ) അംഗരേഖകളോടുള്ള രാഗദേവതയെ സ്മരിക്കുന്നു. ഇവിടെ രാധ തന്റെ സ്ഥാനത്ത് സഖിയെ സങ്കല്പിച്ച് സംശയാകുലയായിരിക്കുന്നു.

15, 19 അഷ്ടപദികൾ മുഖാരിയാണ്. മുഖാരിക്ക് രണ്ടു രാഗധ്യാനദേവതാരൂപങ്ങളുണ്ട്. ഒന്ന് പുരുഷരൂപത്തിലും മറ്റേത് സ്ത്രീരൂപത്തിലുമുള്ള കൃഷ്ണനാണ്. മന്ദാരമാലയണിഞ്ഞ് മദാലസയായി, തന്റെ ഇരുപാർശ്വങ്ങളിൽ നില്ക്കുന്ന ഇരുദേവിമാരുടെ കൈപിടിച്ചുനില്ക്കുന്ന പുരുഷരൂപം. മയിൽപ്പീലി ചാർത്തി വീണാദികളായ വാദ്യോപകരണങ്ങൾ വായിക്കുന്ന ചതുർഭുജങ്ങളോടുകൂടി, വീണമീട്ടുന്ന ചഞ്ചലകരാംഗുലികളോടെ, ചന്ദ്രമുഖിയും ചാരുചകോരനേത്രയുമായ സ്ത്രീരൂപം.

പതിനഞ്ചാം അഷ്ടപദി ആദ്യത്തെ രാഗധ്യാനസ്വരൂപമാണ്. സ്ത്രീജിതനായ കൃഷ്ണനെ ഓർത്ത് രാധയ്ക്കുണ്ടാവുന്ന അസൂയയും വർദ്ധിച്ച കാമപാരവശ്യവും ഇതിലുണ്ട്. സ്ത്രീകളെ കസ്തൂരിപ്പൊട്ടു തൊടുവിക്കുക, കുറിഞ്ഞിപ്പൂ ചൂടിക്കുക (രംഗം വീണ്ടും സഹ്യാദ്രിതന്നെ!) മരതകവള ചാർത്തുക, രത്നം പതിപ്പിച്ച അരഞ്ഞാൺ അണിയിക്കുക, ഇതൊക്കെ മാത്രമല്ല, ജയദേവകവി കുളിക്കാൻ പോയപ്പോൾ അദ്ദേഹത്തിന്റെ രൂപത്തിൽവന്ന് പത്മാവതിക്കു ദർശനം കൊടുത്ത ശ്രീകൃഷ്ണൻതന്നെ എഴുതിച്ചേർത്ത മറ്റൊരു കാര്യവും ഇവിടെയുണ്ട്. തളിരുപോലെ മൃദുവായി, രത്നംപോലെ ശോഭിക്കുന്ന നഖമുള്ളതായ ഒരു പ്രിയയുടെ പാദം സ്വന്തം നെഞ്ചിൽ (ശ്രീനിലയമായ മാറിൽ) ചേർത്തുവെച്ച് അതിൽ ചെമ്പഞ്ഞിച്ചാറ് പൂശിക്കൽ!

19-ാം അഷ്ടപദിയിൽ പ്രണയകോപം പൂണ്ട രാധയെ അനുനയിപ്പിക്കുന്ന കൃഷ്ണനാണ്.

> ത്വമസി മമ ഭൂഷണം ത്വമസി മമ ജീവനം
> ത്വമസി മമ ഭവജലധിരത്നം
> ഭവതു ഭവതീഹമയി സതതമനുരാഗിണീ
> തത്ര മമ ഹൃദയമതിയത്നം

മുതലായ വാക്കുകൾ കേട്ട് ആനന്ദിക്കുന്ന രണ്ടാം ധ്യാനശ്ലോകദേവതാ രൂപമാണ്. ഇവിടെ, പല്ലവം പോലുള്ള രാധയുടെ പാദം നെഞ്ചത്തല്ല ശിരസ്സിലാണ് ഭഗവാൻ പതിപ്പിക്കുന്നത്. ദേവീപാദം മദനകദനസൂര്യാതപരോഗം മാറ്റുന്ന ഭവവിഷഹരമായ തളിരാണ്. ചണ്ഡീ എന്ന് രണ്ടുപ്രാവശ്യം ഈ ദേവീപൂജയിൽ വിളിക്കുന്നതിനാൽ ചണ്ഡീകാപൂജയും പരാമർശിതം. നേരത്തെ കൃഷ്ണനെ 'കൃഷ്ണഭോഗി' എന്ന് സർപ്പരൂപത്തിൽ വിളിച്ചു. ഇവിടെ കൃഷ്ണൻ രാധയുടെ പുരികക്കൊടിയെ 'കാലസർപ്പി' എന്നു വിളിക്കുന്നു. എല്ലാം കൊണ്ടും തനിക്കനുരൂപയായി അവളേയുള്ളൂ എന്നർത്ഥം.

16-ാം അഷ്ടപദി പുന്നാകവരാളി. പുന്നാഗം എന്നാൽ പുരുഷനാഗം. സർപ്പങ്ങൾ ചുറ്റിക്കിടക്കുന്ന നാഗവൃക്ഷം എന്ന് രണ്ടർത്ഥം. വരാളി എന്നാൽ

ശ്രേഷ്ഠയായ സ്ത്രീ. കൃഷ്ണഭോഗി എന്ന പുന്നാഗവും അവന്നനുരൂപയായ നാഗിനീരൂപയായ പത്മാവതിയും ചേർന്ന പുന്നാഗവരാളി ധ്യാനദേവതാ രൂപം. ശ്രീ, ഭൂദേവിമാരാകുന്ന ഈ ഭാര്യമാരാൽ കാലടികൾ തഴുകപ്പെടു ന്നവനും, കേളീസരസ്സിന്റെ തീരത്തുള്ള വനത്തിന്റെ അകത്തു താമസിക്കു ന്നവനും ഗജപൃഷ്ടാകൃതിയുള്ള ഗിരിമേൽ കവചം (നാരായണ കവചം), ആയുധങ്ങൾ (ശംഖ്, ചക്രം etc) ഇവയാൽ ആശ്രയിക്കപ്പെട്ടവനുമാണ് ഇവിടെ പുന്നാഗം. ഇരിക്കുന്ന രൂപത്തിലാണ് രാഗദേവതാധ്യാനം. എന്നാൽ സ്ത്രീകൾ കാലു തടവുന്നതിനാൽ ശയനവിഷ്ണുവും ആവാം. പിന്നിൽ അനന്തഫണം ഉണ്ട്. കൃഷ്ണസംയോഗം ലഭിച്ച സ്ത്രീയുടെ സുഖത്തെ വാഴ്ത്തുന്നു ഈ അഷ്ടപദി. സഖിയാ രമിതാ വനമാലിനാ എന്ന പ്രസിദ്ധ അഷ്ടപദി. (ആരാണോ വനമാലിയാൽ രമിക്കപ്പെട്ടവൾ എന്നർത്ഥം.) ഈ ഗാനം പാടുന്നവരുടെയും കേൾക്കുന്നവരുടെയും സർവ്വദുഃഖവും ശമിക്കും. "പ്രവിശതു ഹരിരപി ഹൃദയമനേന"—മനസ്സിലേക്ക് ഹരി സ്വയം പ്രവേ ശിക്കും. അപ്രകാരം രാധാഹൃദയത്തിൽ ഹരി ഇരിക്കുന്നു; വിഷ്ണുവിന്റെ ഹൃദയത്തിൽ ലക്ഷ്മി എന്നപോലെ മനോഭവാനന്ദനനായ മലയപർവ്വത ത്തിലെ ചന്ദനഗന്ധിയായ കാറ്റിനോട് (ജഗത്പ്രാണാ എന്നാണ് വിളിക്കു ന്നത്) ക്ഷണനേരത്തേക്ക് ദക്ഷിണത്തെ (ദക്ഷിണനെ) വാമമാക്കുക എന്ന രാധയുടെ പ്രാർത്ഥന ദക്ഷിണ (വലത്തു) നാഡി, വാമനാഡി ഇവകളിലൂടെ ഒഴുകുന്ന ഗുരുമാരുതപുരേശനായ പ്രാണനോടാണ്. വലത്ത് (പുരുഷൻ, കൃഷ്ണൻ), ഇടത്ത് രാധ എന്നതാണ് പുരുഷശരീരത്തിൽ... ഇത് സ്ത്രീശ രീരത്തിൽ തിരിച്ചാണ്. 14ാം അഷ്ടപദീരാഗധ്യാനത്തിൽ സഖിയുടെ ശരീര ത്തിൽ സങ്കല്പിച്ചുനോക്കിയത്, ഇവിടെ യഥാർത്ഥത്തിൽ തന്റെ ശരീ ത്തിൽത്തന്നെ അനുഭവിക്കുകയാണ് രാധ. പാമ്പ് പിണയുന്ന കുണ്ഡ ലിനീചിഹ്നമാണ്. (മേളകർത്താരാഗം പാടുന്നതും അങ്ങനെയാണ് എന്ന് നേരത്തെ പറഞ്ഞുവല്ലൊ.) കാമശാസ്ത്രസംബന്ധിയായ എന്തോ ചില അർത്ഥംകൂടി അതിലുണ്ടായിരിക്കാം എന്നു തോന്നുന്നു. അവസാന ശ്ലോക ത്തിൽ കൃഷ്ണന്റെ മഞ്ഞപ്പട്ടുകൊണ്ട് രാധയുടെ മാറിടം മറച്ചു. കൃഷ്ണൻ രാധയുടെ നീലനീരാളം അരയിലുടുത്തു എന്ന് വസ്ത്രം പ്രതിലോമമായി മാറ്റി ഉടുത്തതും പറയുന്നുണ്ടല്ലൊ.

പതിനേഴാം അഷ്ടപദി—മലഹരി. ശാരദമേഘനിറത്തിലുള്ള മേനി, കല്പതരുമൂലത്തിൽ ശിവപൂജാപരതന്ത്രയായ ഇരുപ്പ്, ശുദ്ധസാത്വികഭാവം, വെള്ളത്താമര ധരിച്ച രൂപം—(വെള്ളത്താമരപോലെ ശുദ്ധയും തപസ്വിനി യുമായി, വെള്ളത്താമരയിലിരിക്കുന്ന വിധം) ഇപ്രകാരം ശിവപൂജനം ചെയ്ത മനസാദേവി (പത്മാവതി)യാണ് മലഹരിയുടെ രാഗധ്യാനദേവതാ രൂപം. വിഷ്ണുവിനെ ഭർത്താവായി ലഭിക്കാനാണ് ശങ്കരശിഷ്യയായ ഈ ഭക്തയുടെ തപസ്സ്. ഇവിടെ രാധയുടെയും കൃഷ്ണന്റെയും മനസ്സിൽ രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്ന്, പരസ്പരം ധ്യാനിച്ചിട്ട് ലഭിക്കാതെ പോയ പരി ഭവത്തിന്റെ 'മലം' (കളങ്കം—കഷായം) ഉണ്ട്. ഇത് നീങ്ങാൻ പരിഭവം പോകണം—പരസ്പരം സംവദിക്കണം.

**"രജനിജനിത ഗുരുജാഗര രാഗകഷായിതം അലസനിമേഷം വഹതിനയനമനുരാഗം ഇവ സ്ഫുടമുദിത രസാഭിനിവേശം"**

"ആരു നിന്റെ വിഷാദം ഹരിക്കുമോ അവളുടെ അടുത്തുപോകൂ" എന്ന പരിഭവം പറച്ചിലിൽ "നീയല്ലാതെ എന്റെ വിഷാദം ആരു ഹരിക്കും" എന്ന നിവേദനവുമുണ്ട്. കേശവൻ രാധയെ പൂജനം ചെയ്യുന്നതും അവളിലേക്കു ഗമിക്കുന്നതും അവളുടെ വിഷാദഹരണത്തിനു മാത്രമല്ല, സ്വവിഷാദഹരണത്തിനുകൂടിയാണ്. മറ്റു ജീവാത്മാക്കളോടുള്ള സംഗമത്താൽ ചുണ്ടും ദേഹവും മാറിടവും മനസ്സും (പുറവും അകവും) (ബഹിരിവ) മലിനതരം ആയിരിക്കവെ, നീയും ഞാനും ഒന്നാണ്—അഭേദമാണ് എന്ന് എങ്ങനെ പറയും, ഞാൻ അതീവ ശുദ്ധയല്ലേ എന്നാണ് രാധ ചോദിക്കുന്നത്.

(കഥയതി കഥമധുനാപി മയാസഹതവ വപുരേതതഭേദം) ഇവിടെ അന്യജനസംഗമമുള്ള സംസാരി (ജീവാത്മാവ്) കൃഷ്ണനും, അതിശുദ്ധമായ മലഹരി (കന്മഷഹാരിത്വം) പരമാത്മാവായ രാധയുമാണ് എന്നു കാണുക. ജീവാത്മാ പരമാത്മാക്കളുടെ ഒരു ഇടംവലം (വാമദക്ഷിണം) തിരിയൽ ഈ ചോദ്യത്തിലുണ്ട് എന്നത് മുമ്പത്തെ അഷ്ടപദിയിലെ പ്രാർത്ഥനയോടു ചേർത്തു വായിക്കാവുന്നതാണ്. മുമ്പത്തെ അഷ്ടപദിയിൽ ബാഹ്യമായ ഒന്നാണ് പറഞ്ഞത്—ഇവിടെ ആന്തരമായ ഒന്നും. ബാഹ്യമായും ആന്തരമായും രാധ (പത്മാവതി) ശുദ്ധയാണ്, മലഹരിയാണ്. കൃഷ്ണൻ അവളെ തേടിവന്നത്, പാപികളായ ജീവാത്മാക്കളുമായി തനിക്കു സംഗമമുണ്ടായതിന്റെ വിഷാദം (മലം) ഹരിക്കുന്നതിനാണ്. ഗൗരീപൂജ ഇതിന്നാണല്ലൊ. ഖണ്ഡിതനായികയുടെ ശോകം, താപം, പരിഭവം, ലജ്ജ, തീവ്രാനുരാഗം എന്നിവ നേരിട്ടുതന്നെ നായകനോടു പറയുന്നതോടെ അവർ തമ്മിലുണ്ടായിരുന്ന പരിഭവം (തെറ്റിദ്ധാരണ) എന്ന മലം ഹരിക്കപ്പെടുന്നു. ഇവിടെ സർവ്വരേയും മയക്കുന്ന സംഗീതത്തിന്റെ 'മഹാമന്ത്ര' സ്വഭാവവും 'വേദനാധ്വംസക' (Painkiller) സ്വഭാവവും ഒരു സർഗ്ഗാന്തമംഗള ശ്ലോകത്തിൽ കവി പറയുന്നുണ്ട്. സ്തംഭം, മനോലയം, ആനന്ദം, ലോചനോത്സവം (ഇഷ്ടകരമായ ദൃശ്യം—visualisations of Music—സ്തബ്ധാകർഷണലോചനോത്സവ മഹാമന്ത്രം—ഇവയാൽ സമ്മോഹനം ഉണ്ടാക്കിയിട്ടാണ് ഈ 'അന്തർ'മോഹനത്തിന്റെ (aesthetics) ദുർവ്വാരദുർവ്വേദനാധ്വംസം.

അന്തർ മോഹനമൗലിഘൂർണ്ണന ചലൻ-
മന്ദാര വിസ്രംസന
സ്തബ്ധാകർഷണ ലോചനോത്സവ മഹാ-
മന്ത്രഃ കുരംഗീദൃശാം
ദൃപ്യദ്ദാനവ ദൂയമാനദിവിഷ-
ദുർവ്വാര ദുർവ്വേദനാ-
ധ്വംസഃ കംസരിപോഃ പ്രരോപയതുവഃ
ശ്രേയാംസി വംശീരവഃ

ദ്വാവിംശത്യക്ഷര ഗോപാലമന്ത്ര ധ്യാനത്തിൽ ശ്രീകൃഷ്ണന് സ്ത്രീരൂപമാണ്. മധുകൈടഭരെ കണ്ടു ഭയന്ന ബ്രഹ്മാവ് വിഷ്ണുവിന്റെ യോഗനിദ്രയെ ഉണർത്താൻ പാടിയ വനദുർഗ്ഗാ മന്ത്രത്തിലും വിഷ്ണു സ്ത്രീരൂപത്തിലാണ്.

"ഉത്തിഷ്ഠ പുരുഷി കിം സ്വപിഷിഭയം മേ
സമുപസ്ഥിതം യദിശക്യം അശക്യം വാ
തന്മേ ഭഗവതി ശമയ സ്വാഹാ" എന്നാണ് ആ മന്ത്രം.
ആ ദേവിയാണ് പത്മാവതിയായ രാധ.

18-ാം അഷ്ടപദി മധ്യമാദിരാഗത്തിലാണ്, 22ാം അഷ്ടപദിയും ഇതേ രാഗത്തിൽത്തന്നെ.

മധുമാവതി, മദ്ധ്യമാവതി, മധ്യമാദി—എന്നൊക്കെ അറിയപ്പെടുന്ന അതീവ ശാന്തമായ ഒരു രാഗമാണിത്. കൃഷ്ണനോടു പരിഭവിച്ചതിൽ പശ്ചാത്തപിച്ച രാധയെ, കൃഷ്ണസവിധത്തിലേക്ക് അണിയിച്ചൊരുക്കി അയക്കുന്നതാണ് 18-ാം അഷ്ടപദീസന്ദർഭം. അത് കലഹം കഴിഞ്ഞ് (മഴക്കാറൊഴിഞ്ഞ് മലഹരിയായ ആകാശംപോലെ) ഉണ്ടായ ഒരു ശാന്തപ്രകൃതിയാണ്. താൻ പ്രിയനോടു ചേരാൻ പോകുന്നു എന്ന ശുഭപ്രതീക്ഷ ഉദിച്ച ഭൂമിയുടെ (പ്രകൃതി) ശാന്തതയുമാണ്.

ഹരി രൂപയാതു വദതു ബഹുമധുരം
കിമിതി കരോഷി ഹൃദയമതി മധുരം (വിധുരം)

എന്ന് ഹരിസംഗമം, ഹരിയുടെ ബഹുമധുരമായ സംഭാഷണം കേട്ട് വിധുരമായ ഹൃദയങ്ങൾ അതിമധുരമാവുന്ന അനുഭവത്തിന്റെ രസപാരമ്യം ഇവയുടെ പരമശാന്തി! അതിനായി രാധ മാത്രമല്ല, ഹരിചരിതത്തിൽ രസിക്കുന്ന രസികനും പ്രതീക്ഷാനിർഭരമായി കാത്തിരിക്കുന്നു. ("സുഖയതു രസികജനം ഹരിചരിതം") രാധ വിപരീതകാരിണി (താൻ പുരുഷനും, കൃഷ്ണൻ സ്ത്രീയുമെന്ന് ഭാവിച്ച് കലഹാദികൾ)യായി നടിച്ചതുകൊണ്ടാണ് അവൾക്ക് വേദനയും യാതനയും. അതിനാൽ 'പുരുഷികാ'വസ്ഥ ഉപേക്ഷിച്ച് മംഗളഗൗരിയായ രാധ 'സ്ത്രൈണ'ഭാവത്തിൽത്തന്നെ മൃദുപവനനോടൊത്ത് തന്നെത്തേടിവരുന്ന (ഹരിരഭിസരതി വഹതി മൃദുപവനേ)

കിമപരമധികസുഖം സഖിഭുവനേ?
മാധവേ മാ കുരു മാനിനി മാനമയേ.)

ശ്രീകൃഷ്ണനിലേക്ക് അഭിസരിക്കുന്നു. താൻ ശുദ്ധയാണെന്ന അഭിമാനം (മാനിനി, മാനവതിയായ രാധ—കൃഷ്ണൻ ശുദ്ധനല്ല എന്ന അഭിമാനഗർവ്വ് കഴിഞ്ഞ അഷ്ടപദിയിൽ പ്രകടിപ്പിച്ച്) വിട്ട് ശിവഭക്തയായ മംഗളഗൗരി തന്റെ ധാമമായ ഹരിപാദത്തിൽത്തന്നെ ഗംഗാസമം ചെന്നുചേരുന്നു. ശുദ്ധമായ ജീവാത്മാവിന് ആ പരമാത്മപാദം 'സാന്ദ്രാനന്ദ'മായ പരമധാമം മേല്പത്തൂരിന്റെ 'സാന്ദ്രാനന്ദ'വും, ശങ്കരാചാര്യരുടെ ത്രിമൂർത്തികളുടെ മകുടേന്ദ്രനീലമണികൾ പറ്റിച്ചേർന്നതുമായ ഹരിപാദാരവിന്ദത്തിൽ സ്വച്ഛന്ദം

തേൻപോലെ ഒഴുകുന്ന ഗംഗയായി രാധയും, കവിതയും, ജീവാത്മാവും ശാന്തമായി പ്രവേശിക്കുന്നു.

സാന്ദ്രാനന്ദ പുരന്ദരാദിദിവിഷദ്-
വൃന്ദൈരമന്ദാദരാ-
ദാനമ്രൈർ മകുടേന്ദ്രനീലമണിഭിഃ
സന്ദർശിതേന്ദിന്ദിരം
സ്വച്ഛന്ദം മകരന്ദസുന്ദരഗളൻ-
മന്ദാകിനീ മേദുരം
ശ്രീഗോവിന്ദ പാദാരവിന്ദ മശുഭ-
സ്ക്കന്ദായ വന്ദാമഹേ.

22-ാം അഷ്ടപദിയിൽ ഇതുപോലെ 'രാധാവദനം' കണ്ടപ്പോൾ "വികസിതവിവിധ വിലാസവിഭംഗം ജലനിധി"പോലെയുള്ള ഏകരസമായ ഹരിയെ(ഹരിമേകരസം)ത്തന്നെ ചിരം അഭിലഷിച്ച രാധ ഗുരുഹർഷവശംവദഹൃദയമനംഗവിലാസനായി(യായി) ദർശിച്ചു എന്ന് ശാന്തി ഇരുപേർക്കും 'ഏകബ്രഹ്മരസ'മായനുഭവപ്പെട്ടതാണ് പറയുന്നത്. സുചിരം സുകൃതോദയസാരമായ ഹരിരൂപ ദർശനസുഖംകൊണ്ട് രാധയുടെ കണ്ണിൽ ആനന്ദാശ്രു ഉണ്ടായി; ഇത് രസാനുഭൂതിയെ കുറിക്കുന്നു. 'ഏകരസ'യായ സാഗരരൂപിയായ തന്റെ ധാമത്തെച്ചേരുന്ന ശുദ്ധരസികയായ 'ഗംഗാ'നദി—ഇവിടെ രാധയാണ്. രാധയുടെയും കൃഷ്ണന്റെയും സർവ്വം മറന്ന രസാനുഭൂതിഭാവങ്ങൾ കണ്ട് സ്മിതം അടക്കി തോഴിമാർ പുറത്തുപോയപ്പോൾ രാധ ലജ്ജ വിട്ട് തന്റെ രാഗസാഗരത്തിൽ ലയിച്ചു. അവളെ കൈനീട്ടി പുണർന്ന സാഗരത്തിന്റെ തിരക്കൈകളുടെ (കൃഷ്ണന്റെ കയ്യിന്റെ) ശക്തിയും സൗന്ദര്യവും കവി വാഴ്ത്തിപ്പാടുന്നു. മുനിമാനസഹംസമായ ശ്രീകൃഷ്ണൻ സൗന്ദര്യലഹരിയായ തന്റെ 'ശക്തിസ്വരൂപിണി'യോടു ചേർന്നതിനാലാണ് ധ്യാ തുർമ്മാനസരാജഹംസമായി ധ്യാനിക്കുന്നവർക്ക് ആനന്ദം നല്കാൻ ശക്തനായതെന്ന് ശിവശക്തി സംയോഗരഹസ്യവും പറയുന്നു.

പതിനൊന്നാം സർഗ്ഗത്തിലെ 20-ാം അഷ്ടപദി ഭൈരവി രാഗത്തിലാണ്. ഇതോടെ ജയദേവൻ തന്റെ കൃതിയിൽ 17 (സപ്തദശം) രാഗങ്ങൾ പ്രയോഗിച്ചുകഴിഞ്ഞു. പതിനൊന്നാം സർഗ്ഗത്തിന് സാനന്ദഗോവിന്ദം എന്ന് പേരിട്ടിരിക്കുന്നത് എത്ര ഉചിതമായിരിക്കുന്നു എന്നു നോക്കുക. ഭൈരവി രാഗധ്യാനരൂപം ശിവപൂജനം ചെയ്യുന്ന ജഗദ്ഗൗരിയും ശുദ്ധയുമായ പത്മാവതിയുടേതാണ് എന്നും ശ്രദ്ധിക്കുക—

ശ്രീകൃഷ്ണഭക്തിയോടെ പാടുന്ന ഉത്തമഗായകരുടെ കണ്ഠത്തിന് ഈ മുക്തിരൂപമായ ഗാനം മുത്തുമാലയെക്കാൾ, പ്രിയയുടെ ആലിംഗനത്തേക്കാൾ സുഖം തരുമെന്ന കവിവാക്യം ശ്രദ്ധേയമാണ്. രാധയെ പ്രതീക്ഷിക്കുന്ന കൃഷ്ണന്റെ രസാനുഭൂതി, (വേപഥു, പുളകം, ആനന്ദം, മൂർച്ഛാവസ്ഥ, വീണ്ടും എഴുന്നേല്ക്കൽ അഥവാ പ്രത്യുദ്ഗച്ഛ) അതിലെ സാത്വികഭാവങ്ങൾ, തമാല നീലതമമായ ഇരുട്ടിന്റെ കൃഷ്ണമേനിയിൽ സുവർണ്ണരേഖയായി ചേരുന്ന കാശ്മീരഗൗരവപുസ്സുള്ള (കുങ്കുമപ്പൂപോലെയുള്ള

ഗൗരീശരീരം) രാധാരൂപം, അവരുടെ പ്രേമത്തിന്റെ മാറ്റ് പരീക്ഷിക്കൽ ഇതൊക്കെ ഇവിടെ സാനന്ദഗോവിന്ദത്തിൽ കവി പാടുന്നു. സാനന്ദദാമോദരത്തിൽനിന്ന് (1-ൽനിന്ന്) 11-ൽ (ഏകം—ദശം—ഏകാദശം—വിംശതി) എത്തുമ്പോഴേക്കും 20 അഷ്ടപദിയായി. ഇനി രണ്ടു രാഗം കൂടി പാടിയാൽ കാലത്തിന്റെ വർഗ്ഗമൂലമായ 19 രാഗം പാടി. സപ്തദശി രാഗത്തിൽനിന്ന് ഏകോനവിംശതിയിലേക്ക് ആരോഹണം ചെയ്യാൻ ഇനി ഒരു പൊന്നുപതിനെട്ടാംപടി കൂടി ബാക്കി എന്നർത്ഥം. ഇരുപത്തിമൂന്നാം അഷ്ടപദി—നാഥനാമാഗ്രി (നാഥനാമക്രിയ).

ഭരതകോശത്തിൽ നാഥരാമക്രിയയുടെ ധ്യാനരൂപം ശ്യാമവർണ്ണവും, വെളുത്തവസ്ത്രം ധരിച്ച്, മകുടാഭരണം അണിഞ്ഞ്, വീണയും വേണുവും ധരിച്ച് ഇരിക്കുന്ന ചതുർഭുജമായ, വേണുഗോപാലമൂർത്തിയുടെ സംഗീതരൂപമാണ്. ശ്യാമവർണ്ണമുണ്ടെങ്കിലും പീതാംബരമല്ല, ശ്വേതവസ്ത്രമാണ് വേഷം. മകുടം ഗാനചക്രവർത്തീലക്ഷണം. പേഴ്സിബ്രൗൺ, എസ്.എം. ടാഗോർ എന്നിവരുടെ നാഥനാമക്രിയാരൂപം ഒരു യുദ്ധരാഗത്തിന്റേതാണ്. കുന്തം, ധനുസ്സ്, ശരം, കവചം എന്നിവയണിഞ്ഞ് അശ്വാരൂഢനായി, സർവ്വരേയും ജയിച്ച്, രക്തം പുരണ്ട മേനിയോടെ സഞ്ചരിക്കുന്ന ചക്രവർത്തിരൂപമാണത്. ഇവിടെ 'സുപ്രീത പീതാംബര'നായി ശയ്യയിൽ രാധയെ ജയിക്കാൻ തയ്യാറായിനില്ക്കുന്ന നാഥനായിട്ടാണ് ജയദേവൻ നാഥനാമക്രിയയിൽ കൃഷ്ണനെ ചിത്രീകരിക്കുന്നത്. ചില പുസ്തകങ്ങളിൽ നാദനാമക്രിയ എന്നുകാണാറുണ്ട്. അത് സംഗീതചക്രവർത്തീരൂപം; വെളുത്ത വസ്ത്രം. അമ്മാമന്റെ 1946 മെയ് 5-6 ഡയറിയിൽ പുന്നാഗവരാളി, നാഗനാമക്രിയ എന്ന് ചേർത്ത് രണ്ടുവിധം 'നാഗ'നാമങ്ങളുള്ളതായി കാണുന്നു. ശയ്യയിലെ ക്രീഡിതമാവാം ഇത് എന്ന് കരുതാം. ജയിക്കാനൊരുങ്ങിയ പോരാളി മാത്രമല്ല രാധയാൽ ജയിക്കപ്പെടാൻ ആഗ്രഹിക്കുന്നവനുമാണെന്ന് ഭഗവാൻ "ക്ഷണ മധുനാ നാരായണം അനുഗതമനുഭജ രാധേ" എന്ന പല്ലവി, അനുപല്ലവികളിൽ പറയുന്നു. ശയ്യയിൽ അതു തമ്മിൽ ഭേദമില്ല. 'കഥയതി കഥമധുനാപി' എന്ന രാധയുടെ പഴയ ചോദ്യത്തിനൊരുത്തരവുമാണത്. രാധയുടെ അമൃതസമമായ വാക്കുകൾ കേൾക്കാനുള്ള ആഗ്രഹവും, അവളുടെ 'നവാവരണ'ങ്ങൾ നീക്കി പൂജചെയ്യാനുള്ള അഭിവാഞ്ഛയും ചേർന്ന കൃഷ്ണൻതന്നെ ചക്രവർത്തിയെന്നല്ല, രാധാദാസൻ (ദേവീദാസൻ) എന്നാണ് വിശേഷിപ്പിക്കുന്നത്. ഒരു പ്രത്യേക ഉപനയനവും മൃത്യുഞ്ജയവുമാണിവിടെ. (അധരസുധാരസമുപനയ, ഭാമിനി, ജീവയ മൃതമിവദാസം) അനുപദനിഗദിത മധുരിപുമോദമാർന്ന (ശ്രീകൃഷ്ണന്റെ ആനന്ദാനുഭവത്തിന്റെ രസാനുഭൂതി അനുപദം തുളുമ്പുന്ന) ഈ സംഗീതം കേട്ടാൽ "രസിക ജനേഷു മനോരമരതിരസഭാവവിനോദം" സംഭവിക്കുമെന്ന് കവി പറയുന്നു. നായികയുടെ ഗുണാധിക്യത്താൽ നായകന്റെ കാമാധിക്യം. പ്രണയകോപം വെടിഞ്ഞ അവരുടെ സംഗമത്തിലെ ആനന്ദം ഇവ വർണ്ണിക്കുന്നു. പുളകാങ്കുരം, ആശ്ലേഷം, രതിപൂർവ്വമായ കടാക്ഷം, അധരപാനം, നർമ്മസംഭാഷണം, മന്മഥകലായുദ്ധത്തിലെ ആനന്ദാധിഗമനം—ഇവയോടു കൂടിയ അവരുടെ സ്വാഭാവിക ലളിതമായ രതിക്രീഡാരംഭം എല്ലാ സജ്ജ

നങ്ങൾക്കും ഭാവുകവും പ്രിയങ്കരവുമായിത്തീർന്നു എന്ന് കവിവാക്യം. മന്മ ഥകലായുദ്ധം എന്നർത്ഥമുള്ള നാഥനാമാക്രിയയുടെ രാഗരൂപം അതിനാൽ കവി ഇവിടെ സന്നിവേശിപ്പിച്ചിരിക്കുന്നു. രാധയുടെ വിപരീത രതിയാൽ തോറ്റുപോയ കൃഷ്ണന്റെ വിജയവും ഇവിടെ കവി സൂചിപ്പിക്കുന്നു (കാമ യുദ്ധത്തിൽ തോറ്റുകൊടുക്കുന്നതാണ് വിജയം). കൃഷ്ണൻ ഗൗരിപൂജ യാണ് ചെയ്യുന്നത്. പൗരുഷരസം കൂടിയുള്ള 'പുരുഷിക' എന്ന് അഭിസം ബോധന ചെയ്യപ്പെട്ട മംഗളചണ്ഡികാരൂപമാണിവിടെ പത്മാവതിക്ക്! അവ ളുടെ മുമ്പിൽ തോറ്റുകൊടുത്തതാണ് തന്റെ ജയമെന്ന് 'ജയദേവൻ!' അങ്ങനെ സ്വാധീന ഭർത്തൃകയായ ദേവിയുടെ അലങ്കാരപൂജയാണ് അടുത്ത അഷ്ടപദി.

24-ാമത്തെ അഷ്ടപദി അവസാനത്തെ അഷ്ടപദിയുമാണ്. 24 മെട്ടുകളും, 24 അക്ഷരങ്ങളും, 24 മണിക്കൂറുകളും ചേർന്ന വീണാ, ഗായത്രീ, ദിന പൂജയുടെ അവസാനത്തിലെ അലങ്കാരപൂജ.

ഇതിന്നുപയോഗിച്ചത് അതിപ്രാചീനമായ മംഗളകൗശികി അഥവാ മംഗളകൈശികീരാഗം (പുതിയ ഹിന്ദോളരാഗം) പത്തിക്കീറ്റും, അഞ്ജനവും, കുണ്ഡലങ്ങളും, കസ്തൂരിതിലകവും, രത്നാഭരണങ്ങളും, അരഞ്ഞാണവും. വസ്ത്രങ്ങളും ചാർത്തി കുറുനിര മാടിയൊതുക്കി, മുല്ലപ്പൂമാല മുടിയിൽ ചാർത്തി ഉപാസ്യദേവീവിഗ്രഹത്തെ സ്വന്തംകൈകൊണ്ട് അണിയിച്ചൊരു ക്കുന്ന ഉപാസകനാണ് ഇവിടെ കൃഷ്ണൻ. മംഗളഗൗരിയും കൈശികീവൃ ത്തിയും ചേർന്ന (ശൈവ, വൈഷ്ണവ, ശക്തി) രാധാദേവി കൃഷ്ണ സന്നി ധിയിൽ കൃഷ്ണനിറത്തിൽ (തന്റെ ഗൗരവർണ്ണം കൃഷ്ണനിൽ ലയിപ്പിച്ച്) വെളുത്തവസ്ത്രം ധരിച്ച് ശ്രീകൃഷ്ണനാൽ പൂജിതയായി പുഷ്പാഞ്ജലി ഏറ്റുവാങ്ങുന്നതാണ് മംഗലകൗശികീ രാഗധ്യാനം—വിഷ്ണു സ്ത്രീരൂപമെ ടുത്ത് മുടി (കേശം) അഴിച്ചിട്ട് ആടിയപ്പോഴാണ് കേശവന്റെ കൈശികീ വൃത്തി (ലാസ്യം) ജനിച്ചത്. ഗിരിജാമുഖത്തുനിന്ന് ഉത്ഭവിച്ച നടനാരായ ണൻ ഇവിടെ മംഗളകൗശികിയായ ദേവിയെ (അമ്മയെ) ആദ്യമായി പൂജി ക്കുന്ന ശ്രീകൃഷ്ണനുമാണ്. കൃഷ്ണൻ ദേവിയെ രമിപ്പിക്കാനും ചിരിപ്പി ക്കാനുമായി പറയുന്നവയുടെ കൂട്ടത്തിൽ "നീ പാലാഴിക്കരയിൽ എന്നെ സ്വയംവരം ചെയ്തതുകണ്ട് മൂഢനായ ശിവൻ കാളകൂടം കുടിച്ചു" മുത ലായവയും ജയദേവൻ ചേർക്കുന്നു. വിഷ്ണുമോഹിനിയിൽ ശിവൻ (കാ മനെ ജയിച്ചവനായിട്ടും) അനുരാഗവിവശനായി. ഗൗരിയും വൈഷ്ണവിയും (വിഷ്ണുമായ) ഒന്നെന്നറിയാത്ത എന്നർത്ഥത്തിലാണിവിടെ മൂഢപ്രയോഗം. നാഗനായകനായ അനന്തന്റെ പര്യങ്കത്തിലാണ് നാഗനന്ദിനിയായ ജഗ ത്ഗൗരി (നാമനാരായണിയായ പത്മാവതി) ഇരിക്കുന്നത്. അവളെ ഒരു കണ്ണു കൊണ്ട് കണ്ടാൽ പോര, ആയിരം കണ്ണുകൊണ്ടു കാണണം. ആയിരം അന ന്തഫണത്തിൽ പുരുഷ/സ്ത്രീരൂപത്തിലുള്ള തന്റെ സർവ്വവ്യാപിസ്വരൂപം പ്രതിഫലിപ്പിക്കുന്ന, വിപരീതമായ വിവാദിപ്രയോഗങ്ങളിലും മധുര സംവാ ദിയെത്തന്നെ ജനിപ്പിക്കുന്ന, ദേവീദാസനായിട്ടാണ് വൈഷ്ണവസ്വരൂപം. ഇവിടെ മംഗളകൈശികിയെ പൂജിക്കുന്ന (കൗശികഗോത്രം, ഭൃഗുനന്ദിനി.) 'കായവ്യൂഹ'മല്ലാതെ ഒരു സൃഷ്ടിയും ഭൂമിയിലില്ല എന്ന വൈദികവും

ലൗകികവുമായ അദ്വൈതതത്ത്വം കവി പറയുന്നു. ഇതിന്നുശേഷമാണ് യദ്ഗന്ധർവ്വകലാസു എന്ന സ്വകാവ്യത്തിന്റെ ഗുണാതിശയത്തെക്കുറിച്ച പണ്ഡിതോചിതമായ ശ്ലോകം. വേദവചനത്തിൽപ്പോലും കാണാനാവാത്തതും ത്രിമൂർത്തികൾ സദാ വിചാരിച്ചിട്ടും പിടികിട്ടാത്ത പരബ്രഹ്മസദ്വസ്തുവെ —വാച്യം, വ്യംഗ്യം, താളം, ലയം ഇവകളാൽ രമ്യമായ ഗീതഗോവിന്ദ കാവ്യത്തിലൂടെ, രസാനുഭൂതിയുടെ സീമ ദർശിച്ച സരസർ താന്താങ്ങളുടെ ചിത്തത്തിൽ (അനന്തന്റെ ഫണത്തിലെ നാഗമാണിക്യത്തിലെന്നപോലെ) പ്രതിബിംബിച്ച് കണ്ട് ആനന്ദിക്കുന്നു. പാലാഴിയിലെ ഓളത്തിൽ, ക്ഷേത്രത്തിലെ ഡോലാസനത്തിൽ ആന്ദോളനം ചെയ്യുന്ന ഹിന്ദോള രാഗധ്യാനരൂപം നോക്കുക.

ജയദേവകവിയുടെ ശൃംഗാരസാരസ്വതത്തിന്റെ ഭാവരസത്തോട് താരതമ്യപ്പെടുത്തിയാൽ ശർക്കരയുടെ ശർക്കരത്വവും, ദ്രാക്ഷയുടെ ദ്രാക്ഷത്വവും, അമൃതത്തിന്റെ അമൃതത്വവും, ക്ഷീരത്തിന്റെ ക്ഷീരത്വവും, മാകന്ദഫലത്തിന്റെ മാകന്ദഫലത്വവും—എന്തിന് കാന്താധരത്തിന്റെ മധുരഗുണംപോലും തോറ്റുപോകും. അവ വെറും 'നീരസ'ങ്ങളായി മാറും. അവ ധരണീതലം തൊടുന്ന വെറും ഭൗതികസുഖങ്ങൾ മാത്രം എന്നാണ് അവസാനവാക്യം. ഹരിനാമം, ഹരികഥ, ഹരിഗീതം—ഇവയുടെ സ്വർഗ്ഗസുഖം, മോക്ഷഫലം, സാന്ദ്രാനന്ദാനുഭവം, അദ്വൈത തന്മയത—ഇവയെ പത്മാവതീകാന്തനും, രാധാദേവീസുതനുമായ ജയദേവൻ തന്റെ പ്രിയവർഗ്ഗക്കാരുടെ (പരാശരാദി) കണ്ഠത്തിൽനിന്ന് സംഗീതമായി ഒഴുകിവരുന്നതിനായി കാവ്യരൂപത്തിൽ രുചിച്ചു. രാധാദേവി എന്ന അമ്മയെ പൂജിക്കുന്ന ഉപാസകനായ പുത്രനായും പത്മാവതി എന്ന ഭാര്യയെ പ്രേമിക്കുന്ന അനുരാഗിയായും ജഗജ്ജനനിയായ മംഗളഗൗരിയെ ഉപാസിക്കുന്ന ഉപാസകനായും മൂന്നുവിധത്തിൽ കവിയെ ദർശിച്ചാൽ മാത്രമേ മേല്പറഞ്ഞ രീതിയിലുള്ള ആസ്വാദനം സാദ്ധ്യമാവുകയുള്ളു.

ഇത് വേദത്തെ എന്നപോലെ പലവിധത്തിൽ വ്യാഖ്യാനിക്കാവുന്ന ഒരു കാവ്യമാണ്. എന്നാൽ നന്ദികേശ്വരന്റെ കാമശാസ്ത്രാനുസൃതമായ വ്യാഖ്യാനത്തിന് വാച്യമായി ഒട്ടേറെ പ്രാധാന്യം കൊടുത്തു രചിച്ചിരിക്കയാൽ എത്രയോ കാലമായി, ആവിധം തന്നെ വ്യാഖ്യാനിക്കപ്പെട്ട് മറ്റെല്ലാ അർത്ഥങ്ങളും തേഞ്ഞുമാഞ്ഞുപോയതുമാണ്. അതിനാൽ കാമജനകമായ (Passion ഉണ്ടാക്കുന്ന) അർത്ഥം മാത്രം സാമാന്യജനങ്ങൾക്കിടയിൽ നില്ക്കുന്നതിനാൽ രാഗചികിത്സയ്ക്ക് ഉപയോഗിക്കാൻ അനുയോജ്യമല്ല.

പണ്ഡിതോചിത രീതിയിൽ, സംഗീതശാസ്ത്രം, ആരോഗ്യശാസ്ത്രം, യോഗശാസ്ത്രം, തന്ത്രമന്ത്രശാസ്ത്രങ്ങൾ, ഉപാസനാമാർഗ്ഗം, അദ്വൈതതന്മയത, രാഗരൂപദേവതാധ്യാനം എന്നീ വിവിധ മാർഗ്ഗങ്ങളിലൂടെ ജയദേവകവിയെയും കാവ്യത്തെയും പഠിക്കുകയാണ് ഈ അദ്ധ്യായത്തിൽ ചെയ്തിട്ടുള്ളത്. ജയദേവൻ അങ്ങനെയൊരു പഠനവും ആസ്വാദനവുമാണല്ലോ, സഹൃദയരിൽനിന്ന് ആഗ്രഹിക്കുന്നത്!

# 9

# ശ്രീവിദ്യയുടെ പ്രസ്ഥാനത്രയം

ശ്രീചക്രാരാധന, കുണ്ഡലിനി, ലളിതാസഹസ്രനാമസ്തോത്രം ഇവ മൂന്നും ചേർന്ന പ്രസ്ഥാനത്രയംകൊണ്ട് സ്വാത്മാവിലിരിക്കുന്ന ബ്രഹ്മതത്ത്വത്തെ സാക്ഷാത്കരിച്ച ശേഷമാണ് (വിദ്യോപാസന) ഒരാൾ ഗീത, ഉപനിഷത്ത്, ബ്രഹ്മസൂത്രം എന്നീ പ്രസ്ഥാനത്രയങ്ങളെ സ്പർശിക്കാൻതന്നെ ശക്തനാകുന്നത്. ശക്തികൂടാതെ ശിവനില്ല; ഉപാസനാകാണ്ഡം കൂടാതെ (ശ്രീവിദ്യോപാസന) ജ്ഞാനകാണ്ഡവുമില്ല; കർമ്മകാണ്ഡവുമില്ല. ശ്രീചക്രാരാധനയും ലളിതസഹസ്രനാമവും ഹിമാലയത്തിലെ കാശ്മീരം മുതൽ ദക്ഷിണേന്ത്യയിലെ കന്യാകുമാരിവരെ എല്ലാ തന്ത്ര, മന്ത്ര, സൗന്ദര്യാരാധകരും അംഗീകരിച്ചതാണ്. കുണ്ഡലിനി തെക്കെ ഇന്ത്യയിലാണ് കൂടുതൽ പ്രചാരമുള്ളത്. കാശ്മീരശൈവിസത്തിൽ അത്രതന്നെ പ്രാധാന്യം അതിന്ന് കൊടുത്തിട്ടില്ല (താരതമ്യേന).

യഥാർത്ഥ ഉപാസകന്റെ ഉപാസനയുടെ പ്രഥമചിഹ്നം എന്താണ്? "കവിത്വം പഞ്ചമം ജ്ഞേയം സാലങ്കാരം മനോഹരം" എന്ന് മാലിനീവിജയം II 14-16. കുലകാമധേനുവായ വരാംഗനയായ ദേവി നിത്യവും ഹൃദയത്തിൽ സ്ഫുരിക്കുന്നത് മറ്റൊരു ലക്ഷണം. "മധുരം ആത്മിഭജേ വരസ്ത്രീം ദേവീഹൃദിസ്ഫുരതിമേകുലകാമധേനു." (പഞ്ചസ്തവി. III—19.) ശ്രീവിദ്യാവാമതന്ത്രത്തിൽ വിദ്യാരണ്യൻ പഞ്ചസ്തവിയെക്കുറിച്ചും അതിലെ മായാകുണ്ഡലിനീ ശ്ലോകത്തെക്കുറിച്ചും ഗ്രന്ഥകാരനായ ധർമ്മാചാര്യനെക്കുറിച്ചും പ്രസ്താവിക്കുന്നുണ്ട്. "സതു ശ്രീധർമ്മാചാര്യവര്യൈ സ്വകീയേ ലഘുസ്തവേ മായാകുണ്ഡലിനീ ഇത്യാദി ശ്ലോകേന സൂചിതം." (ത്രിപുരാസ്തോത്ര ശ്ലോകത്തിലെ മായാകുണ്ഡലിനീ പദംകൊണ്ടുമാത്രം 1,95,840 മന്ത്രമുണ്ടാക്കാം. സർവ്വാർത്ഥ ചിന്താമണി) ധർമ്മാചാര്യൻ കേരളീയനായിരുന്നു എന്നും അഭിനവഗുപ്തന്റെ ശിഷ്യനായി കാശ്മീരിൽ കഴിയുന്ന കാലത്ത് അന്നത്തെ ശങ്കരാചാര്യരുടെ മുമ്പിൽവെച്ച് പെട്ടെന്ന് പാടിയ ലഘുസ്തവമാണ് പഞ്ചസ്തവി എന്നുമാണ് പണ്ഡിതമതം. കുട്ടിയായിരുന്നപ്പോൾ (അശുകവി) ധർമ്മാചാര്യൻ രചിച്ചതാണ് ഈ കൃതി—ഇത് കാശ്മീരിയല്ലാ കേരളീയമാണ് എന്നതിന് പണ്ഡിതന്മാർ ഉദ്ധരിക്കുന്ന കാരണങ്ങൾ.

(1) രചന, ആത്മീയവും തത്ത്വചിന്താപരവുമായ സമീപനത്തിൽ സൗന്ദര്യലഹരിയോടുള്ള സാമ്യം.

(2) ഭക്തന്മാർക്ക് ഏറ്റവും അഭീഷ്ടപ്രദയും വത്സലമാതാവുമായി ശക്തിയെ 'ശബരീ'രൂപത്തിൽ ഉപാസിക്കുന്ന രീതി. ഇത് 'ശബരി'മല

ഉൾപ്പെട്ട കേരളീയരുടെ ഒരു പ്രത്യേകതയാണ്. കാശ്മീരശൈവിസത്തിൽ ഇല്ല.

ശബരീ രാഗധ്യാനം പത്മാവതി എന്ന നാഗനന്ദിനിയുടേതാണ്; 'ത്വരിത' എന്ന ഗൗരീരൂപമാണ്. വേട്ടയ്ക്കൊരുമകനെ പ്രസവിച്ച ജഗജ്ജനനീരൂപമാണ് (കിരാതഗൗരി). മുരുകപത്നിയായ വള്ളിയുടെ രൂപവും ഇതാണ്.

ശ്രീകണ്ഠശൈലശിഖരത്തിൽ (മലമുകളിൽ) മയിൽപ്പീലി ചൂടി ആനയുടെ മസ്തകത്തിൽനിന്നെടുത്ത മുത്തുമാല, അതിനെ തോല്പിക്കുന്ന മാറിലണിഞ്ഞ്, സർപ്പവളയങ്ങളാൽ ശിവതുല്യം ശരീരം അലങ്കരിച്ച് വനതരുക്കളെ ശരീരകാന്തിയാൽ വശീകരിക്കുന്ന വനദുർഗ്ഗാരൂപമാണ് ശബരിയുടേത്. 'ശ്രീകണ്ഠി' അഥവാ തക്കേശിയായും ഇവൾക്ക് ദക്ഷിണേന്ത്യയിൽ രാഗധ്യാനദേവതാ രൂപമുണ്ട്. ശ്രീരാമന് മാതൃസദൃശയും, വേട്ടയ്ക്കൊരുമകന് അമ്മയും, മുരുകന് കാമിനിയുമായി ഔഷധവനസ്പതികളിൽ വാഴുന്ന ദിവ്യനാഗിനീരൂപമായ വനദുർഗ്ഗയാണ് ദക്ഷിണേന്ത്യക്കാരുടെ ശബരി.

(3) സോമാനന്ദൻ, അഭിനവഗുപ്തൻ, ജയരഥൻ എന്നിവർ 'കാളീല'കുലത്തിൽ ഭീഷണരൂപമായ 'കാളി'യായി ദേവിയെ ഉപാസിക്കുന്നു. കേരളത്തിൽ ലക്ഷ്മീഗൗരീസരസ്വതീരൂപത്തിലുള്ള സൗമ്യരൂപത്തിനാണ് പ്രാധാന്യം. യുദ്ധത്തിനു പോകുന്നവർ മാത്രമേ ഭുവനേശ്വരിയുടെ ഉഗ്രരൂപം ധ്യാനിക്കാറുള്ളൂ. ബംഗാളിലും കാശ്മീരിലുമുള്ള ഉഗ്രമായ കാളീരൂപാരാധന പഞ്ചസ്തവിയിലില്ല എന്നതാണ് ഒരു പ്രത്യേകത. (ജയദേവൻ ബംഗാളിയാണെങ്കിലും അദ്ദേഹം ബാഗാളിലെ കാളിപൂജ ചെയ്യുന്നില്ല. മംഗളഗൗരീപൂജയാണ് ചെയ്യുന്നത്. കേരളത്തിലെ മലയാചലം, മലയപവനൻ.) കാറ്റുതട്ടിയതിനാൽ സൗമ്യസ്ത്രൈണരൂപത്തിൽ മന്മഥയുദ്ധത്തിനാണ് അഷ്ടപദിയിലെ ഗൗരിയുടെ പുറപ്പാട്. കേരളത്തിൽ അഷ്ടപദി സ്വീകാര്യമാകാൻ കാരണവും മറ്റൊന്നല്ല.

(4) പഞ്ചസ്തവിയിലെ യോഗപദ്ധതി, കാശ്മീരിലേതുപോലെ ത്രികമോ കൗലമൊ അല്ല. തമിഴ്, കന്നഡ, മലയാളം എന്നീ ഭാഷകൾ സംസാരിക്കുന്ന പ്രദേശങ്ങളിലെ ശൈവസിദ്ധാന്തികൾക്കും വീരശൈവർക്കും പരിചിതമായ കുണ്ഡലിനീയോഗമാണ്. കാശ്മീരത്തിൽ ത്രികപദ്ധതിയുടെ ഒരു കരണയോഗം എന്നതിലധികം പ്രാധാന്യമൊന്നും കുണ്ഡലിനീയോഗത്തിന് നല്കിയിട്ടില്ല. അണവോഭയയോഗത്തിന്റെ മൂന്നാമത്തെ പടി മാത്രമാണ് ത്രികയിൽ കുണ്ഡലിനി. എന്നാൽ പഞ്ചസ്തവിയിൽ തമിഴ് സിദ്ധയോഗികളുടേതെന്നപോലെ പ്രധാനമായ ഒരു സ്ഥാനമുണ്ട് കുണ്ഡലിനിക്ക്. പ്രസ്ഥാനത്രയത്തിൽ (ശ്രീവിദ്യയുടെ) ഒന്നാണത്.

ഏറ്റവും പ്രസിദ്ധനായ ദക്ഷിണേന്ത്യൻ ശ്രീവിദ്യോപാസകന്റെ സൗന്ദര്യലഹരിയിൽ കുണ്ഡലിനീയോഗം പരബ്രഹ്മതാദാത്മ്യമാണ്. മറ്റൊരു പ്രസിദ്ധ ദക്ഷിണേന്ത്യൻ അദ്വൈതിയായ ശ്രീനാരായണഗുരുവിനും കുണ്ഡലിനീയോഗം പ്രധാനമായിരുന്നു. (Ref. കുണ്ഡലിനിപ്പാട്ട്.) ഈ രണ്ട് അദ്വൈതികളും കേരളീയരുമാണ്, ശ്രാവണമാസത്തിലെ (കർക്കിടകം/ചിങ്ങം)

സുവർണ്ണഗൗരീരൂപത്തിൽ നാഗനന്ദിനിയായ പത്മാവതി എന്ന ശങ്കരശിഷ്യയായ വിഷ്ണുപ്രിയയെ ആരാധിക്കുന്ന ജയദേവകവിയുടെ കാവ്യം സിദ്ധയോഗികളുടെ സിദ്ധഭാഷയിലാണ് രചിച്ചിരിക്കുന്നത്.

(5) ക്രിയായോഗപരാമർശമുണ്ടെങ്കിലും ഉച്ചാടനം, കരണം മുതലായ അനവയോഗങ്ങളൊന്നും (ത്രിക—ഭീഷണപദ്ധതികൾ) പഞ്ചസ്തവിയിലോ സൗന്ദര്യലഹരിയിലോ അഷ്ടപദിയിലോ ഇല്ല. കാശ്മീരത്തിലെ ശാംഭവ യോഗത്തിന് പ്രാധാന്യം കുറവാണ്, ദക്ഷിണേന്ത്യയിൽ.

(6) അഭിനവഗുപ്തൻ, സിദ്ധനാഥൻ (ശംഭുനാഥൻ) എന്നിവർ ശാക്തോപായസാധന അനുസരിച്ച് ക്രമണ്യത്തിന് വിശേഷദേവതകളെ നിർദ്ദേശിക്കുന്നു. ഈ രീതി ദാക്ഷിണാത്യരുടെ സൗന്ദര്യലഹരിയിലോ സുഭഗോദയത്തിലോ ഇല്ല. പഞ്ചസ്തവിയിലും ഇല്ല.

(7) കേരളത്തിന്റെ തനതായ ആത്മീയ യോഗസാധനാരീതികൾ സൗന്ദര്യലഹരിയിൽ എന്നപോലെ പഞ്ചസ്തവിയിലും കാണുന്നു. കാശ്മീരിലെ ഭട്ടകല്ലടശിഷ്യനായ ഭട്ടപ്രദ്യുമ്നന്റെ തത്ത്വഗർഭസ്തോത്രവുമായി ഒരു സാമ്യവും പഞ്ചസ്തവിക്ക് ഇല്ല.

ത്രികയും പഞ്ചസ്തവിയും ത്രിപുരസുന്ദരിയുടെ ഉപാസനയാണ്; വാഗ്ഭവം, കാമരാജം, ശക്തിബീജം എന്ന മൂന്നു ബീജമന്ത്രങ്ങളാലാണ് ഉപാസന. (ഇത് എല്ലാ വൈഷ്ണവ, ശാക്ത, ശൈവ ഉപാസനാരീതികൾക്കും സാമാന്യ നിയമമാണുതാനും.) ഇതല്ലാതൊരു സാമ്യവും അവ തമ്മിലില്ലായ്കയാലാണ് ധർമ്മാചാര്യൻ ദാക്ഷിണാത്യനും കേരളീയനുമാണ് എന്ന് തീരുമാനിക്കപ്പെട്ടിരിക്കുന്നത്. പിന്നെ എന്തുകൊണ്ട് ഈ ഗ്രന്ഥം കാശ്മീരിൽ മാത്രം പ്രചാരത്തിലായി എന്ന ചോദ്യത്തിന് കേരളീയനായ കുലശേഖര ആഴ്വാരുടെ മുകുന്ദമാലയും കാശ്മീരിൽ വളരെ പ്രചുരപ്രചാരമാണെന്നാണ് ഡോ. ബി.എൻ. പണ്ഡിറ്റിന്റെ മറുപടി (Ref. ഭഗവാൻ ഗോപിനാഥ്ജി ട്രസ്റ്റ്—പത്രിക). ഹാലാസ്യമാഹാത്മ്യംപോലുള്ള കൃതികൾ കേരളത്തിലും തിരിച്ച് പ്രാചുര്യം നേടിയിട്ടുണ്ട്. ജയദേവന്റെ അഷ്ടപദിക്ക് കേരളത്തിലുള്ള പ്രാചുര്യം ബംഗാളത്തിലെ കാളീലകുലപൂജയ്ക്കു പകരം കേരളത്തിന്റെ പത്മാവതീപൂജ സ്വീകരിച്ചതാണ്. എന്നാൽ, കൊച്ചുകുട്ടിയായിരിക്കെതന്നെ ഗുരുവായ കാശ്മീരപണ്ഡിതൻ അഭിനവഗുപ്തന്റെ കാളീലപദ്ധതിയേക്കാൾ മനോഹരമായ പദ്ധതി, ഗുരുവിന്റെയും ശങ്കരാചാര്യരുടെയും മുമ്പിൽവെച്ച് അവതരിപ്പിച്ച പാണ്ഡിത്യത്തിനും വിവേകത്തിനും, വേറിട്ട കാഴ്ചയ്ക്കുമുള്ളതാണ് ധർമ്മാചാര്യന്റെ പഞ്ചസ്തവിക്ക് കാശ്മീരിൽ കിട്ടിയ പ്രശസ്തി. ഉപാസനാമൂർത്തി ഏതായാലും, ഏതു ജാതിമത വ്യവസ്ഥകൾ പിന്തുടരുന്നവരായാലും, പാലിക്കേണ്ട സാധനാ പഞ്ചകർമ്മങ്ങൾ ഇവയാണ്.

1. വേദവിചാരം ചെയ്യുക. അതനുസരിച്ച് ആത്മചിന്തനത്തോടെയുള്ള ജീവിതം നയിക്കുക.

2. സജ്ജനങ്ങളോടുമാത്രം സംസർഗ്ഗം ചെയ്യുക. ഈശ്വരഭക്തിയോടും ഇന്ദ്രിയനിഗ്രഹത്തോടും ബന്ധമുക്തിക്കായി പ്രയത്നിക്കുക. അതിനായി

ഗുരുഭക്തിയോടെ, ഗുരുസേവനം ചെയ്ത്, ഗുരുവിൽനിന്ന് വേദവാക്യം ഗ്രഹിക്കുക.

3. ഉപനിഷദ് മഹാവാക്യങ്ങൾ ശ്രവിക്കുക, മനനം ചെയ്യുക. നിദിദ്ധ്യാസനം ചെയ്യുക. വൃഥാ തർക്കങ്ങളിൽനിന്ന് ഒഴിഞ്ഞുനില്ക്കുക—ശരീരമനസ്സുകളിലെ അഭിമാനം വിട്ട് ആത്മാഭിമാനം (ആത്മജ്ഞാനം) നേടുക.

4. അന്നത്തെ 'ഔഷധ'മായി വിശപ്പ് എന്ന രോഗം മാറ്റാൻ മാത്രം കഴിക്കുക—ആർത്തി അരുത്. ചോദിക്കാതെ കിട്ടിയ(അപ്പം)തിൽ ആനന്ദിക്കുക. തണുപ്പ്, ചൂട്, സുഖം ദുഃഖം മുതലായ ദ്വന്ദ്വങ്ങൾ തിതിക്ഷയോടെ സഹിക്കുക. വാക്കുകൾ വെറുതെ ഉപയോഗിക്കരുത്.

5. ഏകാന്തജീവിതവും ആത്മധ്യാനവും ശീലിക്കുക. നാമരൂപാത്മകമായ ജഗത്ത് ആത്മാവിന്റെ വിവർത്തരൂപമാണ്. ക്രിയകൾക്കുള്ള ദാഹത്തെ ജ്ഞാനദാഹത്താൽ നിയന്ത്രിച്ച് ജനനമരണ ശൃംഖലയെ അതിജീവിക്കുക—പ്രാരബ്ധകർമ്മങ്ങളുടെ ഫലം ക്ഷമാപൂർവ്വം സഹിക്കുക. ശാന്തിയിലും ആനന്ദത്തിലും സദാ ജീവിക്കുക. നാഗബന്ധം 72 രാഗങ്ങളെക്കൊണ്ടാണ്. ശരഭബന്ധം 8 രാഗങ്ങളെക്കൊണ്ട് (അഷ്ടവാഗ്ദേവിമാർ). നാഗനന്ദിനിയായ പത്മാവതിയുടെ ഇരട്ടനാഗക്കെട്ടിന്റെ ഏറ്റവും ചെറിയ യൂണിറ്റാണ് 8 എന്ന ആകൃതിയുള്ള ലെമിനിസ്കേറ്റ് എന്ന 'അനന്ത'നാഗചിഹ്നം. ബുധന്റെയും ശ്രീകൃഷ്ണപുത്രനായ സാംബന്റെയും, അനന്തനാഗവംശങ്ങളുടെയും, വൈദ്യശാസ്ത്രത്തിന്റെയും, സർവ്വസുകുമാരകലകളുടെയും ചിഹ്നമായ ശരഭബന്ധം വരയ്ക്കേണ്ട വിധം.

ഒരു സമചതുര ക്ഷേത്രത്തിൽ 4 കോണിൽ ഓരോ പാത്രം വയ്ക്കുക. (കോലം വരയ്ക്കുമ്പോൾ ഓരോ പുള്ളി ഇടുക) നടുവിൽ 4 എണ്ണം. ആകെ 8. അവയെ യോജിപ്പിക്കേണ്ട വിധം.






ആൽഫ
അലെഫ് നൾ

ശരഭേശ്വരനെ നാഗമായും നാഗസോദരനായ ഗരുഡനായും (വൈദ്യം) സ്വസ്തികമായും ധ്യാനിക്കാം.

"നൃത്തത്തിൽ 8 നർത്തകിമാർ ഇതുപോലെ നിന്നാണ് ശരഭബന്ധം. സംഗീതത്തിൽ 8 രാഗങ്ങൾകൊണ്ടാണ് ശരഭലീല. നമ്മുടെ പാമ്പിൻ കാവുകളിൽ നാഗാഭരണമണിഞ്ഞ് ഇരിക്കുന്ന നാഗനന്ദിനിയായ പത്മാവതി എന്ന ഏറ്റവും പ്രാചീനമായ സുവർണ്ണഗൗരിയുടെ അടയാളമാണത്. ഇവളെ ഗൗഡ (ബംഗാൾ), ദക്ഷിണഗൗഡ (തഞ്ചാവൂർ) ദേശങ്ങളിൽ ഗൗഡി (ഗൗരി)യായി ഗായകർ സായംകാലത്ത് (പ്രദോഷസന്ധ്യ) പാടുന്നു.

*സത്രയാ ധഗ* രിക്താസ്യാദ് ഗൗഡീ സർവ്വാംഗമഞ്ജുളാ
ഗായകൈർ ഗീതയേസായം *ഗമ്* ഭീര ഗുണഗുംഫിതാ.

പൗരുഷരസ പ്രേമവിലാസത്തോടെ ഗൗരീരാഗം പാടുന്ന ലീലാനായക (നായകി)മാരുടെ വിജയാനന്ദതാളമാണ് ഇപ്രകാരം അഷ്ടപദിയിലെ ജയ/*ദേവക*/വിദ്യ. (ജയദേവകവി/വിദ്യാ.) ദേവകൻ ദേവകിയുടെ (കൃഷ്ണന്റെ അമ്മയുടെ) പിതാവും സഹോദരനും പുത്രനും എന്നർത്ഥം വരുന്ന വാക്കാണ്. ദേവജനവിദ്യ (ഗന്ധർവ്വ വേദം)യിൽ വിദഗ്ദ്ധരാകയാൽ സർവ്വജ്ഞരെന്ന് ശങ്കരാചാര്യർ പറയുന്ന ദേവഗന്ധർവ്വരിൽ അദിതീയനുമാണ്. ഏറ്റവും ലളിതമെന്നു തോന്നുന്ന, ആർക്കും എളുപ്പം മനസ്സിലാവുമെന്ന് തോന്നുന്ന (തെറ്റിദ്ധരിക്കാവുന്ന) രീതിയിൽ ജയദേവകവി എഴുതിയ കാവ്യത്തെ (ഗന്ധർവ്വകാവ്യത്തെ) തങ്ങൾക്ക് ആകെ അറിയാവുന്ന ശരീരഭാഷയിൽ മാത്രം വ്യഖ്യാനിച്ചുകൊണ്ടേ ഇരിക്കുന്ന ആസ്വാദകർക്കായി ഈ രണ്ട് അദ്ധ്യായങ്ങൾ (8-9) ഇവിടെ ചേർത്തിരിക്കുന്നു.

# 10
# ഉപസംഹാരം

ഒരാൾ എന്തു ധ്യാനിക്കുന്നുവോ അതു പറയുന്നു; അതു ചെയ്യുന്നു. എന്തു ചെയ്യുന്നുവോ അതു ലഭിക്കുന്നു.

(യന്മനസാധ്യായതി തദ്വാചാവദതി)

യത് കർമ്മണാ കരോതി തദ് അഭിസംപദ്യതേ) യജുർവ്വേദബ്രാഹ്മണം

വിദ്യയെ ഇച്ഛിക്കുന്നവൻ അതിനെ ധ്യാനിക്കുന്നു; അതിനെക്കുറിച്ച് സംസാരിക്കുന്നു, എഴുതുന്നു; അതിന്നുള്ള കർമ്മങ്ങൾ ചെയ്യുന്നു; അങ്ങനെ വിദ്യ സമ്പാദിക്കുന്നു. ധ്യാനം, ഉപാസന എന്നിവയാൽ വിദ്യതന്നെയായി ഭവിക്കുന്നു (യദ് ധ്യായതേ തദ്ഭവതി).

| | | |
|---|---|---|
| ഇതിൽ വിദ്യയെ ഇച്ഛിക്കുന്നത് | – | ഇച്ഛാശക്തി. |
| അതിനായി കർമ്മങ്ങൾ ചെയ്യുന്നത് | – | ക്രിയാശക്തി. |
| വിദ്യ നേടുന്നത് | – | ജ്ഞാനശക്തി. |

ഈ കർമ്മംതന്നെ നിരന്തരം ചെയ്തുകൊണ്ടിരിക്കുന്ന ഒരാൾക്ക് ലഭിക്കുന്ന നാലാമത്തെ അവസ്ഥ തന്മയീഭാവം.

ഇച്ഛാശക്തി, ജ്ഞാനശക്തി, ക്രിയാശക്തി സ്വരൂപത്തിലല്ലാതെ ഇന്നുവരെ ഈ പ്രപഞ്ചത്തിൽ ഒരു വ്യക്തിയും ഒരു ജീവിയും ഒന്നും നേടിയിട്ടില്ല. തന്മയീഭാവം വളരെ ചുരുക്കം ചിലർക്കുമാത്രം ലഭിക്കുന്ന അപൂർവ്വാനുഭവമാണ്. സംഗീതത്തിലൂടെ നാദാനുസന്ധാനം ചെയ്യുന്ന നാദലയയോഗത്തിന്റെ വിവിധ മാർഗ്ഗങ്ങൾ, ഫലങ്ങൾ, എന്നിവ ചർച്ച ചെയ്യുന്ന ഈ ഗ്രന്ഥം ശ്രീവിദ്യോപാസനയുടെ പ്രസ്ഥാനത്രയ വിഭാഗത്തിൽ പെടുന്നതാണ്.

ഏതൊരു കർമ്മവും പൂർത്തീകരിക്കാൻ ഈശ്വരകൃപയും, ഗുരുകടാക്ഷവും, സ്വപ്രയത്നവും വേണം. ചില പണ്ഡിതന്മാർ പറയും വ്യാസൻ ഒറ്റയ്ക്ക് ഇത്രയേറെ കൃതികൾ രചിക്കാൻ സാദ്ധ്യതയില്ല എന്ന്. അനേകായിരം ഗാർഹസ്ഥ്യകർമ്മങ്ങളും, ഔദ്യോഗികചുമതലകളുമുള്ള ഒരു സാധാരണ സ്ത്രീയായ എനിക്കുപോലും തീവ്രമായ ധ്യാനം, ഭക്തി, ശ്രദ്ധ, നിഷ്ഠ ഇവകളാൽ ഒരു ചെറിയ ജീവിതംകൊണ്ട് ഇത്രയൊക്കെ പഠിക്കാനും അറിയാനും സംവദിക്കാനും സാധിക്കാമെങ്കിൽ വ്യാസനെപ്പോലെ ഒരാൾക്ക് എന്തുകൊണ്ട് സാധിച്ചുകൂടാ എന്നാണ് ഞാൻ മനസ്സിൽ വിചാരിക്കുന്നത്. അദ്ധ്യയനം, അദ്ധ്യാപനം ഇവയ്ക്കുമാത്രം ജീവിതം ഉഴിഞ്ഞുവച്ച വ്യക്തി

യായിരുന്നുവല്ലോ ബാദരായണൻ! ഗുരുകടാക്ഷം, ഈശ്വരാധീനം, സ്വപ്രയത്നം എന്നിവയാൽ വ്യാസൻ സാധിച്ചതിനെ ഇല്ലെന്നു പറയാൻ ചിലർ ധൈര്യപ്പെടുന്നത് അവരവരുടെ സ്വഭാവത്തിന്റെ വെളിച്ചത്തിലാണ് എന്നാണ് യജുർവ്വേദബ്രാഹ്മണത്തിലെ ശ്ലോകം ഉദ്ധരിച്ച് ഗ്രഹിക്കേണ്ടത്

വേദാന്തം, സംഗീതം ഇവയിലെ ഗുരുപരമ്പരയിലാണ് പരമഭാഗവതനായ വേദവ്യാസന്റെ സ്ഥാനം. വ്യാസപുത്രനായ ശുകനോട് പരീക്ഷിത്തു രാജാവ് ചോദിക്കുന്ന രീതിയിലാണ് ഭാഗവതരചന. ശങ്കരാചാര്യരുടെ ഗുരുപരമ്പരയിലും, ഭാഗവതധർമ്മാനുസാരികളായ കവി, ഗായകരുടെ ഗുരുപരമ്പരയിലും വ്യാസനും ശുകനും സുപ്രധാനമായ ഒരു സ്ഥാനമുണ്ട്. മലയാളഭാഷയിൽ എഴുത്തച്ഛൻ 'ശുക'ത്തെക്കൊണ്ട് പാട്ടുപാടിച്ചാണ് രാമായണം എഴുതിയത്. (ശുകൻ—ശുകം) ശുകശാരികകളെക്കൊണ്ട് പാട്ടുപാടിക്കുന്ന നിത്യകല്യാണരൂപിണിയായ ദേവീരൂപധ്യാനം ശില്പ, ചിത്ര, നൃത്ത, സംഗീതകലോപാസകർക്കെല്ലാം ഉള്ളതാണ്.

ഗുജറാത്തിലെ ലോത്തൽ (ലാടദേശം), കർണ്ണാടകദേശം എന്നിവിടങ്ങളിലെ ഭാഷകളിൽ പ്രശ്നോത്തര രൂപത്തിൽ ശുകശാരികകളെക്കൊണ്ട് പറയിക്കുകയും പാടിക്കുകയും ചെയ്യുന്ന ഒരുതരം കുറവഞ്ചി (കുറിഞ്ചി) ഗീതം നടപ്പുണ്ടായിരുന്നു. ഒരു ചിത്രം നോക്കി ഫലം പറയുന്ന രീതി ഉഷയ്ക്കും ചിത്രലേഖയ്ക്കും സുബ്രഹ്മണ്യപത്നിയായ വള്ളിക്കും പൊതുവായൊരു രീതി. 'പറയൽ' (ഗദ്യം) പാട്ടോട് (പദ്യം, പൺ-രാഗം) ചേർന്ന പ്രബന്ധരൂപത്തിന് സംഗീതശാസ്ത്രത്തിൽ പറയുന്ന പേരാണ് ശുകസാരികാപ്രബന്ധം (ശുകശാരികാപ്രബന്ധം). വ്യാസനും എഴുത്തച്ഛനും ഒക്കെ കാവ്യമെഴുതിയത് ശുകശാരികാപ്രബന്ധരീതിയിലാണ്.

> കർണ്ണാടക ലാടഭാഷാഭ്യാം പ്രശ്നോത്തര പദൈര്യുതാ
> ഗീയതേ യാതു ഗിതജ്ഞൈ സാ ഭവേച്ശുകസാരികാ
> (സോമേശ്വരഃ)

ഉപാസന(ഭക്തി)യും ജ്ഞാനവും വെവ്വേറെയല്ല. ഒന്നുതന്നെയാണ്. വൈദ്യം, സംഗീതം, യോഗശാസ്ത്രം, ജ്യോതിശാസ്ത്രം, അദ്വൈതതന്മയത, ആനന്ദാനുഭവം എല്ലാം ചേർന്ന ഈ നാദലയസിന്ധു രാഗാദിദോഷങ്ങളുടെ ഫലമായി രോഗങ്ങൾ (ശാരീരികവും മാനസികവും ബൗദ്ധികവും ആത്മീയവും) അനുഭവിക്കുന്ന മാനവവംശത്തിന് രാഗചികിത്സയിലൂടെ സാന്ത്വനം ഇച്ഛിച്ചുകൊണ്ട് എഴുതപ്പെട്ട ഒരു ഗ്രന്ഥമാണ്. സൂര്യൻ സർവ്വജീവജാലങ്ങൾക്കും ഊർജ്ജവും അന്നവും തരുന്നു; സൂര്യമയൂഖങ്ങളോടൊപ്പം സഞ്ചരിക്കുന്ന നാദതരംഗങ്ങളും രാഗരാഗിണികളും അങ്ങനെതന്നെയാണ്. ഭാരതം എന്ന ഭൂഖണ്ഡത്തിൽ ഇവിടത്തെ പൂർവ്വികരുടെ ഭാഷയിൽ, മനസ്സിൽ ഉണ്ടായതുകൊണ്ട് ഈശ്വരനാമങ്ങൾ വിഷ്ണു, ശിവൻ, ഗൗരി എന്നൊക്കെയായി എന്നുമാത്രം. അതിനെ 'മത'ത്തിന്റെ ലേബൽപറഞ്ഞ്, ബുദ്ധിയുടെയും ആധുനികശാസ്ത്രത്തിന്റെയും യുക്തിവാദത്തിന്റെയും പേരുപറഞ്ഞ്, തിരസ്കരിക്കുന്നതിലാണ് യുക്തിരാഹിത്യവും അന്ധവിശ്വാസവും ഇരിക്കുന്നത്. അതാതു രാജ്യത്ത് അതാതു കാലാവസ്ഥയ്ക്ക്

അനുയോജ്യമായ ഔഷധിവനസ്പതികളും ഋതുപുഷ്പങ്ങളും ഉണ്ടാവുന്നു; ഋതുരാഗങ്ങൾ ഉണ്ടാവുന്നു. ഇവയെ ഏറ്റവും ഫലപ്രദമായി ഉപയോഗിച്ച പൂർവ്വികരുടെ സംഭാവനകളാണ് ആയുർവ്വേദം, രാഗചികിത്സ, നാദലയ യോഗം ഇവയൊക്കെ. പഴയതിൽനിന്ന് ജനങ്ങൾക്ക് ഉപയോഗമുള്ളത് സ്വീകരിക്കണം. പുതിയതിൽനിന്ന് ജനങ്ങൾക്ക് ഉപദ്രവമുള്ളത് തിരസ്കരിക്കയും വേണം (മറിച്ചും വിപരീതക്രമത്തിൽ). പുരോഗതിക്കും വികസനത്തിലേക്കും ഇനിവരുന്ന തലമുറയുടെ യോഗക്ഷേമത്തിലേക്കും (പ്രജാക്ഷേമം) ദൃഷ്ടിപതിപ്പിക്കുന്ന വിദ്യാഭ്യാസവിചക്ഷണർ, ആരോഗ്യപരിപാലകർ, അധികാരസ്ഥാനത്തിരിക്കുന്നവർ, പൊതുജനങ്ങൾ, സംഗീതജ്ഞർ, സംഗീതപ്രേമികൾ, സാംസ്കാരികനായകന്മാർ, മാധ്യമപ്രവർത്തകർ—എല്ലാവരോടും ഈ ഒരഭ്യർത്ഥനയോടെ, ഗുരുകടാക്ഷത്തോടെ, ഈശ്വരപ്രണിധാനത്തോടെ, ഈ പുസ്തകം സമർപ്പിക്കുന്നു.

താരാദി പഞ്ചകമന്ത്രങ്ങളാൽ പാടപ്പെട്ടവനും (ഗാനം ചെയ്യപ്പെട്ട), പ്രമാണങ്ങളാൽ ഗ്രഹിക്കാനാവാത്തവനും, ജഗത്തിന്റെ മൂലവും സത്ചിത് സ്വരൂപവും, സമസ്തഗമന(ഗമക)ശീലവും, അനശ്വരവും, അച്യുതവും സാന്ദ്രാനന്ദസുധാസിന്ധുവുമായ പരമതേജസ്സിനെ (ജഗദ്ഗുരുവായ മഹാവിഷ്ണുവിനെ) സതതം ധ്യാനിക്കുന്നു. ആ നാദബ്രഹ്മരൂപമായ 'ഗുരു, വായു'പുരേശൻ സർവ്വ പ്രാണിശരീരത്തിലും പ്രാണനായി, ഗുരുവായിരിക്കുന്നു.

താരാദിപഞ്ചകമനുഭിഃ പരിഗീയമാനം
മാനൈരഗമ്യമനിശം ജഗദേകമൂലം
സത്ചിത്, സമസ്തഗ,മനശ്വര, മച്യുതംതത്
തേജഃ പരം ഭജത സാന്ദ്രസുധാംബുരാശിം.

■